

സമസ്തകേരള

# സാഹിത്യപരിഷത്തു

വക

# ത്രൈമാസികം.

പുസ്തകം 6. ലക്കം 1

സമസ്തകേരള

# സാഹിത്യപരിഷത്തു

വക

# ത്രൈമാസികം.



1113 തുലാം.

വരിസംഖ്യ.

---

| | | |
|---|---|---|
| പരിഷത്സാമാജികന്മാൎക്ക് (വരിസംഖ്യയടക്കം) | ആണ്ടിൽ | മൂന്നു രൂപ |
| സാമാജികന്മാരല്ലാത്തവൎക്ക് | ,, | മൂന്നു രൂപ |

ഒററപ്രതിക്കു് ഒരു രൂപ.

എറണാകുളം.

---

സനാതനധൎമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം.

# വിഷയാനുക്രമണിക







# ശുദ്ധിപത്രം.

| പുറം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 2 | 9 | ആരവാ, എന്താ? | ആരവാ എന്നോ? |
| ,, | 20 | പരിഭാഷികം | പാരിഭാഷികം |
| 3 | 21 | Trignometry | Trigonometry |
| 5 | 19 | Trepizium | Trapezium |
| ,, | 34 | Cord | Chord |
| 6 | 1 | ശങ്ക | ശങ്ക |
| 7 | 30 | ഏകദേശമായ | ഏകാദേശസ്ഥായ |
| 8 (പത്തി 1) | 16 | Pottassium | Potassium |
| ,, ( ,, 2) | 4 | Negetive | Negative |
| 12 ( ,, 2) | 18 | Huminatrian | Humanitarian |
| 13 ( ,, 1) | 15 | Impenitrability | Impenetrability |
| ,, ,, ,, | 21 | കടിലനാളി | കടിലനാളി |
| ,, ,, ,, | 22 | Baltery | Battery |
| ,, (,, 2) | 11 | Trignometry | Trigonometry |
| ,, ,, ,, | 22 | ഇപ്പിപ്പുടിൽ | ഇപ്പിപ്പൂട്ടിൽ |
| 15 | 16 | ഇരുകിട്ടിയാൽ | ഇമകികിട്ടിയാൽ |
| ,, | 17 | കൊണ്ടുതന്നെ പൊങ്ങി | കൊണ്ടു താനേപൊങ്ങി |
| ,, (F. N.) | 1 | സഹൃദയനിൽ | സഹൃദയയിൽ |
| 47 | 24 | പാവക്കൂട്ടത്തിന്റെ | പാവക്കൂത്തിന്റെ |
| ,, | 30 | പിസ്കൽ | പിഷൽ |
| 49 | 24 | അവർ | അവ |
| 56 | 9 | രാമണിയകപരി | രാമണീയകം പരി |
| 57 (F. N.) | 1 | Sakar's | Sankar's |
| 61 | 24 | കാനക്കറത്തി | കാനക്കറിഞ്ഞി |
| 71 | 25 | ഏതാണ്ടു പരി | ഏതാണ്ട് ഈ പരി |
| 92 | 20 | കാലവാളം | കാലവ്യാളം |
| 96 | 19 | പാഴ്ക്കട | വാഴ്ക്കട |
| 99 | 12 | നിത്തര | നിത്തിര |
| 101 | 20 | തങ്ങിയൊരു | തണ്ടിയൊരു |



☞ 'സാങ്കേതികശബ്ദങ്ങൾ' എന്ന ഉപന്യാസത്തിൽ പദങ്ങളെ രണ്ടുപത്തിയായി ചേർത്തതിൽ അല്പം ചില പിശകുകൾ പററിപ്പോയിട്ടുണ്ട്. അതു വായനക്കാർ മനസ്സിലാക്കി ലേഖനത്തെ പിൻതുടരണമെന്നപേക്ഷ.



സമസ്തകേരള

# സാഹിത്യപരിഷത്ത്

വക 

# ത്രൈമാസികം.

പുസ്തകം 6 | 1113 തുലാം | ലക്കം 1

# സാങ്കേതികശബ്ദങ്ങൾ.



(രാമവൎമ്മ അപ്പൻതമ്പുരാൻ)

ഈ വിഷയത്തെക്കുറിച്ചു ഭാഷാസാഹിത്യലോകത്തിൽ വിചാരം തുടങ്ങീട്ടു കുറെയേറെ നാളായി. ഒരു തീരുമാനവും ഇതുവരെ ആവുക കഴിഞ്ഞിട്ടില്ല. ആവശ്യവും അവസരവും ആണെങ്കിൽ, 'അതി' എന്നും 'അത്യാസന്ന'മെന്നും വിശേഷിപ്പിക്കുമാറായി. സമസ്തകേരളസാഹിത്യപരിഷത്തു ജനിച്ചനാൾമുതൽ ഇക്കാൎയ്യത്തിൽ ദാഹവും വിശപ്പും സഹിക്കവയ്യെന്നു വിളിച്ചു നിലവിളിതുടങ്ങി. സാഹിത്യനായകന്മാർ ഈ ആവശ്യനിവൃത്തിക്കായി ശ്രമംതുടങ്ങുവാൻ അന്യോന്യം ആംഗ്യം കാട്ടുന്നുണ്ടു്. ഭാഷാപ്രണയികൾ സാഹിതീപൗരന്മാരുടെ അനാദരത്തേയും അലസതയേയും ചൂണ്ടി മുറവിളി കൂട്ടുന്നുണ്ടു്. മദിരാശി സൎവ്വകലാശാലയിൽ മലയാളനിഘണ്ടുവിനും പിച്ചകിട്ടുമോ എന്നു നോക്കിക്കൊണ്ടു ചിലർ നില്ക്കുന്നുണ്ടു്; മൎയ്യാദയ്ക്കു ചിലതു ചോദിക്കുന്നുമുണ്ടു്. കേരളസൎവ്വകലാശാല പിറന്നാലും പിറന്നില്ലെങ്കിലും, കേരളത്തിന്റെ ദക്ഷിണഖണ്ഡത്തിൽ—കേരളത്തിന്റെ

വലുപ്പമില്ലായിരിക്കാം—അമ്മയുടെ പേരിനൊരു സന്താനം പത്തൊടടുത്തു ഗർത്തിൽ ഇരിക്കുന്നു. പാഠശാലകളിൽ പാഠനം ദേശഭാഷകളിൽക്കൂടി ആകാരമോ, ആകാശമോ, ആകർണമോ, ആക്രമണമോ എന്നൊക്കെവിട്ടു്, ആകാർ, ആശം, ആകർണം, ആക്രമണം, എന്നു്, 'ഓ' നീക്കിവെച്ചനിലയിലെത്തിയിരിക്കുന്നു. അന്യഭാഷകളിൽ അന്നന്നു പുതുതായി പിറക്കുന്ന ശാസ്ത്രഗ്രന്ഥങ്ങൾ കൂട്ടംകൂട്ടമായി തിക്കിത്തിരക്കി മലയാളികളുടെ പടിവാതിൽക്കൽ വന്നുമുട്ടി പോരിന്നു വിളിക്കുന്നു. കാത്തുംകനത്തു്, കാലംകടന്നു്, ബാധമുഴുത്തു. എന്നിട്ടോ? നമ്മുടെ ഭാഷ പിന്നെയും മിണ്ടുന്നില്ല; കണ്ണുമിഴിച്ചു നില്ക്കുന്നതേയുള്ളു. എന്താണു്? ആളില്ലേ, എന്തോ? അല്ല. തറവാട്ടിൽ കാരണവരെ കാണുന്നില്ല. അതുതന്നെ. കോപ്പുകളൊക്കെ കലവറയിലുണ്ടു്; ഉണ്ണുവാൻ ആളുകളുമുണ്ടു്; നടക്കുവാനാരാ, വിളമ്പുവാനാരാ? ഇതാണു ചോദ്യം.

വാസ്തവം നോക്കുന്നതായാൽ, സാങ്കേതികനിഘണ്ടുനിർമ്മാണം തുടങ്ങുന്നതിനെതിരായി നില്ക്കുന്നതു തീർക്കാവുന്ന ചില സംശയങ്ങളും പരിഹരിക്കാവുന്ന പല വൈഷമ്യങ്ങളും ആകുന്നു. അവ 'കീറാമുട്ടി'കളെന്നു കരുതി വെട്ടിനോക്കാതെ തള്ളിക്കളയുന്നതായാൽ, മൂർച്ചയുള്ള കോടാലികൾ തുരുമ്പുകെട്ടി നാശംവന്നു പോകുവാനാണെളുപ്പം. ഇനി സാഹിത്യലോകം ഇക്കാര്യത്തിൽ ശ്രമാന്തംകാണിച്ചാൽ, അനാസ്ഥവിചാരിച്ചാൽ, നിഘണ്ടുനിർമ്മാണത്തിനുതന്നെ അതൊരു കോടാലിയായിത്തീരും.

പരിഭാഷികം, സാങ്കേതികം എന്ന നാമങ്ങളെക്കൊണ്ടു വ്യവഹരിക്കപ്പെടുന്ന വിശേഷശബ്ദങ്ങൾക്കു് 'സാങ്കേതികശബ്ദങ്ങൾ' എന്നു പേർ ഭാഷയുടെ പൊതുസ്വത്തായി സ്വീകരിച്ചു കഴിഞ്ഞിട്ടുണ്ടല്ലോ. അങ്ങനെയുള്ള ശബ്ദങ്ങൾ, നടപ്പിൽ വന്നിട്ടുള്ളവ, സ്വാധീനത്തിൽ ഇരിക്കുന്നവ, കടംവാങ്ങേണ്ടവ, നിർമ്മിക്കേണ്ടവ എന്നു നാനാവിധമായിട്ടാണു കിടക്കുന്നതു്. സ്വന്തം, തത്ഭവം, തത്സമം, നവം എന്നു നാമകരണം ചെയ്യാവുന്ന ഈ ശബ്ദങ്ങളെ ഗണവിഭാഗംചെയ്തു് ഒരു കരടു് ആദ്യമായി സംഭരിക്കണം. ആ കരടുപകർപ്പു് തൊറുതീർന്നു സംസ്കരിച്ചു പണ്ഡിതസമ്മതിക്കു സാമാന്യേന പാത്രമാകണം. എന്നാലേ അതിനു യോഗ്യതയും സ്ഥിരപ്രതിഷ്ഠയും സിദ്ധിക്കയുള്ളു.

സാങ്കേതികശബ്ദകോശനിർമ്മാണവിഷയത്തിൽ ഭാഷാഭിമാനികളായ ചിലർ അങ്ങുമിങ്ങും സാഹകരണസൗകര്യം സിദ്ധിക്കാതെയോ, സമ്പാ

ദിക്കുവാൻ നോക്കാതെയോ പാശ്ചാത്യശാസ്ത്രസാരങ്ങൾ ലഘുഗ്രന്ഥരൂപേണ ഭാഷയിൽ അവതരിപ്പിക്കുന്നതിനു നിർബ്ബന്ധിതരായി കാണുന്നുണ്ടു്. ആവക ശ്രമങ്ങൾ സ്വതന്ത്രങ്ങളും, ഓരോരുത്തരുടേയും മനോധർമ്മമനുസരിച്ചു വിവിധങ്ങളും ആകയാൽ, സാങ്കേതികശബ്ദസൃഷ്ടിയിൽ ഐകരൂപ്യത്തേക്കാൾ രുചിഭേദത്തെയാണ് അധികം പ്രത്യക്ഷമാക്കുന്നതു്. ഗവേഷണവിഷയത്തിൽ വൈമുഖ്യംകൊണ്ടോ, ആലസ്യംകൊണ്ടോ, പുസ്തകസാമഗ്രികൾ സ്വാധീനത്തിൽ ഇല്ലായ്കകൊണ്ടോ, ഇതരഭാഷാപരിജ്ഞാനം പോരായ്കകൊണ്ടോ, എന്തെങ്കിലുമാകട്ടെ, പര്യാപ്തങ്ങളായ പഴയശബ്ദങ്ങൾ കാണാതെ പുതിയ സങ്കേതങ്ങൾ സൃഷ്ടിക്കുവാൻ വൃഥാ ക്ലേശം ചെയ്യുന്നതായും കാണുന്നു.

സർവ്വസമ്മതവും സമഗ്രവുമായ ഒരു സാങ്കേതികനിഘണ്ടു നിർമ്മിക്കുന്നതിനുവേണ്ടി പ്രായോഗികവും സുകരവും ആയ മാർഗ്ഗത്തെപ്പററി ചിന്തിക്കുന്നതിനുമുമ്പു് ഏതാനും ഉദാഹരണങ്ങൾ എടുത്തു പരിശോധിച്ചുനോക്കാം; പരിശോധനാഫലത്തെ അടിസ്ഥാനപ്പെടുത്തി മേല്പോട്ടുവേണ്ടതു വിചാരിക്കുകയും ചെയ്യാം.



'ഗണിതം' എന്ന വകുപ്പിൽ, 'ബീജഗണിതം' (algebra) 'ക്ഷേത്രഗണിതം' (geometry) എന്ന രണ്ടും സംസ്കൃതഗണിതശാസ്ത്രത്തിൽ ഉള്ള വിഭാഗങ്ങളാണു്. Arithmetic എന്ന 'സംഖ്യാഗണിതം', ഗണിതം എന്ന സാമാന്യനാമംകൊണ്ടാണ് ഇപ്പോൾ നടപ്പിലിരിക്കുന്ന പാഠപുസ്തകങ്ങളിൽ നിർദ്ദേശിച്ചുപോരുന്നതു്. 'ത്രികോണഗണിതം' എന്ന ഭാഷാന്തരപ്പെടുത്തിട്ടുള്ള Trignometry സംബന്ധമായ വാക്കുകൾക്കുള്ള സമാനശബ്ദങ്ങൾ സംസ്കൃതഗണിതശാസ്ത്രത്തിൽ അർത്ഥവ്യാപ്തിക്കു ന്യൂനതകൂടാതെ കണ്ടുകിട്ടുന്നവയോ എളുപ്പത്തിൽ ഉണ്ടാക്കാവുന്നവയോ ആകുന്നു. ത്രികോണഗണിതം ഒരു പ്രത്യേകഗണിതശാസ്ത്രമായി ഗണിച്ചിട്ടുള്ള ഒരു ഗ്രന്ഥം സംസ്കൃതത്തിൽ ഉള്ളതായി അറിവില്ല. എന്നുവരികിലും, അതിലുള്ള സങ്കേതങ്ങൾ പ്രയോഗിക്കേണ്ടതായ ഗണിതതത്വങ്ങൾ ആര്യന്മാരുടെ ഗണിതശാസ്ത്രത്തിലും കാണാം. ഇവിടെ ശാസ്ത്രരീത്യാ നോക്കുമ്പോൾ ചില സംശയങ്ങൾ നേരിടുന്നു. 'ഗണിതം' എന്ന സാമാന്യനാമം 'ബീജഗണിതം' മുതലായ വിശേഷനാമങ്ങളിൽ ഘടിപ്പിക്കേണമോ? ഘടിപ്പിക്കാതെ 'ബീജം' 'ക്ഷേത്രം' എന്നിങ്ങനെ ലാഘവത്തിനുവേണ്ടി ചുരുക്കുന്നതായാൽ, ആ ശബ്ദങ്ങൾ അന്യാർത്ഥത്തിൽ പ്രയോഗമുള്ളവയാകകൊണ്ടു ഭ്രമത്തിനു് ഇടയാകുന്നതല്ലേ? നടപ്പിനെ ഭേദപ്പെടുത്തി ലാഘവം

സമ്പാദിക്കേണ്ടതുണ്ടോ? ഉണ്ടെങ്കിൽ അൎത്ഥത്തിനും അതിവ്യാപ്തിദോഷം ഹാനിവരാതെ ഏതൊരു വിധത്തിലാണു മാറേറണ്ടതു്? 'ബീജകം' 'ക്ഷേത്രകം' എന്നോ മറേറാ മാററിയാൽ അൎത്ഥംവരുമോ? 'ബീജകരണം' 'ക്ഷേത്രകരണം' എന്നാക്കിയാൽ ലാഘവത്തിനു മതിയാകുമോ? സംഖ്യാഗണിതത്തിനു ഗണിതം എന്നുമാത്രം പറഞ്ഞാൽ മതിയോ? ഈ പ്രയോഗത്തിൽ ഏതുഗണിതം എന്ന ചോദ്യത്തിനു് അവകാശം വരുന്നതല്ലേ? ഈവക സംശയങ്ങൾ, സംഭരിക്കപ്പെടേണ്ടതായ പല സാങ്കേതികശബ്ദങ്ങൾക്കും സാമാന്യേന ബാധിക്കുന്നതാണു്. ഈ ഗണിതവകുപ്പിൽ ആൎയ്യഗണിതശാസ്ത്രപ്രകാരം പ്രയോഗിച്ചുവരുന്ന ചില സങ്കേതശബ്ദങ്ങൾ മാതിരി കാണിക്കുവാൻവേണ്ടിമാത്രം താഴെ എടുത്തുദാഹരിക്കുന്നു.

| ഇംഗ്ലീഷ് | മലയാളം | പ്രമാണം |
|---|---|---|
| Calculation | ഗണിതം | യുക്തിഭാഷ |
| ,, | കരണം | ലീലാവതി |
| Rules of Arithmetic | പരികൎമ്മം | യുക്തിഭാഷ |
| Example | ഉദ്ദേശകം | ലീലാവതി |
| Statement | ന്യാസം | ടി |
| Fraction | ഭിന്നസംഖ്യ | ടി |
| Quantity | രാശി | ടി |
| Numerator | ഭാഗം, അംശം, വിഭാഗം, ലവം | ടി |
| Denominator | ഹരം, ഹാരം ഛേദം | ടി |
| Reduction (to a common denominator) | സവൎണ്ണനം | ടി |
| Greatest Common Measure | അപവൎത്തനഹാരകം | ടി |
| Rules of three | ത്രൈരാശികം | ടി |
| Inverse proportion | വ്യസ്തത്രൈരാശികം | ടി |
| Principal | കലാന്തരം (മുതൽ) | ടി |
| Interest | കലാന്തരം (പലിശ) | ടി |
| Million | പ്രയുതം | യുക്തിഭാഷ |
| Billion | മഹാപത്മം | ടി |
| Hundred Millions | അൎബ്ബുദം | ടി |
| Thousand Millions | അബ്ജം | ടി |

| | | |
|---|---|---|
| Ten Thousand millions | ഖർവ്വം | ലീലാവതി |
| Hundred thousand millions | നിഖർവ്വം | ടി |
| Hundred billions | ജലധി | ടി |
| Thousand billions | അന്ത്യം | ടി |
| Ten thousand billions | മദ്ധ്യം | ടി |
| Hundred thousand billions | പരാർദ്ധം | ടി |
| Permutation | പ്രസ്താരം | ടി |
| Combinations | വ്യക്തികം | ടി |
| Summation | സങ്കലിതം | ടി |
| Number of terms | പദം, ഗച്ഛം | ടി |
| First term in progression | ആദി, മുഖം, വദനം | ടി |
| Last term in progression | അന്ത്യപദം | ടി |
| Middle term | മദ്ധ്യപദം | ടി |
| Plain figure | ക്ഷേത്രം | ടി |
| Triangle | ത്ര്യശ്രം, ത്രികോണം, ത്രിഭുജം | ടി |
| Quadrilateral | ചതുരശ്രം, ചതുഷ്കോണം ചതുർഭുജം | ടി |
| { Perpendicular | ലംബം | ടി |
| { Equilateral (Square) | ലംബം | ടി |
| Trepizium | വിഷമചതുരശ്രം | ടി |
| Rectangle | ആയതചതുരശ്രം, ദീർഘചതുരശ്രം, ഘാതക്ഷേത്രം | ടി |
| { Side | ഭുജ | ടി |
| { Base | ഭുജ | ടി |
| Perpendicular | കോടി | ടി |
| { Hypotenuse | കർണ്ണം | ടി |
| { Diagonal | കർണ്ണം | ടി |
| Area of triangle | ത്ര്യശ്രഫലം | ടി |
| Diameter | വ്യാസം | ടി |
| Radius | വ്യാസാർദ്ധം | ടി |
| Area of the surface | പൃഷ്ഠഫലം | ടി |
| Cubical contents of the sphere | ഗോളഫലം | ടി |
| Centre | കേന്ദ്രം | ടി |
| Circumference | പരിധി | ടി |
| Arc | ധനുസ്സ് | ടി |
| Cord | ജ്യാവ് | ടി |

| | | |
|---|---|---|
| Gnomon | ശങ്കു | ലീലാവതി |
| Common difference | ചയം, പ്രചയം, ഉത്തരം | ടി |
| Sine | കൎണ്ണാപ്തലംബം | ടി |
| Co-sine | കൎണ്ണാപ്തഭുജ | ടി |
| Tangent | ഭുജാപ്തകോടി | ടി |

മേൽ കാണിച്ചിരിക്കുന്ന പട്ടികയിൽ സംഖ്യാഗണിതത്തിലും ബീജഗണിതത്തിലും ഉള്ള സങ്കേതങ്ങൾ സാമാന്യങ്ങളായി പലതും ഉണ്ടു്. അതു് ഏതിൽ ചേൎക്കണമെന്ന ചോദ്യത്തിനു് അകാരാദിയായ ഒരു നിൎമ്മാണവിഷയത്തിൽ അവകാശമില്ല. ഏതെങ്കിലും ആയിക്കൊള്ളട്ടെ. പദം നിഘണ്ടുവിൽ ഉൾപ്പെട്ടാൽമതി. അതുപോലെ ക്ഷേത്രഗണിതവും ത്രികോണഗണിതവും അന്യോന്യാപേക്ഷയുള്ളതായി കാണാം. Side, base, എന്നീ രണ്ടു വാക്കുകൾക്കും 'ഭുജ' എന്ന ഒരേ സങ്കേതമാണു പ്രയോഗിച്ചുകാണുന്നതു്. ഇംഗ്ലീഷിൽനിന്നു തൎജ്ജമ ചെയ്യേണ്ടിവരുന്ന ദിക്കുകളിൽ Side എന്നതിനു 'പാൎശ്വം' 'പാൎശ്വരേഖാ' എന്നോ മറേറാ ആക്കുന്നതു നന്നായിരിക്കും. അല്ലെങ്കിൽ 'കുമ ല'യാകുവാൻ വഴിയുണ്ടു്. 'കൎണ്ണം' എന്ന ശബ്ദം hypotenuse, diagonal ഇതുരണ്ടിനേയും കുറിക്കുന്നതാണു്. എന്നാൽ perpendicular എന്നതിനു 'ലംബം', 'കോടി' എന്നു രണ്ടു പൎയ്യായങ്ങളുണ്ടു്. ഇവിടെ hypotenuse and diagonal=കൎണ്ണം; Perpendicular എന്നതിനു സാമാന്യമായിട്ടു 'ലംബം'; ത്രികോണഗണിതത്തിൽ Perpendicularനു 'കോടി' എന്നിങ്ങനെ വ്യവസ്ഥപ്പെടുത്തുകയല്ലേ നല്ലതു്? ഭുജാ, കോടി, കൎണ്ണം എന്ന സങ്കേതങ്ങൾ നമുക്കു തൽസമങ്ങളായി സിദ്ധിച്ചിട്ടുണ്ടല്ലോ. Sine, co-sine, tangent എന്ന സങ്കേതങ്ങൾ ഭുജാകോടികൎണ്ണങ്ങളിൽ ഒന്നു ഹാൎയ്യവും മററതെങ്കിലും ഒന്നു ഹാരകവും ആയി കിട്ടുന്ന ഫലമാകയാൽ, 'കൎണ്ണാപ്തകോടി', 'കൎണ്ണാപ്തഭുജ', 'ഭുജാപ്തകോടി' എന്നു നിൎമ്മിതയോഗങ്ങളെക്കൊണ്ടു യഥാക്രമം വ്യവഹരിക്കപ്പെടാവുന്നതാണു്. ഈ ഗണിതശാസ്ത്രസങ്കേതവിചാരം അവിടെ നില്ക്കട്ടെ.

രസതന്ത്രം അല്ലെങ്കിൽ രസവാദം (Chemistry)എന്ന ശാസ്ത്രത്തിൽ Element എന്ന ശബ്ദത്തിനു 'മൂലവസ്തു' വെന്നാണല്ലോ പൎയ്യവസിതാൎത്ഥം. അതിനു 'ധാതു'വെന്നും 'ഭൂത'മെന്നും ഉപയോഗിച്ചുകാണുന്നുണ്ടു്. Hydrogen എന്നതിനു് "അബ്ജനകവായു"എന്നു ഭാഷാന്തരം കല്പിച്ചു് അതിൻെറ നിൎവ്വചനത്തിൽ 'കത്തിച്ചാൽ കത്തുന്നൊരു ഭൂതം' എന്നു കൊടുത്തുകാണുന്നു. ഇതു കുറച്ചു ഭയങ്കരമല്ലേ? 'ധാതു'

എന്ന പദം പോരെ എന്നാണെങ്കിൽ, ഒരു വൈഷമ്യം. തുത്ത്, തുരിശ്ശ്, ചെഞ്ചാല്യം, ഛായിത്ര്യം മുതലായി കലൎന്നുകിടക്കുന്ന പദാൎത്ഥങ്ങളിലാണ് ആ ശബ്ദത്തിനു പ്രസിദ്ധി. ആ സ്ഥിതിക്കു 'മൂലവസ്തു' എന്നുതന്നെ ഉപയോഗിച്ചാൽ പോരെ? ചെമ്പ്, ഇരുമ്പ്, നാകം, ഈയം, തകരം, വെള്ളി, പൊന്ന് എന്നു ലോഹവാചികളായശബ്ദങ്ങൾ ഭാഷയിൽ നടപ്പുള്ളവയാണെങ്കിലും, ചില പ്രത്യയങ്ങളോടുകൂടി യോജിക്കേണ്ടതായിവരുമ്പോൾ, യോജനാസൌകൎയ്യത്തിനും സൌഷ്ഠവത്തിനും വേണ്ടി സംസ്കൃതവാക്കുകൾ ഉപയോഗിക്കേണ്ടിവരും. ചെമ്പിനു ഗന്ധകത്തോടു കൂടിയുള്ള യോഗം പലപ്രകാരത്തിലും ഉണ്ടാവാം.

Cuprous sulphide, Cupric sulphide, Cuprous sulphite, cupric sulphite, cuprous sulphate, cupric sulphate, ഈ യോഗങ്ങൾക്കു ഭാഷയിൽ സമാനശബ്ദങ്ങൾ നിൎമ്മിക്കുമ്പോൾ, താമ്രഗന്ധി, താമ്രകഗന്ധി, താമ്രഗന്ധികം, താമ്രകഗന്ധികം, താമ്രഗന്ധീയം, താമ്രകഗന്ധീയം എന്നുതുടങ്ങി 'താമ്ര'ശബ്ദത്തോടു യോജിപ്പിക്കേണ്ടതായിവരും. അതുപോലെ ഇ, ഇകം, ഈയം എന്ന പ്രത്യയങ്ങൾ ചേൎക്കേണ്ടിവരുമ്പോൾ, അയസ്സ്, രജതം, സീസം, ഹേമം എന്നതൊട്ട സംസ്കൃതപദങ്ങളല്ലാതെ ഭാഷാശബ്ദങ്ങൾ ഉപയോഗിക്കുവാൻ സാധിക്കയില്ലെന്നു വന്നേക്കാം. ഉദാ:-അയോഗന്ധി, രജതകിലോരി, സീസഗന്ധികം, ഹേമകിലോരി.

മേൽകാണിച്ച ഉദാഹരണങ്ങളിൽ 'കിലോരി' എന്നു കാണുന്നതു 'കിലോര'ശബ്ദത്തിൽ 'ഇ'പ്രത്യയംചേൎത്തു 'ഗന്ധ'ത്തിനു 'ഗന്ധി' എന്നപോലെ, കിലോരം (Chlorine) ലോഹത്തോടു കൂടുമ്പോൾ ഉണ്ടാകുന്ന Chloride എന്ന വികാരത്തെയാണു കുറിക്കുന്നതു്. Chlorine എന്ന പദത്തിനു 'കിലോരം' എന്ന തത്ഭവം കല്പിച്ചതു് ഭാഷാശബ്ദങ്ങളുടെ ആഗമം അനുസരിച്ചും, എന്നാൽ ആ പദാൎത്ഥത്തിന്റെ ഉപരിജ്ഞാനം മൂലഭാഷയിൽനിന്നു സമ്പാദിക്കേണ്ടിവരുമ്പോൾ, ശബ്ദസാമ്യം കൊണ്ടു് വസ്തുസപത്രാപവും അൎത്ഥബോധവും എളുപ്പത്തിൽ ഉണ്ടാകുവാൻ ഉദ്ദേശിച്ചും ആകുന്നു. ഈ നിൎമ്മാണനയം ഒരു സാമാന്യനിയമമായി സ്വീകരിക്കുന്നതായാലേ ശാസ്ത്രസങ്കേതങ്ങൾക്കു സൎവ്വഭാഷകളിലും ഏകദേശഛായയും വ്യാപ്തിയും സമ്പാദിക്കുവാൻ സാധിക്കയുള്ളു. അല്ലാതെ, 'കിലോര'ത്തിന്റെ വൎണ്ണം, ഗന്ധം, വായവ്യാവസ്ഥ മുതലായ ഗുണങ്ങളിൽ ഒരു പ്രത്യേക ഗുണത്തെ അടിസ്ഥാനപ്പെടുത്തി 'ഹരിതവൎണ്ണി' എന്നോ 'രൂക്ഷഗന്ധി' എന്നോ പേർ കല്പിക്കുന്നതായാൽ, ഭാഷാ

സമാനത്വംകൊണ്ടുണ്ടാവുന്ന വ്യാവഹാരികസൌകര്യവും, ക്ലിപ്താർത്ഥവ്യാപ്തിയും കിട്ടുന്നതല്ല. **Oxygen** എന്ന പദത്തിന് 'അമ്ലജനകം' എന്നൊരു തർജ്ജമകാണുന്നു. രസതന്ത്രം ദിനംപ്രതി എന്നപോലെ അഭിവൃദ്ധിയെപ്രാപിച്ചു പൂർവ്വസിദ്ധാന്തങ്ങൾ മാറിക്കൊണ്ടിരിക്കെ 'അമ്ലജനകം' എന്ന ശബ്ദം ശരിയായ അർത്ഥത്തെ ഇപ്പോൾ ബോധിപ്പിക്കുന്നില്ല. അമ്ലജനകങ്ങളായ അനേകം അലോഹപദാർത്ഥങ്ങൾ വേറെയുണ്ട്. എന്നല്ല, ഈ മൂലവസ്തുവിന് അമ്ലജനകത്വം നിത്യമായ ഒരു ധർമ്മവുമല്ല. 'ജീവനുണ്ടാക്കുന്നതു്' എന്നാണ് മൂലപദത്തിന്റെ ധാത്വർത്ഥം. ആ പദാർത്ഥം വായവ്യവർഗ്ഗത്തിൽ പെട്ടതുമാണ്. ആ സ്ഥിതിക്ക്, 'പ്രാണനം' എന്നൊരു പേരു കല്പിക്കരുതെ? മേൽപറഞ്ഞ അഭിപ്രായങ്ങളെ അനുസരിച്ചു സാമാന്യശബ്ദങ്ങളേയും, മൂലലോഹവസ്തുക്കളേയും, അലോഹമൂലവസ്തുക്കളേയും ചിലതെടുത്തു വാക്കുകൾ ഉണ്ടാക്കി നോക്കുക.



സാമാന്യശബ്ദങ്ങൾ.

| | |
|---|---|
| Alkali = ക്ഷാരം | Ion = ശക്തപീലു (അനനം) |
| Acid = അമ്ലം | Atom = പീലു (പരമാണു) |
| Alkaline = ക്ഷാരീയം | Positive = ധനം (ഘനം) |
| Acidic = അമ്ലകം | Negetive = ഋണം (ക്ഷയം) |
| Oxidation = ഋണനം | Reduction = ധനനം |

| ലോഹങ്ങൾ (Metals) | അലോഹങ്ങൾ (Non-metals) |
|---|---|
| Aluminium = അലൂമിനം (അലുമ്നം) | Hydrogen = അബ്ദം (അബ്ജനകം) |
| Barium = ബൈരം | Oxygen = പ്രാണനം |
| Berillium = ബരിലം | Nitrogen = നിത്രജം (പാകൃജനകം) |
| Indium = ഇന്ദം | Boron = ബോരം |
| Iridium = ഇരദം | Chlorine = ക്ലോരം |
| Magnesium = മഗ്നസം | Flourine = പ്ലോരം |
| Manganese = മംഗനം | Helium = ഹീലം |
| Nickel = നികലം | Iodine = അയോദം |
| Platinum = പ്ലാതനം | Silicon = സിലകം |
| Pottassium = പൊട്ടാസം | Carbon = ഇംഗാലം |

Radium=റേഡിയം
Phosphorus=പസ്പരം
Sodium=സോദം

ഈ വാക്കുകളിൽ ചിലതിനെക്കുറിച്ച് അല്പമൊന്നു പറയേണ്ടതുണ്ട്. 'പരമാണു'വിനു തക്കശാസ്ത്രത്തിൽ 'പീലു' എന്നാണു പരിഭാഷ. ലാഘവം കരുതി ഇവിടെ അതു സ്വീകരിച്ചുവെന്നേയുള്ളു. നടപ്പിലിരിക്കുന്ന 'പാക്യജനക'ത്തിനുപകരം 'നിത്രജം' എന്നൊന്നു സൃഷ്ടിച്ചിരിക്കുന്നു. കാരണം, ആ അലോഹത്തിന്റെ ലോഹങ്ങളോടുള്ള യോഗത്തിൽ ഉണ്ടാകുന്ന അമ്ലവികാരങ്ങളെ കുറിക്കുമ്പോൾ, 'രജതപാക്യജനകം', 'പൊട്ടാസപാക്യജനകീയം' എന്നു ഗുരുതരങ്ങളായ സംജ്ഞകൾ ഉപയോഗിക്കുന്നതിനേക്കാൾ 'രജതനിത്രജികം', 'രജതനിത്രജീയം' എളുപ്പമായിരിക്കുമെന്നു കരുതിയാണ്. വിശേഷിച്ച്, മൂലപദത്തിനും തത്സമത്തിനും തമ്മിൽ പൊരുത്തവും, നാമസാമ്യംകൊണ്ടു ലഭിക്കാവുന്ന പൂർവ്വോക്തസൗകര്യവും അധികമുണ്ടാകുമല്ലൊ. ശബ്ദദൃഷ്ടിയിൽ മുൻനിർദ്ദേശിച്ചിട്ടുള്ള സമ്പ്രദായത്തിന് ഐകരൂപ്യവും കിട്ടുന്നതാണ്. ഈ വിചാരം അവിടെ നില്ക്കട്ടെ. ഇനി പ്രധാനങ്ങളായ ചില ശാസ്ത്രവകുപ്പുകളിൽ ഓരോ വകുപ്പിലും ഇപ്പോൾ വന്നുചേർന്നിട്ടുള്ള ഏതാനും ഭാഷാസങ്കേതങ്ങൾ പരിശോധനയ്ക്കും ത്യാജ്യഗ്രാഹ്യവിവേചനത്തിനും ആയി താഴെ എടുത്തുദാഹരിക്കാം. സമഗ്രമായൊരു പട്ടിക ഈ ലേഖനത്തിൽ ചേർക്കുന്നതു സാദ്ധ്യമല്ല. ചിലതെടുത്തു കാണിക്കാമെന്നേ ഉള്ളു. ഉദാഹരണങ്ങളും മാതൃകാമാത്രങ്ങളാകുന്നു.

1. Astronomy ജ്യോതിഷം, ജ്യോതിശ്ശാസ്ത്രം.

Ecliptic=ക്രാന്തിചക്രം
Ellipse=ഉപപന്ഥാവ്
Corona=സൂര്യപരിപ്രഭാ
High latitude=വിഷുവദ്രേഖാ

2. Architecture-തച്ചുശാസ്ത്രം; ശില്പിശാസ്ത്രം.

Plumb-line=ലംബയന്ത്രം

ധനശാസ്ത്രം.

Boycott=മുടക്ക്
Brokers=ഉണ്ടിയൽക്കാർ; ഇടനിലക്കാർ
By-products=കിട്ടസാധനങ്ങൾ
Cheque=ചെക്ക്
Combination (horizontal) =സമസംഘം
Combination (vertical) =ലംബസംഘം

Venetian blind=ഇല്ലിവാതിൽ

Balcony=പ്രഗ്രീവം

Buttress=മുട്ടുതൂൺ

Coping=ഉത്തരക്കല്ല്

## 3. Arithmetic-സംഖ്യാഗണിതം.

Inverse proportion=വിലോമാനുപാതം

Factor=അപവർത്തകം

G. C. M.=മഹത്തമസാധാരണഅപവർത്തകം; അപവർത്തനഹാരകം

Multiple=അപവർത്ത്യം

Decimal=ദശമിനിതം

## 4. Botany-സസ്യശാസ്ത്രം; ഉത്ഭിജവിജ്ഞാനീയം.

Lodoicea sechilliana=അക്രാതിത്തേങ്ങ

Elephantopus scaber=ആനയടിയൻവേർ; ആനച്ചുവടി

Terminalia catappa=ഇംഗുദി

Odina pinnate=ഉതി

Nyphia stellata=ചിററാമ്പൽ

Ficus maisorensis=കല്ലാൽ

Cost of production theory=നിർമ്മിതവ്യയന്യായം

Current account=പററുവരവു കണക്ക്

Custom=അടവ്

Debenture capital=വായ്പമുതൽ

Face value=മുദ്രവില

Guilds=കമ്മാളസംഘങ്ങൾ

Joint stock companies=കൂട്ടകമ്പനി

Labour theory=പ്രയത്നന്യായം

Marginal utility theory=പ്രയോജനതാരതമ്യന്യായം

Mint=കമ്മട്ടം

Mint-rate=നാണയവില

Monopoly=കുത്തക; അട്ടിപ്പേർ

Patent=അട്ടിപ്പേർ

Protective tariff=രക്ഷാചുങ്കം

Speculation=മേലാകെച്ചവടം

Syndicalism=കമ്മാളാധിപത്യം

Technique=രഹസ്യം

Trusts=സമിതികൾ

Irredeemable land=അനാദേയം

Scarcity of income=അനായതി

Rescission=അനാശയം

6. Chemistry-രസതന്ത്രം, രസവാദം, കീമശാസ്ത്രം.

Hydrogen=അബ്ജനകം, ജലവായു, ജലജനകം

Simple mixture=കേവലമായ സങ്കരം.

Element=തത്വം.

Solution=ദ്രവീഭാവം.

Destructive distillation=ധ്വംസസന്ധാനം.

Nitrogen=പാക്യജനകം, യവക്ഷാരവാഷ്പം, നത്രികം.

Molecule=പുഞ്ജികാ.

Phosphorus=ഭാവഹം, പ്രകാശദം

Silica sand=മൃത്സികാഗ്നേയം.

Copper sulphate=ഗന്ധകാമിലതമ്രതഥം.

Carbolic acid=ദുർഗ്ഗന്ധനിവാരകദ്രാവകം.

7. Geography-ഭൂമിശാസ്ത്രം.

Balance sheet-ബാക്കിപ്പട്ടിക

Bill of exchange=കൈമാററബിൽ

5. Economics-ധനശാസ്ത്രം

Detailed account book=അന്തരവണ്ണം

Subsistance=ആജീവം

Distribution=വിക്ഷേപം

Accumulation=സംസ്തംഭനം

Deposit=അമാനത്തു്

Security=അവാലത്തു്.

10. Military-ആഹവികം.

Invader=അഭിയാസ്യൻ.

Neutrality after proclaiming war=വിഗൃഹ്യാസനം.

Flanks of the array of the army.=കക്ഷങ്ങൾ.

Trench-fighters=ഖനകയോധികൾ.

Ambuscade=സത്രം.

Expedition=സമുത്ഥാനം.

Advance-guard, night-petrol=ഉക്കളം.

11. Minerology-ധാതുവിജ്ഞാനീയം·

Mine=ആകരം.

Ores of iron=തീക്ഷ്ണധാതു.

Alabaster=വെൺകല്ല്

Amethyst=വൈഡൂര്യം, സുഗന്ധിക്കല്ല്.

Belt = കടലിടുക്ക്.
Latitude = അക്ഷം.
Longitude = ധ്രുവകം.

8. Industrial-വ്യാവസായികം

Anvil = അടക്കല്ല്
Mill (port) - ആസ്സ്
Gear = ഇടായുധം

9. Logic-ന്യായശാസ്ത്രം

Deduction = അവനയനം
Induction = ഉന്നയനം, പ്രത്യക്ഷതോത്ഭവപ്രമാണം

14. Physiology-ശാരീരം, ശാരീരശാസ്ത്രം.

Marrow = എല്ലുകാമ്പ്. അസ്ഥിസാരം.
Liver = ഈരൽ.
Appendix = പരിശിഷ്ടം.
Artery = ധാതുനാഡി, ധമനി.
Bladder = ഉതളി, മൂത്രാശയം.
Cartilages = തരുണാസ്ഥി.
Peritoneal membrane = പരിതുന്ദകല.
Sectum = ഋജ്വാന്ത്രം.
Protoplasm = ജീവാങ്കുരം.

Garnet = പുഷ്പരാഗം.

12. Medical science-വൈദ്യശാസ്ത്രം.

Proteides = പ്രതമങ്ങൾ.
Germ = ബീജം
Starch = മണ്ഡികാ
Blood-heat - രക്തോഷ്മാവ്
Ligaments = സന്ധിബന്ധനികൾ
Fibrous tissue = താന്തവധാതു
Pathology = രോഗനിദാനശാസ്ത്രം
Prognosis = അസാദ്ധ്യലക്ഷണം

13. Naval-നാവികം

Ballast = അടിഭാരം
Prow, ship-head = അണിയം
Stern = അമരം
Shipwright = ഉരുതച്ചൻ
Fire-deck = അണിയത്തട്ട്

16. Philosophy-തത്വശാസ്ത്രം.

Huminatrian = മാനുഷതത്വമതാനുസാരി.
Ideal = പ്രപഞ്ചശൂന്യവാദസംബന്ധമായ
Idealism = പ്രപഞ്ചശൂന്യവാദം, പ്രപഞ്ചാസ്തിക്യനിഷേധവാദം, ഭാവനാദ്വൈതവാദം.
Imputation = അദ്ധ്യാരോപണം.

17. Political science-അർത്ഥശാസ്ത്രം

Immigration = അപവാഹനം.
Deportee = അപവാഹിതൻ.
Spies (in siege) = അപസർപ്പന്മാർ
Retreat = അപസരണം.

15. Physics-പ്രകൃതിതത്വശാസ്ത്രം, പ്രകൃതിശാസ്ത്രം,പ്രകൃതിവിജ്ഞാനീയം.

Attraction=ആകർഷണം.

Specific gravity=ആപേക്ഷികഗുരുത്വം.

Conductors=ആവാഹികം.

Temperature=ഉഷ്ണമാത്ര.

Gravity=കർഷം.

Gravitation=ഗുരുഷേളിമതാ

Freezing point=ഘനീഭാവാവട്ടം.

Bulk, Volume=പരിണാഹം.

Phenomenon=ഭാനം.

Hypothesis=ഭ്രമികാ.

Density=സാന്ദ്രിമാ.

Impenitrability=അനതിക്രമണം.

Concave mirror=ഉൾവളവുള്ള കണ്ണാടി.

Positive electricity=കണ്ണാടിവിദ്യുച്ഛക്തി.

Camera obscura=കാമ്മുറി.

Syphon=കടിലനാളി.

Galvanic baltery=ഗല്വാനിയുടെ പെട്ടകം.

Chimney=പുകഗോപുരം.

Porosity=ബഹുരന്ധ്രത.

Evaporation=വററൽ.

Compensatory fine=അപഹീനം.

Surplus population=അഭിഷ്യന്ദം.

Emigration=അഭിഷ്യന്ദവമനം.

Financial difficulty=അർത്ഥകൃച്ഛ്രം.

Banishmentഅവസ്രാവണം.

Pseudo-king=രാജവ്യഞ്ജനൻ.

Autonomy=നിജാധീനത.

Trignometry-ത്രികോണഗണിതം

Sine=ജ്യാ.

Co-sine=കോടിജ്യാ.

Tangent=ഛായാ.

Radius=ത്രിജ്യാ.

Zoology-പ്രാണിശാസ്ത്രം, ജന്തുശാസ്ത്രം.

Gayal ox=ആയ്മാൻ.

Sparrow=ആററ.

Armadills=ഇത്തിൾപന്നി.

Pearl oyster=ഇപ്പിപ്പൂടിൽ.

Mytilus=ഇളംപക്ക.

മേൽ ഉദ്ധരിച്ചിട്ടുള്ള ഉദാഹരണങ്ങൾ ആപ്ടേ, ബെയ്‌ലി, സക്കേറിയസ്, മൂലിയിൽ കൃഷ്ണൻ മുതലായവരുടെ നിഘണ്ടുക്കളിൽനിന്നും, ലീലാവതി, യുക്തിഭാഷ, എം. ഉദയവർമ്മരാജാവിന്റെ പ്രവേശിക, റവറന്റ് എൽ. ജോഹാനസ് ഫ്രോഹൻമെയർ പാതിരിയുടെ പ്രകൃതി

ശാസ്ത്രം, എം. രാജരാജവൎമ്മരാജാവിൻെറ അൎത്ഥശാസ്ത്രം, കൗടില്യൻെറ അൎത്ഥശാസ്ത്രം എന്നീ ഗ്രന്ഥങ്ങളിൽനിന്നും എടുത്തിട്ടുള്ളവയാണ്. ഇനിയും അനേകം നിഘണ്ടുക്കളും പുസ്തകങ്ങളും തിരയേണ്ടതായിട്ടുണ്ട്. *സമയവും സൗകൎയ്യവും ഇല്ലാതെ ഈ പരിമിതലേഖനത്തിൽ ആവക ഉപകരണഗ്രന്ഥങ്ങളിൽനിന്നു മാതൃകാശബ്ദങ്ങൾ എടുത്തുചേൎക്കുവാൻ കഴിഞ്ഞിട്ടില്ല. ഈ ഉദാഹരണങ്ങൾ ഒന്നു മനസ്സിരുത്തി നോക്കുന്നതായാൽ കാണാം, പ്രാമാണ്യം സിദ്ധിച്ച ഒരു സാങ്കേതികനിഘണ്ടുവിൻെറ അഭാവംകൊണ്ടുണ്ടാവുന്ന വൈഷമ്യങ്ങൾ. ഉള്ളതു കാണാതെ ഇല്ലാത്തതും വേണ്ടാത്തതും ഉണ്ടാക്കുന്നു. ഉള്ളതു കാണുവാൻ ശ്രമിച്ചിട്ടില്ല; ഇല്ലാത്തതുണ്ടാക്കുന്നതിൽ ഐകരൂപ്യമില്ല; ഉണ്ടാക്കുന്നതിനു നിയമമില്ല. സ്വാതന്ത്ര്യത്തിനു തടവില്ല; മനോധൎമ്മത്തിനു കടിഞ്ഞാണില്ല; എന്തിനേററപ്പറയുന്നു, നല്ലതെങ്കിൽ നല്ലതു്, ചീത്തയെങ്കിൽ ചീത്ത; വിഷമോ അമൃതോ എന്തെങ്കിലുമാവട്ടെ; അടിച്ചോടിക്കുന്ന കതിരയ്ക്കു വിശപ്പും ദാഹവും തീരണ്ടെ? കതികൊണ്ട ഭാഷാസാഹിത്യത്തിന് ഓടുന്നവഴി കിട്ടിയതൊക്കെ തിന്നുകതന്നെ.

പുണ്യകൎമ്മങ്ങളൊന്നും സുകരങ്ങളല്ല. സാങ്കേതികശബ്ദനിഘണ്ടുനിൎമ്മാണവും ക്ലേശംകൂടാത്തതല്ല. പണം വേണം, പ്രയത്നം വേണം, പണിയെടുക്കുവാൻ ആളുകളും വേണം, ഉത്സാഹിപ്പിക്കുവാൻതക്ക പരിസരവും വേണം. പണസ്സഞ്ചിയും ഹൃദയഗ്രന്ഥിയും, കെട്ടഴിഞ്ഞില്ലെങ്കിലും, അഴയുകപോലും ചെയ്യുന്നമെങ്കിൽ,ധനവാന്മാരായ പൗരന്മാരിൽ പൗരബോധമുണ്ടാവണം. ഭാഷാഭിമാനികളിലും ഭാഷാപണ്ഡിതന്മാരിലും ഒരു സമ്പ്രദായത്തോടുകൂടിയ സാഹിത്യഭ്രാന്തു കടന്നുകൂടണം. കൈരളിയിൽ കറകളഞ്ഞ ഭക്തിയും വിഭക്തിയും ഉണ്ടെങ്കിൽ ആവേശം തനിയേ വന്നുകൊള്ളും; ക്ലേശം സഹിച്ചു പ്രയത്നം നടത്തുവാനുള്ള ത്യാഗശീലവും ഉണ്ടായിക്കൊള്ളും.

ഈ ലേഖകൻെറ ഒരു ഇഷ്ടബന്ധുവിനോട് ഈ വിഷയത്തെപ്പററി സംസാരിച്ചപ്പോൾ ഒരു 'സാഹിതീനിത്യയോഗം' സ്ഥാപിച്ചാലേ ഉദ്ദിഷ്ടകാൎയ്യം സാധിക്കയുള്ളവെന്നു പറകയുണ്ടായി. അതു ശരിതന്നെ. പക്ഷെ, ഭാഷായോഷയുടെ ആലസ്യം തീൎക്കുവാൻ പരിശ്രമിച്ചി

---

* കൃഷ്ണൻ പണ്ടാല അവൎകളുടെ 'രസതന്ത്രം', ടി. കെ. കൃഷ്ണമേനോൻ അവൎകളുടെ 'ഭൂപ്രകൃതിശാസ്ത്രം', സസ്യശാസ്ത്രം, ശരീരശാസ്ത്രം, വൈദ്യശാസ്ത്രം എന്നിവയിൽ ചില നല്ല പുസ്തകങ്ങളുണ്ട്. ബറോഡാ ഗവൎമ്മെണ്ടും ബെങ്കാളസാഹിത്യപരിഷത്തും സാങ്കേതികശബ്ദങ്ങൾ അടങ്ങിയ ഓരോപുസ്തകം പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. സ. ച.

ട്ടുള്ളവൎക്ക് ഈ ആശയം പുത്തരിയല്ല. അനുഭവം നിരാശയെ ജനിപ്പിക്കുന്നില്ലെങ്കിലും, ആശാഭംഗത്തിനു വഴികാട്ടീട്ടുണ്ട്. സമസ്തകേരളസാഹിത്യപരിഷത്തില്ലേ? പ്രാദേശികസാഹിത്യയോഗങ്ങളില്ലേ? ഭാഷാപരിഷ്കരണസംഘങ്ങളില്ലേ? കേരളത്തിലും മഹാപാഠശാലകളില്ലേ? എല്ലാമുണ്ട്. അവയ്ക്കു യോഗശക്തിയില്ല. കൈരളിക്ക് അതുണ്ടായിക്കാണുവാനുള്ള യോഗവും വന്നിട്ടില്ല. 'കേമദ്രുമ'യോഗംമുമ്പൊഴിഞ്ഞാൽ, ഭാഗ്യയോഗം പിന്നാലെ വരുമായിരിക്കാം. അതിനു കേരളസൎവ്വകലാശാലയുടെ ഗ്രഹസ്ഥിതി തെളിഞ്ഞാൽ നന്നായിരുന്നു. പക്ഷെ—എന്തു ചെയ്യാം! ഒന്നും ഒക്കുന്നില്ലെങ്കിലും ഈ ത്രൈമാസികംവഴി സാങ്കേതികശബ്ദസംഭരണത്തിനും പണ്ഡിതാഭിപ്രായപ്രകാശനത്തിനും സംഗതിയായാൽ അത്രത്തോളമെങ്കിലും ആയല്ലോ എന്നു സമാധാനിക്കാമെന്നു തോന്നുന്നുണ്ട്.

ഈ ലേഖനം ആ വഴിക്കുപോകുവാൻ ഉദ്ദേശിച്ചിട്ടുള്ള ഒരു വഴികാട്ടി മാത്രമാണ്. * കൈരളിയുടെ എഴുന്നള്ളത്തുപന്നകം കടവിൽ ഉറച്ചുകിടക്കുകയാണ്. ഒരെമരക്കാരനും കുറെ തണ്ടാളികളും ഒത്തുകൂടിയാൽ, ഒന്നു തള്ളിനോക്കാം. ഇതു കിട്ടിയാൽ ജയിച്ചു; പിന്നെ വലിച്ചു കയററാം. അല്ലെങ്കിൽ ഏററംകൊണ്ടുതന്നെ പൊങ്ങി, തലതെററി ത്തിരിഞ്ഞു കാററത്തലഞ്ഞുനടക്കട്ടെ എന്നു വെക്കേണ്ടിവരും. അതു കണ്ടു രസിക്കുവാനുള്ള മനോഭാവം കേരളീയൎക്കുണ്ടോ?



* സാങ്കേതികശബ്ദനിഷ്പന്നനിൎമ്മാണത്തെക്കുറിച്ചു 'സഹൃദയ'നിൽ ടി. കെ. കൃഷ്ണമേനോൻ അവർകളുടെ ഒരു ലേഖനമുണ്ട്, സം. പ.

# സന്ദേശകാവ്യങ്ങൾ.



(ശ്രീമാൻ കുട്ടനെല്ലൂരി നാരായണപ്പിഷാരടി അവർകൾ, എം. എ.)

ഞാനിവിടെ അല്പം ചിലതു പ്രസ്താവിക്കുവാനുദ്ദേശിക്കുന്നതു കേരളീയരുണ്ടാക്കീട്ടുള്ള സംസ്കൃതസന്ദേശകാവ്യങ്ങളെക്കുറിച്ചാണ്. കേരളീയർ സംസ്കൃതസാഹിത്യത്തിന്റെ വിവിധമാർഗ്ഗങ്ങളിലും സ്വച്ഛന്ദം സഞ്ചരിച്ചിട്ടുണ്ടെന്നു മാത്രമല്ല, എല്ലാററിലും ഒരുപോലെ വിജയവും പ്രശസ്തിയും നേടീട്ടുമുണ്ട്. എന്നാൽ, നമ്മുടെ രാജ്യത്തിന്റേയൊ സാഹിത്യത്തിന്റേയൊ ശരിയായ ഒരു ചരിത്രം നമുക്കില്ലാത്തതിനാൽ, നമ്മുടെ പൂർവ്വന്മാരെപ്പററിയുള്ള അറിവ് ഏററവും കുറവായിട്ടാണ് ഇരിക്കുന്നതു്. നമ്മുടെ പൂർവ്വന്മാർ ചരിത്രനിർമ്മാണവിഷയത്തിൽ തീരെ വിമുഖന്മാരായിരുന്നു. അതാണ് ഇതിനു പ്രധാനകാരണം. എങ്കിലും ചിതലിന്നും പാററയ്ക്കും തീററയായി തീർന്നവയും കാലം കബളിച്ചവയുമായ ഗ്രന്ഥങ്ങളെക്കഴിച്ച് ഇപ്പോൾ ലബ്ധമായവയെ പരിശോധിക്കുന്നതായാൽത്തന്നെ, കേരളത്തിൽനിന്നും ഗൈർവ്വാണിക്കു സിദ്ധിച്ചിട്ടുള്ള സാഹിത്യസമ്പത്ത് അമൂല്യവും അതിപ്രശസ്തവുമാണെന്നറിയാവുന്നതാണ്. ഭാരതഭൂമിയിലെ ഇതരരാജ്യങ്ങളോടു താരതമ്യപ്പെടുത്തി നോക്കുന്നതായാൽ, കേരളത്തിന്റെ വലുപ്പമനുസരിച്ചുദ്ദേശിക്കാവുന്നതിനേക്കാൾ എത്രയോ കൂടുതൽ കൃതികൾ ഗൈർവ്വാണിക്ക് ഇവിടെനിന്നു ലഭിച്ചിട്ടുണ്ട്. എന്നാൽ, കേരളീയസംസ്കൃതസാഹിത്യത്തിന്റെ ശരിയായൊരു ചരിത്രമില്ലാത്തതിനാൽ, സംസ്കൃതസാഹിത്യചരിത്രകാരന്മാർക്ക് ഏതദ്വിഷയകമായ അറിവു വളരെ പരിമിതമാണ്. ഈയിടെയായി മഹാകവി ഉള്ളൂർ, പ്രൊഫസ്സർ രാമപ്പിഷാരടി മുതലായവരുടെ ഗവേഷണത്തിന്റെ ഫലമായി പ്രാക്തനകാലത്തു പരശുരാമക്ഷേത്രത്തിൽ ഗൈർവ്വാണീദേവിക്കുണ്ടായിരുന്ന സ്ഥിതിയെന്തായിരുന്നു എന്നു ആളുകൾ മനസ്സിലാക്കുവാൻ തുടങ്ങിയിട്ടുണ്ട്. എന്റെ പ്രിയസുഹൃത്തും സുപ്രസിദ്ധപണ്ഡിതകവിയുമായ വടക്കുംകൂർ രാജരാജവർമ്മരാജാ അവർകളുടെ "കേരളീയസംസ്കൃതസാഹിത്യചരിതം" പുറത്തു വരുന്നതോടുകൂടി, ഞാൻ മുൻപ്രസ്താവിച്ച ന്യൂനതയ്ക്കു പരിഹാരമുണ്ടാകുന്നതാണ്. കൈരളി ആ വിശിഷ്ടഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം സോൽക്കണ്ഠം പ്രതീക്ഷിച്ചുകൊണ്ടുതന്നെയാണിരിക്കുന്നതു്.

ഇനി കേരളീയരുണ്ടാക്കീട്ടുള്ള സംസ്കൃതസന്ദേശകാവ്യങ്ങളേതെല്ലാമെന്നാലോചിക്കാം. കേരളീയർ ഒട്ടുവളരെ സന്ദേശങ്ങൾ ഉണ്ടാക്കീട്ടുണ്ട്. അവയെ ഓരോന്നിനെക്കുറിച്ചും ഓരോ നിരൂപണം ചെയ്യണമെന്ന് എനിക്കുദ്ദേശമില്ല. ഓരോന്നിനെപ്പററിയും ഓരോ കുറിപ്പുമാത്രമേ ചുവടെ ചേർക്കാനുദ്ദേശിക്കുന്നുള്ളൂ.

1. <u>ശുകസന്ദേശം</u>. സന്ദേശകാവ്യസാമ്രാജ്യത്തിൽ ഏകച്ഛത്രാധിപത്യം വഹിക്കുന്നതു കാളിദാസരുടെ മേഘസന്ദേശമാണല്ലൊ. എന്നാൽ അടുത്ത യൌവരാജ്യത്തിനു സർവ്വഥാ അവകാശം ശുകസന്ദേശത്തിനാണെന്നുള്ളതു തർക്കമററ സംഗതിയാണ്. ലക്ഷ്മീദാസനാണല്ലൊ ഇതിൻെറ നിർമ്മാതാവു്. ഇദ്ദേഹത്തിൻെറ ഇല്ലം കൊച്ചിരാജ്യത്തു വെള്ളാരപ്പള്ളിയിൽ പെരിയാററിൻെറ തീരത്തായിരുന്നുവെന്നും ആ ഇല്ലം അന്യംനിന്നൊതുങ്ങിയതു് ഇപ്പോൾ കുണ്ടൂരിലുള്ള കരിങ്ങമ്പിള്ളി മനയ്ക്കലേയ്ക്കാണെന്നുമാണ് ഐതിഹ്യം. ലക്ഷ്മീദാസനെന്നതു കേവലം ബിരുദനാമമായിരിക്കണം. മേഘസന്ദേശത്തോടു കിടപിടിക്കത്തക്ക ശുകസന്ദേശം നിർമ്മിച്ചതിനാലായിരിക്കാം ഇദ്ദേഹത്തിനു ഈ ബിരുദം സിദ്ധിച്ചതു്. അഥവാ ജഗന്മായയായ ശ്രീലക്ഷ്മീഭഗവതിയെ ഉപാസിച്ചു് ആ ദേവിയുടെ കൃപാകടാക്ഷത്താലായിരിക്കണം ഇദ്ദേഹം കവിയായിത്തീർന്നതു്. എങ്ങനെയായാലും ലക്ഷ്മീദാസനെന്നതു കേവലം ബിരുദപ്പേരാണെന്നേ നാം പ്രകൃതത്തിൽ മനസ്സിലാക്കേണ്ടതുള്ളൂ.

ഇനി സന്ദേശത്തിൻെറ കാലമേതാണെന്നാണു് ആലോചിക്കേണ്ടതു്. ഈ വിഷയത്തിൽ പണ്ഡിതന്മാർക്കു ഖണ്ഡിതമായ ഒരഭിപ്രായമുണ്ടായിട്ടില്ല. "ലക്ഷ്മ്യാരംഗേശരദി" (അതായതു് കലിവർഷം 3213-ൽ കൊല്ലവർഷം തുടങ്ങുന്നതിനു 713 സംവത്സരംമുമ്പു്) എന്നതു ഗ്രന്ഥത്തിൻെറ കാലം സൂചിപ്പിക്കുന്ന കലിയാണെന്നു ചിലരും, "ദൂരനീതസ്സുതസ്യാഃ" (അതായതു് കലിവർഷം 4592-ൽ, കൊല്ലവർഷം 666-ൽ) എന്നതാണു ഗ്രന്ഥനിർമ്മാണകാലത്തെ കാണിക്കുന്ന കലി എന്നു മററുചിലരും അഭിപ്രായപ്പെടുന്നു എന്നും, എന്നാൽ സന്ദേശകാലത്തെ കുറിക്കുന്ന കലി ആദ്യത്തേതാണെന്നും സന്ദേശകാരൻെറ കാലത്തെ കുറിക്കുന്ന കലി രണ്ടാമത്തേതാണെന്നുമാണു തനിക്കു തോന്നുന്നതെന്നും 'രണ്ടുസന്ദേശങ്ങ'ളുടെ പ്രസാധകൻ പറയുന്നു. ഈ അഭിപ്രായം സ്വീകാര്യമായി തോന്നുന്നില്ല. ഗ്രന്ഥകർത്താവിൻെറ കാലവും ഗ്രന്ഥത്തിലെ സംഭവങ്ങളെ വർണ്ണിക്കുന്ന കാലവും ഭിന്നമാണെന്നുള്ളതിനു ഗ്രന്ഥത്തിൽ യാതൊരു തെളിവുമില്ല. സാധാരണമായി സന്ദേശകാവ്യങ്ങളിൽ രണ്ടും ഒന്നായിട്ടാണു കാ

ണന്നാണ്; കവിതന്നെയായിരിക്കും നായകൻ. (മേഘസന്ദേശമൊഴികെ). അതിനാൽ ഈ സമ്പ്രദായത്തിനു വിപരീതമായി ഇങ്ങനെ സങ്കല്പിക്കേണ്ട ആവശ്യമെന്താണെന്നു മനസ്സിലാകുന്നില്ല.

"ലക്ഷ്മ്യാരംഗേശരമി" എന്നതാണു സന്ദേശകാലത്തെ സൂചിപ്പിക്കുന്ന കലിയെന്നു വിചാരിക്കുക. അങ്ങനെയായാൽ സന്ദേശകാലം ക്രി: പി: 1112-ൽ ആണെന്നുവരും. ഇതു വലിയ അസംബന്ധമായിത്തീരും. അന്നു കാളിദാസനെവിടെ? മേഘസന്ദേശമാണല്ലൊ സന്ദേശകാവ്യപ്രസ്ഥാനത്തിനു മാർഗ്ഗദർശകമായിട്ടുള്ളതു്. നിശ്ചയമായും അതു കണ്ടിട്ടായിരിക്കണം ലക്ഷ്മീദാസൻ ശുകസന്ദേശം രചിച്ചിട്ടുള്ളതു്. കാളിദാസന്റെ ജീവിതകാലം പലവാദങ്ങൾക്കുശേഷം ഇപ്പോൾ തിച്ചപ്പെടുത്തീട്ടുള്ളതു്, ക്രി: പി: അഞ്ചാംശതാബ്ദത്തിലാണെന്നാണല്ലൊ. ശുകസന്ദേശത്തിന്റെ ആവിർഭാവം അതിനുശേഷമാകാനേ തരമുള്ളു. അതിനാൽ ശുകസന്ദേശത്തിന്റെ കാലം ക്രി: പി: 1112-ൽ ആണെന്ന ഊഹം തീരെ അടിസ്ഥാനരഹിതംതന്നെ.*

ഇനി "മൂരനിതസ്സുതസ്യാഃ" എന്നതു കലിയാണെന്നുവെച്ചാലൊ? ഇതുപ്രകാരം കൊല്ലവർഷം 7-ാം ശതാബ്ദത്തിൽ (അതായതു് ക്രി: പി: 1491-ൽ) ആണു് ഇതിന്റെ നിർമ്മാണമെന്നു വരുന്നു. പക്ഷെ അങ്ങനെയാകാൻ തരമില്ല. അന്നു പെരുമാക്കന്മാരെവിടെ? ബ്രാഹ്മണപ്രഭാവമെവിടെ? തളിയാതിരിമാരെവിടെ? തൃക്കണാമതിലകത്തിന്റെ മഹിമയെവിടെ? പിന്നെയെങ്ങനെയാണു "വാചാ യേഷാം ഭവതി നൃപതിന്നായകാ രാജലക്ഷ്മ്യാഃ" ഇത്യാദി വർണ്ണനയ്ക്കു പ്രസക്തി? പോരെങ്കിൽ, കോകിലസന്ദേശത്തിനുമുമ്പാണു ശുകസന്ദേശമെന്നാണു് ഐതിഹ്യവും. കോകിലത്തിന്റെ കാലം നിശ്ചിതവുമാണു്. അഭിനവവിക്രമനെന്നു വിശ്രവിഖ്യാതനായ കോഴിക്കോട്ടു ശക്തൻസാമൂതിരിപ്പാട്ടിലെ വിദ്വൽസദസ്സിലെ അംഗങ്ങളായിരുന്നല്ലൊ ഉദ്ദണ്ഡശാസ്ത്രികൾ, ചേന്നാസ്സുനാരായണൻനമ്പൂതിരിപ്പാട്, കാക്കശ്ശേരി ദാമോദരൻഭട്ടതിരി, പയ്യൂർപരമേശ്വരൻഭട്ടതിരി, പുനംനമ്പൂതിരി മുതലായവർ. ചേന്നാസ്സുനമ്പൂതിരിപ്പാടു തന്ത്രസമുച്ചയം നിർമ്മിച്ചതു കൊല്ലവർഷം 602-ൽ ആണെന്നു് ആ ഗ്രന്ഥത്തിൽനിന്നുതന്നെ അറിയാം. കോകിലസന്ദേശവും ഇക്കാലത്തുണ്ടായിട്ടുള്ള ഒരു കൃതിയാകണം. അപ്പോൾ കോകിലം കഴിഞ്ഞിട്ടാണു

---

* കാളിദാസനു പിമ്പുള്ള ഒരു കവിക്കു കാളിദാസനു മുമ്പുള്ള കാലത്തെ ഉദ്ദേശിച്ചൊരു സന്ദേശം ഉണ്ടാക്കിക്കൂടെന്നുണ്ടോ? (സ. പ.)

ശുകമെന്നും വരും. അങ്ങനെയായാൽ ഐതിഹ്യത്തിനു സാരമായ ഉടവുതട്ടുകയും ചെയ്യും. ശരിയായ തെളിവുകൾ കിട്ടുന്നതുവരെ ഐതിഹ്യം തന്നെയാണു് അടിസ്ഥാനമായിട്ടുള്ളതു്. പുറമെ, കോഴിക്കോട്ടു് ഏറാൾപ്പാടു്, മാനവേദൻരാജാവിൻെറ വിലാസിനി, ഗൗരീദാസൻെറ ചിന്താതിലകം, ധർമ്മഗുപ്തൻെറ വരവർണ്ണിനി എന്നീ ശുകസന്ദേശവ്യാഖ്യാനങ്ങളിലൊന്നിലും ഗ്രന്ഥത്തിൽ കലി സൂചിപ്പിക്കുന്നതായി പറഞ്ഞിട്ടില്ല. മാനവേദൻരാജാവിൻെറ വിലാസിനീവ്യാഖ്യാനം കേരളത്തിൽ വളരെമുമ്പു ധാരാളം പ്രചാരത്തിലിരിക്കുന്നതാണു്. കാവ്യത്തിൽ കലി സൂചിപ്പിച്ചിട്ടുണ്ടെന്നു പരമ്പരയാ വ്യാഖ്യാതാവിനു കേട്ടറിവുണ്ടായിരുന്നെങ്കിൽ, വ്യാഖ്യാനത്തിൽ ആ അംശം അദ്ദേഹം പ്രത്യേകമെടുത്തു കാണിക്കാതിരിക്കയില്ല. അതിനാൽ മുൻപറഞ്ഞതുരണ്ടും കലിയാകാൻ തരമില്ല. കലിയില്ലാത്തേടത്തു് അതുണ്ടെന്നു സങ്കല്പിച്ചാലേ വൈഷമ്യമുള്ളു. സാധാരണമായി ഗ്രന്ഥകർത്താക്കന്മാർ കലിദിനസംഖ്യ സൂചിപ്പിക്കുന്നേടത്തു കലിശബ്ദംകൂടി മുദ്രാലങ്കാരരീത്യാ നിവേശിപ്പിക്കുക പതിവാണു്. ആ സമ്പ്രദായംവിട്ടു കലിശബ്ദം പ്രയോഗിക്കാതെ കലിസംഖ്യ ധാരാളമായി നിർദ്ദേശിച്ചുതുടങ്ങിയതു മഹാകവി മേല്പത്തൂർ ഭട്ടതിരിയുടെ കാലംമുതൽക്കാണു്. എങ്ങനെയായാലും ശുകസന്ദേശത്തിൽ കലി സൂചിപ്പിച്ചിട്ടില്ലെന്നു വിചാരിക്കുന്നതിൽ അസാംഗത്യമുണ്ടെന്നു തോന്നുന്നില്ല. *

എന്നാൽ ഇനി സന്ദേശത്തിൻെറ കാലമേതാണെന്നാണു് ആലോചിക്കേണ്ടതു്. ഇംഗിതം ഗ്രന്ഥത്തിൽതന്നെ വല്ല തെളിവുമുണ്ടോ എന്നു പരിശോധിക്കാം. ഗ്രന്ഥത്തിൽ 'വാചാ യേഷാം ഭവതി നൃപതിന്നായകോ രാജലക്ഷ്മ്യാഃ' ഇത്യാദി പദ്യങ്ങളിൽനിന്നു ബ്രാഹ്മണപ്രഭാവം, രാജാവരോധം, തളിയാതിരിമാരുടെ സ്ഥിതി മുതലായവയെപ്പററി നമുക്കു മനസ്സിലാക്കാം. 'ഉത്തീർണ്ണസ്താമുദധി ദയിതാം' എന്നു തുടങ്ങുന്ന പദ്യത്തിൽ 'രാജാരാജേന്ദ്യവനിവലയേ ഗീയതേ യന്നികേതഃ' എന്ന പാദത്തിൽനിന്നും അക്കാലത്തുണ്ടായിരുന്ന കേരളാധിപതിയുടെ പേർ രാജരാജനെന്നായിരുന്നു എന്നൊരു സൂചനകൂടിയുണ്ടെന്നു വിചാരിക്കുന്നതിൽ വലിയ അസാംഗത്യമുണ്ടെന്നു തോന്നുന്നില്ല. പെരുമാൾവാഴ്ച ക്രി: പി: ആറൊംശതാബ്ദത്തിലവസാനിച്ചെങ്കിലും, പെരുമ്പടപ്പുതമ്പുരാക്കന്മാർ 14-ാം

---

* കുഞ്ഞുക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടു ''രണ്ടു സന്ദേശകാവ്യങ്ങൾ''ക്കു പ്രസാധകൻെറ അഭിപ്രായത്തോടുകൂടി യോജിച്ചാണിരുന്നതു്. ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാനും ഈ വിഷയത്തെക്കുറിച്ചു കാലുഷ്യം കൂടാതെ പ്രതിപാദിച്ചിട്ടുണ്ടു്. സ. പ.

ശതാബ്ദംവരെ കേരളാധിപന്മാരായി രാജ്യംവാണിരുന്നു. അവർക്കു കേരളചക്രവർത്തിമാരുടെ സകല സ്ഥാനമാനങ്ങളുമുണ്ടായിരുന്നു. ഇന്നും നടന്നുവരുന്ന അത്തച്ചമയമഹം പെരുമ്പടപ്പുതമ്പുരാക്കന്മാർ പണ്ടുണ്ടായിരുന്ന ചക്രവർത്തിപദത്തെയാണു സൂചിപ്പിക്കുന്നതെന്നു വിചാരിക്കാവുന്നതാണു്. സന്ദേശകാലത്തു രാജ്യം ഭരിച്ചിരുന്നതു രാജരാജനെന്നു തിരുനാമധേയമുള്ള ഒരു പെരുമ്പടപ്പുതമ്പുരാനായിരിക്കണം. പ്രാക്തനകാലത്തു പെരുമ്പടപ്പുതമ്പുരാക്കന്മാർക്കു രാജരാജനെന്ന പേരുണ്ടായിരുന്നു എന്നു്, മഴമംഗലത്തിന്റെ ഭാണത്തിലുള്ള ഒട്ടവിലത്തെ പദ്യത്തിൽനിന്നും മനസ്സിലാക്കാം. ആ ഭാഗം താഴെ ചേർക്കുന്നു:

"രാജൽകീർത്തിവിഭൂഷിതസ്ത്രിഭുവനശ്രീരാജരാജാഹ്വയോ
രാജേന്ദ്രഃ ക്ഷിതിമായുഗാന്തസമയം പായാദപേതാംപദം".

രാജരാജനെന്നതു മാടമഹീശന്മാർക്കുള്ള പൊതുപ്പേരല്ല. കൃഷ്ണാനന്ദഭൂതിയതിയുടെ ശാരീരകമീമാംസാസംഗ്രഹത്തിൽ "ശ്രീരാജരാജരവിവർമ്മമഹീശ്വരാഭ്യാം" എന്നു പ്രസ്താവിച്ചുകാണുന്നതിൽനിന്നും രാജരാജനെന്നതു പൊതുപ്പേരാകാൻ തരമില്ലെന്നു വരുന്നു. എന്നാൽ 'രാജാരാജേത്യവനിപാല-ഭയ ഗീയതേ യന്നികേതഃ' എന്നീ പദ്യാംശത്തിൽ സൂചിപ്പിച്ചിട്ടുള്ളതു രാജരാജചോളനേയോ രാജേന്ദ്രചോളനേയോ അല്ല. രാജരാജചോളൻ തിരുവഞ്ചിക്കുളം (മഹോദയപുരം) ഒരിക്കലും പിടിച്ചടക്കീട്ടില്ല. രാജേന്ദ്രചോളന്റെ രാജധാനി ഒരിക്കലും തിരുവഞ്ചിക്കുളമായിരുന്നില്ല.

എനിക്കു കിട്ടീട്ടുള്ള ശ്രീശങ്കരാചാര്യചരിതം താളിയോലഗ്രന്ഥത്തിൽ ആചാര്യസ്വാമികളുടെകാലത്തു കേരളം ഭരിച്ചിരുന്നതു് ഒരു രാജരാജനാണെന്നു പറഞ്ഞിരിക്കുന്നു. സന്ദേശകാലത്തു കേരളത്തിൽ ഒന്നിലധികം രാജാക്കന്മാരുണ്ടായിരുന്നു. പെരുമ്പടപ്പുതമ്പുരാക്കന്മാരെപ്പറ്റി പ്രത്യേകിച്ചൊന്നും പറഞ്ഞുകാണുന്നുമില്ല. ശുകം പെരിയാറു കടക്കുമ്പോഴും ആചാര്യസ്വാമികളുടെ ജന്മഭൂമിയായ കാലടിയെപ്പറ്റി യാതൊന്നുംതന്നെ വർണ്ണിച്ചുകാണുന്നില്ല. ലക്ഷ്മീദാസന്റെ ഇല്ലത്തിനു വളരെ അടുത്താണു കാലടി. ആചാര്യസ്വാമികളുടെ കാലശേഷമാണു സന്ദേശമെങ്കിൽ നമ്മുടെ കവി ആ ജഗൽഗുരുവിന്റെപേരിലുള്ള ഭക്തിബഹുമാനങ്ങളെ രേഖപ്പെടുത്താതിരിക്കുമോ? കാളിദാസമഹാകവി മേഘസന്ദേശത്തിൽ മാർഗ്ഗനിർദ്ദേശംചെയ്യുന്ന ഘട്ടത്തിൽ മേഘം ശരിയായവഴിക്കു പോകുകയാണെങ്കിൽ ഉജ്ജയിനിയിൽക്കൂടി പോകേണ്ടതായിട്ടില്ലെങ്കിലും, ഉജ്ജയിനിയിൽക്കൂടിപ്പോകാഞ്ഞാൽ മേഘം വഞ്ചിതനാ

യിത്തീരുമെന്നുപറഞ്ഞു വഴികറച്ചു വളഞ്ഞാലും ആ പട്ടണത്തിൽക്കൂടി പോകണമെന്ന് "വക്രഃ പന്ഥാസ്തവ ഭവതു ച പ്രസ്ഥിതസ്യോത്തരാശാം"എന്നിത്യാദി പദ്യത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. അതുപോലെ നമ്മുടെ കവിയും ശുകത്തിന്നു, തൃക്കണാമതിലകത്തേക്കു പോകേണ്ട നേർവഴിക്കല്ലാ കാലടി എന്നിരുന്നാൽക്കൂടി, ഗ്രന്ഥനിർമ്മാണം ആചാര്യസ്വാമികൾക്കുശേഷമാണെങ്കിൽ വഴി, അല്പംവളഞ്ഞാൽക്കൂടിയും കാലടിവഴിക്കു ശുകത്തോടുപോകാൻപറഞ്ഞു് ആ പരിപാവനമായ സ്ഥലത്തെ വർണ്ണിച്ചു് അത്യന്തം ധന്യതനേടാനുത്സാഹിക്കുമായിരുന്നു. മേൽപ്പറഞ്ഞ കാരണങ്ങളിൽനിന്നും സന്ദേശത്തിൻെറകാലം ആചാര്യസ്വാമികളുടെകാലത്തിനാടുത്തു മുമ്പു് ക്രി: പി: എട്ടാംശതാബ്ദത്തിലാണെന്നു സമഷ്ടിയായി അനുമാനിക്കാം.

2. <u>കോകിലസന്ദേശം.</u> ഇതിൻെറ രചയിതാവു് ഉദ്ദണ്ഡശാസ്ത്രികളാണല്ലൊ. ചേനാസ്സുനമ്പൂതിരിപ്പാടിലെ സമകാലികനാണു ശാസ്ത്രികൾ. നമ്പൂരിപ്പാടു സമുച്ചയം നിർമ്മിച്ചതു കൊല്ലവർഷം 602-ലുമാണ്. അതിനാൽ ഏതാണ്ടു് ഇതുകഴിഞ്ഞു് ഏതാനുംകൊല്ലങ്ങൾക്കുശേഷമായിരിക്കണം കോകിലസന്ദേശമുണ്ടാക്കിയതു്. കവി മലയാളത്തിലെ താമസം മതിയാക്കി തിരിച്ചു സ്വദേശത്തേക്കുപോയതിന്നുശേഷമാണു സന്ദേശമുണ്ടാക്കീട്ടുള്ളതു്. ശുകസന്ദേശം പ്രൌഢമാണെങ്കിൽ കോകിലസന്ദേശം ലളിതമാണ്; ആദ്യത്തേതു നാളികേരപാകമാണെങ്കിൽ രണ്ടാമത്തേതു ദ്രാക്ഷാപാകമാണ്. ഉദ്ദണ്ഡശാസ്ത്രികളുടെ ശാസ്ത്രകാർക്കശ്യം ലേശംപോലും സന്ദേശത്തിൽ കാണ്മാനില്ല. നൈഷധകർത്താവായ മഹാകവി ശ്രീഹർഷൻ,

"സാഹിത്യേ സുകുമാരവസ്തുനി മഹാന്യായഗ്രഹഗ്രന്ഥിലേ
തർക്കേ വാ മയി സംവിധാതരി സമം ലീലായതേ ഭാരതീ"

എന്നിപ്രകാരം പറഞ്ഞിട്ടുള്ളതു് ഉദ്ദണ്ഡശാസ്ത്രികളുടെ സന്ദേശത്തിന്നും തികച്ചും യോജിപ്പിക്കാവുന്നതാണ്. ഈ രണ്ടു സന്ദേശങ്ങളേയും കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ തജ്ജ്ഞമയോടുകൂടി സുപ്രസിദ്ധസാഹിത്യകശലനായ ടി. കെ. കൃഷ്ണമേനോൻ അവർകൾ പ്രസാധനം ചെയ്തിട്ടുള്ളതിനാൽ ഇതിൽ കൂടുതൽ ഈ കൃതികളെപ്പററി എനിക്കു പ്രസ്താവിക്കേണ്ടതായിട്ടില്ല. ഈ രണ്ടു കൃതികളും തൃശ്ശൂർ മംഗളോദയം അച്ചുക്കൂടത്തിൽനിന്നും നാഗരലിപിയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിട്ടുമുണ്ടു്. പണ്ഡിതാവതംസവും വിമർശകാഗ്രേസരനുമായ ബ്രഹ്മശ്രീ പി. എസ്സ്. അനന്തനാരായണശാസ്ത്രി അവർകളാണ് പ്രസാധകൻ.

3. ചകോരസന്ദേശം. ഇതിന്റെ പ്രണേതാവു പയ്യൂർ വാസുദേവൻഭട്ടതിരിയാണു്. ഉദ്ദണ്ഡശാസ്ത്രികളുടെ കോകിലസന്ദേശത്തോടു കിടപിടിക്കണമെന്നു വിചാരിച്ചു നിർമ്മിച്ചതാണെന്നാണു് ഐതിഹ്യം. അതിനാൽ ഈ സന്ദേശത്തിന്റെ ആവിർഭാവം കൊല്ലവർഷം 7-ാംശതാബ്ദത്തിലാണെന്നു വരുന്നു. ഉദ്ദണ്ഡകവിയാൽപോലും 'മീമാംസകചക്രവർത്തി'എന്നു മല്ലികാമാരുതത്തിൽ സംസ്തുതനായ പയ്യൂർ പരമേശ്വരൻ ഭട്ടതിരിയുടെ പിതൃവ്യനാണു് (അച്ഛന്റെ അനുജൻ) ഇദ്ദേഹം.

"തന്മീമാംസാദ്വയകലഗുരോഃ സത്മ പുണ്യം മഹർഷേഃ" എന്നു കോകിലസന്ദേശത്തിൽ ഉദ്ദണ്ഡശാസ്ത്രികളും "യസ്മിൻ പ്രീണാതി വാണീ കരതലവിലസദ്വല്ലകീ" എന്നുതുടങ്ങി വസുമതീവിക്രമത്തിൽ കാക്കശ്ശേരിഭട്ടതിരിയും സ്തുതിച്ചിട്ടുള്ള സാക്ഷാൽ മഹർഷിയുടെ മകനാണു പരമേശ്വരൻഭട്ടതിരി. ഈ മഹർഷിയുടെ അനുജനാണു സന്ദേശകാരനായ വാസുദേവൻഭട്ടതിരി. ഇദ്ദേഹം ഈ സന്ദേശത്തിനു പുറമേ ശിവോദയം, അച്യുതലീല, ദേവീചരിതം, സത്യതപഃകഥാ എന്നീ കാവ്യങ്ങളും ഉണ്ടാക്കീട്ടുണ്ടു്.

ശ്രീരംഗത്തുനിന്നും കിഴക്കുള്ള വ്യാഘ്രപുരത്തിൽനിന്നും മലയാളത്തിലുള്ള വേദാരണ്യത്തിലേക്കാണു് ചകോരത്തെ അയയ്ക്കുന്നതു്. നിഗമവനം, ശ്രുതിവനം, നിഗമാരണ്യം എന്നും മററും വർണ്ണ്യമായ ഈ സ്ഥലം, കൊച്ചിരാജ്യത്തു കുന്നംകുളത്തു പോർക്കളംദേശത്തു പയ്യൂരില്ലത്തിനടുത്തുള്ള വേളക്കാടാണു്. അവിടെ ഒരു ഭഗവതിക്ഷേത്രമുണ്ടു്. ആ ദേവിയുടെ സാന്നിദ്ധ്യത്താലാണു് ആ സ്ഥലം അത്രമാത്രം പ്രഥിതമായിത്തീർന്നതു്. പയ്യൂർ ഭട്ടതിരിമാരുടെ പരദേവതയാണു വേളക്കാട്ടു ഭഗവതി. ആ ദേവിയെക്കുറിച്ചാണു പരമേശ്വരൻഭട്ടതിരി തന്റെ സ്ഫോടസിദ്ധിവ്യാഖ്യാനത്തിൽ"നന്ദഗോപസുതാദേവീ വേദാരണ്യനിവാസിനീ" എന്നിപ്രകാരം പറഞ്ഞിട്ടുള്ളതു്. ഈസന്ദേശത്തിൽനിന്നും അക്കാലത്തു വേളക്കാടു കേരളത്തിലെ വിശ്വവിദ്യാകേന്ദ്രങ്ങളിലൊന്നായിരുന്നുഎന്നു മനസ്സിലാക്കാം. സർവ്വവിദ്യാപാരഗന്മാരായ പയ്യൂർ ഭട്ടതിരിമാരുടെ സാന്നിദ്ധ്യത്താൽ ആ സ്ഥലം അപ്രകാരം കേരളത്തിലെ പ്രാക്തനവിശ്വവിദ്യാലയങ്ങളിലൊന്നായി തീർന്നതിൽ അത്ഭുതപ്പെടാനില്ല.

4. കോകസന്ദേശം. വാഴപ്പിള്ളിമനയ്ക്കലെ വിഷ്ണുത്രാതൻനമ്പൂതിരിപ്പാടാണു് ഇതിന്റെ നിർമ്മാതാവെന്നു് ഈ കൃതിയിൽനിന്നും മനസ്സിലാക്കാം. വാഴപ്പിള്ളിമന കൊച്ചിരാജ്യത്തു വെള്ളാങ്കല്ലൂരാണു്. ചകോരസന്ദേശ

ത്തെക്കുറിച്ചും കോകസന്ദേശത്തെക്കുറിച്ചും സുപ്രസിദ്ധപണ്ഡിതകവിയും വിമൎശകവീരനുമായ ബ്രഹ്മശ്രീ ഈ. വി. രാമൻനമ്പൂതിരി അവർകൾ 'കാകചകോരങ്ങൾ' എന്നൊരുപന്യാസം പരിഷൽത്രൈമാസികത്തിൽ മുൻപു പ്രസിദ്ധപ്പെടുത്തീട്ടുള്ളതിനാൽ ഇതിൽക്കൂടുതൽ ഈ സന്ദേശങ്ങളെക്കുറിച്ചു പറയണമെന്നുദ്ദേശിക്കുന്നില്ല.

5. ഭ്രമരസന്ദേശം. ഇതിൻെറ രചയിതാവു് ഒരു വാസുദേവകവിയാണെന്നു് ഇതിൽനിന്നുതന്നെ മനസ്സിലാക്കാം. തൃക്കണ്ടിയൂർ അച്യുതപ്പിഷാരടി, മേല്പുത്തൂർ നാരായണഭട്ടതിരി എന്നീമഹാപണ്ഡിതന്മാരേപ്പററി ഈ കൃതിയിൽ വൎണ്ണിച്ചിട്ടുള്ളതിനാൽ ഇവരുടെ സമകാലികനാണു് ഈ വാസുദേവകവി എന്നു നിൎണ്ണയിക്കാം. അതിനാൽ ഈ കാവ്യത്തിൻെറ കാലം എട്ടാം ശതാബ്ദത്തിലാകണം.

ഈ വാസുദേവകവി ഏതാണെന്നാണു് ഇനി ആലോചിപ്പാനുള്ളതു്. വാസുദേവനാമധേയന്മാരായ കവികൾ കേരളത്തിൽ പലരും ഉണ്ടായിട്ടുണ്ടു്. (ഈ വിഷയത്തെക്കുറിച്ചു മഹാകവി ഉള്ളൂർ അവർകൾ പരിഷൽത്രൈമാസികത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ള അത്യന്തം വിജ്ഞേയമായ ലേഖനത്തിലേയ്ക്കു വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.) ഒരു വാസുദേവകവി സംക്ഷേപഭാരതം എന്നൊരു കാവ്യം രചിച്ചിട്ടുണ്ടു്. സംക്ഷേപരാമായണം എഴുതിയതും ഇദ്ദേഹംതന്നെയാണു്. സംക്ഷേപഭാരതത്തിൻെറ പ്രാരംഭത്തിലുള്ള

"ജഗദാനന്ദയൻ ഗോഭിസ്സതാം മാൎഗ്ഗം സനാഥയൻ
പ്രകാശശ്രീകരോ രാജാ രവിവൎമ്മാ വിരാജതേ."

എന്നീപദ്യത്തിൽനിന്നും അന്നു വെട്ടത്തുരാജ്യം വാണിരുന്നതു് ഒരു രവിവൎമ്മരാജാവാണെന്നു വരുന്നു. മഹാവിദ്വാൻ തൃക്കണ്ടിയൂർ അച്യുതപിഷാരടിയുടെ കാലത്തു വെട്ടം ഭരിച്ചിരുന്നതും ഒരു രവിവൎമ്മരാജാവാണെന്നു പിഷാരടിയുടെ പ്രവേശകത്തിലുള്ള

"ലക്ഷ്മ്യാഃ പ്രകാശവിഷയം രഞ്ജയൻ നിജയാ നിജം
നിത്യമുദ്യൻ വിജയതേ സുകൃതാലംബനം രവിഃ"

എന്ന പദ്യത്തിൽനിന്നും മനസ്സിലാക്കാം. ഇതിൽനിന്നും അച്യുതപിഷാരടിയുടെ കാലത്തും സംക്ഷേപഭാരതകാരനായ വാസുദേവൻെറകാലത്തും വെട്ടം ഭരിച്ചിരുന്നതു് ഒരു രവിവൎമ്മരാജാവാണെന്നു വന്നുകൂടുന്നു. അച്യു

തപിഷാരടിയുടെ കാലത്തു ഭ്രമരസന്ദേശകാരനായ വാസുദേവനാമുണ്ട്. അതിനാൽ ഭാരതസംക്ഷേപാദികളുടെ കത്താവായ വാസുദേവനായിരിക്കാം ഭ്രമരസന്ദേശത്തിൻേറയും നിമ്മാതാവു്. എന്നാൽ ഭ്രമരസന്ദേശത്തിലും സംക്ഷേപരാമായണത്തിലും ഈ രവിവമ്മരാജാവിനെപ്പററി എന്താണു് ഒന്നും പറഞ്ഞുകാണാത്തതെന്നു് ഒരു പ്രശ്നത്തിനിവിടെ അവകാശമുണ്ട്. ശരിതന്നെ. പക്ഷെ ഭ്രമരസന്ദേശത്തിൻേറയും മററും കാലമായപ്പോഴേക്കും ആ രവിവമ്മരാജാവു ദിവംഗതനായിരിക്കണം. അതായിരിക്കണം ഒന്നും പ്രസ്താവിച്ചുകാണാഞ്ഞതു്. ഇതിന്നു് ഉപോദ്ബലകമായി ഒന്നുകൂടിപ്പറയാം. മേല്പത്തൂരിൻെറ വ്യാകരണപാഠത്തോടൊപ്പമാണ പ്രവേശകത്തിൻേറയും നിമ്മാണമെന്നാണു് ഐതിഹ്യം. അതിനാൽ മേല്പത്തൂരിൻെറ ബാല്യത്തിൽതന്നെ രവിവമ്മരാജാവു രാജ്യഭാരം തുടങ്ങിയിരിക്കണം. പിന്നീടു വളരെ നാളുകൾ കഴിഞ്ഞു നാരായണീയാദിഗ്രന്ഥങ്ങളുടെ നിമ്മാണത്താലും മററും മേല്പത്തൂർഭട്ടതിരി സുപ്രസിദ്ധനായിത്തീൎന്നതിനു ശേഷമാകണം ഭ്രമരസന്ദേശത്തിൻെറ പുറപ്പാട്. അതിനാൽ അക്കാലമായപ്പോഴേക്കും രവിവമ്മരാജാവു കാലയവനികയ്ക്കുള്ളിൽ അന്തർദ്ധാനംചെയ്തിരിക്കണമെന്നു വിചാരിക്കുന്നതിൽ തെററുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിൻെറ നിര്യാണത്തിനുശേഷമായിരിക്കണം ഭ്രമരസന്ദേശവും സംക്ഷേപരാമായണവും വാസുദേവകവി രചിച്ചിട്ടുണ്ടാകുക. ഇതു് എൻെറ ഒരു ഊഹംമാത്രമാണു്. പണ്ഡിതന്മാരുടെ ശ്രദ്ധയെ ഈ വിഷയത്തിലേക്കു ഞാൻ സാദരം ക്ഷണിച്ചുകൊള്ളുന്നു. ഈ സന്ദേശത്തെക്കുറിച്ചു് സാരതരവും ഉജ്വലവുമായ ഒരു ഉപന്യാസം മഹാകവി ഉള്ളൂർ അവർകൾ പരിഷൽത്രൈമാസികപത്രത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതിനാൽ ഇതിൽകൂടുതൽ ഈ കൃതിയെപ്പററി പ്രസ്താവിക്കണമെന്നു വിചാരിക്കുന്നില്ല.

6. സുഭഗസന്ദേശം. 7. ചാതകസന്ദേശം. ഈ രണ്ടു സന്ദേശങ്ങളെക്കുറിച്ചും മഹാകവി അവർകൾ ത്രൈമാസികത്തിൽ നിഷ്കൃഷ്ടവും നിപുണവുമായി നിരൂപണം ചെയ്തിട്ടുണ്ടു്. അതിനാൽ ഇവയെക്കുറിച്ചു വിശേഷിച്ചു് എനിക്കൊന്നും പറയേണ്ടതായിട്ടില്ല.

8. ഹംസസന്ദേശം. ഈ പേരിൽ മൂന്നുനാലു സന്ദേശങ്ങളുണ്ടു്. ഞാൻ ഇവിടെ നിദ്ദേശിക്കുന്നതു പൂൎണ്ണസരസ്വതിയുടെ ഹംസസന്ദേശമാണു്. പൂൎണ്ണസരസ്വതിയെപ്പോലെ സരസ്വതിയുടെ പ്രസാദം പൂൎണ്ണമായി ലഭിച്ചു കേരളീയരധികമുണ്ടെന്നു തോന്നുന്നില്ല. ഒരൊന്നാന്തരം കവി,

മികച്ച പണ്ഡിതൻ, മർമ്മജ്ഞനും രസികശിഖാമണിയുമായ വ്യാഖ്യാതാവ്, ഇങ്ങനെ പലേനിലയിലും അദ്ദേഹം നമ്മുടെ സശിരഃകമ്പമായ ശ്ലാഘയെ അർഹിക്കുന്നു. ഇദ്ദേഹം ബ്രിട്ടീഷുമലബാറിലുള്ള കാട്ടുമാടസ്സു നമ്പൂതിരിയാണെന്നു ചിലരും, അതല്ല, ചേന്നാസ്സുനമ്പൂതിരിപ്പാടാണെന്നു വേറെ ചിലരും അഭിപ്രായപ്പെടുന്നു. പൂർണ്ണസരസ്വതിയെന്നതു കേവലം ബിരുദപ്പേരായിരിക്കണം. പൂർണ്ണജ്യോതിസ്സിന്റെ അനുഗ്രഹത്താലാണ് ഇദ്ദേഹം പൂർണ്ണസരസ്വതിയായത്. പൂർണ്ണജ്യോതിസ്സ് എന്നതുകൊണ്ടു പൂർണ്ണത്രയീശനായ തൃപ്പൂണിത്തുറയപ്പനെയാണു പരാമർശിക്കുന്നതെന്നു വിദ്യുല്ലതാവ്യാഖ്യാനപ്രസാധകൻ പറയുന്നതു് അത്ര ശരിയാണൊ എന്നു സംശയമാണ്. പൂർണ്ണജ്യോതിസ്സ് എന്നതു് ഒരു മുനിയോ അഥവാ കവിയുടെ ഇഷ്ടദേവതയോ ആയിരിക്കാം.

ഇനി പൂർണ്ണസരസ്വതിയുടെ കാലമേതാണെന്നാലോചിക്കാം. ഇദ്ദേഹം മേഘസന്ദേശവ്യാഖ്യാനമായ വിദ്യുല്ലതയിലും മററും അർത്ഥാലങ്കാരങ്ങൾ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ ലക്ഷണശ്ലോകങ്ങൾ ഉദ്ധരിച്ചിട്ടുള്ളതു കാവ്യപ്രകാശത്തിൽനിന്നാണ്. അർത്ഥാലങ്കാരങ്ങൾക്കു സർവ്വഥാ പ്രമാണഗ്രന്ഥം അപ്പയ്യദീക്ഷിതരുടെ കുവലയാനന്ദമാണല്ലൊ. അതിൽനിന്നും ഒന്നുംതന്നെ എടുത്തുകാണിച്ചിട്ടില്ല. അതിനാൽ മമ്മടാചാര്യർക്കുശേഷം അപ്പയ്യദീക്ഷിതർക്കു മുമ്പായിട്ടാണു പൂർണ്ണസരസ്വതിയുടെ കാലമെന്നു വിചാരിക്കാം. മമ്മടാചാര്യർ ജീവിച്ചിരുന്നതു്, ക്രി: പി: പതിനൊന്നാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിലും പന്ത്രണ്ടാംശതാബ്ദത്തിന്റെ പൂർവ്വാർദ്ധത്തിലുമാണ്. അപ്പയ്യദീക്ഷിതരുടെ കാലം ക്രി: പി: പതിനാറാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധവും പതിനേഴാംശതാബ്ദത്തിന്റെ പൂർവ്വാർദ്ധവുമാണ്. ഈ രണ്ടു മഹാന്മാരുടെ കാലങ്ങൾക്കിടയിലായിരിക്കണം പൂർണ്ണസരസ്വതിയുടെ കാലമെന്നു സാമാന്യേന പറയാം.

ഹംസസന്ദേശം വളരെ മനോഹരമായ ഒരു കാവ്യമാണ്. പൂർണ്ണസരസ്വതി രസികന്മാരിൽ അഗ്രഗണ്യനാണ്; സഹൃദയചക്രവർത്തിയാണ്. അദ്ദേഹത്തിന്റെ രാസികൃമറിയേണമെങ്കിൽ മേഘസന്ദേശത്തിന്റെ വിദ്യുല്ലതാവ്യാഖ്യാനവും മാലതീമാധവത്തിന്റെ രസമഞ്ജരീവ്യാഖ്യാനവും വായിക്കണം. മാലതീമാധവം നാടകത്തിന്റെപേരിൽ ഈ സഹൃദയാഗ്രണിക്കുണ്ടായിരുന്ന ബഹുമാനം നിസ്സീമമാണ്. തൽഫലമായിട്ടായിരിക്കണം ഈ രസികശിരോമണി അതിന്നു വ്യാഖ്യാനം എഴുതീട്ടുള്ളതിന്നു പുറമേ ആ കഥയെടുത്തു് ഒരു ശ്രവ്യകാവ്യമായി രചിച്ചിട്ടുള്ളതും. 'ഋജുലഘ്വീ'എന്നാണ് ആ കാവ്യത്തിന്റെ പേര്.

ഇദ്ദേഹത്തിന്റെ കൃതികളായി ഇതേവരെ കണ്ടുകിട്ടീട്ടുള്ളവ, (1) മേഘസന്ദേശവ്യാഖ്യാനം (വിദ്യുല്ലത) (2) മാലതീമാധവവ്യാഖ്യാനം (രസമഞ്ജരി) (3) മാലതീമാധവം കാവ്യം (ഉജ്ജ്വലശ്രീ) (4) വിഷ്ണുപാദാദികേശാന്തവ്യാഖ്യാനം (ഭക്തിമന്ദാകിനി) (5) ഹംസസന്ദേശം (6) കമിലിനീരാജഹംസം നാടകം (7) ശാകുന്തളടിപ്പണി (8) ഉത്തരരാമചരിതടിപ്പണി(9) അനർഘരാഘവടിപ്പണി എന്നിവയാണ്. അഭിനവഗുപ്തപാദാചാര്യവിരചിതമായ അഭിനവഭാരതിയുടെ നാട്യശാസ്ത്രവിവൃതിയുടെ ഒരു സംഗ്രഹവും ഇദ്ദേഹം ഉണ്ടാക്കീട്ടുള്ളതായി കേട്ടിട്ടുണ്ട്.

9. <u>ഭൃംഗസന്ദേശം.</u> ഞാൻ മുമ്പ് പ്രസ്താവിച്ചിട്ടുള്ള ഭ്രമരസന്ദേശത്തിൽനിന്നും ഭിന്നമാണ് ഈ കൃതി. ഗ്രന്ഥകർത്താവിന്റെ പേരോ മററു വിവരങ്ങളോ ഒന്നും അറിവില്ല. ഭൃംഗത്തെ തൃശ്ശൂക്കാണ് അയയ്ക്കുന്നതു്. ഭൃംഗം പെരുവനത്തെത്തുമ്പോൾ കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാൻ തിരുമനസ്സിലെ ഗുരുനാഥനായ ആത്ത്രർ അടിതിരിപ്പാടിലെ അപദാനങ്ങളെ വർണ്ണിക്കുന്നതിനാൽ അടിതിരിപ്പാടിന്റെ സമകാലികനാണ് കവി എന്നു വരുന്നു. വിദ്വാൻ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു തീപ്പെട്ടതു കൊല്ലവർഷം 1026-ൽ ആണെന്നാണ് അറിയുന്നതു്. 1013-ൽ തീപ്പെട്ട കൊച്ചിമഹാരാജാവു തിരുമനസ്സിലെയും ഗുരുനാഥനായിരുന്നു അടിതിരിപ്പാട്. ഈ സംഗതി അദ്ദേഹത്തിന്റെ ഉത്തരനൈഷധംകാവ്യം മുഖേനയും മററും മനസ്സിലാക്കാം. 1013-ൽ തീപ്പെട്ട മഹാരാജാവുതിരുമനസ്സിലേക്കു തിരുമുപ്പു കിട്ടിയതു 1003-ൽ ആണ്. അവിടത്തേക്കു തിരുമുപ്പുകിട്ടിയതിന്നുശേഷമാണ് അടിതിരിക്ക് അവിടുന്നു ഗുരുദക്ഷിണ ചെയ്തിട്ടുള്ളതു്. അതിനാൽ അടിതിരി 1003-നുശേഷമായിരിക്കണമല്ലോ നിര്യാതനായിരിക്കുക. എങ്ങനെയായാലും ഭൃംഗസന്ദേശത്തിന്റെകാലം കൊല്ലവർഷം 950-നും 1000നും മദ്ധ്യത്തിലായിരിക്കണമെന്നു വിചാരിക്കണം. കവിതയ്ക്കു വലിയമെച്ചമൊന്നുമില്ല; കാവ്യം വളരെ ചെറുതുമാണ്.

10. <u>മാരുതസന്ദേശം.</u> 11. <u>മയൂരസന്ദേശം.</u> 12. <u>ഗൃധ്രസന്ദേശം.</u> ഈ മൂന്നുകൃതികളും കേരളീയരുണ്ടാക്കീട്ടുള്ളവയാണെന്നല്ലാതെ ഗ്രന്ഥകർത്താക്കന്മാരെപ്പററിയോ മററോ യാതൊരു വിവരങ്ങളും എനിക്കറിയുവാൻ സാധിച്ചിട്ടില്ല.

13. <u>നീലകണ്ഠസന്ദേശം.</u> ഇതിന്റെ രചയിതാവു പുനാശ്ശേരി ശ്രീധരൻനമ്പി അവർകളാണ്. സ്വദേശമായ ഈങ്ങയൂർനിന്നും (ഈ

ഹാപുരി എന്ന ഈ കവിയാലും മഹാവിദ്വാൻ പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ അവർകളാലും വർണ്ണ്യമായ സ്ഥലം) ചെറുപ്പളശ്ശേരിക്കാണു മയിലിനെ അയയ്ക്കുന്നതു്. ഈ കവിയുടെ നിര്യാണം കൊല്ലവർഷം 1006-ൽ ആണെന്നറിയുന്നു. കവിത നന്നായിട്ടുണ്ടു്.

14. ശ്യേനസന്ദേശം. സുപ്രസിദ്ധഭിഷഗ്വരനും ദുര്യോധനവധം ആട്ടക്കഥയുടെ രചയിതാവുമായ വയസ്കരമൂസ്സാണു് ഇതിന്റെ നിർമ്മാതാവു്. വയസ്കരമൂസ്സു് അവർകൾ ഇദാനീന്തനനാകയാൽ സന്ദേശകാലത്തെപ്പററി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. ഈ മഹാനുഭാവന്റെ ദുര്യോധനവധം ആട്ടക്കഥ വ്യാഖ്യാനത്തോടുകൂടെ അച്ചടിച്ചിട്ടുണ്ടു്. വ്യാഖ്യാതാവു് സുപ്രസിദ്ധപണ്ഡിതകവിയും വിമർശകവിചക്ഷണനുമായ കെ. വി. യം. അവർകളാണു്. ഇദ്ദേഹംതന്നെ ഈ കവിയുടെ ജീവചരിത്രവും അതിൽ എഴുതിച്ചേർത്തിട്ടുണ്ടു്.

15. പവനസന്ദേശം. ഈ നാമധേയത്തിൽ മനക്കുളം വലിയ രാജാ അവർകൾ (കാക്കാട്ടുമൂപ്പിൽരാജാവു് അവർകൾ) ഒരു സന്ദേശം രചിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ടു്. കൂടുതൽ വിവരങ്ങൾ എനിക്കറിവാൻ സാധിച്ചിട്ടില്ല.

16. വിപ്രസന്ദേശം. ഇതു് കവിസാർവ്വഭൗമൻ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ ഒരു മനോഹരകാവ്യമാണു്. തിരുമനസ്സിലെ സംസ്കൃതകവനകലാപാടവത്തെപ്പററി ഞാൻ പ്രത്യേകം പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. കൈരളിയോടൊപ്പംതന്നെ ഗൈർവ്വാണിയും അവിടുത്തേയ്ക്കു സ്വയം സ്വാധീനയായിരുന്നു. സർവ്വതോമുഖമായ വിജ്ഞാനം, നിശിതമായ ബുദ്ധിശക്തി, അപ്രതിഹതമായ പ്രതിഭാവിലാസം—ഇങ്ങനെ ഏതേതംശത്തിലാണു് അവിടുന്നു നമ്മുടെ ഹാർദ്ദമായ ശ്ലാഘയെ അർഹിക്കാത്തതു്? ഈ സന്ദേശകാവ്യം തർജ്ജമയോടുകൂടി മുമ്പു ടി. കെ. കൃഷ്ണമേനോൻ കൈരളീമാസികയിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതിനാൽ അതിനെപ്പററി ഞാൻ വിശേഷിച്ചൊന്നും ഇവിടെ പറയാനുദ്ദേശിക്കുന്നില്ല.

17. ചാതകസന്ദേശം. സരസദ്രുതകവികിരീടമണി എന്ന വിശ്രവിതനായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമേനിയാണു് ഇതിന്റെ പ്രണേതാവു്. വെൺകിടങ്ങിൽനിന്നും (ഗുരുവായൂരടുത്താണു് ഈ സ്ഥലം) അരിപ്പാട്ടേക്കാണു് ചാതകത്തെ അയയ്ക്കുന്നതു്. കവി

ത അക്ലിഷ്ടരമണീയമാണ്. ഈയിടെ അതിൽനിന്നും ഏതാനും ശ്ലോകങ്ങൾ ചൊല്ലിക്കേൾക്കാനിടയായപ്പോൾ തിരുമനസ്സിലെ സംസ്കൃതകവനകലാകശലതയെപ്പററി എനിക്ക് അത്യത്ഭുതമാണുണ്ടായത്. അവിടുന്ന സംസ്കൃതത്തിൽ കറെക്കൂടി കൃതികളെഴുതാഞ്ഞതു ഗൈർവ്വാണിയുടെ ദൗർഭാഗ്യമെന്ന ഞാൻ വിചാരിച്ചു. അവിടുത്തെ സംസ്കൃതകൃതികളിൽ ബഭ്രുവാഹനചരിതം മാത്രമേ എനിക്ക വായിപ്പാൻ ഭാഗ്യം സിദ്ധിച്ചിട്ടുള്ളൂ. കൈരളിയേപ്പോലെതന്നെ ഗൈർവ്വാണിയും അവിടുത്തേക്ക സ്വാധീനയായിരുന്ന എന്ന ചാതകസന്ദേശം തികച്ചും തെളിച്ചുകാണിക്കുന്നുണ്ട്. ഈ രണ്ടു ജ്യേഷ്ഠാനുജന്മാർ (കൊച്ചുണ്ണിത്തമ്പുരാൻ തിരുമേനിയും അവിടുന്നും) കൈരളിയുടേയും ഗൈർവ്വാണിയുടേയും പ്രാണപ്രിയന്മാർ തന്നെയായിരുന്നു. ഈ അടുത്തകാലത്തു കേരളഭൂമി പലമഹാകവികളെയും പ്രസവിച്ചു ചരിതാർത്ഥയായിട്ടുണ്ട്. എന്നാൽ എല്ലാംകൊണ്ടും അവരിൽ പ്രഥമഗണനീയന്മാരിൽ രണ്ടുപേരാണു കവിസാർവ്വഭൗമൻ തിരുമേനിയും കേരളവ്യാസൻ തിരുമേനിയുമെന്നുള്ളതിന്നു സന്ദേഹമില്ല.

ഇങ്ങനെ കേരളീയരിൽനിന്നും ഗൈർവ്വാണിക്ക് ഒട്ടുവളരെ സന്ദേശകാവ്യങ്ങൾ ലഭിച്ചിട്ടുണ്ട്. ഇവയിൽ പലതും സാഹിത്യഗുണംകൊണ്ട് ഉൽകൃഷ്ടങ്ങളുമാണ്. ഞാൻ ഈ പറഞ്ഞവയ്ക്കുപുറമേ ഇനിയും കേരളീയരുടെ പലസന്ദേശങ്ങളും ഉണ്ടായിരിക്കാം. എന്റെ അറിവിൽപ്പെട്ടവയെ ഞാൻ ഇവിടെ രേഖപ്പെടുത്തി എന്നേയുള്ളു.

എത്രയെത്ര താളിയോലഗ്രന്ഥങ്ങളാണു പഴയതറവാട്ടുകളിലെ ഇരുട്ടറകളിൽ സൂര്യപ്രകാശംതട്ടാതെ ചിതലിന്നും പാററയ്ക്കും ആഹാരമായി ക്രമത്തിൽ ഈലോകത്തിൽനിന്നുതന്നെ എന്നേക്കുമായി മാഞ്ഞുപോകുന്നത്! കേരളീയർ പഴയ താളിയോലഗ്രന്ഥങ്ങൾ സൂക്ഷിക്കുന്ന കാര്യത്തിൽ പ്രത്യേകം മനസ്സുവെച്ചാൽ കൊള്ളാമെന്ന ഞാൻ വീണ്ടും വീണ്ടും അഭ്യർത്ഥിക്കുന്നു. ഓരോ ഗ്രന്ഥവും ഓരോ നിധിയാണ്. ആരെക്കൊണ്ടാണ് അതിന്റെ വിലമതിക്കാൻ സാധിക്കുക! പക്ഷെ, 'വിദ്വാനേവ വിജാനാതി വിദ്വജ്ജനപരിശ്രമം' എന്നല്ലേ ആപ്തവാക്യം? കേരളീയസഹോദരന്മാർ താളിയോലഗ്രന്ഥങ്ങൾ കേടുവരാതെ സൂക്ഷിക്കുന്നതിൽ പ്രത്യേകം ദൃഷ്ടിവയ്ക്കണേ എന്നു ഒന്നുകൂടി അപേക്ഷിക്കുന്നു.

മേൽപറഞ്ഞ സന്ദേശങ്ങളിൽ ശുകകോകിലങ്ങൾമാത്രമേ മുദ്രിതങ്ങളായിട്ടുള്ളു. മററുള്ള 'ഭ്രമരാദി'കൾക്കും അചിരേണ മുദ്രണഭാഗ്യം ലഭിക്കട്ടെ!

# കേരളത്തിലെ നടനകല.*

## അതിന്റെ ഉത്ഭവവും വളച്ച്യും.

(ശ്രീമാൻ വി. എം. കുട്ടിക്കൃഷ്ണമേനോനവർകൾ, ബി. എ.)

ഭാരതത്തിലെ ഇതരഭാഗങ്ങളിൽനിന്നും വേർതിരിഞ്ഞുനില്ക്കുന്നതെന്ന സ്ഥൂലദൃഷ്ടിയിൽ തോന്നിപ്പോകാവുന്നതായ ഇന്നത്തെ കേരളീയസംസ്കാരത്തെ ഒന്നു് ഉലത്തിനോക്കിയാൽ, വിനഷ്ടങ്ങളും വിശിഷ്ടങ്ങളുമായ വിവിധസംസ്കാരങ്ങൾ അന്യോന്യവിരോധംകൂടാതെയും മുഴച്ചുനില്ക്കാതെയും അതിൽ ഇടകലന്നിരിക്കുന്നതായി തെളിഞ്ഞുകാണാം. തടവുകൂടാതെ ഒഴുകിവരുന്ന വിദേശീയസംസ്കാരങ്ങളെ തട്ടുത്തുനിരത്തി അരിച്ചെടുത്തുകൊടുക്കുകയും കിട്ടിയ നിധി കൈവിട്ടുപോകാതെ കാത്തുനില്ക്കുകയും ചെയ്ത മലയും കടലുമാണു വാസ്തവത്തിൽ കേരളീയസംസ്കാരത്തിന്റെ സൃഷ്ടികത്താക്കൾ. വളപ്പറവുള്ള ഈ വിളഭൂമിയിൽ പാകിയ ബീജങ്ങൾക്കു തഴച്ചുവളരുവാൻ യാതൊരു പ്രയാസവുമുണ്ടായില്ല. അന്യസ്വത്തിനെ ആദരവോടുകൂടി സ്വീകരിച്ച്, സ്വതസ്സിദ്ധമായ നിമ്മാണകൗശലത്താൽ മോടിപിടിപ്പിച്ചു സ്വായത്തമാക്കുവാൻ കേരളീയജനസമുദായത്തിനുള്ള അന്യാദൃശമായ പ്രാഗത്ഭ്യംമൂലം കേരളീയസംസ്കാരം വിദേശങ്ങളിൽനിന്നു വേർതിരിഞ്ഞുനില്ക്കുന്നതായി തോന്നിപ്പോകുന്നതാണു്. പ്രകൃതവിഷയമായ നടനകലയെ സംബന്ധിച്ചും ഈ പ്രസ്താവം അക്ഷരംപ്രതി വാസ്തവമാണെന്നു് അചിരേണ മനസ്സിലായിക്കൊള്ളും.

മനുഷ്യൻ പ്രകൃത്യധീനനാണു്. പ്രകൃതിയുടെ നിർദ്ദേശത്തിനനുസരിച്ചിരിക്കും അവന്റെ വിചാരവും, വാക്കും, പ്രവൃത്തിയും. പ്രകൃതിയുടെ വികൃതികളിൽവെച്ചു പ്രധാനമായ വികാരത്തിനു വശംവദമാകുമ്പോൾ ജീവജാലങ്ങളെല്ലാം ഇന്നിന്നവിധത്തിൽ ചേഷ്ടിച്ചുകൊള്ളേണമെന്നു നിയമമുണ്ടു്. വർഗ്ഗവ്യത്യാസങ്ങളെ അനുസരിച്ചു സാമാന്യമായും, മനസ്സംസ്കാരത്തെ അപേക്ഷിച്ചു പ്രത്യേകമായും ആ ചേഷ്ടകൾ ഭിന്നസ്വരൂപങ്ങളാ

* 1112-ൽ എറണാകുളം മഹാരാജകലാശാലയിൽവെച്ചു നടന്ന 'ചാത്തുപ്പണിക്കർ സ്മാരകപ്രസംഗം.'

യിരിക്കുമെന്നുമാത്രം. ഭയംകൊണ്ടു നിലവിളിക്കുന്നതിലും ആഹ്ലാദംകൊണ്ടു തുള്ളിച്ചാടുന്നതിലും പക്ഷിമൃഗാദികളും മനുഷ്യരും വ്യത്യസ്തരല്ല; കരയുവാനും ചിരിക്കുവാനും ഒരു രാജ്യക്കാർ മറെറാരു രാജ്യക്കാരെ അനുകരിച്ച് അഭ്യസിക്കേണ്ട ആവശ്യവുമില്ല. പക്ഷെ, ബുദ്ധിശക്തിയുടെ ഉച്ചനീചത്വങ്ങൾക്കനുസരിച്ചിരിക്കും വികാരങ്ങൾ മനസ്സിനെ സ്പർശിക്കുന്നതിൻെറ സ്വഭാവം. വിശേഷബുദ്ധിയുടെ വൈശിഷ്ട്യമാണു മനുഷ്യനെ മൃഗത്തിൽനിന്നും ഉയർത്തിനിറുത്തുന്നത്. സംസ്കാരാധിക്യംമൂലം മാനുഷികവികാരങ്ങൾ ശാശ്വതവും മനോഹരവുമായി പരിണമിക്കുന്നു. ഈ വികാരങ്ങളുടെ പ്രചോദനത്തിന് അടിമപ്പെടേണ്ടിവരുന്ന മനസ്സാണ് ആദ്യന്തം നിയന്ത്രിക്കുന്നതെന്നതിനാൽ മനുഷ്യജീവിതം വികാരപ്രധാനമാണെന്നു സിദ്ധിച്ചു. സ്വമനസ്സിനേയും സ്വാനുഭവങ്ങളേയും ചമൽകൃതരൂപത്തിൽ പ്രദർശിപ്പിക്കുന്നതാണു കല. അതു വികാരപരവും സംസ്കാരാപേക്ഷകവും ആകുവാനുള്ള കാരണം ഇതുതന്നെയാണ്. സംസ്കാരത്തിൻെറ സന്തതിയാണല്ലൊ ചമൽകാരം. ഏതെങ്കിലും ഒരസംസ്കൃതവസ്തുവാണ് അവസാനം ഒരു മനോഹരമായ കലാസൃഷ്ടിയായിത്തീരുന്നതെങ്കിലും, കലാകാരൻെറ പ്രയത്നംകൊണ്ടുമാത്രമേ അതിനു കലാത്വം കൈവരുന്നുള്ളു. എന്നാൽ, കലാസൃഷ്ടിയുടെ പൂർവ്വരൂപം കാണേണമെങ്കിൽ, ആ അസംസ്കൃതവസ്തുവിനെ തേടിപ്പിടിക്കുകവേണംതാനും. ആയതിനാൽ, ഏതെങ്കിലും ഒരു കലയുടെ ഉത്ഭവസ്ഥാനത്തെ അറിയുന്നതിനു മനുഷ്യപ്രകൃതിയേയും, അതിൻെറ പരിണാമദശകളെ ഗ്രഹിക്കുവാൻ മാനുഷസംസ്കാരത്തേയും നമുക്കു ശരണംപ്രാപിക്കേണ്ടിയിരിക്കുന്നു.

കേരളത്തിലെ നടനകലയുടെ ഉത്ഭവത്തെപ്പററി ആരായുന്നതിൽ മനുഷ്യപ്രകൃതി എത്രത്തോളം സഹായിക്കുമെന്നുള്ളതാണ് ഇവിടെ ചിന്താവിഷയം. അതു ശരിയായി മനസ്സിലാവേണമെങ്കിൽ, ആദിമനിവാസികളുടെ ആദിമചേഷ്ടകളിലേക്കു പ്രവേശിച്ചാലേ സാധിക്കുകയുള്ളു. പാശ്ചാത്യദേശങ്ങളിലേയും പൗരസ്ത്യദേശങ്ങളിലേയും നടനകലയുടെ ഉത്ഭവസ്ഥാനം നിരർത്ഥകങ്ങളായ ഒരുമാതിരി നൃത്തവിധാനങ്ങളാണെന്നു കാണാം.

ഭാരതീയനൃത്യത്തിനോട് ഏകദേശം സമാനമായ ഒരു നടനകലാവിഭാഗം യവനന്മാരുടെ ഇടയിൽ സാധാരണമായിരുന്നു. കേവലനൃത്തത്തിൻെറ ഒരു പരിഷ്കൃതരൂപമാണത്. നൃത്തകാവ്യസംഗീതങ്ങൾക്ക് അതിൽ സ്ഥാനമുണ്ടായിരുന്നു. അർത്ഥദ്യോതകമായ ഗാത്രവിക്ഷേപമായിരുന്നു അതിൻേറയും സ്വഭാവം. മനസ്സംസ്കാരം അഭിവൃദ്ധി പ്രാപി

ച്ചു്, മതബോധം പരന്നതോടുകൂടി അവരുടെ നടനകലയും മതപരമായി ത്തീൎന്നു. മദ്യത്തിൻേറയും സസ്യാദികളുടേയും അധിദേവതയായ ഡയോ ണീസസ്സിൻെറ (Dionysus or Bacchus) പ്രീതിക്കായി നടത്തിവരുന്ന ഡിത്തിറാമ്പു് (Dithyramb) എന്ന നൎത്തനത്തിൽനിന്നാണു യവനനാ ട്യകല ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയെ പ്രാപിച്ചതു്. ചരിത്രാതീതകാല മായ പൂൎവ്വശിലാദശയിലെ (Palaeolithic Age) അസ്പഷ്ടങ്ങളായ ചില ചിത്രങ്ങളും ശില്പവേലകളും അന്നു പ്രചാരമുണ്ടായിരുന്ന നൃത്തങ്ങളെയാ ണു പ്രദൎശിപ്പിക്കുന്നതെന്നു പുരാണവസ്തുപരിശോധകന്മാർ ഊഹിക്കുന്നു. ഇംഗ്ലണ്ടിലെ പ്രാചീനങ്ങളായ ചില കല്ലറകളിൽ കണ്ടെത്തിയവയും, അ നേകം സുഷിരങ്ങളോടുകൂടിയവയുമായ അസ്ഥികൾ അപരിഷ്കൃതമനു ഷ്യരുടെ സംഗീതയന്ത്രങ്ങളായിരുന്നുവെന്നും അവർ ഊഹിക്കുന്നുണ്ടു്. (1)

ഭാരതീയനടനകലയുടെ വളൎച്ചയിലുണ്ടായ അവാന്തരഘട്ടങ്ങളെ പ്പററി അറിയുവാനുള്ള ലക്ഷ്യങ്ങളൊന്നും അവശേഷിച്ചിട്ടില്ലെങ്കിലും, അതിലെ പ്രധാനഘട്ടങ്ങളെ വേൎതിരിക്കുവാൻ ഇന്നും സാധിക്കുന്നതാ ണു്. അങ്ങനെ അതിരുകളെ നിൎണ്ണയിക്കുന്നതിൽ വേദപുരാണേതിഹാ സങ്ങൾ സാക്ഷികളായിട്ടുമുണ്ടു്. അൎത്ഥരഹിതമായ കേവലനൃത്തമാണു ഭാരതത്തിലെ നടനകലയുടേയും ഉത്ഭവസ്ഥാനം. മനുഷ്യവൎഗ്ഗത്തിൽ ആനന്ദാസക്തിയും സംസ്കാരവും വൎദ്ധിച്ചുവന്നതോടുകൂടി നൃത്തം സ്വ സ്ഥാനത്തുനിന്നും ഉയൎന്നു്, നൃത്യകലയുടെ പരിപൂൎണ്ണതവരെ എത്തിച്ചേ ൎന്നു. ശരീരചലനത്തിൻെറ ഭാഷമാത്രമായ കേവലനൃത്തത്തിൽനിന്നു മാനുഷമനോഗതത്തിൻെറ മൂകഭാഷയായ നൃത്യം ജനിച്ചു. അതുകൊ ണ്ടും മതിവരാത്ത മനുഷ്യൻ,എത്തിച്ചേൎന്ന കൊടുമുടിയിൽനിന്നും താഴ്‌വ രയിലേക്കു് അല്പമൊന്നിറങ്ങി മററൊരു മാൎഗ്ഗത്തിൽക്കൂടി നാടകമഹാഗി രിയുടെ ശിഖരത്തിൽച്ചെന്നു വിശ്രമിച്ചു. അതായതു്, പരസ്പരസംബ ന്ധത്തോടും എന്നാൽ വ്യത്യസ്തപ്രകൃതികളോടുംകൂടിയ നൃത്തം, നൃത്യം, നാട്യം എന്ന മൂന്നു വിഭാഗങ്ങൾ നടനകലയ്ക്കു സംജാതമായി. നൃത്തസ ഹായമില്ലാതെ നൃത്യമോ, നൃത്യതാംശംകൂടാതെ നാട്യമോ ഭാരതത്തിലു ണ്ടായിരുന്നില്ല. എന്നാൽ ഓരോന്നും പ്രത്യേകമായി അവയുടെ പ്രകൃ തിക്കനുസരിച്ചവിധത്തിലുള്ള പരിപൂൎണ്ണതയിൽ എത്തിയിട്ടുണ്ടുതാനും.

---

(1) The Art and Religion of Fossil Man.
By G. H. Luquet.
Translated by J. Townsend Russell.

ഏതുദേശത്തിലെ നടനകലയും മതത്തിൽനിന്നാണ് ഉത്ഭവിച്ചതെന്ന പ്രബലമായ ഒരഭിപ്രായം നിലവിലിരിക്കുന്നതിനാലാണ പ്രകൃതംവിട്ട് ഇത്രയും വിസ്തരിക്കേണ്ടിവന്നതു്. വാസ്തവത്തിൽ നൃത്തം ഒരു കാലത്തും ഒരു ദേശത്തും മതത്തിൽനിന്നല്ല ഉത്ഭവിച്ചിട്ടുള്ളതു്. അസംസ്കൃതമായ വികാരവും വിചാരവും പരിഷ്കാരത്തെ പ്രാപിച്ചുതുടങ്ങിയതിനുശേഷം മാത്രമേ മനുഷ്യമനസ്സിൽ ഈശ്വരചിന്തയ്ക്കു സ്ഥാനമുള്ളു. അതിനാൽ, മതത്തിൽനിന്നാണു നൃത്തമുത്ഭവിച്ചതെന്ന സിദ്ധാന്തം പ്രത്യക്ഷമായിത്തന്നെ പ്രകൃതിവിരുദ്ധമാണ്. ഈശ്വരാരാധനത്തിനു മുതിർന്ന മനുഷ്യൻ വികാരസ്ഫുരണത്തിനു തനിക്കു സ്വതസ്സിദ്ധമായ ഉപകരണത്തെ കൈക്കൊണ്ടതോടുകൂടി, മതത്തിന്റെ നിഴൽ നൃത്തത്തിന്മേൽ പതിച്ചതാണ്. അതായതു്, നൃത്തം മതത്തിന്റെ സന്താനമല്ല, സഖിമാത്രമാണ്. വികാരപ്രകാശനത്തിനു മനുഷ്യൻ ആദ്യമായി സ്വീകരിച്ച മാർഗ്ഗവും കലകളുടെ മാതാവെന്നു ചിലർ ഗണിച്ചുവരുന്നതുമായ കേവലനൃത്തമാണു കേരളത്തിലെ നടനകലയുടേയും ഉത്ഭവസ്ഥാനം.

ഏതുദേശത്തേയും അപരിഷ്കൃതരായ ആദിമനിവാസികൾക്കു ആഹാരാദിആവശ്യങ്ങൾ കഴിഞ്ഞാൽ പിന്നെ പ്രധാനമായതു നൃത്തമായിരുന്നു. കണക്കിലധികമുള്ള കായബലത്തിനു മററു പ്രവൎത്തനമൊന്നും ഇല്ലാത്തതിനാലായിരിക്കാം ഏതുവിധം വികാരത്തിനു വശംവദരാകുമ്പോഴും അവർ നൃത്തം വെച്ചിരുന്നതു്. സന്തോഷത്തിലും സന്താപത്തിലും, വിദ്വേഷത്തിലും വിനോദത്തിലും, വിവാഹമണ്ഡപത്തിലും ശ്മശാനഭൂമിയിലും ഒരുപോലെ അവർ നൃത്തംവെക്കുന്നതായി ഇന്നും കാണ്മാനുണ്ടു്. വികാരാവിഷ്കരണത്തിനു പ്രഥമമായി കണ്ടുപിടിച്ച പന്ഥാവാകകൊണ്ടു നൃത്തത്തെ കലകളുടെ മാതാവായിട്ടു ഗണിച്ചുവരുന്നു. കലാസമ്പന്നനായ ഇന്നത്തെ പരിഷ്കൃതമനുഷ്യൻ വികാരാവേഗത്തെ പ്രവൃത്തിമുഖേന പ്രകാശിപ്പിക്കുമ്പോൾ അസംസ്കൃതനായ ആദിമമനുഷ്യൻ താളാനുസൃതമായ ഗാത്രവിക്ഷേപത്തെ ശരണംപ്രാപിച്ചു. അവന്റെ ചുററുപാടുമുള്ള പ്രകൃതിതന്നെ ചില കാലനിയമങ്ങൾക്കു വിധേയയാണ്. വെള്ളത്തിലുള്ള ഓളങ്ങളും സൂര്യചന്ദ്രന്മാരുടെ ഗതിയും മാത്രാനിയമങ്ങളെ അനുസരിക്കുന്നുണ്ടെന്നു് അവൻ കണ്ടു. അവൻ പ്രകൃതിയുടെ സന്താനമാണ്; അവന്റെ വാസസ്ഥലം പ്രകൃതിയുടെ ജന്മഭൂമിയാണ്; സഖാവും പാഠ്യഗ്രന്ഥവും പ്രകൃതിതന്നെ. പിന്നെ അനുകാര്യമായി അവനു മറെറന്തുണ്ടു്?

നൃത്തത്തിലുള്ള ഈ ആസക്തിക്കു കേരളക്കരയിലെ ആദിമനിവാസികൾതന്നെ മതിയായ ഉദാഹരണമാവും. വയനാട്ടിലും സമീപപ്ര

ദേശങ്ങളിലുമുള്ള കാടുകളിലെ നിവാസികളായ ജൈന(ജേന)ക്കുറുമ്പർമാരുടേയും കാട്ടുനായ്ക്കന്മാരുടേയും വിവാഹച്ചടങ്ങുകൾ ശ്രദ്ധേയമാണ്. വിവാഹത്തിനുമുമ്പു വധൂഗൃഹത്തിൽവെച്ച് രണ്ടുവീട്ടുകാരും ചേൎന്നും, വിവാഹാനന്തരം വധൂവരന്മാർ മാത്രമായും, വരൻെറ ഗൃഹത്തിലേക്കു തിരിച്ചുവന്നാൽ ആ വീട്ടുകാർമാത്രം ഒരുമിച്ചും, നൃത്തംവെക്കുന്നു. (2) അവരുടെ വിവാഹത്തിലെ ഏററവും പ്രധാനമായ ചടങ്ങാണ് ഇതു്. കൊച്ചിരാജ്യത്തിലെ കാടന്മാരുടെ വിവാഹത്തിനു സ്ത്രീകളും പുരുഷന്മാരും വെവ്വേറെ നൃത്തംചെയ്യുക മാത്രമേ ചടങ്ങായിട്ടുള്ളുവെന്നുതന്നെ പറയാം (3)

തിരുവിതാംകൂറിലെ കാണിക്കാരെന്ന കാട്ടുജാതിക്കാർ അവരുടെ പരദേവതയായ മാടനു കഴിക്കുന്ന ഉത്സവം മതപരമായ അപരിഷ്കൃതനൃത്തത്തിൻെറ മാതൃകയാണ്. (4) ഓരോ ഗൃഹത്തിലും കുടിവെച്ചിട്ടുള്ള പരദേവതകൾക്കു പൂജകഴിക്കുക എന്ന ഒരു സമ്പ്രദായമുണ്ട്. വിളവിൻെറ രക്ഷയ്ക്കുള്ള പ്രാൎത്ഥനയും ഇതോടുകൂടി സാധിക്കുന്നു. കൊയ്ത്തുകാലത്തിന് അടുത്തു മുമ്പിലാണ് ഇതു കഴിക്കേണ്ടതു്. 'മാട'നെ അധിദേവതയായി കല്പിച്ചുകൊണ്ടാണു ക്രിയനടത്തുക. സ്വപ്നത്തിൽ ഈശ്വരദൎശനം സാധിക്കാറുണ്ടെന്ന് അഭിമാനിക്കാറുള്ള ഒരു വൃദ്ധപ്രമാണിയായിരിക്കും കൎമ്മി. ഇതിനുവേണ്ടി ആദ്യമായിത്തന്നെ കുലവാഴയും തോരണവും മററുംകൊണ്ട് അലങ്കരിച്ച ഒരു പന്തൽ കെട്ടിയുണ്ടാക്കുന്നു. ആളുകൾ എല്ലാം അതിൽ വന്നുകൂടിക്കഴിഞ്ഞാൽ കൎമ്മിയായ കാണിക്കാർ മിശ്രഭാഷയിലുള്ള ഒരു പാട്ട് അസ്പഷ്ടമായി പാടിത്തുടങ്ങും. ദിവംഗതരായവരുടെ പൂൎവ്വചരിത്രവും ജീവിച്ചിരിക്കുന്നവരുടെ ശ്രേയസ്സിനുവേണ്ടിയുള്ള പ്രാൎത്ഥനയും മററും ആ പാട്ടിൽ അടങ്ങിയിട്ടുണ്ടെന്നാണു പറയപ്പെടുന്നതു്. പാടിക്കൊണ്ടിരിക്കുമ്പോൾ ഇടയ്ക്കിടയ്ക്കു കലികൊണ്ടതുപോലെ ഭാവിക്കുകയും അട്ടഹസിക്കുകയും ചെയ്തുകൊണ്ടിരിക്കും. ഇങ്ങനെ മൂന്നു നാലു മണിക്കൂർ കഴിയുമ്പോഴേയ്ക്കും കാട്ടുമൃഗങ്ങളുടെ ഗൎജ്ജനംപോലെ ഭയങ്കരമായ ഒരു അലച്ചകേൾക്കാം. തലമുടിയെല്ലാം അഴിച്ചിട്ട്, കണ്ണുരുട്ടി, വായ്ക്കകം നുരയും പതയും പുറപ്പെടുവിച്ചുകൊണ്ടുള്ള ഒരു മനുഷ്യൻ പുരയുടെ മറുഭാഗത്തുനിന്നു വ

---

(2) Malabar Series of Wynad—By C. Gopalan Nair, P. 110.
(3) The Kadurs—'The Cochin Tribes and Castes'—By L. K. Anantakrishna Iyer., Vol. I.—P. 5.
(4) Kanikars—Castes and Tribes of South India—By Edgar Thurston—Vol. III—P. 171.

രുന്നതിൻെറ ഘോഷമാണത്. നിന്നും ഇരുന്നും, ചാടിയും ഓടിയും, ദേഹമെല്ലാം വിറപ്പിച്ചും, ഇടയ്ക്കിടെ കൊട്ടിൻെറ താളത്തിനൊപ്പിച്ച ചവുട്ടിയും അയാൾ കണക്കില്ലാതെ ബഹളംകൂട്ടുന്നു. പത്തു മിനിട്ടോളം ഇങ്ങനെ കഴിച്ച്, പിന്നീട് പെട്ടെന്ന് അട്ടഹസിച്ചുകൊണ്ട്, മാടന്നു നൈവേദ്യം ഒരുക്കിവെച്ചിട്ടുള്ള മറെറാരു കടിലിനകത്തു ചെന്ന്, തുമ്പത്തു മണികൾ തൂക്കിയിട്ടുള്ള രണ്ടു വലിയ ദണ്ഡുകൾ എടുത്തുകൊണ്ടു വരുന്നു.

അപ്പോഴയ്ക്കും വെറുതെ കാണ്മാനിരിക്കുന്നവരിൽ ഒരുത്തനും കലികൊണ്ടു തുള്ളുകയായി. ഇതുകണ്ട് ആദ്യത്തവന് ഉത്സാഹം ഇരട്ടിച്ചു. കണ്ടുനില്ക്കുന്നവരിൽ മറെറാരുത്തൻെറ കഴുത്തിൽ പിടിച്ച്, തൻെറ കയ്യിലുള്ള ദണ്ഡുകളിൽ ഒന്ന് അവനെക്കൊണ്ടു പിടിപ്പിക്കുന്നതോടുകൂടി അവനും തുള്ളിത്തുടങ്ങുന്നു. എന്തിനേറെ? അല്പസമയത്തിനുള്ളിൽ, തുള്ളുന്നവരുടെ സംഖ്യ ആറോ ഏഴോ ആയിക്കഴിഞ്ഞു. എവിടെ നോക്കിയാലും അട്ടഹാസങ്ങളുടേയും ചാട്ടങ്ങളുടേയും ലഹളതന്നെ. ഇതോടുകൂടി കാണികളുടെ ദൃഷ്ടി സമീപത്തുതന്നെയുള്ള ഒരു അഗ്നികുണ്ഡത്തിലേയ്ക്കു തിരിയുന്നു. അവിടെ നമ്മുടെ ഒന്നാമൻ ദ്രഷ്ടാക്കളുടെ ഐകകണ്ഠ്യേനയുള്ള അഭിനന്ദനത്തിനു പാത്രമാകത്തക്കവണ്ണം കനലിൻനടുവിൽ ചാടി നൃത്തംചെയ്യുന്നുണ്ടായിരിക്കും. ദേഹത്തിൽ മുഴവൻ ചാരമണിഞ്ഞു്, ക്ഷീണിച്ചു വിയർത്തൊലിച്ചുകൊണ്ട് അയാൾ അവിടെനിന്നു തിരികെ പന്തലിലേയ്ക്കുതന്നെ വന്ന്, അവിടെ കൂടിയിരിക്കുന്ന മുകന്ന പൂക്കളെല്ലാം വാരി തലയിൽ ചൊരിയുന്നു. ഇതിൽ കമ്മികൾക്കും മററു കാഴ്ചക്കാൎക്കും സഹായിക്കാവുന്നതാണ്. അതിനുശേഷം ഒരു ചെറിയ കട്ടിയെ അവൻെറ മുമ്പിൽക്കൊണ്ടു നിറുത്തുന്നതായും അവൻ ഒരു പേർ വിളിക്കുന്നതായും കാണാം. നാമകരണം എന്ന ക്രിയയാണത്രെ നിൎവ്വഹിക്കുന്നതു്. ഒരു കോഴിയെക്കൊണ്ടുവന്ന് അതിൻെറ കഴുത്തു വെട്ടിക്കളഞ്ഞു് അയാളുടെ കയ്യിൽ കൊടുക്കുന്നു. എല്ലാവരും കാണെത്തന്നെ അതിൻെറ മുറിവായിൽ ചുണ്ടുവെച്ച് അതിൽ നിന്നു ലഭിക്കാവുന്ന രക്തംമുഴുവൻ അവൻ കുടിച്ചുതീൎക്കും. പിന്നേയും കോഴിയെ കയ്യിൽതന്നെ വെച്ചുകൊണ്ട് അവൻ ബോധരഹിതനായി നിലംപതിക്കുന്നു. പരദേവതമാർ പൂജ സ്വീകരിച്ചുവെന്നും പ്രാൎത്ഥിച്ച പ്രകാരമെല്ലാം സാധിക്കുമെന്നുമാണ് ഇതിൻെറ അൎത്ഥം. ഇതോടുകൂടി ക്രിയകൾ അവസാനിക്കുകയും നൈവേദ്യവിഭവങ്ങളുടെ അവശേഷങ്ങളെല്ലാം ഭക്ഷിച്ച് എല്ലാവരും പിരിഞ്ഞുപോവുകയും ചെയ്യുന്നു.

കൊച്ചിരാജ്യത്തിലെ മലയന്മാരോടു സാദൃശ്യമുള്ള വയനാട്ടിലെ പണിയന്മാർ പലപ്പോഴും രാത്രിമുഴവൻ നൃത്തവും ഗാനവുമായി വിനോദിച്ചു കഴിച്ചുകൂട്ടുന്നു. (5) ഈ കാട്ടുജാതിക്കാരുടെ എല്ലാം ഏകവിനോദം നൃത്തമാണെന്നുകൂടി ഓർമ്മവെക്കേണ്ടതുണ്ട്. പുലയർ, പറയർ മുതലായ ആദിദ്രാവിഡർ വിവാഹസന്ദർഭങ്ങളിലെന്നു മാത്രമല്ല മറെറല്ലാ കാര്യങ്ങളിലും നൃത്തത്തിനു കല്പിച്ചുകൊടുത്തിട്ടുള്ള പ്രാധാന്യം നമുക്കു കണ്ടനുഭവമാണല്ലോ. ചുരുക്കത്തിൽ, മതകർമ്മങ്ങളിലും സമുദായാചാരങ്ങളിലും, വിനോദസന്ദർഭങ്ങളിലും അവരുടെ വികാരങ്ങൾ ഏതു മാർഗ്ഗത്തിൽക്കൂടെ പ്രകാശിച്ചിരുന്നുവെന്ന് അറിയുവാൻ ഇത്രത്തോളമായാൽ പോരായ്കയില്ല.

കാടും നാടും തമ്മിൽ ഇത്രയുംതന്നെ അടുപ്പമില്ലാത്ത പ്രദേശങ്ങളിലെ നിവാസികൾ അപരിഷ്കൃതരുടെ നൃത്താസക്തിയെ ഇതിലധികം വിശദമാക്കുന്നുണ്ട്. ഗ്രീൻലാണ്ടി(Greenland)ൻെറ പടിഞ്ഞാറുഭാഗത്തുള്ള ആദിമവർഗ്ഗക്കാർ അവരുടെ വഴക്കുകൾ തീർക്കുന്നതു നൃത്തംവഴിയാണ്. സിലോൺദ്വീപിലെ വെഡ്ഡജാതിക്കാർ നൃത്തംചെയ്തു കൃതജ്ഞതപ്രകടിപ്പിക്കുന്നു. ബ്രിട്ടീഷു കൊളമ്പിയയിലെ (British Columbia) മറെറാരു കൂട്ടക്കാർക്കു പകിടകളിക്കുമ്പോൾക്കൂടി നൃത്തം വെക്കണം. (6) "Besides jumping or in other words dancing for joy, the North American savage dances for almost every thing—when he hungers for meat and when he can't find his enemy and after he has found him etc., at christening, at burials, at weddings and at births—for war, for peace, for vengeance, for gratitude, the North American Indian dances". (7) ഈ നൃത്തങ്ങളിലാണു വിസ്തൃതവും വിശിഷ്ടവുമായ നാട്യകലയുടെ ബീജംസ്ഥിതിചെയ്യുന്നതെന്ന് അതിൻെറ വളർച്ചയെ സൂക്ഷിച്ചുനോക്കിയാൽ അറിയാവുന്നതാണ്. "He danced for pleasure and as ritual. He spoke in dance to his Gods, he prayed in dance and gave thanks in dance. By no means all this activity was dramatic or theatric; but in his designed movements was the **germ of drama and of theatre.**" (8)

---

(5) Malabar Series of Wynad—P. 104.

(6) Miss C. S. Burne in the Hand-book of Folk-lore-P. 250.

(7) Curiosities of Savage-Life—by James Greenwood-P. 129.

(8) The Theatre—By Sheldon Cheney.

താളാനുസൃതമായ ചലനവും, താളാനുസൃതമായ ശബ്ദവും വേർപിരിയുക വയ്യാത്തവണ്ണം അത്രത്തോളം ബന്ധപ്പെട്ടതാണു്. വികാരാവേഗംകൊണ്ടു ശരീരചലനം സംഭവിക്കുന്നതിനോടൊപ്പം നാദസ്ഫുരണവും താനേതന്നെ ഉണ്ടായിക്കൊള്ളും. ഭയംകൊണ്ടു ഞെട്ടുന്ന മനുഷ്യൻ "അയ്യോ" എന്നു നിലവിളിച്ചുപോകുന്നതു കല്പിച്ചുകൂട്ടിയുള്ള പ്രവൃത്തിയല്ല. ശരീരംകൊണ്ടും ശബ്ദംകൊണ്ടും മാത്രമാണു മനുഷ്യൻ തന്റെ ജീവിതത്തിലെ എല്ലാകാര്യവും നിർവ്വഹിച്ചുപോരുന്നതു്. പ്രകൃതിയുടെ സന്താനങ്ങളായ അവ ഒരുമിച്ചല്ലാതെ ജീവിക്കാറില്ല. പ്രകൃതിദത്തമായ ഒരു വാസനാവിശേഷംകൊണ്ടു മനുഷ്യവർഗ്ഗത്തിനു വശഗമായിട്ടുള്ള താളത്തിനോടുകൂടി ഈ ചലനവും ശബ്ദവും യോജിക്കുമ്പോൾ ഒന്നു നൃത്തകലയായും മറേറതു ഗാനകലയായും പരിണമിക്കുന്നു. കലാതത്വത്തിന്റെ കണികപോലുമില്ലാത്ത നൃത്തത്തിലാണെങ്കിൽ താളലയാദികൾ സ്പർശിച്ചിട്ടില്ലാത്ത ചില വികൃതശബ്ദങ്ങൾ പുറപ്പെടുന്നതു കേൾക്കാം. താളത്തിനൊപ്പിച്ച കാൽച്ചുവടുകളോടു് ഇണങ്ങിപ്പോകുന്നതുകൊണ്ടാണു ഗാനഭാഗത്തിനു പദം, അടി, ഫൂട്ടു് (Foot) മുതലായി നാനാഭാഷകളിലും ഏകാർത്ഥത്തിലുള്ള നാമം ലഭിച്ചതു്. അപരിഷ്കൃതാവസ്ഥയുടെ അടിത്തട്ടിൽ ചെന്നു നോക്കുന്നതായാലും ശബ്ദസമന്വിതമല്ലാത്ത നൃത്തത്തെ കണ്ടെത്തുവാൻ കഴിയുന്നതല്ല.

മനുഷ്യൻ തന്റെ അപരിഷ്കൃതാവസ്ഥയിൽ വികാരപ്രകാശനത്തിനുമാത്രം വേണ്ടി അംഗീകരിച്ച ഗാത്രവിക്ഷേപത്തെയും ശബ്ദനിർഗ്ഗമനത്തെയും താളലയങ്ങളുടെ സഹായത്തോടുകൂടി വിനോദാർത്ഥം പ്രയോഗിച്ചുതുടങ്ങിയ മുഹൂർത്തത്തിൽ നാട്യകലാശിശുവിനു ജീവൻവെച്ചു എന്നു പറയാം. പക്ഷെ ആ രൂപത്തിലും ആ പ്രായത്തിലും അതിനെ കാണുന്നവർ അതിന്റെ നാമധേയത്തോടുകൂടി കലാശബ്ദത്തെ ഘടിപ്പിക്കുവാൻ ധൈര്യപ്പെടുന്നതല്ല. ബ്രസീൽ (Brazil) ദേശത്തുള്ള അമേസൺസ് (Amazons) എന്ന വർഗ്ഗക്കാരുടെ(9) ഇടയിൽ ഇതിനെ ഈ രൂപത്തിൽ ഇന്നും ദർശിക്കാവുന്നതാണു്. കൈവിരലുകൾ ഞൊടിച്ചുകൊണ്ടു താളം പിടിച്ചു്, ദേഹം ഇളകുന്നുണ്ടോ എന്നുതന്നെ സംശയിക്കത്തക്ക രീതിയിൽ ഗാനസഹിതമായി നിർവ്വഹിക്കുന്ന ഒരുജാതി നൃത്തമാണു് അവരുടേതു്. അതുകണ്ടാൽ പ്രതിമകൾ നീങ്ങിക്കൊണ്ടിരിക്കുകയാണോ എന്നു സംശയം

---

(9) ഇവർ അനേകശതാബ്ദങ്ങൾക്കുമുമ്പു് ആഫ്രിക്കാഭൂഖണ്ഡത്തിൽ നിന്നും അവിടെ കുടിയേറിപാർത്തവരാണെന്നു വിശ്വസിച്ചുവരുന്നു

ഗോനിപ്പോകമാത്രം. (10) കൊച്ചിരാജ്യത്തിലെ കാടന്മാരുടെ ഇടയിൽ കാണുന്ന സ്ത്രീനൃത്തത്തിനു് ഇതിനോടു സാദൃശ്യമുണ്ടു്. അർദ്ധവൃത്തമായി നിന്നു്, വസ്ത്രത്തിന്റെ അഗ്രം കയ്യിലെടുത്തു് അരയോടുചേർത്തുവെച്ചു് ആട്ടികൊണ്ടു് ഓരോ അടി സാവധാനത്തിൽവെച്ചു വൃത്താകാരമായി നീങ്ങിപ്പോവുന്നതു കാണാം. ഈ ദശ നാട്യകലയുടെ ആദ്യഘട്ടമാണെന്നു ന്യായമായി ഊഹിക്കാവുന്നതാണു്.

കാട്ടിൽനിന്നു നാട്ടിലേയ്ക്കു് ഇറങ്ങുന്നതിനുമുമ്പു നടനകല വനഭൂമിയിൽവെച്ചുതന്നെ എത്രത്തോളം വളൎന്നുകഴിഞ്ഞിരിക്കുന്നുവെന്നു പരിശോധിക്കാം. സ്ത്രീനൃത്തത്തിൽ അവശേഷിച്ചുകാണുന്ന ശാന്തമായ പ്രാകൃതാവസ്ഥ പുരുഷന്റെ ദേഹബലത്തിനു വഴങ്ങിക്കൊടുത്തു കുറെക്കൂടെ ഉദ്ധതവും ഘോഷയുക്തവുമായിത്തീൎന്നു. എട്ടോ പത്തോ പേർ കൈകോൎത്തു പിടിച്ചു വട്ടത്തിൽനിന്നു കൊട്ടിനൊപ്പം ചവുട്ടിക്കൊണ്ടു് അകത്തേക്കു തൊങ്ങിയും പുറത്തേക്കു നീങ്ങിയും വട്ടം ചുററിക്കൊണ്ടിരിക്കും. ഇടക്കിടെ 'ഹോ ഹോ' എന്നു് ഉച്ചത്തിൽ ശബ്ദിക്കുന്നതും കേൾക്കാം. കളിക്കാരെ നയിക്കുന്നതു താനാണെന്നു കാണിക്കുവാനായിരിക്കാം അവരുടെ 'പ്രമാണി' എപ്പോഴും കൈവീശിക്കൊണ്ടിരിക്കുന്നതു്. കളിച്ചു ക്ഷീണിക്കുമ്പോൾ അവർ പാട്ടുപാടി ക്ഷീണം തീൎക്കുന്നു. അവരുടെ വാദ്യോപകരണങ്ങളായി ഇന്നുകാണുന്ന ചെണ്ടയും കുഴലും നാട്ടിൽനിന്നു വാങ്ങിക്കൊണ്ടുവരുന്നവയാണു്.

വന്യമൃഗങ്ങളെപ്പോലെതന്നെ വന്യജനങ്ങളും സ്വാതന്ത്ര്യേച്ഛുക്കളാണു്. അവരവൎക്കു രസിക്കുവാനല്ലാതെ അന്യരെ രസിപ്പിക്കുവാൻ തങ്ങളുടെ കല ഉപയോഗിക്കാമെന്നോ ഉപയോഗിക്കണമെന്നോ അവർ വിചാരിക്കാറില്ല. നയംകൊണ്ടു പാട്ടിലാക്കുവാൻവേണ്ടി ആകണ്ഠം ആഹാരംകൊടുത്തുകഴിഞ്ഞാൽ പിന്നീടു് അവരെ കണ്ടുകിട്ടേണമെങ്കിൽ കാടു മുഴുവൻ തിരയേണ്ടിവരും. കാടന്മാരെക്കൊണ്ടു കളിപ്പിക്കേണമെങ്കിൽ അവരുടെ ഭക്തിക്കും ഭയത്തിനും ഏകലക്ഷ്യമായ സൎക്കാരുദ്യോഗസ്ഥന്റെ സ്വാധീനശക്തിയെ ശരണംപ്രാപിക്കുകയേ നിവ്വാഹമുള്ളു. പക്ഷെ, കളിക്കുവാൻ ആരംഭിച്ചാൽ അതു കഴിയുന്നതുവരെ ഹൃദയപൂൎവ്വകമായ ശുഷ്കാന്തി പ്രദശിപ്പിക്കുന്നതു കാണാം. കളിക്കുന്നവരുടെ കാൽച്ചുവടിനോടൊപ്പം കണ്ടുനില്ക്കുന്നവരുടെ കണ്ണും തലയും ഇളകി തങ്ങളുടെ ഏകവിനോദത്തിൽനിന്നും ലഭിക്കുന്ന പരമാനന്ദത്തിനെ രേഖപ്പെടുത്തിക്കൊണ്ടി

---

(10) The Land of Amazons—By F. De Santa Anna Nery.

രിക്കും. സപ്തസന്താനങ്ങളുടെ ആനന്ദനൃത്തംകണ്ടു വനദേവത പുളകം കൊള്ളുന്നതായ കാഴ്ച കലാകൌതുകികളുടെ ദൃഷ്ടികൾക്ക് അമൂല്യമായ ഒരു സമ്പത്താണ്.

കാടന്മാർക്കു മതപരമായ വല്ല നൃത്തവും ഉള്ളതായി ഞാൻ കണ്ടെത്തിയിട്ടില്ല. അവരുടെ നൃത്തങ്ങളോടു സംബന്ധിച്ചുള്ള മറ്റൊരുതരം വിനോദമാണു നമ്മുടെ ശ്രദ്ധയെ കൂടുതൽ ആകർഷിക്കുന്നത്. ജീവിതത്തിന്റെ പ്രതിഫലനമാണു കലയുടെ മൌലികധർമ്മമെന്ന് ഈ അപരിഷ്കൃതവർഗ്ഗക്കാർ ദൃഷ്ടാന്തപൂർവ്വം സ്പഷ്ടമാക്കുന്നു. 'മൃഗയാവിനോദ'മെന്ന പദം പ്രഭുക്കന്മാരോടുമാത്രമേ ചേരുകയുള്ളു. വ്യാധവർഗ്ഗത്തെ സംബന്ധിച്ചിടത്തോളം അതു സമയംപോക്കുവാനുള്ള വിനോദമൊന്നുമല്ല; ഏറ്റവും പ്രധാനമായ ആഹാരസമ്പാദനമാണ്. അവരുടെ ജീവിതം അതിനുള്ള പരിശ്രമത്തിൽ ആരംഭിച്ച് അതിനുമാത്രംവേണ്ടി നയിച്ച് അതോടുകൂടി തന്നെ അവസാനിക്കുന്നു. മറ്റൊരു ചിന്തയ്ക്കും മറ്റൊരു പ്രവൃത്തിക്കും അവർക്കു സമയവും ആവശ്യവുമില്ല. നമുക്കു നിസ്സാരവും അവർക്കു സാരവുമായ ആ ജീവിതമാണു തങ്ങളുടെ കലകളിൽക്കൂടി പ്രകാശിപ്പിക്കുവാൻ അവർ യഥാശക്തി യത്നിക്കുന്നതു്.

ഈ അനുകരണരൂപത്തിലുള്ള കാടർകളിയിലൊന്നാണു 'കുരാൻകളി'. 'കുരാൻപന്നി'(11)യാണെന്നു ഭാവിച്ചു നാവുംപുറത്തിട്ട് ഒരുവൻ പതുങ്ങിപ്പതുങ്ങി നാലുപുറവും നോക്കിക്കൊണ്ടു കുനിഞ്ഞുനടക്കുന്നു. മറ്റൊരുത്തൻ അതുപോലെ നായയാണെന്നു നടിച്ച് കഴുത്തിൽ ഒരു മുണ്ടുകെട്ടി തരംനോക്കി പിന്നാലെചെന്ന് അതിനെ പിടിക്കുന്നു. പന്നിയുടെ പരിഭ്രമവും നായയുടെ കരുതലും ഇവരുടെ മുഖത്തു നല്ലവണ്ണം സ്ഫുരിക്കുന്നതു കാണാം. ഈ കളികൾ നടക്കുന്ന സമയങ്ങളിലെല്ലാം മററുള്ളവർ അട്ടഹസിച്ചുകൊണ്ടു നൃത്തംവെക്കുന്നുണ്ടായിരിക്കും. കുരാൻകളിയെപ്പോലെ മറ്റൊരനുകരണമാണു 'മാൻകളി'. ഇതിൽ ഒരുത്തൻ മാനും മറ്റൊരുത്തൻ വെടിക്കാരനുമാകുന്നു. മാൻ അതിന്റെ സ്വതസ്സിദ്ധമായ രീതിയിൽ തലപൊക്കി ചെവിയോർത്തുകൊണ്ടു നടക്കുമ്പോൾ വെടിക്കാരൻ നിശ്ശബ്ദമായി പിന്തുടർന്ന് അതിനെ വധിക്കുന്നു. ക്രിയാഭാഗം ഇത്ര ചുരുക്കമാണെങ്കിലും അഭിനയം ഏറ്റവും സ്വാഭാവികമാവുന്നുണ്ടെന്നു സമ്മതിച്ചേ തീരൂ. ആധുനികപരിഷ്കാരത്തിന്റെ നശീകരണവൈദഗ്ധ്യം കാട്ടിലേയ്ക്കുകൂടി സംക്രമിച്ചുകഴിഞ്ഞതുകൊണ്ടായിരിക്കണം ഈ വന്യജന

(11) ഇതിന്റെ മാംസം നായ്ക്കൾക്ക് ഏറ്റവും ഹിതമായ ആഹാരമാണ്.

ങ്ങൾ വില്ലുവെടിഞ്ഞു തോക്കെടുത്തിരിക്കുന്നതു്. മററൊരനുകരണമായ തവളക്കളിയിൽ നാലഞ്ചാളുകൾ ചേരുമെങ്കിലും അതിൽ പാത്രവൈവിധ്യംതന്നെയില്ല. ഇവർ തവളകളെപ്പോലെ ഒററയായിട്ടും ഒന്നിന്റെ പുറത്തു മററൊന്നു കയറിയിരുന്നും ചാടിക്കൊണ്ടിരിക്കുകമാത്രം ചെയ്യും. നാലുപുറവും കാണുന്ന പ്രകൃതിയെ അങ്ങനെതന്നെ അനുകരിക്കുകയെന്നല്ലാതെ മററെന്താണു് ഇതിന്റെ ഉദ്ദേശ്യം? അനന്തമായ പ്രകൃതിസാമ്രാജ്യം കലാപരിധിക്കുള്ളിൽ കിടക്കുമ്പോൾ നാട്യകലയുടെ ഉത്ഭവസ്ഥാനം കണ്ടുപിടിക്കുവാൻ മതത്തിൽ കടന്നു തിരയേണ്ടുന്ന ആവശ്യമില്ല.

കേരളത്തിലെ ആദിമനാട്യത്തിന്റെ സ്വരൂപവും സ്ഥാനവും ഇതുതന്നെ ആയിരുന്നുവെന്നു തീച്ചയാണു്. ഇതിനുള്ള തെളിവുകൾ ശേഖരിക്കുവാൻ നമുക്കു മലയാ അർദ്ധദ്വീപിലോളം സഞ്ചരിക്കേണ്ടിയിരിക്കുന്നു. ജക്കൂൺ (Jakun) എന്ന അവിടത്തെ ആദിമവർഗ്ഗക്കാരുടെ നൃത്തത്തിന്നും കൊച്ചിയിലെ കാടരുടെ നൃത്തത്തിന്നും തമ്മിൽ യാതൊരു വ്യത്യാസവും കാണുന്നില്ല. കാടരിൽ സ്ത്രീപുരുഷന്മാരുടെ നൃത്തങ്ങൾ തമ്മിലുള്ള ഭേദം അവിടേയുമുണ്ടു്. സ്ത്രീകളുടെ കൈവീശിക്കൊണ്ടുള്ള ചുററലും പുരുഷന്മാരുടെ 'പ്രമാണി'യും അവിടേയും ഇവിടേയും സമമാണു്. മൃഗങ്ങളായി നടിച്ചുകൊണ്ടുള്ള അഭിനയം കേരളത്തിനു പുറമെ ഇങ്ങനെ ഒരു ദിക്കിൽ മാത്രമേ കാണുന്നുള്ളു. കാടരുടെ കുഴലും ചെണ്ടകളും തന്നെയാണു് അവിടത്തേയും വാദ്യങ്ങൾ. (12) ഡി മോർഗൻ (De Morgan), ഹെയിൽ (Hale) മുതലായ ഗ്രന്ഥകാരന്മാരുടെ അഭിപ്രായത്തിൽ ഇവരുടെ നൃത്തങ്ങൾക്കും കളികൾക്കും വിനോദമല്ലാതെ മററു യാതൊരുദ്ദേശ്യവുമില്ലെന്നുള്ളതും സ്മരണീയമാണു്.

അന്യൂനമായ ഈ സാദൃശ്യം ആകസ്മികമായി വന്നുകൂടിയതാണെന്നു വിചാരിക്കുവാൻ മനുഷ്യവർഗ്ഗശാസ്ത്രം അനുവദിക്കുന്നില്ല. പല്ലുരാവുകതുടങ്ങി പല കാര്യങ്ങളിലും ജക്കൂൺവർഗ്ഗക്കാർക്കു കാടന്മാരോടു വളരെ സാദൃശ്യമുണ്ടു്. തല വകയുവാനുള്ള ചീപ്പുകളിന്മേൽ ചിത്രപ്പണികൾ ചെയ്യുന്ന സ്വഭാവം മലാക്കയിലെ ആദിമവർഗ്ഗക്കാരിലും കേരളത്തിലെ കാടന്മാരിലും ഒരുപോലെ കാണുന്നുണ്ടെന്നു ഡാക്ടർ പ്രൂസ്സ് (Dr. Preuss) പറയുന്നു. (13) ഡിയാക്സ് (Dyaks) എന്ന വർഗ്ഗക്കാർ

---

(12) Pagan Races of the Malaya Peninsula—By Walter William Skeat, M. A. and Charles Otto Blagden M. A.

(13) Castes and Tribes of S. India—Vol. 1—By Edgar Thruston Introduction P. XIX.

മരംകയറുന്ന സമ്പ്രദായത്തെപ്പററി വാലസ് (Wallace) വർണ്ണിച്ചിരിക്കുന്നതു് (14) അക്ഷരംപ്രതി ആനമലയിലെ നിവാസികൾക്കും യോജിക്കുന്നതാണ്. കേരളത്തിൽ ഇന്നു കാണുന്ന ആദിമനിവാസികൾ മലയേഷ്യയിൽനിന്നു വന്നവരാണെന്നുതന്നെ മററു ചിലർ അഭിപ്രായപ്പെടുന്നു. (15) എല്ലാംകൊണ്ടും, രണ്ടു ദിക്കിലും കാണുന്ന ഈ ആദിമനിവാസികൾ ഒരേ വർഗ്ഗക്കാരാണെന്നതിനു സംശയമൊന്നുമില്ല.

ഇവർ നീഗ്രോവർഗ്ഗത്തിൽ പെട്ടുന്നവരായാലും അല്ലെങ്കിലുംശരി, ഇവരെയാണു ദ്രാവിഡരെന്ന് ഇപ്പോൾ പറഞ്ഞുവരുന്നതു്. യൂറോപ്പിലെ അപരിഷ്കൃതജാതിക്കാരേക്കാൾ വളരെയധികം മനസ്സംസ്കാരം ഇവർ സ്വതസ്സിദ്ധമായിട്ടുണ്ട്. തങ്ങൾക്കു ദ്വേഷം തോന്നുന്നവരെ ജീവനോടെ കെട്ടിത്തൂക്കി നാലുപുറവും നിന്നു നൃത്തംവെച്ചു ചാടിക്കടിച്ചു തിന്നുന്ന 'ശുനകനൃത്തം' (Dog dance) യൂറോപ്പിൽ ഇക്കാലത്തുകൂടി നിലവിലുണ്ടെങ്കിൽ (16) ഇവരുടെ ഇടയിൽ ഏതു കാലത്തും ഉണ്ടായിട്ടില്ല. അതുകൊണ്ടാണ് അപരിഷ്കൃതത്വത്തിന്റെ ഭയങ്കരത്വം ഇവരുടെ വിനോദങ്ങളിൽ കാണാത്തതു്. ക്രിസ്തുവർഷം 18-ാംശതകത്തിൽ ജീവിച്ചിരുന്ന ആബെ ഡുബോയ് (Abbe Dubois) ഭാരതീയരെപ്പററി അഭിപ്രായപ്പെട്ടിരിക്കുന്നതു നോക്കുക. "Yet a certain nation exists, cultivated from the earliest ages, the only one perhaps in the universe which has **never sunk into barbarism** and which of all ancient nations, may most deserve to fix the attention of the Philosopher." (17)

മലയിറങ്ങി മൈതാനത്തിൽ ചവുട്ടുന്നതോടുകൂടി പ്രാകൃതത്തിൽനിന്നും സംസ്കൃതത്തിലേയ്ക്കു പ്രവേശിക്കുകയായി. മലയാളംമുഴുവൻ 'മലനാടാ'യിക്കിടന്ന പ്രാചീനകാലത്തെ, ചരിത്രദൃഷ്ടി ചെന്നെത്തിയിട്ടുള്ള അത്യാചീനകാലത്തോടു ബന്ധിക്കുന്നതായ ചങ്ങലയുടെ കണ്ണികളിൽ ചിലതെല്ലാം ഇന്നും സമുദായഭൂമിയിൽനിന്നു കിളച്ചെടുക്കുവാൻകഴിയും. പറയരുടേയും പുലയരുടേയും മററും മതപരമായോ അല്ലാതേയോ ഉള്ള നൃത്തങ്ങളെല്ലാം ഈ വകുപ്പിൽ ഉൾപ്പെടുന്നു.

(14) Malay Archipelago. (1890.)
(15) Introduction by A. H. Keane to Cochin Tribes and Castes—Vol 1.—P. XXV.
(16) Curiosities of Savage-life By James Greenwood.
(17) Character, Manners and Customs of the People of India—By the Abbe J. A. Dubois—Translated to English by G. W. Pope—Introduction.

വേട്ടുവൻ, പറയൻ, പുലയൻ, കണക്കൻ എന്നീനാല് അവാന്ത രവിഭാഗങ്ങൾക്കുംകൂടിയുള്ള സാമാന്യനാമമായാണ് 'ചെറുമക്കൾ' എ ന്നപദം കൊച്ചിരാജ്യത്തിലെ വടക്കൻ താലൂക്കുകളിൽ ഉപയോഗിച്ചുകാ ണുന്നതു്. സമുദായസോപാനത്തിൽ വേട്ടുവർ പറയരേക്കാളും,പറയർ പുലയരേക്കാളും മേലെയാണു സ്ഥാനം. ഇവരുടെ കളികൾക്കൊക്കെ'പുല യർകളി'എന്നു പറഞ്ഞുവരാറുണ്ടെങ്കിലും, ഓരോ കൂട്ടക്കാർക്കും ഇന്നിന്നജാ തി കളികളേ പാടുള്ളുവെന്ന്അവരുടെ ഇടയിൽ കർശമായ നിയമമുണ്ട്. ചില ദേശങ്ങളിൽ പുലയർ വെളിച്ചപ്പാടിനെ ഏർപ്പെടുത്തിത്തുടങ്ങിയെ ന്ന ഉദാഹരണംകാണിച്ച്, സമുദായത്തിലെ അനാഥതചത്തിനേയും നാ ട്ടിൽപ്രമാണികളുടെ അനാസ്ഥയേയുംപററി ഒരു പറയൻ ഏററവും ആവേശത്തോടുകൂടി എന്നോടു പറയുകയുണ്ടായി. സമുദായക്കെട്ടിന് അയവുവരുന്നതു് അവർ സഹിച്ചുകൂട. വേട്ടുവനു 'കൊടിയും, പാട്ടും, താളവും';* പറയനു 'ഭൂതവും, താളവും'; പുലയനു 'കാളയും കടയും'; ഇങ്ങനെയൊക്കെയാണ് അവരുടെ വിഭജനം. ദേശഭേദംകൊണ്ടു നിയ മങ്ങൾക്കും ഭേദം വരാവുന്നതാണ്.

കോൽക്കളി, വട്ടക്കളി, ചവിട്ടുകളി, തട്ടിന്മേൽക്കളി മുതലായ കളികൾക്കെല്ലാം വേട്ടുവർക്കാണ് അവകാശം. ഇവരുടെ പാട്ടുകളും നൃ ത്തങ്ങളും അപരിഷ്കൃതതചത്തിൽനിന്നു വളരെ അധികം ഉയന്നുനില്ക്കു ന്നു. നൃത്തങ്ങൾക്കു പല പേരുകൾ പറയുന്നുണ്ടെങ്കിലും അവയെല്ലാം കോൽക്കളിയുടേയും വട്ടക്കളിയുടേയും വിഭാഗങ്ങളേ ആവുന്നുള്ളു. കോൽ ക്കളിക്കു പത്തോ പന്ത്രണ്ടോ ആളുകളും ഓരോരുത്തരുടേയും കയ്യിൽ മു മ്മുന്നടി നീളമുള്ള ഈരണ്ടു കോലുകളും ഉണ്ടാവും. കോലുകൾതമ്മിൽ അന്യോന്യം കൂട്ടിമുട്ടിച്ചുകൊണ്ടും, താളത്തിനൊപ്പിച്ചു ചവിട്ടിക്കൊണ്ടും, പാടിക്കൊണ്ടും വട്ടത്തിൽ നടക്കുന്നു. വൃത്തപരിധി ഇടയ്ക്കിടയ്ക്കു ചുരു ങ്ങുന്നതും വലുതാവുന്നതും കാണാം. വളരെ ആയാസമുള്ള ഒരു നൃത്ത മാണ് ഇതു്. വട്ടക്കളിയിൽ ഇതുപോലെ പത്തോ പന്ത്രണ്ടോ ആളു കൾചേൎന്നു കൈകൊട്ടിക്കൊണ്ടും പാട്ടുപാടിക്കൊണ്ടും വട്ടത്തിൽ നടക്കു ന്നു (18) രണ്ടു കളികളിലും സ്ത്രീപുരുഷന്മാർ ഒരുപോലെ പങ്കെടുക്കാ വുന്നതാണ്. പാട്ടും ചവിട്ടും സാവധാനത്തിൽ തുടങ്ങി ചൊടിയോടു കൂടി ക്രമേണ മുറുകുന്നതു കാണുവാൻ വളരെ കൗതുകമുണ്ട്.

---

* വാദ്യം.

(18) Cochin Tribes and Castes—Vol I.--P. 123-4.

"തെക്കാലവീട്ടിലെ ചെറിയപെണ്ണ്
പാളകുടം രണ്ടെടുത്തു"

എന്ന ഇഴഞ്ഞാട്ടം മാറി,

"ധരാധരൻ വാസുദേവൻ
ഭാര്യയാളെപിരിഞ്ഞു്"

എന്ന മുറുകിച്ചുവട്ടുവിൽ പ്രവേശിച്ച്,

"തോട്ടത്തിൽത്തോട്ടം പെരവഴിത്തോട്ടം"

എന്ന് ഇളകിച്ചുവട്ടിക്കലാശിക്കുന്ന ഈ നൃത്തങ്ങളിൽ കൈകൊട്ടിക്കളിയുടേയും കോലാട്ടത്തിന്റേയും ബീജങ്ങൾ കാണുവാൻ സാധിക്കും.

മേടത്തിൽ കൊയ്ത്തുകഴിഞ്ഞാൽ ഭഗവതീക്ഷേത്രങ്ങളിൽവെച്ചു പറയരുടെ വകയായി 'വിഷുവേല' അല്ലെങ്കിൽ വിത്തുചൊരിയൽ എന്ന് അറിയപ്പെടുന്ന ഒരാഘോഷം നടത്തിവരാറുണ്ട്. വിളവിനു കാലവ്യത്യാസം വന്നതുകൊണ്ടായിരിക്കണം അതിപ്പോൾ വിഷുവിന്നാൾ തന്നെ ആഘോഷിച്ചുകാണാത്തത്. ഇതിനു കുറച്ചുദിവസങ്ങൾക്കുമുമ്പു തന്നെ ദേശത്തു മുഴുവൻ കൊട്ടിക്കൊണ്ടുനടന്നു പറയെടുക്കുന്നു. പറയെടുക്കുവാൻ നടക്കുന്നവരിൽ വാദ്യക്കാർക്കുപുറമെ ഒരു ഭൂതവേഷവും, വെളിച്ചപ്പാടിന്റെ സ്ഥാനത്തു വാളും ക്രൂരയുംമാത്രം എടുത്തുകൊണ്ടു മറെറാരാളും ഉണ്ടായിരിക്കും. അമ്പലത്തിലേയ്ക്കു പോകുമ്പോൾമാത്രമേ വെളിച്ചപ്പാടുതുള്ളാറുള്ളു. പുലയരൊഴിച്ചു മററുള്ളവർക്കൊക്കെ വെളിച്ചപ്പാടുണ്ട്. അമ്പലത്തിൽചെന്നു തുള്ളലും 'കല്പിക്കലു'മെല്ലാം കഴിഞ്ഞാൽ പറയെടുത്തുകിട്ടിയ നെല്ലിൽനിന്ന് അരപ്പറയോളം വഴിപാടുകഴിച്ച്, ബാക്കിയെല്ലാം കളിക്കാരുടെ ചെലവിന്നുമെടുത്തു്, എല്ലാവരും പിരിഞ്ഞുപോകുന്നു. 'വിത്തുചൊരിയൽ' എന്ന ഈ ആഘോഷം അല്പം വ്യത്യാസത്തോടുകൂടി 'വിത്തിടുക' അല്ലെങ്കിൽ 'കതിര്' എന്ന പേരിൽ കൊച്ചിരാജ്യത്തെ ചിററൂർതാലൂക്കിലും നടന്നുവരുന്നുണ്ട്. അതിനാം പുലരുന്നതുവരെ നൃത്തവും പാട്ടും ആട്ടുവിളിയും തിരുതകൃതിതന്നെ.

പുലയർക്ക് 'കാളയും കടയും' മാത്രമേ ഉള്ളു. മുണ്ടകക്കൊയ്ത്തു കഴിഞ്ഞാൽ ആയിരിക്കും ഇതു കൊണ്ടുനടക്കുക. ദേഹംമുഴുവൻ കുരുത്തപ്പുള്ളികളുള്ളതും കഷ്ടിച്ച് നൊരയടിമാത്രം പൊക്കംവരുന്നതുമായ ഒരു കാളയുടെ രൂപം വസ്ത്രംകൊണ്ടു നിർമ്മിച്ചു രണ്ടു മുളവടികളിന്മേൽ വെച്ചുകെട്ടി വീടുതോറും കൊണ്ടുചെന്നു നൃത്തംവെയ്ക്കുന്നു. നിന്നാടിക്കിൽ

നിന്ന മാറാതെ കാലടികൾ ഇടത്തും വലത്തും മുമ്പും പിമ്പുമായി വെയ്ക്കുകമാത്രമേ ഇതിൽ ചെയ്യുന്നുള്ളു. ഇതിനടുത്തുതന്നെ മറെറാരുത്തൻ ഒരു കുടയുംപിടിച്ചുകൊണ്ട് ഇതേതരത്തിൽ നൃത്തംവെയ്ക്കുന്നുണ്ടാവും. ഈ കളിയുടെ ഉദ്ദേശ്യമെന്താണെന്ന് ഇവക്കാക്കും അറിഞ്ഞുകൂട. കാളയുടെ ദേഹത്തിലുള്ള പുള്ളികൾ ചെങ്കണ്ണുതുടങ്ങിയ രോഗങ്ങളാണെന്ന മാത്രം ഒരുത്തനിൽനിന്ന ഗ്രഹിക്കുവാൻ സാധിച്ചു.

അപരിഷ്കൃതനൃത്തങ്ങളിൽവെച്ചു നമ്മുടെ ശ്രദ്ധയെ സവിശേഷം അർഹിക്കുന്ന ഒന്നാണ 'ഭൂതംതുള്ളൽ'. മനുഷ്യരുടെ മതബോധത്തിൻെറയും മാനസസംസ്കാരത്തിൻേറയും പ്രാകൃതമായ പൂർവ്വരൂപം അതിൽ കാണാം. പുലയന്മാക്കുപുറമെ മണ്ണാൻ, പാണൻ തുടങ്ങിയ ചില ജാതിക്കാക്കും ഈ ഭൂതംതുള്ളലുണ്ട്.

ഭൂതാരാധനം പല രീതികളിലായി പ്രായേണ എല്ലാ രാജ്യങ്ങളിലും കണ്ടുവരുന്നുണ്ട്. തനിക്കുമേലെ ഏതോ ഒരു ശക്തി പ്രാപഞ്ചികവ്യവഹാരങ്ങളിൽ വ്യാപരിക്കുന്നുണ്ടെന്ന മനുഷ്യൻ മനസ്സിലാക്കിയതിൻെറ പ്രാഥമികഫലമാണിത്. സംസ്കാരശൂന്യതയിൽ നിന്നുത്ഭവിക്കുന്ന തമോഗുണത്തിൽ സാത്വികപ്രധാനമായ സങ്കല്പത്തിന സ്ഥാനമില്ലാത്തതിനാൽ ഈ ആരാധനാമൂർത്തികൾക്ക് അമാനുഷികമായ ശക്തിയും സ്വഭാവവും വന്നുചേൻ. ബലവാൻ ദുർബ്ബലനെ അടക്കി ഉപജീവനം നിർവ്വഹിക്കുകയായിരുന്നുവല്ലോ ലോകത്തിൻെറ പ്രാകൃതാവസ്ഥയിലെ ജീവിതരീതി. അതുകൊണ്ട്, ഭയാനകമായ ഈ ശക്തിയെ ചിത്രീകരിക്കുമ്പോൾ അതിൻെറ ആകൃതി വികൃതവും സ്വഭാവം ക്രൂരവുമായേ വരികയുള്ളു. അജ്ഞന്മാരുടെ വിശ്വാസം അടിയുറപ്പിക്കുന്നതു ഭയത്തിന്മേലാകയാൽ വികൃതവേഷം ചമഞ്ഞുള്ള ഭൂതംതുള്ളലിന സ്ഥിരപ്രതിഷ്ഠയും ലഭിച്ചു. മനുഷ്യസമുദായത്തിൻെറ ആദ്ധ്യാത്മികവും ലൗകികവുമായ ചരിത്രങ്ങളിൽ ഈ ഏർപ്പാടിന ഗണനീയമായ ഒരു സ്ഥാനമുണ്ട്. "In the devils, we discover equally the history of the moral and religious struggles through which priest-hoods and churches have had to pass. And the relative extent of this or that particular class of demons or devils, and the intensity of belief in any class as shown in the number of Survivals from it, will be found to reflect pretty faithfully the degree to which the special evil represented by it

afflicted primitive man, as attested by other branches of pre-historic investigation."(19)

ഈ പ്രാകൃതദേവതകളെ മൂത്തിയെന്നും ഭൂതമെന്നും രണ്ടായി തിരിക്കാം. മനുഷ്യസ്വഭാവത്തോടുകൂടിയവരാണു മൂത്തികൾ. അവർ പരോപദ്രവം ചെയ്യുന്നുണ്ടെങ്കിൽ അതു് വിശപ്പു്, ആഗ്രഹം മുതലായി മനുഷ്യസഹജമായ വികാരങ്ങൾ ശമിപ്പിക്കുവാൻ മാത്രമായിരിക്കും. കുടിവെച്ചിട്ടുള്ള കാരണവന്മാരും ബാധോപദ്രവംചെയ്യുന്ന ദേവതകളും ഈ വർഗ്ഗത്തിൽപെടുന്നു. ചില്ലറ ഹോമങ്ങളും നൈവേദ്യവും മററുംകൊണ്ടു് ഇവരുടെ ഉപദ്രവങ്ങളിൽനിന്നു രക്ഷനേടാവുന്നതാകയാൽ ഭയാനകമായ ചിത്രീകരണത്തിനു് മൂത്തികൾ പാത്രമാകാറില്ല. ദുമ്മരണംപ്രാപിച്ചവരുടെ പ്രേതങ്ങളെ ലക്ഷക്കണക്കായി ഭഗവതിക്ഷേത്രങ്ങളുടെ സമീപത്തിൽ ആവാഹിച്ചിരുത്തിയിരിക്കുന്നതു കേരളത്തിൽ സുലഭമായിക്കാണാം.

പരോപദ്രവത്തിനുമാത്രംവേണ്ടി ജീവിച്ചിരിക്കുന്നവരാണു ഭൂതങ്ങൾ. പരോപദ്രവം എളുപ്പത്തിൽ സാധിക്കേണമെങ്കിൽ ചാത്തൻ, കണ്ടൻ, കരിക്കുട്ടി തുടങ്ങിയവക്കു വഴിപാടുകഴിച്ചാൽ മതി. ആടുവെട്ടിയും കോഴിയറുത്തും കലശംവെച്ചും തുള്ളിയും ചാടിയും പ്രീതിപ്പെടുത്തിക്കൊണ്ടിരുന്നില്ലെങ്കിൽ നാടുനശിക്കുവാൻ മററൊരുകാരണവും ആവശ്യമില്ല. കാലക്കേടും രോഗബാധയും വരുത്തിക്കൂട്ടുന്നതു മുഴുവൻ ഇവരാണു്. കുരുമ്പവും കരളുറപ്പുമുള്ള ഭൂതങ്ങളെ ഗ്രാമവും കൃഷിയും ആരോഗ്യവും മററും രക്ഷിക്കുവാൻ ഇനംതിരിച്ചു ഏപ്പാടുചെയ്തിട്ടുണ്ടു്. അവരെ ആറുംവണ്ണം തൃപ്തിപ്പെടുത്തി മൈത്രിയോടുകൂടി വത്തിക്കാഞ്ഞാൽ പിന്നത്തെ കഥയൊന്നും പറയേണ്ട. കള്ളന്റെ കയ്യിലാണു താക്കോൽ കൊടുത്തിരിക്കുന്നതു്. അവസാനം, ചാടിയാലും തുള്ളിയാലും വിരോധമില്ല, നാടുനന്നാവട്ടെ എന്നു തീച്ചപ്പെടുത്തി.

മോഹാദധ്യാനം മററു മാഗ്ഗങ്ങളിലേക്കു തിരിച്ചാൽ നാട്ടിനു കൂടുതൽ ശ്രേയസ്സുണ്ടാകുമെന്നു പരിഷ്കൃതമനുഷ്യന മനസ്സിലായി. യുക്തിവാദത്തിനുള്ള ബുദ്ധിശക്തി കൈവന്നപ്പോൾ മതംകൊണ്ടു സാധിക്കുവാനുള്ളതു മനുഷ്യദ്രോഹം മാത്രമാണെന്നുകൂടി വിചാരിച്ചുതുടങ്ങിയിരിക്കുന്നു. മനുഷ്യപ്രകൃതിയിലെന്നപോലെ മതത്തിലും മൃഗീയമെന്ന വിഭാഗമു

(19) Demonology and Devil-lore—
By Moncure Daniel Convey, M. A Vol. I. P. 34.

ള്ളതായി കാണാം. സമുദായത്തിൻെറ സംസ്കാരത്തിനനുസരിച്ചിരിക്കും മതത്തിലെ മൃഗീയത്വം. "Its (of animalised religion) god is a very great animal preying on other animals, which are laid on his altars; or pleased when smaller animals give up their part of the earthly feast by starving their passions and senses. Under the growth of civilisation and intelligence, that pious asceticism is revealed in its true form—intensified animalism. The asceticism of one age becomes the self-indulgence of another. The two-footed animal, having discovered that his god does not eat the meat left for him eats it himself." (20) ദക്ഷിണേന്ത്യയിലെ ഓരോ ദുഷ്ടമനുഷ്യനും തൻെറ മരണംകൊണ്ട് അപരിമേയമായ ഭൂതഗണത്തെ വർദ്ധിപ്പിക്കുകയാണു ചെയ്യുന്നതെന്നു മോണിയർവില്യംസ് അഭിപ്രായപ്പെട്ടിട്ടുള്ളതു്, (21) കേരളത്തിനെ സംബന്ധിച്ചും ഏറെക്കുറെ വാസ്തവമാണ്.

ഏതായാലും, ഈ പഠനത്തിൽനിന്ന് ഒരു കാര്യം ഊഹിക്കുവാൻ സാധിക്കും. വിത്തുചൊരിയൽ മുതലായ ചെറുമരുടെ പല ആഘോഷങ്ങളും കൃഷിരക്ഷയെ ഉദ്ദേശിച്ചുള്ള പ്രാർത്ഥനകളുടെ സ്വരൂപഭേദങ്ങളാണ്. അവരുടെ വിശ്വാസപ്രകാരം ഭൂതങ്ങളും വിളവുകളുംതമ്മിൽ എന്തോ ചില ബന്ധങ്ങളുമുണ്ട്. ആഘോഷങ്ങൾ മിക്കതും കൊയ്ത്തു കഴിയുന്നകാലത്തിലാണു കണ്ടുവരുന്നതു്. കൃഷികൊണ്ടു കാലംകഴിക്കുന്നവരുടെ മനസ്സു വിളഭൂമിയിൽ കിടന്നു കളിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. ആഘോഷത്തിനുവേണ്ടുന്ന സൗകര്യവും ധനവും അവൎക്കു കൊയ്ത്തുകാലം കഴിഞ്ഞതിനുശേഷമേ ഉണ്ടാവുകയുമുള്ളു. ഭഗവതീക്ഷേത്രത്തിലെ 'പറയെടുപ്പി'നു സവൎണ്ണർ നിശ്ചയിച്ചിട്ടുള്ള സമയവും ഇതുതന്നെയാണല്ലൊ. ജീവിതവൃത്തിയിൽ വന്ന മാററത്തിനപ്പുറമെ ആദ്ധ്യാത്മികബോധത്തിനുവന്ന പരിണാമവും ഈ കളികളിൽനിന്നു മനസ്സിലാക്കാം. ഭക്തിപാരവശ്യംകൊണ്ടു വെറുതെ തുള്ളിച്ചാടുന്നതു മാറി, ക്രമേണ വിശ്വാസത്തിനനുസരിച്ചു ഭൂതപ്രേതാദികളുടെ സങ്കല്പിതരൂപങ്ങൾകൂടെ കൂട്ടിച്ചേർത്തു. വൎണ്ണപ്രാമാണ്യത്തെ വഴങ്ങുവാനുള്ള സ്വഭാവംമൂലം ഭഗവതിയോടു ചേരേണ്ടിവന്നുവെങ്കിലും, ആദ്യമുണ്ടായിരുന്ന ആരാധനാദേവതകളെ കൈവിടാതെതന്നെ കാത്തുരക്ഷിച്ചു. ഭൂതംതു

(20) Demonology and Devil-lore. Vol. II. P. 450-51.
(21) London Times, June 11—1877.

ള്ളുന്നതു ഭഗവതിയുടെ മുമ്പിൽവെച്ചാവട്ടെ എന്ന തീർപ്പ് ഒരു സന്ധി സംസാരത്തിൻെറ ഫലമായിട്ടാണെന്നു തോന്നും. കണ്ടനേയോ ചാത്തനേയോ പൂജിക്കുന്നതിനു വിരോധമില്ല; പ്രതിഷ്ഠിക്കുന്നതു ഭഗവതിയുടെ സമീപമാകേണമെന്നേയുള്ളു. നടനകലയുടെ വഴിപിടിച്ചുപോയാൽ മാനുഷസംസ്കാരത്തിൻെറ പരിണാമങ്ങളെ എത്രത്തോളം അളക്കുവാൻ സാധിക്കുമെന്നുകാണിക്കുവാൻവേണ്ടിച്ചെയ്ത ഈ അപഥസഞ്ചാരം ഇങ്ങനെ നില്ക്കട്ടെ.

താളംചവിട്ടുന്നതിനെ അനുഗമിച്ചുകൊണ്ടുള്ള അവ്യക്തശബ്ദങ്ങൾക്കുപകരം മുക്കാൽഭാഗവും സാത്ഥകങ്ങളായ ഗാനങ്ങളോടുകൂടിയ ഐവർകളി, കറത്തിയാട്ടം തുടങ്ങിയ ഗ്രാമീണനൃത്തങ്ങളും, പൂരക്കളി, കോൽക്കളി തുടങ്ങിയ വീരനൃത്തങ്ങളുമാണു കേരളീയനടനകലയുടെ അടുത്തപടിയിൽ പ്രത്യക്ഷമാവുന്നതു്. ഇവയിൽ മതത്തിനോടു ചേർന്നവയും ചേരാത്തവയുമുണ്ടു്. ശാസ്ത്രാങ്കത്തിലെ ആയുധമെടുപ്പും പാനയും, പാലക്കാട്ടുതാലൂക്കിലും സമീപപ്രദേശങ്ങളിലും കാണുന്ന ഓലപ്പാക്കുത്തും ഈ പരിണാമഘട്ടത്തിൽ പെടുന്നവയാണ്.

കേരളത്തിലെ ഗ്രാമീണനൃത്തങ്ങൾ അസംഖ്യങ്ങളാകയാൽ അവയിൽ ഒന്നായ ഐവർകളിയെമാത്രം ഉദാഹരിച്ചുകൊണ്ടു മുമ്പോട്ടു പോകുവാനേ നിവ്വാഹമുള്ളു. 'ഐംകുടിക്കമ്മാള'രുടെ വിനോദമായതുകൊണ്ടാണ് ഇതിന് ഐവർകളി എന്നു പേരുവന്നതു്. ഇതിലെ അഞ്ചുജാതി കമ്മാളന്മാർ ആശാരി, മൂശാരി, കരുവാൻ, തട്ടാൻ, കല്ലാശാരി ഇവരാണ്. ഇപ്പോൾ ഐവർകളിയിൽ ഈഴവർ കൂടിച്ചേർന്നു കളിക്കുവാൻ തുടങ്ങിയിട്ടുണ്ടു്. ഭദ്രകാളിവട്ടങ്ങളിലെ വേല, താലപ്പൊലി മുതലായ അടിയന്തിരങ്ങളിൽ തട്ടുകെട്ടിയുണ്ടാക്കി അതിന്മേലാണ് ഇതു കളിച്ചുവരാറ്. കാൽവെപ്പിനു വേട്ടുവരുടെ തട്ടിന്മേൽക്കളിയിൽനിന്നും വലിയ വ്യത്യാസമൊന്നുമില്ല. തലയ്ക്കൽ തരിച്ചിലമ്പു ഘടിപ്പിച്ചിട്ടുള്ള ഓരോ ചെറിയ കോലുകൾ പിടിച്ച്, താളത്തിനൊപ്പിച്ചു കിലുക്കിക്കൊണ്ടും ചോടുവെച്ചുകൊണ്ടും വട്ടത്തിൽ നടക്കുകമാത്രമേ ചെയ്യുന്നുള്ളു. ഇതിനു വാദ്യത്തിൻെറ ആവശ്യമില്ല. ഇവരുടെ പാട്ടുകളിൽ ഭാരതവും രാമായണവും വേദാന്തവും വ്യാകരണവുമെല്ലാം അടങ്ങിയിട്ടുണ്ട്. "ചമ്പുക്കളുടെ മട്ടുപിടിച്ചു വൃത്തഗന്ധമുള്ള വിരുത്തങ്ങളും പാട്ടുകളുംകൊണ്ടു സങ്കലിതമായ ഒരു പ്രണയനവിശേഷമെന്നേ ഇതിനെക്കുറിച്ചു പറയുവാനുള്ളു." (22) രീതി കാണിക്കാൻ കുറച്ചു വരികൾ ഉദ്ധരിക്കാം.

(22) 'സാമുദായികഗാനകലകൾ'—കെ. പി. കറുപ്പൻ പേജ് 14.

വിരുത്തം.

"വെണ്മതികലയണിന്തോൻ വേദങ്ങൾ വേർതിരിച്ചോൻ
അമ്മയ്ക്ക് അച്ഛനായോൻ അരനെന്ന നാമംപൂണ്ടോൻ
പാർവ്വതീകണവനായോൻ പരാപരാത്മാവായോൻ......"

പദം.

1. "വാരിധികണ്ടോരു വാനരവംശങ്ങൾ
വാലുകളുണ്ടയത്തീട്ടകയും—ന്തത്തരികിട.

2. പാരം ഭയംപൂണ്ടു വാരിധിനോക്കയും
പർവ്വതംനോക്കിക്കഥിക്കുകയും—ന്തത്തരികിട.

3. ആഴിയിലാനന്ദവന്തിരകാണുമ്പോൾ
അട്ടഹസിച്ചോടിപ്പോറുകയും......"

ഇത്യാദി. ഈ പദം ഏററവും ആധുനികമാണ്. പ്രാചീനങ്ങളായ ഗാനങ്ങളും ധാരാളം കാണുന്നുണ്ട്.



തോലപ്പാവക്കൂത്ത് അഥവാ തോൽപ്പാവക്കൂത്ത് ഇപ്പോൾ പാലക്കാട്ടുതാലൂക്കിലും കൊച്ചിയിലെ ചിററൂർതാലൂക്കിലും മാത്രമേ കാണ്മാനുള്ളു. തോലുകൊണ്ടുണ്ടാക്കിയിട്ടുള്ള പാവകളെ ചരടുകൊണ്ടു ചേഷ്ടിപ്പിക്കുന്നതിൻെറ നിഴൽ വസ്ത്രത്തിന്മേലോ മറേറാ പ്രതിഫലിപ്പിച്ചു കാണിക്കുന്നു. രാമായണമോ, ഭാരതമോ ആയിരിക്കും കഥ. ഗാനത്തിൻെറ സ്ഥാനത്തു കമ്പരാമായണമാണു ചൊല്ലിവരാറുള്ളത്. കളിപ്പിക്കുന്നവരുടെ പുരാണോപസ്ഥിതിയും ശാസ്ത്രപാണ്ഡിത്യവും പ്രകടിപ്പിക്കുവാനുള്ള ഒരുപകരണമായാണ് ഇതിനെ ഇപ്പോൾ കേരളത്തിൽ ഉപയോഗിച്ചുവരുന്നത്. മുക്കാൽഭാഗവും ശാസ്ത്രീയമായ ചോദ്യവും ഉത്തരവുമായിട്ടു കഴിയുന്നു.

ഈ പാവക്കൂത്തിൻെറ പ്രാചീനത്വം സർവ്വസമ്മതമാണ്. ഭാരതഖണ്ഡത്തിൽവെച്ചു കേരളക്കരയിൽ മാത്രമേ ഇപ്പോൾ ഇതു കാണുന്നുള്ളു. പക്ഷെ ഇതുപോലെയുള്ള ഛായാനാടകങ്ങൾ ഒരുകാലത്തു ഭാരതത്തിൽ മുഴുവൻ ഉണ്ടായിരുന്നതായി പുരാതനഗ്രന്ഥങ്ങൾ വിളിച്ചു പറയുന്നു. ചിലപ്പതികാരവ്യാഖ്യാനത്തിൽ ഇതിനെ 'തോൽപ്പാവൈ' എന്ന നാമത്തിൽത്തന്നെ നിർദ്ദേശിച്ചിട്ടുണ്ട്. ഈ ഛായാനാടകങ്ങളിൽനിന്നാണു ഭാരതീയനാട്യകല ഉത്ഭവിച്ചതെന്ന ഒരു മതംതന്നെ പിസ്ക്കൽ

(Pischel) എന്ന മഹാൻ അവതരിപ്പിക്കുന്നു. (23) പക്ഷെ, പ്രൊഫസ്സർ കീത്തു പറയുന്നതുപോലെ നാടകത്തിൽനിന്നു വിദൂഷകനല്ലാതെ വിദൂഷകനിൽനിന്നു നാടകമുണ്ടാകുന്നതല്ല. ആനന്ദലബ്ധിക്കുള്ള മനുഷ്യന്റെ വാഞ്ഛ, പാവകളുടെ പരിണാമം പൂർണ്ണമാകുന്നതുവരെ കാത്തുനില്ക്കുകയില്ലെന്നുള്ളതു തീർച്ചയാണ്. കേരളത്തിലെ ഛായാനാടകം അതേപടിതന്നെ ജാവ, സയാം മുതലായ കിഴക്കൻദിക്കുകളിലും കാണുന്നുണ്ട്. അതുകൊണ്ടു ഛായാനാടകത്തിന്റെ ഉത്ഭവസ്ഥാനം കേരളമാണെന്നും അവിടെനിന്നും അതു ജാവയിലേയ്ക്കു സംക്രമിച്ചതാണെന്നും മററുചിലർ സിദ്ധാന്തിക്കുന്നു. കേരളീയസംസ്കാരത്തിന്റെ പല ചിഹ്നങ്ങളും ജാവയിൽ കാണുന്നുണ്ടെന്ന് അതിനു യുക്തിയും കൊണ്ടുവരുന്നു. പക്ഷെ, കേരളീയസംസ്കാരംപോലെതന്നെ ഭാരതീയസംസ്കാരവും ജാവയിലുണ്ട്. 'കലിംഗ'ശബ്ദത്തിന്റെ അപഭ്രംശമായ 'ക്ലിങ്' എന്ന പദം കൊണ്ടാണ് അവർ ഭാരതീയരെ നിർദ്ദേശിച്ചുപോരുന്നതു്. പ്രകൃതിയുടെ പ്രത്യേകതമൂലം കേരളത്തിലെപ്പോലെ അവിടെയും ഭാരതഖണ്ഡത്തിന്റെ കുടുംബസ്വത്തായ ആ പ്രാചീനമാതൃക അവശേഷിച്ചുകാണുന്നുവെന്നതാണു വാസ്തവം.

ഇടത്തരക്കാരായ നടന്മാരുടെ സ്വഭാവങ്ങളേയും പ്രത്യേകതകളേയും പ്രകാശിപ്പിക്കുന്ന വിഷയത്തിൽ ശാസ്ത്രാനുസൃതങ്ങളായ ഉൽകൃഷ്ടനൃത്തങ്ങളേക്കാൾ അധികം ഗ്രാമീണനൃത്തങ്ങൾ ശ്രദ്ധേയങ്ങളാണ്. ശാസ്ത്രം കൊണ്ടു കരുപ്പിടിപ്പിച്ചിട്ടുള്ള കലാതത്വത്തെ ഘടിപ്പിക്കുവാൻ ഇടവന്നിട്ടില്ലാത്തതുകൊണ്ടു്, സ്വാഭാവികങ്ങളായ വികാരങ്ങൾ അവയെ വിട്ടുപിരിയുവാൻ വഴിയില്ല. ഗ്രാമീണനൃത്തങ്ങളിൽ പ്രതിഫലിക്കുന്നതു ഗ്രാമീണജനങ്ങളുടെ ഹൃദയമാണ്. ആനന്ദത്തിനുള്ള ഉപകരണമായോ അർച്ചനയ്ക്കുള്ള സാമഗ്രിയായോ അവരുടെ നിഷ്കളങ്കസ്വഭാവത്തിൽനിന്ന് അതു തന്നത്താൻ പൊട്ടിപ്പുറപ്പെടുന്നു. ഉൽകൃഷ്ടങ്ങളായ നൃത്തവിധാനങ്ങൾ ഭാവനാശക്തിയേയും കല്പനാസാമർത്ഥ്യത്തേയുമാണ് അധികം ആശ്രയിച്ചിരിക്കുക. "They (the folks) create for the mere joy of creation; it is the natural response of the divine beauty to the impacts of the cosmic beauty without; and in this wider sense, every man, woman and child is potentially a creative artist and how well folk-arts all over the world exemplify this truth."(24) മനോഹരങ്ങളായ നാടകശാലകളോ

(23) The Home of the Puppet-play. P. 7.
(24) Mirror of Indian Art—G. Venkatachalam.

വിസ്തരിച്ച രംഗവിധാനങ്ങളോ അവക്കാവശ്യമില്ല. ഇതിനെക്കുറിച്ച് ബാബു ദിനേന്ദ്രനാഥസേനൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "രംഗവിധാനങ്ങളോ വേഷഭൂഷണാദികളോ ഒന്നുമില്ലാത്ത ഈ നാടൻകളികൾക്ക്, കല്ക്കത്തയിലെ രംഗവേദികളിൽ ഇക്കാലത്തു പ്രദർശിപ്പിച്ചുകാണാറുള്ളതും പകുതിയും പാശ്ചാത്യരീതിയിലുള്ളതുമായ നാടകങ്ങൾ ദർശിക്കുമ്പോൾ തോന്നാറുള്ളതിലധികം വികാരോത്തേജനം സമ്പാദിക്കുവാനുള്ള ശക്തിയുണ്ട്."(25) പ്രകൃതിയുമായി ഒത്തിണങ്ങി കഴിഞ്ഞുകൂടുന്നവരാണു ഗ്രാമീണജനങ്ങൾ. അവർ ജനിക്കുന്നതും വളരുന്നതുമെല്ലാം കൃത്രിമത്വത്തിന്റെ കരസ്പർശമേററിട്ടില്ലാത്ത പ്രകൃതിദേവിയുടെ വക്ഷസ്സിലാണ്. എവറസ്റ്റ്കൊടുമുടിയിൽ കയറിച്ചെന്നു വിജയപതാകനാട്ടുവാൻ ശ്രമിക്കാതെ പ്രകൃതിപ്രഭാവത്തിന്റെ പ്രത്യക്ഷരൂപമായ ആ മഹാഗിരിയെ ആരാധിക്കുന്നവരാണവർ.

മനസ്സംസ്കാരത്തിന്റെ മാററുനോക്കുവാനുള്ള ഉരകല്ലാണു കല. അഥവാ, കലയുടെ കമനീയതകൊണ്ടു മനുഷ്യവർഗ്ഗത്തിന്റെ പുരോഗതിയെ അളക്കാവുന്നതാണ്. വിവിധസംസ്കാരങ്ങളുടെ ആവിർഭാവത്തേയും പ്രവർത്തനകാലത്തേയും അതിരുതിരിച്ചു തിട്ടപ്പെടുത്തുവാൻ കലാപരിശോധന പലപ്പോഴും സഹായിക്കുന്നുണ്ട്. ആര്യമെന്നും ദ്രാവിഡമെന്നും ഗണിച്ചുവരുന്ന സംസ്കാരവിശേഷങ്ങൾ കേരളകലകളെ എപ്രകാരം ബാധിക്കുന്നുണ്ടെന്നു ചിന്തിക്കുന്നതു രസാവഹംതന്നെയാണ്. പക്ഷെ, ആ ചിന്താമാർഗ്ഗം അത്ര സുഗമമല്ലെന്നേയുള്ളു. ദ്രാവിഡരുടെ ജന്മഭൂമി ഈജിപ്താണെന്ന് ഒരുകൂട്ടരും, അതല്ല മദ്ധ്യധരണിക്കടലിന്റെ ഉത്തരതീരമാണെന്നു മറെറാരുകൂട്ടരും, ഇതുരണ്ടുമല്ല ഭാരതഭൂമിതന്നെയാണെന്നു മററു ചിലരും, ഇങ്ങനെ രണ്ടു വിഭാഗങ്ങൾതന്നെ അസംബന്ധമാണെന്നും ഒരേ വർഗ്ഗക്കാരുടെ രണ്ടാക്രമങ്ങളെ മാത്രമേ അവർ കുറിക്കുന്നുള്ളുവെന്നു പിന്നെച്ചിലരും വാദിക്കുന്നു. ഇതുപോലെതന്നെ നമ്മുടെ നാട്ടിലെ കാടന്മാർ നീഗ്രോവർഗ്ഗക്കാരാണെന്നും, അതല്ല, 'ബ്രൗൺ'ജാതിക്കാരാണെന്നും, ഇതൊന്നുമല്ല, ആര്യദ്രാവിഡവർഗ്ഗങ്ങളുടെ സങ്കരത്തിൽനിന്നുണ്ടായ സന്തതികളാണെന്നും യഥേഷ്ടം അഭിപ്രായപ്പെട്ടുകാണാം. ഈ 'ഗുലാമാല'യിൽ നിന്നും കേരളത്തിലെ മനുഷ്യവർഗ്ഗങ്ങളെ വിടുത്തിയെടുത്തു യഥാസ്ഥാനം പ്രതിഷ്ഠിക്കുന്ന കാര്യം അസാദ്ധ്യമായിട്ടാണ് ഇരിക്കുന്നതു്. നൃത്തരീതികളുടെ വഴിപിടിച്ചു വർഗ്ഗവ്യത്യാസങ്ങളെ ഉറപ്പിക്കുവാനുള്ള ശ്രമം ഒരു

(25) History of Bengali Language and Literature—1911. P. 733.

പ്രത്യേകഗ്രന്ഥംകൊണ്ടുമാത്രം സാധിക്കേണ്ടതാകയാൽ, അങ്ങനെയുള്ള ഒരു നിരൂപണത്തിന് ഇവിടെ ഒരുങ്ങുന്നില്ല. എങ്ങനെയായാലും, ഒരു കാര്യം സ്പഷ്ടമാണ്. ദ്രാവിഡസങ്കേതങ്ങളെന്നു വെച്ചിട്ടുള്ള സിലോൺ, മലയേഷ്യ മുതലായ സ്ഥലങ്ങളിലെ പ്രാചീനനൃത്തങ്ങൾക്കു കേരളത്തിലെ ആദിമനൃത്തങ്ങളോടു സാദൃശ്യമുണ്ടെങ്കിൽ, ഇതരവർഗ്ഗക്കാരുടെ നിവാസഭൂമികളെന്നു നിശ്ചയിച്ചിട്ടുള്ള ആൻഡമൻദ്വീപിലേയും ബ്രിട്ടീഷ് നോർത്തു ബോർണിയോവിലേയും മററും നൃത്തരീതികൾ കേരളത്തിലേതിൽനിന്നു തീരെ വിരുദ്ധവുമാണ്.

ആര്യദ്രാവിഡവർഗ്ഗങ്ങൾ വിഭിന്നങ്ങളാണെങ്കിലും അല്ലെങ്കിലും ശരി, ഭാരതീയസംസ്കാരത്തിൽ രണ്ടു വ്യത്യസ്തവിഭാഗങ്ങൾ കാണുന്നുണ്ടെന്നു സമ്മതിക്കാതെ തരമില്ല. ഈ വിഭാഗങ്ങളെ സൗകര്യത്തിനുവേണ്ടി മാത്രമെങ്കിലും ആര്യദ്രാവിഡനാമങ്ങളെക്കൊണ്ടു വ്യവഹരിക്കുവാനേ നിവൃത്തിയുള്ളു. ദ്രാവിഡകലകൾ ലളിതവും സുഗ്രഹവുമാണെങ്കിൽ, ആര്യന്മാരുടേതു സങ്കല്പമൂലകവും ഭാവനാപരവുമാണ്. (26) വിജാതീയസംസ്കാരത്തിന്റെ പിടിയിൽ പെടാതെ ഇന്നോളം നിലനിന്നുപോന്നിട്ടുള്ള കേരളത്തിലെ ദേശീയനൃത്തങ്ങളെ ദൃശ്യകാവ്യത്തിന്റെ ഉൽകൃഷ്ടശാഖകളായ കൂടിയാട്ടത്തോടും കഥകളിയോടും താരതമ്യപ്പെടുത്തിയാൽ, ഈ സംഗതി തെളിഞ്ഞുകാണാം. രണ്ടാമതു പറഞ്ഞ നാട്യരീതികളെ പ്രാചീനതമിഴ്ഗ്രന്ഥങ്ങളിൽ 'ആര്യക്കൂത്തെ'ന്നു വ്യവഹരിച്ചു കാണുന്നതും പ്രസ്തുത വാദത്തിനു ശക്തികൂട്ടുന്നുണ്ട്. ആധ്യാനകപ്രകൃതിയെ ആദരിച്ചില്ലെന്നുള്ളതുകൊണ്ടുമാത്രം ദ്രാവിഡസംസ്കാരം അധമമായിരുന്നുവെന്നു കല്പിച്ചുകൂടാ; നേരെമറിച്ച് ഇവയുടെ സമ്മേളനംകൊണ്ടു ലാഭമുണ്ടായതു് ഏതുപക്ഷത്തിനാണെന്നുള്ള സംഗതി അഭിജ്ഞന്മാരുടെ ഇടയിൽ ഇന്നും വാദവിഷയമായിട്ടിരിക്കുന്നതേയുള്ളു. ഇന്ന് ആര്യസംസ്കാരമെന്ന അഭിധാനത്താൽ അറിയപ്പെടുന്നവയെല്ലാംതന്നെ ദ്രാവിഡഹസ്തങ്ങളിൽ വന്നുചേർന്നകാലത്തു് ഇത്രത്തോളം പരിഷ്കൃതരൂപത്തെ പ്രാപിച്ചിരുന്നുവെന്നും പറകവയ്യ. സമുദായസംഘടനയിലും രാജ്യഭരണസമ്പ്രദായത്തിലും മററും ദ്രാവിഡർ ആര്യന്മാരുടെ ഗുരുസ്ഥാനംതന്നെ വഹിക്കുന്നുണ്ട്. കലകളുടെ കാര്യത്തിലും അവർ അത്ര പിന്നോക്കമായിരുന്നില്ലെന്നു ദക്ഷിണാപഥത്തിലെ മഹാക്ഷേത്രങ്ങൾ വിളംബരം ചെയ്യു

(26) "Aryan art, according to Styzgowsky, is abstract and symbolical while Dravidian art is not."
(The Hindu View of Art by Mulkraj Anand).

ന്നുണ്ടല്ലൊ. നാട്യകലയിൽ അവർക്കുണ്ടായിരുന്ന നൈപുണ്യവും അവ ഗാഹവും, ചിലപ്പതികാരം മുതലായ തമിഴ് ഗ്രന്ഥങ്ങളിൽനിന്നും അവയുടെ വ്യാഖ്യാനങ്ങളിൽനിന്നും അറിയാവുന്നതാണ്. "As a matter of fact," says Dr. R. Tagore, "the old Dravidian culture was by no means to be despised. The Aryan civilisation acquired both richness and depth under the influence of the Dravidian component. The Dravidians might not be introspective or metaphysical, but they were artists and they could sing, design and construct". (27)

കേരളീയനാട്യകല അടുത്തതായി പ്രവേശിക്കുന്നതു ദ്രാവിഡനടനകലയിലെ പ്രവൃദ്ധങ്ങളായ ശാഖകളിലേയ്ക്കാകയാൽ ദ്രാവിഡരുടെ നാട്യരീതികളെപ്പററി മുൻകൂട്ടിത്തന്നെ അറിഞ്ഞിരിക്കേണ്ടതു് ആവശ്യമാണ്. ആര്യസംസ്കാരത്തിന്റെ സംസർഗ്ഗം സിദ്ധിക്കുന്നതിനു മുമ്പുള്ള ദ്രവിഡനാട്യകലയെപ്പററി പ്രസ്താവിച്ചിട്ടുള്ള രേഖകളൊന്നും ഇതുവരെ ലഭിച്ചിട്ടില്ല. പക്ഷെ, പ്രാചീനങ്ങളായ തമിഴ് സാഹിത്യഗ്രന്ഥങ്ങളിൽ വിവരിച്ചുകാണുന്ന വിവിധനാട്യരീതികളിൽനിന്നു് അവയെ വേർതിരിച്ചെടുക്കുന്ന കൃത്യം പ്രയാസമുള്ളതല്ല. ചിലപ്പതികാരം, മണിമേഖല, ജീവകചിന്താമണി മുതലായ പല മഹാകാവ്യങ്ങളിലും അക്കാലത്തെ നാട്യകലയെ സംബന്ധിച്ച വിവരങ്ങൾ അടങ്ങിയിട്ടുണ്ടു്. എന്നാൽ ചിലപ്പതികാരത്തിൽനിന്നെന്നപോലെ മറെറാന്നിൽനിന്നും അത്ര പരിപൂർണ്ണമായ അറിവു ലഭിക്കുന്നതല്ല. നിർഭാഗ്യവശാൽ അപൂർണ്ണമായി കിടക്കുന്നതെങ്കിലും, ഏത്രയും ഗാഭീരവും വിപുലവുമായ 'അടിയാർക്കുനല്ലാരുരൈ' എന്ന അതിന്റെ വ്യാഖ്യാനമാണു നമുക്ക് ഏററവും ഉപയോഗപ്രദമായിട്ടുള്ളതു്. അതിൽ അന്നത്തെ നാട്യകലാരീതികളെ സമഗ്രമായി വിവരിക്കുകയും നിഷ്കൃഷിച്ചു വകതിരിക്കുകയും ചെയ്തിരിക്കുന്നു. ഇതുകൂടാതെ തഞ്ചാവൂരിലെ ചോളരാജാക്കന്മാരുടെ വകയായ നാല്പതോളം ശിലാരേഖകളും ഗവേഷണസന്ദർഭങ്ങളിൽ സഹായകങ്ങളാണു്. അഗസ്ത്യമുനിയാൽ കൃതവും ഏററവും പ്രാചീനവുമായ 'അഗത്തിയം' (അഗസ്ത്യം) എന്ന വ്യാകരണഗ്രന്ഥത്തിൽ തമിഴ് സാഹിത്യത്തെ ഇയൽ (കാവ്യം), ഇശൈ (ഗാനം), നാടകം (ദൃശ്യകാവ്യം) എന്നു വിഭജിച്ചിട്ടുള്ളതിൽനിന്നു്, അഗസ്ത്യമഹർഷിക്കുമുമ്പുതന്നെ ദക്ഷിണേന്ത്യയിൽ നാടകാഭിനയമുണ്ടായിരുന്നതായി തെളിയുന്നു. ആ നാടകങ്ങളിൽ ഒന്നെങ്കിലും ഇന്നു അവശേഷിച്ചിട്ടില്ല. അടിയാർക്കു ന

(27) Dravidian India—By T. R. Sesha Iyengar M. A. P. 117.

ല്ലാർ അദ്ദേഹത്തിൻെറ വ്യാകരണത്തിൽ ഉദ്ധരിച്ചിട്ടുള്ള ഭരതം, പഞ്ചഭാരതീയം, ഭരതസേനാപതീയം, കൂത്തുനൂൽ, മടിവാണന്നാടകനൂൽ മുതലായ നാട്യശാസ്ത്രഗ്രന്ഥങ്ങളുടെ കഥയും അങ്ങനെതന്നെ. പക്ഷെ, സംസ്കൃതത്തിലെ നാടകീയാദർശങ്ങളെ സ്വീകരിക്കുവാൻ അവർ ശ്രമിച്ചിരുന്നുവെന്നു് ഈ ഗ്രന്ഥനാമങ്ങളിൽനിന്നു് ഊഹിക്കുവാൻ കഴിയും.

ചിലപ്പതികാരത്തിലെ 'അരങ്ങേററുകാതൈ' (രംഗപ്രവേശഗാഥ) എന്ന മൂന്നാംഗാഥയിൽ നാട്യവിദ്യാപ്രവീണയായ മാധവിയുടെ അരങ്ങേററം വർണ്ണിച്ചിരിക്കുന്നിടത്തു് ഗീതം, വാദ്യം, നാട്യം, നാട്യസാഹിത്യം, രംഗനിർമ്മാണം മുതലായി നടനകലയുടെ ഓരോ ഭാഗത്തേയും സവിസ്തരം വർണ്ണിച്ചിട്ടുണ്ടു്. 'കടലാട്ടുകാതൈ' (സമുദ്രസ്നാനഗാഥ) എന്ന ആറാം ഗാഥയിൽ, ഇന്ദ്രോത്സവാവസരത്തിൽ മാധവി കണ്ടാനന്ദിക്കുന്നതായി പറഞ്ഞിട്ടുള്ള പതിനൊന്നു നൃത്തങ്ങൾ ഏതെല്ലാമാണെന്നു നോക്കാം. (28) "അതിനുശേഷം അവതാളംനീങ്ങി താളം ശുദ്ധമായിത്തീരത്തക്കവണ്ണം, ദേവകൾ അപേക്ഷിച്ചപ്രകാരം ബഡവാനലനയനനായ പരമപുരുഷൻ ത്രിപുരങ്ങളെ ദഹിപ്പിച്ചപ്പോൾ അതിൽ അസുരന്മാരുടെ ശവഭസ്മപൂർണ്ണമായ ഭൈരവീരംഗ(ശ്മശാന)ത്തിൽ ഉമാദേവിക്കുടെനിന്നു പാണി, തൂക്കു്, ചീതു് എന്ന താളങ്ങൾ പിടിച്ചുകൊണ്ടിരിക്കവെ, ദേവദേവനായ ത്രിപുരാന്തകൻ തൻെറ വിജയത്താൽ ആനന്ദപരവശനായി കൈകൊട്ടി നിന്നാടിയ 'കൊട്ടുകൊട്ടി'നൃത്തവും; വേദങ്ങളാകുന്ന അശ്വങ്ങളെ പൂട്ടിയ വാനവരാകുന്ന രഥത്തിൽ കൊടിയുയർത്തി മൂടുപടമിട്ടു ചമ്മട്ടിയുമേന്തിനില്ക്കുന്ന സാരഥിയായ ചതുർമ്മുഖൻ കാണത്തക്കവണ്ണം ഭൈരവിയുടെ രൂപമെടുത്തു ഭസ്മഭൂഷിതസർവ്വാംഗനായ പുരാന്തകനാടിയ 'പാണ്ഡരംഗ'നൃത്തവും; കംസൻ ചതിയായി രാമകൃഷ്ണന്മാരെ വധിപ്പാൻ നിറുത്തിയിരുന്ന കുവലയാപിഡമെന്ന കൊലയാനയുടെ കൊമ്പു പറിച്ചെടുപ്പാൻവേണ്ടി അഞ്ജനവർണ്ണനാടിയനൃത്തവും; (29) ബാണാസുരനെ ജയിപ്പാനായി കൃഷ്ണനാടിയ 'മല്ലനാട്ട'വും; കരിങ്കടൽ നടുവിൽ ശൂരപത്മാസുരൻ കൈക്കൊണ്ട മായാരൂപത്തെയറിഞ്ഞു് അവനെ അമർചെയ്തുജയിച്ച സുബ്രഹ്മണ്യമൂർത്തി അവിടെത്തന്നെ ആഴിത്തിരയെ അരങ്ങാക്കി ആടിയ 'തുടിയും'; അസുരന്മാർ അടക്കളത്തിൽ തൻെറനേരെ പ്രയോഗിച്ച ആയുധങ്ങളൊന്നും ഫലിക്കാതെ അവർ വിഷാദിച്ചുനില്ക്കുമ്പോൾ തൻെറ കുടയെ മുന്നോട്ടു ചെ

(28) ചിലപ്പതികാരം— തർജ്ജമ—പി. നാരായണൻനായർ—
കൊച്ചിഭാഷാപരിഷ്കരണ കമ്മിററി— പേജ് 61–63.

(29) 'അല്ലിയതൊകുതി'.

രിച്ചുപിടിച്ചു സുബ്രഹ്മണ്യമൂർത്തിയാടിയ 'കുടക്കൂത്തും'; തൻെറ പുത്രിയായ ഉഷനിമിത്തം ബാണനാൽ കാരാഗാരത്തിൽ പാർപ്പിക്കപ്പെട്ട പൗത്രനെ വീണ്ടുകൊള്ളുവാൻ അവൻെറ രാജധാനിയായ ശോണപുരവീഥിയിൽ കടന്നചെന്ന ത്രിവിക്രമനായ ശ്രീകൃഷ്ണമൂർത്തിയുടെ 'കുടമെടുത്താട്ട'വും; തൻെറ പുത്രനായ അനിരുദ്ധൻെറ ബന്ധനം വേർപെടുത്തിക്കൊണ്ടുപോകുവാൻ ശോണപുരിയിൽ സ്ത്രീരൂപവും പുരുഷരൂപവും ഒരുപോലെ പ്രകാശിക്കുന്ന രൂപംധരിച്ചു കാമദേവനാടിയ 'പെടിയാട്ട'വും; തൻെറ വൈരികളും മായാവികളുമായ അസുരന്മാർ ഏററവുംകോപിച്ചു പാമ്പ്, തേൾ മുതലായ വിഷജന്തുക്കളുടെ രൂപംധരിച്ച്, തന്നെ ദംശിപ്പാൻ വരുന്നതായറിഞ്ഞ ദുർഗ്ഗാദേവി മരംകൊണ്ടുള്ള കാലുകളിന്മേൽ നിന്നെതിർത്തപ്പോളാടിയ 'പൊയ്ക്കാലാട്ട'വും;(30) ദേവാസുരയുദ്ധത്തിൽ പരാക്രമശാലികളായ ദൈതേയന്മാർ പടക്കോപ്പണിഞ്ഞു പൊരുതിനില്ക്കവേ, അവർ മോഹിച്ചു വീഴത്തക്കവണ്ണം മലമകളാടിയ 'മോഹിനിയാട്ട'വും; ബാണാസുരരാജധാനിയുടെ വടക്കെഃക്കോട്ടവാതുക്കൽ ഇന്ദ്രാണി കടച്ചി(പുലച്ചി)യുടെ രൂപംധരിച്ചാടിയ 'കടച്ചിയാട്ട'വുമായി അവരവക്കനുരൂപങ്ങളായ ആഭരണാദികളണിഞ്ഞും കീഴ്നടപടികളനുസരിച്ചും ഒഴിച്ചുകൂടാത്തവിധം ഓരോ വംശക്കാർ പാരമ്പര്യമനുസരിച്ചു നടത്തിവരുന്നതുമായ പതിനൊന്നുവക ആട്ടങ്ങളേയും അതതിനൊത്തവിധമുള്ള ഗാനഭേദങ്ങളേയും ശാസ്ത്രോക്തമായ ഗ്രന്ഥനിരൂപണത്തോടെ കണ്ടുകൊൾക."

ഇവയെല്ലാക്കൂടാതെ,ആയ്ച്ചിയർ കുരവക്കൂത്ത്, മലങ്കുരവക്കൂത്ത്, വേട്ടുവരാട്ടം തുടങ്ങിയ നൃത്തങ്ങളെപ്പററിയും മററു ഗാഥകളിൽ പറഞ്ഞിട്ടുണ്ട്. നർത്തകിയെന്ന നിലയിലുള്ള മാധവിയുടെ വേഷവിധാനങ്ങളെ സൂക്ഷ്മമായി വർണ്ണിച്ചിരിക്കുന്നു. മണിമേഖലയിൽ നർത്തകികളുടെ അഭ്യാസക്രമത്തേയും പാഠ്യരീതികളേയും വിവരിച്ചിരിക്കുന്നതു കാണാം. നാനാരീതിയിലുള്ള ഈ മോഹനനൃത്തങ്ങൾ ഭാരതഭൂമിയിൽനിന്ന് എന്നെന്നേയ്ക്കുമായി മറഞ്ഞുകഴിഞ്ഞു.

തമിഴ്നാട്ടിൽ പ്രചരിച്ചിരുന്ന നാട്യകലയെ ദേശഭേദമനുസരിച്ചു സ്വദേശീയം, ആര്യക്കൂത്ത്, വടുകക്കൂത്ത്, സിംഹളക്കൂത്ത് എന്നു നാലായി തിരിച്ചിരുന്നു.(31) തമിഴ്ക്കൂത്തിൽത്തന്നെ വരിക്കൂത്ത്

---

(30) മരക്കാലാട്ടം.

(31) See also Indian Dancing—By Dr. K. N. Sitaram. Indian art and Letters New series—Vol. IX. No. 1. P. 34.

അഥവാ പുകഴ്ക്കൂത്ത്, വേത്തിയൽ, പൊതുവിയൽ, ഇയൽപൂക്കൂത്ത്, ശാന്തിക്കൂത്ത്, വരിക്കൂത്ത്, വിനോദക്കൂത്ത്, ഇങ്ങനെ പ്രത്യേകം വിഭാഗങ്ങളുമുണ്ടായിരുന്നു. വരിശൈക്കൂത്തെന്നാൽ വീരപുരുഷന്മാരുടെ വിജയത്തെപ്പററിയുള്ള കഥകൾ ഹസ്തമുദ്രകൾവഴി അഭിനയിക്കുന്നതാണ്. പക്ഷെ, ഇതു പരിചയാധിക്യംകൊണ്ടു ദ്രാവിഡമെന്നു സങ്കല്പിച്ചതും വാസ്തവത്തിൽ ആര്യകലയോടു ചേർന്നതുമായിരിക്കാനാണ് എളുപ്പം. വേത്തിയൽ എന്നതു് ഒരു പ്രത്യേകസന്ദർഭത്തിലേയ്ക്കുമാത്രമുള്ള നൃത്തവും, പൊതുവിയൽ സ്ത്രീപുരുഷന്മാർക്ക് ഒരുപോലെ പങ്കെടുക്കാവുന്നതും വിവാഹംമുതലായ വിശേഷസന്ദർഭങ്ങളിൽ പ്രയോഗിക്കപ്പെട്ടുവന്നതുമായിരുന്നു. ഇയൽപൂക്കൂത്തിൽ കേവലനൃത്തമല്ലാതെ മറെറാന്നുമില്ല. യുദ്ധം, പകർച്ചവ്യാധികൾ മുതലായവയിൽനിന്നുള്ള രക്ഷയ്ക്കായി നടത്തിവരാറുള്ള ഈശ്വരാരാധനാപരമായ നൃത്തമാണു വരിക്കൂത്ത്. ഉൽക്കൃഷ്ട രീതിയിലുള്ള അഭിനയവും നാടകവുമെല്ലാം ശാന്തിക്കൂത്തിലും അതിൽനിന്നു അല്പംകൂടി താഴ്ന്നവയെല്ലാം വിനോദക്കൂത്തിലും ഉൾപ്പെടുന്നു. ആര്യസംസ്കാരജന്യമെന്നു പ്രത്യക്ഷമായി അറിയാവുന്ന അഭിനയാദികൾ ചിലപ്പതികാരകാലത്തുതന്നെ ദ്രാവിഡസംസ്കാരത്തോടു താദാത്മ്യം പ്രാപിച്ചുകഴിഞ്ഞതുകൊണ്ടായിരിക്കണം ഇവയെ സ്വദേശോൽഭൂതങ്ങളായി ഗണിച്ചിരിക്കുന്നതു്. കഥകളി തനി കേരളീയമല്ലെന്നു പറഞ്ഞാൽ വിശ്വസിക്കുന്നവർ ഇന്നും ചുരുക്കമായിരിക്കും.

ശാന്തിക്കൂത്തിനും വിനോദക്കൂത്തിനുമാണു മററുള്ളവയെ അപേക്ഷിച്ച് അധികം പ്രാധാന്യം. ശാന്തിക്കൂത്തിനു ശൊക്കം (ചൊക്ക), മെയ്ക്കൂത്ത്, അവിനയക്കൂത്ത്, നാടകം എന്നു നാല് അവാന്തരവിഭാഗങ്ങളുണ്ട്. (32) നൂററെട്ടു കരണങ്ങളുടെ സഹായത്തോടുകൂടി ശാസ്ത്രോക്തരീതിയിൽ ചെയ്യുന്ന ശുദ്ധനൃത്തം ശൊക്കവും, ഗീതയുക്തമായ ഭാവാഭിനയം മെയ്ക്കൂത്ത് അഥവാ 'അകമാർഗ്ഗ'വും, ഹസ്താഭിനയത്തോടുകൂടിയതും ഇതിവൃത്താഭത്തോടുകൂടാത്തതുമായ ദാസിയാട്ടം തുടങ്ങിയതു് അവിനയ (അഭിനയ)വും, സാധാരണ നാടകാഭിനയം നാടകവുമാകുന്നു. ഇതുപോലെതന്നെ വിനോദക്കൂത്തിനും കരവൈ, കളിനടം, കടക്കൂത്ത്, കരണം, നോക്ക്, തോൽപാവൈ, വിദൂഷകക്കൂത്ത് എന്ന് ഏഴു വിഭാഗങ്ങളുണ്ട്. ഒരു സംഘം സ്ത്രീകൾ പാട്ടുപാടി നൃത്തംചെയ്യുന്നതാണു കരവ.

---

(32) See also 'The Ancient Tamil Theatre'
By S. K. Govindaswami—Journal of the Annamalai University Vol. I. No 2. Oct 1932. P. 22?-21.

കളിനടവും കടക്കുത്തും കരണവും, ഞാണിന്മേൽക്കളി തുടങ്ങിയ കായികാഭ്യാസപ്രദർശനങ്ങൾ മാത്രമാണ്. ചിദംബരംക്ഷേത്രത്തിലെ ആയിരം കാൽമണ്ഡപത്തിന്റെ അടിഭാഗത്തെല്ലാം ഈ നൃത്തങ്ങളെ കൊത്തിവെച്ചിട്ടുള്ളതു കാണാം. മാന്ത്രികപ്രവൃത്തിയിൽ പെട്ടതാണ നോക്ക്. തോൽപാവയെന്നതു പാവകളിതന്നെ. വിദൂഷകക്കൂത്തിൽ ഓരോ തരക്കാരെ പരിഹാസപൂർവ്വം അനുകരിക്കുന്നു. ഇതിനും വശൈക്കൂത്തെന്ന പേർപറഞ്ഞുകാണുന്നുണ്ട്. (33) വിനോദക്കൂത്തിൽ പലതും തനി ദ്രാവിഡങ്ങൾതന്നെയാണെന്നതിനു സംശയമൊന്നുമില്ല.

ചരിത്രദൃഷ്ടിക്കു ചെന്നെത്തുവാൻ സാധിക്കുന്ന പ്രാചീനകാലത്തു ദക്ഷിണേന്ത്യയിൽ പ്രചരിച്ചിരുന്ന നാട്യകലയുടെ ഏകദേശസ്വരൂപം ഗ്രഹിച്ചുകഴിഞ്ഞതിനാൽ, ഇനി നമുക്കു കേരളീയനടനകലയുടെ പരിണാമത്തെത്തന്നെ പിന്തുടരാം. ദേശീയനടനം കലാതത്വംകുറഞ്ഞ ഐവർകളിയിൽനിന്നും ഉയൎന്ന് 'കുരവക്കൂത്തി'ന്റെ പ്രതിച്ഛായയായ കൈകൊട്ടിക്കളി മുതലായ മനോഹരരീതികളിലേയ്ക്കു പ്രവേശിച്ചു. ദ്രാവിഡനൃത്തങ്ങളുടെ പഴക്കവും തമിഴ് മലയാളദേശങ്ങൾ തമ്മിലുണ്ടായിരുന്ന അടുപ്പവും വിചാരിച്ചുനോക്കുമ്പോൾ ഇവ എവിടെ ഉത്ഭവിച്ചുവെന്നും എങ്ങോട്ടെല്ലാം പരന്നുവെന്നും തീൎത്തുപറയുവാൻ സാധിക്കുന്നതല്ല. മൂലദ്രാവിഡഭാഷയിൽനിന്ന് ഇന്നുകാണുന്ന ശാഖകൾ വേർതിരിഞ്ഞതുപോലെ, ഒരുകാലത്തു ദക്ഷിണാപഥത്തിന്റെ പൊതുസ്വത്തായിരുന്ന നൃത്തരീതികൾ ഓരോ ദേശങ്ങളിൽ ഒറ്റപ്പെട്ടുവളൎന്നും നശിച്ചും വരികയാണെന്ന് ഊഹിക്കുവാനും ന്യായമുണ്ട്. അവിഭക്തമായിരുന്ന കാലത്തെ കുടുംബസ്വത്തിന്റെ വലുപ്പത്തെപ്പററി ഒരേകദേശജ്ഞാനമെങ്കിലും ഉണ്ടാവേണമെങ്കിൽ ഇന്നു കേരള'ഭാഗ'ത്തിലെ അവശിഷ്ടങ്ങളെ ശരണം പ്രാപിക്കേണ്ടിയിരിക്കുന്നുവെന്നതു കേരളീയൎക്ക്, അത്യന്തം വ്യസനത്തോടുകൂടിയാണെങ്കിലും, അല്പം അഭിമാനത്തോടുകൂടിത്തന്നെ പറയാവുന്നതാണ്.

കേരളീയരുടെ ഗ്രാമീണനൃത്തങ്ങളിൽ കലാതത്വംകൊണ്ടും കമനീയതകൊണ്ടും അഗ്രിമസ്ഥാനത്തെ അലങ്കരിക്കുന്നതു കൈകൊട്ടിക്കളിയാണെന്നതിനു സംശയമൊന്നുമില്ല. പ്രകൃതീദേവിയുടെ മന്ദഹാസമെന്നപോലെ മനോഹരമായ ഓണക്കാലത്തും തിരുവാതിരക്കാലത്തും വാസരലക്ഷ്മിയുടെ സ്വച്ഛതയെക്കൂടി തുച്ഛമാക്കുമാറ് അകൃത്രിമസൗഭഗകളും,

---

(33) Ancient Tamil Theatre—By Goindaswami. P. 221

വിശുദ്ധവസ്ത്രാലംകൃതകളുമായ ഗ്രാമീണയുവതികൾ, യൗവനസഹജമായ പ്രസന്നതയോടും പ്രസരിപ്പോടുംകൂടി ആടിപ്പാടുന്നതുകാണുമ്പോൾ ആനന്ദംകൊണ്ടു മതിമറക്കാത്തവർ കലാകതുകികളാണെന്നു പറഞ്ഞുകൂട. ശരീരത്തിൻെറ സൗകുമാര്യവും വിന്യാസവൈചിത്ര്യവും ഇണങ്ങിച്ചേരുന്ന ഈ ലാസ്യപ്രയോഗത്തിനോടു കിടപിടിക്കുവാൻ കേരളത്തിലെ അഭിനയരഹിതങ്ങളായ മററു നൃത്തവിധാനങ്ങൾക്കൊന്നും സാധിക്കുന്നതല്ല. ഗ്രാമീണതത്വത്തിൻെറ സഹചാരിയായ ലാളിത്യമല്ലേ കൈകൊട്ടിക്കളിയുടെ അന്യാദൃശമായ വിജയത്തിനു കാരണമെന്നുകൂടി സംശയിക്കേണ്ടതുണ്ട്. ശബ്ദാൎത്ഥങ്ങളുടെ രാമണീയകപരിപൂൎണ്ണമായി കളിയാടുന്ന സംഗീതത്തിലെ താളകാലങ്ങളെ ഇരുന്നും നടന്നും തിരിഞ്ഞും കൊട്ടിയും പ്രകാശിപ്പിച്ചുകൊണ്ടു കണ്ണിനും കാതിനും അവർ ഒരുപോലെ ആനന്ദം നല്കുന്നു.

കൈകൊട്ടിക്കളിക്കു സമാനമായ ഒരു നൃത്തസമ്പ്രദായം കേരളത്തിൽ വളരെമുമ്പുതന്നെ ഉണ്ടായിരുന്നുവെന്നതിനു സംശയമില്ല. വേട്ടുവൻകളിയിൽ നട്ട ബീജം വാലൻകളിയിൽ ഫലിച്ചുകാണാം. നായർ സമുദായം ഏറെറടുത്തപ്പോൾ സൗന്ദൎയ്യവത്തിലല്ലാതെ സ്വരൂപത്തിൽ ഗണനീയമായ വ്യത്യാസമൊന്നും വരുത്തിയിട്ടില്ല. കൊല്ലം ആറാം ശതവൎഷത്തിൽ ഉണ്ടായിട്ടുള്ളതെന്നു ശ്രീമാൻ ഗോവിന്ദപ്പിള്ള ഊഹിക്കുന്നതായ പാട്ടുകളിൽ പലതും കൈകൊട്ടിക്കളിക്കുവാൻവേണ്ടി നിൎമ്മിച്ചതാണെന്ന് അദ്ദേഹം കൊടുത്തിരിക്കുന്ന ഉദാഹരണത്തിൽനിന്നും അറിയാവുന്നതാണ്.(34)

> "ഇങ്ങനെചൊല്ലിക്കളിക്കുന്നോൎക്ക്
> മംഗലംവൎദ്ധിച്ചുകൂടും;
> പുത്രനും സമ്പത്തും വന്നുകൂടും;
> മിത്രത്തൊടൊന്നിച്ചുവാഴും."

കൈകൊട്ടിക്കളി മലയാളക്കരയ്ക്കു പ്രത്യേകമായി ഉള്ളതല്ല. രാജശേഖരൻെറ കർപ്പൂരമഞ്ജരിയിൽ ഈ നൃത്തവിധാനങ്ങളെപ്പററി വൎണ്ണിച്ചുകാണുന്നു. വാസന്തികവാസരത്തിൻെറ ആവിർഭാവത്തോടുകൂടി ഗുജറാത്തിലെ യുവതികൾ ആരംഭിക്കാറുള്ള 'ഗർ'നൃത്തം നമ്മുടെ കൈകൊട്ടിക്കളിയും കോലാട്ടവും തന്നെയാണ്.(35) പലപ്പോഴും ഈ നൃത്ത

---

(34) ഭാഷാചരിത്രം—ഗോവിന്ദപ്പിള്ള—ഒന്നാംഭാഗം—പേജ് 137.

(35) The Mirror of Indian Art. By G. Venkatachalam.

കികളുടെ നടുവിൽ ഉണ്ണികൃഷ്ണനാണെന്നു സങ്കല്പിച്ച് ഒരു ചെറിയ കുട്ടിയെ കിടത്തിയിരിക്കും. ശ്രീകൃഷ്ണനെ ചുററിക്കൊണ്ടു ഗോപികൾ നൃത്തം വെയ്ക്കുന്നുവെന്നാണു സങ്കല്പം. ബോംബയിൽനിന്നു വടക്കോട്ടുപോകുന്ന വഴിക്കു കത്തിയവാർ, അഹമ്മദബാദ്, ബറോഡ, സൂററത് മുതലായ പ്രദേശങ്ങളിലെ കഗ്രാമങ്ങളിലും ഈ നൃത്തത്തെ കാണാവുന്നതാണ്.(36) ചൊട്ടാനാഗപ്പൂരിലെ 'ജപി'നൃത്തത്തിലെ വാദ്യമൊഴിച്ചു മററുള്ളതെല്ലാം കൈകൊട്ടിക്കളിതന്നെയാണെന്നു പ്രൊ: പിഷാരടി പറയുന്നു.(37) ബോംബായ്സംസ്ഥാനത്തിലെ വനപ്രദേശങ്ങൾ ദ്രാവിഡവർഗ്ഗക്കാരുടെ നിവാസഭൂമികളിൽ പ്രധാനമായിരുന്നുവെന്നും ഈ സന്ദർഭത്തിൽ സ്മരിക്കേണ്ടതാണ്. ചിലപ്പതികാരത്തിലുള്ള 'ആയ്ച്ചിയർകുരവൈ' കൈകൊട്ടിക്കളിതന്നെയാണ്. ഇതും രാസക്രീഡയുടെ സ്ഥാനത്താണു ചെയ്യുകാണുന്നത്.

പ്രാകൃതനൃത്തങ്ങൾ ക്രമപ്രവൃദ്ധമായി വളർന്നുവന്നു പരിഷ്കൃതരൂപത്തെ പ്രാപിച്ചതാണു കൈകൊട്ടിക്കളി. ഭാഗവതകഥകൾക്കു പ്രചാരം സിദ്ധിച്ചതോടുകൂടി സ്ത്രീകൾ ഇതിൽ രാസക്രീഡയെ ഘടിപ്പിച്ചതായിരിക്കാം. കേരളത്തിലെ പ്രാചീനങ്ങളായ കൈകൊട്ടിക്കളിപ്പാട്ടുകൾ പരിശോധിക്കുമ്പോൾ ഇവിടേയും ഈ സങ്കല്പം നിലനിന്നിരുന്നുവോ എന്നു സംശയംതോന്നും. 'കോട' (38) വർഗ്ഗത്തിലുൾപ്പെട്ട ആദിമനിവാസികൾ, കൈകൊട്ടി താളംപിടിച്ചുകൊണ്ടു വട്ടത്തിൽ നടക്കുന്നതായ നൃത്തത്തിനെ 'കുമി' എന്നാണു വിളിച്ചുവരാറ്. (39) ദ്രാവിഡഭാഷാപദമായ അതിനും കൈകൊട്ടിക്കളിയിലെ 'കുമ്മി'ക്കും ഭാഷാസംബന്ധമായും കലാസംബന്ധമായും വല്ല ബന്ധവും ഉണ്ടായിരിക്കുവാൻ ന്യായമുണ്ട്. അങ്ങനെയാണെങ്കിൽ കൈകൊട്ടിക്കളിയുടെ പ്രാചീനതയെപ്പററി സംശയിക്കേണ്ടതുമില്ല. ഏതായാലും, ഗ്രീസിലെ ഏതാദൃശനൃത്തങ്ങൾപോലെ, കേരളത്തിലെ കൈകൊട്ടിക്കളിയും 'പൂർവ്വികപൂജ'യുടെ സന്തതിയാണോ എന്ന പ്രൊ: പിഷാരടിയുടെ സംശയം (40) ശീമക്കാരെ വഴിതെററിക്കുന്നതായ ചങ്ങലയിൽ ഒരു കണ്ണികൂടി ചേർക്കുവാൻ മാത്രമേ പര്യാപ്തമാവുകയുള്ളൂ.

---

(36) Sakar's proposal to America for a dance—lover's tour in India-Modern Review, July 1934.

(37) Kerala Theatre—Prof: K. R. Pisharoti, P. 14.

(38) The Kotas.

(39) Castes and Tribes of S. India—Vol. IV-P. 16.

(40) Kerala Theatre—P. 14.

ദ്രാവിഡരുടെ പ്രത്യേകസ്വത്തെന്നുതന്നെ വിചാരിക്കാവുന്നതായ 'വിദൂഷക'ക്കൂത്തിലേയ്ക്കാണു കേരളീയനാട്യകല അടുത്തതായി പ്രവേശിക്കുന്നതു്. അനുകരണമെന്ന നാട്യകർമ്മം അപരിഷ്കൃതത്വത്തിൽനിന്നും വിട്ടുമാറി വെളിച്ചത്തുവന്നുതുടങ്ങി. സംഘക്കളിയിലേയും കണ്ണിയാർകളിയിലേയും പേക്കൂത്തുകൾ, ഏഴാംമുത്തി (ഏഴാമത്തെ, ഏഴാംമട്ട്) കളി, പൂരാട്ടുനാടകം ആദിയായവയെല്ലാം വിദൂഷകക്കൂത്തുകളാണു്. ഇവയിലെല്ലാം ഓരോതരക്കാരുടെ പ്രത്യേകതകളെ പിടികൂടി അവയെ അതേപടി അനുകരിച്ചു പരിഹസിക്കുകയാണു ചെയ്യുന്നതു്. സാങ്കേതികത്വത്തിന്റെ സ്പർശംകൂടാതെ പ്രകൃതിയെ അങ്ങനെതന്നെ പ്രതിഫലിപ്പിക്കുകയെന്നതു ദ്രാവിഡകലയുടെ പ്രത്യേകതയാണെന്നു് ഇതിനുമുമ്പു പറഞ്ഞിട്ടുണ്ടല്ലോ.

സംഘക്കളിമുതലായ ചിലതിലെല്ലാം ഈ ഹാസ്യാനുകരണങ്ങളും, പാന, സ്തുതി മുതലായ മതസംബന്ധികളായ ക്രിയകളും, മെയ്മിടുക്കുകാണിക്കുന്ന ആയുധാഭ്യാസപ്രദർശനങ്ങളും കൂടിക്കലർന്നിട്ടാണു കിടക്കുന്നതു്. ഇവയിൽ ഏതാണു് ആദ്യമുണ്ടായിരുന്നതെന്നും ഏതാണു പിന്നീടു കൂടിച്ചേർന്നതെന്നും തീർത്തുപറയുവാൻ നിവൃത്തിയില്ല. നാടൻഭാഷയിൽ 'മനന്ത'മെന്നു വിളിക്കാറുള്ള കേരളീയരുടെ പരിഹാസപാടവവും ഫലിതസാമർത്ഥ്യവും ഈ അനുകരണങ്ങളിൽ പ്രകാശിച്ചുകാണാമെങ്കിലും ചിലപ്പോഴെല്ലാം അതു് 'കനന്ത'ത്തിലേയ്ക്കുതന്നെ കടക്കുന്നില്ലേ എന്നും സംശയംതോന്നിപ്പോകും. എന്നാൽ അവയുടെ ആവിർഭാവഘട്ടത്തിലെ സാമൂഹികചരിത്രത്തിലേയ്ക്കും സമുദായരീതികളിലേയ്ക്കും എത്തിനോക്കുവാൻ അവ അത്യന്തം സഹായിക്കുന്നുണ്ടെന്നുള്ളതും വിസ്മരിച്ചുകൂടാ. സംഘക്കളിയിൽ,

"പരഭൃതമൊഴിമാരെച്ചെന്നു തിക്കിത്തിരക്കി-
ട്ടുരിചു തരിയിളക്കി ഖഡ്ഗവും കയ്യിലാക്കി
ധരണിസുരവരാണാം ഗീതവാദ്യങ്ങളെല്ലാം
സരഭസമരിഭണ്ഡൻ കയ്യളപ്പുൽപപാത"

എന്നും,

"കവിടിപൊരുത പല്ലും വട്ടമൊത്തോരുകണ്ണും
കരമതിലൊരുദണ്ഡം മത്സ്യപാത്രം ശിരസ്സിൽ
പുനരപി നിജകണ്ഠേ കയ്യളുംകെട്ടിമേന്മേൽ
മദനസദൃശനാകും കയ്യളെക്കൈതൊഴേണം"

എന്നും ഉള്ള ധ്യാനശ്ലോകങ്ങളെക്കൊണ്ടു ചിത്രീകരിച്ചിട്ടുള്ള കയ്മൾ, വാസ്തവത്തിൽ, നാട്ടിൽപ്രമാണികളായ നായന്മാരുടെ അധികാരശക്തിയിൽ കേരളബ്രാഹ്മണൎക്കുണ്ടായിരുന്ന വിദ്വേഷം സ്വരൂപംധരിച്ച മൂൎത്തിമാത്രമാണു്. കളിയാക്കുന്ന കാര്യത്തിൽ നമ്പൂതിരിസമുദായത്തിനുള്ള അന്യാദൃശമായ പാടവാമൂഴവനും അവർ കയ്മളുടെനേക്കു പ്രയോഗിച്ചിട്ടുണ്ടെന്നു സാംഘക്കളി കാണുന്നവർ സമ്മതിക്കാതിരിക്കയില്ല. "അടിക്കൊല്ല, തളിക്കൊല്ല, അടുപ്പിൽ തീയെരിക്കൊല്ല, തിന്നൊല്ല, തിമക്കൊല്ല, തിമത്തേററം പാരയൊല്ല, പെറൊല്ല, തീണ്ടാരിക്കൊല്ല സ്ത്രീവൎഗ്ഗങ്ങളാരുംതന്നെ," എന്നൊക്കെയാണു മൂപ്പരുടെ പീനൽക്കോഡിലെ വകുപ്പുകൾ. കയ്മളുടെ ആത്മപ്രശംസതന്നെ, താൻ "ആരോമലഴകൻ, ആനന്ദസുന്ദരൻ, അച്യുതഭക്തൻ, അഷ്ടിപ്രിയൻ, തേൻകൊഴമ്പൻ, പാൽകൊഴമ്പൻ, പഞ്ചാരക്കൊഴമ്പൻ, അരുവിരുതൻ, പൊടിതകൃതൻ, ഈ കണ്ണില്ലാത്ത കാമിനിമാൎക്കൊക്കെ പച്ചക്കാമതേജോമയകോമളാംഗസൎവ്വാംഗസുന്ദരാംഗജൻ" ഒക്കെ ആണെന്നാണു്. "നാട്ടുതോറും നടന്നു നായാടി, തോട്ടുതോറും നടന്നു മീനംപിടിച്ചു്, വീട്ടുതോറുംനടന്നു വിവാഹവുംചെയ്തു നടക്കുന്ന ശൌൎയ്യപുരുഷനായ" നമ്മുടെ കയ്മൾ കഴിക്കുന്ന സദ്യയുടെ വട്ടമാകട്ടെ, "ഉരിയരിവെച്ചു സഹസ്രഭോജനവും കഴിച്ചു്, അരക്കാളിപ്പഴം ഞെമഞ്ഞിപ്പിഴിഞ്ഞു് വന്ന ജനങ്ങൾക്കൊക്കെ മധുരക്കറിയും വിലക്കിച്ചു് നറങ്ങനേം പിറങ്ങനേം വാൎത്തകഞ്ഞിയും കടിപ്പിച്ചു്, ശേഷംജനങ്ങൾക്കു അഷ്ടിയുംകൊടുത്തു ഫുഫു എന്നൊരാട്ടും" ആണു്. മറെറാരു വിദൂഷകവേഷമായ ഉടുമ്പുപിടുത്തക്കാരന്റ് എരുമയുടേയും മൂരിയുടേയും പാത്രങ്ങളുടേയും മററും സ്ഥാനത്തു ജംഗമസ്വത്തുക്കളായി പോത്തെരുമയും, സാമൂരിയും, അടപ്പനോളം ഓട്ടയുള്ള കഞ്ഞിക്കിണ്ണവുമാണു്. വാക്കിലുള്ള വൈജാത്യങ്ങൾക്കപുറമെ, ഇവരുടെ അഭിനയവും ഏററവും തന്മയത്വത്തോടുകൂടിയവയാണു്.

സംഘക്കളിയിലെ മററു ചടങ്ങുകളൊന്നുംകൂടാതെ വെറും ഹാസ്യവേഷങ്ങൾമാത്രം പുറപ്പെടുന്നതാണു് ഏഴാംമുത്തികളി. ഇതിനു 'ഏഴാമത്തെകളി' എന്നാണു പേരെന്നും ഏഴാമത്തെ ഗ്രാമക്കാരായ നമ്പൂരിമാർ കളിച്ചുവന്നതുകൊണ്ടു് ആ പേർ വന്നതാണെന്നും ചിലർ അഭിപ്രായപ്പെടുന്നു.(41) കയ്മൾക്കുപകരം ഇതിൽ കല്ലൂർനായരേയും അയാളുടെ വിധികൎത്തൃത്വത്തേയുമാണു പിടികൂടിയിരിക്കുന്നതു്. വളരെ നേര

(41) History of Kerala—Vol III. By K. P. Padmanabha Menon. P. 128.

മ്പോക്കുള്ള പല ചോദ്യോത്തരങ്ങളും ഇതിലുണ്ട്. "എന്തില, എന്തിൻ കോൽ, എന്തിൻകായ' എന്ന ചോദ്യങ്ങൾക്കു യഥാക്രമം 'കണ്ടില, താക്കോൽ, സൂക്ഷിക്കായ" എന്നാണ് ഉത്തരം. ഇട്ടിക്കണ്ടപ്പൻ, പ്രാക്കൻ, മുത്തി, പണ്ടാരം മുതലായ പല വേഷങ്ങൾ ഇതിലുമുണ്ട്.

ചില സ്ഥലങ്ങളിൽ ഈഴവന്മാരും ചില സ്ഥലങ്ങളിൽ പുലയന്മാരും കളിച്ചുവരാറുള്ളതാണ പുറാട്ട് (അഥവാ, പൊറാട്ട്) നാടകം. പുറാട്ട് എന്ന പദത്തിന വിദൂഷകത്വം അഥവാ ഹാസ്യാനുകരണം എന്ന അൎത്ഥമാണ വന്നുചേൎന്നിട്ടുള്ളതു്. സംഘക്കളിയിലേയും മററും വിദൂഷകവേഷങ്ങൾക്കും പുറാട്ട് എന്നുതന്നെയാണ ഭാഷ. ഗുണ്ടർട്ടിൻെറ നിഘണ്ടുവിലും ഈ അൎത്ഥംതന്നെ കൊടുത്തുകാണുന്നു.(42) ഈ കളിയുടെ ഉത്ഭവസ്ഥാനം തമിഴ്രാജ്യമാണെന്നാണ കളിക്കാരുടെ ഇടയിലുള്ള ഐതിഹ്യം. ഇതിലെ പഴയപാട്ടുകളിൽ മുക്കാൽഭാഗവും തമിഴായിട്ടാണ് കാണുന്നതും. പാട്ടുകളിൽ സഭ്യേതരമായി ഒന്നുംതന്നെ ഇല്ലെങ്കിലും, കളിച്ചുവരുമ്പോൾ നേരെ വിപരീതമായിട്ടാണ കലാശം. പക്ഷെ, ഇപ്പോൾ ഇതിലും കാലത്തിനൊത്ത പല പരിഷ്കാരങ്ങളും വരുത്തിക്കാണുമാനുണ്ട്. നേരംപോക്കിനുള്ള വകയ്ക്ക് ഇതിലും കുറവൊന്നുമില്ല. ചൊറിക്ക് ഒരുത്തൻ ചികിത്സനിശ്ചയിക്കുന്നതു വെയിലത്തുനിന്ന ഇളിച്ചുകാട്ടി മാന്തുവാനാണ്. ചെട്ടിയാര്, ചെട്ടിച്ചി, കുറവൻ, കുറത്തി മുതലായി പല ജാതിക്കാരേയും ഇതിൽ തന്മയത്വത്തോടുകൂടി അനുകരിക്കുന്നതു കാണാം.

കണ്ണ്യാർകളി അഥവാ ദേശത്തുകളി പാലക്കാട്ടുതാലൂക്കിൽമാത്രമേ കാണമാനുള്ളു. സംഘക്കളിപോലെ ഇതും ഒരു മിശ്രസമ്പ്രദായത്തിലുള്ളതാണ്. നായന്മാരാണ് ഇതിലെ നടന്മാർ. ആണ്ടിപ്പാട്ട്, വള്ളോൻപാട്ട്, മലമപ്പാട്ട് ഇങ്ങനെ മൂന്നുദിവസത്തെ കളിയാണ് ആകെയുള്ളതു്. ഒരു ജന്മിയുടെ കീഴിലുള്ള പുലയന്മാർ ആ ജന്മിയുടെ പിടിയിൽനിന്ന രക്ഷപെട്ടു മറെറാരു ജന്മിയുടെ അടുക്കലേയ്ക്കു പോകുന്നതും, വഴിമദ്ധ്യേ പൂൎവ്വജന്മി അവരെപ്പിടിച്ചു തിരികെ കൊണ്ടുവരുന്നതുമാണ് ഇതിലെ കാൎയ്യമായ കഥ. പല ജാതിക്കാരേയും സരസമായി ചിത്രീകരിക്കുകയും പ്രയാസമേറിയ കായികാഭ്യാസങ്ങളെ പ്രദൎശിപ്പിക്കുകയും ചെയ്യുന്ന ഈ കളിക്കും സംഘക്കളിയിലെപ്പോലെ അഭിനയവും അഭ്യാസവും നല്ലവണ്ണം വേണ്ടതുണ്ട്.

---

(42) പുറാട്ട് = A farce (the buffoon's prelude and interlude, and independent of the play.)

പൊറാട്ട് = Imitation, Mimicry.

(Gundert's Malayalam and English Dictionary P. 681—717.)

മേൽപറഞ്ഞ ദശാഘട്ടത്തിൽ നമ്മുടെ നാട്യകല എത്രകാലം സ്ഥിതിചെയ്തുവെന്നു നോക്കുവാൻ കേരളചരിത്രത്തിൽ അടിഞ്ഞുകൂടിയിരിക്കുന്ന അന്ധകാരം അനുവദിക്കുന്നില്ല. ആര്യസംസ്കാരവുമായുള്ള സംസർഗ്ഗത്തിനുശേഷംമാത്രമേ അതു പിന്നീടു നമുക്കു പ്രത്യക്ഷമാവുന്നുള്ളു. ഇക്കാലത്തിനു വളരെ മുമ്പുതന്നെ കേരളഭാഷയും കേരളസംസ്കാരവും വേർപിരിഞ്ഞുകഴിഞ്ഞിരിക്കണം. ആര്യസംസ്കാരത്തിലെ ഏതെല്ലാം വിഭാഗങ്ങളാണു നമ്പൂതിരിബ്രാഹ്മണരുടെകൂടെ കേരളത്തിലേയ്ക്കു പ്രവേശിച്ചിട്ടുള്ളതെന്നും അറിഞ്ഞുകൂടാ. കാലക്രമേണ തമിഴ്നാടുവരെ എത്തിച്ചേർന്ന സംസ്കൃതനാട്യശാസ്ത്രപ്രോക്തമായ അഭിനയരീതി പെരുമാക്കന്മാരുടെകൂടെ കേരളത്തിലേയ്ക്കു സംക്രമിച്ചിരിക്കുവാനും മാർഗ്ഗമുണ്ട്. എങ്ങനെയായാലും, പെരുമാൾവാഴ്ചയോടുകൂടി കേരളത്തിൽ നാട്യവിദ്യയ്ക്ക് അത്ഭുതപൂർവ്വമായ ബഹുമതിയും പുരോഗതിയും സിദ്ധിച്ചുവെന്നുള്ളതു തീർച്ചയാണ്. മഹാകവി ഉള്ളൂർ പരമേശ്വരയ്യർ അവർകൾ ഒരു പ്രസംഗമദ്ധ്യേ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "ഇയൽ (കാവ്യം) ഇചൈ (ഗാനം) നാടകം ഇവ മൂന്നും ചേർന്നുള്ളതാണു മുത്തമിഴ്. ഇവയിൽ ചേരരുടെ നാടകത്തമിഴും, പാണ്ഡ്യരുടെ ഗാനത്തമിഴും, ചോളരുടെ കാവ്യത്തമിഴും പ്രധാനമാണെന്നു മേൽപറഞ്ഞ ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചിരിക്കുന്നു. അതാകുന്നു ചാക്യാർകൂത്തിന് ഇതരദേശങ്ങളെ അപേക്ഷിച്ചു കേരളത്തിൽ പ്രചാരം പ്രചുരമാകുവാൻ കാരണം. ക്രി: പി: 993-ൽ രാജരാജചോളൻ കേരളം ജയിച്ചതിനുമേൽ തഞ്ചാവൂർക്ഷേത്രത്തിലും ഈ കൂത്തിനുവേണ്ട ഏർപ്പാടു ചെയ്തതായി കാണുന്നു. ബൗദ്ധമതാനുയായികളുടെ പ്രാബല്യം പാണ്ഡ്യരാജ്യത്തിനു വർദ്ധിച്ചതോടുകൂടി അവിടെനിന്നു ഗാനം ബഹിഷ്കൃതമാകയും, അതും കേരളത്തെത്തന്നെ അഭയംപ്രാപിക്കുകയുംചെയ്തു. കാനക്കുറത്തി, പുറനീര്, ഇന്ദിശ (ഇന്നിശൈ) ഇന്ദളം (ഇന്നളം) മുതലായ പ്രാചീനങ്ങളായ ദ്രാവിഡദേശീയ ഗാനങ്ങൾക്ക് ഇപ്പോൾ കേരളത്തിൽമാത്രമേ പ്രചാരമുള്ളു". (43) ഇപ്പറഞ്ഞതു് എത്രയും വാസ്തവമാണ്. ദ്രാവിഡചക്രവർത്തികൾ കൂത്ത്, ദാസിയാട്ടം മുതലായ നാട്യകലാപ്രദർശനങ്ങൾക്കുവേണ്ടി വളരെ ധനം ചെലവഴിച്ചിരുന്നതായി മദിരാശിഗവർമ്മേണ്ടിൽനിന്നും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പ്രാചീനശിലാരേഖകൾ (44) നോക്കിയാൽ അറിയാം. ഇത്രയും പറഞ്ഞതുകൊണ്ട്, കേരളത്തിൽ ഇന്നു കാണുന്ന ഉൽകൃഷ്ടനാട്യ

(43) നിലമ്പൂർ സാഹിത്യപരിഷത്തിലെ അദ്ധ്യക്ഷപ്രസംഗം—
പരിഷത്ത്രൈമാസികം പു. 2. ലക്കം 4.

(44) Madras Epigraphic Reports.

രീതികളെല്ലാം തമിഴരിൽനിന്ന് അങ്ങനെതന്നെ കടംവാങ്ങിയതാണെന്നു ഞാൻ വിവക്ഷിക്കുന്നതായി ആരും തെററിദ്ധരിച്ചുപോകരുത്. നേരെമറിച്ച്, അവരുടേയും നമ്മുടേയും കുടുംബസ്വത്തല്ലാത്ത ഈ കലകൾക്ക മററാക്കും വരുത്തുവാൻ സാധിക്കാത്ത പരിഷ്കാരങ്ങൾ കേരളീയ ഹസ്തങ്ങളിൽനിന്നു സിദ്ധിച്ചിട്ടുണ്ടെന്നു നമുക്ക് അഭിമാനിക്കാവുന്നതാണ്. കലാവിദ്യകൾ ആകാശമാർഗ്ഗേണ സഞ്ചരിക്കുവാൻ സാധിക്കാത്തവയായതുകൊണ്ട്, അവയ്ക്ക കേരളത്തിൽ എത്തിച്ചേരുവാൻ അതിൻെറ അയൽനാട്ടിൽക്കൂടി വരേണ്ടിവന്നതാകയാൽ, അസ്ഥാനസ്ഥിതമായ സ്വദേശാഭിമാനംകൊണ്ട് ആ മാർഗ്ഗത്തെ മൂടിക്കളവാൻ ആരും പ്രയത്നിക്കേണ്ടതില്ല. മനോഹരമായ നാട്യകലാവൃക്ഷത്തിൻെറ ബീജങ്ങളെ ഈ സുക്ഷേത്രത്തിൽ നടുകയോ വളർത്തുകയോ ചെയ്ത രാജാധിരാജന്മാരെ നന്ദിപൂർവ്വം സ്മരിക്കേണ്ടതു നമ്മുടെ ധർമ്മവുമാണ്.

തമിഴർ ശാന്തിക്കൂത്തെന്നു വിളിച്ചുവന്നിരുന്ന ഈ നാട്യരീതികളിൽ ഇപ്പോൾ അവശേഷിച്ചുകാണുന്നതു പ്രധാനമായി തമിഴനാട്ടിലെ തെരുവുക്കൂത്തു, ആന്ധ്രദേശത്തെ വീഥിനാടകവും, കർണ്ണാടകത്തിലെ ബയലാ(വയലാ)ട്ടവും, കേരളത്തിലെ കഥകളിയും ചാക്യാർക്കൂത്തും, കേരളത്തിലും തമിഴ്നാട്ടിലും കാണുന്ന മോഹിനിയാട്ടവുമാകുന്നു. പ്രകൃതിനിയമമനുസരിച്ചുള്ള പരിണാമക്രമത്തോടുകൂടി ഓരോ പ്രദേശത്തു ജനിച്ചുവളർന്നുകൊണ്ടുള്ള സാദൃശ്യമല്ല ഇവയിൽ ദൃശ്യമാവുന്നതു്. നാട്യസ്വരൂപത്തിലും നടനവിധികളിലും ഇവയ്ക്കു് ഓരോന്നിനും തമ്മിലും, വിശേഷിച്ചു് ഇവയ്ക്കെല്ലാത്തിനും ഭാരതീയനാട്യശാസ്ത്രത്തിനോടും, ആഭ്യന്തരമായും ബാഹ്യമായും കാണുന്ന യോജിപ്പു നോക്കിയാൽ ഇവയെല്ലാം ഒരേ ഒരു വൃക്ഷത്തിൻെറ ശാഖകളാണെന്നു സ്പഷ്ടമാവും. അതതുദേശക്കാരുടെ സ്വാഭാവികരുചിയും, കർമ്മകശലതയും, മാനസികസംസ്കാരത്തിനും അനുസരിച്ച വ്യത്യാസങ്ങൾ മാത്രമേ അവയ്ക്കു തമ്മിലുള്ളു. പക്ഷെ, തമിഴരുടെ തെരുവുക്കൂത്തു കേരളത്തിലെ കഥകളിയും കലാതത്വത്തിൻെറ ഒരേപടിയിൽ നില്ക്കുന്നവയാണെന്ന്—കഥകളി കണ്ടതിനുശേഷമാണോ എന്നറിഞ്ഞുകൂടാ— ഒരു തമിഴ്പണ്ഡിതൻെറ ദൃഷ്ടിക്ക തോന്നിയതു്, മുമ്പുപറഞ്ഞ സ്വദേശസ്നേഹമാകുന്ന തിമിരംബാധിച്ചതുകൊണ്ടുതന്നെ ആയിരിക്കണം.

ചിലപ്പതികാരവ്യാഖ്യാനത്തിൽ വിവരിച്ചുകാണുന്ന അഭിനയവും, മെയ്ക്കൂത്തും, നാടകവും, കേരളത്തിൽ പ്രത്യക്ഷമാവുന്നതു യഥാക്രമം മോഹിനിയാട്ടവും (കേരളീനൃത്തം) കഥകളിയും കൂടിയാട്ടവുമായിട്ടാണ്. സൂക്ഷ്മമായ പൗർവ്വാപര്യക്രമത്തോടുകൂടി ഇവയുടെ ആഗമ

ത്തെ നിർണ്ണയിക്കുവാൻ സാദ്ധ്യമല്ലെങ്കിലും, എല്ലാം ഏകദേശം ഒരേകാലത്തുതന്നെ വന്നതാണെന്ന വിചാരിക്കുന്നതിൽ വലിയ അബദ്ധമുണ്ടാവുന്നതല്ല. തമിഴ്നാട്ടിൽ അവയ്ക്കുള്ള പ്രാധാന്യത്തെ അടിസ്ഥാനപ്പെടുത്തുമ്പോൾ മോഹിനിയാട്ടം, കൂടിയാട്ടം, കഥകളി എന്ന ക്രമം വിവക്ഷിക്കേണ്ടിവരും.

നാട്യശാസ്ത്രപ്രോക്തങ്ങളായ നിയമങ്ങൾക്കനുസരിച്ചു നിർവ്വഹിച്ചുവരുന്ന ലാസ്യപ്രയോഗമാണു മോഹിനിയാട്ടം. ഇതിവൃത്തംകൂടാതെ പാട്ടുകളുടെ അർത്ഥം കൈമുദ്രകൾകൊണ്ടുകാണിച്ച് അഭിനയിക്കുന്നതാണ് 'അഭിനയക്രമത്തെ'ന്ന് അടിയാർക്കുനല്ലാതരെയിൽ പറഞ്ഞിരിക്കുന്നു. (45). മാളവികാഗ്നിമിത്രം തുടങ്ങിയ സംസ്കൃതഗ്രന്ഥങ്ങളിൽ വിവരിച്ചുകാണുന്നതും ഈ ലാസ്യനൃത്തത്തെ തന്നെയാണ്. തമിഴ്രാജ്യത്തു വളരെക്കാലം മുമ്പുതന്നെ ഇതു പ്രചാരത്തിലിരുന്നതായി വിചാരിക്കണം. ക്രി: പി: പതിനൊന്നാം ശതകത്തിൽ മുന്നൂറോളം നർത്തകികളെ ഒരു മഹാരാജാവു തഞ്ചാവൂർ ക്ഷേത്രത്തിലേയ്ക്കു ദാനം ചെയ്തതായി രേഖയുണ്ട്. പക്ഷെ, ദേവദാസികളുടെ കയ്യിൽപ്പെട്ടു ക്ഷേത്രങ്ങളുടെ മതിലുകളിൽ കുടുങ്ങി നിഷ്കൃഷ്ടമായ് നിർവ്വഹിക്കാത്ത ഒരു ചടങ്ങായിത്തീർന്നതിനോടൊപ്പം അതിൽ കത്തൃത്വദോഷവുംകൂടി ആരോപിക്കപ്പെട്ടപ്പോൾ മനോഹരമായ ഈ അഭിനയം നാശോന്മുഖമായിപ്പരിണമിച്ചു. ചില കലാസ്നേഹികളുടെ അത്യുത്സാഹത്താൽ അതു 'ഭരതനാട്യ'മെന്ന പുതിയ പേരോടുകൂടി പുനർജ്ജീവിച്ചു തമിഴ്നാട്ടിൽ തലയുയർത്തിത്തുടങ്ങിയിരിക്കുന്നു.

കേരളത്തിലാകട്ടെ, കലാവതികളായ നായർസ്ത്രീകളുടെ ഹസ്തങ്ങളിൽക്കിടന്ന് അതു് അടുത്തകാലംവരെ ജീവിച്ചു. ഭാഗ്യവശാൽ 'കേരളകലാമണ്ഡല'ക്കാർ അതിനെ ശ്മശാനത്തിൽ നിന്നും തിരഞ്ഞെടുത്ത്, സ്നേഹാമൃതത്തിൽ കളിപ്പിച്ചു ജീവൻ നല്കി, സംസ്കാരമന്ത്രത്താൽ ശുദ്ധിവരുത്തി, കേരളീനൃത്തമെന്ന നാമകരണവും ചെയ്തു്, പഴയ സൗന്ദര്യത്തിന്റെ ഒരു ചെറിയ ഭാഗമെങ്കിലും ഇന്നു സംരക്ഷിച്ചുപോരുന്നു. 'കല്പിച്ചുണ്ടാക്കിയ' പാട്ടുകളാണ് ഇതിൽ ഇപ്പോൾ ഉപയോഗിച്ചുകാണുന്നതു്. കേരളീയരുടെ കലാരസികതയും കർമ്മകുശലതയും കാരണം തമിഴരുടെ അഭിനയത്തേക്കാൾ നമ്മുടെ മോഹിനിയാട്ടത്തിനു പലവിധ പരിഷ്കാരങ്ങളും വന്നു ചേർന്നിട്ടുണ്ട്. ചൊല്ക്കെട്ടു്, വർണ്ണം ചവുട്ടുക, പ

(45) "അവിനയം കടത്തെ തഴ്വരുപാട്ടിനതു പൊരുളുക്കകൈകാട്ടി വല്ലപം ചെയ്യും പലവകൈക്കൂത്തു".

ദം, കൈകൊട്ടിക്കളി, കുമ്മി, സ്വരം ചവുട്ടുക, ഇങ്ങനെയാണ് ഇതിന്റെ ഇപ്പോഴത്തെ ക്രമം. ഇതിൽ കൈകൊട്ടിക്കളി, കുമ്മിമുതലായതു്, കൂട്ടിച്ചേർത്തതാണെന്നു പറയേണ്ടതില്ലല്ലോ. തമിഴരുടെ നീളത്തിലുള്ള നൃത്തം കേരളത്തിൽ വൃത്തത്തിലാക്കിയതുകൊണ്ടു് അവക്കു് ഇരുപതുവാര വരെ സ്ഥലം വേണമെങ്കിൽ ഇവിടെ കൂടിയതു മൂന്നുവാരമാത്രംമതി. കേരളത്തിലെ പ്രത്യേകമായ അഭ്യസനക്രമത്തിന്റെ ഫലമായിരിക്കാം മെയ് സ്വാധീനവും തന്മൂലമുള്ള വിന്യാസസൌകമാര്യവും മോഹിനിയാട്ടത്തിൽ അധികമായി കാണുന്നതു്. ഹസ്തമുദ്രകളുടെ വിസ്താരത്തിലും ദൃഷ്ടിവിക്ഷേപസാമർത്ഥ്യത്തിലും മോഹിനിയാട്ടം കഥകളിക്കാണു കടപ്പെട്ടിട്ടുള്ളതു്. ഭരതനാട്യത്തിൽ ശാന്തവും വീരവുമാണു പ്രധാനമെങ്കിൽ, മോഹിനിയാട്ടത്തിൽ ശൃംഗാരത്തിനാണു മാന്യസ്ഥാനം. ചുരുക്കത്തിൽ, കേരളീനൃത്തം ഇന്നു തനിക്കേരളീയമായിട്ടു തന്നെയാണു സ്ഥിതി ചെയ്യുന്നതു്.

കൂടിയാട്ടം ആദ്യം മുതല്ക്കുതന്നെ ക്ഷേത്രസന്നിധിയിൽ ഒരു മാന്യസ്ഥാനത്തു കൂടിയതിനാൽ സംസ്കൃതചിത്തന്മാരും പണ്ഡിതന്മാരുമായ കേരളബ്രാഹ്മണരുടെ മാമൂൽപ്രതിപത്തി ഉയച്ച്യിലല്ലെങ്കിലും താഴ്ചവരാതെ ഇതുവരെ അതിനെ കാത്തുരക്ഷിച്ചു. പ്രാചീനരീതിയിലുള്ള നാടകാഭിനയം തന്നെയാണു കൂടിയാട്ടത്തിന്റേയും മാതൃക. ആംഗികം, വാചികം, സാത്വികം, ആഹാര്യം എന്ന ചതുർവ്വിധാഭിനയങ്ങളും യോജിച്ചിരിക്കുകകൊണ്ടു് കൂടിയാട്ടം വാക്യാർത്ഥാഭിനയം അഥവാ രസാഭിനയമെന്ന പരിപൂർണ്ണനാട്യമാണു്. വാസ്തവത്തിൽ, വാചികാഭിനയം മാത്രമായിട്ടല്ല, പ്രാചീനകാലത്തു സംസ്കൃതനാടകങ്ങൾ അഭിനയിച്ചിരുന്നതു്. നാട്യത്തിൽ നടനകലയുടെ എല്ലാ അംഗങ്ങളും ചേർന്നിരിക്കണം.

> "കണ്ഠേനാലംബയേൽ ഗീതം ഹസ്തേനാർത്ഥം പ്രദർശയേത്
> ചക്ഷുർഭ്യാം ദർശയേൽ ഭാവം പാദാഭ്യാം താളമാചരേത്".
>
> (അഭിനയദർപ്പണം)

എന്ന വചനംകൊണ്ടു്, പരിപൂർണ്ണമായ നടനകല നൃത്തനൃത്യാഭിനയങ്ങളുടെ സമ്മിശ്രണമാണെന്നു സ്പഷ്ടമാവുന്നുണ്ടല്ലോ. പോരെങ്കിൽ,

> "മധുരോദ്ധതഭേദേന തദ്ദ്വയം ദ്വിവിധം പുനഃ
> ലാസ്യതാണ്ഡവരൂപേണ നാടകാദ്യുപകാരകം".
>
> (ദശരൂപകം.)

എന്നകാരികകൊണ്ടു നൃത്തവും നൃത്യവും 'നാടകാദ്യുപകാരക' മാണെന്നു ധനഞ്ജയൻ വിളിച്ചുപറയുന്നു. നൃത്യത്തിലെപ്പോലെയുള്ള ഭാവങ്ങളും മുദ്രകളും സന്ദർഭാനസൃതമായി വാചികത്തെ സഹായിക്കേണമെന്നു് അന്നു നിർബ്ബന്ധമായിരുന്നുവെന്ന കാര്യം പഴയ നാടകഗ്രന്ഥങ്ങളിൽക്കാണുന്ന അഭിനയവിവരണംകൊണ്ടു് അറിയാവുന്നതാണു്. പക്ഷെ, കൂടിയാട്ടത്തിൽ ആംഗികം കുറച്ചു കൂടിപ്പോയതു് എന്തുകൊണ്ടാണെന്നു മനസ്സിലാവുന്നില്ല.

ആഢ്യബ്രാഹ്മണൎക്കു് അപഹാസ്യമായും സാധാരണന്മാൎക്കു ദുർഗ്രഹമായുംതീൎന്ന കഥകളി അല്ലെങ്കിൽ 'ആട്ട'ത്തിന്റെകഥയാണു കുറേ കാലത്തേയ്ക്കു പരുങ്ങലിലായതു്. പെരുമാറുംവാഴ്ചയ്ക്കുശേഷമുണ്ടായ ഭാഗം പിരിക്കലിലും തട്ടിപ്പറിയിലും പെട്ടു്, പുറമെകിടന്നു ജീവിക്കേണ്ടിയിരുന്ന കഥകളിക്കു കുറെക്കാലം തലപൊക്കുവാൻ വയ്യാതെ അടങ്ങിക്കിടക്കേണ്ടിവന്നു. കൗതുകപ്രദമായ ഈ ആട്ടത്തിന്റെ പേരിൽ കരുണതോന്നിയ സാമൂതിരിമഹാരാജാവു കൃഷ്ണകഥകൊണ്ടും, കൊട്ടാരക്കരത്തമ്പുരാൻ രാമായണകഥകൊണ്ടും അലങ്കരിച്ചതുമുതൽ ശുക്രദശയിലേയ്ക്കു കാലൂന്നിയ അതിനു്, കോട്ടയത്തരചന്റെ നാട്ടിൽ ആട്ടക്കഥയായി ഉയൎന്നുവന്നതോടുകൂടി കേരളത്തിൽ നിലയുറച്ചു. ആൎത്ത്രാണപരായണന്മാരായ ആ അവനീനാഥന്മാരുടെ ആത്മാവുകൾക്കു നാം നിത്യശാന്തി പ്രാൎത്ഥിക്കുക. മഹാകവി വള്ളത്തോൾ കലാമണ്ഡലത്തിലിരുന്നു ഹൃദയപൂൎവ്വകം പൂജിച്ചുതുടങ്ങിയതോടുകൂടി ആട്ടക്കഥയ്ക്കു് അടുത്തകാലത്തു വന്നുചേൎന്ന ശനിദശയുടെ ശക്തി ക്ഷയിച്ചു് അതിന്റെ നിൎമ്മലയശസ്സു ദിഗന്തരങ്ങളിലും വ്യാപിച്ചുതുടങ്ങിയിരിക്കുന്നു.

രാമനാട്ടത്തിന്റെ ആവിർഭാവത്തിനുമുമ്പു കഥകളിപ്രസ്ഥാനം തന്നെ ഉണ്ടായിരുന്നില്ലെന്നു വിശ്വസിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല. ലാസ്യനൃത്യമാകുന്ന മോഹിനിയാട്ടത്തിനും, നാടകാഭിനയമാകുന്ന കൂടിയാട്ടത്തിനും, അതിപ്രാചീനകാലത്തുതന്നെ ഇവിടെ പ്രവേശം ലഭിക്കാമെങ്കിൽ, താണ്ഡവനൃത്യമായ കഥകളിക്കുമാത്രം വല്ല നിരോധന ഉത്തരവുമുണ്ടോ? അഭിനയരീതിയിലും നാട്യവിഭാഗത്തിലും കഥകളിയോടു വളരെ അടുത്തുനില്ക്കുന്നതും അയൽദേശങ്ങളിൽതന്നെ ഉള്ളവയുമായ കൎണ്ണാടകത്തിലെ യക്ഷഗാനം, തമിഴ്‌രാജ്യത്തെ തെരുവുകൂത്തു് എന്നിവ വളരെക്കാലം മുമ്പുതന്നെ നിലവിലിരിക്കുന്നതായും കാണുന്നു. യക്ഷഗാനം ചുരുങ്ങിയതു നാനൂറുകൊല്ലങ്ങൾക്കുമുമ്പു് നിലവിലുണ്ടായിരുന്നതായി ലക്ഷ്യങ്ങളുണ്ടു്. (46) വേഷവിധാനത്തിലും അഭിനയസ

(46) See Yakshagana-By Dr. V. Raghavan P.

മ്പ്രദായത്തിലും ഇതും കഥകളിയും ഒന്നുതന്നെയാണെന്നുവേണം പറയുവാൻ. പോരെങ്കിൽ, രാമനാട്ടം കൃഷ്ണനാട്ടത്തിനു പിമ്പുണ്ടായതാണെന്നതിനു വിശ്വാസയോഗ്യമായ തെളിവ് ഇതുവരേയും ആരും ഹാജരാക്കിയിട്ടില്ല. കൃഷ്ണനാട്ടത്തിൽ നിന്നാണു രാമനാട്ടമുത്ഭവിച്ചതെന്ന് എഴുതുന്ന പേനകൊണ്ടുതന്നെ, രാമനാട്ടത്തിൽ ആദ്യകാലത്തു പാളയിൽ ചിത്രമെഴുതി മുഖത്തുവെച്ചുകെട്ടുക തുടങ്ങിയ വികൃതവിദ്യകളാണു സ്വീകരിച്ചതെന്നും പറഞ്ഞുകാണുന്നു. അനുകാര്യവസ്തുവായ കൃഷ്ണനാട്ടത്തിൽത്തന്നെ ശരിയായ വേഷവിധാനം കിടക്കുമ്പോൾ ബുദ്ധിയുള്ളവരാരെങ്കിലും ഇങ്ങനെ വികൃതവേഷം കെട്ടിക്കുവാൻ ഒരുമ്പെടുമോ? മറെറാന്നിനെ സ്വീകരിക്കുമ്പോൾ കുറെ വൈരൂപ്യവുംകൂടി വരുത്തി സ്വീകരിക്കുകയെന്നതു മനുഷ്യപ്രകൃതിക്കും കലാപരിണാമക്രമത്തിനും യോജിച്ചതാണോ? അഷ്ടപദിയാട്ടത്തിൽനിന്നു കൃഷ്ണനാട്ടമുണ്ടായെന്നു പറയുന്നതുപോലെതന്നെ അസംബന്ധമായ അത്യൂഹമാണു കൃഷ്ണനാട്ടത്തിൽനിന്നു കഥകളിയുണ്ടായി എന്നതും. അതിനാൽ, 'ആട്ട'മെന്നു പറഞ്ഞുവന്നിരുന്ന താണ്ഡവനൃത്യം കേരളത്തിൽ പ്രാചീനകാലംമുതല്ക്കേ ഉണ്ടായിരുന്നുവെന്നും, അർവ്വാചീനസാഹിത്യഗ്രന്ഥങ്ങളുടെ ആവിർഭാവത്തോടുകൂടി പണ്ടുകാലത്തു അതിനായി ഉപയോഗിച്ചിരുന്ന നാട്യസാഹിത്യം നമുക്കു നഷ്ടമായിപ്പോയെന്നും മാത്രമേ ഊഹിക്കുവാൻ വഴിയുള്ളൂ. മുമ്പുണ്ടായിരുന്ന ആ ആട്ടത്തിൽ കൃഷ്ണകഥ കൂട്ടിച്ചേർത്തപ്പോൾ കൃഷ്ണനാട്ടവും, രാമകഥ ചേർത്തപ്പോൾ രാമനാട്ടവും, അഷ്ടപദിയായപ്പോൾ അഷ്ടപദിയാട്ടവും ഉണ്ടായി എന്നുമാത്രം. ഭാരതകഥ മുഴുവൻ ചെടിപ്പിക്കുവാൻ സാധിക്കാതെ കോട്ടയത്തുതമ്പുരാൻ ചരമഗതിപ്രാപിച്ചിരുന്നില്ലെങ്കിൽ, പക്ഷെ, ഒരു ഭാരതമാട്ടവുംകൂടെ നമുക്കു ലഭിക്കുമായിരുന്നു. ഒരു പ്രത്യേകഗ്രന്ഥസമ്പുടത്തെ സംബന്ധിച്ചല്ലാതെ പലരും പല കഥകളും കൂട്ടിച്ചേർത്തപ്പോൾ 'ആട്ടക്കഥ' അല്ലെങ്കിൽ 'കഥകളി' എന്നു സാമാന്യനാമവുമായി. കഥകളിയുടെ ഒരു വകഭേദമെന്ന നിലയിൽ കേരളത്തിലെ വാലസമുദായം കളിച്ചുപോരുന്ന അഭിനയത്തിനെ 'ആട്ടംകളി'യെന്നാണ് വിളിക്കുന്നതെന്നും സ്മരിക്കേണ്ടതുണ്ട്.

കേരളീയജനതയുടെ അഭിമാനസ്തംഭമാണു കഥകളി. 'ലോകം മുഴുവൻ ചുററി മലയാളത്തിൽ ചെല്ലുന്നതിനുള്ള അതിപ്രയത്നം കഥകളികണ്ടാൽ സഫലമായിക്കൊള്ളു'മെന്നാണു സുപ്രസിദ്ധനർത്തകനായ ഉദയശങ്കർ അമേരിക്കക്കാരോട് ഉപദേശിച്ചിട്ടുള്ളതു്. പാശ്ചാത്യപൗ

രസ്സപ്രദേശവ്യത്യാസംകൂടാതെ കലാപ്രണയികളെ കേരളത്തിലേയ്ക്ക് ആകർഷിച്ചുവരുത്തുന്നതിൽ കഥകളിക്കാണ് ഇന്നു പ്രഥമസ്ഥാനം. നാട്യത്തിലും നാട്യസാഹിത്യത്തിലും ക്രമേണ പരിഷ്ക്കാരങ്ങൾവന്നുകൂടി കഥകളിപ്രസ്ഥാനം പൂർവ്വാധികം പ്രശോഭിച്ചപ്പോൾ, ജനസാമാന്യത്തിൻെറ ദൃഷ്ടി കൂടിയാട്ടത്തിൽനിന്നും ആട്ടക്കഥയിലേയ്ക്കു തിരിഞ്ഞു. അതിനു ചില പ്രത്യേക കാരണങ്ങളുമുണ്ടായിരുന്നു. ഒന്നാമതായി കൂടിയാട്ടത്തിൽ ക്രമേണ ചടങ്ങുകൾ വർദ്ധിപ്പിച്ചുവന്നതിനാൽ ഓരോദിവസത്തെ അഭിനയഭാഗവും വളരെ ചുരുങ്ങിപ്പോയി. മദിരാശിയിലെ പൗരസ്ത്യഭാഷാഗ്രന്ഥാലയത്തിൽ സൂക്ഷിച്ചിട്ടുള്ള 'നടാങ്കശ' മെന്ന ഗ്രന്ഥത്തിൽ ചാക്യാരുടെ ഈ അനാവശ്യച്ചടങ്ങുകളെപ്പററി കഠിനമായി ആക്ഷേപിച്ചിട്ടുണ്ട്. മാർ കവിഞ്ഞു മുദ്രകൾ കാണിക്കുവാൻ പാടില്ലാത്തതിനാലും, ചൊല്ലിയാട്ടം അപൂർവ്വമായിരുന്നതിനാലും, ആംഗികാഭിനയത്തിനും നൃത്തത്തിനും ഭംഗി പോരാതെവന്നു. ഇതിനെല്ലാററിനും പുറമെ, "നടന്മാർ പണ്ഡിതന്മാരും നടനകലാവിദഗ്ദ്ധന്മാരും ചിരതരാഭ്യാസത്താൽ കർമ്മകുശലന്മാരും ആയിരിക്കണം. ദ്രഷ്ടാക്കളും അതുപോലെത്തന്നെ വിദ്വാന്മാരും സഹൃദയന്മാരും നാട്യശാസ്ത്രകോവിദന്മാരും ആയിരിക്കണം........ സൈ്വരവും സമാധാനവും നിമിത്തം വിദ്യാസമ്പാദനക്ലേശം കാലക്ഷേപമാർഗ്ഗവും, പാണ്ഡിത്യമത്സരം വിനോദവിഷയവും ആയിരുന്നകാലത്തായിരുന്നു കൂടിയാട്ടത്തിൻെറ ഉത്ഭവവും വളർച്ചയും ഉച്ചാവസ്ഥയും. ആ കാലം മാഞ്ഞുതുടങ്ങിയതോടുകൂടി അമ്മാതിരി രസം അനുഭവിക്കുവാനുള്ള ആളുകളും ചുരുങ്ങിത്തുടങ്ങി." (47) ആട്ടത്തിലും ഹസ്തത്തിലും സൗഷ്ഠവംകൂടിയ കഥകളിയിലെ സാഹിത്യം മലയാളികൾക്കെല്ലാം മനസ്സിലാക്കുവാൻ സാധിക്കുന്നതാകയാൽ ജനദൃഷ്ടി ആ ഭാഗത്തേയ്ക്കു തിരിഞ്ഞു. പക്ഷെ, "കാലാന്തരത്തിൽ പ്രയത്നസാദ്ധ്യമായ പ്രയോഗകൗശലത്തിനും രസാനുഭവത്തിനും സാധാരണലോകം ഇണങ്ങാതെയും, പരിഷ്കൃതമനഃസ്ഥിതി സഭ്യാസഭ്യവിഷയങ്ങളെ നടപ്പനുസരിച്ചു വകതിരിക്കുവാൻ തെങ്ങാതെയും വന്നപ്പോൾ കഥകളിയുടെ കഥയും പരുങ്ങലിലായി". (48)

പരിശുദ്ധമായ കൂടിയാട്ടം ജനാഭിരുചിയോടും കാലികജ്ഞാനത്തിനോടുംകൂടിയാടുവാൻ പ്രയാസമായിവന്ന്, ക്ഷേത്രാഡംബരങ്ങളി

---

(47) സാഹിത്യപരിഷത്തു ദ്വിതീയസമ്മേളനറിപ്പോർട്ട്—
പ്രശ്നക്കുറിപ്പുകൾ— പേ. 223—4.

(48) സാഹിത്യപരിഷത്തു ദ്വിതീയസമ്മേളനറിപ്പോർട്ട്—പ്രശ്നക്കുറിപ്പുകൾ—
പേ 224.

ലെ ഒരു പ്രധാനാംഗവും ചാക്യാർവംശത്തിൻെറ ഉപജീവനമാൎഗ്ഗവും കുറെമിച്ചു നശിക്കുമെന്നായപ്പോൾ അതിൻെറ രക്ഷയ്ക്കായി കേരളീയരുടെ ഫലിതസാമൎത്ഥ്യം വിദൂഷകവേഷത്തിലവതരിപ്പിച്ചതാണു ചാക്യാർ കൂത്ത്. പിന്തിരിഞ്ഞു പുറത്തുപോയവരെ കൂത്തമ്പലത്തിൽ കയററി യിരുത്തുവാൻ ഇതിനു സാധിച്ചുവെങ്കിലും, നേരമ്പോക്കിൽ മതിമറന്ന ജനസമുദായം കാൎയ്യഭാഗത്തെ പൂൎവ്വാധികം അവഗണിക്കുകയായിരുന്നു ഇതിൻെറ അവിചാരിതമായ അവസാനഫലം.

ചാക്യാർകൂത്തു നടത്തുവാൻ സാധിക്കാത്ത സ്ഥലങ്ങളിലും കഥാപ്രസംഗംചെയ്തു്, അതിൻെറ പരമോദ്ദേശ്യമായ ധൎമ്മോപദേശത്തെ കൂടുതൽ നിൎവ്വഹിക്കുവാനായി ചാക്യാരുടെ അനുചരനായ നമ്പ്യാർ പാഠകംപറയുവാനാരംഭിച്ചു. "പുരുഷാൎത്ഥചതുഷ്ടയത്തെ സാധിപ്പാനായിക്കൊണ്ടു് അഖിലജഗദാധാരഭൂതനായി സച്ചിദാനന്ദസ്വരൂപനായ ഭഗവാൻ ശ്രീനാരായണനുടെ ശ്രീമത് പാദാരവിന്ദങ്ങളെ ഹൃദയകമലകൎണ്ണികാമദ്ധ്യത്തിൽ"വെച്ചു് അവർ അതു് ഇപ്പോഴും വലിയ മുടക്കംകൂടാതെ നിൎവ്വഹിച്ചുവരുന്നുണ്ടു്.

നമ്പ്യാരുടെ ഈ അവകാശസമ്പാദനംകൊണ്ടോ ചാക്യാരോടു മത്സരിക്കുവാൻ മതിയാകാതെ വന്നതിനാലാണോ എന്നു തോന്നുമാറു് ഏകദേശം ഇതിനടുത്തകാലത്തുതന്നെ കുഞ്ചൻനമ്പ്യാരുടെ വക തുള്ളലും പുറപ്പെട്ടു. തകഴി ശാസ്താംക്ഷേത്രത്തിലെ 'പടയണി' എന്ന അടിയന്തിരത്തിൽ ഓരോ വേഷക്കാർ പുറപ്പെടുമ്പോൾ ചൊല്ലുവാനായി ആദ്യം ഉദ്ദേശിച്ചിരുന്ന തുള്ളൽപാട്ടുകൾ കാലക്രമേണ മലയാളത്തിലെ ഒരു മുഖ്യവിനോദമായിത്തീൎന്നു. പന്ത്രണ്ടുദിവസംനില്ക്കുന്ന ഈ അടിയന്തിരക്കാലത്തുണ്ടാകുന്ന കളികളിൽ പറയൻ, ശീതങ്കൻ, ചോവൻ, പരദേശി എന്നിങ്ങനെ പല വേഷങ്ങളും പുറപ്പെടുന്നു. ശീതങ്കൻെറ കരുത്തോലയും ഗാനരീതിയും അതിലും കാണുന്നുണ്ടു്. ശീതങ്കൻതുള്ളൽ, പറയൻതുള്ളൽ എന്നാക്കെയാണു് അതിനും പറയുക;(49) ഈ പടേണിക്കു തുള്ളുവാൻ വേണ്ടി ഉണ്ടാക്കിക്കൊടുത്ത പോക്കഥകളാണു പിന്നീടു തുള്ളലായി രൂപാന്തരപ്പെട്ടതു്.

"ഭടജനങ്ങടെ നടുവിലുള്ളൊരു പടയണിക്കിഹ ചേരുവാൻ
വടിവിയന്നൊരു ചാരുകേരളഭാഷതന്നെ ചിതം വരൂ."

---

(49) വിദ്യാവിനോദിനി-പു 12. ല. 9. P. P. 394—5

എന്നു നമ്പ്യാർ സഭാപ്രവേശംതുള്ളലിൽ പറഞ്ഞിരിക്കുന്നതും ഈ പടയണിഅടിയന്തിരത്തെക്കുറിച്ചാണെന്നുള്ളതിനു സംശയമൊന്നുമില്ല. വെറും സേനാപംക്തിയെന്നോ ഉദ്ദേശിച്ചിരുന്നുള്ളുവെങ്കിൽ 'ഭടജനങ്ങൾ' എന്നും 'പടയണി' എന്നുമുള്ള പുനരുക്തി ആവശ്യമുണ്ടാകുമായിരുന്നോ? നമ്പ്യാരുടെ തുള്ളലുകളിലുള്ള പേക്കഥകൾ മാററിവെച്ചാലും കഥാഗതിക്കു യാതൊരു ഹാനിയും സംഭവിക്കുന്നതല്ലെന്നുള്ളതും സ്മരണീയമാണു്. അതുകൊണ്ടു് ഈ പേക്കഥകൾമാത്രം ആദ്യം ഉണ്ടാക്കിയെന്നും, പിന്നീടു് ഓരോകഥയിലും അതു യോജിപ്പിച്ചുവെന്നും, ഈ പ്രസ്ഥാനത്തിന്റെ പ്രചാരത്തോടുകൂടി അതിനു ക്ഷേത്രത്തിലേയ്ക്കു പ്രവേശം സിദ്ധിച്ചുവെന്നും വിചാരിക്കുവാനാണു ന്യായം. പേക്കഥകൾ മാത്രമായി നമ്പ്യാർ ഉണ്ടാക്കിയിട്ടുള്ള ചില തുള്ളലുകൾ അറിയാവുന്നവർ ഇപ്പോഴുമുണ്ടു്. നമ്പ്യാരുടെ ശിഷ്യപരമ്പരയായി തകഴിയെന്നും മാത്തൂരെന്നും രണ്ടുവക തുള്ളൽക്കാരെ ഇപ്പോഴും കാണ്മാനുണ്ടു്. ഇവരിലോരോക്കൂട്ടർക്കും മുപ്പത്തിരണ്ടു തുള്ളൽക്കഥകൾവീതം ഉണ്ടാക്കിക്കൊടുത്തുവെന്നാണു കേൾവി. പഴയ പേക്കഥകളെല്ലാം നമ്പ്യാർ അപ്പോൾ ഉപയോഗപ്പെടുത്തിയിരിക്കാം.

അമ്പലപ്പുഴക്ഷേത്രത്തിലെ ചാക്യർകൂത്തിനു കുഞ്ചൻനമ്പ്യാർ മിഴാവുകൊട്ടിയതിൽ പിഴപററിയെന്നും, അതിനു ചാക്യാർ പ്രബന്ധം പറയുന്നതിനിടയ്ക്കു നമ്പ്യാരെ കലശലായി കലശൽകൂട്ടിയെന്നും, ഉടനെതന്നെ നമ്പ്യാർ ഇറങ്ങിപ്പോയി തുള്ളൽപ്രസ്ഥാനവും സൃഷ്ടിച്ചു തിരുമുററത്തുവന്നു കൂത്തമ്പലത്തിലിരുന്നവരെ ആകർഷിച്ചുവരുത്തി ചാക്യാരോടു പകപോക്കിയെന്നുമാണു് ഇന്നു പരക്കെയുള്ള വിശ്വാസം. കാവ്യരീതിക്കും കലാരീതിക്കും ഇത്ര ക്ഷണത്തിൽ നവത്വം കൈവരുമെങ്കിൽ സാഹിത്യവും കലയും ഇപ്പോൾ എവിടെ എത്തുമായിരുന്നു! പരിണാമദശകളെ തരണംചെയ്യാതെ പരിപുഷ്ടമായ സ്വരൂപത്തെ പ്രാപിക്കുവാൻ ലോകത്തിൽ യാതൊന്നിനുംതന്നെ സാധിക്കുന്നതല്ല. അക്കഥ പോകട്ടെ. ചാക്യാർകൂത്തിനെ തോല്പിക്കുവാൻ പുറപ്പെടുന്നവർക്കു ക്ഷേത്രസങ്കേതത്തിൽ സ്ഥാനമനുവദിക്കുവാൻ ബ്രാഹ്മണശക്തി ഒരുകാലത്തും ഒരുങ്ങുകയില്ല. ഇതിനുംപുറമെ, തുള്ളൽക്കഥയുടെ തള്ളിച്ചകൊണ്ടു ചാക്യാർകൂത്തിനു ക്ഷതം പററിയിട്ടുണ്ടെന്നു് ഇതുവരെ ആരും തെളിയിച്ചിട്ടുമില്ല. കൂത്തും തുള്ളലും കൂടിയോജിച്ചുകൊണ്ടുതന്നെയാണു് ഇപ്പോഴും കഴിഞ്ഞുവരുന്നതു്. ചാക്യാർകൂത്തിലുള്ള രസം തുള്ളൽക്കഥയിൽനിന്നു ലഭിക്കുമെന്നു രസികന്മാരായ മലയാളികൾ വിചാരിക്കുവാനും പ്രയാസമാണു്. കൂടിയാട്ടത്തെക്കുറിച്ചാണു് ഇതു പറഞ്ഞി

രുന്നതെങ്കിൽ, പാമരന്മാരുടെ കാര്യത്തിലെങ്കിലും പക്ഷെ സമ്മതിച്ചുകൊടുക്കാമായിരുന്നു. തുള്ളുന്നതു രാത്രിയല്ലാത്തതുകൊണ്ട് ആ ന്യായത്തിനും അവകാശമില്ല. ഇക്കാരണങ്ങളാൽ പ്രസ്തുത ഐതിഹ്യം ചിന്തയുടെ സന്നിധിയിൽ ഭസ്മീകൃതമായിത്തീരുന്നു. തുള്ളലിനേയും കഥകളിയേയും സൃഷ്ടിക്കുവാൻവേണ്ടി തൊഴിലുകാരായ നമ്പ്യാരും ചാക്യാരും തമ്മിലും, നാടിന്നുടയവരായ കുന്നലക്കോനും കൊട്ടാരക്കരത്തമ്പുരാനും തമ്മിലും മത്സരിക്കേണ്ടിവന്നു. ചുരുക്കത്തിൽ, കലോപജീവികൾ കലഹോപജീവികളായി. അല്ലെങ്കിലെന്തിന്? വ്യത്യസ്തകാലങ്ങളിൽ ജീവിച്ചവരായ കുഞ്ചൻനമ്പ്യാരേയും ഉണ്ണായിവാരിയരേയും ഒരുമിച്ചുനിറുത്തി 'തർക്കത്തരം' പറയിച്ചു രസിച്ചവനാണല്ലോ മലയാളി!

തുള്ളലിനെ ഉത്തമമായ ഒരു ദൃശ്യകാവ്യവിഭാഗമായി ഗണിക്കുവാൻ പാടുള്ളതല്ല. ചൊല്ലിത്തീർക്കുന്നതു വേഗത്തിലാകയാൽ ഹസ്തമുദ്രകൾ വിധിപ്രകാരം വിസ്തരിച്ചുകാണിക്കുവാനോ ശ്ലോകങ്ങൾ തന്മയത്വത്തോടുകൂടി അഭിനയിക്കുവാനോ സാധിക്കുകയില്ല. അങ്ങനെ തുള്ളലിലെ കവിതാരീതിക്കല്ലാതെ അതിന്റെ പ്രകടനസമ്പ്രദായത്തിനു വലിയ തന്മയത്വമില്ലാത്തതിനാൽ അച്ചടിയന്ത്രത്തിന്റെ പ്രചാരത്തോടുകൂടി അതിന് അല്പം ചില ഉത്സവങ്ങളെമാത്രം അഭയംപ്രാപിച്ചു ജീവിക്കേണ്ടിവന്നിരിക്കുന്നു.

കൂടിയാട്ടത്തിന്റെ സന്താനമെന്നും കൃഷ്ണനാട്ടത്തിന്റെ ജനനിയെന്നും കേരളീയർ ഇതുവരെ ധരിച്ചുവന്നിരുന്ന അഷ്ടപദിയാട്ടം, വാസ്തവത്തിൽ പൂയംതിരുനാൾ ശ്രീവാസുദേവനെന്ന ഇടപ്പള്ളിരാജാവിന്റെ കല്പനപ്രകാരം തദാശ്രിതനായ ഒരു രാമവർമ്മതിരുമുൽപ്പാട്, ജയദേവനിർമ്മിതമായ ഗീതഗോവിന്ദത്തെ 'കഥകളിമാർഗ്ഗേണ നാട്യാനുഗുണമാക്കി' കൊല്ലവർഷം 1019-ൽ അരങ്ങേറ്റം കഴിപ്പിച്ചതാണെന്ന്, ഒരു കൊല്ലം മുൻപ് എനിക്കു കാണുവാൻ ഇടവന്ന അതിന്റെ ആട്ടപ്രകാരത്തിൽ ഖണ്ഡിതമായി പ്രസ്താവിച്ചിരിക്കുന്നു. 'ഇതിന്റെ മട്ടുകൾ മിക്കവാറും കഥകളിപോലെതന്നെ ആകുന്നു'വെന്ന് അതിൽ എടുത്തുപറഞ്ഞിട്ടുമുണ്ട്. വാദ്യങ്ങൾക്കും കഥകളിയുടേതിൽനിന്നു വ്യത്യാസമില്ല. ആശ്ലേഷം, ആലിംഗനം മുതലായതിനു കഥകളിയെപ്പോലെ ഇതിലും സ്ഥാനമുണ്ട്. ഇതിൽ കൃഷ്ണനും രാധയടക്കം നാലു സ്ത്രീവേഷങ്ങളും മാത്രമേ വേണ്ടതുള്ളു. സ്ത്രീവേഷങ്ങൾക്കു ഹ്രസോത്തരീയവും ചാമരവും, ശ്രീകൃഷ്ണനു ഓടക്കുഴലും വനമാലയും വേണം. അഷ്ടപദിയാട്ടം വിശുദ്ധമായിട്ടാണു വിചാരിച്ചിരുന്നതെന്നു പ്രസ്തുതഗ്രന്ഥത്തിൽ കൊടുത്തിട്ടുള്ള താഴെപറയുന്ന നിബന്ധന

കൾ നോക്കിയാൽ അറിയാം. "അഷ്ടപദിക്ക് അധികം മുഖ്യതയുണ്ടാകയാൽ ശൂദ്രരിൽ താണവരുടെ സ്ഥലങ്ങളിലും ബാലാശൗചങ്ങളിലും വേഷങ്ങൾ കെട്ടുകയും പാടുകയും അരുത്. മുടി തൊടുവാൻ ശരീരശുദ്ധി വേണം. അതുകൊണ്ടു പെററ പുലയിലും കൃഷ്ണൻ കെട്ടരുതു്." ഭാഷ സംസ്കൃതവും പാത്രങ്ങൾ ചുരുക്കവും ആകകൊണ്ടും കലാന്തരത്തിൽ കഥകളിയേക്കാൾ മേന്മയില്ലാത്തതുകൊണ്ടും അഷ്ടപദിയാട്ടം അതിൻെറ ജനനശേഷം വളരെക്കാലം ജീവിച്ചിരുന്നില്ല.

ഉദ്ദേശ്യം അമ്പതുകൊല്ലങ്ങൾക്കുമുമ്പു പാലക്കാട്ടുതാലൂക്കിൽ കഥകളിയുടേയും മോഹിനിയാട്ടത്തിൻേറയും അംശങ്ങൾ കൂട്ടിച്ചേർത്തിട്ടുള്ള മീനാക്ഷീനാടകം, കംസനാടകം മുതലായ ചില നാട്യരീതികൾകൂടി ഉത്ഭവിച്ചു. ഇവയിലെ ഗാനങ്ങളും വിരുത്തങ്ങളുമെല്ലാം തമിഴും മലയാളവും കൂടികലർന്ന 'പാലക്കാടൻ തമിഴി'ലാണ്. ഉണ്ണാമിനായർ എന്ന ഒരാളാണത്രെ ഇവയിലെ അഭിനയക്രമം സൃഷ്ടിച്ചിരിക്കുന്നതു്. മീനാക്ഷിയുടെ ശ്രമസാദ്ധ്യമാത്രമായ നൃത്തം മോഹിനിയാട്ടത്തിൽ താണ്ഡവനൃത്തം കൂട്ടിച്ചേർത്തതാണ്. മീനാക്ഷിയുടെ പൗരുഷത്തെ കാണിക്കുന്ന സന്ദർഭമായതുകൊണ്ടു് അതിനു അനൗചിത്യമില്ലെന്നു പറയാം. കഥകളിയിലെ ഇളകിയാട്ടവുംകൂടി മീനാക്ഷിക്കു നിർവ്വഹിക്കേണ്ടതുണ്ടു്. മലയദ്ധ്വജപാണ്ഡ്യൻെറ മകളായ മീനാക്ഷി പട്ടംകെട്ടി ദിഗ്വിജയത്തിനു പോയവഴിക്കു സുന്ദരേശ്വരനെക്കണ്ടു വിവാഹംകഴിക്കുന്നതാണു മീനാക്ഷീനാടകത്തിലെ കഥ. ഉത്തരകേരളത്തിൽ വളരെപ്രചാരമുള്ള ഈ കളിയെ ഉദ്ധരിക്കുവാൻ ഇപ്പോൾ ചിലർ യത്നിച്ചുവരുന്നുണ്ടു്.

ദേവേന്ദ്രപ്പള്ളു്, ആര്യമാലനാടകം മുതലായ ചില ദേശീയനൃത്തങ്ങളും ഹരികഥാകാലക്ഷേപമെന്ന കഥാപ്രസംഗവും ഇടക്കാലത്തു തമിഴിൽനിന്നു ദത്തെടുത്തിട്ടുള്ളവയാണ്. ക്രിസ്ത്യാനിസമുദായക്കാർ അഭിനയിക്കുന്ന ചവിട്ടുനാടകവും ഏതാണ്ടു പരിണാമഘട്ടത്തിൽത്തന്നെ പെടുന്നു.

ഇവിടംമുതൽ കേരളീയനാട്യകലയുടെ ആധുനികഘട്ടം ആരംഭിക്കുകയായി. ഈ ദശ സംസ്കൃതനാടകസാഹിത്യത്തിനോടുള്ള പ്രതിപത്തിയിൽ തുടങ്ങി പാശ്ചാത്യസംസ്കാരത്തിന്മേൽ പടൎന്നുകയറി ഇപ്പോഴും പൂത്തു തഴച്ചുനില്ക്കുന്നു. കൊല്ലവർഷം 1056-ാമാണ്ടിലാണു കേരളീയനാട്യകല ഈ ദശാഘട്ടത്തിലേയ്ക്കു പ്രവേശിച്ചതെന്നു പറയാവുന്നതാണ്. "ആയിടയ്ക്കാണു ശാകുന്തളം തജ്ജ്മയും ജന്മാന്തരവാസന

ക്കാരനായ നാരായണപിള്ളയും നാടകയോഗവും പുറത്തുവന്നതു്. അതോടുകൂടി പദ്യനാടകങ്ങളും പ്രചാരത്തിൽവന്നു. നടനകല ഗൗരവം വിട്ടു സംഗീതത്തിനോ ഗ്രാമ്യരസത്തിനോ വാസനയുണ്ടെന്നു വിചാരിക്കുന്ന സകലജനങ്ങൾക്കും സ്വാധീനമായി. 'മാനോടൊത്തുവളൎന്ന മന്മഥകഥാഗന്ധം ഗ്രഹിക്കാത്തവർ' വണ്ടിതെളിക്കുന്നവർപോലും പാട്ടിലായി. സ്വതന്ത്രനാടകങ്ങൾ നിയമപരിധിയെ ലംഘിച്ചു് ഉത്പാദ്യവസ്തുമാത്രഘടിതങ്ങളായി. 'ചക്കീചങ്കരം' നാടകവേഷം കെട്ടി കൂട്ടുകാരെ കളിയാക്കിക്കൊണ്ടു പുറത്തിറങ്ങി. അതോടുകൂടി പദ്യനാടകത്തിന്റെ ദുൎദ്ദശയും മങ്ങി. പാട്ടിൽ പുടന്ന പദ്യനാടകം സംഗീതനാടകത്തിൽ ലയിച്ചു. സാമാന്യലോകരുചിക്കു്, ലൗകികവ്യവഹാരങ്ങളെ നാടകത്തിൽ പരസ്യമായി കാണുവാനുള്ള ആകാംക്ഷ വൎദ്ധിച്ചു. ശ്ലോകത്തിലും ഗീതത്തിലും നടക്കുന്ന സംഭാഷണം സ്വാഭാവികമല്ലെന്നു തോന്നിത്തുടങ്ങി. കാക്കോടകൻ തീയിൽ വേവുമ്പോൾ ഹാൎമ്മോണിയം ശ്രുതികൂട്ടി രാഗം പാടിത്തീരുന്നതുവരെ സഹിക്കുവാൻ രംഗവാസികൾക്കു ക്ഷമയില്ലാതെയായി. സംഗീതനാടകത്തിന്റെ കാലവും പിഴച്ചു. ഗദ്യനാടകങ്ങൾ പ്രമാണികളായി. അവയുടെ മൂലം പ്രായേണ ആഖ്യായികകളാണു്. നോവലുകൾ സാധാരണ ആംഗലഭാഷയെയാണല്ലൊ ആശ്രയിച്ചുനില്ക്കുന്നതും. സംസ്കൃതപക്ഷപാതികളായിരുന്ന നാടകങ്ങൾ ആംഗലഭാഷയ്ക്കു് അധീനങ്ങളായപ്പോൾ ആ ഭാഷയിലുള്ള പ്രഹസനപ്രസ്ഥാനത്തിനും ഭാഷയിൽ അവകാശം ലഭിച്ചു. എന്നാൽ നാഗരികരുചി ഈ പ്രസ്ഥാനത്തിൽ സൽക്കാവ്യഫലമായ സാത്വികകാൎയ്യങ്ങൾ ഒന്നും തെളിഞ്ഞുകണ്ടില്ല. അപ്പോൾ പാശ്ചാത്യരെത്തന്നെ അനുവൎത്തിച്ചു 'പ്രഹസനപ്രമേയം' എന്ന ഹാസ്യരസപ്രധാനവും തത്വചിന്താപരവുമായ ഒരു പ്രസ്ഥാനം പരീക്ഷാൎത്ഥം അവതരിച്ചു." (50) സ്ഥിതിസമത്വവാദതത്വങ്ങൾക്കു പരപ്പും ഉറപ്പും കൂടിയപ്പോൾ റഷ്യയിലെയും ഫ്രാൻസിലേയും മററും ആധുനികനാടകസാഹിത്യത്തെ അനുകരിച്ചു ഭൗതികവ്യവഹാരപരവും സമുദായപ്രവൃത്തിപ്രദൎശകവുമായ നാടകങ്ങളും ഇപ്പോൾ അവതരിച്ചുതുടങ്ങിയിട്ടുണ്ടു്.

പാശ്ചാത്യരുടെ അഭിപ്രായങ്ങളെ വിലവെയ്ക്കാതിരിക്കുവാൻ വൈമനസ്യമുള്ളതുകൊണ്ടുമാത്രമാണു്, 'കഥകളിയേയും കൂടിയാട്ടത്തേയും കാഴ്ചബംഗ്ലാവിൽ മാത്രമേ പ്രദൎശിപ്പിക്കാവൂ' എന്നു് അല്പം ചിലരെങ്കിലും ഇന്നു പറയാതിരിക്കുന്നതു്. ദേശീയബോധത്തോടൊപ്പം കേരളീയ

(50) സാഹിത്യപരിഷത്തു ദ്വിതീയസമ്മേളനറിപ്പോൎട്ടു് P. 224.

സംസ്കാരത്തോടുള്ള പ്രതിപത്തിയും വർദ്ധിച്ചുവരുന്നതായി കാണുന്നതുകൊണ്ട് ഉറക്കമെണീറ്റുകഴിഞ്ഞിരിക്കുന്ന നമ്മുടെ പ്രാചീനകലകളുടെ ആയുർദ്ദായം ഗണിക്കുവാനുള്ള സമയമായിട്ടില്ല.

ഏററവും പ്രാചീനവും ഏററവും നവീനവുമായ നടനകലാരീതികൾ 'തൊഴുത്തിൽക്കുത്തു' കൂടാതെ നിലനിന്നുപോന്നിട്ടുള്ള ഏകരാജ്യമാണു കേരളം. കേരളസംസ്കാരത്തെ വിശകലനംചെയ്തു പരിശോധിക്കുമ്പോൾ അതിലെ വൈവിധ്യം പ്രത്യക്ഷപ്പെടുമെങ്കിലും, അതിൻെറ സാക്ഷാത്തായ പൂർണ്ണസ്വരൂപം മററെല്ലാററിൽനിന്നും വിഭിന്നമാണ്. ധനസമ്പത്തിനെ വർദ്ധിപ്പിക്കുന്നതിലുള്ള നിഷ്കർഷക്കുറവു്, കലാസമ്പത്തിൻെറ കാര്യത്തിൽ കേരളീയഹിന്ദുക്കൾ കാണിച്ചിട്ടില്ല. ആവശ്യമില്ലാത്തതിനെ അന്യരിൽനിന്നു സ്വീകരിക്കുകയോ, സ്വീകരിച്ചുകഴിഞ്ഞതിനെ പരിപാലിക്കാതെ നശിപ്പിക്കുകയോ, അവരുടെ ധർമ്മങ്ങളിൽ ഉൾപ്പെട്ടതല്ലായിരുന്നു. തങ്ങളുടെ ദേശത്തിനും കാലത്തിനും മനസ്സിനും ഇണങ്ങത്തക്കവണ്ണം സ്വരൂപഭേദം വരുത്തിയേ അവർ എന്തിനെയെങ്കിലും ആദരിക്കാറും കൈക്കൊള്ളാറുമുള്ളു. പെരുമാൾവാഴ്ചയ്ക്കു് അറുതിവന്നതിനുശേഷം പരദേശവുമായുള്ള കൂട്ടുകെട്ടിൽ പ്രതിപത്തി കുറഞ്ഞുപോയതുകൊണ്ട് അന്യരുടെ നടപ്പിനെ നോക്കാതെ തങ്ങളുടെ മര്യാദകൾക്കു വ്യവസ്ഥവരുത്തുവാൻ അവർക്കു സാധിച്ചു. കാലക്രമേണ കേരളത്തിലെ ആചാരങ്ങൾ മററുള്ളവർക്കൊക്കെ അനാചാരങ്ങളായി. കേരളീയരുടെ 'വൃത്തി'യെ അനുകരിക്കുവാൻ പരദേശിക്കു നിവൃത്തിയില്ലെന്നുമായി. സംസ്കാരവും വിജ്ഞാനവും സമൃദ്ധമായ നാടായതിനാൽ കലയ്ക്കും വിദ്യയ്ക്കും സ്വാതന്ത്ര്യത്തോടെ വളരുവാനുള്ള വഴിയും തെളിഞ്ഞു. കഥകളിക്കു തെരുവുക്കൂത്തിനേക്കാളും, മോഹിനിയാട്ടത്തിനു ദാസിയാട്ടത്തിനേക്കാളും പ്രത്യക്ഷത്തിലുള്ള മേന്മ ഈ സ്വാതന്ത്ര്യഗതിയുടേയും സംസ്കാരവിശേഷത്തിൻേറയും ഫലമാണ്. കൂടിയാട്ടം അതിൻെറ ആദിമസ്വരൂപത്തിൽത്തന്നെ തഞ്ചാവൂർക്ഷേത്രത്തിൽക്കിടന്ന് അന്ത്യശ്വാസം വലിക്കുന്നുണ്ടെങ്കിൽ, കേരളത്തിൽ ഇന്നും അതു പണ്ഡിതമനസ്സിനെ ആനന്ദിപ്പിക്കുന്നു. അവകാശസ്ഥാപനത്തിന് അവിടെ നിരാഹാരവ്രതം അനുഷ്ഠിക്കേണ്ടിവന്നപ്പോൾ, ഇവിടെ ചിരതരമായ അഭ്യാസം കൊണ്ടും ചമൽക്കാരപൂർണ്ണങ്ങളായ കാവ്യങ്ങൾകൊണ്ടും പോഷിപ്പിച്ചതുതന്നെ ഇതിനു കാരണം. കേരളകലയുടെ പ്രത്യേകതകൾ കേരളീയരുടെ ജീവിതത്തിനു പാകമാകുവാൻവേണ്ടി ഉത്ഭവിച്ചവ മാത്രമാണ്.

മററൊരുപ്രകാരത്തിൽ നോക്കുകയാണെങ്കിൽ, കേരളം ഒരു കാഴ്ചബംഗ്ളാവിന്റെ സ്ഥാനത്തെയാണ് അർഹിക്കുന്നതു്. ഭാരതീയസംസ്കാരത്തിനു്—ആര്യമായാലും ദ്രാവിഡമായാലും ശരി—എന്നെന്നേയ്ക്കുമായി നഷ്ടപ്പെട്ടുപോയിട്ടുള്ള സ്വത്തുക്കളുടെ ഒരേകദേശസ്വരൂപം ഗ്രഹിക്കേണമെങ്കിൽ ഇന്നു കേരളരാജ്യമാകുന്ന ഭണ്ഡാഗാരത്തിൽത്തന്നെ തിരഞ്ഞുനോക്കേണ്ടിയിരിക്കുന്നു. താന്ത്രികക്രിയയും മാന്ത്രികവിദ്യയും, വൈദ്യഗ്രന്ഥങ്ങളും ഔഷധിവർഗ്ഗങ്ങളും, തച്ചുശാസ്ത്രവും, ജ്യോതിർഗ്ഗണനവും, തക്കവും, മീമാംസയും, വേദാന്തവും—എന്നുവേണ്ട, പ്രാചീനവിജ്ഞാനത്തിന്റെ ഏതുവിഭാഗവും പ്രാചീനസാമഗ്രികളുടെ ഏതുരൂപവും അതതിനുള്ള യഥാർത്ഥമാഹാത്മ്യത്തെ കാണിച്ചുകൊണ്ടു കേരളത്തിൽ മാത്രമേ വർത്തിക്കുന്നുള്ളു. കലാവിഷയത്തിൽ നാട്യകലയെത്തന്നെ ഉദാഹരിക്കാവുന്നതാണ്. പരിണാമക്രമത്തിനുള്ള പ്രാചീനദ്രാവിഡനൃത്തങ്ങളും, ആര്യോപജ്ഞമായ നാട്യശാസ്ത്രത്തെ അനുപദം അനുവർത്തിച്ചുകൊണ്ടുള്ള അഭിനയവും ഇന്നു കേരളത്തിലാണ് അവശേഷിച്ചിട്ടുള്ളതു്. സദ്വൃത്തിക്കും സമുദായബന്ധത്തിനും അത്യാവശ്യമായ നിയമങ്ങളെപ്പോലെതന്നെ കലകളേയും ദീർഘദൃഷ്ടികൊണ്ടുവീക്ഷിച്ചു സമുദായാചാരങ്ങളോടും മതകർമ്മങ്ങളോടും ബന്ധിച്ചതുമൂലമാണ്, കേരളീയമര്യാദകളും കേരളീയകലകളും ഉടവുകൂടാതെ ഇക്കാലത്തും ജീവിച്ചുപോരുന്നതു്. കേരളത്തിലെ നടനകലാരീതികളെ കണ്ടെത്തേണമെങ്കിൽ ഇപ്പോഴും ഒരു കെട്ടുകല്യാണത്തിനുള്ള പന്തലിലോ, പന്ത്രണ്ടാംമാസത്തിനുള്ള നെടുംപുരയിലോ, ഉത്സവമാഘോഷിക്കുന്ന ക്ഷേത്രത്തിന്റെ പരിസരങ്ങളിലോ ചെന്നുനോക്കണം. ദ്രാവിഡരുടെ പ്രാചീനമായ പരദേവത ഭദ്രകാളിയാകയാൽ ഭൂതംതുള്ളൽതുടങ്ങി തട്ടിന്മേൽക്കൂത്തുവരെയുള്ള പുരാതനനൃത്തങ്ങളും, കളമെഴുത്ത്, കോമരംതുള്ളൽ മുതലായ പ്രാചീനാരാധനാസമ്പ്രദായങ്ങളും അവിടെക്കാണാം. ക്ഷേത്രങ്ങളും ഉത്സവങ്ങളും ഇല്ലായിരുന്നെങ്കിൽ ഇക്കാലത്തു ചാക്യാർക്കൂത്തും, കഥകളിയും, കുറത്തിയാട്ടവും, തുള്ളലുമെല്ലാം കേരളഭൂമിയിലെ മണ്ണിനടിയിൽ വിലയംപ്രാപിച്ചുകഴിഞ്ഞേനെ. സംഘക്കളിയും പാനയും ശ്വാസംവലിക്കുന്നതു് ആഢ്യബ്രാഹ്മണരുടേയും നാടുവാഴികളുടേയും നായർപ്രഭുക്കന്മാരുടേയും ഗൃഹങ്ങളിൽ സമുദായകർമ്മങ്ങൾനടക്കുന്ന സന്ദർഭങ്ങളിൽമാത്രമാണ്. ഇവയ്ക്കുപുറമേയുള്ള ദേശീയനൃത്തങ്ങളെ സാമുദായികഗാനങ്ങളോടൊപ്പം മതത്തിന്റെ പേരുപറഞ്ഞു പ്രകടിപ്പിച്ച് ഓരോ വർഗ്ഗക്കാർ ഉപജീവനം സമ്പാദിച്ചുവരുന്നു. പാണന്റെ മുറമ്പോത്തും കുറത്തിയാട്ടവും പുള്ളുവന്റെ കളംപാട്ടും നാ

ഗംത്തുള്ളലും ഇനിയും തീരെ നശിച്ചുകഴിഞ്ഞിട്ടില്ല. ഇങ്ങനെ കലയും മതവും സമുദായവും ഉപജീവനമാർഗ്ഗവും കൈക്കോർത്തു കെട്ടിപ്പിണച്ചു നിർത്തിയതുകൊണ്ടാണു് ആരംഭംമുതൽ ആധുനികകാലംവരെ ഉള്ളതെല്ലാം ഒരുമിച്ചു പ്രദർശിപ്പിക്കുവാൻ കേരളത്തിനു കഴിവുണ്ടായതു്. മതവും സമുദായവും ഇത്തരത്തിൽ നിലനില്ക്കുന്നിടത്തോളംകാലം ഈ കലകൾക്കും ജീവിക്കുവാൻ സാധിച്ചേയ്ക്കാം.

"രേഖപ്പെടുത്തുവാനുള്ള സമയം ഇതാണു്. കണക്കിലേറെ നഷ്ടം നമുക്കു സംഭവിച്ചുകഴിഞ്ഞു; ഒട്ടനേകം അതിവേഗത്തിൽ മാഞ്ഞുപൊയ്ക്കൊണ്ടുമിരിക്കുന്നു.. തന്നാത്താൻ മറഞ്ഞുപോവുക എന്നതിനു പുറമെ, സ്മരണയ്ക്കും ദൃഷ്ടിക്കും അതീതമാവുന്നതിനുമുമ്പുതന്നെ അവയെ രേഖപ്പെടുത്തേണ്ടവർ അതിൽ കാണിക്കുന്ന വൈമുഖ്യവും ഈ ഹിതകാരികളായ സാമഗ്രികളുടെ നാശത്തിനു കാരണമാണു്." (51) മനുഷ്യവർഗ്ഗചരിത്രത്തെപ്പററിയുള്ള പ്രൊ: ഹാഡന്റെ ഈ അഭിപ്രായം കേരളത്തിലെ നടനകലയെ സംബന്ധിച്ചിടത്തോളം എത്രയും പരമാർത്ഥമാണു്. പലതിന്റേയും പേരുകൂടി നശിച്ചുകഴിഞ്ഞിരിക്കുന്നുവെങ്കിലും ചിലതിന്റെ നിഴലെങ്കിലും ഇപ്പോഴും അവശേഷിച്ചു കാണുന്നുണ്ടെന്നു സമാധാനിക്കാം. അവയും ആധുനികവിദ്യാഭ്യാസമാകുന്ന ആവർത്തത്തിലകപ്പെട്ടു് എന്നെന്നേയ്ക്കുമായി ആണ്ടുപോകുവാൻ ഇനി അധികമൊന്നും താമസമില്ല. പൗരസ്ത്യദേശത്തിന്റെ ഭൂതകാലചരിത്രത്തിൽ വിളക്കുവെച്ചു് അവിടത്തെ പ്രാചീനസംസ്കാരത്തെ ആരാധിക്കുവാൻ പുറപ്പെടുന്നവർ പാശ്ചാത്യരാണെന്നുള്ള സംഗതി വിചാരിക്കുമ്പോൾ ഒരേരീതിയിലുള്ള വിദ്യാഭ്യാസം ഓരോ ദേശങ്ങളിലും പ്രതിഫലിച്ചതു് എങ്ങനെയാണെന്നു മനസ്സിലാവും. കഴിഞ്ഞകാലത്തിനെ കൈക്കൊള്ളേണ്ടതില്ലെങ്കിൽ കാഴ്ചബംഗ്ലാവിലെങ്കിലും സൂക്ഷിക്കേണ്ടതാണെന്നു യഥാർത്ഥവിദ്യാഭ്യാസം അവരെ ഉൽബോധിപ്പിച്ചു. ഉണ്ടായിരുന്നതിനേയും ഉള്ളതിനേയും തിരിഞ്ഞുനോക്കാതെ, ഉണ്ടാവാത്തതിനുവേണ്ടി കൈനീട്ടുവാനുള്ള ഒരു മനഃസ്ഥിതി, പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ പുറംപൂച്ചു്, നമ്മളിൽ ഉൽപാദിപ്പിച്ചു. ഭൂതകാലമാണു ഭാവിയിലെ മാർഗ്ഗദർശിയെന്നു മനസ്സിലാക്കിയിട്ടുള്ളവർ ചുരുക്കമാ

---

(51) Quoted from Prof: Haddon by A. H. Keane, in his introduction to "The Tribes and Castes of Cochin." Vol. I.

യി. കേരളത്തിലെ നൃത്തങ്ങളുടേയും കളികളുടേയും ചരിത്രം നിർമ്മിക്കുവാൻ ഇനി ഒട്ടുംതന്നെ വൈകിച്ചുകൂടാ. ഇനിയില്ലെങ്കിൽ എന്നുമില്ല എന്ന സ്ഥിതി എത്തിക്കഴിഞ്ഞുവെന്നു സ്വദേശാഭിമാനികൾ സ്മരിക്കേണ്ടതാണ്.



# സന്താനഗോപാലം.

(ഒരു പ്രാചീനകൃതി)

(സമ്പാദകൻ—മററങ്ങുഴമംഗലം ടി. ജി. അച്യുതൻനമ്പൂതിരി അവർകൾ)



(1)

അപ്പയോനിധിമദ്ധ്യേ നിർമ്മിച്ചതാം
തൽപുരി കൃഷ്ണനുധവരാദിയോ-
ടൊത്തുവാണിതു ചിത്തരസത്തോടും
പത്മനാഭ വിഭോ പാഹി പാഹി മാം.

(2)

ആദരാൽ പരിപാലനം ചെയ്തിതു
സാദരം പുരവാസിജനങ്ങളോ-
ടാദിയാദി യഥാക്രമമാംവണ്ണം
പത്മനാഭ ....................

(3)

ഇപ്പുരത്തിലൊരുത്തമവിപ്രനാ
വിപ്രരെട്ടുകുമാരർ ജനിച്ചിതു.
ജാതമാത്രമപമൃതിതേടിനാൻ
പത്മനാഭ....................

(4)

ഈവണ്ണം കഴിഞ്ഞീടുനാകാലത്ത-
ങ്ങാവിർഭൂതനായൊമ്പതാംബാലകൻ
ജീവനോടഥ വേർപെട്ടുവീണിതു
പത്മനാഭ......................

(5)

ഉൾപ്പൂവിങ്കലേ ദുഃഖങ്ങളോക്കവേ
ട്ടെമെ സഹിയാഞ്ഞിട്ട വിപ്രനും
ഉൽപലേക്ഷണനെപ്പഴിച്ചീടിനാൻ
പത്മനാഭ...... .................

(6)

ഊക്കസൎവ്വം കേവലമോൎക്കമ്പോൾ
വാക്കിലത്രേ നിനക്കള്ള നിൎണ്ണയം
പാൎത്ഥനെന്നൊരു വീരനെ കേൾപ്പുണ്ട്
പത്മനാഭ.............................

(7)

എന്നു ചൊന്നതു കേട്ട ധനഞ്ജയൻ
നന്ദനൻതന്നെ കാത്തുതരാമെന്നു
ദൎമ്മദത്തോട ചൊന്നു ദ്വിജനോട
പത്മനാഭ.......................

(8)

ഏവമുള്ളതു സത്യമിതെന്നിയേ
ആവതില്ലെന്നു വന്നുവെന്നാകിലോ
ജീവനെക്കളഞ്ഞീടുവേനഗ്നിയിൽ
പത്മനാഭ......................

(9)

ഐരണ്ടാമതുമുണ്ടായി ഗൎഭവും
എയ്യുണ്ടാക്കി ശരക്കൂടമസ്ഥലേ
മെയ്യത്തിൽച്ചെന്നു പാൎത്തിതുപാൎത്ഥനും
പത്മനാഭ.......... ..................

(10)

ഒന്നുമീവണ്ണം കണ്ടില്ല നിൎണ്ണയം
നന്ദനൻെറ ശവംപോലും കണ്ടില്ല.
നിന്ദിച്ചാൻ ദ്വിജൻ കന്തീതനയനെ
പത്മനാഭ.........................

(11)

ഓടിപ്പോയിതു പീഡയോടുംകൂടെ
ചാടുവാനഗ്നിതന്നിൽ ധനഞ്ജയൻ
കോടക്കാറൊളിവൎണ്ണൻ തടുത്തിതു
പത്മനാഭ ......................

(12)

ഔവഴി(1)യെ കിരീടിയും കൃഷ്ണനാം
സൗവർണ്ണത്തേരിലേറി ഗമിച്ചുടൻ
ഔവന(2)ത്തിലപമൃതിതേടിനാർ
പത്മനാഭ.......................

(13)

അംബുജാക്ഷനെ ച്ചിന്തിച്ചു മാനസേ
ലോകലോകം കടന്നു ക്ഷണംകൊണ്ടു്,
വൈകുണ്ഠമാന്തു വന്ദിച്ചുചൊല്ലിനാൻ
പത്മനാഭ...........................

(14)

അക്കടലിൽ വസിക്കും ഭഗവാൻെറ
തൃക്കഴലിലിരിക്കും ശിശുക്കളെ
പാത്ഥനോ വീണ്ടു വിപ്രനു നല്കിനാൻ
പത്മനാഭ വിഭോ പാഹി പാഹി മാം.

(ശുഭം)

# "വിദൂഷകൻ."

(ശ്രീമതി പി. രത്നമയീദേവി, എം. എ. ഓാണേഴ്സ്.)

മററുകലാവിദ്യകളിലെന്നപോലെതന്നെ സാഹിത്യത്തിലും, ചരിത്രാതീതകാലംമുതല്ക്കു സ്ഥിരപ്രതിഷ്ഠലഭിച്ചിരുന്ന ഭാരതവഷം നടനകലയിലും, നാടകസാഹിത്യത്തിലും, അഭിനന്ദനീയമായ അഗ്രിമസ്ഥാനത്തെ അധിരോഹണംചെയ്തിരുന്നുവെന്നുള്ളതു ദേവഭാഷയായി ആദരിക്കപ്പെട്ടുപോരുന്ന ഗൈവ്വാണിയുടെ ആരാധകന്മാർ മാത്രമല്ല, ശാസ്ത്രീയലോകത്തിലെ ഇന്നത്തെ അധിപന്മാരായി അഭിമാനിച്ചുപോരുന്ന പാശ്ചാത്യവിദ്വാന്മാരുംകൂടി അറിഞ്ഞംഗീകരിക്കുന്ന പരമാത്ഥമാണു്.

കേവലം സങ്കല്പലോകത്തിൽ ജീവിക്കുന്ന ഒന്നോരണ്ടു കഥാപാത്രങ്ങളേയും ഹാസ്യപ്രധാനങ്ങളായ അവരുടെ പ്രവൎത്തനങ്ങളേയും മാത്ര

(1) 'അവ്വഴി' എന്നതിനു പകരമുള്ള പ്രയോഗം. (2) ആ വനം.

മല്ല, അത്രകാലത്തെന്നെ പൂർണ്ണവളർച്ചയെ പ്രാപിച്ചിരുന്ന ഭാരതീയനാടകവേദിയിൽ നാം കാണുന്നത്. അനന്തരകാലങ്ങളിലെ ഗതാനുഗതികത്വം, നാമഭേദങ്ങൾകൊണ്ടുമാത്രം വ്യത്യസ്തങ്ങളായ നിരവധി നാടകങ്ങളെയാണു സംസ്കൃതസാഹിത്യത്തിനു സമർപ്പിച്ചിട്ടുള്ളതെങ്കിലും, കഴിഞ്ഞുപോയ സുവർണ്ണകാലത്തിന്റെ അവശിഷ്ടങ്ങളായി നിലനില്ക്കുന്നവയും, നവീനകൃതികൾക്കു മാതൃകാഭൂതങ്ങളുമായ ചില ഗ്രന്ഥങ്ങൾ അന്നത്തെ അഭിനയകലയുടെ പക്വാവസ്ഥയ്ക്കു സാക്ഷിപത്രങ്ങളായി ഇന്നും പരിലസിക്കുന്നുണ്ട്. ആ വിധത്തിലുള്ള നാടകങ്ങളിൽ കാണുന്ന കഥാപാത്രങ്ങൾ പലേവിധത്തിൽ സാദൃശ്യമുള്ളവയെങ്കിലും, സ്വതേതന്നെ വ്യക്തിത്വമുള്ളവയാണെന്നു സൂക്ഷ്മദൃക്കുകൾക്കു കാണ്മാൻകഴിയുന്നു. ഇപ്രകാരം ലോകസ്വഭാവാനുകരണത്തിന്റെ പരിപൂർണ്ണതയാലും, വാണീദേവിയുടെ സവിശേഷാനുഗ്രഹത്താലും ലബ്ധമാകുന്ന തന്മയീഭാവത്താൽ സഹൃദയഹൃദയങ്ങളെ ആനന്ദത്തിലാറാടിക്കുന്ന നാടകരംഗത്തിലെ ഒരു വിശേഷസൃഷ്ടിയാകുന്നു "വിദൂഷകൻ."

കവികലചക്രവർത്തിയായ കാളിദാസനും, നിപുണകവിയും രാജാധിരാജനുമായ ശ്രീഹർഷനും രാജകവിയോ കവിരാജനോ ആയ ശൂദ്രകനും, വിദൂഷകസൃഷ്ടിചെയ്തിട്ടുണ്ട്. കാളിദാസൻതന്നെ, ഒരു "മാഢവ്യ"നേയും, ഒരു "മാണവക"നേയും, ഒരു "ഗൗതമ"നേയും സൃഷ്ടിച്ചിട്ടുണ്ട്. അതുപോലെതന്നെ ശ്രീഹർഷൻ, ഒരു "വസന്തക"നേയും ഒരു "ആത്രേയ"നേയും നമ്മുടെ മുമ്പിൽ ചിത്രീകരിക്കുമ്പോൾ, ശൂദ്രകവി ഒരു "മൈത്രേയ"നെയാണു നമുക്കു കാട്ടിത്തരുന്നത്. ഇവരെല്ലാവരും ബ്രാഹ്മണരും, സ്വസ്വാമിമാരുടെശുഭകാംക്ഷികളും വയസ്യന്മാരുമാകുന്നു. എല്ലാപേരും ഭോജനപ്രിയന്മാരും, അജ്ഞന്മാരുമാണ്. എന്നാൽ ഇവരിൽ ഓരോരുത്തരും അവരവരുടെ വ്യക്തിത്വത്തെ സവിശേഷം പുലർത്തിപ്പോരുന്നുവെന്നു സൂക്ഷിച്ചുനോക്കിയാൽ നമുക്ക് അറിയുവാൻ കഴിയും.

ധീരോദാത്തനായകനായ ദുഷ്യന്തന്റെ നർമ്മസചിവനായ 'മാഢവ്യ'നെ ശാകുന്തളത്തിലെ രണ്ടങ്കങ്ങളിൽമാത്രമേ നമുക്കു കാണ്മാൻ കഴിയുന്നുള്ളു എങ്കിലും, അദ്ദേഹത്തിന്റെ പരിഹാസസ്വഭാവവും ബുദ്ധിഹീനതയും നമ്മുടെ ഹൃദയത്തിൽ വിനോദവും അനുകമ്പയും ജനിപ്പിക്കത്തക്കവയാണ്. "കാണേണ്ടതു കാണാത്തതിനാൽ അങ്ങയുടെ കണ്ണു നിഷ്ഫലങ്ങൾതന്നെ" എന്നു പറയുന്ന രാജാവിനോട്, അദ്ദേഹം പറയുന്ന മറുപടി ["അങ്ങെന്റെ മുമ്പിൽത്തന്നെയുണ്ടല്ലൊ"] ആ ബ്രാഹ്മണവടുവിന്റെ വികടത്വത്തിന് ഒരു ലക്ഷ്യംമാത്രമേ ആകുന്നുള്ളു.

അതിനെത്തുടൎന്ന് തന്റെ പ്രണയകഥയെ, കലവറ ഒട്ടും കൂടാതെ തുറന്നു പറയുന്ന രാജാവു്, പെട്ടെന്നു ഭാവം മാററി,

"ക്വ വയം, ക്വ പരോക്ഷമന്മഥോ
മൃഗശാബൈഃ സമമേധിതോ ജനഃ
പരിഹാസവിജല്പിതം സഖേ!
പരമാൎത്ഥേന ന ഗൃഹ്യതാം വചഃ"

എന്നും മററും പറഞ്ഞപ്പോൾ വ്യാജശങ്ക തെല്ലും കൂടാതെ അവയെല്ലാം അതുപോലെ വിശ്വസിക്കുന്ന ആ പരമശുദ്ധന്റെ സംകുചിതബുദ്ധിക്കും, അലസതയ്ക്കും, വിഡ്ഢിത്തത്തിനും അയാളുടെ ഓരോ വാക്കുകളും ലക്ഷ്യം നല്കുന്നു. ഭൂതഗ്രസ്തനായി, അഥവാ ഭീതിഗ്രസ്തനായി മുറയിടുന്ന ആ സാധുവിന്റെ നിലവിളി ആ ശുദ്ധാത്മാവിനോടു നമ്മെ കുറേക്കൂടി അടുപ്പിക്കുകയും, അയാളുടെ മോചനത്തിനു നാം പ്രേരിതരാകുകയും ചെയ്തുപോകുന്നുവെങ്കിലും, ദുഃഖിതനും തന്മൂലം നിസ്തേജസ്കനുമായി ബ്ഭവിച്ചിരുന്ന രാജാവിനെ ഉന്മേഷപ്പെടുത്തുവാനുദ്ദേശിക്കുന്ന മാതലിയുടെ തന്ത്രംമാത്രമാണതെന്നറിയുകയും, അതറിഞ്ഞു ദുഷ്യന്തൻ ആ ഇന്ദ്രസാരഥിയെ ആദരിക്കുമ്പോൾ, ആത്മഗതമായിട്ടെങ്കിലും തന്റെ കാലുഷ്യത്തെ മുറുമുറുക്കുന്ന മാഢവ്യന്റെ വാക്കുകൾ കേൾക്കുകയും ചെയ്യുമ്പോൾ ഹാൎദ്ദമായി ഒന്നു ചിരിക്കുവാനുള്ള വകയാണു നമുക്കു ലഭിക്കുന്നതു്. ഇങ്ങനെ രണ്ടു സ്ഥലങ്ങളിൽമാത്രം അടുത്തു പരിചയത്തിനിടവരുന്ന ഈ വിദൂഷകന്റെ അന്തൎദ്ധാനത്തിനുശേഷം, നമ്മെ അയാളെക്കുറിച്ചു് ഉല്കണ്ഠാകുലരാക്കുവാൻ തക്കവണ്ണമുള്ള ശക്തി അയാളുടെ രസികത്വത്തിനില്ല.

'വിക്രമോൎവ്വ'ശീയത്തിലെ "മാണവക"നും ഏകദേശം ഈ രീതിയെ അവലംബിച്ചുതന്നെയാണു നിൎമ്മിക്കപ്പെട്ടിരിക്കുന്നതു്. എങ്കിലും മാഢവ്യനേക്കാൾ ഒരു പടികൂടി കടന്നാണു് ഇയാളുടെ നില. വേണ്ടിടത്തും വേണ്ടാത്തിടത്തും കടന്നുചെല്ലുവാനും, വേണ്ടതും വേണ്ടാത്തതും ഗ്രഹിക്കുവാനും, അബദ്ധമായ സന്ദൎഭത്തിലും സ്ഥലത്തുംവെച്ചു് അവയെ വെളിച്ചത്താക്കുവാനും അയാൾക്കുള്ള വാസന ഒന്നു വേറെതന്നെയാണു്. സൎവ്വദാ ഉൎവ്വശീചിന്തയിൽ മുഴുകിയിരുന്നുവെങ്കിലും, സ്വഭാൎയ്യാനുസാരം സുരക്ഷിതമാക്കി വെച്ചിരുന്ന രാജാവിന്റെ രഹസ്യനിക്ഷേപത്തെ ആ വിടുവായനിൽനിന്നു ഗ്രഹിക്കുവാൻ നിപുണികയുടെ നൈപുണ്യത്തിന്റെ ഒരംശംപോലും വേണ്ടിവരുന്നില്ല. രാജാവുതന്നെ രഹസ്യഭേദനം ചെയ്തുവെ

ന്നു കേട്ടപ്പോഠം, തനിക്കു് അതുവരെ അതു പുറത്തേയ്ക്കുവിടാതെ സൂക്ഷിക്കുവാനുള്ള ബുദ്ധിമുട്ടു തീൎന്നു കഴിഞ്ഞു് അയാഠം സ്വൈരമായി ഒരു ദീൎഘനിശ്വാസംചെയ്യുന്നതു നാം പ്രത്യക്ഷമായിത്തന്നെ ആ രംഗത്തിൽ ദൎശിച്ചുപോകുന്നു. സഹായിക്കുവാൻ ആഗ്രഹമുണ്ടെങ്കിലും, കുഴപ്പത്തിൽ ചാടിക്കുവാൻമാത്രം പ്രയോജനപ്പെടുന്ന അയാളുടെ വിരുതു പൂൎണ്ണമാകുന്നതു ഭൂൎജ്ജപത്രലേഖനത്തിന്റെ തിരോധാനസന്ദൎഭത്തിലാണു്. മാധവ്യനോളമോ അതിലധികമോ വിഡ്ഢിയാണെങ്കിലും, അപകടങ്ങഠം പാറിക്കുവാനുള്ള വിരുതു് മാണവകനിലാണു പ്രത്യക്ഷീഭവിക്കുന്നതു്. എന്നാൽ കാളിദാസരുടെ പ്രഥമകൃതിയായി അംഗീകരിക്കപ്പെട്ടുപോരുന്ന മാളവികാഗ്നിമിത്രത്തിലെ ഗൗതമബ്രാഹ്മണൻ ഈ രണ്ടുപേരിൽനിന്നു സൎവ്വഥാ ഭിന്നനാകുന്നു. അഗ്നിമിത്രൻ തന്റെ നൎമ്മസഖനു ഹൃദയപൂൎവ്വം നല്കുന്ന "കാൎയ്യാന്തരസചിവൻ" എന്ന ബഹുമാനസൂചകമായ ബിരുദനാമം ആ സരസൻ എത്രത്തോളം അൎഹിച്ചിരുന്നുവെന്നുള്ളതു് മാളവികാഗ്നിമിത്രത്തിലെ ഓരോ വശവും തെളിയിക്കുന്നു. വൈദൎഭനെ ജയിക്കുവാൻ അമാത്യസേനാപതികളുടെ സഹായം സ്വീകരിക്കുന്ന സചിവായത്തസിദ്ധിയായ ആ രാജാവിനു് അനംഗദേവനെ, അഥവാ ധാരിണീദേവിയെ, വശത്താക്കുവാൻ ഗൗതമനാവശ്യമായിരുന്നു. മാളവികയെ ഒന്നു കാണണമെങ്കിൽ— ആ കുമാരിയുമായി ഒരുവാക്കു് സ്വൈരമായി സംസാരിക്കണമെങ്കിൽ—വിടവായനും വിഡ്ഢിയുമെന്ന പട്ടപ്പേരു കിട്ടിയിട്ടുള്ള ആ ബ്രാഹ്മണന്റെ ബുദ്ധിതന്നെ പ്രവൎത്തിക്കണം. ഈ വസ്തുത തനിക്കും അറിയാമായിരുന്നുവെന്നു് അദ്ദേഹത്തിന്റെ,

"ഗൃഹീതം വചനം; കിന്തു മേഘാവലീനിരുദ്ധജ്യോത്സ്നേവ പരാധീനദൎശനാ തത്രഭവതീ മാളവികാ; ഭവാനപി സൂനാപരിചരോ ഗൃദ്ധ്ര ഇവ ആമിഷലോലുപോ ഭീരുകശ്ച; തസ്മാദനാദര ഇവ കാൎയ്യസിദ്ധിം പ്രാൎത്ഥയമാനോ മേ രോചതേ" (രണ്ടാമങ്കം)

എന്ന വാക്കുകഠംതന്നെ തെളിയിക്കുന്നുണ്ടു് ദേവിയുടെ കോപത്താൽ ബന്ധനസ്ഥരായ മാളവികയേയും സഖിയേയും രക്ഷിക്കുവാൻ വിദൂഷകന്റെ സാമൎത്ഥ്യത്തിനുമാത്രമേ ശക്തി കാണുന്നുള്ളു. മുഗ്ദ്ധനെങ്കിലും സമൎത്ഥനായ ഗൗതമന്റെ അഭിനയസാമൎത്ഥ്യം, നാഗമുദ്രമോതിരത്തിനുവേണ്ടി ദേവിയുടെമുമ്പിൽ പ്രവേശിക്കുന്ന അവസരത്തിലാണു നാം കാണുന്നതു്. രാജാവിനു് ഏററവും ദുൎഘടങ്ങളായി തോന്നുന്ന ഘട്ടങ്ങളിൽക്കൂടി, ശാന്തനും നിൎഭീകനുമായിക്കാണപ്പെടുന്ന അയാളുടെ മനഃസ്ഥിതി തെ

രാജാവിനു ചേന്താണെന്നുതന്നെ നമുക്കു തോന്നിപ്പോകുന്നു. അപ്രതീക്ഷിതമായി നേരിടേണ്ടിവന്ന ഇരാവതീപ്രവേശസന്ദർഭത്തിൽ, കിംകത്ത വ്യതാമൂഢനായി "വയസ്യ! കാ പ്രതിപത്തിസ്തത്ര?" എന്നുചോദിക്കുന്ന രാജാവിനോടു സമാധാനത്തോടുകൂടി അയാൾ പറയുന്ന മറുവടി "ജംഘാബലമേവ" എന്നാണു്. രാജാവു വീണ്ടും മറുവടിപറവാൻ ശക്തനല്ലാതെ നില്ക്കുന്ന ഘട്ടത്തിൽ "ഭോ! പ്രതിപത്ത്യസ്യ കിമപ്യുത്തരം. കമ്മഗൃഹീതനാപി കുംഭീലകേന സന്ധിച്ഛേദനേ ശിക്ഷിതോഽസ്മീതി വക്തവ്യം ഭവതി" എന്നു് അദ്ദേഹത്തിനുപദേശിക്കുകയും, കോപിഷ്ഠയായിരിക്കുന്ന ഇരാവതിയോടു അവരുടെ മമ്മം പിളക്കത്തക്കവണ്ണം,

"മാതാവത്തത്രഭവതീ ദാക്ഷിണ്യസ്യോപരോധം ഭണതു് സമാപന്തിദൃഷ്ടേന ദേവ്യാ പരിജനേന സാകഥാപി യദ്യപരാധഃ സ്ഥാപ്യതേ അത്ര തപമേവ പ്രമാണം"

എന്നും മററും പറഞ്ഞു് ആ ദേവിയുടെ സ്ഥിതിയെ സ്മരിപ്പിക്കുകയും ചെയ്യുന്ന വിദൂഷകനിൽ ബുദ്ധിഹീനതയെയല്ല, ബുദ്ധിമത്തയെയാണു നാം കാണുന്നതു്. ഇങ്ങനെ ഗൗതമന്റെ സാമർത്ഥ്യങ്ങൾ മാളവികാഗ്നിമിത്രത്തിൽ ആദ്യന്തം വ്യാപിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ആത്മവിശ്വാസത്തിനു രാജാവിന്റെ ചോദ്യങ്ങൾക്കു്, "പ്രയോഗസിദ്ധിം പൃച്ഛ" "ഫലമപി ദ്രക്ഷ്യസി" എന്നും മററും പല ഘട്ടങ്ങളിലായി പറയുന്ന ഉത്തരങ്ങൾതന്നെ സാക്ഷ്യംവഹിക്കുന്നു. ചുരുക്കത്തിൽ വിദൂഷകനില്ലായിരുന്നുവെങ്കിൽ ഏതുകാലത്തെങ്കിലും മാളവികാഗ്നിമിത്രസമാഗമം സാദ്ധ്യമായിരുന്നിരിക്കുമോ എന്നുപോലും സംശയിക്കേണ്ടിയിരിക്കുന്നു. ഗൗതമനു തുല്യനായി വിരുതനും വികടനും സ്വാമിഭക്തനുമായ മറെറാരു വിദൂഷകൻ സംസ്കൃതനാടകരംഗത്തിൽ കാണുന്നില്ലെന്നു തീർത്തുപറയാം.

ശ്രീഹർഷസൃഷ്ടനായ വിദൂഷകൻ പ്രായേണ കാളിദാസന്റെ സൃഷ്ടിയെ അനുകരിക്കുകയാണു ചെയ്യുന്നതു്. ആയ്യവസന്തകൻ, ധീരലളിതനായ നായകന്റെ ഹാസ്യലളിതനായ മന്ത്രിതന്നെ. പ്രതിജ്ഞായൌഗന്ധരായണത്തിലും, വീണാവാസവദത്തത്തിലും കാണുന്ന പ്രവൃത്തിശക്തനായ ഒരു സാധാരണമനുഷ്യനെയല്ല രത്നാവലിയും പ്രിയദശികയും കാട്ടിത്തരുന്നതു്. ഇന്നതിൽപരം ദോഷം സംഭവിക്കുവാൻ ഇടയാക്കുന്ന അയാളുടെ വിഡ്ഢിത്തം മാണവകന്റെ അന്തേവാസിത്വംകൊണ്ടാണോ തനിക്കു ലഭിച്ചതെന്നു സംശയിക്കുവാൻ വകയുണ്ടു്. പ്രയാസമില്ലാത്ത ഒരു കാര്യത്തിൽ സഹായിക്കണമെന്നു് ആവശ്യപ്പെടുന്ന രാജാവി

നോട്ട് "മോദകം തിന്നാനാണോ?" എന്നു സന്തോഷത്തോടെ ചോദിക്കുന്ന മാഢവ്യനേക്കാൾ ഒരുപടി മേലെതന്നെയാണ്, "വാസവദത്താദേവി വത്സലയെങ്കിലും ഗംഭീരയും കഠിനഹൃദയയുമാണ്; എന്നാൽ രത്നാവലി ചോറും കറികളും എടുത്തുകൊണ്ട് ആര്യവസന്തകനെവിടെ എന്ന് അന്വേഷിച്ചുവരും" എന്നു തുറന്നുപറയുന്ന വസന്തകൻ. വിദൂഷകസാധാരണങ്ങളായ ഭക്ഷണപ്രിയതയും, വേദജ്ഞാനവിഹീനതയും, ബ്രാഹ്മണമ്മന്യതയും, വികടസരസപ്രതീപ്രസാദവും, വിഡ്ഢിത്തവും, വസന്തകനിൽ സവിശേഷം ശോഭിക്കുന്നുണ്ട്.

നാഗാനന്ദത്തിലെ വിദൂഷകൻ മേല്പറഞ്ഞവരിൽനിന്നും വളരെ വ്യത്യസ്തനാണ്. നായകൻ ധീരോദാത്തനും ദയാവീരനും ആണ്. അദ്ദേഹത്തിന് ഏററം യോജിച്ച തോഴനുതന്നെയാണ് നമ്മുടെ ആത്രേയബ്രാഹ്മണൻ. അയാളുടെ യഥാർത്ഥസ്വരൂപം പ്രത്യക്ഷപ്പെടുന്നതു മൂന്നാമങ്കത്തിൽ വെച്ചാണ്. കരുണരസപ്രധാനവും ധീരശാന്തനായകവും ആയ നാഗാനന്ദത്തിൽ ഹാസ്യരസത്തിനു പ്രസക്തിയില്ലായ്കയാലായിരിക്കാം വിദൂഷകന്റെ വിക്രിയകൾ അധികം കാണ്മാൻ നമുക്ക് ഇടയാകാത്തതു്. സന്ധിനിയമാദിവ്യവസ്ഥകളെ അത്രവളരെ ആദരിക്കാത്ത നാഗാനന്ദത്തിലെ ആത്രേയൻ നിയമബദ്ധനായിത്തന്നെ വർത്തിച്ച് ഒരു യഥാർത്ഥവിദൂഷകനായി ആദ്യത്തെ മൂന്നങ്കങ്ങളിലും കഴിഞ്ഞുകൂടുകയും ചെയ്യുന്നു.

എന്നാൽ മൃച്ഛകടികത്തിലെ മൈത്രേയൻ വിദൂഷകലോകത്തിൽ ഒരു പ്രത്യേകസ്ഥാനത്തെ അർഹിക്കുന്നു. സാധാരണ ധർമ്മങ്ങളെല്ലാം അയാളെ സംബന്ധിച്ചിടത്തോളവും സാധുവാണെങ്കിലും, നന്മയും ഗുണപൌഷ്കല്യവുംകൊണ്ട് ആര്യചാരുദത്തനുചേർന്ന മിത്രംതന്നെയാണ് അയാൾ എന്നു നമുക്കനുഭവപ്പെടുന്നു. "സർവ്വകാലമിത്രം" എന്ന സവിശേഷസംജ്ഞതന്റെ സ്വഭാവമഹിമയാൽ നേടിയ മൈത്രേയൻ വെറും ഒരു വിദൂഷകൻ മാത്രമല്ല, ഉത്തമനായ മിത്രംതന്നെയാണെന്ന് അയാളുടെ ഓരോ പ്രവൃത്തിയും തെളിയിക്കുന്നുണ്ട്. ഗുണദോഷജ്ഞാനവും, വിശാലഹൃദയത്വവും, സുഹൃദ്ധർമ്മബോധവും, ചാരുദത്തനിലെന്നപോലെതന്നെ മൈത്രേയനിലും നാം കാണുന്നു. ചാരുദത്തന്റെ സുഭിക്ഷകാലങ്ങളിൽ തനിക്കു ലഭിച്ചിരുന്ന സുഖാനുഭവങ്ങളെ അദ്ദേഹത്തിന്റെ ദരിദ്രാവസ്ഥയിലും കൃതജ്ഞതാസ്വഭാവനായ ആ അകൈതവബന്ധു വിസ്മരിക്കുന്നില്ല. വേശ്യാസേവനം കലജനങ്ങൾക്ക് ഉചിതമല്ലെന്നുള്ള നിരന്തരമായ തന്റെ ഉപദേശങ്ങളേയും അപേക്ഷകളേയും ഗണ്യമാക്കാതെ പ്രവർത്തിക്കുകമൂലം, കത്സിതമായ മരണ

ത്തിന്റെ പടിക്കലെത്തിയ തന്റെ സഖാവിനോടൊരുമിച്ചു് അനുമരണം ചെയ്യുവാൻ പ്രേരിപ്പിക്കുന്ന സ്നേഹദാർഢ്യവും ധർമ്മബോധവും ഒരു വെറും വിദൂഷകനിൽ കാണുന്ന ഗുണങ്ങളല്ല തന്നെ. സമ്പൽക്കാലത്തിൽ വിദൂഷകനായും, ആപൽകാലങ്ങളിൽ സന്തതസഹചാരിയായും വർത്തിക്കുന്ന ആ സാധുബുദ്ധി ഒരു വെറും വിഡ്ഢിയായിട്ടല്ല, പരമശുദ്ധനും ലോകകൗടില്യങ്ങൾ ഗ്രഹിക്കുവാൻ കെല്പില്ലാത്ത പരമായ ഒരു സഹൃദയനായിട്ടാണു നമുക്കു തോന്നുന്നതു്.

വിദൂഷകനാമധാരികളെങ്കിലും, സ്വഭാവസാമ്യമുള്ളവരെങ്കിലും, ഈ പാത്രങ്ങൾക്കുള്ള വൈവിധ്യവും മററു കഥാപാത്രങ്ങളെ സംബന്ധിച്ചെന്നപോലെ കവിയുടെ ഭാവനാശക്തിയെത്തന്നെ ആശ്രയിച്ചിരിക്കുന്നു. എന്തൊക്കെയായാലും ഈ വിശേഷസൃഷ്ടിയുടെ മൂലമെന്തെന്നും, ആഗമം എങ്ങനെയെന്നും ഉള്ള സംഗതികൾ കേവലം അനുമാനത്തെമാത്രം ആശ്രയിച്ചാണിരിക്കുന്നതു്. വിജ്ഞാനസമ്പന്നരായ പലരും അവരവരുടെ മനോധർമ്മമനുസരിച്ചു് ഓരോ അഭിപ്രായങ്ങൾ പറയുന്നുണ്ടെങ്കിലും, അവയുടെ യാഥാർത്ഥ്യം തെളിയിക്കുവാനുള്ള പൂർണ്ണലക്ഷ്യങ്ങൾ ഇനിയും അത്ര വളരെ നമുക്കു കിട്ടീട്ടില്ല. ഹാസ്യരസപ്രധാനമായ ഈ ചിത്രം ആരുടെ ഹൃദയരംഗത്തിലാണു് ആദ്യം പ്രതിഫലിച്ചതെന്നും ഏതു നാടകവേദിയിലാണു് അരങ്ങേററം കഴിച്ചതെന്നും അറിവാനും നിവൃത്തി കാണുന്നില്ല. ലോകസാധാരണങ്ങളായ സംഭവങ്ങളുടെ ഒരു പ്രതിച്ഛായയായ അഭിനയകലയിൽ, അനുകരണത്തിനുള്ളിലുള്ള അനുകരണമാണു വിദൂഷകന്റെ തൊഴിൽ. അന്യരേയും തന്നേയും വിശേഷേണ ദൂഷിക്കുകയാലായിരിക്കാം വിദൂഷകൻ എന്ന സംജ്ഞ ആ പാത്രത്തിനു വന്നുചേർന്നതു്. വിദൂഷകപദം സുപരിചിതവും സർവ്വസാധാരണവും, അതിന്റെ അർത്ഥം സുവിദിതവും ആണെങ്കിലും ഉത്ഭവം ഏതു ധാതുവിൽനിന്നു് എങ്ങനെയുണ്ടായി എന്നും അതു് എപ്രകാരം വളർച്ചയെ പ്രാപിച്ചു് ഈ നിലയിൽ എത്തിയെന്നും തീർച്ച പറയുവാൻ നമുക്കു സാധ്യമാകുന്നില്ല. "വിദൂഷയതി ഇതി വിദൂഷകഃ; ആത്മാനമഥവാ അന്യം" എന്നാണു ശബ്ദകല്പദ്രുമം ഇതിനു് അർത്ഥം നല്കുന്നതു്.

മുണ്ഡിതശിരസ്കനും, വിരൂപാക്ഷനും, വിവൃതമുഖനും വിസ്തൃതോദരനും, ഹാസ്യപ്രധാനനും 'ഉദരനിമിത്തം ബഹുകൃതവേഷം' എന്ന തത്വത്തെ ഒട്ടും മറയ്ക്കാതെ സ്ഥാനത്തും അസ്ഥാനത്തും പ്രഖ്യാപനംചെയ്യുവാൻ സന്നദ്ധനും ആകൃതിയിലും പ്രകൃതിയിലും വികടത്വം സ്ഫുരിപ്പിക്കുന്നവനുമായ ഒരു വ്യക്തിയാണു് വിദൂഷകശബ്ദശ്രവണമാത്രയിൽ ന

ന്മാടെ മനോദൃഷ്ടിക്കു പ്രത്യക്ഷപ്പെടുന്നതു്. ഏകദേശം ഈ രീതിയിലുള്ള ഒരാളെത്തന്നെയാണു് നാട്യകലയുടെ ജനയിതാവായ ഭരതമുനിയും വിവക്ഷിച്ചിരുന്നതെന്നു് അദ്ദേഹം നല്കുന്ന വിവരണംകൊണ്ടു സ്പഷ്ടമാകുന്നു. "ഹാസ്യകൃദ്വിദൂഷകഃ" എന്നു ധനഞ്ജയനും (ദശരൂപകം) "കുസുമവസന്താദ്യഭിധഃ കർമ്മവപുർവേഷഭാഷാദ്യൈഃ ഹാസ്യകരഃ കലഹരതിർവിദൂഷകഃ സ്യാത് സ്വകർമ്മജ്ഞഃ" (സാഹിത്യദർപ്പണം) എന്നു വിശ്വനാഥനും വർണ്ണിക്കുന്ന വിദൂഷകനെ ഭരതമുനി വിവരിക്കുന്നതു് ഇങ്ങനെയാണു്.

> "വാമനോ ദന്തുരഃ കുബ്ജോ ദ്വിജിഹ്വോ വികൃതാനനഃ
> ഖലതിഃ പിങ്ഗലാക്ഷശ്ച സ വിധേയോ വിദൂഷകഃ
> പ്രത്യുൽപന്നപ്രതിഭോ നർമ്മകൃതാ നർമ്മഗർഭനിർദ്ദേശ്യഃ
> യസ്തു വിദൂഷിതവചനോ വിദൂഷകോ നാമ വിജ്ഞേയഃ"
>
> (നാട്യശാസ്ത്രം)

ഹാസ്യരസപോഷണത്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടിട്ടുള്ള ഈ കഥാപാത്രം വികൃതവേഷഭാഷകളാൽ അലംകൃതനും, അന്യനും തനിക്കുതന്നെയും ഒരുപോലെ വിനോദകാരനുമായിരിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണെന്നു മേല്പറഞ്ഞ വിവരണങ്ങൾ തെളിയിക്കുന്നു. ചാടുപടുവും വിനോദപ്രിയനും ഹാസ്യകാരിയും കലഹപ്രിയനും ആയ ഈയാൾ നായകന്റെ നർമ്മസചിവനും സ്വതന്ത്രനുമായിരിക്കണമെന്നു നാട്യശാസ്ത്രജ്ഞന്മാർ വിധിക്കുന്നു. എന്നാൽ നാട്യശാസ്ത്രത്തിൽ പ്രത്യേകം നിയമനം ചെയ്യിട്ടില്ലാത്തതും പ്രയോഗംനിമിത്തം നിയമമായി തീർന്നിട്ടുള്ളതുമായ ഒരു പരമാർത്ഥം ഇവിടെ പ്രത്യക്ഷമാകുന്നു. അതായതു്, അനക്ഷരകുക്ഷിയും, ഭക്ഷണപ്രിയനും, രസികനാട്യമുള്ളവനും, കലഹരതിയും, മൂഢാഗ്രഗണ്യനുമായ ഒരു ബ്രാഹ്മണനെയാണു് പൂർവ്വനാടകകർത്താക്കൾ വിദൂഷകസ്ഥാനത്തിൽ അവരോധിച്ചിരിക്കുന്നതു്. പ്രയോഗസാധാരണത്വത്താൽ ഇന്നത്തെ ലോകം ഈ കല്പനയിൽ അസാംഗത്യം കാണുന്നില്ലായിരിക്കാം. എങ്കിലും വേദവിത്തുക്കളും സർവ്വശാസ്ത്രസാരജ്ഞന്മാരും മഹാമനസ്കന്മാരുമായ ബ്രാഹ്മണരെ ദേവതുല്യമായി ആരാധിച്ചുപോന്നിരുന്ന ആർയ്യാവർത്തത്തിൽ ഒരു ബ്രാഹ്മണൻ മേല്പറഞ്ഞ വിഡ്ഢിവേഷത്തിനു മാതൃകയായിത്തീർന്നതെങ്ങനെയെന്ന ചോദ്യം നിരുത്തരമായിത്തന്നെ പരിണമിക്കുന്നു.

ശ്രുതിസ്മൃതികളും പുരാണേതിഹാസങ്ങളും ബ്രാഹ്മണരുടെ മാഹാത്മ്യത്തെ ത്തന്നെ ഘോഷിക്കുന്നു. നിയമകർത്താക്കളും വിദ്യാധികാരിക

ളും ബ്രാഹ്മണർ മാത്രമായിരുന്നു. സർവ്വത്തിൻേറയും ആധിപത്യവും ബ്രാഹ്മണരിൽത്തന്നെ സ്ഥിതിചെയ്തിരുന്നു. എന്നിട്ടും ഒരു ബ്രാഹ്മണവേഷധാരിതന്നെയാണ് വിഡ്ഢികളിൽവെച്ചു വിഡ്ഢിയായി പുറപ്പെടുന്നതു്.

ഈ വിദൂഷകൻ ഒരു ബ്രാഹ്മണൻതന്നെയായിരിക്കണമെന്നു നാട്യശാസ്ത്രോപജ്ഞാതാവായ ഭരതമുനിയാകട്ടെ, അനന്തരകാലീനരായ വിശ്വനാഥൻ, ധനഞ്ജയൻ, സുധാകരൻ തുടങ്ങിയ ആചാര്യന്മാരാകട്ടെ പറയുന്നില്ല.

"വികൃതാങ്ഗവചോവേഷൈഹ്ഃാസകാരീ വിദൂഷകഃ"

എന്നും

"വയസ്യകശ്ചാടുപടുഃ സ ഏവ ച വിദൂഷകഃ
അന്തഃപുരചരോ രാജ്ഞാം നർമ്മാമാത്യഃ പ്രകീർത്തിതഃ"

എന്നുംമററും വിവരിക്കുന്നവരും ആ നർമ്മാമാത്യൻ ഒരു ബ്രാഹ്മണനായിരിക്കണമെന്ന് ആവശ്യപ്പെടുന്നില്ല. ഇന്നു നമുക്കു കിട്ടാവുന്ന എല്ലാ നാടകഗ്രന്ഥങ്ങളിലും വിദൂഷകനുണ്ടെങ്കിൽ അതു ബ്രാഹ്മണൻതന്നെ ആയിരിക്കയുംചെയ്യുന്നു. ഇങ്ങനെ വിദൂഷകൻ ബ്രാഹ്മണൻതന്നെ ആയിരിക്കണമെന്നു പറയുന്നതു നാട്യദർപ്പണത്തിലാണ്.

"സ്ത്രീശ്രാധീരോദ്ധതാദീനാം യഥൗചിത്യം വിയോഗിനാം
ലിങ്ഗീ ദ്വിജോ രാജജീവീ ശിഷ്യാശ്ചേതേ വിദൂഷകാഃ"

ഇവിടെയും മേല്പറഞ്ഞവരിൽ ആരായാലും മതിയെന്നേ അഭിപ്രായമുള്ളു. ഈ സ്ഥിതിക്ക്, കവികൾ നിർബ്ബന്ധമായി ബ്രാഹ്മണനെത്തന്നെ വിദൂഷകവേഷേണ രംഗപ്രവേശം ചെയ്യിച്ചതിൻെറ ഔചിത്യം തീരെ ഗ്രഹിക്കുവാൻ കഴിയുന്നില്ല.

ഈ നിയമങ്ങളേയും മററും കുറിച്ചു ചർച്ചചെയ്യുന്ന പാശ്ചാത്യപണ്ഡിതന്മാർ പലവിധത്തിലുള്ള ഊഹാപോഹങ്ങൾകൊണ്ടു് ഈ ചോദ്യത്തിനു് ഉത്തരംപറവാൻ ശ്രമിച്ചിട്ടുണ്ടു്. ഏതോ യാദൃച്ഛികസംഭവത്താൽ ഭ്രഷ്ടരും, വേദബാഹ്യരും വിദ്യാഹീനരുമായിത്തീർന്നുപോയ ചില ബ്രാഹ്മണരെ ഉദ്ദേശിച്ച് അവരുടെ എതിരാളികൾ പരിഹാസാർത്ഥം ഇപ്രകാരം ഒരു വേഷത്തെ ആദ്യം രംഗപ്രവേശം ചെയ്യിച്ചതായിരിക്കാമെന്നും, ക്രമേണ വിനോദപ്രിയന്മാരായ ജനങ്ങൾ ആ പാത്രത്തിൻെറ യ

ശാസ്ത്രാഗമം വിസ്മരിച്ച് എല്ലാ സ്ഥലങ്ങളിലും അതിനു പ്രവേശം അനുവദിച്ചതാണെന്നും "സിൽവെയിൽ ലെവി" എന്ന ഫ്രഞ്ചുപണ്ഡിതൻ അഭിപ്രായപ്പെടുന്നു.

ബ്രാഹ്മണരുടെ ആധിപത്യം വർദ്ധിച്ചവസ്ഥ് അവരുടെ ദുസ്സ്വാതന്ത്ര്യങ്ങൾ ജനോപദ്രവകരങ്ങളായിത്തീർന്നപ്പോൾ സാധാരണ ജനങ്ങളുടെ ഇടയിൽ അവരെക്കുറിച്ചുള്ള ദ്വേഷവും വെറുപ്പും രൂഢമൂലമായിത്തീർന്നു. ക്രമേണ ആ ദ്വേഷം പ്രവൃത്തിരൂപമായി പ്രവേശിച്ചതു നാടകവേദിയിലാണെന്നും ആ കഥാപാത്രത്തിൻെറ വിനോദപരത്വവും രസികത്വവും നിമിത്തം ക്രമേണ ആ പ്രത്യേകസൃഷ്ടിക്കു പ്രചാരംസിദ്ധിച്ചതാണെന്നും മററുചിലർ പറയുന്നു. ഹില്ലെബ്രാൻഡ് തുടങ്ങിയ പണ്ഡിതന്മാർ വിദൂഷകൻെറ ആഗമം, മതസംബന്ധമായ കാരണങ്ങളിൽക്കൂടി കാണുന്നു.

ആദിമനുഷ്യൻ, വിനോദത്തിനും ഉത്സാഹപ്രദർശനത്തിനും ആയി ചിട്ടയും നിയമവും ഒന്നും കൂടാതെ നടത്തിപ്പോന്നിരുന്ന നൃത്തങ്ങളും അനുകരണങ്ങളുമാണ് അനേകസഹസ്രം വർഷങ്ങൾകൊണ്ടു പരിപൂർണ്ണാഭിവൃദ്ധിയിലെത്തിയ ഒരുത്തമകലയായി പരിവർത്തനംചെയ്തതു്. അന്യോന്യം വിനോദരീതിയിൽ പരിഹസിക്കുകയും, അതിൽ പരിഹാസ്യനും പരിഹാസകനും ഒന്നുപോലെ സന്തോഷിച്ചു ചിരിക്കുകയും ചെയ്യുന്നതു സഹൃദയന്മാരായ സുഹൃത്തുക്കളുടെയിടയിൽ നാം സാധാരണമായി കണ്ടുവരുന്ന ഒരു സംഭവമാണ്. വിദൂഷകാഗമത്തിൻേറയും അടിസ്ഥാനം ഈ നടപടിയിൽത്തന്നെ നമുക്കു കാണ്മാൻ കഴിയുമെന്നാണ് എനിക്കു തോന്നുന്നതു്.

പരിഷ്കൃതാശയങ്ങൾ തഴച്ചുവളർന്നിരുന്ന ആര്യാവർത്തത്തിൽ നടനകല അഭിവൃദ്ധിയെ പ്രാപിച്ചപ്പോൾ ഈ പരിഹാസരീതിയും പരിഷ്കരിക്കപ്പെട്ടു. വിനോദനംതന്നെ ഒരു കലയായി രൂപാന്തരപ്പെടുകയും സമർത്ഥന്മാരായവർതന്നെ ആ കലയുടെ വിജയകരമായ പ്രവർത്തനത്തിൽ ഏർപ്പെടുകയും ചെയ്തിരിക്കാം. ബുദ്ധിയും മനോധർമ്മവും ഉള്ളവരുടെ ഫലിതങ്ങൾ കൂടുതൽ ആഹ്ളാദപ്രദങ്ങളായിരിക്കുമെന്നുള്ളതും നിർവിവാദമാണ്. മലയാളത്തിൽ പ്രസിദ്ധന്മാരായ വെണ്മണിനമ്പൂരിപ്പാടന്മാർ, തോലകവി മുതലായവർ ഇതിനുദാഹരണങ്ങളായി നമ്മുടെ അറിവിൽപ്പെട്ട കാലത്തുതന്നെ വിലസിയിരുന്നവരാണല്ലോ.

വിദ്യാവിചക്ഷണന്മാരും നിരന്തരാഭ്യാസംകൊണ്ടു വികസിച്ച ബുദ്ധിയോടും വൎദ്ധിച്ച മനോധൎമ്മത്തോടും കൂടിയവരുമായ ബ്രാഹ്മണർതന്നെ ഈ നിൎവ്വഹണത്തിന് സ്വയമേവ സന്നദ്ധരായിരിക്കാം. അനഭിജ്ഞതയുടേയുംമററും ദോഷങ്ങളെ ഉദാഹരണരീത്യാ പ്രത്യക്ഷപ്പെടുത്തുവാൻ വേണ്ടി വിസ്തൃതപ്രദൎശനങ്ങളും മററും അഭിനയരംഗത്തിൽ പ്രയോഗിച്ചുതുടങ്ങിയതു് അന്നത്തെ ലോകത്തിന് അരോചകമായി തോന്നാനിടയില്ല. ക്രമേണ ഈ രീതി നാടകത്തിൽ ഒഴിച്ചുകൂടാത്ത ഒരംഗമായിത്തീരുകയും ജനസാമാന്യം അതിൻെറ ആഗമത്തെ വിസ്മൃതികോടിയിൽ നിക്ഷേപിക്കുകയും ചെയ്തിരിക്കാം.

ഉദാത്തങ്ങളായ ഇതിവൃത്തങ്ങളെ വിഷയീകരിച്ചു രചിക്കപ്പെടുന്ന നാടകങ്ങളിൽ പ്രായേണ വിദൂഷകനു പ്രസക്തിയില്ലെന്നുള്ള തത്വവും ഈ അനുമാനത്തിനു യോജ്യമായിത്തന്നെയിരിക്കുന്നു. എത്ര നന്മയുള്ളവയും ആനന്ദദായകങ്ങളും ആയവതന്നെ ആയിരുന്നാലും, അസ്ഥാനത്തിൽ പ്രയോഗിക്കപ്പെടുന്നവ അഭിനന്ദനാൎഹങ്ങളാവുകയില്ലെന്നു വിദിതമാണ്. ഈശ്വരചൈതന്യത്തേയും അതുപോലെ ആരാധനീയങ്ങളായ ഭാവങ്ങളേയും കുറിച്ചുള്ള ഗംഭീരാശയപ്രദൎശനങ്ങൾക്കിടയിൽ, ഹൃദയസ്പൃക്കുകളായ ലോകചരിതങ്ങളുടെ മദ്ധ്യത്തിൽ, കേവലം വിനോദരസപ്രധാനങ്ങളും അൎത്ഥഹീനങ്ങളുമായ വിടുഭാഷണങ്ങൾ, അനുചിതമായിരിക്കാനേ തരമുള്ളു. ആ ഔചിതീബോധംതന്നെയാണ് പൗരാണികങ്ങളായ ദിവ്യചരിതങ്ങളിൽ വിദൂഷകപ്രവേശനം അനുവദിക്കാതിരുന്നതു്. കേവലം ലൗകികങ്ങളായ പ്രേമകഥകളിൽ ഇമ്മാതിരി അജ്ഞതാപരിഹാസാദികൾ അസ്ഥാനത്താകയില്ലെന്ന് അനുഭവം നമ്മെ പഠിപ്പിക്കുന്നുമുണ്ട്.

പുരാതനകാലങ്ങളിൽ നാടകങ്ങൾ പ്രാകൃതഭാഷയിലായിരുന്നു നിൎമ്മിക്കപ്പെട്ടിരുന്നതെന്നും വിദൂഷകൻ ആ പ്രാകൃതകാലത്തിൻെറ അവശിഷ്ടമായി സംസ്കൃതനാടകകാലത്തിലും നിലനിന്നുവെന്നും ചിലർ പറയുന്നുണ്ടെങ്കിലും അതിൽ സത്യം വളരെ കുറച്ചുമാത്രമേ ഒളിഞ്ഞുകിടക്കുന്നുള്ളു. നാടകങ്ങൾ ആദ്യം പ്രാകൃതത്തിലായിരുന്നു എന്നും പിന്നീടു സംസ്കൃതത്തിലാക്കപ്പെട്ടുവെന്നും പറയുന്നതിൽ വലിയ യാഥാൎത്ഥ്യം ഒന്നുമില്ല. എന്തെന്നാൽ ഒരുകാലത്തു സംസ്കൃതംതന്നെ വ്യാവഹാരികഭാഷയായിരുന്ന സ്ഥിതിയ്ക്കു്, നാടകത്തിലും അതുതന്നെ പ്രയോഗിക്കപ്പെട്ടുപോന്നിരുന്നതിൽ അസാംഗത്യത്തിനു വഴിയില്ല. അതുപോലെതന്നെ വിവിധദേശീയഭാഷകളിലും ഒരുതരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ നാടകങ്ങൾ ഉണ്ടായിരുന്നവെന്നതു നിശ്ചയമാണ്.

സംസ്കൃതഭാഷികളായവക്കും പ്രാകൃതഭാഷികളായവക്കും ഒരുപോലെ മനോധമ്മവികാസവും വിനോദപരതവും ഉണ്ടായിക്കൂടെന്നില്ല. അതിനനുസരിച്ച് ഓരോ പാത്രങ്ങളെ അവരവരുടെ സ്വാഭാവികരീതിയിൽ അതതു കവികൾ സൃഷ്ടിക്കുകയും ചെയ്യുന്നു—എന്നതിനു മലയാളത്തിലെ അഭിനയരംഗങ്ങൾതന്നെ സാക്ഷ്യം വഹിക്കുന്നുണ്ട്. സംഘക്കളിയിലെ ഭീരുവും കോമാളിയും, കൂടിയാട്ടത്തിലെ വിദൂഷകനും, കൂത്തുപറയുന്ന ചാക്യാരുടെ ഫലിതസ്വാതന്ത്ര്യങ്ങളും ഇതിനുദാഹരണങ്ങളാണ്. ഇവരെല്ലാം ഉദ്ഭവിച്ചവരാണെങ്കിലും ബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ടവരാണ്. മലയാളവിദൂഷകൻെറ പുറപ്പാടിൽത്തന്നെ അയാൾക്കു മുഖ്യമായി സാധിക്കേണ്ട പുരുഷാത്ഥങ്ങൾ, വിനോദം വഞ്ചനം അശനം രാജസേവ ഇവയാകുന്നു. സൂക്ഷ്മമായി പരിശോധിച്ചാൽ സംസ്കൃതനാടകങ്ങളിലെ വിദൂഷകൻ പേരു പറയാതെതന്നെ സാധിക്കുന്ന സംഗതികളും ഈ നാലുംതന്നെയാണ്. ശണ്ഠകൂട്ടി രസിക്കുന്ന നാരദസ്വഭാവവും സംസ്കൃതവിദൂഷകൻെറ പ്രത്യേകസ്വത്തല്ല. ഈ വിദൂഷകരീതി പഴയ മലയാളമട്ടിൽത്തന്നെ അഭിനയവിദ്യയുടെ ആദിമകാലംമുതൽ ഉണ്ടായിരുന്നുവെന്നു വിചാരിക്കുന്നതിൽ തെറവുണ്ടെന്നു തോന്നുന്നില്ല.

പാശ്ചാത്യനാടകരംഗങ്ങളിലെ വിദൂഷകൻ, ക്ലൗൺ (Clown) അഥവാ ബഫൂൺ (Buffoon) എന്ന പേരിലാണ് അറിയപ്പെടുന്നതു്. അക്കൂട്ടരുടെ ഫലിതങ്ങൾ ഉത്സാഹപ്രദങ്ങളാണെങ്കിലും അല്പം അസഭ്യച്ഛായകൂടി ഉള്ളവയായി കാണുന്നതു്, ആത്മീയാഭ്യുന്നതിയെക്കാൾ ഭൗതികാഭ്യുന്നതിയിൽ അവർ മുന്നിട്ടു നില്ക്കുന്നതിനാലായിരിക്കാം. ഏതായാലും വിദൂഷകൻ ഒരു പേരിലല്ലെങ്കിൽ മറെറാരുപേരിൽ എല്ലാനാടകവേദികളിലും ആഹ്ളാദകരനായി വിലസുന്നുണ്ടെങ്കിലും, സംസ്കൃതനാടകരംഗത്തിലെപ്പോലെ, പരിഹാസത്തിൽപോലും സംസ്കൃതചിത്തനായ വിദൂഷകൻ മറെറാരിടത്തും കാണുന്നില്ല. ഇതുകൊണ്ടുതന്നെയായിരിക്കാം, 'പ്രഫ്സർ കീത്തു്,' 'പ്രഫ്സർ കോനോ' തുടങ്ങിയ പാശ്ചാത്യപണ്ഡിതന്മാർ, വിദൂഷകൻ ഭാരതീയനാടകസാഹിത്യത്തിലെ പ്രധാനപ്പെട്ട ഒരു വിശിഷ്ടസൃഷ്ടിയാണെന്നു് അഭിപ്രായപ്പെട്ടിരിക്കുന്നതു്.



# ലളിതാംബികാസ്തവം.

(ശ്രീമാൻ എസ്. ശ്രീധരൻനമ്പൂതിരി അവർകൾ, കുറിച്ചിത്താനം.)

കണ്ണിൽ കാണായ വിശ്വപ്രകൃതിയുടെ നെടുംകന്ദമായ്നിന്നിതെല്ലാ-
മെണ്ണിപ്പാലിക്കുമമ്മേ, ഭവതിയുടെ പദോപാസനാദാസനീ ഞാൻ;
വിണ്ണിൽപ്പൂമാലയോ നിൻകനിവു? കരയുകിൽപ്പോലുമപ്പോർമുലപ്പാ-
ലുണ്ണിക്കേകാത്ത തായേ? അടിയനയി! ഭവദ്വത്സലൻ വത്സനല്ലീ. 1.

ഏതെല്ലാംയോനിതുന്നീയൊരുനരജനികൈവന്നു ഞാനൊന്നുകൊണ്ടും
ഭീ തെല്ലേശാതുരങ്ങിപ്പല ചപലദിവാസ്വപ്നസന്തൃപ്തിയേല്പൂ;
ഹാ! തെക്കേതോ വടക്കേതൊരുവകതിരിയാത്തോനിവൻ, സാനുകമ്പം
നീ തെറ്റെന്നാക്കടക്കണ്മുനയരുളണമേ നിൻകളിപ്പൂങ്കിടാവിൽ. 2.

ഈനാളോളം മദാന്തഃകരണകരി മദംതിങ്ങി മാതംഗി! നിന്നിൽ-
ത്താനാളും ഹൃത്തൊട്ടച്ഛൃംഖലമഴറി നിജസ്ത്രീതനിഷ്പത്തിമോഹാൽ;
സ്ഥാനാളാനങ്ങൾ മറ്റെങ്ങിനിയിതിനഗജേ! നീ കനിഞ്ഞാകിലെന്യേ
ഞാനാളാമോ തളയ്ക്കാൻ ജനനി! തവ കഴൽത്താമരത്തായ്മരത്തിൽ? 3.

ലക്ഷബ്രഹ്മാണ്ഡകോടിക്കടയവളവിടുന്നാ,മ്മതൻ കണ്മുനത്തെ-
ല്ലക്ഷ്യപ്രേമമർപ്പിച്ചിട്ടമിടമുദിതാശ്ചര്യമൈശ്വര്യപൂർണ്ണം;
ത്ര്യക്ഷപ്രാണേശി! മറ്റെന്തിതിലുമനുചിതം ജന്മനാ നിന്മണാളൻ
ഭിക്ഷക്കാരൻ, ത്വദക്ഷിക്കലമവിഷയമോ ദക്ഷജേ! ദക്ഷിണാഢ്യം? 4.

ഹ്രീങ്കാരാരാമനൃത്യന്മധുകരി, വരദേ! മാമറത്തുമൊഴിത്തേൻ-
പൂങ്കാവേ! ഭൂഷിതാശീവിഷഭുവനപതിസ്വാമിതൻ പ്രേമസത്തേ!
ഞാൻ കാലേ കാലടിത്താരിന്നു കലിതരസം കൈതൊഴും പൈതലമ്മേ!
കാൺകാരാൽ കൈമലർത്തിക്കരവച്ചു കരുണാലോകമിങ്ങേകിയാലും. 5.

ഹന്താഹന്താവിമൂഢാത്മകനടിയനനാലംബനല്ലംബ, പൂർണ്ണാ-
ഹന്താശർവ്വാണികേ, നിൻതിരുവടി കരളിൽക്കാൺകയാൽ ഞാൻ
കൃതാർത്ഥൻ;
എന്തായാലെന്തു? ജന്തുപ്രകൃതിമമതയും സ്വത്വവും തത്വമോർത്താ-
ലെൻ തായേ! യുഷ്മദീയം തനുവചനമനഃകർമ്മജാലം മദീയം. 6.

സത്യബ്രഹ്മാലവാലം ചുഴലുമൊരു ചതുർവ്വേദിയാം വേദിതന്നിൽ
പ്രത്യഗ്രാമോദം മുളച്ചുൽപ്പുളകകലികയായ് ശാരദസ്മേരയായി
പ്രത്യക്ഷം സ്ഥാണുവിന്നും സദയമരുളുമാരംബ, കാദംബവാടീ-
നിത്യശ്രീവല്ലിയാം നീയൊഴികെയപഗതാപല്ലവം പല്ലവതാം. 7.

കല്യാണക്ഷ്മാധരാധിത്യകയിൽ ഹരിമണീമണ്ഡപസ്ഥണ്ഡിലത്തിൽ
കല്യാനർഘാരുണശ്രീ വിതറിയനപദം കാളി, സവ്രീളയായി
കല്യാണാമ്ലാനമാല്യം ശിവഗളഭുവി നീ ചേക്കെ, മേന്മേൽ കളിക്കും
കല്യാണാംഗപ്പുതുപ്പൂവണിലത കണികാണാവു ഞാൻ ദേവി നിത്യം. 8.

ഹര്യക്ഷാരോഹണാപക്രമപരിചിതമായ് കാസരാഖ്യാസുരന്മേൽ
നിര്യത്നം നൃത്തമാടിപ്പശുപതിനിടിലാഗ്നിജാതിയായേതിനാലും
തിര്യക്സാമാന്യസമ്മർദ്ദനകതുകിനി, നിൻ ചേവടിപ്പൂവൊടൊക്കം
പര്യസ്താസാംഗമാ പാർവ്വതി, പരമപശുപ്രായനാമീയൊരാളിൽ? 9.

ലക്ഷ്യം കൂടാതെ ലീലാലളിതമഭിഗമിച്ചാത്മലീനാത്മകാന്തർ-
ല്ലക്ഷ്യജ്യോതിഃസ്വരൂപം കലരുമൊരു മഹാമായയാം നീയയത്നം
ലക്ഷ്യം തെറ്റാതയുഷ്യസ്തിമിതകരണനാം തിങ്കൾചൂഡങ്കൽ മേന്മേ-
ലക്ഷ്യന്തം ചേർത്തു ചെന്താർശരനൊരു തുണയായ് നിന്നു നില്പിന്നു ക്ലൃപ്താം.

ഹ്രീങ്കാരോൽബദ്ധകൂടത്രിതയമനുമയം ദേവി; നിൻജീവ,നാത്മാ-
വോങ്കാരം, ചിത്തനേത്രാദികൾ വിഷയികൾ സോപാംഗവേദാംഗഷൾക്കം
ഞാൻ കാമാക്ഷി, ത്വദാരാധകരിലൊരുവനാണെങ്കിലും നിൻകൃപപ്പൂ-
ന്തേൻ കാമം തൂകടെക്കൺവഴി വഴിയണമേ നിർമ്മലബ്രഹ്മവിദ്യേ! 11.

സച്ചിന്മാധ്വീരസം ചേർന്നുചിതപരമാനന്ദനിഷ്യന്ദമുൾപ്പൂ-
മച്ചിത്തീഭൂത തുളുമ്പിത്തദനു തനു സുധാപ്ലാവമാർന്നാവിധത്തിൽ
മച്ചിത്തം ഭക്തിഭാരാത്ഭുതപരവശമായംബ, നിൻബിംബമാരാ-
ലർച്ചിച്ചുണ്ടാമഖണ്ഡാഭ്യുദയമടിയനെന്നൊന്നു കൈവന്നുകൂടും? 12.

കന്നിപ്പൂന്തിങ്കൾതോല്ക്കും തിരുമുഖവുമടുത്താടിവാർവോടിണങ്ങി-
ക്കന്നിക്കും ക്രൂരികൾപ്പാതിര കഴൽതൊഴുമാ വാർകുഴൽക്കാർ കൊഴുപ്പും
ഉന്നിദ്രാന്നാദിസിംഹാസികയുമണിതുലാകോടിതൻ ചാട്ടവായ്പും
നിന്നിൽ ശ്രീശാരദാംബാകൃതിയൊടൊരു മഹാകാളിതൻ കേളിചേർപ്പൂ. 13.

'ലജ്ജിച്ചീടാതെ, നീയെൻ പ്രിയസഖി! കണവൻ കോൾമയിർക്കൊളളിലംഗം
രഞ്ജിക്കുംമട്ടു തൃക്കൺമുനയതുളളിട്ടുകെ'ന്നാളിമാർ നാളിൽ നാളിൽ
തഞ്ചിക്കെത്താർശരാരാതിയിൽ മകരലസൽകേതുജീവാതുവായി-
ത്തുഞ്ജിക്കും സസ്മിതാകേകരലളിതമുമാവീക്ഷണം മോക്ഷദം മേ. 14.

ഹ്രീങ്കാരേങ്കാര വാമേതരമഹിതശിവാകാരമാം താരകാ ഹൃൽ-
പ്പൂങ്കാവിൽ സാവധാനം തെളിയുമമലസങ്കല്പശുഭ്രാഭ്രവിൽ
ഞാൻ കാണാവൂ മദന്തർന്നയനവിഗളദാനന്ദമാരന്ദധാരാ-
ന്ധ്യാങ്കാരോന്മത്തഭൃംഗായിതകരണചയം ചിന്മയി, തന്മഹസ്സിൽ. 15.

ശ്രീമന്മന്ത്രാക്ഷരാൽഗുംഫനസുരഭിലമീമാല, മന്മാലകററി-
ക്കാമം ധർമ്മാർത്ഥകാമാമൃതസുഖമരുളിബ്ഭക്തർതൻ ഹൃത്തടത്തിൽ
വൈമല്യം കൈവളർത്തും വിശദമലമലംകാരമായ് ശാരദാംബാ-
രാമത്തിൽ തോരണസ്രക്ദ്യുതിയനഘദമാപിച്ചു രാജിച്ചിടട്ടെ! 16.

---

# സതി ചെമ്പകവല്ലി.

---

(ഉള്ളൂർ.)

അപമൃത്യുവിന്ന വിധേയരായ അനേകം സ്ത്രീപുരുഷന്മാരെപ്പററി തെക്കൻതിരുവിതാംകൂറിൽ നാടോടിമലയാംതമിഴ്ഭാഷയിൽ രചിച്ചിട്ടുള്ള പല വില്ലടിച്ചാൻപാട്ടുകൾ പ്രചരിക്കുന്നുണ്ടെന്നും, അവ ദേശചരിത്രം, സംസ്കാരചരിത്രം, സമുദായചരിത്രം മുതലായ വിഷയങ്ങളെ സംബന്ധിച്ച് അത്ഭുതാവഹമായ വിജ്ഞാനം ലോകത്തിന്ന നല്കുന്നവെന്നും, അതിനാൽ അവയെ സർവ്വഭക്ഷമായ കാലവാളം കബളീകരിക്കാതെ പരിരക്ഷിക്കേണ്ടതു നമ്മുടെ ധർമ്മമാണെന്നും ഞാൻ ചില അവസരങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ട്. ചെമ്പകവല്ലി എന്ന ഒരു ബ്രാഹ്മണി തൻെറ ഭർത്താവിന്ന ദൂരദേശത്തിൽ നേരിട്ട അകാലമരണത്തെപ്പററി അറിഞ്ഞപ്പോൾ, അന്ന നാടുവാണിരുന്ന കുലശേഖരപ്പെരുമാളുടെ അനുമതി നിർബ്ബന്ധപൂർവ്വംവാങ്ങി തിരുവിതാംകൂറിൻെറ പുരാതനരാജധാനിയായ പത്മനാഭപുരത്തിന്ന സമീപമുള്ള ഉദയഗിരിക്കോട്ടയ്ക്കകത്തുവെച്ച് അഗ്നിപ്രവേശം

ചെയ്യുന്നതാണ് എൻെറ ഈ ഉപന്യാസത്തിനു വിഷയീഭവിക്കുന്ന വില്ലടിച്ചാൻപാട്ടിലെ കഥ. ഈ സംഭവം നടന്നതു് ഏതുകാലത്താണെന്നു വഴിയെ പറയാം.

അനന്തകട്ടിപ്പട്ടർ എന്ന ഒരു ബ്രാഹ്മണൻ തനിക്കു് അനുരൂപയായ ഒരു കന്യകയെ പാണിഗ്രഹണം ചെയ്യണമെന്നാഗ്രഹിച്ച് അതിലേയ്ക്കായി ഒരു വർഷത്തോളം പലസ്ഥലങ്ങളിലും ചുററിനടന്നു് അന്വേഷണംനടത്തി ഒരു ഫലവുമുണ്ടാകാതെ ഒരു കല്ലമ്പലത്തിൽ വിശ്രമിച്ചു കൊണ്ടിരുന്നു. അപ്പോൾ അവിടെ "ആറംപ്പെരുപ്പമായ്പ്പാപ്പാരിരിക്കിൻറ തെരുവിൽ അഴകാന വള്ളിയൂരിൽപ്പടവീട്ടിൽ" അതായതു ധാരാളം ബ്രാഹ്മണർ അധിവസിച്ചുവന്നതും തിരുവിതാങ്കൂർ മഹാരാജാക്കന്മാരുടെ ഒരു പടവീടുമായ വള്ളിയൂരിൽനിന്നു് ആ ജാതിക്കാരായ അഞ്ചുപേർ വന്നുചേർന്നു. അവരോട്ട് അനന്തകട്ടി തൻെറ സങ്കടം നിവേദനം ചെയ്തു. അപ്പോൾ ആ ബ്രാഹ്മണർ,

"വള്ളിയൂരുരാച്ചിയത്തു ശങ്കപുരി അകരത്തിലേ
നാഴകാലേ അഴകുള്ള അഴകി ചെമ്പവല്ലിയുണ്ടു.
കോമളമായ് ഒരുനാരി കൊററവനേ(1) വളരിതുകാൺ"

വള്ളിയൂർദേശത്തിൽ ശംഖപുരിഗ്രാമത്തിൽ അതിസുന്ദരിയായി ചെമ്പകവല്ലി എന്നു പേരുള്ള ഒരു കന്യക വളരുന്നുണ്ടെന്നു പറഞ്ഞു. അവരോടുകൂടി നമ്മുടെ സ്നാതകൻ വിവാഹമാശിച്ചു വള്ളിയൂരിൽ എത്തി "ചെമ്പകവല്ലിയെത്താൻ വേളിക്കുത്തരവും വേണം" എന്നു ഗ്രാമക്കാരോട് അപേക്ഷിച്ചു.

"അന്തവാത്തൈകേട്ടപോതേഅന്തപാപ്പാരുംഏതോചൊൽവാർ;
'നലമാന ജാതിക്കല്ലോ നീങ്കളാരെൻറും അറിയാതെ
അടയ്ക്കാപ്പട്ടരോ കൊങ്ങിണിയോ കൊങ്ങിണിയോ കൊടിപ്പട്ടരോ?
ആരതെൻറു അറിയാതെ വേളിക്കുത്തരവുമില്ലേ'
അന്തവാത്തൈ കേട്ടപോതേ ആളിയലുമഴകനല്ലോ
ചാളിയലിൽപ്പണമെടുത്തു തക്കതക്ക കിരാമംനോക്കി
തക്കതക്ക കിരാമംനോക്കി അവർകൊണ്ടുചെന്നു തനെക്കൊടുത്തു
അവരെല്ലാപേരുംകൂടിയുടൻ ചൊല്ലിടുവാരനേരം.
നലമാന ജാതിയല്ലോ ഇവർ മുക്കാണിതാനെൻറുചൊല്ലി."

(1) കൊററവൻ=രാജാവു് = ശ്രീമാൻ.

അപ്പോൾ "ആളിയലും അഴകൻ" രാജാവിനേക്കാൾ സുമുഖനായ അനന്തകുട്ടി, ജാളികയിൽ പണമെടുത്തു ഗ്രാമത്തിലെ പ്രമാണികൾക്കു കാണിക്കവെച്ചു. പണത്തിനുമീതെ പറക്കുന്ന പരുന്തില്ലല്ലൊ. തൽക്ഷണം അവർ ആ യുവാവു മുക്കാണിബ്രാഹ്മണനാണെന്നു വിധിക്കുകയും അദ്ദേഹത്തെക്കൊണ്ടു ചെമ്പകവല്ലിയെ പാണിഗ്രഹണം ചെയ്യിക്കുകയും ചെയ്തു.

ഏഴാംദിവസം ചെമ്പകവല്ലിയെ തൻെറ ഗൃഹത്തിലേയ്ക്കു കൊണ്ടുപോകണമെന്നു ഭർത്താവു നിശ്ചയിച്ചു. അപ്പോൾ ഭാര്യ,

"കേളുമേയെൻ കണവ! കീർത്തിവരച്ചൊല്ലുകിറേൻ
'കയ്യിലിങ്കെ പൊരുളുണ്ടാനാൽ ഒരുവിടത്തും പോകവേണ്ടാ
നമ്മളുട കലത്തൊഴിലു ചവളി നല്ല കച്ചവടം
നമ്മളുടെ കലത്തൊഴില്ല നമുക്കുതന്നെ ചെയ്യവേണം'
അന്തവാത്തൈ കേട്ടപോതു ആളിയലും അഴകനല്ലൊ
ചവളിനല്ല ചരക്കെടുത്തു അവർ കച്ചവടം ചെയ്തിരുന്തു
അററമെണ്ണാത്തിരവിയങ്കൾ മെത്തവേ കമിന്തിതല്ലൊ"(2)

കയ്യിൽ പണമുള്ളവർക്ക് ഒരിടത്തും പോകേണ്ടതില്ലെന്നും തങ്ങളുടെ കുലത്തൊഴിലായ ജവളിവ്യാപാരംകൊണ്ടു സമ്പത്തുവർദ്ധിപ്പിക്കുവാൻ കഴിയുന്നതാണെന്നും ഉപദേശിച്ചു. ആ ഉപദേശം സ്വീകരിച്ചു തുണിക്കച്ചവടം നടത്തി ഒട്ടവളരെ ദ്രവ്യം കഥാപുരുഷൻ സമ്പാദിച്ചു. അന്ന്,

"തന്നിൽ വെലം പെററതൊരു തുരമുകിലൻപടകൾവന്നു
ചെമ്മതുള്ള പടവീടു തിട്ടനവേ കൊള്ളയാടി;
തിട്ടനവേ കൊള്ളയാടിക്കൊണ്ടുപോറക്കാലത്തിലെ"

ശക്തിയുള്ള മുകിലൻപട (മഹമ്മദീയസൈന്യം) മനോഹരമായ വള്ളിയൂർപടവീടു കൊള്ളയടിച്ചു; അവിടത്തെ ബ്രാഹ്മണർ പൊറുതിമുട്ടി. മുകിലൻെറ ആക്രമം വള്ളിയൂർ മുതലായ പ്രദേശങ്ങളിൽ ആദ്യമായി നടന്നതു കൊല്ലം 850-ാമാണ്ടിടയ്ക്കായിരുന്നു. കൊല്ലം ഒൻപതാംശതകത്തിൻെറ ഉത്തരാർദ്ധത്തിലായിരുന്നു കഥ നടന്നത് എന്ന് ഇതിൽനിന്ന് ഊഹിക്കാം. അനന്തരകരണീയത്തെപ്പററി അപഹൃതധനന്മാരായ വള്ളിയൂർഗ്രാമത്തിലെ ബ്രാഹ്മണർ ഗാഢമായി ആലോചിച്ചു.

---

(2) മെത്തുക = വർദ്ധിക്കുക. കമിഴുക = ക്രമാനുസാരമായിക്കൂടുക.

"അന്നാധൎമ്മമുള്ളതൊരു രാച്ചിയത്തു പോണമെന്ന
തായൊരു തകപ്പനോടേ ഏഴപത്തിരണ്ടു കിരാമക്കാർ
ഒരുമിത്തുക്കൂടിയുടൻ തെരുവഴിതനെ നടന്താർ
വള്ളിയൂരും പിറകെവിട്ടു അവർ പണകടിയും പിറകെ വിട്ടു
മുപ്പന്തലും പിറകെവിട്ടു അവർ തോവാളൈ താൻകടന്നു
കന്നിയാകുമരിയിലെ കണ്ടവർകളടിതൊഴുതു
'ഉന്നുടയ കൃപയാലേ പൊറുതിയിന്നു കിടയ്ക്കവേണം'
എൻറുചൊല്ലി വഴിനടന്തു ശുചീന്തിരപുരത്തിൽവന്തു
പാപ്പാർകൾ അടിതൊഴുതു പയ്യവഴി താൻനടന്താർ.
കോട്ടാറും പിറകെവിട്ടു അവർ ചെമ്പൻകുളം താൻകടന്താർ
കള്ളിയങ്കാടെല്ല(3)വിട്ടു തൊട്ടിയോടും താൻകടന്താർ
പാപ്പാർകൾ വഴിനടന്തു പത്മനാഭപുരത്തിൽവന്തു
കുലശേഖരപ്പെരുമാളൈച്ചെൻറുകണ്ടു മുഖംകാട്ടി
പുലച്ച്യൊന്നുമില്ലയെൻറു പാപ്പാർകൾ അടിതൊഴുതു
'ഉന്നുടയകൃപയാലേ പൊറുതിയിന്നു കിടയ്ക്കവേണം'
അന്ത വാൎത്തൈകേട്ടപോതേ തിരുമനതിൽ തണിന്നു
തെപ്പനല്ല കുളക്കരയ്ക്കു എഴുന്നരുളിച്ചെന്നുനിന്നു
വയ്യകത്തിൽ(4)വാനവരെ അന്നവിടെ വരവഴൈത്തു
എഴപത്തിരണ്ടു കിരാമം നലത്തിനുടൻ പണിമുകിത്തു
അനന്തകട്ടിപ്പട്ടരുക്കു അഴകതൊത്ത മേടതീൎത്തു
തെപ്പനല്ല കുളക്കരയ്ക്കു കല്ലുനാട്ടിത്താനമിട്ടു
കല്ലുനാട്ടിത്താനമിട്ടുപ്പാപ്പാരെക്കൂടിയിരുത്തി
പൊറുതിയിട്ടു ശിവനോടെ പൂരണമാക വാഴ്ന്തിരുന്താരേ"

അന്നദാനത്തിനു പേരുകേട്ട വേണാട്ടിലേയ്ക്കുതന്നെ പോകാമെന്ന് അവർ തീൎച്ചപ്പെടുത്തി. വള്ളിയൂർ, പണകുടി, മുപ്പന്തൽ, തോവാള മുതലായ സ്ഥലങ്ങൾ പിന്നിട്ടു കന്യാകുമാരിയിൽചെന്നു ദേവിയെ പ്രാൎത്ഥിച്ചു ശുചീന്ദ്രത്തു സ്വാമിദൎശനംചെയ്തു, കോട്ടാർ, ചെമ്പൻകുളം, കള്ളിയങ്കാട്, തൊട്ടിയോടു തുടങ്ങിയുള്ള സ്ഥലങ്ങളും കടന്നു പത്മനാഭപുരത്തുചെന്നു കുലശേഖരപ്പെരുമാളെക്കണ്ടു പൊറുതിക്കു സൗകൎയ്യമുണ്ടാക്കിത്തരണമെന്നപേക്ഷിക്കുകയും, അവിടുന്നു പത്മനാഭപുരം കോട്ടയ്ക്കകത്തു നീലകണ്ഠസ്വാമിക്ഷേത്രത്തിനു മുൻവശത്തുള്ള തെപ്പക്കുളത്തിൻെറ കരയിൽ എഴുന്നള്ളി അവിടെ എഴപത്തിരണ്ടു ഗൃഹങ്ങൾ പണിയിച്ച്

(3) എല്ല=എല്ലക; അതിൎത്തി (4) വയ്യകം=ഭൂമി.

അവൎക്ക ദാനംചെയ്കയും ചെയ്തു. ഇന്നും പത്മനാഭപുരത്തു മുക്കാണി ബ്രാഹ്മണർ ധാരാളമായി താമസിക്കുന്നുണ്ട്. അങ്ങനെയിരുന്നതുകൊണ്ടുമാത്രം സമ്പാദ്യത്തിനു മാൎഗ്ഗമില്ലല്ലൊ. അതിനാൽ ആ ബ്രാഹ്മണർ അവിടേയും തങ്ങളുടെ 'കലത്തൊഴിൽ' ആയ ജവളിക്കച്ചവടംതന്നെ നടത്തുവാൻ നിശ്ചയിച്ചു.

"മുടിപ്പാകപ്പന്നവും കെട്ടിക്കോട്ടാറുകടപ്പുകന്നു
ചീലത്തുണ്ടും ഉറുമാലും നാലാറുതുണ്ടു വാങ്ങിക്കെട്ടി
തുണ്ടുകെട്ടിച്ചുമടെടുത്തു പാപ്പാർകൾ വഴിനടന്നു
പത്മനാഭപുരത്തിൽ വന്നു അകരമതിൽത്താമതിത്തു
പിറെറന്നാളുദയമതിൽ ചുമടെടുത്തു വഴിനടന്നു
പത്മനാഭപുരം കടന്നു പാപ്പാർകൾ വഴിനടന്നു
നടന്താരേ പാപ്പാരും നൻറാകക്കഴിത്തുറയും
കഴിത്തുറയും പിറകെവിട്ടുക്കൊണ്ടു പാപ്പാർ വഴിനടന്നു
നടന്നു കളീക്കൽവിളയും നല്ല പാറച്ചാലവിട്ടു
വിട്ടുഭിയൻകുളം കടന്നു വിരവാലെ അമരവിള
നെയ്യാററിൻകരകടന്നു നേശമുടൻ പാപ്പാരും
തിരുവനന്തപുരമതിലേ ഊട്ടിലുണ്ടു അവതരിത്തു (5)
അന്നവിടെത്താമതിത്തു പിറെറന്നാളുദയമതിൽ
ചാലയിൽ പാഴ്ക്കടതന്നിലേ കൊണ്ടുവന്ന ചരക്കു വിററു
അവിടെനിന്നു ചരക്കെടുത്തു പാപ്പാർകൾ വഴിനടന്നു
വടക്കെക്കോട്ടവാതൽവിട്ടു വഴിനടന്താർ പാപ്പാരും
പട്ടമുള്ളൂർ പിറകെവിട്ടു പാങ്ങപ്പാറതാൻ കടന്നു
വഴിനടന്നു പാപ്പാർകൾ വക്കലയും താൻകടന്നു
കടുനടയാൽ വഴിനടന്നു കല്ലമ്പലം പിറകെവിട്ടു
കോഴിക്കോട്ടുക്കടെതന്നിലെ കൊണ്ടുവന്ന ചരക്കുവിററു
നല്ലമുളകുമടസ്സായും നാലാറുതുണ്ടു വാങ്ങിക്കെട്ടി
ഏലമൊടു മഞ്ഞളുടൻ പൊൻമെഴുകും കന്തിരിക്കം
തുണ്ടുകെട്ടിച്ചുമടെടുത്തു പാപ്പാർകൾ വഴിനടന്നു
പത്മനാഭപുരത്തിൽ വന്നു അകരമതിൽത്താമതിത്താർ"

ധാരാളം പണത്തോടുക്കൂടി കോട്ടാററുകമ്പോളത്തിൽ ചെന്ന്, ശീല, ഉറുമാൽ മുതലായ ജവളിത്തരങ്ങൾ വാങ്ങി പത്മനാഭപുരത്തു

(5) അവതരിത്തു = അവസരിച്ച്—അവസരം ഉണ്ടാക്കി—വിശ്രമിച്ച്.

തിരിയെ വന്ന സ്വഗൃഹങ്ങളിൽ വിശ്രമിച്ച്, പിന്നീട കഴിത്തുറ, കളിയിക്കവിള, പാറശ്ശാല, ഉതിയൻകളങ്ങര, അമരവിള, നെയ്യാററിൻകര ഈ സ്ഥലങ്ങൾ പിന്നിട്ട്, തിരുവനന്തപുരത്തെത്തി ഊട്ടിലുണ്ട് അവിടെയും കുറെ ആയാസം തീൎത്ത്, കൊണ്ടുവന്ന ചരക്കുകൾ ചാലക്കമ്പോളത്തിൽ വിററ് അവിടെനിന്ന വേറെ ചരക്കുകൾ എടുത്തു വടക്കെ കോട്ടവാതൽ വിട്ടു പട്ടം, ഉള്ളൂർ, പാങ്ങപ്പാറ, വക്കല, കല്ലമ്പലം എന്നീ ദേശങ്ങൾ അതിക്രമിച്ച കോഴിക്കോട്ടുവരെപ്പോയി അവിടെ തങ്ങളുടെ ചുമടുകൾ വിററഴിച്ചു നല്ലമുളക്, അടയ്ക്കാ, ഏലം, മഞ്ഞൾ, പൊന്മെഴുക്, കന്തിരിക്കം ഈ സാധനങ്ങൾ വാങ്ങി വീണ്ടും പത്മനാഭപുരത്തു് ആ വ്യാപാരികൾ വന്നുചേൎന്ന. കവി അന്നത്തെ തിരുവിതാങ്കൂറിൽപെട്ട സ്ഥലങ്ങളുടെ പേരുകൾമാത്രമേ പറയുന്നുള്ളൂ. അതിനപ്പുറം കോഴിക്കോടിനെപ്പററിയുള്ള പ്രസ്താവമേ കാണുന്നുള്ളൂ. അതു തെക്കൻതിരുവിതാങ്കൂർകാരനായ അദ്ദേഹത്തിന്ന വടക്കൻപ്രദേശങ്ങളേപ്പററി നിശ്ചയമില്ലാത്തതുകൊണ്ടായിരിക്കണം.

അങ്ങനെ പത്തു പന്ത്രണ്ടു വൎഷം കഴിഞ്ഞു. അവരെല്ലാവരും നല്ല പണക്കാരായി. കോഴിക്കോട്ടുനിന്ന് അനന്തകുട്ടിപ്പട്ടരും കൂട്ടുകാരും കൂടി ഒരവസരത്തിൽ അവരുടെ തിരിയെയുള്ള യാത്രയിൽ വൈക്കത്തിനു സമീപം ഉദയനാപുരത്തെത്തി. അപ്പോൾ ഭയങ്കരമായി ഒരു വൎഷപാതം ആരംഭിച്ചു.

"രാപകലില്ലാതേ മഴ തോരാതെ പെയ്യിടുമാം.
ആറുകളും തോടുകളും അത്തറയുംതാൻ പെരുകി
കണ്ണുകണ്ടു പോകാതെ കരുമമൊൻറുമറിയാതെ
ഉതയനാപുരംതനിലേ ഒരു കല്ലമ്പലംതനിലേ വന്നു
വന്തവർകൾ ചുമടിറക്കി വരുംവിതിയെയറിയാതെ
അനന്തകുട്ടിപ്പട്ടരുക്കു മുപ്പത്തിമൂന്ന വയതുമപ്പോൾ
മുപ്പത്തിമൂന്ന വയതിലല്ലോ കാലൻവന്തു കൂടിയല്ലോ
ആളിയലും അഴകനല്ലോ അന്തപ്പാപ്പാരോടേതൊ ചൊൽവാർ.
കള്ളർ ശല്യങ്ങളുള്ള അമ്പലമിതെൻറുചൊല്ലി
ഉറവലിത്ത വാളുമാക ഉറങ്കാതെയിരിയുമെന്ന
വെള്ളി നല്ല വിളക്കും വൈത്തു ചെല്ലമതും കൊണ്ടുവൈത്തു
കമ്പിളിയും തനൈവിരിത്തു കലങ്കിയല്ലൊ ഉറങ്കിടുവാർ"

അതുകൊണ്ടു് ഉദയനാപുരത്തു് ഒരു കല്ലമ്പലത്തിൽ (കല്ലുകൊണ്ടു പണിത വഴിയമ്പലം) അവർ ചുമടിറക്കി അന്നത്തെ രാത്രി അവിടെ വിശ്രമിക്കുവാൻ തീർച്ചപ്പെടുത്തി. അനന്തകുട്ടിക്കു് അന്നു വയസ്സു മുപ്പത്തിമൂന്നാണു്. അവിടം കള്ളർശല്യമുള്ള സ്ഥലമാണെന്നും അതുകൊണ്ടു് ഉടവാൾ ഉറയിൽനിന്നു് ഊരിപ്പിടിച്ചുകൊണ്ടു ചിലർ ഉണർന്നിരിക്കണമെന്നും അദ്ദേഹം തന്റെ കൂട്ടുകാരോടു പറഞ്ഞിട്ടു കമ്പിളിവിരിച്ചു് ഉറങ്ങി. കത്തിച്ചുവെച്ച ഒരു വെള്ളിവിളക്കു് അവിടെ എരിഞ്ഞുകൊണ്ടിരുന്നു. അതിനുമുമ്പിൽ വഴിപോക്കരായ ആ വണിക്കുകളുടെ പണം മുഴുവൻ സൂക്ഷിച്ചിരുന്ന ചെല്ലവും വെച്ചിരുന്നു.

"പരിചിനടൻ അവിടത്തിലേ പതിവതുള്ള മാപ്പിളമാർ
പേരേററ തണ്ടാനും പെരിയ നച്ചിറാണിമാപ്പിളയും
തിരവിയങ്കൾ കൊള്ളയാടിത്തീരതകൾ ചെയ്യുതുക്ക
ഒത്തുപേശിത്താനിരിക്ക അത്തലത്തിൽ വന്നുചേർന്നു.

* * * * * *

കള്ളർ നാലാറുപേർകൾ വന്തു അവരുമാങ്കെ പതിയിരിക്ക
അതിലൊരുവൻ വന്തുടനേ ഉള്ളപാക്കം നേരമതിൽ
ഉറങ്കുകിന്റ ചേയൽകണ്ടു ഒരു നച്ചിറാണിമാപ്പിളയും"

അവിടെ ഒരു തണ്ടാനും ഒരു നസ്രാണിമാപ്പിളയും വലിയ കൊള്ളക്കാരായി സഞ്ചരിച്ചിരുന്നു. അവർ വേറെ മൂന്നു നാലു കൂട്ടുകാരുമായി കല്ലമ്പലത്തിലെത്തി അനന്തകുട്ടിയും കൂട്ടരും ഉറങ്ങുന്നതു കണ്ടു. കഥാപുരുഷന്റെ അനുയായികൾ അദ്ദേഹത്തിന്റെ ആജ്ഞയെ ശ്രദ്ധിച്ചിരുന്നതേയില്ല. അവരും കുംഭകർണ്ണസേവയിൽ ലയിച്ചിരുന്നു. അപ്പോൾ നസ്രാണി തണ്ടാനോടു്,

"നന്മയാകച്ചൊല്ലിടുവാരവർ നിന്നു പാഴക്കുറി:—
നാടി നീർ തലയുംകൊണ്ടു മീണ്ടിങ്ങു വന്നീടുകിൽ
തന്മയാക ചെല്ലമതും കയ്യുംകൊണ്ടു നാനും വാറേൻ"

അയാൾ അനന്തകുട്ടിയെ വെട്ടിക്കൊന്നു് അദ്ദേഹത്തിന്റെ തല വെട്ടിക്കൊണ്ടു പോരുമെങ്കിൽ, താൻ പണച്ചെല്ലവും അദ്ദേഹത്തിന്റെ കൈ രണ്ടും ഛേദിച്ചു് അതും കൊണ്ടുപോരാമെന്നു പറഞ്ഞു. തണ്ടാൻ ആ ആലോചനയ്ക്കു വഴിപ്പെട്ടു.

"ആളുറക്കം കത്തികൊണ്ടു വെട്ടിത്തല താനറുത്തു
വിരവേ എടുത്തുകൊണ്ടു വെളിയിലിറങ്ങിവന്നു.
അപ്പൊഴുതേ നച്ചിറാണിമാപ്പിളയതിലൊരുവൻ
ചെല്ലമതും താനെടുത്തു കൈകൾ രണ്ടിനേ മുറിത്തു
ചെല്ലവും പണവുംകൊണ്ടു നാടിയേ വെളിയിൽ വന്താൻ
ചൊല്ലിയേ വിളിത്തിട്ടവർ; ചൂഴ്ന്തു പാപ്പാർ മുറയിട്ടവർ."

രണ്ടുപേരും അവരവരുടെ വാഗ്ദാനം നിർവ്വഹിച്ചു. ബ്രാഹ്മണൻ മരിച്ചു; പണവും ചെല്ലവും ഘാതകന്മാർ കൊണ്ടുപോയി; അനന്തകുട്ടിയുടെ കൂട്ടുകാർ അലച്ചവും വിളിയുമായി. എന്തു ഫലം?

അന്നുരാത്രി അതേസമയത്തുതന്നെ ചെമ്പകവല്ലി തന്റെ ഭർത്താവിനെ കൊള്ളക്കാർ കൊന്നതായി ഒരു ദുസ്സ്വപ്നം കണ്ടു.

"അന്തരാവിൽ നിത്തരയിൽ ആയിഴയാൾ ചെമ്പവല്ലി
ഉറങ്കുകിന്റെ നിത്തിരയിൽ ഒരു കിനാവുകണ്ടാളേ
നിത്തിരൈ വിട്ടെഴുന്തിരുന്തു നെരുനെരിനക്കരവയിട്ടാൾ.
അരുകച്ചെന്റു തോഴിയർകൾ അവരോടേ എന്തേചൊൽവാർ
'നേത്തിരാവിൽ നിത്തിരയിൽ നെരുനെരിനക്കരവയെന്നാ?'
'എൻകണവൻ ഭർത്താവു ചരക്കുവില്ക്കപ്പോയെടത്തു
കള്ളർ വെട്ടിക്കൊന്നുപോയെന്നൊരു കിനാവു കണ്ടേനേ'
'കറിത്തകിനാക്കണ്ടാക്കാൽ കൊണ്ടവർക്കും കുറ്റമില്ലേ'
'പോവിനെടി തോഴിയരേ, എൻകണവനിറന്തുപോനാർ'
എന്റുചൊല്ലിച്ചെമ്പവല്ലി ഏങ്കിട്ടവാരന്നേരം
ഉതയമതിൽത്താനെഴുന്തു ഉറ്റതൊരു ചെമ്പവല്ലി
എൻകണവൻഭർത്താവു ചരക്കുവില്ക്കപ്പോയിട്ടല്ലോ
പതിനാലുദിവസമായെൻ ഭർത്താ വരക്കണ്ടതില്ലെ.
കണ്ടതില്ലെയെന്റുചൊല്ലിക്കാരിഴയാൾ മേടയിലേ
മേടയിലേതനെയേറി വരവുപാർത്തുതാനിരുന്താർ"

തോഴിമാർ ആ സ്വപ്നം അനർത്ഥകരമല്ലെന്നു സ്ഥാപിക്കുവാൻ ശ്രമിച്ചുഎങ്കിലും ചെമ്പകവല്ലി അവരുടെ അഭിപ്രായം അംഗീകരിച്ചില്ല. തന്റെ ഭർത്താവു ചരക്കുവില്ക്കാൻപോയിട്ടു പതിനാലുദിവസം കഴിഞ്ഞിട്ടും തിരിയെ വരാത്തതിനാൽ ശങ്കിച്ചും സംഭ്രമിച്ചും ആ സാധ്വി അദ്ദേഹത്തിന്റെ വരവുകാത്തു മേടയിൽ ഇരുന്നു.

അപ്പോൾ അനന്തകുട്ടിയുടെ കൂട്ടുകാരുടെ സ്ഥിതി എന്തെന്നു നോക്കാം.

"പതറിയുടൻ പാപ്പാരും പയന്തവരും ഉറങ്ങാതെ
പിറ്റെന്നാളുതയമതിൽ പേതലിത്തു(6)ത്താനെഴുന്തു
അനന്തകുട്ടിപ്പട്ടരുടെ ചെറുവിരലുതന്നെ മുറിത്തു
ചെറുവിരലുതന്നെ മുറിത്തു ചീലയിലേ മുടിത്തുകെട്ടി
കൊണ്ടുവന്ത ചുമടതെല്ലാം കൊടുങ്കാട്ടിലേ താനെറിന്തു
പാടെ(7)ടുത്തു അടക്കിയുടൻ പതറി വഴിതന്നെ നടന്തു
പതറി വഴിതന്നെ നടന്തു പത്മനാഭപുരത്തിൽ വന്താർ"

തങ്ങളുടെ സുഹൃത്തിന്റെ ശവശരീരത്തിൽനിന്നു് ഒരു ചെറുവിരൽമാത്രം മുറിച്ചെടുത്തുകൊണ്ടു ശേഷം ദഹിപ്പിച്ചു ചരക്കുകൾ എല്ലാം കൊടുങ്കാട്ടിൽ വലിച്ചെറിഞ്ഞു് അത്യന്തം ദുഃഖപരവശരായി അവർ പത്മനാഭപുരത്തു തിരിച്ചെത്തി. അവരുടെ മുഖത്തുനിന്നു ചെമ്പകവല്ലി വസ്തുസ്ഥിതിമുഴുവൻ ധരിച്ചു.

"എൻറുചൊല്ലിപ്പാപ്പാർകൾ ഇതന്ത(8) വിരൽ താൻ കൊടുത്തു
കൊടുത്തവിരൽതൊഴുതുവാങ്ങിക്കരവയിട്ടു ചേയിഴയാൾ
ചേയിഴയാൾ വാങ്ങിവെത്തു ചിറന്തകർമ്മം താൻ മുടിത്തു
വെട്ടുപട്ടവനിറന്തതിനാൽ വേതനകൊണ്ടു ചെമ്പവല്ലി
വെള്ളക്കത്തല മൊട്ടയിട്ടു വെററിലയും തിന്നാതെ
തീപ്പായവേണമെൻറു തേന്മൊഴിയാൾ മനതുറയ്ത്താൾ

* * * *

എൻറുചൊല്ലി ചെമ്പവല്ലി ഇറങ്ങിവഴിതാൻ നടന്താൾ
കലശേഖരപ്പെരുമാളെക്കണ്ടുവാരനേരം
'എൻ കണവൻ ഭർത്താവു ഏററ ചരക്കു വില്ക്കപ്പോയെടത്തു
കള്ളർ വെട്ടിക്കൊന്നുപോയാർ കന്നിനാനിരുക്ക ശോഭയില്ലെ
തീപ്പായ വേണ'മെൻറു തേന്മൊഴിയാൾ ചൊല്ലിടുവാൾ."

അവർ കൊടുത്ത ഭർത്താവിന്റെ ചെറുവിരൽ വാങ്ങി അതിനു് അപരക്രിയ നടത്തി ശിരസ്സു മുണ്ഡനംചെയ്തു താംബൂലചർവ്വണം നിറുത്തി കലശേഖരപ്പെരുമാളെക്കണ്ടു താൻ ഭർത്താവിനെ അതിജീവിക്കുന്നതു ശോ

(6) പേതലിത്തു = വികാരത്തോടുകൂടി = സംഭരിച്ചു്. (7) പാടു്=പട്ടശവം.
8) ഇതന്ത=ഇശൈന്ത = ഇണങ്ങിയ = നല്ല.

ഭനമല്ലെന്നും 'തീപ്പായാൻ' അതായതു് ഉടന്തടിയേറുവാൻ കല്പന നല്കണമെന്നും അപേക്ഷിച്ചു. അതിനു മഹാരാജാവു് ആ സാധ്വിയോടു് ഇങ്ങനെ ഉപദേശിച്ചു.

"തീപ്പായ വേണ്ടാമെടി തേന്മൊഴിയേ കേളുമെടി
നിലം പുരയിടം തരുവേൻ, നിനന്തപടി നാൻ തരുവേൻ;
കട്ടിപ്പൊന്നു നാൻ തരുവേൻ; കനകപ്പണി (9) നാൻ തരുവേൻ;
വെട്ടപ്പോറ തലയ്ക്കുതെല്ലാം വിലകൊടുത്തു മീളുമെടി,
ററയകരം കെട്ടിത്തരുവേൻ; ഉനക്കിശൈന്തപടി തരുവേൻ
തീപ്പായവേണ്ടാമെടി തേന്മൊഴിയെ കെളുമെൻറാർ"

അഗ്നിപ്രവേശം ചെയ്യരുതെന്നും നിലവും പുരയിടവുമോ, കട്ടിപ്പൊന്നോ, കനകാഭരണങ്ങളോ എന്തുവേണമെങ്കിലും കൊടുക്കാമെന്നും ചെയ്ത കുററത്തിനു പകരം ചോദിക്കാമെന്നും മററുമുള്ള അവിടത്തെ സാന്ത്വനോക്തി ചെമ്പകവല്ലി ചെവിക്കൊണ്ടതേയില്ല. ആ മനസ്വിനി വീണ്ടും ഉറപ്പിച്ചു പറഞ്ഞു.

"നിലവും പുരയിടവുമാശയില്ലേ; നിനത്തപടി പൊന്നിനാശയില്ലേ;
പൊൻപണങ്കളിരുന്താലും ചിലവഴിക്ക ആളുമില്ലേ;
ആശയൊൻറും തീന്തതില്ലേ: ആണ്ടവർ ചോല്'പോവതില്ലേ;
പതിനാറുവയതുമാനേൻ, പതിയിറന്തുതാൻ പോനേൻ;
മൊട്ട ആയി(10)വാറാളെൻറു വിലകിട്ടും കാൺപോയിട്ടും കാൺ
തങ്ങിയൊരു (11) പെൺകളെല്ലാം തരണിതന്നിൽ നകൈപ്പാരേ
നാനിരിക്ക ശോഭയല്ലേ; നന്മചൊല്ല റീതിയില്ലേ
തീപ്പായ വേണമെൻറു തേന്മൊഴിയാൾ ചൊല്ലിടവാൾ
തീ താരും തീ താരും എങ്കാം പുണ്ണിയരേ തീ താരും"
"തീ താനം തരികയില്ല; തേന്മൊഴിയെ പൊകമെടി!"
എൻറുവാത്തൈ കേട്ടപോതേ ഏന്തിഴയും ഏതോ ചൊൽവാർ
തീ താനം തന്നില്ലെങ്കിൽ തിരുമ്പി നാനും പോവതില്ലേ.
ഉന്നുടയ രാച്ചിയത്തു ഒരു ബ്രാഹ്മണശാപമുണ്ടാം.
നാക്കൈപ്പിഴയു നാൻ മരിത്തു നല്ല ശിവലോകം ചേരുമെൻറു
എൻറുചൊല്ലി ചെമ്പവല്ലി നെരുനെരിനക്കരവയിട്ടാൾ"

(9) പണി=ആഭരണം (10) ആയി=ആയിമ്മ (11) സമനിലയില്ലുള്ള

തനിക്കു യാതൊരു സമ്പത്തും വേണ്ടെന്നും, തന്നാലും അതനുഭവിക്കുവാൻ താൻ മച്ചിയാകകൊണ്ടു് ആളില്ലെന്നും, തൻെറ ഐഹലൗകികങ്ങളായ ആശകൾക്കൊന്നും ശാന്തിവന്നുകഴിഞ്ഞില്ലെന്നും, ദൈവേച്ഛ മറിച്ചുവരികയില്ലെന്നും, സുമംഗലിയല്ലാത്ത തന്നെ കണ്ടാൽ സമാവസ്ഥയിലുള്ള സ്ത്രീകൾ അപഹസിക്കുമെന്നും, താൻ ജീവിച്ചിരിക്കുന്നതു് ഒരുപ്രകാരത്തിലും ആശാസ്യമല്ലെന്നും ആ സ്ത്രീ മഹാരാജാവിനെ ഉൽബോധിപ്പിച്ചു. അവിടുന്നു പിന്നെയും വൈമനസ്യം പ്രദർശിപ്പിച്ചപ്പോൾ താൻ നാക്കുപിഴുതെങ്കിലും ആത്മഹത്യചെയ്യുമെന്നും, അഗ്നിപ്രവേശനത്തിന് അനുവാദം നല്കിയില്ലെങ്കിൽ ബ്രാഹ്മണശാപം അവിടുത്തെ ബാധിക്കുമെന്നും ആ വിധവ അദ്ദേഹത്തെ ഭയപ്പെടുത്തി.

"പതിനാറുവയതുമാനേൻ" എന്നു ചെമ്പകവല്ലി പറയുന്നുവെങ്കിലും അതു യൗവനത്തിൻെറ ഉപലക്ഷണമായി മാത്രം നാം കരുതേണ്ടതാണു്. വേളികഴിഞ്ഞു് ഏഴാമത്തെ ദിവസം ഭർത്താവിനെ ഉപദേശിക്കണമെങ്കിൽ അന്നു ചുരുങ്ങിയപക്ഷം പത്തുവയസ്സെങ്കിലുമായിരിക്കണം. അതുകഴിഞ്ഞു പത്തു പന്ത്രണ്ടു വർഷം അനന്തകട്ടിപ്പട്ടർ ജവളിക്കച്ചവടം നടത്തിയതായും കവി പ്രസ്താവിക്കുന്നുണ്ടു്. ചെമ്പകവല്ലിക്കു മഹാരാജാവിനോടു വാദപ്രതിവാദം ചെയ്യുമ്പോൾ ഇരുപത്തിരണ്ടു വയസ്സെങ്കിലുമായിരിക്കണമെന്നു് ഇതിൽ നിന്നെല്ലാം അനുമാനിക്കാമല്ലോ.

ആ ധർമ്മസങ്കടത്തിൽ കുലശേഖരപ്പെരുമാൾ ചെമ്പകവല്ലിക്കു് അഗ്നിപ്രവേശം ചെയ്യുവാൻ അനുവാദം നല്കി. ഉദയഗിരിക്കോട്ടയ്ക്കകത്തു് ആലരശിൻ (12) മൂട്ടിൽ അതിനു സ്ഥാനം കണ്ടു് അവിടെ ഹോമകുണ്ഡമുണ്ടാക്കുവാൻവേണ്ട ഏർപ്പാടു ചെയ്തു.

"തീകൊടുക്കവേണമെൻറു തിരുമനതാൽ കല്പനയായ്
ഉടനേ ചെമ്പുതട്ടമതിൽ തീകോരിത്താൻ കൊടുത്താർ
കൊടുത്ത അനൽ (13) തൊഴുതുവാങ്കിക്കരവയിട്ടു നിൻറാളേ
തീപ്പായവേ തലങ്കൾ എവിടമെൻറു ചൊല്ലിടുങ്കോ
ഉതയകിരി കോട്ടയ്ക്കകം ഉററ ആലരശുമൂടതിലേ
വയ്യകത്തിൽവാനവരേ വരവഴൈത്താരന്നേരം
ഓമക്കുഴി തനൈക്കുഴിത്തു ഉടനേ കല്ലാൽ തൊട്ടി (14) യിട്ടു

(12) ആലരശ്=അരയാൽ (13) അനൽ=തീ (14) തൊട്ടി=വേലി; അതിര്

ചന്ദനവും കാരകിലും വരിക്കപ്പിലാവിറകും
വൈക്കോൽത്തിരളും എണ്ണക്കുടം വകവകയായ്ത്താനൊരുക്കി"

രാജാജ്ഞയാൽ അഗ്നിപ്രവേശത്തിനുള്ള സകല സാധനങ്ങളും അവിടെ സജ്ജീകൃതങ്ങളായി.

"കണ്ടപോതേ മനം മകിഴ്ന്തു കാരിഴയാളേതോ ചൊല്‌വാൾ
പഞ്ചവാത്തിയം വേണമെൻറു പൈന്തൊടിയാൾ ചൊല്ലിടുവാൾ
കരവയിട മടവിയർകൾ (15) കൂടിവരവേണമെൻറു
അൻറുചൊല്ലിയേന്തിഴയാൾ അകരമതിൽപ്പോയിരുന്തു
നിലംപുരടം ആനതെല്ലാം നിനൈന്തു പാപ്പാക്കു ദാനമിട്ടാൾ!
തെപ്പനല്ലകുളം തനിലേ തേന്മൊഴിയാൾ കുളികടന്താൾ.
കളഭമുടൻ കസ്തൂരി കാരിഴയാൾ പൂശിടുവാൾ;
മഞ്ചണയും ചുവപ്പുകളും മാറിലെങ്കും പൂശിടുവാൾ;
പൂശിയല്ലോ പുഴമണങ്കൾ പൂമാലയും ചൂടിടുവാൾ;
കസ്തൂരിപ്പൊട്ടുമിട്ടുക്കനക ചിന്തൂരപ്പൊട്ടിടുവാൾ;
കാതിൽ ച്ചിമിക്കിയിട്ട,ക്കഴുത്തിൽ വനാക്കാറ (16) കെട്ടി
നെററിക്കു ചുട്ടി കൊണ്ടൈപ്പാളം (17) നേരിഴയാൾ താനണിന്തു
കയ്യാഴിത്തരികിലുങ്ക കനകവളമോതിരവും
പൊന്നാലേ ചേലതനൊപ്പുതുമയുടൻ കൊയ്തുടുത്തു
പൈന്തോടിയാൾ ചമൈന്തൊരുങ്കിപ്പഞ്ചവർണ്ണക്കിളിപോലെ
പൊന്നാലേയമ്മാന പുതുമയുടൻ താനെടുത്തു
നൻറതിനാൽ വെററിലയും നല്ലകളിപ്പാക്കും വായിലിട്ട
പഞ്ചവർണ്ണക്കിളിപോലെ പൈന്തൊടിയാൾ വഴിനടന്താൾ
പഞ്ചവാത്തിയം മുഴങ്ക പൈന്തൊടിമാർ കുരവയിട്ടാർ
കലശേഖരപ്പെരുമാളാം കൊററവരും എഴുന്നരുളി
ഉപ്പരികൈമാളികയിൽ ഉടനേറിത്താനിരുന്താർ
അനിയായമാകവൊരു അരുഞ്ചാക്കാലയെൻറു ചൊല്ലി
എൻറു ചൊല്ലി മന്നവരും ഇരുക്കുമന്ത വേളയിലേ
പൈന്തൊടിയാൾ ചെമ്പവല്ലി പാടിയാടി വഴിനടന്താൾ.
പൊന്നാലേ അമ്മാന പുതുമയടൻ ആടിവര
ഇരുമ്പിച്ചിപ്പഴത്തിനാലും ഇരുകരത്താലാടിവര"

---

(15) മടവിയർ=സ്ത്രീകൾ. (16) കളിവീഴുന്ന കാറയെന്ന ആഭരണം.
(17) കൊണ്ടൈപ്പാളം = ഒരു ശിരോലങ്കാരം.

അങ്ങനെ ഉചിതമായ നേപഥ്യവിധാനത്തോടുകൂടി ആ സതി ഹോമകുണ്ഡത്തിലേയ്ക്കു പാടിയാടിക്കൊണ്ടു നടന്നുചെന്നു. "അന്യായമായ പടുകൊലയാണല്ലോ നടത്തുവാൻ പോകുന്നതു്" എന്നു പറഞ്ഞു വ്യസനിച്ചു്, മഹാരാജാവും ഉപ്പരികമാളികയിൽ കയറിയിരുന്നുകൊണ്ടു് ആ കാഴ്ചകണ്ടു.

"ഉതയകിരി ചെല്ലുവാരാം ഉററതൊരു ചെമ്പവല്ലി
വൈക്കോൽത്തിരം എണ്ണക്കുടം വകവകയായ് ഓമത്തിലേ
ഓമക്കുഴിമുട്ടകിവര ഉററതൊരു ചെമ്പവല്ലി
മുടിക്കുമേലേ അമ്മാന മുക്കണ്ണരേ ശരണമെൻറു
പൊന്നാലേ അമ്മാന തീക്കുഴിയിൽത്താനെറിന്തു
ഈശ്വരരേ ശരണമെൻറു ഇരുകൈക്കൂട്ടിത്തൊഴുതുകൊണ്ടു
ഒന്നാന വളയം വന്തു ഉടനേയവർ കരവയിട,
രണ്ടാന വളയം വന്തു തേന്മൊഴിയാം കരവയിട,
മൂന്നാന വളയം വന്തു മുക്കണ്ണരേ ശരണമെൻറു
മുക്കണ്ണരെ ശരണമെൻറു മുഴുകിനാരു ഓമത്തിലേ"

താൻ ആടിക്കൊണ്ടുവന്ന പൊന്നമ്മാന തീയിലെറിഞ്ഞുംവച്ചു് അഗ്നികുണ്ഡത്തെ മൂന്നുരു പ്രദക്ഷിണം ചെയ്തു ഭൂതപതിയായ ശ്രീപരമേശ്വരനെ മനസ്സുകൊണ്ടു ധ്യാനിച്ചു ചെമ്പകവല്ലി ഹോമത്തിൽ മുഴുകി; അത്തായത്തു തീയിൽ ചാടിമരിച്ചു. കഷ്ടം! മതത്തിന്റെ നാമത്തിൽ ഒരു ആത്മഹത്യകൂടി നടന്നു.

"ശിവനാർ മനം തെളിന്തു തേരുകൊട്ടത്തേകിയന്തു
തേരതിലേറിയവർ ശിവൻപാദം അടിതൊഴുതാം.
ശിവൻപാദം അടിതൊഴുതു തെണ്ട (18)നിട്ടു നിൻറപോതേ
നിൻറതൊരു പെൺകൊടിയെ നീലകണ്ഠർതാൻ പാർത്തു.
'നഞ്ചുതന്നൈയെടുത്തുണ്ട നാഥനാരേ! വരം താരും
കണ്ഠത്തിൽ വിഷമണിന്ത നീലകണ്ഠ! വരം താരും
കാലനെക്കാലാൽ വതിത്ത(19) കനൽനുതലേ(20) വരം താരും
അടിയാക്കരുംപൊരുളേ! ആതിനാതാ പോററി'യെൻറാം
പോററിനിൻറ പെൺകൊടിയെപ്പുരിചടയോൻതാൻ പാർത്തു
എന്നവരം വേണമെൻറു എന്തിഴയേ! ചൊല്ലുമെടി"

(18) തെണ്ടൻ = സ്ത്രീകളുടെ ദണ്ഡനമസ്കാരം (19) വതിത്ത = വധിച്ച.
(20) കനൽനുതൽ = തീയോടുകൂടിയ (നുതൽ) നെററിയുള്ളവൻ.

കൊന്നവരെച്ചെന്നുടനേ മറുപടിയേ കൊല്വതുക്കും
മാററാരൈ ഒഴിപ്പതുക്കും മറുകടലൈ കുടിപ്പതുക്കും
കുടിയവരം താരുമെൻറു കാരിഴയും ചൊല്ലിടുവാൾ
പാലികളൈച്ചൂലികളൈ (21)പ്പുരുന്തോട്ടം കൊള്ളവരം
ഈനാത(22)മലടികളൈ ഇളംപിള്ളെത്താച്ചി(23)കളൈ
അന്നുപെററ കഴവി(24)കളൈ നഖത്തിലേ കോത്തെടുത്തു
നഖത്തിലേ കോത്തെടുത്തു അമ്മാനയാട വരം;
കൊല്ലവരം വെല്ലവരം കുടിമുടിയ മുടിക്കവരം
താഴമ്പൂവാടയിലേ ദാസിയരെക്കൊല്ലവരം;
പിച്ചിപ്പൂവാടയിപ്പൂലേ മെല്ലിയരെ(25)ക്കൊല്ലവരം;
അരളിവാടയിലേ ആയിഴയെക്കൊല്ലവരം;
ഇന്തയിന്തവരങ്കളെല്ലാം ഈശ്വരരേ താരുമെൻറാർ.
കേട്ടവരംതാൻ കൊടുത്തുക്കിറുപയുടൻ ശിവനാരും
കൊന്നു പുവി(26)ലോകമാൾവതുക്കും
ചെന്നു വെലിപൂജകൊൾവതുക്കും
കൊടുത്താരേ കേട്ടവരം കൊററവനാർ മനംതെളിന്തു
പോരും പോരുമിനിവരങ്കൾ എന്നുംപുവിലോകമാണ്ടു
കൊൾവനെൻറാരേ"

ശ്രീപരമേശ്വരൻ കൈലാസത്തിൽനിന്നയച്ച തേരിൽകേറി അവിടെ ച്ചെന്നു കരുണാനിധിയായ അവിടുത്തെ കമ്പിട്ടു അതിഭയങ്കരങ്ങളായ അനേകം വരങ്ങൾവാങ്ങി തിരിയെ ഭൂമിയിൽവന്നു ചെമ്പകവല്ലി ഉദയഗിരി അരയാലിൻമൂട്ടിൽ ഒരു ഘോരയക്ഷിയായി അധിവാസം തുടങ്ങി. ജനങ്ങൾ ആ യക്ഷിയെ ബലിപൂജകൊണ്ടും മററും പ്രസാദിപ്പിച്ചു. ഇന്നും ആ ദുർദ്ദേവതയെ 'തളയൻ' എന്ന ജാതിയിൽ പെട്ടവരും മററും ആരാധിക്കുന്നുണ്ട്.

ഇതാണ് നാലുകാത (ഗാഥ—ഇപ്പോൾ കാത പരിഷ്കാരത്തിനു വിധേയമായി കാതമെന്നു രൂപാന്തരപ്പെട്ടിട്ടുണ്ട്.) അടങ്ങിയ ഈ യക്ഷികഥയിലെ ഇതിവൃത്തം. ഗ്രന്ഥകാരൻ ആരെന്നറിയുന്നില്ല. ഞാൻ ഉദ്ധരിച്ച ഈരടികളിൽ പലതും സഹൃദയഹൃദയങ്ങളെ ഹഠാദാകർഷിക്കുന്നതിനു പര്യാപ്തങ്ങളാണ്. കവി വ്യുൽപന്നനല്ലായിരിക്കാം. വ്യുൽപത്തിയെന്തിന്? താൻ നേരിട്ടുകണ്ടിരിക്കാവുന്ന അതികരുണമായ ഒരു

(21) ബാലികകളേയും ഗർഭിണികളേയും. (22) ഈനാത = പ്രസവിക്കാത്ത (23) താച്ചി = തായ് (24) കഴവി = കുഞ്ഞ് (25) മെല്ലിയർ = സ്ത്രീകൾ (26) പുവി = ഭൂമി

സംഭവം അകൃത്രിമവും ലളിതവുമായ സാധാരണ ഭാഷയിൽ അദ്ദേഹം ചിത്രീകരണംചെയ്തു. ശാകുന്തളത്തിൽ ദുഷ്യന്തമഹാരാജാവു പറയുന്നതു പോലെ,

"ശുദ്ധാന്തദുർല്ലഭമിദം വപുരാശ്രമവാസിനോ യദി ജനസ്യ
ദൂരീകൃതാഃ ഖലു ഗുണൈരുദ്യാനലതാ വനലതാഭിഃ"

എന്നു സമ്മതിക്കേണ്ട ഘട്ടങ്ങൾ ഭാവുകന്മാൎക്കു പലപ്പോഴുമുണ്ടാകും. അവയിലൊന്നാണ് ഇതു്. ഗ്രാമീണനെങ്കിലും കലാധൎമ്മമൎമ്മജ്ഞനായ ഈ കവി ചില വരികൾ ആവൎത്തിക്കുന്നതു പ്രായേണ ശ്രോതാക്കളുടെ ഉള്ളിൽ അവയിലെ ആശയം ബലമായി തട്ടുന്നതിനുവേണ്ടിയാണെന്നുള്ളതു നിസ്സംശയമാകുന്നു. അപ്രകാശിതമായ ഈ പാട്ടു പകൎത്തിയെഴുതി അയച്ചുതന്ന ഭാഷാപോഷകനായ ശ്രീമാൻ ഒററശ്ശേഖരമംഗലം ടി. ജി. അച്യുതൻനമ്പൂരിയുടെ നേൎക്കു് എനിക്കുള്ള കൃതജ്ഞത വാചാമഗോചരമാകുന്നു. ബാലഡ്‌രീതിയിലുള്ള പാശ്ചാത്യകൃതികൾക്കും ഇത്തരത്തിലുള്ള പാട്ടുകൾക്കും തമ്മിൽ വളരെ സാദൃശ്യമുണ്ടു്. മലയാംതമിഴിൽനിന്നു് ഇംഗ്ലീഷിലേക്കു വിവൎത്തനംചെയ്തു വിജയംനേടാവുന്ന ഒരു കഥയാകുന്നു ഞാൻ ഈ ഉപന്യാസത്തിൽ സംഗ്രഹിച്ചിട്ടുള്ളതു്.





# രണ്ടു പഴയസ്തോത്രങ്ങൾ *

(സമ്പാദകൻ—കുട്ടമശ്ശേരി നാരായണപ്പിഷാരടി അവർകൾ എം. എ.)

## I ചെറുകുന്നത്തമ്മസ്തുതി.

കരിവരമുഖവൻ കഴലിണക്കൂപ്പി-
ക്കരളിൽ നിനച്ചുകവിമാതിനെയും
കനിവെഴമഗസുതതന്നെയുരപ്പാൻ
ഗുരുവിനെയും തൊഴുതിത മുതിരുന്നേൻ.
ചേതോഭവരിപുദയിതേ! ജയ ജയ
നാഥേ ജയ ജയ നാരായണി ജയ;
ചെറുകുന്നമെഴും ഗിരിതനയേ! ജയ
പരമേശ്വരി! ജയ പരിപാലയ മാം.
മാമലമകൾതൻ കാർകുഴൽതൊട്ടതി-
കോമളമാകിയ കഴലിണയോളം
മാനിച്ചുടമയിലുരചെയ്യതിനായ്
മാമുനിമാർ വരമരുളുകവേണം.
അല്ലൊടുമിരുൾമുകിൽതന്നൊടുമൊരുപട
തല്ലിന സാമ്യമിയന്ന വിശേഷാൽ
അഴകിനൊടലർശരതഴയൊടെതിർത്തോ-
രണിപുരികുഴലതു തോന്നുക ഹൃദി മേ.
വാരുണപായലിൽ വിലസിന മലരിൽ
പാരമെഴുന്നൊരു മധുവുണ്ണമാനായ്

---

* ഈ രണ്ടുസ്തോത്രങ്ങളിൽ ആദ്യത്തേതു ചെറുകുന്നത്തു് അന്നപൂർണ്ണേശ്വരീദേവിയുടെ കേശാദിപാദസ്തുതിയും രണ്ടാമത്തേതു ഭാഗവതകഥാസംഗ്രഹരൂപത്തിലുള്ള ഒരു ഹരിസ്തോത്രവുമാകുന്നു. രണ്ടുകൃതികളും പ്രാചീനങ്ങളാണെന്നു് അവയുടെ ഭാഷാരീതിയിൽ നിന്നു കാണാവുന്നതാണു്. സ്ഖലിതങ്ങൾ തിരുത്തി പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ കുറെ ക്ലേശിച്ചിട്ടുണ്ടു്. ഈ സ്തോത്രങ്ങൾ പകർത്തി അയച്ചുതന്ന പ്രിൻസിപ്പാൾ നാരായണപ്പിഷാരടിയുടെ ഭാഷാപോഷണതൽപരത പ്രത്യേകം അഭിനന്ദനീയമാണു്.

ഉള്ളൂർ

വരിമുകിലഴകിൽ നിന്നകണക്കേ
തിറവിയ കുറുനിര തോന്നുക ഹൃദി മേ.
അഞ്ചാം തിഥിയിലുദിച്ച ശശാങ്കനൊ-
ടഞ്ചാറെഴവിടയഞ്ജലിപൂർവ്വം
അഞ്ചാതേ തിറകൊണ്ടൊരു നെററിയു-
മഞ്ചിതചമയം തോന്നുക ഹൃദി മേ.
മന്മഥനായ മഹാപ്രഭുതന്റെ
വെണ്മണിമുത്തുക്കടനെറിപോലേ
മഹിമയിൽമണമെഴമളികതടാന്തേ
മരുവിന തൊട്ടുകുറി തോന്നുക ഹൃദി മേ.
മല്ലപ്പൂഞ്ചരനലകജയിപ്പാ-
നുള്ളൊരുവില്ലേക്കാളുമനേകം.
മൂഢരപി മഹിമ കലർന്നീടുന്നൊരു
കനചില്ലികളും തോന്നുക ഹൃദി മേ.
ഇളമാൻകണ്ണിനൊരിളമ വഴങ്ങി-
ക്കല ചെയ്യഴകിയ കുവലയമുടനേ
ഇതവിയ കണ്ണുസമീപത്തോളവു-
മിയലിന തിരുമിഴി തോന്നുക ഹൃദി മേ.
മണിമുകുരത്തൊടുമണിമുഴമതിയൊടു-
മനുദിനമകമേ പകപൂണ്ടരുളി
മഹിമ കലർന്ന കപോലങ്ങളുമെൻ-
മഹിഷവിനാശിനി തോന്നുക ഹൃദി മേ.
ചൊല്ലൊങ്ങീട്ടെഴുമെൾപ്പൂവിൻവടി-
വെപ്പേരും കരമറിപ്പോരു കാന്ത്യാ
പാവനമാകിയ തിരുനാസികയും
പാപവിനാശിനി തോന്നുക ഹൃദി മേ.
നീടാർന്നീടിന ഗണ്ഡതലേ ചാ-
ഞ്ചാടീടുമ്മണികുണ്ഡലയുഗളം
നിറമിയലീടിന്നൊരന്തികാതിണയും
നിഖിലാധീശ്വരി തോന്നുക ഹൃദി മേ.
പല്ലവകാന്തിയൊടുള്ളിൽ വെറുത്തുട-
നല്ലൽ മുഴുത്തണി പവിഴരുചിക്കും
പരിചൊടു നിറമാർന്നധരവു മണിവായ്-
മലരുമതധികം തോന്നുക ഹൃദി മേ.

മുത്തിൻ മണികളൊടൊത്തീടുന്ന വി-
ചിത്രം തേടിന ദശനപ്രഭയും
മുറുവൽ തുളുമ്പിന വാഗ്മധുരിമയും
മൃഗമതിവദനേ തോന്നുക ഹൃദി മേ.
ഫുല്ലാംബുജമലർ തന്നെക്കൊണ്ടൊരു
വല്ലായ്മ വഴങ്ങിച്ചതിഭംഗ്യാ
പൂർണ്ണശശാങ്കനൊടൊത്ത മുഖശ്രീ-
ച്ചേർന്നവിലാസം തോന്നുക ഹൃദി മേ.
കുററമെഴാതൊരു കപ്പിയൊടും തിര
പററിന ഗളഛവി മുററിവിളങ്ങും
കംബുരേഖാഭംഗിയുമധികം
പങ്കജവദനേ തോന്നുക ഹൃദി മേ.
ചേലെഴുമാനതതോളിണയും മണി-
മാലകളാടിന തിരുമാർവ്വിടവും
ചേർന്നൊരു ശോഭാതിശയവുമലമഹി-
ശേഖരദയിതേ തോന്നുക ഹൃദി മേ.
ഭക്തജനത്തിന്നനുഗ്രഹമായെഴു-
മുത്തമ പാണിതലങ്ങളിലിയലും
[illegible]കലിരവഭയവരങ്ങളുമധികം
ഭഗവതി ഗിരിജേ തോന്നുക ഹൃദി മേ.
മത്തമതംഗജ മസ്തകകാന്തിയെ
മദ്ധ്യമമാക്കിന ചിത്രദശായാം
മണിമയകംഭവുമമ്പൊടു കമ്പിടു-
മണികുചയുഗളം തോന്നുക ഹൃദി മേ.
ഭംഗ്യാ ശങ്കരർ തിരുമെയ് തങ്കൽ-
ത്തങ്ങിന കുങ്കുമപങ്കാങ്കിതമായ്
പരിമളമിയലിന കുചയുഗളാന്തര-
മരികുലനാശിനി തോന്നുക ഹൃദി മേ.
തങ്കക്കൊങ്കകൾ താങ്ങീഴ്ച്ചേർന്നൊരു
ഭംഗീപടലി നിരക്കംപോലെ
കോമളമാകിന രോമാവലിരുചി
ഹേമാംബുജമുഖി തോന്നുക ഹൃദി മേ.
നന്നുണിപോയ് നടകൊണ്ടു നടുങ്ങിന
ചന്തമെഴുന്നൊരു നെഞ്ഞിടവിരിവും

അരിഭൃശമരയാലിലകൾ തൊഴും തിരു-
വുദരവുമുടനേ തോന്നുക ഹൃദി മേ.
അരുമയിലാവർത്തത്തിനൊരാപ-
ത്തരുളിന നാഭീശോഭയുമണിയും
പൂന്തുകിലും തന്നുപരി വിളങ്ങിട്ട-
മണികാഞ്ചികളും തോന്നുക ഹൃദി മേ.
ചേണാർന്നീടിന ജഘനവരത്തിൻ
ത്തുണായ് മേവിന നൽത്തുടയിണയും
ചെപ്പുവണങ്ങിന ജാനുദ്വിതയവു-
മെപ്പൊഴുമഗജേ തോന്നുക ഹൃദി മേ.
കേതകി വിരവൊടു കേണൊരുകോണിൽ
ഖേദിച്ചധികമൊളിക്കുംവണ്ണം
കേടിയലാത കണംകഴലിണതാർ
തേടിന വടിവും തോന്നുക ഹൃദി മേ.
ആമപ്പുറവടിവായ് മരുവീടിനൊ-
രോമൽ പുറവടിയിണമേലണിയും
അരിയ ചിലമ്പും പെരിക നിറംപെരു-
മണിവിരൽ നഖവും തോന്നുക ഹൃദി മേ.
ചന്തമെഴുന്നൊരു ചെന്തളിരിനു പര-
മന്ധതചേർത്തൊരു പാദതലത്തിൽ
ചരതമൊടിയലിന വരകളുമധികം
ശശിധരജായേ തോന്നുക ഹൃദി മേ.
ബാലാദിത്യപ്രഭകൾകണക്കേ
ചേലാർന്നീടിനൊരണിതിരുനിറവും
വളകടകാദികളഴകൊടണിഞ്ഞതി
വിലസിന പൂമൈ തോന്നുക ഹൃദി മേ.
ബ്രഹ്മാവിഷ്ണുമഹേശന്മാർക്കും
നിർമ്മായം പുകഴ്‌വാൻ പണിപെരുകും
ബലമേറീടിനൊരമ്മാഹാത്മ്യം
പലതരമിയലും പരമേശ്വരി ജയ,
മഹിഷാസുരവരനായ്മരുവീടിനൊ-
രഹിതൻ പാരിടമൊക്കെമുടിപ്പാൻ
മദവശനാംപൊഴുതവനെക്കൊന്നട-
ന്ദിതാടോപഭയങ്കരി ജയ ജയ

സുംഭനിസുംഭന്മാരെക്കൊണ്ടതി-
കമ്പിതമായ ജഗത്ത്രിതയത്തെ
ത്വരിതമണഞ്ഞഥ പരിരക്ഷിച്ചൊരു
പരമാനന്ദനശീലേ ജയ ജയ
ചണ്ഡതകോലിന ചണ്ഡനെയുംപുന-
രിണ്ടൽവളത്തീടിന മുണ്ഡനെയും
ചതുരത ചേൎന്ന ജയിപ്പൊരുശക്ത്യാ
ബുധജനനന്ദിതചരിതേ ജയ ജയ
ശോണിതബീജാസുരവരരക്തം
വീണതിഭീഷണദനുജേന്ദ്രന്മാർ
ശോഭയിലുണ്ടാകുംപൊഴുതവരെ-
ക്കോപാൽ കൊൻറ മഹാഭൈരവി ജയ
ത്തുമതിരണ്ടൊരു ധൂമ്രവിലോചന-
നാമമെഴുന്ന മഹാസുരരാജൻ
തുടരെവരുന്നളവവനെമുടിച്ചതി-
കട്ടമകലന്നൊരു കാളീ ജയ ജയ
അരികുലഭയരഹിതന്മാരാകിയ
സുരമുനിനരവരകിമ്പുരുഷന്മാർ
ആധികാനന്ദവശന്മാരായി-
സ്തുതിചെയ്യതുകേട്ടൊരു ഗിരിജേ ജയ.
ആൎത്തിവളത്തിന ദൈത്യകുലത്തെ-
ക്കൂൎത്തശരൈരരുകലചെയ്തു ബലാൽ
ആൎത്തജഗത്ത്രയമാത്താദരമൊട്ട
കാത്തീടുന്നൊരു കാൎത്ത്യായനി ജയ
കാലാരാതിയോടൊക്കവസിച്ച-
കൈലാസാഗ്രേ നിജഗൃഹമദ്ധ്യേ
കലിതരസത്തൊട്ട ഡോളാകളികളിൽ
വിലസീടുന്നൊരു വിബുധേശ്വരി ജയ.
പൊന്നും കോരികതന്നിൽ നിറച്ചോ-
രന്നം കോരി വിളമ്പും നേരം
പോന്നു നിറഞ്ഞൊരു പഥികജനത്തിനു
പൂൎണ്ണതചേൎക്കും ഭുവനേശ്വരി ജയ.
കോലക്ഷ്മാതലതിലകത്വം പൂ-
ണ്ടാലസ്യം തീൎത്തഖിലജനാനാം

കോലിന കൃപയാ പാലിച്ചീടിന
കാലദ്ധ്വംസനദയിതേ ജയ ജയ.
വേദാന്തത്തിൻ പൊരുളേ ജയ ജയ
ബാധാഹീനവിപാകേ ജയ ജയ
വിപുലകൃപാമയജലധേ ജയ ജയ
വിബുധജനാനതചരണേ ജയ ജയ
ശക്തിയുതേ ജയ ബുദ്ധിഹിതേ ജയ
യുദ്ധരതേ ജയ ചിൽത്തളിരേ ജയ
ശക്തേ ജയ ജയ ശസ്തേ ജയ ജയ
മുക്തേ ജയ ജയ നിത്യേ ജയ ജയ
ഇത്ഥമിതെത്രയുമുത്തമരായതി-
ഭക്തിപുരസ്സരമാകംവണ്ണം
ഹിതമൊടു ചൊല്ലി സ്തുതിചെയ്യോരെ-
പ്പരിപാലിപ്പൊരു പരമേശ്വരി ജയ

നാഥേ! നാനാജനാലംബനചരണയുഗേ! ദേവി വേദാന്തവേദ്യേ!
മീതേ മീതേ പടന്നീടിനൊരുപനിഷദാദ്യാലതാപുഷ്പമേ! ഞാൻ
പാദാംഭോജം തൊഴുന്നേൻ പകലിരവു കൃപാശീതളം നിൻകടക്കൺ-
പാഥോജം പാവനം തന്നരുളുക ചെറുകന്നാപുമെൻ തമ്പുരാട്ടി.!

## II ഹരിസ്തോത്രം.

വാരണമുഖനെക്കുമ്പിട്ടമ്പൊടു വാണിയെയും തൊഴുതാദരപൂർവ്വം
വാരിജലോചനചരിതവിലാസം വാഴ്ത്തുവതിന്നിത ഞാൻ മുതിരുന്നേൻ.
അംബുധിമകൾതൻകൊങ്കയുഗംപൂണ്ടംബുധിയിൽകടികൊണ്ടവനേ ഹരി
പന്നഗനായകതല്പംതന്മേലന്നതിചേർന്നു കിടന്നവനേ ഹരി
നാനാചാരണഗീതരസംകൊണ്ടാനന്ദാകലനായവനേ ഹരി
ആക്ക്മൊരിക്കലുമിത്രമഹാനെന്നോക്കരുതാത്ത പരമ്പൊരുളേ ഹരി
പാലിൽവിളങ്ങിന നവനീതരസം പോലേ ജഗതി പരന്നവനേ ഹരി
ദിക്കും ദേശവുമമ്പൊടു കാലവുമൊക്കത്തക്ക വെടിഞ്ഞവനേ ഹരി
ധാത്രീഭാരംതീർപ്പതിനു തൊഴും ധാത്രിയിൽ കരുണാകലന്നവനേ ഹരി
അവനിയിലമരജനങ്ങൾ ജനിപ്പാനാജ്ഞാവാക്യം ചെയ്തവനേ ഹരി
ദേവകുലത്തിൻ വ്യസനം തീർപ്പാൻ ദേവകിതൻവയർ പുക്കവനേ ഹരി
ആനകദുന്ദുഭിതാൻകാണ്മമ്മാറാനന്ദേന പിറന്നവനേ ഹരി.

നീലപയോധരനീലിമകവരും പേലവകാന്തി ധരിത്തവനേ ഹരി
കചഭരമൊരുമിച്ചുഴകൊടു കെട്ടിക്കനകകിരീടം ചേൎത്തവനേ ഹരി
അളികൾ വണങ്ങിൻറളകം ചേൎന്നേഴമളികംകൊണ്ടുനിറഞ്ഞവനേ ഹരി
ചില്ലീചലനം കൊണ്ടേ മുപ്പാരഴകൊടു കാത്തുമഴിപ്പവനേ ഹരി
രാത്രിയുമപ്പകലും നിജവീക്ഷണമാത്രംകൊണ്ടു ചമപ്പവനേ ഹരി
ചൊല്ലേറീടിന നാസാരുചികൊണ്ടെൾപ്പൂവോടുമെതിൎത്തവനേ ഹരി
ഗണ്ഡതലേ നിഴലിച്ചരുളും മണികുണ്ഡലമണ്ഡിതനായവനേ ഹരി
അഞ്ചിതവാമ്മലർതന്മേൽത്താവിന പുഞ്ചിരിപൂണ്ട പുരാതനനേ ഹരി
പൂൎണ്ണനിശാകരബിംബംപോലേ പൊലിമ കലൎന്ന മുഖാംബുജനേ ഹരി
പാല്ക്കടൽമകൾതൻ മാലേയം. കൊണ്ടാക്കമിയൻറ ഗളാന്തരനേ ഹരി
മാൎത്താണ്ഡദ്യുതി മാൎവ്വിൽ മനോജ്ഞം ശ്രീലക്ഷ്മീധരനായവനേ ഹരി
ശംഖഗദാംബുജചക്രാഭരണം തങ്ങിന തുംഗമഹാഭുജനേ ഹരി
അക്ഷരമായ ചരാചരജാലം കുക്ഷിപുടത്തിലെടുത്തവനേ ഹരി
മഞ്ഞക്കൂറയുടുത്തു മൃദുസ്വരമഞ്ജുളകാന്തി മനോഹരനേ ഹരി.
നൽക്കമ്പത്തിന്നൂരുയുഗംകൊണ്ടുൾക്കമ്പത്തെ വളൎത്തവനേ ഹരി
ചെപ്പിന ചാരുമുഴങ്കാലിണ കൊണ്ടല്പത ചേൎത്ത ജഗൽഗുരുവേ ഹരി
വേദാന്തദ്രുമപല്ലവമാകിന പാദാംഭോരുഹമാണ്ടവനേ ഹരി
വിശ്വജനത്തിന്നീശ്വരനെന്നോ വിശ്രുതനായ രമാപതിയേ ഹരി
ദേഹാന്തരമാണ്ടവനിയിൽ മുമ്പേ രോഹിണിതന്മകനായവനേ ഹരി
സുന്ദരമൂൎത്തി ധരിച്ചപ്പൊഴുതേ നന്ദകിശോരകനായവനേ ഹരി
പാതകജാതം കൊൻറുമുടിക്കും പൂതനതന്നുയിർകൊണ്ടവനേ ഹരി
ചരണംകൊണ്ടേ ശകടാസുരനെക്കരുണാഹീനം കൊൻറവനേ ഹരി.
ചുഴലിക്കാററാമസുരനെ വിരവൊടു ചുഴലിച്ചോരു ജഗൽഗുരുവേ ഹരി
അന്നിമുഖമദ്ധ്യേ പാരിടമമ്മയ്ക്കഴകൊടു ദൎശിപ്പിച്ചവനേ ഹരി
ഗൎഗ്ഗമഹാമുനി തൻവദനാംബുജനിൎഗ്ഗതനാമമിയൻറവനേ ഹരി
ബലഭദ്രനൊടുംക്രീഡത്തമ്മിൽ ബാലതയാന തമിൎണ്ണവനേ ഹരി
ബന്ധുരലീലം പിന്നെത്തൃക്കാൽച്ചെന്തളിർകൊണ്ടു നടന്നവനേ ഹരി
പാലും വെണ്ണയുമെല്ലാം കപ്പാൻ പാൎത്തു ഗൃഹേഷു തുനിഞ്ഞവനേ ഹരി
കള്ളൻ നീയെൻറായർവധൂനാം കളമൊഴികേട്ടു ചിരിച്ചവനേ ഹരി
മണ്ണന്നകന്നതിനമ്മപറഞ്ഞതിൽ മഞ്ജുളഹാസം ചെയ്തവനേ ഹരി
അപ്പോഴേ തൻവദനംകാട്ടീട്ടപ്പാരൊക്കെ മറച്ചവനേ ഹരി
ഒരുനാളമ്പൊടു വെണ്ണകവൎന്നതിന്നുരലൊടു കെട്ടപ്പെട്ടവനേ ഹരി
ഉരലുമിഴച്ചുച്ചിടയിൽപാഞ്ഞമ്മരുതുമരത്തെ മുറിച്ചവനേ ഹരി
നന്ദാദികളോടുക്രീഡിച്ചുടനേ വൃന്ദാവനഭുവി വാണവനേ ഹരി

ബാലജനത്തൊടുക്കൂടെത്തമ്മിൽ ബാല്യരസേന കളിച്ചവനേ ഹരി
കന്നുകിടാങ്ങളെ മേച്ചുനടന്നാക്കാടിന്നു പുണ്യം ചേർത്തവനേ ഹരി
ദണ്ഡകനായ്‌വന്നസുരനെ പൃഷ്ഠംതന്മേൽ വിരവൊടെറിഞ്ഞവനേ ഹരി
ബകനെത്തൃക്കൈകൊണ്ടുപിടിച്ചങ്ങകലെപ്പെട്ടെന്നറിന്നവനേ ഹരി
പരിചൊടു ബലദേവനൊടുംകൂടെപ്പശുവൃന്ദത്തെക്കാത്തവനേ ഹരി
കാളിയധേനുകഹന്താവിനൊടും കാനനസീമ്നി കളിച്ചവനേ ഹരി
കാളിയനാഗഫണാവലിതന്മേൽ കേളീനടനം ചെയ്തവനേ ഹരി
നാരികൾ വീഴ്ത്ത നവാംശുകമെല്ലാം വാരിമറച്ചു ചിരിച്ചവനേ ഹരി
അച്ചിച്ചുഴകൊടു ഗോവർദ്ധനഗിരിമമരേശ്വരനെക്കാത്തവനേ ഹരി
ഗോപകുമാരികമാരെക്കവരും ദുഷ്ടകനെക്കൊലചെയ്തവനേ ഹരി
പാപംകോലുമരിഷ്ടാസുരനെക്കോപാകുലിതം കൊന്നവനേ ഹരി
കേശിയെ വിരവൊടുകൊന്നു ജഗത്ത്യാം കേശവനായ പരാത്മകനേ ഹരി
അക്രൂരഗിരാ മധുരാനഗരംപുക്ക പുരാതനപൂരുഷനേ ഹരി
യാഗനിമിത്തം കല്പിതമായൊരു ധനുർഷോ ഭംഗം ചെയ്തവനേ ഹരി
സൈരന്ധ്രിയുടേ വക്രാകൃതിയെ സൈ്വരം തീർത്ത കൃപാംബുധിയേ ഹരി
മാലാകാരനു വരമരുളീടും മാലാലംകൃതനായവനേ ഹരി
രജകനെ വസ്ത്രനിമിത്തത്താലേ വിരവൊടടിച്ചുയിർ കൊണ്ടവനേ ഹരി
കംസപ്രക.........വിളങ്ങും കരിരാജന്യം കൊന്നവനേ ഹരി
ഹിംസിച്ചുഴകൊടുമല്ലജനത്തെക്കംസദ്ധ്വംസകനായവനേ ഹരി
വസുദേവനെയും മാതാവിനെയും വന്ദിച്ചോരു ജഗൽഗുരുവേ ഹരി
കംസപിതാവിനു യദുരാജത്വം കാരുണ്യേന കൊടുത്തവനേ ഹരി
സാഗ്രജനായിട്ടഖിലാം വിദ്യാം സാന്ദീപനിയൊടു കേട്ടവനേ ഹരി
കബ്ജാക്രൂരപ്രീതി (1) നിമിത്തം സംഗതിഗമനം ചെയ്തവനേ ഹരി
ഉദ്ധവവചസാ ഗോപാനന്ദം വർദ്ധിപ്പിച്ച കൃപാംബുധിയേ ഹരി
മധുരാനഗരം ചുററിമരുക്കം മാഗധദർപ്പം തീർത്തവനേ ഹരി
ദ്വാരകയാകിയ നഗരീരത്നം ചാരുതേന ചമച്ചവനേ ഹരി
യവനനെ യുദ്ധേ.........കൊണ്ടന്തകഭവനം കടിപൂകിച്ചവനേ ഹരി
വൈദർഭീം രിപുമദ്ധ്യേ വിരവൊടു വൈദഗ്ദ്ധ്യേന ഹരിച്ചവനേ ഹരി
പ്രദ്യുമ്നനൊടുംകൂടെപ്പുരിയിൽ പ്രേമംപൂണ്ടുവസിച്ചവനേ ഹരി
സത്രാജിത്തിൻമണിയന്വേഷിച്ചട്ടവിപിനത്തിലുഴന്നവനേ ഹരി
മണിയൊടുകൂടെജാംബവതീമഥ മംഗലമാണ്ടു ലഭിച്ചവനേ ഹരി
സത്രാജിത്തിൻപുത്രിക്കവൊടുഭർത്താവായ പരാൽപരനേ ഹരി

(1) കബ്ജയിലും അക്രൂരനിലുമുള്ള പ്രീതി നിമിത്തം അവരുമായുള്ള (സംഗതി) സമാഗമത്തിനായി പോയി.

കാളിന്ദീതടസീമനി പിന്നെക്കാളിന്ദീപതിയായവനേ ഹരി
സപ്തവൃഷങ്ങളെ ഹിംസിച്ചുഴകൊടു സത്യാവല്ലഭനായവനേ ഹരി
(2)ഭദ്രാലക്ഷ്മണമാരൊടുസാകം ഭദ്രാനന്ദംപൂണ്ടവനേ ഹരി
പ്രാഗ്ജ്യോതിഷമാം നഗരേ വേഗാൽ പ്രാപ്യ മുരാന്തകനായവനേ ഹരി
നഗരേ തസ്മിൻ പടയൊടുകൂടേ നരകാസുരനെക്കൊൻറവനേ ഹരി
പതിനാറായിരമംഗനമാരെപ്പരിചൊടു കെട്ടപ്പെട്ടവനേ ഹരി
കാന്താവചസാ നന്ദനദേശേ കല്പകദാരു പറിച്ചവനേ ഹരി
ബാണമഹാസുരവീരനെ യുദ്ധേ ബാഹുബലേന ജയിച്ചവനേ ഹരി
കൃകലാസത്വംപൂണ്ടുകിടക്കും നൃഗമോക്ഷത്തെച്ചെയ്തവനേ ഹരി
പാരിച്ചീടിന കോപംകലരും പൌണ്ഡ്റകദർപ്പം തീർത്തവനേ ഹരി
ദുഷ്ടജരാസന്ധത്വബാധകലനും ക്ഷത്രിയവാക്യം കേട്ടവനേ ഹരി
നന്ദിപ്പിച്ചു ധർമ്മസുതം ചെൻറിന്ദ്രപ്രസ്ഥം പുക്കവനേ ഹരി
മഖവിഘ്നത്തെമുറിപ്പാൻ വിരവൊടു മാഗധനെക്കൊല്ലിച്ചവനേ ഹരി
തർക്കംകൊണ്ടച്ചേദീശൻതല ചക്രംകൊണ്ടു മുറിച്ചവനേ ഹരി
സാലപനെയുംതൽബന്ധുക്കളെയും സഹസാ കൊൻറുമുടിച്ചവനേ ഹരി
നിർമ്മലനായ കുചേലന്നു ചിരം നിഖിലാഭീഷ്ടംചെയ്തവനേ ഹരി
അർണ്ണവവീചിഷു മൃതഗുരുപുത്രനെ ഗുരുവിന്നു ദക്ഷിണചെയ്തവനേ ഹരി
അമ്മയ്ക്കാറുപേർ തനുജന്മാരെച്ചെമ്മേ ദർശിപ്പിച്ചവനേ ഹരി
സോദരിയാം സുഭദ്രാമർജ്ജുനനാദരവോടു കൊടുത്തവനേ ഹരി
വിപ്രകമാരന്മാരേക്കാണാഞ്ഞപ്പാർത്ഥാശ്രിതനായവനേ ഹരി
അപ്പോഴേ നാരായണകൃപയാ വിപ്രക്ലേശം തീർത്തവനേ ഹരി
ദാരസുതാദികളോടുംകൂടെ ദ്വാരവതീപതിയായവനേ ഹരി
ഭൂഭാരത്തെത്തീർത്തു സുരാണാം താപാതങ്കമൊഴിച്ചവനേ ഹരി
ശുദ്ധവരാത്മകബോധം തെളിവിനൊടുദ്ധവരോടറിയിച്ചവനേ ഹരി
അമ്പൊടുമുന്നേപ്പോലേതന്നേയംബുധിമദ്ധ്യം പുക്കവനേ ഹരി
നിർമ്മലനേ ഹരി നിശ്ചലനേ ഹരി നിർഗ്ഗുണനേ ഹരി നിഷ്കളനേ ഹരി
നിഷ്ക്രിയനേ ഹരി നിർജ്ജരനേ ഹരി നിസ്സ്പൃതനേ ഹരി നിരുപമനേ ഹരി
നാരായണായ ഹരി നാരായണായ ഹരി നാരായണായ ഹരി

നാരായണായ ഹരി

ശുഭം.

---

(2) ശ്രുതകീർത്തിയുടെ പുത്രി ഭദ്ര; മദ്രരാജാവിന്റെ പുത്രി ലക്ഷ്മണ.

# വിമർശനവീഥി. *



ത്രൈമാസികത്തിൽ നിരൂപണംചെയ്യുകാണണമെന്നുദ്ദേശിക്കുന്ന പുസ്തകങ്ങളുടെ ഈരണ്ടു പ്രതി "വിദ്വാൻ, ഏ. ഡി. ഹരിശൎമ്മ, എം.ആർ.ഏ.എസ്., സഹപത്രാധിപർ, ത്രൈമാസികം, ടി. ഡി. റോഡ്, എറണാകുളം" എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്. സ്ഥലസൗകൎയ്യം അനുവദിക്കുന്നതനുസരിച്ച്, കഴിയുന്നതും വേഗത്തിൽ, പുസ്തകങ്ങൾ നിരൂപണം ചെയ്യുന്നതായിരിക്കും.

പത്രാധിപർ.

## കൈപ്പററി.

1. കേരളവൎമ്മദേവൻ.

ഗ്രന്ഥകൎത്താ—എം. ആർ. ബാലകൃഷ്ണവാര്യർ, എം. ഏ., മഹാരാജാസ് സൈൻസ് കോളേജ്, തിരുവനന്തപുരം. ശ്രീധരപ്രസ്സ്, തിരുവനന്തപുരം. വില കാണുന്നില്ല.

2. വീട്ടുപക്ഷികൃഷി.

ഗ്രന്ഥകൎത്താ—തൊടുകൊത്തുള്ളിൽ കൃഷ്ണമേനോൻ ബി. ഏ., എസ്. ജി. പ്രസ്സ്, പാറവൂർ. വില 1 ക.

3. ധനശാസ്ത്രതത്വം.

ഗ്രന്ഥകൎത്താ—പി. എൻ. മുസ്സതു് ബി. ഏ., എൽ. ററി. പ്രസാധകന്മാർ—കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിക്കാർ— തൃശ്ശൂർ. മംഗളോദയം പ്രസ്സ്, തൃശ്ശൂർ. വില 2 ക. 8 ണ.

4. മഹാകവി കുഞ്ചൻനമ്പ്യാർ.

ഗ്രന്ഥകൎത്താ— ടി. എം. ചുമ്മാർ, വിദ്വാൻ, എസ്. എച്ച്. ഹൈസ്കൂൾ തേവര, ചെറുപുഷ്പാലയം, തേവര. വില 12 ണ.

5. തൈലനാഥോദയം.

പ്രസാധകന്മാർ— കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിക്കാർ, തൃശ്ശൂർ. രാമാനുജമുദ്രാലയം, തൃശ്ശൂർ. വില 12 ണ.

6. അൎത്ഥശാസ്ത്രപദാനുക്രമണിക.

പ്രസാധകന്മാർ— കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിക്കാർ, തൃശ്ശൂർ. രാമാനുജമുദ്രാലയം, തൃശ്ശൂർ. വില 12 ണ.

---

* ത്രൈമാസികത്തിൽ നിരൂപണത്തിനുള്ള പുസ്തകങ്ങൾ, നിൎദ്ദേശിച്ചിട്ടുള്ള മേൽവിലാസത്തിൽ നേരിട്ടയയ്ക്കേണ്ടതാണ്. അങ്ങനെ നേരിട്ടയയ്ക്കാതെ പുസ്തകം വല്ലവരേയും ഏല്പിച്ച് ഒടുവിൽ ത്രൈമാസികത്തിൽ നിരൂപണം കണ്ടില്ലെന്ന് ആക്ഷേപിച്ചുകൊണ്ടു കൂടക്കൂടെ കത്തുകളയച്ചു പലരും ഞങ്ങളെ ബുദ്ധിമുട്ടിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ മററുള്ളവരെ ഏല്പിക്കുന്ന പുസ്തകങ്ങളുടെ നിരൂപണം ത്രൈമാസികത്തിൽ പ്രതീക്ഷിക്കേണ്ട ആവശ്യമില്ല. ഇക്കാൎയ്യത്തിൽ ഓരോരുത്തൎക്കും പ്രത്യേകം മറുപടി അയയ്ക്കുക സാധ്യവുമല്ല.

# അഭിപ്രായങ്ങൾ.

## 1. കേരളവർമ്മദേവൻ.

"കേരളവർമ്മദേവൻ! എത്രമാത്രം ശോഭനവും ശ്രുതിമധുരവും പാവനവും പ്രാതഃസ്മരണീയവുമായ ഒരു നാമധേയമാണതു്! ആ തിരുനാമം കേൾക്കുമ്പോൾ കേരളീയനായ ഏതൊരു ഭാഷാഭിമാനിയുടെ ശരീരമാണ് കോൾമയിർക്കൊള്ളാത്തതു്? ഏതൊരു സഹൃദയന്റെ കണ്ണുകളാണ് ആനന്ദബാഷ്പത്തിൽ മുഴുകാത്തതു്? ഏതൊരു സാഹിത്യകാരന്റെ ഹൃദയമാണ് നിർവൃതിലാഭത്താൽ കൃതാർത്ഥമാകാത്തതു്?" താദൃശനായ ഗുരുവര്യനും സാഹിത്യചക്രവർത്തിയും കൈരളിയെ സർവ്വപ്രകാരേണയും അനുഗ്രഹിച്ച മഹാപുരുഷനുമായ ആ കേരളവർമ്മവലിയകോയിത്തമ്പുരാൻതിരുമനസ്സിലെ ചേതസ്സമാകർഷകമായ ഒരു ജീവചരിത്രമാണിതു്.

ഗ്രന്ഥകർത്താവായ ശ്രീമാൻ എം. ആർ. ബാലകൃഷ്ണവാര്യർ എം. എ ഒരു പണ്ഡിതനും ഭാഷാഭിമാനിയും നവമശക്തനുമാണെന്നു് അദ്ദേഹത്തിന്റെ കുഞ്ചൻനമ്പ്യാർ, പ്രാചീനകേരളം എന്നിത്യാദി കൃതികൾ വിശദമായി തെളിയിച്ചിട്ടുണ്ടു്. തിരുമനസ്സിലെ ശിഷ്യനും വാത്സല്യഭാജനവും അതിവ്യുൽപന്നനും മഹാകവിയുമായ ഉള്ളൂർ പരമേശ്വരയ്യരവർകൾ അഭിപ്രായപ്പെട്ടതുപോലെ, മി: ബാലകൃഷ്ണവാരിയർ പ്രസ്തുത ഗ്രന്ഥനിർമ്മിതിയിൽ ഏർപ്പെട്ടതു്, ശരിയായ ഉത്തരവാദിത്വബോധത്തോടുകൂടിത്തന്നെയാണെന്നു് ഈ കൃതിയുടെ ഏതു ഭാഗം വായിച്ചാലും തെളിയുന്നതാണ്. ചരിത്രനായകന്റെ ജീവിതസരണിയേയും അവിടുത്തേയ്ക്കുണ്ടായിരുന്ന ഗുണങ്ങളേയും നാനാമുഖങ്ങളെ ഗ്രന്ഥകർത്താവു സൂക്ഷിച്ചു വീക്ഷിക്കുകയും മനസ്സിരുത്തി ചിന്തിക്കുകയും വിശദമായി പ്രതിപാദിക്കുകയും ചെയ്തിട്ടുണ്ടു് ഇതുവരെ മലയാളഭാഷയിലുണ്ടായിട്ടുള്ള ജീവചരിത്രഗ്രന്ഥങ്ങളിൽ, ഭാഷാവേഷവിഷയങ്ങളെക്കൊണ്ടു്, പ്രസ്തുതകൃതിക്കു പ്രധാനമായ ഒരു സ്ഥാനത്തിനവകാശമുണ്ടു്. കേരളത്തിലെ എല്ലാവീടുകളിലും സകലവിദ്യാലയങ്ങളിലും നിത്യപാരായണത്തിനുള്ള ഒരു ഗ്രന്ഥത്തിന്റെ നിലയിൽ ഇതിനു പ്രചാരം കിട്ടേണ്ടതാണെന്നുള്ള സംഗതിയിലും ആർക്കും എതിർവാദം പുറപ്പെടുവിക്കുമെന്നു തോന്നുന്നില്ല. അതിവിശിഷ്ടമായ ഈ ഗ്രന്ഥം എഴുതിപ്രസിദ്ധപ്പെടുത്തിയതിനു മലയാളികളെല്ലാവരും മി: വാരിയരോടു കൃതജ്ഞരായിരിക്കേണ്ടതാണ്. അടുത്തുണ്ടാകാനിടയുള്ള ഇതിന്റെ പുനർമുദ്രണത്തിൽ തിരുമനസ്സിലെ "ഗ്രന്ഥങ്ങളെപ്പററിയുള്ള വിവരണവും വിമർശനവും കുറെക്കൂടി ദീർഘിപ്പിക്കണ"മെന്നു ഗ്രന്ഥകർത്താവിനെ സ്നേഹപൂർവ്വം ഓർമ്മിപ്പിച്ചുകൊള്ളുന്നു.

ഈ നിരൂപണം അവസാനിപ്പിക്കുന്നതിനുമുൻപു് ഒരു കാര്യംകൂടി പറയേണ്ടിയിരിക്കുന്നു. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ജീവിച്ചിരുന്ന കാലത്തുതന്നെ ചില 'സുഹൃത്തുക്ക'ളുടെ കൂട്ടത്തിൽ ഞാനും അദ്ദേഹത്തിന്റെ ജീവചരിത്രമെഴുതുന്നതിനു 'വട്ടംകൂട്ടി'യതായി പ്രസ്താവനയിൽ കാണുന്നു. ഉണ്ടായതങ്ങനെയല്ല. 'എ. ആർ. രാജരാജവർമ്മത്തമ്പുരാൻ, ഉള്ളൂർ പരമേശ്വരയ്യർ എന്നിവരിൽ ഒരാളെക്കൊണ്ടു അവിടുത്തെ ഒരു ജീവചരിത്രം എഴുതിക്കേണ്ടതു് അത്യാവശ്യമാണെ'ന്നു് ഒരിക്കൽ ഞാൻ കേരളവർമ്മദേവനു് എഴുതി അയച്ചു. ചന്തുമേനോൻ ഒരു ജീവചരിത്രമെഴുതുന്നതിനു സമ്മതം ആവശ്യപ്പെട്ടിട്ടുണ്ടെന്നും അതിലേയ്ക്കുവേണ്ടി 'ദൈനികവൃത്തപുസ്തകങ്ങൾ' (ഡയറി) നോക്കിവരികയാണെന്നും കാണിക്കുന്ന ഒരു മറുപടിയാണു് എനിക്കു കിട്ടിയതു്. ചന്തുമേനോനു് അ

തെഴുതിപ്രസിദ്ധപ്പെടുത്തുവാൻ സാധിക്കാതെവരുന്നപക്ഷം, ഞാനെഴുതുന്നതു സന്തോഷമായിരിക്കുമെന്നുംകൂടി ആ മറുപടിയിൽ കാണിക്കുകയും മാതൃകകാണിക്കാൻ 'മൈനികവൃത്തപുസ്തകങ്ങ'ളിലൊന്ന് എനിക്കയച്ചുതരികയും ചെയ്തു.

തിരുമനസ്സുകൊണ്ട് ഇങ്ങനെ അഭിപ്രായപ്പെട്ട് എന്നെ അനുഗ്രഹിക്കുന്നതിനു കാരണമുണ്ട്. ഞാൻ അദ്ദേഹത്തിന് ആദ്യമായി ഒരെഴുത്തയച്ചത് എന്റെ സഹധർമ്മചാരിണിയുടെ 'നമ്മുടെ അമ്മമഹാറാണി' എന്ന പുസ്തകത്തെ പുരസ്കരിച്ചുകൊണ്ടാണ്. പരിശോധിച്ചു തിരുത്തിഅയയ്ക്കണമെന്നുള്ള പ്രാർത്ഥനയോടുകൂടി കൈയെഴുത്തുപ്രതി അവിടെ കിട്ടിയ ഉടനെ ഒരെഴുത്തെനിക്ക് അദ്ദേഹം അയച്ചുതന്നു. അദ്ദേഹം ആദ്യമായി കാശിക്കെഴുന്നള്ളിയ അവസരത്തിൽ ഒന്നുരണ്ടു ദിവസം തൃശ്ശൂരും താമസിക്കയുണ്ടായിട്ടുണ്ടെന്നും, അക്കാലത്തു കുറപ്പത്തെ ഒരു യുവതി ഭീമാചാര്യരുടെ അടുക്കൽ തർക്കം പഠിച്ചിരുന്നുവെന്നും, അവരുടെ വാക്യാർത്ഥപ്രതിപാദനരീതിയും ശാസ്ത്രപാടവവും കണ്ടു സന്തുഷ്ടനായ അദ്ദേഹം രണ്ടുമൂന്നുശ്ലോകങ്ങളുണ്ടാക്കി ആ വിദ്യാർത്ഥിനിയെ പ്രശംസിക്കയുണ്ടായിട്ടുണ്ടെന്നും, ടി. സി. കല്യാണിയമ്മ അവരുടെ ആരാണെന്നറിഞ്ഞാൽ കൊള്ളാമെന്നുമായിരുന്നു ആ എഴുത്തിന്റെ സാരം. എനിക്കോ എന്റെ സഹധർമ്മചാരിണിക്കോ ഇതിനെപ്പറ്റി യാതൊരറിവുമുണ്ടായിരുന്നില്ല. ഞങ്ങൾ വിവരത്തിനു തൃശ്ശൂർക്കെഴുതി അയച്ചു. കല്യാണിഅമ്മയുടെ മാതാമഹിയിൽനിന്നു കിട്ടിയ മറുപടിയിൽ അതിനെസ്സംബന്ധിച്ച വിശദമായ വിവരവും, പണ്ടു കോയിത്തമ്പുരാൻ പ്രശംസിച്ചെഴുതിയവയിൽ മൂന്നാമത്തെ പദ്യവും കുറിച്ചിരുന്നു. കുഞ്ഞിക്കുട്ടിഅമ്മയും കല്യാണിയമ്മയും തമ്മിലുള്ള ബന്ധം അറിയിച്ചസമയം തിരുമനസ്സിലേയ്ക്കു വലിയ സന്തോഷമുണ്ടായി. കൈയെഴുത്തു പ്രതി തിരുത്തി ഒരു മുഖവുരയോടുകൂടി തിരിച്ചയച്ച സമയം, പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിനായി അറുപതുരൂപയും അയച്ചുതന്നു. അക്കാലംമുതൽ തിരുമനസ്സിലെ സ്വർഗ്ഗാരോഹണംവരെ എന്നെ പുത്രനിർവിശേഷമായ രീതിയിലാണ് കരുതിപ്പോന്നതെന്നു കത്തുകളിൽ നിറഞ്ഞൊഴുകുന്ന ഹർഷോദ്ഗാരങ്ങളോടുകൂടി ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ! ശാകുന്തളത്തെ സംബന്ധിച്ചുണ്ടായ വാദകോലാഹലംനിമിത്തം അമ്മാമനും മരുമകനും തമ്മിൽ ഉണ്ടാകുവാനിടയായ അല്പമായ രസക്ഷയം നീക്കുന്നതിനു കൊച്ചുതിരുമേനി എനിക്കെഴുതി അയക്കുവാനും, എന്നെ വന്നുകണ്ടുപോവാനും, തത്സംബന്ധമായ എന്റെ ശ്രമം ആ രാജിനയനു സഹായമായിത്തീരുവാനുമുള്ള ഹേതു മേൽകാണിച്ച മാതാബന്ധം തന്നെയാണെന്നാണ് എന്റെ പൂർണ്ണവിശ്വാസം.

ഇതാണ് വാസ്തവം. അല്ലാതെ ജീവചരിത്രമെഴുതുവാൻ ഞാൻ ശ്രമം തുടങ്ങുക ഉണ്ടായിട്ടില്ല. തിരുമനസ്സിലെ ദേഹവിയോഗത്തിനു ശേഷവും അദ്ദേഹത്തിന്റെ ഒരു ജീവചരിത്രം എഴുതുന്നതിലേയ്ക്കായി പലരേയും പലവട്ടവും ഞാൻ അലട്ടിക്കൊണ്ടിരുന്നിട്ടുണ്ടെന്നുള്ളതു പരമാർത്ഥമാണ്. അങ്ങനെയിരിക്കെയാണ്, താൻ ഇങ്ങനെ ഒരു ശ്രമത്തിലേർപ്പെട്ടിട്ടുണ്ടെന്നും വേണ്ട സഹായസഹകരണങ്ങളെ പ്രതീക്ഷിക്കുന്നുവെന്നും കാണിക്കുന്ന ഒരു കത്തു മി: വാരിയരിൽനിന്ന് എനിക്കു കിട്ടിയതു്. ഇപ്പോൾ, പ്രതീക്ഷിച്ചിരുന്നതുപോലെതന്നെ തിരുമനസ്സിലെ ഉത്തമമായ ഒരു ജീവചരിത്രം ഇങ്ങനെ ഉണ്ടായിക്കാണാനിടയായതിൽ എനിക്ക് അത്യധികമായ സന്തോഷമുണ്ട്. എന്റെ ഈ സന്തോഷത്തിൽ ഭാഷാഭിമാനികളായ എല്ലാ കൈരളീയരും പങ്കുകൊള്ളുമെന്നുതന്നെയാണ് എന്റെ വിശ്വാസം.

ടി. കെ. കൃഷ്ണമേനോൻ

—•—

## 2. വീട്ടുപക്ഷിക്കൃഷി.

യഥാൎത്ഥകവിസാമ്രാട്ടെന്നും ആയുൎവ്വേദവൈദ്യവിദഗ്ദ്ധനുമായിരുന്ന കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ പുത്രൻ തോക്ക കാട്ടുമ്മൽ കാളകണ്ണമേനോൻ അവർകളാണ് ഈ കൃതിയുടെ കൎത്താവ്. പാരമ്പൎയ്യാഗതമായ വാസനാവിശേഷത്തെ അഭ്യാസംകൊണ്ടു പോഷിപ്പിക്കുവാനുള്ള ഇദ്ദേഹത്തിന്റെ ഉത്സാഹം സഫലമായിക്കാണുന്നതു ചാരിതാൎത്ഥ്യജനകംതന്നെ.

ഇന്നു ജനസമുദായത്തെ ഇളക്കിമറിച്ചുകൊണ്ടിരിക്കുന്ന സാമ്പത്തികാപകൎഷത്തെയും, തൽഫലമായ വ്യഗ്രതയെ, കുന്നിന്മേൽകുരു എന്നപോലെ കൂടുതൽ അസഹനീയമാക്കിത്തീൎക്കുന്ന "വൃത്തിസാധനവിഹീനത"യെയും കഴിയുന്നതു പരിഹരിക്കുവാനുള്ള പരിശ്രമത്തിന്റെ അത്യാവശ്യകത ദിവസംചെല്ലുംതോറും കൂടിക്കൂടിവരികയാണ് ചെയ്യുന്നത്. ഇതിനായി പലരും പരിശ്രമിച്ചുപോരുന്നില്ലെന്നില്ല. എന്നാൽ ആവക പരിശ്രമങ്ങളിൽ പലതും പ്രയോഗപദ്ധതിയിലെത്തുന്നതിനുമുമ്പു നിന്നുപോകുന്നതായിട്ടാണ് കാണുന്നത്. കാൎയ്യക്ഷമമായ പരിപാടിയുടെയും പ്രായോഗികമായ ശാസ്ത്രജ്ഞാനത്തിന്റെയും അഭാവമാണ് അതിനു കാരണം. ഈ കാൎയ്യം പ്രസ്തുതഗ്രന്ഥകൎത്താവു നല്ലപോലെ മനസ്സിലാക്കിയിട്ടുണ്ടെന്നു തോന്നുന്നു. പ്രമാണംകൊണ്ടു പ്രയോഗമുണ്ടാക്കുവാനല്ല പ്രത്യുത, പ്രയോഗംകൊണ്ടു പ്രമാണമുണ്ടാക്കുവാനാണ് അദ്ദേഹം ശ്രമിച്ചിട്ടുള്ളത്. മററുള്ളവർ ഗ്രാമോദ്ധാരണപദ്ധതികളെപ്പററി പ്രസംഗപീഠങ്ങളിൽനിന്നുകൊണ്ടു ഗംഭീരമായി പ്രസംഗിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ, മി: കാളകണ്ണമേനോൻ ഒരിടത്തു നിശ്ശബ്ദമായി അടങ്ങിയിരുന്നുംകൊണ്ട്, ഗ്രാമീണരെ സാമ്പത്തികാധഃപതനത്തിൽനിന്നുദ്ധരിക്കാനുതകുന്ന ഒരു കുടിൽവ്യവസായത്തെ പ്രായോഗികമാക്കുന്നതിനുള്ള പദ്ധതികളെ കണ്ടുപിടിക്കുകയാണ് ചെയ്തതു്. ആ പദ്ധതി എന്താണെന്നു് ഈ പുസ്തകത്തിൽ കാണാം.

കോഴിവളൎത്തലിന്റെ നാനാവശങ്ങളെപ്പററിയും ഇതിൽ ലളിതമായി പ്രതിപാദിച്ചിട്ടുണ്ട്. കോഴികളുടെ വൎഗ്ഗങ്ങൾ, നല്ല ഇനം കോഴികൾ, മുട്ടസൂക്ഷിപ്പ്, മുട്ടപൊരുന്ന വെയ്ക്കൽ, കുഞ്ഞുങ്ങളുടെ പരിപാലനം, ഭക്ഷണം, കോഴിക്കൂടുകൾ, വംശവൎദ്ധനമാൎഗ്ഗങ്ങൾ, രോഗങ്ങളും ചികിത്സയും, എന്നുതുടങ്ങി കോഴിക്കൃഷിക്കാർ അവശ്യം അറിഞ്ഞിരിക്കേണ്ട എല്ലാവിഷയങ്ങളേയും ഇതിൽ സമഗ്രമായി വിവരിച്ചിരിക്കുന്നു. വീടുകളിൽ സാധാരണമായി വളൎത്താവുന്ന താറാവ്, വാത്ത, ഗിനിക്കോഴി, ടൎക്ക് മുതലായ പക്ഷികളെപ്പററിയും ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്. പുസ്തകത്തിന്റെ പേര് അന്വൎത്ഥമായിട്ടുണ്ടെന്നുള്ളതിനു സംശയമില്ല.

ജന്തുശാസ്ത്രവും സസ്യശാസ്ത്രവും ഐച്ഛികമായെടുത്തു പ്രസിഡൻസിയിൽ നിന്നു പ്രശസ്തമായ വിജയം നേടിയ മി: മേനവനിൽനിന്ന് ഇതുപോലെയുള്ള ഗ്രന്ഥങ്ങൾ പലതും ഇനിയും കൈരളിക്കു ലഭിക്കുമെന്നു നമുക്കു ന്യായമായി പ്രതീക്ഷിക്കാം. പ്രയോജനകരമായ 'വീട്ടുപക്ഷിക്കൃഷി'ക്കു പൊതുജനങ്ങളും ഗവൎമ്മെണ്ടും സസന്തോഷം സ്വാഗതമരുളുമെന്നുതന്നെയാണ് ഞങ്ങളുടെ വിശ്വാസം

P. S. N.

## 3. സൂതികാശാസ്ത്രം.

ശാസ്ത്രീയവും സാങ്കേതികവുമായ വിഷയങ്ങളെ പരാമർശിച്ചുള്ള ഉത്തമങ്ങളായ സാഹിത്യഗ്രന്ഥങ്ങൾ ഇനിയും മലയാളത്തിൽ ധാരാളമായി ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. ബീജഗണിതം, രസതന്ത്രം, പ്രകൃതിശാസ്ത്രം, മനഃശാസ്ത്രം, പാശ്ചാത്യഭിഷഗ്വിദ്യ മുതലായ വിഷയങ്ങളെക്കുറിച്ചു ശാസ്ത്രീയമായ രീതിയിൽ രചിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ ഭാഷയിൽ തീരെ ദുർല്ലഭമാകുന്നു. ശാസ്ത്രഗ്രന്ഥങ്ങളുടെ ഈ വൈരളത്തിനുള്ള പ്രധാന കാരണങ്ങളിൽ ഒന്നു്, മലയാളഭാഷയിൽ സാങ്കേതികപദങ്ങൾ അപൂർവ്വമാകുന്നുവെന്നുള്ളതാണു്. നവീനശാസ്ത്രവിഷയങ്ങളാകട്ടെ, സാങ്കേതികശബ്ദസങ്കീർണ്ണങ്ങളുമാകുന്നു. ഈ നിലയിൽ നോക്കുമ്പോൾ സൂതികാശാസ്ത്രപരമായ ഡോക്ടർ മിസ്സ് ഡിസൂസായുടെ ഈ നവീനഗ്രന്ഥത്തെ കൈരളീമഹിള സബഹുമാനം സ്വീകരിക്കാതിരിക്കയില്ല.

സൂതികാശാസ്ത്രപരമായ അജ്ഞതമൂലം ഇന്ത്യയിൽ, പ്രത്യേകിച്ചു കേരളത്തിൽ, ശിശുമരണവും, പ്രസവത്തോടുകൂടിയുള്ള മാതൃമരണങ്ങളും വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന വസ്തുത ആലോചിക്കുമ്പോൾ, സാമാന്യജനങ്ങൾക്കു ആ വിഷയത്തിൽ ജ്ഞാനം സിദ്ധിക്കുന്നതിനു ഗ്രന്ഥങ്ങളുടെ ആവശ്യകത ബോദ്ധ്യമാകുന്നതാണു്. ചില വൈദ്യഗ്രന്ഥങ്ങളിലും മന്ത്രശാസ്ത്രഗ്രന്ഥങ്ങളിലും ഇതിനെപ്പററിയുള്ള പ്രതിപാദനങ്ങൾ കാണപ്പെടുമെങ്കിലും സൂതികാശാസ്ത്രംപോലെ സമഗ്രവും ശാസ്ത്രീയവുമായ ഒരു ഗ്രന്ഥം ഇതിനുമുമ്പു ഭാഷയിൽ ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. അതും, രണ്ടുദശാബ്ദങ്ങളായി ചികിത്സയിലും സൂതികർമ്മിണിമാരുടെ പരിശീലനത്തിലും ബദ്ധശ്രദ്ധയായിരിക്കുന്ന ഒരു മഹതിയുടെ തൂലികയിൽനിന്നും നിർഗ്ഗമിച്ചിട്ടുള്ളതാണു് ഈ ഗ്രന്ഥമെന്നു പറയുമ്പോൾ ഇതിന്റെ പ്രാമാണ്യം പ്രസ്പഷ്ടമാകുന്നതാണല്ലോ.

സുദീർഘമായ ഈ ഗ്രന്ഥത്തിൽ 51 അദ്ധ്യായങ്ങളിലായി സൂതികമാരും സൂതികർമ്മിണിമാരും മററും അവശ്യം അറിഞ്ഞിരിക്കേണ്ട വിജ്ഞേയങ്ങളായ പല വിഷയങ്ങളെയും ഗ്രന്ഥകർത്ത്രി വിവരിക്കുന്നുണ്ടു്. സ്ത്രീയുടെ ഉൽപാദനേന്ദ്രിയങ്ങൾ, ഗർഭകാലത്തുണ്ടാകുന്ന ഭേദഗതികൾ, രോഗങ്ങൾ, പ്രസവം, പ്രസവത്തിനുണ്ടാകുന്ന വിഘ്നങ്ങൾ, ക്രമവിരുദ്ധമായ പ്രസവം, പ്രസവശുശ്രൂഷ, പ്രസവാനന്തരരോഗങ്ങൾ, ശിശുസംരക്ഷണം മുതലായി ഗർഭാധാനംമുതൽ പ്രസവാനന്തരംവരെ മാതാവിനും ശിശുവിനും ബാധിക്കാവുന്ന രോഗങ്ങളെയും അവയ്ക്കു പ്രതിവിധി തേടേണ്ട മാർഗ്ഗങ്ങളെയുംകുറിച്ചു ഗ്രന്ഥകർത്ത്രി സമഗ്രമായ ജ്ഞാനം നല്കുന്നുണ്ടു്. വിഷയഗ്രഹണത്തിനു സഹായകമായിരിക്കത്തക്കവണ്ണം അനവധി ചിത്രങ്ങളും ഇതിൽ ചേർത്തിരിക്കുന്നു. ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള മുഖവുരയിൽ ഗ്രന്ഥകർത്ത്രി ഇങ്ങനെ പറഞ്ഞിരിക്കുന്നു:—"വിദ്യാർത്ഥിനികളായ സൂതികർമ്മിണികൾക്കും പരിശീലനാർത്ഥിനികളായ പരിചാരികകൾക്കും ഉപയോഗിക്കത്തക്കവണ്ണം ലളിതവും എന്നാൽ വിസ്തൃതവുമായ ഒരു ഗ്രന്ഥം മലയാളത്തിലില്ലാത്തതിന്റെ ന്യൂനത ......എനിക്കു ബോദ്ധ്യമായിരിക്കുന്നു. ഈ വിഷയത്തെപ്പററിയുള്ള ഗ്രന്ഥങ്ങൾ ഇംഗ്ലീഷുഭാഷയിൽ സുലഭമാണെങ്കിലും, ആ ഭാഷയിൽ നല്ല ജ്ഞാനമില്ലാത്ത വിദ്യാർത്ഥിനികളായ സൂതികർമ്മിണികൾക്കും പരിചാരികകൾക്കും, വിഷയജ്ഞാനം പരിപൂർണ്ണമായി ലഭിക്കുക സാദ്ധ്യമല്ല. തന്മൂലമാണു് ഈ ഗ്രന്ഥം രചിച്ചിരിക്കുന്നതു്. ഈ ചെറുഗ്രന്ഥം എല്ലാ ഭവനങ്ങളിലും പ്രവേശിച്ചു്, വിവാഹിതകളായ യുവതികളെ, അപൽക്കരമായ പ്രസവങ്ങൾക്കും ശിശുമരണത്തിനും കാരണമാകുന്ന മാതൃത്വത്തെപ്പററിയുള്ള അജ്ഞതയിൽനിന്നു സംരക്ഷിക്കുമെന്നുംകൂടി ഞാൻ ആത്മാർത്ഥമായി പ്രതീക്ഷിക്കുന്നു."

ഗ്രന്ഥകർത്ത്രിയുടെ അഭികാമ്യമായ ഈ പ്രതീക്ഷയിൽ കേരളീയർ സന്തോഷിക്കുകതന്നെ ചെയ്യും. ഇംഗ്ലീഷിൽ നല്ല ജ്ഞാനമില്ലാത്തവരും ഗുരുമുഖത്തിൽനിന്നു നേരിട്ടു ശിക്ഷ

ണം സ്വീകരിക്കുന്നവരുമായ സൂതികർമ്മിണികൾക്കും പരിചാരികമാർക്കും ഇതു് ഒരു പാഠ്യപുസ്തകമാക്കിയാൽ, വിദഗ്ദ്ധനായ ഒരു ഡാക്ടരുടെ സഹായത്തോടുകൂടി വിഷയഗ്രഹണത്തിനു് അവർക്കു സാധിച്ചേയ്ക്കാവുന്നതാണു്. എന്നാൽ ഗ്രന്ഥകർത്രിയുടെ പ്രതീക്ഷപോലെ, സാമാന്യജനങ്ങൾക്കു് ഈ ഗ്രന്ഥം പ്രയോജകീഭവിക്കുമോ എന്നുള്ളതു ശങ്കാസ്പദമാകുന്നു; കാരണം, ഈ ഗ്രന്ഥത്തിന്റെ മുള്ളുടക്കുപോലെയുള്ള സംഗതികൾ, വ്യക്തമായി മനസ്സിലാകാതെ വല്ലതും പ്രവർത്തിക്കുന്നപക്ഷം അതു കൂടുതൽ ആപത്തിനെ വരുത്തിക്കൂട്ടുവാനിടയുണ്ടു്. "ഈ ഗ്രന്ഥം ഏററവും ലളിതമായ ഭാഷയിൽ രചിക്കുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ടു്. ലാളിത്യത്തിനും വൈശദ്യത്തിനും വേണ്ടി ചില സ്ഥലങ്ങളിൽ ഭാഷയുടെ മനോഹാരിതയെപ്പോലും ഞാൻ ബലികഴിച്ചിട്ടുണ്ടു്" എന്നിങ്ങനെ ഗ്രന്ഥകർത്രി അഭിമാനിക്കുന്നുണ്ടെങ്കിലും, ഗ്രന്ഥത്തിലെ പല ഭാഗങ്ങളിലും ആശയം സുഗ്രഹമല്ലാതെയാണിരിക്കുന്നതെന്നു പറയാതെ തരമില്ല. സൂതികാശാസ്ത്രംപോലെ, സാങ്കേതികപദബഹുലമായ ഒരുവിഷയത്തെപ്പററി ലളിതഭാഷയിൽഗ്രന്ഥനിർമ്മാണംചെയ്യുക അത്ര എളുപ്പമല്ലെന്നു സമ്മതിക്കാം.

എന്നാൽ പദങ്ങളുടെ അർത്ഥം നിശ്ചയമില്ലാതെ പ്രയോഗിച്ചാൽ, ഗ്രന്ഥത്തിനു പററുന്ന തെററിനേക്കാൾ ഗ്രന്ഥനിർദ്ദേശത്തെ പ്രായോഗികമാക്കുന്നവർക്കു വന്നുകൂടുന്ന തെററായിരിക്കും ഭയങ്കരമായിരിക്കുക. "ഒരു ഡാക്ടരെ കണ്ടു ചികിത്സിക്കേണമെന്നു സൂതികാ ഉപദേശിക്കണം" (പുറം 57) "സൂതികാ ഏറെറടുത്തിട്ടുള്ള കേസ്സ് ക്രമമായി പരിശോധിക്കണം" (പുറം 43) മുതലായ പ്രയോഗങ്ങൾതന്നെ നോക്കുക. ഗ്രന്ഥകർത്രി ഉദ്ദേശിക്കുന്നതു് ഗർഭിണിയെ സൂതികർമ്മിണി ഉപദേശിക്കണം, പരിശോധിക്കണം, എന്നാണെന്നു തോന്നുന്നു. ഗ്രന്ഥത്തിന്റെ എല്ലാ പുറങ്ങളിലുംതന്നെ സൂതിക എന്ന പദം പലപ്രാവശ്യം സൂതികർമ്മിണി എന്ന അർത്ഥത്തിൽ പ്രയോഗിച്ചിട്ടുണ്ടു്. പക്ഷെ "പ്രസവിച്ചിട്ടു് ഏറെനാൾ കഴിയാത്തവളാ"ണല്ലോ സൂതിക. സൂതികയെ ഇങ്ങനെ സ്ഥാനംതെററി പ്രയോഗിച്ചിരിക്കുന്നതുമൂലം സൂതികർമ്മിണി ചെയ്യണമെന്നു ഗ്രന്ഥകർത്രി ഉദ്ദേശിക്കുന്നകാര്യങ്ങൾ പ്രസവക്ലേശക്ഷീണിതയായ സൂതിക ചെയ്യുവാൻ പുറപ്പെട്ടാലത്തെ ഭവിഷ്യത്തു് എത്ര ദയനീയമായിരിക്കും! "സൂതികാ ഒരു പ്രസവകേസ്സ് ഏറെറടുത്തതിന്റെ ശേഷം" (പുറം 303) എന്നതിനു ഗ്രന്ഥകർത്രി ഉദ്ദേശിക്കുന്ന അർത്ഥമല്ല വായനക്കാരനു തോന്നുക. അതിലെ "കേസ്സ്" വാസ്തവത്തിൽ കേസ്സുണ്ടാക്കുന്ന ഒരു "കേസ്സ്"തന്നെയാണു്. വിദഗ്ദ്ധനായ ഒരു ഡാക്ടരുടെ സഹായം കൂടാതെ സാമാന്യജനങ്ങൾ ഈ ഗ്രന്ഥം കൈകാര്യംചെയ്താലുണ്ടാകാവുന്ന വൈഷമ്യങ്ങളെ കാണിക്കുവാനാണു് ഈ ഭാഗം ഇത്രയും വിസ്തരിക്കേണ്ടിവന്നതു്. ഗൗരവതരം, പതനം, (ഘട്ടം എന്ന അർത്ഥത്തിൽ), ആസനയെല്ല്, മുതലായ പ്രയോഗങ്ങളും കൂടാതെ കഴിക്കേണ്ടതായിരുന്നു.

ഇങ്ങനെയൊക്കെയാണെങ്കിലും പൊതുജനസേവനത്തെ ലാക്കാക്കി ഇത്ര ബൃഹത്തായ ഒരു ഗ്രന്ഥം രചിക്കുന്നതിൽ ഒരു മലയാളിയല്ലാത്ത ഡാക്ടർ ഡിസൂസാ പ്രകടിപ്പിച്ച ഭാഷാസ്നേഹവും ധൈര്യവും പ്രശംസനീയമായിരിക്കുന്നു. ഈ ഗ്രന്ഥത്തിന്റെ അനന്തരപതിപ്പുകളിൽ ഇതിലെ ഭാഷ ഒന്നുകൂടെ വിശദവും ലളിതവും സുഗ്രഹവുമാക്കുന്നതു നന്നായിരിക്കും. സൂതികമാർക്കല്ലെങ്കിലും സൂതികർമ്മിണിമാർക്കു് അദ്ധ്യയനത്തിനു പററിയതും പ്രയോജനകരവുമായ ഈ ഗ്രന്ഥത്തിനു കേരളത്തിൽ ധാരാളം പ്രചാരമുണ്ടാകട്ടെഎന്നു് ആശംസിച്ചുകൊള്ളുന്നു.

M. O. J.



## 4. മഹാകവി കുഞ്ചൻനമ്പ്യാർ.

അനുഗൃഹീതവാസനാകവിയായ കലക്കത്തു കുഞ്ചൻനമ്പ്യാരേയും, അദ്ദേഹത്തിന്റെ ബഹുമുഖങ്ങളായ സാഹിത്യവ്യവസായങ്ങളേയുംകുറിച്ചു സമഗ്രമായ ഒരു പ്രതിപാദനമാണ് ഈ കൃതിയിലെ ഉള്ളടക്കം. കേരളഭാഷാസാഹിത്യത്തിന്റെ അസ്തിവാരസ്തംഭങ്ങളിലൊന്നെന്നു നിസ്സംശയം പറയാവുന്ന കുഞ്ചൻനമ്പ്യാർ ഈ അടുത്തകാലംവരെയും ഏതാണ്ടു തിരശ്ശീലയ്ക്കുള്ളിൽനിന്നുകൊണ്ടാണ് കേരളീയരെ രസിപ്പിച്ചുകൊണ്ടിരുന്നത്. ഇദാനീന്തനകാലത്ത് രാ: പി. കെ. നാരായണപിള്ള, എം. ആർ. ബാലകൃഷ്ണവാര്യർ, കപ്പാട്ടു നാരായണമേനോൻ മുതലായ സാഹിത്യരസികന്മാർ നമ്പ്യാരെപ്പററി വിസ്തൃതങ്ങളായ ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മററനേകംപേർ അദ്ദേഹത്തെപ്പററി വിജ്ഞേയങ്ങളായ പ്രബന്ധങ്ങൾ രചിക്കയും ചെയ്തിട്ടുണ്ട്. ഇത്രയൊക്കെയായിട്ടും നമ്പ്യാരുടെ കാലം, പേര്, ബാല്യജീവിതം, വിദ്യാഭ്യാസം, ബാല്യകവനങ്ങൾ മുതലായവ ഇന്നും വിവാദവിഷയങ്ങളായിത്തന്നെയാണിരിക്കുന്നതെന്നുള്ളതു വിസ്മരിക്കത്തക്കതല്ല.

പ്രസ്തുതഗ്രന്ഥകാരനും നമ്പ്യാരുടെ ചരിത്രത്തെപ്പററി കിട്ടാവുന്നിടത്തോളം വിവരങ്ങളെല്ലാം ശേഖരിക്കുകയും, അവയിൽനിന്നുള്ള യുക്തിയുക്തമായ നിഗമനത്തിലേയ്ക്കു് അനുവാചകന്മാരെ ക്ഷണിക്കയുമാണ് ചെയ്തിട്ടുള്ളത്. നമ്പ്യാരുടെ ഇതരകൃതികളെപ്പററി പ്രത്യേകം പ്രത്യേകം വിമർശനംനടത്തുന്ന ഗ്രന്ഥകാരൻ, തുള്ളലുകളെ പൊതുവേ വിമർശിക്കുന്നതേയുള്ളു. തുള്ളൽക്കവിതകളിലെ വർണ്ണനാരീതി, ഭാഷ, ഫലിതപ്രയോഗങ്ങൾ, കവി പ്രയോഗിച്ചിരിക്കുന്ന പൊടിക്കൈകൾ മുതലായവയെ വെവ്വേറെ അദ്ധ്യായങ്ങളിൽ വിവരിച്ചിരിക്കുന്നു. ഓരോ കൃതിയെയുംപററിയുള്ള വിസ്തൃതമായ നിരൂപണത്തേക്കാൾ ഈവിധമായ പ്രതിപാദനം കൂടുതൽ [illegible]മായിരിക്കുമെന്നുള്ളതിനു തർക്കമില്ലല്ലോ.

ഈ ഗ്രന്ഥത്തിൽ കൂടുതൽ ആകർഷകമായ അദ്ധ്യായം "തുള്ളലുകളിൽ കാണുന്ന കേരളം"ആകുന്നു. സരസകവിയായ കുഞ്ചൻനമ്പ്യാർ അദ്ദേഹത്തിന്റെ കൃതികളിൽ വ്യക്തമായും അവ്യക്തമായും കേരളത്തെ വർണ്ണിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ബാല്യവും വൈകുണ്ഠവും കണ്ടിരുന്നതെല്ലാം അമ്പലപ്പുഴയും തിരുവനന്തപുരവുമാണല്ലോ. കേരളത്തിലെ നായന്മാരും ബ്രാഹ്മണരുമാണ് ദേവാലയങ്ങളിലും കൈങ്കര്യം ചെയ്യുന്നത്. കേവലം ജനങ്ങളുടെ വിനോദത്തിനുവേണ്ടിയായിരിക്കാം കവി അന്ന് ഈ ദേശീയവർണ്ണനം നിർവ്വഹിച്ചതെങ്കിലും, അദ്ദേഹത്തിന്റെ കാലത്തെ കേരളചരിത്രത്തെപ്പററി സമഗ്രമായ ഒരു ജ്ഞാനം സമ്പാദിക്കുന്നതിന് അതു നമ്മെ സഹായിക്കുന്നുണ്ട്. മി: ചുമ്മാർ, തുള്ളൽകൃതികളെ നിരത്തിവെച്ച് അവയിൽ വ്യാപിച്ചുകിടക്കുന്ന കേരളചരിത്രാംശങ്ങളെ തേടിപ്പിടിച്ച്, അക്കാലത്തെ രാഷ്ട്രീയവും സാമുദായികവുമായ സ്ഥിതിഗതികളെപ്പററി സുദീർഘമായി ചർച്ചചെയ്യുന്നു. ഇതു ഗവേഷണതൽപരന്മാരായ വിദ്യാർത്ഥികൾക്കു കൂടുതൽ പ്രയോജനകരമായിരിക്കുമെന്നാണ് ഞങ്ങളുടെ വിശ്വാസം.

കുഞ്ചൻനമ്പ്യാരും രാഘവീയാദിഗ്രന്ഥങ്ങളുടെ കർത്താവായ രാമപാണിവാദനും ഒരാളാണെന്നും അല്ലെന്നുമുള്ള ഒരു വാദം അടുത്തകാലത്തു ഭാഷാലോകത്തിൽ ഉണ്ടായിട്ടുണ്ടല്ലോ. ഗ്രന്ഥകാരൻ ഇതിൽ ആദ്യത്തെ പക്ഷക്കാരനാണെന്നാണ് അനുബന്ധത്തിൽനിന്നു വ്യക്തമാകുന്നത്. ഈ ഗ്രന്ഥത്തിലെ ഭാഷ ലളിതവും പ്രതിപാദനരീതി സുഗമവുമാകുന്നു. പി. എസ്. അനന്തനാരായണശാസ്ത്രി അവർകളുടെ ആമുഖവും ശ്രീമാൻ ഡി. പത്മനാഭനുണ്ണി എം. ഏ. യുടെ ഉപോദ്ഘാതവും ഗ്രന്ഥത്തിന് അലങ്കാരമായിത്തീർന്നിട്ടുണ്ട്.

A. D. H. S.

---

## 5. ധനശാസ്ത്രതത്വം.

ശാസ്ത്രീയവിഷയങ്ങൾകൂടി മാതൃഭാഷവഴിയായി പഠിപ്പിക്കണമെന്നുള്ള അഭിപ്രായം ദിവസംചെല്ലുംതോറും പ്രാബല്യത്തെ പ്രാപിച്ചാണ് വരുന്നത്. അങ്ങനെ ഒരു നിശ്ചയം ചെയ്യുന്നപക്ഷം, ഉചിതങ്ങളും കാര്യക്ഷമങ്ങളുമായ പുസ്തകങ്ങൾകിട്ടാതെ അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും ബുദ്ധിമുട്ടേണ്ടിവരുമെന്ന് എതിരാളികൾ വാദിക്കുന്നു. താദൃശഗ്രന്ഥനിർമ്മാണത്തിന്, സാങ്കേതികപദങ്ങളുടെ അഭാവം നല്ല വലിയ ഒരു പ്രതിബന്ധമായി നില്ക്കുകയും ചെയ്യുന്നു. ഈ നിലയിൽനിന്നുകൊണ്ടു നോക്കിയാൽ, സാങ്കേതികശബ്ദബഹുലമായ 'ധനശാസ്ത്രതത്വ'ങ്ങളെ ഉള്ളടക്കി ഏതാദൃശമായ ഒരു ഗ്രന്ഥം നിർമ്മിക്കാനൊരുമ്പെട്ട പി. എൻ. മൂസ്സത് (ബി. എ. എൽ. റ്റി.) അവർകളെ വളരെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

'ഏതുരാഷ്ട്രത്തിനും ഇതരരാഷ്ട്രങ്ങളെ തീരെ ആശ്രയിക്കാതെ കഴിഞ്ഞുകൂടുവാൻ നിവൃത്തിയില്ലാത്തവിധം സാമ്പത്തികവ്യാപാരങ്ങൾ ഇന്നു ബഹുമുഖവും അപ്രതിഹതവുമായിത്തീർന്നിട്ടുണ്ട്. രാഷ്ട്രത്തിന്റെയും സമുദായത്തിന്റെയും, തദ്വാരാ ഓരോ വ്യക്തിയുടെയും സൗഖ്യങ്ങളെ സാരമായ വിധത്തിൽ സ്പർശിക്കുന്നവയാണ് മേല്പറഞ്ഞ സാമ്പത്തികവ്യാപാരങ്ങളെന്ന്, സ്വല്പം ചിന്തിച്ചാൽ ആർക്കും നിഷ്പ്രയാസം ഗ്രഹിക്കാവുന്നതാണ്. അതുകൊണ്ട് ഇത്തരം സാമ്പത്തികവ്യാപാരങ്ങളെ നിയന്ത്രിക്കുന്ന നിയമങ്ങളെയും അവയുടെ ഫലങ്ങളേയും പ്രതിപാദിക്കുന്ന ധനശാസ്ത്രസിദ്ധാന്തങ്ങളെക്കുറിച്ചുള്ള ജ്ഞാനം ഇന്ന് ഏതൊരു വ്യക്തിക്കും അപരിത്യാജ്യമാണെന്നു വിശദമാകുന്നു. ഉല്പാദനം-അതിന്റെ രീതികളും നിയന്ത്രണങ്ങളും; വിനിയോഗം-അതിന്റെ സ്വഭാവം; വിതരണം-അതിന്റെ സ്വരൂപം; വിനിമയം-അതിന്റെ ഉപാധികളും സമ്പ്രദായങ്ങളും; സ്വല്പമാനം; ഏകാലാഹതം; ദ്വിരാലാഹതം; ഇതരദേശവാണിജ്യം എന്നിങ്ങനെ നിരവധി വിഷയങ്ങളെക്കുറിച്ച് ഇന്നത്തെ പൗരന് അറിയേണ്ടതായുണ്ട്. ധനശാസ്ത്രപരിജ്ഞാനംകൂടാതെ ഈ വക സംഗതികളെ വഴിപോലെ മനസ്സിലാക്കുവാനും, തന്റെ രാജ്യത്തു പ്രവർത്തിക്കുന്ന സാമ്പത്തികനിയമങ്ങളെ നന്നായി ഗ്രഹിക്കുവാനും, വിജയകരമായ വിധത്തിൽ വാണിജ്യവ്യവസായങ്ങളിൽ ഏർപ്പെടുവാനും ആരാലും സാധിക്കയില്ല.' ഈ തത്വം മനസ്സിലാക്കുന്ന ഒരാൾ പ്രസ്തുതഗ്രന്ഥത്തിന്റെ ആവശ്യകതയിലോ അമൂല്യതയിലോ ഒരിക്കലും സംശയാലുവായിത്തീരാനിടയില്ല. എന്തുകൊണ്ടെന്നാൽ, മേല്പറഞ്ഞ എല്ലാവിഷയങ്ങളെപ്പററിയും ഈ കൃതിയിൽ വിശദമായി വിവരിച്ചിട്ടുണ്ട്.

ഗ്രന്ഥത്തിലുപയോഗിച്ചിട്ടുള്ള സാങ്കേതികപദങ്ങളിൽ മിക്കവയും മി: മൂസ്സതുതന്നെ തൽക്കാലം സൃഷ്ടിച്ചവയാണെന്നാണ് കാണുന്നത്. അവയിൽ ചിലതിനെപ്പററി അഭിപ്രായവ്യത്യാസമുണ്ടായേക്കും. എന്നാൽ "സാങ്കേതികസംജ്ഞകളുടെ കാര്യത്തിൽ, എനിക്കു മിക്കവാറും ശരിയാണെന്നു തോന്നിയ ഭാഷാസംജ്ഞകളെ ഞാൻ പ്രയോഗിച്ചിട്ടുണ്ടെങ്കിലും, അവയെല്ലാം സമഞ്ജസങ്ങളായിട്ടുണ്ടെന്ന അഭിമാനമോ വാദമോ എനിക്കില്ല. അഭിജ്ഞന്മാരുടെ നിർദ്ദേശമനുസരിച്ചു വേണ്ട ഭേദഗതികൾ അടുത്തപതിപ്പിൽ ചെയ്യാൻ ഞാൻ സന്നദ്ധനുമാണ്" എന്നു ഗ്രന്ഥകാരൻ പ്രസ്താവനയിൽ പറയുന്നുണ്ടെന്നുള്ളതു നാം പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്.

ഭാഷയുടെ ഒരു വലിയ നേട്ടമായി കരുതാവുന്ന ഈ കൃതിയുടെ പ്രസാധനകൃത്യം ഏറെറടുക്കുന്ന വിഷയത്തിൽ കൊച്ചിഭാഷാപരിഷ്കരണക്കമ്മിററിക്കാർ കാണിച്ച ഔചിത്യവും ഔദാര്യവും അത്യന്തം ശ്ലാഘനീയമായിട്ടുണ്ടെന്നു സമ്മതിച്ചേ തീരു.

K. R. M.

# പത്രാധിപക്കുറിപ്പുകൾ.

## കൊട്ടാരത്തിൽ ശങ്കുണ്ണി.

മലയാളസാഹിത്യത്തറവാട്ടിലെ ഒരു കാരണവരും, കൈരളീ പാരമ്പര്യങ്ങളുടെ സംരക്ഷകനും, അനവധി ഗ്രന്ഥങ്ങളുടെ പ്രണേതാവുമായിരുന്ന കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ തന്റെ 82-ാമത്തെ വയസ്സിൽ ഇക്കഴിഞ്ഞ 1112 കർക്കടകമാസം 7-ാംതീയതി കേരളത്തോടും കൈരളിയോടും അന്തിമയാത്രപറഞ്ഞ ആ സന്ദർഭത്തെ തോരാത്ത കണ്ണുനീരോടുകൂടിയല്ലാതെ എങ്ങനെയാണു സ്മരിക്കുക! കേരളവർമ്മവലിയകോയിത്തമ്പുരാൻ, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ, കണ്ടത്തിൽ വറുഗീസുമാപ്പിള മുതലായി കഴിഞ്ഞ ശതകത്തിൽ ജീവിച്ചിരുന്ന സാഹിത്യനായകന്മാരുടെ കളരിയിൽ പയററി അന്യാദൃശമായ പാടവവും പ്രസിദ്ധിയും സമ്പാദിച്ചിട്ടുള്ള വശ്യവചസ്സായ ഒരു അനുഗൃഹീതകവിയാണ് മി: ശങ്കുണ്ണി. കോട്ടയത്ത്, പുരാതനവും പ്രസിദ്ധവുമായ കൊട്ടാരത്തിൽ കുടുംബത്തിൽ 1030-ാമാണ്ടു മീനമാസം 20-ാംനു അദ്ദേഹം ഭൂജാതനായി. മണക്കാട്ടു ശങ്കുവാര്യർ, വയസ്കര ആര്യൻ നാരായണൻമൂസ്സ മുതലായ പണ്ഡിതന്മാരുടെ അടുക്കൽ വിദ്യാഭ്യാസം ചെയ്തു. അനന്തരം എം. ഡി. സിമ്മനാരി ഹൈസ്കൂൾ മലയാളപണ്ഡിതർജോലിയിലും ഗൃഹഭരണത്തിലും സാഹിത്യവ്യവസായത്തിലും ഏർപ്പെട്ടു.

മലയാളസാഹിത്യസാമ്രാജ്യത്തിലെ വിവിധസരണികളിലും സഹൃദയശിരോമണിയായ മി: ശങ്കുണ്ണി വിജയപൂർവ്വം സഞ്ചരിക്കുകയും, 55-ൽപരം ഉത്തമഗ്രന്ഥങ്ങൾ കൈരളീദേവിയുടെ തൃക്കാല്ക്കൽ അടിയറവെയ്ക്കുകയും ചെയ്തിട്ടുണ്ട്. സുഭദ്രാഹരണം, കേശവദാസചരിത്രം, കപോതസന്ദേശം മുതലായ മണിപ്രവാളകവിതകളും, മാലതീമാധവം, വിക്രമോർവ്വശീയം, ജാനകീപരിണയം മുതലായ നാടകങ്ങളും, ശ്രീരാമപട്ടാഭിഷേകം, സീതാവിവാഹം മുതലായ ആട്ടക്കഥകളും, ശ്രീമൂലരാജവിലാസം പത്തുവൃത്തം, ഭദ്രോൽപത്തി പാന, ഓണപ്പാന മുതലായ കൈകൊട്ടിക്കളിപ്പാട്ടുകളും, വിനായകമാഹാത്മ്യം കിളിപ്പാട്ടും, ശ്രീഭൂതനാഥോദയം, ശ്രീശങ്കരവിലാസം മുതലായ തുള്ളലുകളും, കല്യാണോത്സവം,

സീതാസ്വയംവരം എന്നീ വഞ്ചിപ്പാട്ടുകളും, നൈഷധം, വിശ്വാമിത്ര ചരിതം, കേരളകവികൾ, ഐതിഹ്യമാല മുതലായ ഗദ്യപ്രബന്ധങ്ങളും അക്കൂട്ടത്തിൽ ചിലതുമാത്രമാകുന്നു. എന്നാൽ മി: ശങ്കുണ്ണിയുടെ നാമത്തെ അനശ്വരമാക്കിത്തീർത്തിട്ടുള്ളതു് അദ്ദേഹത്തിൻെറ "ഐതിഹ്യമാല"യാകുന്നു. ഇതേവരെയായി ആ മാലയിൽ അനേകം ദളങ്ങളുള്ള എട്ടു പുഷ്പങ്ങൾ അദ്ദേഹം കോർത്തുകഴിഞ്ഞിരിക്കുന്നു. കേരളത്തിലെ ഹൈന്ദവസ്ഥാപനങ്ങളെപ്പററിയും വ്യക്തികളെപ്പററിയും ഐതിഹ്യരൂപത്തിൽ പ്രചരിക്കുന്ന പുരാവൃത്തങ്ങളേയും സ്ഥലപുരാണങ്ങളേയും തേടിപ്പിടിച്ചു തന്മയത്വത്തോടുകൂടി ഉല്ലേഖനം ചെയ്യുന്നതിൽ വാർദ്ധക്യകാലത്തുപോലും അദ്ദേഹം ഉദാസീനനായിരുന്നില്ല.

ഗ്രന്ഥനിർമ്മാണത്തോടൊപ്പംതന്നെ ഭാഷാപോഷണപരങ്ങളായ ഇതരപ്രസ്ഥാനങ്ങളിലും അദ്ദേഹം ഏർപ്പെടുകയും സഹകരിക്കുകയും ചെയ്തിട്ടുണ്ടു്. ഭാഷാപോഷിണി സഭയിലും മലയാളമനോരമയിലും സ്വച്ഛന്ദവിഹാരം ചെയ്തിട്ടുള്ള കവികോകിലങ്ങളിൽ ഒരുവനായിരുന്നു മി: ശങ്കുണ്ണി. കോട്ടയത്തും തൃശ്ശിവപേരൂരും കൂടിയ ഭാഷാപോഷിണി സഭവകയായി നടത്തപ്പെട്ട സാഹിത്യമത്സരങ്ങളിൽ മി: ശങ്കുണ്ണിയും ചേരുകയും സമ്മാനം വാങ്ങുകയും ചെയ്തിട്ടുണ്ടു്. ഗംഗാവതരണം, ദേവീവിലാസം, ജാനകീപരിണയം മുതലായ നാടകങ്ങളും, ആസന്നമരണചിന്താശതകവും ഈവിധം കൈരളിക്കു സിദ്ധിച്ചിട്ടുള്ളവയാകുന്നു. ബഹുമുഖങ്ങളായ ഈ സാഹിത്യസേവനങ്ങളിൽ പ്രസാദിച്ചു്, തിരുവിതാംകൂർ കൊച്ചിമഹാരാജാക്കന്മാരും, കോഴിക്കോട്ട്, കടത്തനാട്ട്, വഞ്ഞിപ്പുഴ മുതലായ ദിക്കുകളിലെ സാമന്തന്മാരും ഉദാരമായ പ്രോത്സാഹനങ്ങളും സമ്മാനങ്ങളും മി: ശങ്കുണ്ണിക്കു പലപ്പോഴും നല്കുകയുണ്ടായിട്ടുണ്ടു്. ഇങ്ങനെ മഹാനായിരുന്ന ഈ കവീശ്വരൻെറ നിര്യാണത്തിൽ പരിഷത്തു് അത്യധികം ഖേദിക്കുകയും അദ്ദേഹത്തിൻെറ ആത്മാവിന്നു നിത്യനിർവ്വതി നേരുകയും ചെയ്തുകൊള്ളുന്നു.

## തിരുവിതാംകൂർ സർവകലാശാല.

തിരുവിതാംകൂർമഹാരാജാവു ശ്രീചിത്തിരതിരുനാൾതിരുമനസ്സിലെ ഇക്കഴിഞ്ഞ 26-ാമത്തെ ജന്മർക്ഷസുദിനത്തിൽ തിരുവിതാംകൂർ സർവ്വകലാശാല സ്ഥാപിച്ചുകൊണ്ടുള്ള ഒരു രാജകീയവിളംബരം അവിടുന്നു പ്രസിദ്ധംചെയ്തിരിക്കുന്നു. സാങ്കേതികവിദ്യാഭ്യാസത്തിൻെറ ക്രമോ

ന്മുഖമായ അഭിവൃദ്ധിയെ ലാക്കാക്കി വിദ്യാഭ്യാസപദ്ധതിയെ പുനസ്സംഘടിപ്പിക്കുവാനുള്ള ഒരു ശ്രമമാണ് ഈ സർവ്വകലാശാലാസ്ഥാപനം. പ്രായോഗികശാസ്ത്രങ്ങളുടെ വിവിധശാഖകളിൽ പര്യവേക്ഷണങ്ങൾ നടത്തുന്നതിനും, സാംസ്കാരികവും കലാത്മകവും വിദ്യാഭ്യാസപരവുമായ പുരോഗമനത്തെ സംരക്ഷിക്കുന്നതിനും, വിജ്ഞാനാഭിവൃദ്ധി സുസാദ്ധ്യമാക്കുന്നതിനും വേണ്ടിയാണ് ഈ സർവ്വകലാശാല സ്ഥാപിച്ചിട്ടുള്ളതെന്നു മഹാരാജാവുതിരുമനസ്സുകൊണ്ടു വ്യക്തമാക്കിയിട്ടുണ്ട്. ഈ സർവ്വകലാശാലയിൽ കല, ശാസ്ത്രം, പൗരസ്ത്യപഠനങ്ങൾ, തൊഴിൽശാസ്ത്രം, സുകുമാരകലകൾ, നിയമം, വിദ്യാഭ്യാസം മുതലായവയ്ക്കു പ്രത്യേകം വിദഗ്ദ്ധസമിതികൾ ഉണ്ടായിരിക്കുന്നതാണ്. തിരുവിതാംകൂറിലെ സകല ഗവർമെൻറുകോളേജുകളും സർവ്വകലാശാലയിലേയ്ക്കു മാററുകയും, അതിൻെറ സംരക്ഷണത്തിലും നിയന്ത്രണത്തിലുമാക്കുകയും ചെയ്തിരിക്കുന്നു. മഹാരാജാവുതിരുമനസ്സുകൊണ്ട് ഈ സർവ്വകലാശാലയുടെ ചാൻസലരും, മഹാറാണി സേതു പാർവ്വതീഭായിതിരുമനസ്സുകൊണ്ടു പ്രോ ചാൻസലരും ദിവാൻ സചിവോത്തമൻ സർ സി. പി. രാമസ്വാമിഅയ്യർ വൈസ്, ചാൻസലരും, വിദ്യാഭ്യാസഡയറക്ടർ (ഇപ്പോൾ സർവ്വകലാശാലാപ്രത്യേകോദ്യോഗസ്ഥൻ) മി: സി. വി. ചന്ദ്രശേഖരൻ പ്രോ വൈസ്ചാൻസലരും ആയിരിക്കുന്നതാണ്. വൈസ്ചാൻസലരും, പ്രോ വൈസ്ചാൻസലരുമെങ്കിൽ ആ ഉദ്യോഗസ്ഥനും, സെനററിലേയും സിൻഡിക്കെററിലേയും അംഗങ്ങളും ചേർന്നാണു സർവ്വകലാശാല സംഘടിക്കുന്നതു്. സെനററും സിൻഡിക്കെററും വിദഗ്ദ്ധസമിതികളും, നിയമങ്ങൾമുഖാന്തിരം വേറെ ഏതെങ്കിലും അധികാരസ്ഥാനങ്ങൾ ഉണ്ടാക്കുന്നുണ്ടെങ്കിൽ അവയും ആയിരിക്കും സർവ്വകലാശാലയിലെ അധികാരം വഹിക്കുന്നതു്. സർവ്വകലാശാലാവിളംബരം പുറപ്പെട്ട ദിവസംതന്നെ സർവ്വകലാശാലയ്ക്ക് ഉദ്ദേശം രണ്ടര ലക്ഷത്തോളം ഉറുപ്പിക സംഭാവന ലഭിക്കുകയുണ്ടായി. മഹാരാജാവുതിരുമനസ്സുകൊണ്ട്, മഹാറാണിതിരുമനസ്സുകൊണ്ട്, ദിവാൻ സർ സി. പി. രാമസ്വാമിഅയ്യർ, പാലാമ്പടം ററി. തോമ്മസ് അവർകൾ എന്നിവർ ഇരുപത്തയ്യായിരം ഉറുപ്പികവീതം സംഭാവന ചെയ്യുകയുണ്ടായി. പ്രതിവർഷം പ്രസിദ്ധീകൃതമാകുന്നതിൽ ഏററവും ഉത്തമമായ സാഹിത്യഗ്രന്ഥത്തിൻേറയോ ചരിത്രഗ്രന്ഥത്തിൻേറയോ കർത്താവിനും, തിരുവിതാംകൂറിലെ വ്യവസായങ്ങളേയും കൃഷിയേയും മത്സ്യവ്യവസായത്തേയും സംബന്ധിച്ചു പ്രായോഗികമായ ശാസ്ത്രീയഗവേഷണം നടത്തി എഴുതുന്ന ഗ്രന്ഥത്തിൻെറ കർത്താവിനും, സമ്മാനം നല്കുന്നതിനും, കേരളചരിത്രത്തിലും പുരാതനവസ്തുപര്യവേക്ഷണത്തിലും, വ

നസംബന്ധമായ ഗവേഷണത്തിനും ഒരു പ്രസംഗപരമ്പരയോ വേതനമോ ഏർപ്പെടുത്തുന്നതിനും, കാർഷികമായ ഒരു വിദ്യാർത്ഥിവേതനം നല്കുന്നതിനും ഇവയുടെ പലിശ വിനിയോഗിക്കുന്നതാണ്. ഇതുകൂടാതെ നായർ സർവ്വീസുസൊസൈററി 50000 ക.യും, മെ: വി. പത്മനാഭൻ തമ്പി, എസ്. കൃഷ്ണയ്യർ, ചട്ടനാഥക്കരയാളർ, ഏ. പി. തോമ്മസ്, ടി. വി. കൃഷ്ണയ്യർ, ജെ. ഈ. ഏ. പെരയിര, പി. വി. സ്വാമിനാഥൻ, വഞ്ഞിപ്പുഴതമ്പുരാൻ, ഇടപ്പിള്ളി രാജാ, ശ്രീമതി ആർ ലക്ഷ്മിഅമ്മമാർ മുതലായവർ 10000 ക. വീതവും സംഭാവന നല്കിയിട്ടുണ്ട്. ഈ സർവ്വകലാശാലാസ്ഥാപനം തിരുവിതാംകൂറിലെ കാർഷികവും വ്യാവസായികവും സാമ്പത്തികവുമായ ഭാവിയെ സംബന്ധിച്ചിടത്തോളം സർവ്വപ്രധാനമായ ഒന്നാണെന്നും, കേരളകലകളുടേയും സംസ്കാരത്തിൻേറയും പുരോഗതിക്ക് അത്യന്താപേക്ഷിതമാണെന്നുമാണ് സർ സി. പി. രാമസ്വാമി അയ്യർ മുതലായ മഹാന്മാരുടെ അഭിപ്രായം.

## മലയാള നിഘണ്ടു.

ഒരു മലയാളനിഘണ്ടുനിർമ്മാണത്തെപ്പററി റിപ്പോർട്ടു ചെയ്യുന്നതിനായി മദ്രാസ് സർവ്വകലാശാലാസെനററിൽ പാസാക്കപ്പെട്ട ഒരു പ്രമേയമനുസരിച്ച്, സിൻഡിക്കെററ്, മെ: പ്രൊഫസർ പി. ശങ്കരൻ നമ്പ്യാർ എം. ഏ., ജോസഫ് മുണ്ടശ്ശേരി എം. ഏ., ഡോക്ടർ സി. കഞ്ഞൻരാജാ എം. ഏ., പ്രിൻസിപ്പാൾ ഏ. വി. കെ. കൃഷ്ണമേനോൻ എം. ഏ., കെ. വി. കൃഷ്ണസ്വാമിഅയ്യർ എം. ഏ., പ്രിൻസിപ്പാൾ ഏ. ഗോപാലമേനോൻ എം. ഏ., (സംയോജകൻ) എന്നീ മാന്യന്മാരെ ഒരു കമ്മിററി ആയി നിയമിച്ചിരുന്നു. ഈ കമ്മിററി സമർപ്പിച്ച റിപ്പോർട്ടിനെ ആധാരമാക്കി, ഒരു മലയാളശബ്ദകോശം നിർമ്മിക്കുന്നതിനുള്ള നടപടികൾ സർവ്വകലാശാലയിൽനിന്നും ഇപ്പോൾ നടത്തിവരുന്നതായറിയുന്നു.

മലയാളപദങ്ങളുടെ ധാത്വർത്ഥങ്ങളും, അവയ്ക്ക് ഇതരദ്രാവിഡഭാഷാപദങ്ങളുമായുള്ള ബന്ധവും, ശാസ്ത്രീയമായും ആഗമികമായുമുള്ള രീതിയിൽ ഇതിൽ പ്രകാശിപ്പിക്കപ്പെടുന്നതായിരിക്കും. പ്രാചീനങ്ങളും നവീനങ്ങളും, സാഹിത്യപ്രതിഷ്ഠിതങ്ങളും സംഭാഷണപ്രചുരങ്ങളും, ദേശ്യങ്ങളും ഭാഷാന്തരാനീതങ്ങളുമായ എല്ലാ വാക്കുകളേയും ഈ നിഘണ്ടുവിൽ ഉൾപ്പെടുത്തുന്നതാണ്. ഡോക്ടർ ഗുണ്ടർട്ടിൻെറ നിഘണ്ടുവിൻെറ രീതിയിലായിരിക്കും ഇതു നിർമ്മിക്കപ്പെടുന്നതു്. വാക്കുകൾ

മലയാളലിപിയിലും ഉച്ചാരണം ഇംഗ്ലീഷുലിപിയിലും ചേക്കുന്നതിനും, അത്ഥം മലയാളത്തിലും ഇംഗ്ലീഷിലും നല്ക്കുന്നതിനമാണ് ഇപ്പോൾ നിശ്ചയിച്ചിരിക്കുന്നതു്. ഓരോ വാക്കിൻേറയും ചുരുങ്ങിയ ഒരു ജീവചരിത്രംചേക്കുന്നതിനും, ആവശ്യമെന്നു തോന്നുന്ന സ്ഥലങ്ങളിൽ ഉചിതങ്ങളായ വിവരണങ്ങളും ഉദാഹരണങ്ങളും നല്ക്കുന്നതിനും തീരുമാനിച്ചിട്ടുണ്ടു്. സാങ്കേതികങ്ങളും, വിവിധതൊഴിലുകളെ സംബന്ധിക്കുന്നവയുമായ പദങ്ങൾക്കും ഈ ശബ്ദകോശത്തിൽ ഒരു നല്ല സ്ഥാനം നല്ക്കുന്നതാണ്.

ശ്രമസാദ്ധ്യവും വ്യയകരവുമായ ഒരു പ്രസ്ഥാനമാണ് ഇപ്പോൾ സവ്വകലാശാല ഏറെറടുത്തിരിക്കുന്നതു്. ഈ ശബ്ദകോശനിമ്മാണത്തിന് ഏതാണ്ടു് ഒന്നര ലക്ഷം രൂപ ചിലവും, ഏഴെട്ടു കൊല്ലത്തെ കാലാവധിയും വേണ്ടിവരുമെന്നാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. മൂന്നു കൊല്ലംകൊണ്ടു പദങ്ങൾ ശേഖരിക്കുകയും, പിന്നത്തെ മൂന്നു കൊല്ലം കൊണ്ടു് അവ ശരിപ്പെടുത്തുകയും, ഒടുവിൽ ഒരു കൊല്ലംകൊണ്ടു് അച്ചടി നിവ്വഹിക്കുകയും ചെയ്യാമെന്നാണ് ഇപ്പോഴത്തെ പ്രതീക്ഷ. ഈ നിഘണ്ടുനിമ്മാണത്തിൻെറ ചിലവുവകയ്ക്കു കൊല്ലത്തിൽ 1500 ക. വീതം ഏഴു കൊല്ലക്കാലത്തേയ്ക്കു ധനസഹായം ചെയ്തുകൊണ്ടിരിക്കാമെന്നു കൊച്ചിഗവർമെൻറു സമ്മതിച്ചിട്ടുണ്ടു്. തിരുവിതാങ്കൂർഗവർമെൻറും ഗണ്യമായ ഒരു തുക സംഭാവനചെയ്യുന്നതാണെന്നു പ്രതീക്ഷിക്കപ്പെടുന്നു. പരിഷത്തിൻെറ ലക്ഷ്യങ്ങളിലൊന്നായ നിഘണ്ടുനിമ്മാണം ഇങ്ങനെ സാധിതപ്രായമാകുമെന്നു കാണുന്നതിൽ പരിഷത്തിന് അതിയായ സന്തോഷമുണ്ടു്. ഇക്കാര്യത്തിൽ മുൻനിന്നു പ്രവത്തിക്കാൻ തീരുമാനിച്ചതിൽ മദ്രാസ് സവ്വകലാശാലയെ പരിഷത്തു മുക്തകണ്ഠം അനുമോദിക്കുകയും, ഗഭസ്ഥമായ ആ ശബ്ദകോശശിശുവിനു സകല മംഗളങ്ങളും ആശംസിക്കുകയും ചെയ്യുന്നു.



പുസ്തകം 6. ലക്കം 2.

സമസ്തകേരള

# സാഹിത്യപരിഷത്ത്

വക

# ത്രൈമാസികം.



1113 മകരം.

വരിസംഖ്യ.

പരിഷത്സാമാജികന്മാൎക്ക് (വരിസംഖ്യയടക്കം) ആണ്ടിൽ മൂന്നു രൂപ.
സാമാജികന്മാരല്ലാത്തവൎക്ക് ,, മൂന്നു രൂപ.
ഒററപ്രതിക്ക് ഒരു രൂപ.

എറണാകുളം.

സനാതനധൎമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം.

# വിഷയാനുക്രമണിക.



# ശുദ്ധിപത്രം.

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 132 | 25 | ചിത്രാദികാ | ചിത്രാദികാഃ |
| 133 | 21 | ലളിതകല | സരസകല |
| 136 | 8 | സ്മൃതങ്ങളിലേതു | സ്മൃതത്തിലേതു |
| ,, | 12 | ചിത്രശപയോഗാഃ | ചിത്രശബ്ദയോഗാഃ |
| ,, | 15 | ഔപമ്യമരശപയോഗാഃ | ഔപമ്യമാരശബ്ദയോഗാഃ |
| ,, | 20 | തൎക്കകൎമ്മാണി | തൎക്കകൎമ്മാണി |
| 138 | 11 | അതിനാദശഷ | അതിനാദശഷം |
| ,, | 13 | ശോഭന | ശോഭിത |
| 148 | 25 | ദ്വിസ്ഥാംശി | ദ്വിസ്ഥാംശി |
| ,, | 32 | മരീവാച്യ | ശരിവ്യാച്യ |
| 179 | 27 | മൂൎത്തിനാമ | മൂൎത്തിനാമാ |
| 180 | 28 | കേളിക്കുകൻ | കേളിക്കുകൻ |
| 181 | 15 | ദിവ്യ ദുകൂല | ദിവ്യ ദുകൂല |
| 187 | 5 | കാണുന്ന | കാണാത്ത |
| 189 | 9 | ശാൎങ്ങ | ശാൎങ്ങ്ഗ |
| 190 | 23 | പ്രശംസ്യായ | പ്രശസ്യായ |
| 193 | 7 | ക്രീഡാശിരോ | ക്രീഡാശിരോ |
| ,, | 25 | ധൃതകന്ദര | ധൃതകന്ധര |
| ,, | 27 | സംസ്യം | സസ്യം |
| 194 | 9 | കരോദര | ദരോദര |
| ,, | 12 | ഫലകൃതം | ഫലകതം |
| ,, | 25 | ദിവ്യ നാണിക്യ | ദിവ്യ മാണിക്യ |
| 195 | 16 | ഗന്ധിഗ്രഹ | ഗന്ധിഗ്രഹ |
| 196 | 21 | കൃഷ്ണനാമം | കൃഷ്ണനാമം |
| 198 | 7 | തദ്ധാരാ | തദ്ധാരാ |

☞ കഴിഞ്ഞ ലക്കത്തിൽ ചേൎത്തിട്ടുള്ള 'സന്ദേശകാവ്യങ്ങൾ' എന്ന ലേഖനത്തിൽ 18-ാംപുറത്തിൽ 6-ം 13-ം വരികളിൽ ക്രി: പി: 1112 എന്നച്ചടിച്ചിട്ടുള്ളതു് ക്രി: പി: 112 എന്ന തിരുത്തിവായിക്കേണ്ടതാണ്.



സമസ്തകേരള

# സാഹിത്യപരിഷത്ത്

വക

# ത്രൈമാസികം.

പുസ്തകം 6. | 1113 മകരം. | ലക്കം 2.



## കല.

(വ്യാകരണസാഹിത്യശിരോമണി പി. കൃഷ്ണൻനായർ അവർകൾ.)

ജീവിവൎഗ്ഗമൊക്കെയും ആനന്ദാൎത്ഥിയാണെന്നിരിക്കെ, വിശേഷബുദ്ധിയുള്ള മനുഷ്യസമുദായത്തിന്റെ സ്ഥിതിയെപ്പററി പിന്നെപ്പറയാനുണ്ടോ! പക്ഷിമൃഗാദികൾ പ്രകൃതിസിദ്ധമായ ആനന്ദത്തെമാത്രമേ ആശിക്കയും അനുഭവിക്കയും ചെയ്യുന്നുള്ളു. അതിൽകവിഞ്ഞു പ്രവൎത്തിക്കാൻ അവയ്ക്കു ശക്തിയില്ല. എന്നാൽ, അത്രമാത്രംകൊണ്ടു തൃപ്തിപ്പെടുന്നവനല്ല മനുഷ്യൻ. അവൻ തന്റെ ബുദ്ധിശക്തിയും സങ്കല്പശക്തിയും യഥേഷ്ടം ഉപയോഗിച്ചു പ്രകൃതിയെ അതിക്രമിച്ചും പഞ്ചഭൂതങ്ങളെ തന്റെ ചൊല്പടിക്കു നിറുത്തിയും പുതുപുതുതായി ആനന്ദത്തേയും അതിനുവേണ്ട സാമഗ്രികളേയും സൃഷ്ടിച്ചനുഭവിക്കുവാൻ ആദികാലംമുതല്ക്കുതന്നെ ആരംഭിച്ചിരിക്കുന്നു. ഇന്നും അതിൽനിന്നു വിരമിച്ചിട്ടില്ല; ലോകാവസാനംവരെ വിരമിക്കുകയുമില്ല. ആനന്ദോദ്ദേശ്യകമായ ഇത്തരം മനുഷ്യപ്രയത്നത്തിന്റെ ഫലമായി ആവിൎഭവി

ച്ചവയാണ് കലകളെന്നു നമുക്ക് ഊഹിക്കാം. അതുകൊണ്ടു ലൗകികമായ ദേഹയാത്രയിൽ പ്രാധാന്യേന ആഹ്ലാദാനുഭവത്തിനായി മനുഷ്യൻ കല്പിച്ചിട്ടുള്ള ഉപായങ്ങളാണ് കലകളെന്നു സാമാന്യമായിപ്പറയാവുന്നതാണ്. പരലോകത്തിലെ ആഹ്ലാദത്തിനോ, അതായതു സ്വൎഗ്ഗീയാനന്ദത്തിനോ, വിദേഹാവസ്ഥയിലെ ആനന്ദത്തിനോ, അതായതു ദുഃഖാസ്പൃഷ്ടവും നിത്യവും നിരതിശയവുമായ മോക്ഷരൂപാനന്ദത്തിനോ ഉള്ള ഉപായപ്രകാരങ്ങൾക്കു വിദ്യയെന്നല്ലാതെ കലയെന്ന പേർ പറയുക പതിവില്ല. ജീവന്മുക്തന്മാരായ യോഗികൾ നിൎവ്വികല്പകസമാധിയിൽ അനുഭവിക്കുന്ന പരമാനന്ദം കേവലം അലൗകികമാകയാൽ തദുപയോഗിയായ യോഗപ്രകാരം കലയാകുന്നില്ല; നേരെമറിച്ച്, ലൗകികാഹ്ലാദത്തിനുവേണ്ടി പ്രദൎശിപ്പിക്കുന്ന ആസനവിധികളും മററും കലയാവുന്നതുമാണ്. ബ്രഹ്മാനന്ദസാഹോദൎയ്യംനിമിത്തം സാഹിത്യാനന്ദത്തിന് അലൗകികത്വം ആലങ്കാരികന്മാർ അഭിപ്രായപ്പെടുന്നുണ്ടെങ്കിലും താദൃശാനന്ദം ബ്രഹ്മാനന്ദംപോലെ നിത്യവും നിരതിശയവുമായ അലൗകികസ്വരൂപമല്ലായ്കയാൽ സാഹിത്യം കലയായ്ത്തന്നെ ഗണിക്കപ്പെടുന്നു. മററുള്ള ലൗകികാഹ്ലാദങ്ങളെ അപേക്ഷിച്ചു സാഹിത്യാഹ്ലാദത്തിനുള്ള ഔൽകൃഷ്ട്യത്താൽ അതിന് ഔപചാരികമായി അലൗകികത്വവും സാഹിത്യത്തിനു കലകളിൽവെച്ചു പ്രാശസ്ത്യവും പറയപ്പെട്ടിരിക്കുന്നു എന്നു ധരിച്ചാൽമതി. വസ്തുതത്വജ്ഞാനോപയോഗിയായ ധൎമ്മശാസ്ത്രം അൎത്ഥശാസ്ത്രം എന്നിവയെ വിദ്യയായിട്ടല്ലാതെ കലയായി ഗണിക്കാത്തതും അവ ആഹ്ലാദപ്രധാനങ്ങളല്ലാത്തതുകൊണ്ടുതന്നെയാണ്. "താഭിൎദ്ധൎമ്മാൎത്ഥൗ യദ്വിദ്യാൽ തദ്വിദ്യാനാം വിദ്യാത്വം" എന്നിങ്ങനെ കൗടലീയാൎത്ഥശാസ്ത്രത്തിൽ വിദ്യാശബ്ദപ്രവൃത്തിനിമിത്തം വിജ്ഞാനജനകത്വമാണെന്നു നിൎദ്ദേശിച്ചിരിക്കുന്നതിൽനിന്നു വിദ്യ വിജ്ഞാനപ്രധാനമാണെന്നു തീൎച്ച്യയാവുന്നുണ്ട്. കലയുടെ പ്രവൃത്തിനിമിത്തമോ മററു വല്ല നിഷ്കൃഷ്ടലക്ഷണമോ ആരും പറഞ്ഞു കാണുന്നില്ല; എങ്കിലും വിദ്യ വിജ്ഞാനപ്രധാനമാണെന്നു സിദ്ധിക്കുന്ന സ്ഥിതിക്കു പരിശേഷന്യായത്താൽ കല ആഹ്ലാദപ്രധാനമാണെന്നും സിദ്ധിക്കുന്നതാണ്. പ്രധാനമായി വിജ്ഞാനത്തിനോ ആഹ്ലാദത്തിനോ ഉപകരിക്കാത്ത സാധനമൊന്നും വിശേഷിച്ചു മനുഷ്യദൃഷ്ടിയിൽ ആദരണീയത്വം അൎഹിക്കയില്ല. മഹാനായ മനുഷ്യന്റെ ആദരവിശേഷത്തിന് ആസ്പദമാകണമെങ്കിൽ ഏതൊന്നും വിജ്ഞാനപ്രദമോ അല്ലെങ്കിൽ ആഹ്ലാദപ്രദമോ ആയിരിക്കണം. വിദ്യാകലാശബ്ദങ്ങളുടെ വ്യുൽപത്തിയും അവയുടെ സ്വരൂപനിൎണ്ണയത്തിനു സഹായിക്കുന്നുണ്ട്. വിദ്യാ

ശബ്ദം ജ്ഞാനാത്ഥകമായ "വിദ്" ധാതുവിൽനിന്ന ക്വപ് പ്രത്യയം കൊണ്ടും, കലാശബ്ദം ക്ഷേപാത്ഥകമായ അതായതു മനോവികാരാത്ഥകമായ 'കല' ധാതുവിൽനിന്ന് അപ് പ്രത്യയംകൊണ്ടും നിഷ്പന്നമാണല്ലൊ. കൂടാതെ,

"വാക്കിനാൽ സാദ്ധ്യമേതെല്ലാം വിദ്യാഭിധമതൊക്കയും
മൂകനും സാദ്ധ്യമാം കമ്മം കലയെന്ന മനീഷികൾ."

"കേവലം കഥകൾക്കില്ല, നാമവും ലക്ഷണങ്ങളും
കലകൾക്കുള്ളതാം ഭേദം ക്രിയാഭേദം നിമിത്തമായ്
ചെയ്യും ക്രിയാഭിധാനത്താൽ കലാനാമവുമോതിടും"

എന്നിങ്ങനെ 'ശുക്രനീതി'യിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു്, കല ക്രിയാത്മകമാണെന്നും സിദ്ധിക്കുന്നു. അതുകയാൽ പ്രാധാന്യേന ആഹ്ളാദജനകമായ ക്രിയാവിശേഷമാണ് കല എന്നു സാമാന്യമായി പറയാം.

ധമ്മാത്ഥപ്രതിപാദകങ്ങളായ ശ്രുതിസ്മൃതിശാസ്ത്രാദികൾക്കു വിജ്ഞാനപ്രാധാന്യമല്ലാതെ ഗണിക്കത്തക്ക ആഹ്ളാദജനകത്വമുള്ളതായി കാണുന്നില്ല. ശ്രുതിസ്മൃത്യാദിവിഹിതമായ കമ്മമാണല്ലൊ ധമ്മം. പ്രവൃത്തിരൂപമോ നിവൃത്തിരൂപമോ ആയ ആ ധമ്മരൂപകമ്മത്തിൻെറ സ്വരൂപവിവേകാദിജ്ഞാനം ആഹ്ളാദമോ ആഹ്ളാദഹേതുവോ അല്ലെന്നുള്ളതു തീച്ചയല്ലേ? ധമ്മാനുഷ്ഠാനമാകട്ടെ ക്ലേശസാദ്ധ്യവുമാണ്. ഭൂമി, പശു, ഹിരണ്യം, രത്നം, ഗൃഹോപകരണം മുതലായ സാധനസമ്പത്തും തത്സമ്പാദനവുമാണ് അത്ഥം. ഭൂമിപശുഹിരണ്യാദിയുടെ സമ്പാദനത്തിലും രക്ഷണത്തിലും ആഹ്ളാദത്തിനു പ്രസക്തിയുണ്ടെങ്കിലും, അവയുടെ സ്വരൂപവും തത്ത്വവും പ്രതിപാദിക്കുന്ന ശാസ്ത്രഗ്രന്ഥങ്ങളിൽ വിജ്ഞാനത്തിനല്ലാതെ ആഹ്ളാദത്തിനൊന്നും വിശേഷിച്ചു പ്രസക്തിയില്ല. അതുകയാൽ ധമ്മാത്ഥപ്രതിപാദകങ്ങളായ ശ്രുതി, സ്മൃതി, രാജനീതി മുതലായ ഗ്രന്ഥങ്ങളൊക്കയും വിദ്യയിലാണുൾപ്പെടുക, കലയിലല്ല എന്നു വന്നു. ഈ സ്ഥിതിക്ക്, ആനന്ദമയമായ കാമപുരുഷാത്ഥത്തെ സപ്രപഞ്ചം പ്രതിപാദിക്കുന്ന കാമശാസ്ത്രംപോലും ജ്ഞാനപ്രധാനമാകയാൽ വിദ്യയാണെന്നും, വിഷയോപഭോഗവ്യാപാരരൂപമായ കാമപുരുഷാത്ഥമാകട്ടെ കലയാണെന്നും സിദ്ധിക്കുന്നു. വിഷയോപഭോഗവ്യാപാരം തജ്ജന്യസുഖം എന്നീ രണ്ടും കാമപുരുഷാത്ഥമാ

കന്നവെന്നാണ് വാത്സ്യായനസിദ്ധാന്തം. * അനുഭവൈകവേദ്യമായ സുഖം കലയോ വിദ്യയോ അല്ലെങ്കിലും തത്സാധകമായ വ്യാപാരകൗശലം കലയിലും താദൃശവ്യാപാരജ്ഞാനജനകമായ ശാസ്ത്രം വിദ്യയിലുമാണുൾപ്പെടുക. ആകയാൽ, ശ്രുതി, സ്മൃതി, ശാസ്ത്രം, പുരാണം എന്നിവയെല്ലാമെല്ലാം വിദ്യയെന്ന വ്യവഹാരമാണ് യുക്തമെന്നവരുന്നു.

> "അംഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ
> ധർമ്മശാസ്ത്രം പുരാണഞ്ച വിദ്യാ ഹ്യേതാശ്ചതുർദശ
> ആയുർവ്വേദോ ധനുർവ്വേദോ ഗാന്ധർവ്വശ്ചേതി തേ ത്രയഃ
> അർത്ഥശാസ്ത്രം ചതുർത്ഥഞ്ച വിദ്യാ ഹ്യഷ്ടാദശൈവ താഃ"

എന്നു വിഷ്ണുപുരാണത്തിൽ വിദ്യകളെ പരിഗണിച്ചിരിക്കുന്നതിൻെറ തത്ത്വവും അതുതന്നെയാണ്. സാഹിത്യം, സംഗീതം, നാട്യം മുതലായ പലതും വിദ്യയായും കലയായും രണ്ടുപ്രകാരത്തിൽ വ്യവഹരിച്ചുകാണുന്നതിലുള്ള ഉപപത്തിയും ഇങ്ങനെയായാലേ സുവചമാകയുള്ളു. സാഹിത്യനിർമ്മാണപ്രവീണതയും തദാസ്വാദനപ്രവീണതയും കലയാണെങ്കിലും സാഹിത്യശാസ്ത്രം വിദ്യയാകുന്നു. അതുകൊണ്ടുതന്നെയാണ്, സാഹിത്യത്തിനു കലകളുടെ കൂട്ടത്തിൽ ഉത്തമസ്ഥാനമുണ്ടായിരുന്നിട്ടും "പഞ്ചമീ സാഹിത്യവിദ്യാ" എന്നു യായാവരീയനായ രാജശേഖരൻ തൻെറ കാവ്യമീമാംസയിൽ നിശ്ചയം അഭിപ്രായപ്പെട്ടിരിക്കുന്നതു്. ചതുഷ്ഷഷ്ടി കലകളെപ്പോലും "ഉപവിദ്യാസ്തു ചതുഃഷഷ്ടിഃ താശ്ച കലാ ഇതി വിദഗ്ധവാദഃ" എന്നിങ്ങനെ സാഹിത്യവിദ്യയുടെ ഉപവിദ്യകളാണെന്നു യായാവരീയൻ ഉപന്യസിച്ചിരിക്കുന്നതും തന്മൂലകമാകുന്നു. ഇപ്രകാരം ഗീതാദികളിലും മററും രണ്ടുവിധം വ്യവഹാരം പ്രവൎത്തിച്ചുകാണുന്നതു വിഷയഭേദം അവലംബിച്ചാണെന്നു് ഇത്രയുംകൊണ്ടു സ്പഷ്ടമായിരിക്കുമല്ലൊ. "കലാശാസ്ത്രേഭ്യഃ" എന്ന വാമനസൂത്രവും അതിൻെറ "കലാ ഗീതനൃത്യചിത്രാദികാ താസാം അഭിധായകാനി ശാസ്ത്രാണി തേഭ്യഃ കലാതത്ത്വസ്യ സംവിൽ സംവേദനം." എന്ന വൃത്തിഗ്രന്ഥവും ഇതിലേയ്ക്കു് ഉപോദ്ബലകമാണെന്നും കണ്ടുകൊൾക. വിശേഷിച്ചു പാശ്ചാത്യ പൗരസ്ത്യപ്രദേശങ്ങളിൽ അഭിപ്രായഭേദമെന്യേ സൎവ്വസമ്മതിപന്നങ്ങളായ സാഹിത്യം, സംഗീതം, ആലേഖ്യം, ശില്പം, ഇന്ദ്രജാലം, കായികാ

* ശ്രോത്രത്വക്ചക്ഷുർജിഹ്വാഘ്രാണാനാമാത്മസംയുക്തേന മനസാധിഷ്ഠിതാനാം സ്വേഷു സ്വേഷു വിഷയേഷ്വാനുകൂല്യതഃ പ്രവൃത്തിഃ കാമഃ (11) സ്പർശവിശേഷവിഷയാത്തസ്യാഭിമാനികസുഖാനുവിദ്ധാ ഫലവത്യർത്ഥപ്രതീതിഃ പ്രാധാന്യാൽ കാമഃ (12)

ഭ്യാസം മുതലായ കലകളുടെ സ്വഭാവവും ഉദ്ദേശ്യവും മററും ആലോചി ക്കുന്നതായാൽ, അവയുടെ അസാധാരണധർമ്മമായ ആഹ്ളാദഹേതുത്വം ഒരുവിധത്തിലും അപലപനീയമല്ലെന്നു സിദ്ധിക്കുന്നതാണെന്നുള്ള സംഗ തിയും വിസ്മരിക്കാവുന്നതല്ല.

ആകയാൽ പ്രാധാന്യേന വിജ്ഞാനജനകമായ ഉപദേശം വിദ്യ യെന്നും ആഹ്ളാദജനകമായ ക്രിയാവിശേഷവും കാര്യവിശേഷവും കല യെന്നും നിർവ്വചിക്കുന്നതിൽ വലിയ ദോഷമൊന്നുമില്ലെന്നാണ് എ നിക്കു തോന്നുന്നതു്.

ഈ സ്ഥിതിക്ക്, കലകളെ സാമാന്യമായി സരസകല, ശില്പകല, കായികകല, മായികകല എന്നിങ്ങനെ നാലു വകയായി തരം തിരിക്കാ വുന്നതും കലാത്വമർഹിക്കുന്ന പ്രയോഗവിശേഷങ്ങളൊക്കെയും ഈ നാലു വ കയിലേതിലെങ്കിലും ഉൾപ്പെടുത്താവുന്നതുമാകുന്നു. ശൃംഗാരാദി നവരസ ങ്ങളേയും ഭക്തിവാത്സല്യാദി ഭാവവിശേഷങ്ങളേയും ഒരുപോലെ വ്യഞ്ജി പ്പിക്കുവാൻ കഴിയുന്ന കലാവിശേഷമാണ് സരസകല എന്നു പറയാം, മററുള്ള കലകൾക്കു പ്രധാനമായി അത്ഭുതരസം വ്യഞ്ജിപ്പിക്കുവാനുള്ള ശക്തിയേ ഉള്ളു. അങ്ങനെ ആശ്ചര്യമാത്രജനകങ്ങളായ കലകളിൽ പ്രാധാന്യേന ദേഹപ്രയത്നസാദ്ധ്യമായതു കായികകലയും. മണിമന്ത്രൗഷ ധിസാദ്ധ്യമാണെന്നല്ലാതെ കാരണം സ്പഷ്ടമായി ഊഹിക്കാൻ കഴിയാ ത്തതു മായികകലയും മററുള്ളതൊക്കെയും ശില്പകലയുമാകുന്നു എന്നിങ്ങ നെ വിഭാഗസ്വരൂപവും ഒരുവിധം നിർവ്വചിക്കാം. ഈ വിഭാഗപ്രകാരം സാഹിത്യം, ഗീതം, ആലേഖ്യം, അഭിനയം എന്നിവ ലളിതകലയിലും, പ്രതിമാനിർമ്മാണം, ഭവനനിർമ്മാണം, യന്ത്രനിർമ്മാണം, കൊത്തുപണി, പാവപ്പണി, കരിമരുന്നുപണി, പൂവിടൽ, മാലകെട്ടൽ, കോലമിടൽ. അലങ്കരിക്കൽ മുതലായവ ശില്പകലയിലും, വാദ്യം, നൃത്തം, ഞാണി ന്മേൽക്കളി, കയ്യാങ്കളി, നായാട്ട്, ഇന്നത്തെ കളരിപ്പയററു മുതലായവ കായികകലയിലും, ചെപ്പടിവിദ്യ, ജാലവിദ്യ, മെസ്മരിസം മുതലായവ മായികകലയിലും ഉൾപ്പെടുന്നതുമാണ്.

ഇങ്ങനെ കലയുടെ സ്വരൂപവും, വിഭാഗവും ഒരു വിധം യുക്തി യുക്തമായിത്തന്നെ നിരൂപിക്കാമെങ്കിലും ഈ വക നിരൂപണം നമ്മുടെ പ്രാചീനന്മാർ നിർദ്ദേശിച്ചു വിട്ടിരിക്കുന്ന കലാവിഭാഗങ്ങളിൽ ഘടിക്കാൻ പ്രയാസമായിട്ടാണ് കാണുന്നതു്. അവരിൽ പലരും കലകളുടെ ചാർത്തു തെയ്യാറാക്കിയിരിക്കുന്നതു മുന്നും പിന്നും നോക്കാതെ അവരവർക്കു തോ

ന്നിയപോലെയാകയാൽ ഈവക നിരൂപണമെന്നാവേണ്ട ഒരുവക നിരൂപണവും താദൃശകലാപരിഗണനത്തെ സംബന്ധിച്ചേടത്തോളം കാൎയ്യകാരിയാവുകയില്ലെന്നു സവിനയം സവ്യസനം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. "മന്ത്രോജ്ഞാനം" മുതലായവയിലെ ജ്ഞാനശബ്ദം ലക്ഷണയാൽ പ്രയോഗകൌശലപരമായും, വ്യായാമികവിദ്യാജ്ഞാനം മുതലായവയിലെ വിദ്യാശബ്ദം പ്രയോഗപരമായും ജ്ഞാനശബ്ദം കൌശലപരമായും യഥോചിതം സ്വീകരിച്ചു ക്രിയാവിശേഷവിഷയമായ ഉക്തിവിരോധം പരിഹരിക്കാമെങ്കിലും തീരെ കലാധൎമ്മമില്ലാത്തവയെ കലകളുടെ കൂട്ടത്തിൽ ചേൎത്തു പരിഗണിച്ചിരിക്കുന്നതിനെ സംബന്ധിച്ചു എന്തു ചെയ്യും? ഭാമഹപ്രഭൃതികൾ ഗുണം, ഭാവം, രസം, തദാഭാസം എന്നിവയൊക്കയും അലങ്കാരമായി കരുതിയിരുന്നതുപോലെ കലാപരിഗണനത്തിനു മുതിൎന്നവർ പലരും സൎവ്വവിദ്യകളും കലകളാണെന്നു വിചാരിച്ചിരിക്കുന്നുവെന്നും അലങ്കാരഗുണരസഭാവാദി വിവേചനത്തിനു ആനന്ദവൎദ്ധനാചാൎയ്യപ്രഭൃതികൾ ഇറങ്ങിയപോലെ കലാവിദ്യാവിവേചനത്തിനു മഹാന്മാർ ചിലർ പുറപ്പെട്ടിട്ടുണ്ടായിരിക്കുന്നുവെന്നും മാത്രമേ ഈ വിഷയത്തിൽ പറവാൻ കാണുന്നുള്ളു.

നമ്മുടെ പ്രാചീനന്മാർ പ്രധാനവസ്തുക്കളുടെ വിഭാഗപ്രകാരങ്ങളെ പ്രായേണ പരിഗണനംചെയ്തു കണ്ടുപ്പിടിത്തി വെയ്ക്കുക പതിവാണു്. അക്കൂട്ടത്തിൽ വിദ്യ, കല എന്നിവയുടേയും സംഖ്യ യഥാക്രമം പതിനാലും അറുപത്തിനാലുമായി നിശ്ചയിച്ചിട്ടുണ്ടു്. പക്ഷേ, വിദ്യ പതിനെട്ടും മുപ്പത്തിരണ്ടും നാലും മൂന്നും രണ്ടും ഒന്നുമാണെന്നു അഭിപ്രായവ്യത്യാസമുള്ളതുപോലെ കലാവിഷയത്തിലും അഭിപ്രായവ്യത്യാസമില്ലെന്നില്ല. എങ്കിലും ഭൂരിപക്ഷസമ്മതിയും പ്രസിദ്ധിയും കല അറുപത്തിനാലാണെന്നുള്ളതിനുതന്നെയാണു്. ആകയാൽ ആ അറുപത്തിനാലിന്റെ പരിപൂരണത്തിനായി മാത്രം പലരും വ്യവസ്ഥയില്ലാതെ കലകളല്ലാത്തവയെപ്പോലും കലകളായി ഗണിക്കുകയും ഒരു കലയെത്തന്നെ പിരിച്ചു പലതായി പരിഗണിക്കുകയും വിജാതീയങ്ങളായ പലതിനേയും സമാസത്താൽമാത്രം ഒന്നാക്കി ഒരു കലയായി സ്വീകരിക്കുകയും ചെയ്തിരിക്കുന്നു.

"വേദാസ്സൎവ്വേ സവേദാംഗാ ഇതിഹാസാസ്സഹാഗമാഃ"

എന്നിങ്ങനെ ശ്രീതത്വനിധികാരൻ വേദവേദാംഗങ്ങൾപോലും അറുപത്തിനാലു കലകളിൽ ഉൾപ്പെടുന്നതായിട്ടാണു് പറഞ്ഞിരിക്കുന്നതു്.

"പാനകരസരാഗാസവയോജനം" എന്നതു "വിചിത്ര ശാക-യൂഷ ഭക്ഷ്യ വികാരക്രിയ" എന്ന പാകകലയിലും, "ആകർഷക്രീഡ" ദ്യൂതകലയിലും, "വീണാഡമരുകവാദ്യം" "ഉദകവാദ്യം" മുതലായവ വാദ്യകലയിലും "ഭൂഷണയോജനം" മുതലായവ "നേപഥ്യം" എന്ന കലയിലും ഉൾപ്പെടുന്നതായിരിക്കെ, പിരിച്ചു പ്രത്യേകം കലകളായി പരിഗണിച്ചിരിക്കുന്നതും * പുഷ്പശകടികാനിമിത്തജ്ഞാനം "അഭിധാന കോശച്ഛന്ദോജ്ഞാനം" എന്നിങ്ങനെ വിജാതീയങ്ങളായവയെ ഒരേ കലയായി നിർദ്ദേശിച്ചിരിക്കുന്നതും യുക്തമാണെന്ന് എങ്ങനെപറയാം? ആകയാൽ കലാപരിഗണനം ആകപ്പാടെ സ്വീകാരയോഗ്യമല്ലെന്നാണ് എനിക്കു തോന്നുന്നതു്.

ആഹ്ലാദകാരിയായി കലാഭിധ വഹിക്കുന്ന പ്രയോഗവിശേഷങ്ങളെ അർത്ഥലാഭം, ആത്മരക്ഷ, ശത്രുവിജയം മുതലായ സ്വകാര്യസിദ്ധിക്കായി ഉപയോഗിക്കാവുന്നതാണല്ലോ. അങ്ങനെയുള്ള പ്രചുരോപയോഗം കാലക്രമത്തിൽ ആഹ്ലാദജനകത്വമെന്ന സ്വധർമ്മത്തിൽനിന്നു കലകളെ തെല്ലൊന്നു വ്യതിചലിപ്പിച്ചിരിക്കാം. കലയ്ക്കു് ആഹ്ലാദകത്വമെന്ന ധർമ്മം കൂടിയേ കഴിയൂ എന്ന നിർബ്ബന്ധമില്ലെന്നു തെററിദ്ധരിപ്പിക്കാൻ അവകാശമുണ്ടെന്നു താല്പര്യം. അങ്ങനെ, ആഹ്ലാദഹേതുവല്ലെങ്കിലും വിജ്ഞാനപ്രദങ്ങളോ അർത്ഥസാധകങ്ങളോ ദേഹയാത്രാമാത്രോപയോഗികളോ ആയ ചില സംഗതികളും കാലക്രമത്തിൽ കലകളുടെ കൂട്ടത്തിൽ കടന്നുകൂടിയിരിക്കണം; എന്നുമാത്രമല്ല, ദേശം, വ്യക്തി, സന്ദർഭം, താൽകാലികസ്വഭാവം മുതലായ ഉപാധികളാൽ ചില ക്രിയകൾ വിനോദദായകങ്ങളാകുന്നതനുസരിച്ചു് അവയെ ആ ഉദ്ദേശ്യത്തിന്മേൽമാത്രം കലകളായി ചിലർ ഗണിച്ചിരിക്കാം. പിന്നീടു് ആ ഉദ്ദേശ്യമറിയാതെ, അവ സാമാന്യേന കലകളാണെന്നു മററുചിലർ ഭ്രമിച്ചെന്നും വരാം. ഈ സംഗതി ഒരു ഉദാഹരണംകൊണ്ടു കുറച്ചുകൂടി വ്യക്തമാക്കാം. ചിലർ ചന്തസ്ഥലങ്ങളിലും മററും യോഗത്തിലുള്ള ആസനവിധികളെ ആശ്ചര്യകരമായി പ്രദർശിപ്പിച്ചു കാണികളെ വിനോദിപ്പിക്കുന്നതു പലരും കണ്ടിരിക്കുമല്ലൊ. അവിടെ പ്രദർശിപ്പിക്കുന്ന ആ ക്രിയാവിശേഷങ്ങൾക്കു കലാത്വമുണ്ടെന്നുള്ളതു തീർച്ചയാണു്. ആ ഉദ്ദേശ്യത്തോടുകൂടി യോഗശാസ്ത്രോക്തങ്ങളായ ആ വക ക്രിയകളെ ആസനവിധിയെന്നോ സാമാന്യനിലയിൽ യോഗമെന്നുതന്നെയോ കലകളുടെ കൂട്ട

* ഇതു ഒരേ കലയാണിട്ടാണു് ശൈവതന്ത്രത്തിൽ പറഞ്ഞിരിക്കുന്നതു്.

ത്തിൽ ഒരാൾ ഉൾപ്പെടുത്തിയെന്നിരിക്കട്ടെ; ആ ഉദ്ദേശ്യം ധരിക്കാതെ മറെറാരാൾ യോഗശാസ്ത്രംതന്നെ ഒരു കലയായി തൻെറ പട്ടികയിൽ ചേർത്തു എന്നുവരാം. ഇങ്ങനെ പല പ്രകാരത്തിലും പ്രമാദത്തിനിടയുള്ളതുകൊണ്ടു്, കലാപ്രഭേദപരിഗണനത്തിനു് അത്ര അധികമൊന്നും പ്രാമാണ്യം വകവെച്ചു കൊടുക്കേണ്ടതില്ലെന്നാണ് എനിക്കു തോന്നുന്നതു്.

ഏറക്കുറെ വ്യത്യാസത്തോടുകൂടി പലരും കൊടുത്തുകാണുന്ന കലാപട്ടികകളിൽവെച്ചു കുറച്ചധികം സ്വീകാരയോഗ്യവും പ്രാചീനവുമായ പട്ടിക വാത്സ്യായനൻെറ കാമസൂത്രങ്ങളിലേതുതന്നെയാകുന്നു.

* 1, ഗീതം. 2, വാദ്യം. 3, നൃത്യം. 4, ആലേഖ്യം. 5, വിശേഷകച്ഛേദ്യം. 6, തണ്ഡുലബലികുസുമവികാരാഃ. 7, പുഷ്പാസ്തരണം. 8, ദശനവസനാംഗരാഗഃ. 9, മണിഭൂമികാകർമ്മ. 10, ശയനരചനം. 11. ഉദകവാദ്യം. 12, ഉദകാഘാതഃ. 13, ചിത്രാശ്ചയോഗാഃ. 14, മാല്യഗ്രഥനവികല്പാഃ. 15, ശേഖരകാപീഡയോജനം. 16, നേപഥ്യപ്രയോഗാഃ. 17, കർണ്ണപത്രഭംഗാഃ. 18, ഗന്ധയുക്തിഃ. 19, ഭൂഷണയോജനം. 20, ഐന്ദ്രജാലം. 21, കൗചുമാരാശ്ചയോഗാഃ. 22, ഹസ്തലാഘവം. 23, വിചിത്രശാകയൂഷഭക്ഷ്യവികാരക്രിയാപാനകരസരാഗാസവയോജനം. 24, സൂചീവാനകർമ്മ. 25, സൂത്രക്രീഡാ. 26, വീണാഡമരുകവാദ്യാനി. 27, പ്രഹേലികാ. 28, പ്രതിമാലാ. 29, ദുർവ്വാചകയോഗാഃ. 30, പുസ്തകവാചനം. 31, നാടകാഖ്യായികാദർശനം. 32, കാവ്യസമസ്യാപൂരണം. 33, പട്ടികാവേത്രവാനവികല്പാഃ. 34, തക്ഷകർമ്മാണി. 35, തക്ഷണം. 36, വാസ്തുവിദ്യാ. 37, രൂപ്യരത്നപരീക്ഷാ. 38, ധാതുവാദഃ. 39, മണിരാഗാകരജ്ഞാനം. 40, വൃക്ഷായുർവ്വേദയോഗാഃ. 41, മേഷകുക്കുടലാവകയുദ്ധവിധിഃ. 42, ശുകസാരികാപ്രലാപനം. 43, ഉത്സാദനേ സംവാഹനേ കേശമർദ്ദനേ ച കൗശലം. 44, അക്ഷരമുഷ്ടികാകഥനം. 45, മ്ലേച്ഛിതവികല്പാഃ. 46, ദേശഭാഷാപരിജ്ഞാനം. 47, പുഷ്പശകടികാ. 48, നിമിത്തജ്ഞാനം. 49, യന്ത്രമാതൃകാ. 50, ധാരണാമാതൃകാ. 51, സംപാഠ്യം. 52, മാനസീ. 53, കാവ്യക്രിയാ. 54, അഭിധാനകോശഃ. 55, ഛന്ദോജ്ഞാനം. 56, ക്രിയാകല്പം. 57, ഛലിതകയോഗാഃ. 58, വസ്ത്രഗോപനാനി. 59, ദ്യൂതവിശേഷാഃ. 60, ആകർഷക്രീഡാ. 61, ബാലക്രീഡനാനി. 62, വൈനയികീനാം. 63, വൈജയികീനാം. 64, വ്യായാമികീനാം ച വിദ്യാനാം ജ്ഞാനം. എന്നിവയാകുന്നു വാത്സ്യായനകാമസൂത്രത്തിൽ

---

* ജയമംഗളാചാര്യനെത്തന്നെ അനുസരിച്ചാണ് നമ്പർ കൊടുത്തിരിക്കുന്നതു്.

നിർദ്ദേശിച്ചിരിക്കുന്ന 64 കലകൾ. ഈ കലകളിൽ, ഗീതം, നൃത്യം, ആലേഖ്യം എന്നീമൂന്നും മനുനിർദ്ദേശിച്ച വിഭാഗമനുസരിച്ചു സരസകലയിലും, ഉത്സാദനസംവാഹനകേശമർദ്ദനകൗശലം, വൈജയികവിദ്യാജ്ഞാനം, വ്യായാമികവിദ്യാജ്ഞാനം എന്നീമൂന്നും കായികകലയിലും, ചിത്രയോഗം, ഐന്ദ്രജാലം, കൗചുമാരയോഗം, ഹസ്തലാഘവം, ഛലിതകയോഗം എന്നിവ അഞ്ചും മായികകലയിലും, ശേഷമുള്ള വയൊക്കയും ശില്പകലയിലുമാണുൾപ്പെടുക. എന്നാൽ, ഇവയിൽ നാടകാഖ്യായികാദർശനം, ദ്രവ്യരത്നപരീക്ഷ, മണിരാഗാകരജ്ഞാനം, അഭിധാനകോശം മുതലായ ചിലതെല്ലാം കലയാവുന്ന കാര്യംതന്നെ പ്രയാസമാണ്. പുസ്തകവാചനം, നിമിത്തജ്ഞാനം എന്നീവകയിൽ തത്സംബന്ധിയായ ചില പ്രയോഗവിശേഷങ്ങൾക്കു കലാത്വമുണ്ടെന്നല്ലാതെ, അവ സാമാന്യേന കലയാവുന്നതല്ല. ശ്രോതാക്കളെ രസിപ്പിക്കുമാറു്, രാഗവിശേഷത്തോടുകൂടി വായിച്ചു ഫലിതമായും സരസമായും അർത്ഥം വിവരിച്ചുകൊണ്ടു പോകുന്ന സമ്പ്രദായം, അതായതു് നമ്മുടെ രാമായണംവായന പുരാണംവായന എന്നീവക, കലയാവുന്നതാണ്. ആ ഉദ്ദേശ്യത്തിന്മേലായിരിക്കണം പുസ്തകവാചനത്തിനു കലകളുടെ കൂട്ടത്തിൽ സ്ഥാനമനുവദിച്ചിരിക്കുന്നതു്. അതുപോലെ, 'നിമിത്തജ്ഞാനം' എന്നതു് പാരദാരികാധികരണത്തിലെ ഭാവപരീക്ഷാപ്രകരണത്തിൽ സ്ത്രീഭാവജ്ഞാനത്തിനായി വാത്സ്യായനൻ നിർദ്ദേശിച്ചിരിക്കുന്ന ഉപായപ്രകാരങ്ങളാണെന്നു വിചാരിക്കണം. ആ വകയല്ലാതെ ശുഭാശുഭശകുനജ്ഞാനവും മററും കലയാവുകയില്ല. കൂടാതെ, ഒരേകലയായി സ്വീകരിക്കാവുന്നവയെ പിരിച്ചു പല കലകളായി പരിഗണിക്കുക, വിലക്ഷണങ്ങളായ പല കലകളേയും ഒന്നിച്ചുചേർത്തു് ഒരുകലയായി സ്വീകരിക്കുക, എന്നിവയെക്കുറിച്ചു മുമ്പുതന്നെ പറഞ്ഞിട്ടുമുണ്ടു്. ഇതിനെല്ലാം പുറമെ, ചില കലകൾ ലുപ്തങ്ങളാകയാൽ അവയുടെ സ്വരൂപംതന്നെ എന്തെന്നു മനസ്സിലാകാതെയാണിരിക്കുന്നതു്. സ്വല്പം ചില വിവരണമുള്ളതു നോക്കിയാൽ കുഴപ്പം അധികമാകയേ ഉള്ളൂ. പുഷ്പശകടിക, മാനസി, സംപാഠ്യം മുതലായ ചിലതിന്റെ സ്വരൂപം മനസ്സിലാക്കാൻ പ്രയാസമായിരിക്കുന്നു. വിവരണങ്ങളും ഭിന്നഭിന്നങ്ങളാണ്. ഏതായാലും, പൂർവ്വികന്മാർ തങ്ങളുടെ തത്ത്വവിവേചനശക്തിക്കു കലയെ വിശേഷിച്ചു വിഷയമാക്കീട്ടില്ലെന്നു ചുരുക്കിപ്പറയാം. അവരാരുംതന്നെ കലയുടെ സ്വരൂപവിവേചനത്തിനുപോലും പ്രവർത്തിച്ചുകാണുന്നില്ല. ആകയാൽ താദൃശകലാപരിഗണനം അതേരീതിയിൽ അംഗീകരിച്ചുകൊള്ളണമെന്നില്ലെന്നാണ് എന്റെ അഭിപ്രായം.

കലകൾക്കു വളരെ പ്രാചീനത്വമുണ്ടെന്നല്ലാതെ അവയുടെ ആവിർഭാവം ഏതുകാലത്താണെന്നു നിർണ്ണയിക്കുക ശക്യമല്ല. ആവിർഭാവഹേതുവാകട്ടെ, ഈ ഉപന്യാസത്തിന്റെ ആരംഭത്തിൽ പറഞ്ഞപ്രകാരം മനുഷ്യന്റെ ആഹ്ലാദപരതയാണെന്നു് ഊഹിപ്പാൻ പര്യാപ്തമായ ന്യായമുണ്ടെന്നുമാത്രം. പക്ഷേ, കലകളുടെ ഉൽപത്തിയെക്കുറിച്ചു പൗരാണികസമ്പ്രദായത്തിൽ ചിലതു് "കാളികാപുരാണ"ത്തിൽ പറഞ്ഞിട്ടില്ലെന്നില്ല. അതായതു്,

ബ്രഹ്മാവു ദക്ഷാദികളായ പ്രജാപതികളെ സൃഷ്ടിച്ചശേഷം മാനസപുത്രന്മാരായി മരീച്യാദികളായ പത്തുമഹർഷികളേയും സൃഷ്ടിക്കുന്നു. ഉടനെ തന്നെ അദ്ദേഹത്തിന്റെ മനസ്സിൽനിന്നു ലോകമോഹിനിയായ സന്ധ്യയും അതിനുശേഷം ഒരു സുന്ദരപുരുഷനും ജനിക്കുന്നു. ആ പുരുഷൻ

"കിം കരിഷ്യാമ്യഹം കർമ്മ ബ്രഹ്മൻ തത്ര നിയോജയ
മാം ന്യായ്യേ പുരുഷോ യസ്മാദുചിതേ ശോഭനേ വിധേ,
അഭിഖ്യാനഞ്ച യദ്യോഗ്യം സ്ഥാനം പത്നീ ച യാ മമ
തന്മേ കഥയ ലോകേശ, ത്വം സ്രഷ്ടാ ജഗതാം യതഃ"

എന്നിങ്ങനെ താൻ ഏതു പ്രവൃത്തി ചെയ്യണമോ അതിലേയ്ക്കു തന്നെ നിയോഗിക്കണമെന്നും തനിക്കു ഉചിതമായി നാമകരണം ചെയ്യണമെന്നും മററും ആവശ്യപ്പെടുകയും, അതിനു ബ്രഹ്മാവു്,

"അനേന ചാരുരൂപേണ പുഷ്പബാണൈശ്ച പഞ്ചഭിഃ
മോഹയൻ പുരുഷാൻ സ്ത്രീശ്ച കുരു സൃഷ്ടിം സനാതനീം
അഹം വാ വാസുദേവോ വാ സ്ഥാണുർവ്വാ, പുരുഷോത്തമ,
ഭവിഷ്യാമസ്തവ വശേ കിമന്യൈഃ പ്രാണധാരിഭിഃ"

എന്നിപ്രകാരം പുഷ്പബാണങ്ങൾകൊണ്ടു സ്ത്രീപുരുഷന്മാരെ മോഹിപ്പിച്ചു സൃഷ്ടി നടത്തിയാലും; ഞാനും വിഷ്ണുവും ശിവനും കൂടി നിനക്കു വശവർത്തികളായി ഭവിക്കുന്നതായിരിക്കെ, മററുള്ള പ്രാണികളുടെ കഥയെന്തു"? എന്നും മററും പറകയും ചെയ്യുന്നു. ബ്രഹ്മാവിന്റെ അഭിപ്രായം മനസ്സിലാക്കി മരീച്യാദികൾ അവനെ മന്മഥനെന്നും കാമനെന്നും മദനനെന്നും ദർപ്പകനെന്നും കന്ദർപ്പനെന്നും പേർ വിളിക്കുന്നു. അതിനുശേഷം, മന്മഥൻ ബ്രഹ്മാവിലും സന്ധ്യയിലും മാനസപുത്രന്മാരായ മഹർഷികളിലും മറഞ്ഞുനിന്നു ശരം പ്രയോഗിച്ചു തന്റെ ശക്തി പരീക്ഷിക്കുന്നു. ആ സമയം,

"ഉദീരിതേന്ദ്രിയോ ധാതാ വീക്ഷാംചക്രേ യദാഥ താം
തദൈവ ഹ്യൂനപഞ്ചാശദ്ഭാവാ ജാതാ ശരീരതഃ
ബിംബോകാദ്യാസ്തഥാ ഹാവാശ്ചതുഷ്ഷഷ്ടികലാസ്തഥാ
കന്ദർപ്പശരവിദ്ധായാസ്സന്ധ്യായാ അഭവൻ ദ്വിജാഃ"

വികാരതരളിതനായ ബ്രഹ്മാവ് സന്ധ്യയെ നോക്കുകയും കന്ദർപ്പശരവിദ്ധയായ സന്ധ്യയുടെ ശരീരത്തിൽ നിന്ന 49 ഭാവങ്ങളും ബിംബോകാദികളായ ഹാവങ്ങളും 64 കലകളും ജനിക്കയും ചെയ്യുന്നു. എന്നിപ്രകാരമാണ് കലകളുടെ ഉത്പത്തിയെപ്പററി പ്രസ്താവിച്ചിരിക്കുന്നത്. ഈ വകയൊന്നും ഇക്കാലത്ത് ആരും വിശ്വസിക്കയില്ലെന്ന് എടുത്തുപറയേണ്ട ആവശ്യമില്ലല്ലോ.

എന്തായാലും കലകളുടെ പ്രാചീനതയെക്കുറിച്ചു സംശയത്തിനിടയില്ല.

"മുനിവേഷപ്രതിച്ഛന്നാസ്തത്ര ഗച്ഛന്തു യോഷിതഃ
ഉപായജ്ഞാഃ കലാജ്ഞാശ്ച വൈശികേ പരിനിഷ്ഠിതാഃ"

എന്നിങ്ങനെ കലാപ്രസ്താവം വാല്മീകിരാമായണത്തിൽത്തന്നെ അവിടവിടെ കാണുന്നുണ്ട്. എന്നാൽ കല അറുപത്തിനാലാണെന്ന സംഗതി അവിടെയൊന്നും പറഞ്ഞുകാണുന്നില്ലതാനും.

"അഹോരാത്രൈശ്ചതുഷ്ഷഷ്ട്യാ സംയത്തൌ താവതീഃ കലാഃ
ഗുരുദക്ഷിണയാചാര്യം ഛന്ദയാമാസതുർന്നൃപ"

(ദശമസ്കന്ധം)

എന്നിങ്ങനെ 64 എന്ന സംഖ്യാനിയമം ആദ്യമായി പുരാണത്തിൽ നിർദ്ദേശിച്ചുകാണുന്നതു ഭാഗവതത്തിലാണ്. വാത്സ്യായനകാമസൂത്രത്തിലാകട്ടെ, 64 എന്ന സംഖ്യമാത്രമല്ല, അവയെ നാമനിർദ്ദേശപൂർവ്വകം നിർദ്ദേശിച്ചു കാണിച്ചിട്ടുണ്ടെന്ന സംഗതി മുമ്പുതന്നെ പറഞ്ഞിട്ടുമുണ്ട്. കൂടാതെ, വാത്സ്യായനൻ, "പാഞ്ചാലികീ ചതുഷ്ഷഷ്ടിരപരാ" എന്ന സൂത്രംകൊണ്ട്, പാഞ്ചാലികങ്ങളായ വേറെതരം 64 കലകളെക്കൂടി നിർദ്ദേശിക്കയും അവയെ സാംപ്രയോഗികാധികരണത്തിൽ വിവരിക്കയും ചെയ്തിട്ടുണ്ട്. കാമസൂത്രവ്യാഖ്യാനമായ ജയമംഗളയിൽ യശോധരനാകട്ടെ, തന്ത്രൌപയികങ്ങളായ അറുപത്തിനാലിന്റെ വിവരണം കൊടുത്തിരിക്കുന്നതിനുപുറമെ, കർമ്മാശ്രയങ്ങൾ ഇരുപത്തിനാലും ദ്യൂതാശ്രയങ്ങൾ ഇരുപതും ശയനോപചാരികങ്ങൾ പതിനാറും ഉത്തരകലകൾ നാലുംകൂടി ആകെ 64 മൂലകലകൾ ഉണ്ടെന്നുപറഞ്ഞു് അവയെ വേറെയും നിർദ്ദേശിച്ചി

രിക്കുന്നു. എന്നുമാത്രമല്ല, 518 അന്തരകലകൾ ഉണ്ടെന്നും അവയെ ഒക്കയും പാഞ്ചാലികങ്ങളായ അറുപത്തിനാലിൽത്തന്നെ ഉൾപ്പെടുത്തേണ്ടതാണെന്നുംകൂടി അഭിപ്രായപ്പെട്ടിട്ടുണ്ട്. ശുക്രനീതി, ശിവതത്ത്വരത്നാകരം, ശ്രീതത്ത്വനിധി,* പുരാണാർത്ഥസംഗ്രഹം മുതലായ ഗ്രന്ഥങ്ങളിലും 64 കലകൾ ഇന്നിന്നവയാണെന്നു പറഞ്ഞുകാണുന്നുണ്ട്. ഭാഗവതടീകയിൽ ശ്രീധരസ്വാമിയും ശിവതന്ത്രോക്തങ്ങളാണെന്നു പറഞ്ഞു് 64 കലകളെ നിർദ്ദേശിച്ചുകാണുന്നുണ്ട്. ശ്രീധരസ്വാമി ഉദ്ധരിച്ച ഈ 64 കലകളെയാണു് ശബ്ദകല്പദ്രുമത്തിലും വാചസ്പത്യത്തിലും തർക്കനാഥവാചസ്പതി അനുവർത്തിച്ചിരിക്കുന്നതു്. ഗംഗാസാരായൻ 'അന്വിതാർത്ഥപ്രകാശിക' എന്ന തന്റെ ഭാഗവതവ്യാഖ്യയിൽ സ്വാമിസമുദ്ധൃതങ്ങളായ കലകളെ സ്വല്പം വിവരിച്ചുകൊണ്ടു് അനുഷ്ടുപ്ശ്ലോകങ്ങളായി എഴുതിച്ചേർത്തിട്ടുമുണ്ട്. വാമനാലങ്കാരസൂത്രവൃത്തിയുടെ വ്യാഖ്യയായ 'കാമധേനു'വിൽ ഭാമഹോക്തങ്ങളാണെന്നു പറഞ്ഞുകൊണ്ടു ശ്ലോകരൂപത്തിൽ കലകളുടെ മറ്റൊരു ലിസ്റ്റും കൊടുത്തുകാണുന്നു. പുറമെ, "അന്യാ ഉപകലാഃ പ്രോക്താസ്താസാം സംഖ്യാശ്ചതുശ്ശതം" എന്നിങ്ങനെ, ഉപകലകളായി വേറെ നാനൂറെണ്ണം ഉണ്ടെന്നും കാമധേനുകാരൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ഇതിനു പുറമെ, 'ഗീതഗോവിന്ദ'ത്തിലെ "തൽകിം കാമപി—" എന്ന ശ്ലോകവ്യാഖ്യാനാവസരത്തിൽ 'ശ്രുതിരഞ്ജിനി'യിലും അനുഷ്ടുപ്ശ്ലോകാത്മകമായ ഒരു പട്ടിക ചേർത്തുകാണുന്നുണ്ട്. എന്നാൽ, അതു വ്യാഖ്യാതാവിന്റെ സ്വന്തമോ വല്ല ഗ്രന്ഥത്തിലുംനിന്നു് എടുത്തു ചേർത്തിട്ടുള്ളതോ എന്നറിയുന്നില്ല. ഈ പട്ടികയും 'രാമായണചമ്പു'വിലെ യുദ്ധകാണ്ഡത്തിലുള്ള പ്രഥമപദ്യത്തിന്റെ വ്യാഖ്യാനത്തിൽ രാമചന്ദ്രസൂരി കൊടുത്തിരിക്കുന്ന പട്ടികയും ഒന്നുതന്നെയാണു്. മറ്റുള്ള പട്ടികകൾക്കെല്ലാം പരസ്പരം വ്യത്യാസവുമുണ്ട്. വിസ്തരഭയത്താൽ ആ പട്ടികകളേയും അവയ്ക്കുള്ള വ്യത്യാസങ്ങളേയും ഇവിടെ എടുത്തു ചേർക്കുന്നില്ല.

ജൈനന്മാർക്കും ബൗദ്ധന്മാർക്കും സമ്മതമായ കലകളുടെ സംഖ്യയാകട്ടെ അറുപത്തിനാലല്ല, എഴുപത്തിരണ്ടാണു്.

"ലിഖിതംപഠിത സംഖ്യാ ഗീതനൃത്യാദി താല-
പടഹമുരജവീണാ വംശഭേരീപരീക്ഷാഃ

---

* 'പുരാണാർത്ഥസംഗ്രഹം' അച്ചടിച്ചിട്ടില്ല. ഓറിയന്റൽ മാനുസ്ക്രിപ്ട്സ് ലൈബ്രറിയിൽ ഉള്ള ഒരു പകർപ്പാണു് ഞാൻ കണ്ടിട്ടുള്ളതു്.

രഥിരഥതുരഗശിക്ഷാ ധാതുദ്ദങ്മന്ത്രവാദാഃ
വലിപലിതവിനാശോ രത്നനാരീനൃലക്ഷ്മ."
"ഛന്ദസ്തക്കസുനീതിതത്വകവിതാ ജ്യോതിശ്ശ്രുതിവൈദ്യകം
ഭാഷാ യോഗരസായനാഞ്ജനലിപിസ്വപ്നേന്ദ്രജാലം കൃഷിഃ
വാണിജ്യം നൃപസേവനഞ്ച ശകനം വായ്വഗ്നിസംസൂചനം
ദൃഷ്ടിർലേപനമർദനോർദ്ധ്വഗതയോ ബന്ധഭേദൌ

ഘടൌ ഘടേ"
"പത്രച്ഛേദന മർമ്മഭേദന ഫലാകൃഷ്ട്യംബുവൃഷ്ടിജ്ഞതാ
ലോകാചാരജനാനുവൃത്തി ഫലഭൃൽ ഖഡ്ഗക്ഷുരീ ബന്ധനം
മുദ്രായോരദകാഷ്ഠചിത്രകൃതി ദോർദ്ദങ്മുഷ്ടിദണ്ഡാസിവാ-
ഗ്യുദ്ധം ഗാരുഡസർപ്പഭൂതദമനം യോഗാബ്ധനാമാലയഃ"

എന്നീ ശ്ലോകത്രയമായ പ്രമാണപ്രകാരം,

1, ലിഖിതം. 2, പഠിതം. 3, സംഖ്യാ. 4, ഗീതം. 5, നൃത്യം. 6, താലം. 7, പടഹം. 8, മുരജം. 9, വീണാ. 10, വംശം. 11, ഭേരീപരീക്ഷ. 12, രഥിരഥശിക്ഷ. 13, തുരഗശിക്ഷ. 14, ധാതുവാദം. 15, ദൃഗ്വാദം. 16, മന്ത്രവാദം. 17, ബലിവിനാശം. 18, പലിതവിനാശം. 19, രത്നലക്ഷ്മ. 20, നാരീലക്ഷ്മ. 21, നൃലക്ഷ്മ. 22, ഛന്ദസ്സ്. 23, തക്കം. 24, സുനീതി. 25. തത്വം. 26, കവിതാ. 27, ജ്യോതിശ്ശാസ്ത്രം. 28, ശ്രുതി. 29, വൈദ്യകം. 30, ഭാഷകം. 31, യോഗം. 32, രസായനം. 33, അഞ്ജനം. 34, ലിപി. 35, സ്വപ്നം. 36, ഇന്ദ്രജാലം. 37, കൃഷി. 38, വാണിജ്യം. 39, നൃപസേവനം. 40, ശകനം. 41, വായുസംസൂചനം. 42, അഗ്നിസംസൂചനം. 43, ദൃഷ്ടി. 44, ലേപനം. 45, മർദനം. 46, ഊർദ്ധ്വഗതി. 47, ഘടബന്ധം. 48, ഘടഭേദം. 49, പത്രച്ഛേദനം. 50, മർമ്മഭേദനം. 51, ഫലാകൃഷ്ടി. 52, അംബുജ്ഞതാ. 53, വൃഷ്ടിജ്ഞതാ. 54, ലോകാചാരം. 55, ജനാനുവൃത്തി 56, ഫലഭൃൽ. 57, ഖഡ്ഗബന്ധനം. 58, ക്ഷുരീബന്ധനം. 59, മുദ്രാ. 60, അയസ്കൃതി. 61, രദകൃതി. 62, കാഷ്ഠകൃതി. 63, ചിത്രകൃതി. 64, ദോയ്യുദ്ധം. 65, ദൃഗ്യുദ്ധം. 66, മുഷ്ടിയുദ്ധം. 67, ദണ്ഡയുദ്ധം. 68, അസിയുദ്ധം. 69, വാഗ്യുദ്ധം. 70, ഗാരുഡദമനം. 71, സപ്പദമനം. 72, ഭൂതദമനം. എന്നിവയാണത്രെ ആ 72 കലകൾ. എന്നാൽ "സമവായസൂത്ര"ത്തിലും "ലലിതവിസ്തര"ത്തിലും എൺപത്തേഴും എൺപത്താറും കലകൾ നിർദ്ദേശിച്ചു കാണിച്ചിരിക്കുന്നു. ഈ കലകൾക്കും മററുള്ള ആസ്തികഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ള 64 കലകൾക്കും തമ്മിൽ സംഖ്യയിൽ മാത്രമല്ല സ്വരൂപത്തിലും വ്യത്യാസമുണ്ട്.

ആസ്തികന്മാരുടെ ചതുഷ്ഷഷ്ടികലകൾക്കു തമ്മിൽതന്നെ പരസ്പരം വ്യത്യാസമുള്ള സ്ഥിതിക്ക്, രാമായണകഥപോലും മാററി നിബന്ധിച്ചിരിക്കുന്ന ജൈനാദികളുടെ കലകൾ ആസ്തികകലകളിൽനിന്നു വ്യത്യാസപ്പെട്ടുകാണുന്നതിൽ ആശ്ചര്യത്തിനവകാശമില്ലല്ലൊ. സമവായസൂത്രം, ലലിതവിസ്തരം എന്നീവകയിലെ പട്ടികകൾക്കും പരസ്പരം വ്യത്യാസം കാണുന്നുണ്ട്. ഏതായാലും ഈ വിഷയത്തെ ഇനിയും വിസ്തരിച്ചു ദീർഘിപ്പിക്കുന്നില്ല. കലയുടെ സ്വരൂപം, വിഭാഗം എന്നിവയെ സൂക്ഷ്മമായി വിവേചനംചെയ്തു തീർച്ചയാക്കേണ്ടതായിട്ടാണിരിക്കുന്നതെന്നുമാത്രം പറഞ്ഞു തൽകാലം ഈ വിചാരത്തെ ഇവിടെ അവസാനിപ്പിക്കുന്നു.



# നക്ഷത്രമാലാ.



(കേരളവർമ്മ വലിയ കോയിത്തമ്പുരാൻ.)

[കൊല്ലം 1036 മുതൽ 1055 വരെ തിരുവിതാംകൂർ നാടുവാണിരുന്ന ആയില്യം തിരുനാൾ രാമവർമ്മമഹാരാജാവുതിരുമനസ്സിലേക്കു 1041-ൽ വിക്ടോറിയാമഹാരാജ്ഞി ജി. സി. എസ്. ഐ. എന്ന ബിരുദവും അതിന്റെ മുദ്രയായ നക്ഷത്രമാലയും പ്രദാനംചെയ്യുകയുണ്ടായി. ആ അവസരത്തിൽ മഹാരാജാവിനേയും ആ മുദ്രയേയും വർണ്ണിച്ച് അന്ന് ഇരുപത്തൊന്നു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന കേരളവർമ്മവലിയകോയിത്തമ്പുരാൻതിരുമനസ്സുകൊണ്ടു രചിച്ചതും ശാർദ്ദൂലവിക്രീഡിതവൃത്തത്തിൽ ഇരുപത്തേഴ് ശ്ലോകങ്ങളടങ്ങിയതുമായ ഒരു മനോഹരകാവ്യമാണ് 'നക്ഷത്രമാലാ'. ഈ കൃതിയും, തിരുനാൾപ്രബന്ധവും മററുംപോലെ, അച്ചടിപ്പിച്ചിട്ടില്ല. വലിയകോയിത്തമ്പുരാന്റെ പദഘടനാപാടവത്തിന് ഇതിലെ ഓരോ പദ്യവും ഉജ്ജ്വലോദാഹരണമായി പരിലസിക്കുന്നു. പരിഷത്ത്രൈമാസികത്തിന്റെ വായനക്കാരായ ഭാഷാഭിമാനികളെ ഈ കാവ്യം അസാമാന്യമായി രസിപ്പിക്കുമെന്നും അവർ ഈ നക്ഷത്രമാലകൊണ്ടു തങ്ങളുടെ കണ്ഠങ്ങളെ അലങ്കരിക്കുവാൻ സമുത്സുകരായിരിക്കുമെന്നും ഞാൻ വിശ്വസിച്ചുകൊള്ളുന്നു. ഇരുപത്തെട്ടാമതായി ചേർത്തിട്ടുള്ള സമർപ്പണശ്ലോകത്തിൽ തന്റെ മാതുലനായ ചങ്ങനാശ്ശേരി രാജരാജവർമ്മകോയിത്തമ്പുരാന്റെ കാരുണ്യംകൊണ്ടാണ് തനിക്കു സാഹിത്യത്തിൽ വൈചക്ഷണ്യം സിദ്ധിച്ചതെന്നും താൻ നിബന്ധിച്ച നക്ഷത്രമാല മഹാരാജാവിനു കൗതുകപ്രദമായി ഭവിക്കട്ടെ എന്നും കവി പറയുന്നു. പത്താമത്തെ ശ്ലോകത്തിൽ "രിപുകൈരവാംബരമണേ" എന്നൊരു വിശേഷണംകൊണ്ടു വലിയകോയിത്തമ്പുരാൻ മഹാരാജാവിനെ വിശേഷിപ്പിച്ചിട്ടുണ്ട്. ഒൻപതുകൊല്ലംകഴിഞ്ഞ് ആ കൈരവം താനും ആ അംബരമണി മഹാരാജാവുമാകുമെന്ന് അവർതമ്മിലുള്ള അക്കാലത്തെ മൈത്രീബന്ധത്തിന്റെ മാർദ്ദവംകണ്ടവർക്ക് ഒരിക്കലും ഗണിക്കുവാൻ സാധിക്കുമായിരുന്നില്ല. സംസ്കൃതമറിയാൻപാടില്ലാത്ത വായനക്കാരെ ഉദ്ദേശിച്ച്, പദ്യങ്ങളുടെ സംക്ഷിപ്തമായ അർത്ഥംകൂടി ഞാൻ എഴുതിച്ചേർത്തിട്ടുണ്ട്.]

ഉള്ളൂർ.

൫ ക്ഷോണീപാലനനൈപുണീമനല്പമാം ഭൂപാലചൂഡാമണേ!
ഭാവത്കീമഭിനന്ദ്യ സാ ജിഗമിഷുസ്ത്വണേശപരീ ഗൗരവം
ആകല്പം പ്രജിഘായ കഞ്ചന തവ ഭ്രാജിഷ്ണുഹീരാങ്കുര-
ശ്രേണീകാന്തികദംബധിക്കൃതസഹസ്രാംശുപ്രഭാഡംബരം.

"അല്ലയോ മഹാരാജാവേ, അവിടുത്തെ അസ്വാദൃശമായ രാജ്യപരിപാലനനൈപുണ്യത്തെ അഭിനന്ദിച്ച വിക്ടോറിയമഹാരാജ്ഞി ഗൗരവലബ്ധിക്കുവേണ്ടി, ശോഭിക്കുന്ന വജ്രങ്ങളുടെ കാന്തിസന്ദോഹംകൊണ്ടു വിജിതമായ സൂര്യപ്രഭാഗർവ്വത്തോടുകൂടിയ ഒരു ഭൂഷണം അവിടുത്തേയ്ക്കു അയച്ചുതന്നു."

൬ യസ്യാഃ കീർത്തയിതും നിരാകൃതഹരാകല്പോഡുരാജദ്യുതി-
ശ്രേണീകോമളിമാഭിമാനമവനീമീനാങ്ക! മാനോജ്ഞകം
വൈരിഞ്ചോപി ന വൈഖരീപരികരോ വൈചക്ഷണീമൃച്ഛതി
സ്തോതും താം തവ മാലികാം കലയിതാ കോ വാ കവിഃ കൗശലം?

"അല്ലയോ അവനീകന്ദർപ്പനായുള്ളോവേ! സാക്ഷാൽ ശ്രീപരമേശ്വരന്റെ അലങ്കാരമായ ചന്ദ്രന്റെ ദീപ്തിപടലത്തിനുള്ള കോമളതാഭിമാനത്തെ നിരാകരിക്കുന്ന യാതൊന്നിന്റെ മനോജ്ഞതയെ കീർത്തനംചെയ്യുന്നതിന് ബ്രഹ്മാവിന്റെ വാക്സന്ദോഹംപോലും സമർത്ഥമാകുന്നില്ലായോ, ആ പുതിയ മാലയെ സ്തുതിക്കുന്നതിന് ഏതു കവിക്കാണ് കൗശലമുണ്ടാകുന്നതു?"

൭ ജാനീമോ ധരണീപുരന്ദര! ന തേ മാലാമതല്ലീമണി-
ശ്രേണീമഞ്ജിമസമ്പദഃ കണമപി സ്തോതും പ്രവീണാ വയം
"മൗനാദത്ര ഗുണാഢ്യേ ഭവതു മാ വാഗ്ജന്മനോ വൈഫലീ"
ത്യന്തൈവം തദപി പ്രതാരയതി നശ്ചാപല്യമാലംബിതും

"അല്ലയോ ധരണീപുരന്ദര! അവിടുത്തെ ഈ വിശിഷ്ടമായ മാലയിൽ ഖചിതങ്ങളായുള്ള രത്നങ്ങളുടെ മഞ്ജുതാസമ്പത്തിന്റെ ഒരു കണത്തെപ്പോലും സ്തുതിക്കുന്നതിനു ഞാൻ സമർത്ഥനല്ലെന്നു അറിയുന്നുണ്ട്. എന്നാൽ ഗുണോത്കൃഷ്ടമായ ഈ വസ്തുവിനെസംബന്ധിച്ചു മൗനം ഭജിക്കുകയാണെങ്കിൽ വാഗ്ജന്മവൈഫല്യം വന്നുപോകുമല്ലോ, അങ്ങനെ സംഭവിക്കരുത് എന്നുള്ള ചിന്തയാണ് എന്നെ ഇതിന്റെ പ്രശംസയാകുന്ന ചാപല്യത്തെ അവലംബിക്കുവാൻ വഞ്ചിച്ചു പ്രേരിപ്പിക്കുന്നതു" ഇവിടെ, "വാഗ്ജന്മവൈഫല്യമസഹ്യശല്യം ഗുണാഢ്യേ വസ്തുനി മൗനിതാ ചേൽ" എന്ന നൈഷധീയചരിതം ഒന്നാം സർഗ്ഗം മുപ്പത്തിയൊമ്പതാമത്തെ ശ്ലോകത്തിന്റെ അനുരണനം കേൾക്കുന്നുണ്ട്.

൮ സപ്താംഭോനിധിവേഷ്ടിതാവനിതലേ വാസ്തവ്യമുർവ്വീപതി-
സ്തോമം തച്ചരണാരവിന്ദപരിചര്യൈകാധികാരോദ്ധുരം
കർത്തും താവകരാജ്യരക്ഷണകലാവൈചക്ഷണീസമ്പദോ
ഹാരം ഹീരവിരാജിതം ഹലതയാ ത്വണേശപരീ പ്രാഹിണോൽ

"ഏഴു സാഗരംചൂഴുന്ന ഈ ഭൂമിയിൽ വസിക്കുന്ന എല്ലാ രാജാക്കന്മാരേയും അവിടുത്തെ ചരണാരവിന്ദങ്ങളുടെ പരിചരണാധികാരത്തിന്റെ ഭാരം വഹിപ്പിക്കുന്നതിനാവണ്ടി മഹാരാജ്ഞി അവിടുത്തെ രാജ്യപാലനകലാസാമർത്ഥ്യസമ്പത്തുകളുടെ ഫലമായി വജ്രങ്ങളെക്കൊണ്ടു ശോഭിക്കുന്ന ഹാരത്തെ അവിടുത്തേയ്ക്കു സമ്മാനിച്ചു."

൯ ഏനാം വക്ഷസി ഹൂണരാജരമണീരൂപാങ്കിതാം ബിഭ്രതം
വീക്ഷന്തേ ക്ഷിതിപാലശേഖര! യദാ മാലാം ഭവന്തം തദാ
ദൂരാനമ്രശിരസ്സ്രുജശ്ശിരസോ ഹൂണാധിപാസ്സതരം
ഫാലായോജിതപാണയോ വിദധതേ ഭാസേരതോരീകൃതിം

"അല്ലയോ രാജശ്രേഷ്ഠ! ഹൂണമഹാരാജ്ഞിയുടെ രൂപം കൊത്തീട്ടുള്ള ഈ മാല അണിയുന്ന അവിടുത്തെ ഹൂണാധിപന്മാർ സന്ദർശിക്കുമ്പോൾ ദൂരത്തുനിന്നുതന്നെ തലകുനിച്ചു തൊപ്പിയെടുത്തുസലാംചെയ്തു അവർ അവിടുത്തെ ദാസത്വത്തെ സ്വീകരിക്കുന്നു." സലാംചെയ്യുന്നു എന്ന അർത്ഥത്തിൽ ഫാലായോജിതപാണികളാകുന്നു എന്നു പ്രയോഗിച്ചിരിക്കുന്നതു് ഏറ്റവും സമഞ്ജസമായിരിക്കുന്നു.

൰ വര്‍ത്തന്താമവനീപുരന്ദര! മഹീപാലാ നിജാന്തഃപുര-
സ്ത്രൈണോദ്ഗീർണനുതിപ്രകാരകലിതാഹങ്കാരഭാരാസ്തുതം
യത്ര ക്വാപി മഹോദധിവ്യവഹിതേ ദേശേ നിഷണ്ണാ മഹാ-
ഹൂണീ സാ ബഹുമാനമീദൃശമദാദന്യാദൃശം കസ്യ വാ?

"അല്ലയോ അവനീശക്ര! ഭൂമിയിൽ പല രാജാക്കന്മാരുണ്ടു്. അവരെ അവരുടെ അന്തഃപുരത്തിലുള്ള സ്ത്രീകൾ പലപ്രകാരത്തിൽ സ്തുതിക്കും; ആ സ്തുതികൾകൊണ്ടു് അഹങ്കാരഭാരത്തോടുകൂടി അവർ തെളിയുകയും ചെയ്യും. അവർ അങ്ങനെയിരുന്നുകൊള്ളട്ടെ. എവിടെയോ സമുദ്രത്താൽ മറയ്ക്കപ്പെട്ട ഒരു ദ്വീപിൽ നിവസിക്കുന്ന ഹൂണമഹാരാജ്ഞി മററാർക്കാണു് ഇത്തരത്തിൽ അന്യാദൃശമായ ബഹുമാനം നല്കീട്ടുള്ളതു്?" തിരുവിതാംകൂറിൽ ഇദംപ്രഥമമായി ജി. സി. എസ്. ഐ. എന്ന ബഹുമതിമുദ്ര മഹാരാജ്ഞിയിൽനിന്നു ലഭിച്ചതു് ആയില്യംതിരുനാൾ മഹാരാജാവുതിരുമനസ്സിലേക്കായിരുന്നു.

൧൧ ഉന്മീലത്കനകദ്യുതിവ്യതികരഭ്രാജിഷ്ണുവജ്രാങ്കുര-
ച്ഛായാമേദുരമർപ്പിതം തവ യദാ മാല്യം ഗളേ കോമളേ
താവത്താവകരൂപന്തൂതനമിളത്തന്മാധുരീദർശിനാം
ലോകാനാം പരമക്ഷിജന്മ സഫലം ഭൂപാല! മന്യാമഹേ.

"അല്ലയോ മഹാരാജാവേ! ഉന്മിഷത്തായ സ്വർണ്ണകാന്തിയോടു് ഇടകലർന്നു ശോഭിക്കുന്ന വജ്രാങ്കുരങ്ങളുടെ ശോഭാകാന്തി ദത്തമായ ഈ മാല അവിടുത്തെ കോമളമായ കഴുത്തിൽ എപ്പോൾ സമർപ്പിക്കപ്പെട്ടുവോ അപ്പോൾ അവിടുത്തെ രൂപത്തിൽ പുത്തനായി മേളിക്കുന്ന മാധുര്യത്തെ സന്ദർശനംചെയ്യുന്ന ജനങ്ങൾക്കുള്ള കണ്ണുകളുടെജന്മം ഏററവും സഫലമായെന്നു ഞാൻ കരുതുന്നു."

൧൮ ക്ഷീരാംഭോനിധിഗർഭഗൌരിമമദോദ്രേകക്ലിഷ്ടാകോവിദാ
ഭാവത്കോജ്ജ്വലഹാരതല്ലജലസച്ഛ്ലാങ്കരാംശുച്ഛടാ
ആശാസീമസു തനോതി ധവളിമാദ്വൈതോദയം കംഭിനീ-
ജംഭദ്വേഷണ! ഭംഭമാകലയതി ത്വത്കീർത്തിപൂർത്തേരിയം.

"അല്ലയോ (കംഭിനീജംഭദ്വേഷണ) ഭൂലോകശക്ര! പാല്ക്കടലിന്റെ അന്തർഭാഗത്തിന്റെ വെളുപ്പിനെപ്പോലുള്ള മേന്മയെ ഭേദിക്കുന്നതിൽ സമർത്ഥമായ അവിടുത്തെ ഉജ്ജ്വലവും പ്രശസ്യവുമായ ഹാരത്തിൽ ശോഭിക്കുന്ന വജ്രാങ്കുരങ്ങളുടെ കാന്തിസന്ദോഹം ദിഗന്തങ്ങളിൽ ധാവള്യത്തെ ഉദിപ്പിച്ച് അങ്ങയുടെ കീർത്തിപൂർത്തിയാണെന്നുള്ള (ഭംഭം=വ്യാജം) തോന്നലിനെ ജനിപ്പിക്കുന്നു."

൧൯ ദൃഷ്ട്വാ രത്നകദംബസമ്മേളനചമത്കാരപ്രകാരം ഭവ-
ന്മാല്യസ്യാസ്യ സുവർണ്ണസൂനകലനാസൌന്ദര്യസീമാമപി
വൃദ്ധോ വർദ്ധകിരദ്ഭുതാദവിരതം ധൂതോത്തമാംഗഃ പരം
ധാതാ ജാതജരസ്സ വാതകിതയാ ഭൃതവ്യഥസ്തർക്ക്യതേ.

"അവിടുത്തെ മാലയിൽ രത്നകദംബം ഇണക്കിച്ചേർത്തിരിക്കുന്നതിന്റെ ചമൽക്കാരത്തെയും സ്വർണ്ണകുസുമം പതിപ്പിച്ചിരിക്കുന്നതിന്റെ സൌന്ദര്യപാരമ്യത്തെയും കണ്ടു സർവപ്രപഞ്ചങ്ങളുടെയും വയസ്സുചെന്ന പെരുന്തച്ചനായ ഭഗവാൻ ബ്രഹ്മാവ് അത്ഭുതപ്പെട്ട് എല്ലായ്പോഴും തലകുലുക്കുന്നു. ജരയാൽ ബാധിതനും വാതരോഗിയുമാകയാലായിരിക്കാം അവിടുത്തേക്ക് ഈ വ്യഥ (ശിരഃകമ്പം) സംഭവിച്ചതെന്നു ഞാൻ ഊഹിക്കുന്നു."

൨൦ ഉന്മീലത്കമനീയഹീരശകലഗ്രാമാന്തരഭ്രാജിതം
നിസ്സീമദ്യുതിപുഞ്ജമഞ്ജിമ ഭവന്മാല്യസ്ഥഹൂണീമുഖം
താരാമണ്ഡലമദ്ധ്യഗസ്യ വഹതി ശ്രീരാമഭൂമീപതേ!
ബിംബോകം രിപുകൈരവാംബരമണേ! ബിംബസ്യ ശീതദ്യുതേഃ.

"അല്ലയോ ശത്രുക്കളാകുന്ന ആമ്പൽപ്പൂക്കൾക്ക് ആദിത്യനായുള്ള രാമവർമ്മമഹാരാജാവേ! ഉദിക്കുന്നതും വിശിഷ്ടങ്ങളുമായ വജ്രഖണ്ഡങ്ങളുടെ നടുക്കു ശോഭിക്കുന്നതും നിസ്സീമമായ പ്രഭാപുഞ്ജത്തിന്റെ മഞ്ജുതയോടുകൂടിയ അവിടുത്തെ മാലയിൽ സ്ഥിതിചെയ്യുന്നതുമായ മഹാരാജ്ഞിയുടെ മുഖം (മുദ്ര) നക്ഷത്രമണ്ഡലത്തിന്റെ മദ്ധ്യത്തിൽകാണുന്ന ചന്ദ്രബിംബത്തിന്റെ വിഭ്രമത്തെ വഹിക്കുന്നു (തത്സദൃശമാകുന്നു)."

൨൧ അച്ഛിന്നച്ഛവിപൂരഹീരനികരവ്യാകീർണ്ണഹാരാന്തര-
ഭ്രാജിഷ്ണു ത്വദുരസ്യദഃ കലയതേ ഹൂണീമുഖാംഭോരുഹം
വിഷ്ണോർവ്വക്ഷസി കൌസ്തുഭാംശുലഹരീലേലിഹ്യമാനേ ലസ-
ത്തേജോബിംബഹിമലക്ഷ്യമാണകമലാവക്ത്രാംബുജപ്രക്രിയാം.

"അവിച്ഛിന്നമായ കാന്തിപൂരത്തോടുകൂടിയ ഹീരങ്ങളെക്കൊണ്ടു വ്യാകീർണ്ണമായ മാലയിൽക്കൂടി തിളങ്ങുന്ന അവിടുത്തെ വക്ഷസ്സിൽ ഈ മഹാരാജ്ഞിയുടെ മുഖമാകുന്ന കം

മരപ്പൂവ്, കൌസ്തുഭത്തിന്റെ രശ്മികളാൽ അതിശയനം ചെയ്യപ്പെടുന്ന മഹാവിഷ്ണുവിന്റെ മാറിടത്തിൽ ബദ്ധതേജസ്സോടുകൂടി ശോഭിച്ചുകൊണ്ടുന്ന ലക്ഷ്മീദേവിയുടെ മുഖം ബുജത്തിന്റെ പ്രകാരത്തെ പ്രാപിക്കുന്നു. അത്ഭുതാപാദമായിരിക്കുന്ന എന്നസാരം."

൧൨ ഹീരാങ്കുരകദംബകാന്തരഗതം ഹാരേ മഹാരാജ! തേ
ഏണീവക്ത്രസരോരുഹം കലയതേ നിസ്സീമമാനോജ്ഞകം
മന്ഥക്ഷ്മാധരമഥ്യമാനജലധിപ്രേംഖോലവീചിസ്ഫുടാ-
ഡിണ്ഡീരാന്തരഗണ്ഡിതാമൃതകരപ്രത്യഗ്രബിംബശ്രിയം.

"അല്ലയോ മഹാരാജാവേ, അങ്ങയുടെ ഈ മാലയിൽ വജ്രാങ്കുരങ്ങളുടെ ഇടയിൽ പെട്ടതും അത്യന്തം മനോഹരവുമായ മഹാരാജ്ഞിയുടെ വദനാരവിന്ദം മന്ദരപർവ്വതം കൊണ്ടു മഥിക്കപ്പെടുന്ന സമുദ്രത്തിൽ ചാഞ്ചാടുന്ന തരംഗസംഘത്തിന്റെ നുരപ്പുകളിൽ ഇരിക്കുന്ന ചന്ദ്രന്റെ നവീനമായ ബിംബത്തിന്റെ ശോഭ കൈക്കൊള്ളുന്നു."

൧൩ വിഭ്രാജിഷ്ണുരദാവലീനവതപേ കന്തീനാം മദ്ധ്യഭാത്കരൈ-
സ്തോമൈരഞ്ചലവജ്രജാലകലിതഗ്രൈവേയകജ്യോതിഷാം
ഗോത്രാഖണ്ഡല! മണ്ഡലൈശ്ച ഭവതഃ കീർത്തിസ്ത്രിലോകീതലേ
വർണ്ണാനാം ശിതിപീതരക്തഹരിതാം ധത്തേ ജലസ്യാഞ്ജലിഃ.

"അല്ലയോ ഗോത്രാഖണ്ഡല! അവിടത്തെ വിളങ്ങുന്ന രദനങ്ങളുടെയും നഖങ്ങളുടെയും കിരണങ്ങൾകൊണ്ടും വൈരക്കല്ലുകൾ കൊണ്ടു നിർമ്മിച്ചിട്ടുള്ള ഈ കണ്ഠാഭരണത്തിന്റെ ജ്യോതിസ്സുകളെക്കൊണ്ടും കീർത്തിയുടെ മണ്ഡലങ്ങളെക്കൊണ്ടും മൂന്നുലോകത്തിലും, കറുപ്പ്, മഞ്ഞ, ചുവപ്പ്, പച്ച മുതലായ വർണ്ണങ്ങൾക്കു ജലാഞ്ജലി നല്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു." സർവ്വത്ര ശ്വേതമായിത്തീർന്നിരിക്കുന്നു എന്നു താല്പര്യം.

൧൪ ഹീരൌഘാന്തഫലത്പദാർത്ഥപടലീസാകല്യകുക്ഷിംഭരി-
ർഷ്ണാധീശപരസുന്ദരീമുഖമിഷാന്നാഭീസരോജം ദധൽ,
ആത്മീയസ്ഫുരിമണ്ഡലീമയപയഃപാഥോധിമദ്ധ്യേശയോ
ഹാരസ്സാരസനാഭസൌഭഗമയം ധത്തേ ധരിത്രീപതേ!.

"ഹീരസമൂഹത്തിൽ സകല പദാർത്ഥങ്ങളും പ്രതിഫലിക്കുന്നതുകൊണ്ട് അവയെയെല്ലാം കുക്ഷിയിൽ അടക്കുന്നതായി തോന്നുന്നു; മഹാരാജ്ഞിയുടെ മുഖം നാഭീപത്മമായി കാണപ്പെടുന്നു; തന്റെ കാന്തിമണ്ഡലമാകുന്ന പാലാഴിയുടെ മദ്ധ്യത്തിൽ ശയിക്കുകയും ചെയ്യുന്നു; ഇക്കാരണങ്ങളാൽ അല്ലയോ മഹാരാജാവേ, അങ്ങയുടെ ഈ മാല ശ്രീ പത്മനാഭന്റെ സൌഭാഗ്യത്തെ വഹിക്കുന്നു." ശ്രീ പത്മനാഭനെ തുല്യമാകുന്നു എന്നു താല്പര്യം.

൧൫ സാഫല്യം നയനോൽകരസ്യ ഭവിതാ ശക്രസ്യ വീക്ഷേത ചേ-
ദേനം ഹാരവരം സ തേന സുകൃതച്ഛവ്വീനിശാനായക!
ശേഷസ്യാപി തഥൈവ ശീർഷവിതതേരേനം സമുദ്വീക്ഷ്യ താ-
മാനന്ദാബ്ധി കമ്പയേത സ കദാപ്യസ്യാപ്പിതസ്യോദനഃ.

൯൯ കല്പാന്തോത്കടനാട്യധൂർജ്ജടിജടാജൂടോദരതാംഗിത-
സ്വർഗ്ഗംഗാജലധാവളീമദഭിദാചുഞ്ചുഃ കഥം കഥ്യതാം
ഹാരസ്യാസ്യ ദിഗംഗനാകുചതടീപാടീരപീയൂഷരുക്-
പത്രാളീമകരീകരിഭ്രമകരീഹീരപ്രഭാമഞ്ജരീ

"കല്പാന്തകാലത്തിൽ ഉൽക്കടമായി നടനംചെയ്യുന്ന ശിവന്റെ ജടാജൂടോദരത്തിൽ നിന്നു തുള്ളിത്തുളുമ്പുന്ന സ്വർഗ്ഗംഗാജലത്തിന്റെ ധാവള്യമദത്തെ തകർക്കുന്നതിൽ സമർത്ഥവും ദിങ്നാരിമാരുടെ കുചതടങ്ങളിൽ ചന്ദനംകൊണ്ടു എഴുതപ്പെടുന്നതും അമൃതത്തിന്റെ കാന്തിയുള്ളതും പലമാതിരിയിലുള്ള പത്തികീറ്റാണെന്നു തോന്നിക്കുന്നതുമായ ഈ ഹാരത്തിന്റെ ഹീരപ്രഭാമഞ്ജരിയെ എങ്ങനെയാണ് വർണ്ണിക്കേണ്ടതു?." ഈ മനോഹരമായ പദ്യത്തിന്റെ അവസാനവും ഇതുതന്നെയാണ്. ഇതു 'കഥം കഥ്യതാം' എന്നു ചോദിക്കുന്ന സൌഭാഗ്യത്തിനു വിലാസപൂർണ്ണമായി ഭാവുകന്മാർക്ക് തോന്നാതെയിരിക്കയില്ല.

൱ ക്ഷോണീപാലകലാവതംസ! ഭവദീയോരഃകവാടസ്ഫുര-
ന്മാലാമദ്ധ്യവിലാസി ഹന്ത മണീവക്ത്രം സമാലോക്യതേ
സേർഷ്യം തത്പ്രിയയാ ജനൈസ്സകൗതുകം സാശങ്കമന്യേശ്വരൈ-
രൌദാസീന്യഭരാദ്വസന്ത ഭവതാ സാനന്ദമസ്മാദൃശൈഃ

"അല്ലയോ രാജകലാവതംസ! അവിടുത്തെ കവാടപ്രതിമമായ വക്ഷസ്സിൽ സ്ഫുരിക്കുന്ന മഹാരാജ്ഞിയുടെ മുഖത്തെ അവിടുത്തെ പത്നി (കാന്തി ശ്രവിക്കുന്ന വിന്ദുർമ്മാ) ഈർഷ്യയോടുകൂടി നോക്കുന്നു; ജനങ്ങൾ കൌതുകത്തോടുകൂടിയും മറ്റുരാജാക്കന്മാർ ശങ്കയോടുകൂടിയും അവിടുന്നു ഔദാസീന്യംനിമിത്തമുള്ള ആലസ്യത്തോടുകൂടിയും എന്നൊപ്പം ചേരുന്ന ബന്ധുക്കളും സ്നിഗ്ദ്ധന്മാരും ആനന്ദത്തോടുകൂടിയും ആണ് അതിനെ നിരീക്ഷിക്കുന്നതു." മഹാരാജാവിനു ബിംബലാഭം സിദ്ധിക്കും യാതൊരുവക പാറുമില്ലെന്നു സാരം.

൱൧ ശ്വേതീകുർവ്വതി സർവ്വതസ്ത്രിഭുവനം ഭാവത്കഹാരസ്ഫുര-
ദ്വജ്രൌഘദ്യുതിമണ്ഡലേ ധവളിമസാമ്രാജ്യമാബിഭ്രതി
അദ്ധ്യാസ്തേ ലവണാംബുധിം മധുരിപുഃ ക്ഷീരാംബുരാശിഭ്രമാ-
ദൂർണ്ണാദ്രിധിയാ ഭവശ്ച ഭജതേ കാളാഞ്ജനോർവ്വീധരം

"അവിടുത്തെ ഹാരത്തിൽ സ്ഫുരിക്കുന്ന വജ്രങ്ങളുടെ പ്രഭാമണ്ഡലം ധാവള്യൈകാധിപത്യം കൈക്കൊണ്ടു ത്രിഭുവനത്തെയും വെളുപ്പിക്കുമ്പോൾ, വിഷ്ണു പാല്ക്കടലാണെന്നു ഭ്രമിച്ചു ലവണസമുദ്രത്തെയും ശിവൻ വെള്ളിമല (കൈലാസം) ആണെന്നു ഭ്രമിച്ചു കാളാഞ്ജനപർവ്വതത്തെയും ഭജിക്കുന്നു." 'മഹാരാജ! ശ്രീമൻ ജഗതി യശസാ തേ ധവളിതേ പയഃപാരാവാരം പരമപുരുഷോയം മൃഗയതേ' ഇത്യാദി ശ്ലോകത്തിലെ ആശയത്തിന്റെ ഛായ ഇതിൽകാണാം.

൱൨ ഗോത്രാവൃത്രരിപോ! നിരർഗ്ഗളമദീവാപ്യ സ്ഫുരന്തീ ഭവ-
ദ്വക്ഷസ്സീമനി ഹാരതല്ലജലസച്ഛുഭ്രാംശുപാരമ്പരീ
അന്തർന്നിർഭരപൂർണ്ണതാവശബഹിർന്നിർഗ്ഗതപാരതത്കൃപാ-
പീയൂഷദ്രവവിഭ്രമം കലയതേ ലോകസ്യ നോ കസ്യ വാ?

"അല്ലയോ ഗോത്രശക്ര! അവിടത്തെ വക്ഷസ്സിലെങ്ങും തടവറവ്യാപിച്ചു സ്ഫുരിക്കുന്ന ഈ പ്രശസ്തഹാരത്തിന്റെ വജ്രകിരണപരമ്പര ഏതേയത്തിൽ തിങ്ങിവിങ്ങിക്കൊള്ളാതെ വെളിയിലേയ്ക്കുപാഞ്ഞൊഴുകുന്ന അമൃതദ്രവമാണെന്നുള്ളഭ്രമം ഏതുജനത്തിനാണ് ഉണ്ടാകാത്തത്!" "ലോകസ്യ നോ കസ്യ വാ" എന്നതിന്റെ പദാൎത്ഥനാധാടി!

൨൩ മന്യേ തസ്യ പരം ദൃശോസ്സഫലതാ യസ്താവകീനം സകൃ-
ന്മാലാതല്ലജമീക്ഷതേ നിരുപമജ്യോതിശ്ഛടാമഞ്ജുളം
സാഫല്യം ധരണീതലാമൃതരുചേ! തസ്യൈവ വാഗ്ജന്മനോ
യോ മാലാമിഹ താവകീം കവിരപി സ്തോത്രൈഃ
പരിമരീഡിത്തും.

"അവിടത്തെ മാലയെ ഒരിക്കലെങ്കിലും കാണുന്നവന്റെ കണ്ണുകൾക്കേ സാഫല്യമുള്ളു എന്നാം അതിനെ എന്താണു. ചില പദങ്ങളെക്കൊണ്ടെങ്കിലും സ്തുതിക്കുന്ന കവിയുടെ വാഗ്ജന്മത്തിനു കൃതകൃത്യതയുള്ളുവെന്നും ഞാൻ വിചാരിക്കുന്നു." പതിനഞ്ചാംശ്ലോകത്തിലെ ആശയത്തിന്റെ പ്രകാരാന്തരം.

൨൪ സത്ത്വശ്ചരിന്നാമതംഗജേന്ദ്രദശനശൈത്യാഭിമാനച്ഛിദാ-
ധൌരേയേ ഭവദീയഹാരലതികാഹീരാങ്കുരജ്യോതിഷി,
ത്രൈലോക്യാങ്ഗണജാംഘികേ സതി ഗണോ യൂനാം
വളർക്ഷീഭവൽ-
കേശോ വാൎദ്ധകവിഭ്രമം കലയതി ക്ഷോണീസഹസ്രേക്ഷണ!

"അപ്പോൾ മുറിക്കപ്പെടുന്ന ആനക്കൊമ്പിന്റെ ധാവള്യാഭിമാനത്തെ ഛേദിക്കുന്ന വിഷയത്തിൽ അഗ്രഗണ്യമായ അവിടത്തെ ഹാരത്തിലെ ഹീരാങ്കുരജ്യോതിസ്സ് ത്രൈലോക്യാങ്കണത്തിൽ (പായുന്ന) സഞ്ചരിക്കുന്ന അവസരത്തിൽ, യുവാക്കന്മാർ അവരുടെ തലമുടി വെളുത്തു കാൺകയാൽ തങ്ങളും വൃദ്ധന്മാരാ എന്നു ഭ്രമിച്ചുപോകുന്നു."

൨൫ ഉദ്ദാമാതപനീയദാമസുഷമാ നിസ്സീമവജ്രാങ്കുര-
ദസ്താമാംശുവ്യതിഷങ്ഗമേത്യ നിതരാം ഹാരപ്രകാണ്ഡേ തവ
ഉന്മീലദ്ഭവദീയകീൎത്തിലഹരീകാന്തിച്ഛടാചുംബിനീം
ഭൂമീജംഭരിപോ! വിഡംബയതി തേ ഭൂയഃ പ്രതാപശ്രിയം

"അവിടത്തെ പ്രശസ്തമായ ഹാരത്തിൽ മിന്നുന്ന ഉൽകടമായ സ്വൎണ്ണമാലയുടെ സുഷമ വജ്രാങ്കുരങ്ങളുടെ കിരണങ്ങളോട് ഇടകലരുമ്പോൾ അവിടത്തെ കീൎത്തിയോടു ചേരുന്ന പ്രതാപത്തിന്റെ ശോഭയെ അനുകരിക്കുന്നു."

൨൬ ശങ്കേ വഞ്ചിനരേന്ദ്രപുംഗവ! ഭവന്മാല്യസ്യ മേദസ്വിനീ-
മേനാം ഹാടകദാമഹീരശകലശ്രേണീമയൂഖാവലിം
ഭാവത്കപ്രചുരപ്രതാപനികരഭ്രാജിഷ്ണുകീൎത്തിച്ഛടാ-
കാന്തിസ്തോമജിതോപനമ്രഹരിദശേചന്ദ്രപ്രഭാമണ്ഡലീം

"അല്ലയോ വഞ്ചിമഹാരാജാവേ! അവിടുത്തെ മാലയിലെ പ്രബലമായ സ്വർണ്ണത്തിന്റെയും, ഹീരങ്ങളുടെയും കിരണാവലി കാണുമ്പോൾ, അവ അങ്ങയുടെ പ്രചുരമായ പ്രതാപത്തിന്റെയും ശോഭിക്കുന്ന കീർത്തിയുടെയും കാന്തികളാൽ ജയിക്കപ്പെട്ടു നമിക്കുന്ന സൂര്യന്റെയും ചന്ദ്രന്റെയും പ്രഭാസമൂഹമാണെന്നു ഞാൻ ശങ്കിക്കുന്നു."

൨൮ സ്ഫായത്കാഞ്ചനഹീരകാന്തിപടലീസമ്മൂർത്തകിമ്മീരിതാ-
മേനാം വക്ഷസി സൂനസായകസമാനാകാരമാനോജ്ഞതേ!
ബിഭ്രാണം ധരണീപുരന്ദര! കദാ ദൃഗ്ഭ്യാം ഭവന്തം മുഹുഃ
പായംപായമമന്ദമോദലഹരീപൂരേഷു രംസ്യേതരാം.

"പൊന്നിന്റെയും വൈരത്തിന്റെയും കാന്തിപടലത്തിന്റെ സമ്പർക്കംകൊണ്ടു ശബളവർണ്ണമായ ഈ മാല ധരിച്ചിട്ടു ശോഭിക്കുന്ന അവിടുത്തെ എപ്പോഴാണ് നയനങ്ങളാൽ വീണ്ടും വീണ്ടും പാനംചെയ്തുകൊണ്ടു ഞാൻ അമന്ദമായ മോദത്തിന്റെ പ്രവാഹപൂരങ്ങളിൽ രമിക്കുവാൻ പോകുന്നത്."

### സമർപ്പണശ്ലോകം.

ശ്രീമന്മാതുലരാജരാജകരുണാസാരാത് പുരസ്സാരിണീ-
വൈചക്ഷണ്യഗുണാങ്കുരേണ രചനപ്രാന്തം തവാജഗൃഷാ
ഭൂയാദ് ഭൂമിവിഭാവരീശ്വര! ഭവന്മാലാഗുണശ്ലാഘിനീ
ബദ്ധാ കേരളവർമ്മണാ കൃതകളാ നക്ഷത്രമാലാ തവ.



"ശുഭമസ്തു"

## സി. എസ്സ്.
# ഗോപാലപ്പണിക്കർ

## ചില സ്മരണകൾ

(മഹാരാജശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു്.)

എന്തൊരു പൊട്ടലും ചീറലും പാച്ചിലുമാണീശ്വര ഇതു്! ഒരു മനുഷ്യന്റെ ചിരിയോ, അതോ കമ്പക്കാലിനു തീകൊളുത്തിയതോ എന്നു് ആ ചിരികേട്ടു് അത്ഭുതപ്പെട്ടുകൊണ്ടിരിക്കുമ്പോളാണു്—അന്നു് ഞാനും മൂന്നു ജ്യേഷ്ഠന്മാരും എറണാകുളത്തു് എഫ്. എക്കു പഠിച്ചു താമസിക്കുകയായിരുന്നു—ഒരാൾ ഞങ്ങളെ കാണുവാൻ മാളികയുടെ മുകളിലേയ്ക്കു കയറിവന്നതു്. എന്റെ ജ്യേഷ്ഠന്മാരുമായി പരിചയമുള്ള ആ ആളെക്കണ്ടപ്പോൾ "ആശാന്റെ വരവുചിരി പടിക്കൽനിന്നുതന്നെ കേട്ടു" എന്നു് ഒരു ജ്യേഷ്ഠൻ പറഞ്ഞു. അപ്പോഴും അതുപോലെ ഒരു ചിരി. ആൾ അതിസുമുഖൻ. സൗമ്യതയും ഗംഭീരതയും മുഖത്തു് അട്ടിപ്പേറുവാങ്ങി പാർത്തിരിക്കുന്നു. ദൃഷ്ടികളിൽ തിളങ്ങുന്ന ആർദ്രതയും സാത്വികത്വവും ആരുടെ മനസ്സിനേയും ആകർഷിക്കുന്നതാണു്. വട്ടമുഖം, വിരിഞ്ഞമാറു്, കനത്ത ദൃഢമായ ഗാത്രം, നെററിമേൽ ഒരു കുങ്കുമപ്പൊട്ടു്—ഇതാണു് ആ ആശാൻ, അഥവാ ചിരിമൂർത്തി, അല്ലെങ്കിൽ ശ്രീമാൻ സി. എസ്സ്. ഗോപാലപ്പണിക്കർ. ആളെ ഒരിക്കൽ കണ്ടാൽ പിന്നെ മറക്കാൻ സാധിക്കാത്തതായ ഒരു ഉൽഫുല്ലമന്ദസ്മിതത്തിന്റെ പരിശുദ്ധത 'അനന്വയാലങ്കാര'ത്തേന വിളയാടുന്നതു്" ആരിലും സുഖാവഹമായ മൈത്രീഭാവം ജനിപ്പിക്കാതിരിക്കുകയില്ല.

ജ്യേഷ്ഠന്മാർ എന്നെ പണിക്കരുമായി പരിചയപ്പെടുത്തിയപ്പോൾ ഞാനും ഒരു വേഷ്ടക്കാരന്റെ നിലയിൽ, "പണിക്കരുടെ 'മുതലനായാട്ടു്' രസികരഞ്ജിനിയിൽ ഞാൻ വായിച്ചുരസിച്ചിട്ടുണ്ടു്" എന്നു പറയേണ്ട താമസമേ ഉണ്ടായുള്ളു, ഒരു ജ്യേഷ്ഠൻ "ആശാൻ ആ വഞ്ചിപ്പാട്ടൊന്നു പാടു" എന്നു പറയുവാൻ. ആദ്യം ഒരു ചിരികൊണ്ടു് ഒഴിച്ചുവിടുവാൻ നോക്കി; ഞങ്ങൾ അതു സമ്മതിക്കില്ലെന്നും, പാട്ടുപാടാതെ

വിട്ടുപോകുവാൻ പാററില്ലെന്നുംകണ്ടപ്പോൾ, ഉടനെ ഒരു ചിറി ഗന്ധാതിക്കുവെച്ചു പാടിത്തുടങ്ങി. അമ്പ! എന്തു ശാരീരം! എന്തു വാസന! കേൾക്കാനെന്തൊരാനന്ദം! സാഹിത്യത്തിലെന്നപോലെ സംഗീതത്തിലുമുള്ള സൂക്ഷ്മാരമായ വൈദഗ്ധ്യം ആരുടെ ചിത്തത്തെയാണു് അപഹരിക്കാത്തതു്? ഞങ്ങൾതമ്മിൽ അന്നു് ഉദ്ഭൂതമായ മൈത്രി പണിക്കർ യശശ്ശരീരനാകുന്നതുവരെ ദിവസംപ്രതി വർദ്ധിച്ചും ഉറച്ചുംകൊണ്ടുതന്നെ വന്നിരുന്നു. അതുകൊണ്ടു പണിക്കരെ പല അവസ്ഥകളിലും പല സംഘങ്ങളിലും എനിക്കു കാണുവാൻ സംഗതിവന്നിട്ടുണ്ടു്. അപ്പോഴെല്ലാം 'ഇയാൾക്കു് ഒരാളായിട്ടു പിണങ്ങുവാനും മുഷിയുവാനും വശമല്ലായിരിക്കുമോ?' എന്നുകൂടി തോന്നാതിരുന്നിട്ടില്ല. അത്ര മിത്രപ്രിയനും മൈത്രീമയനും ആയിരുന്ന ആശാൻ.

അന്നു് പണിക്കർക്കും ജോലി എറണാകുളത്തു ഹജൂരിൽ ആയിരുന്നതുകൊണ്ടു ഞങ്ങൾതമ്മിൽ കൂടിക്കാണാത്ത ഞായറാഴ്ചയുണ്ടായിരുന്നില്ലെന്നുതന്നെ പറയാം. വന്നാൽത്തുടങ്ങും ചിരി; പോകുന്നതുവരെ സംസാരിക്കുന്നതിന്റെ കടയ്ക്കലും തലയ്ക്കലും നടുക്കും ചിരിക്കുകയുംചെയ്യും. നേരംപോക്കു പറയുകയാണു് പണിക്കർവന്നാൽ പിരിയുന്നതുവരെ പതിവു്. അതിൽ പണ്ടുനടന്ന സംഗതികളോ, അന്നത്തെ നാട്ടുവർത്തമാനമോ, ഞാൻ പഠിച്ചിരുന്ന ഇംഗ്ലീഷും സംസ്കൃതവും പാഠ്യപുസ്തകങ്ങളിലെ ചില ഭാഗങ്ങളുടെ പ്രതിപാദനമോ ആയിരിക്കും വിഷയം. അപ്പോൾ ചിരിക്കു ധാരാളം അവകാശവും അവസരവുമുണ്ടല്ലൊ. എന്നാൽ മനസ്സിരുത്തി മുഷിഞ്ഞിരുന്നു് അധികനേരം ഒരു വിഷയത്തിൽ തന്നെ പിടിച്ചുകൂടുക എന്നതു് ആശാന്ന തീരെ വയ്യ. മനസ്സാക്ഷിയുടെ മകുടമായിരുന്ന പണിക്കർക്കു സർക്കാർജോലിയിൽ മാത്രമേ അതു സാധിച്ചിരുന്നുള്ളു. അവിടെയും തന്റെ സഹജമായ ബുദ്ധിശക്തിയും പ്രാപ്തിയും തന്നെ കേമമായി സഹായിച്ചിരുന്നതുകൊണ്ടു്, തനിക്കു വളരെനേരം ഒരു ദിവസവും ക്ലേശിച്ചിരുന്നു മടുത്തു ജോലി ചെയ്യേണ്ടിവന്നിരുന്നില്ല. തനിക്കു നന്നെ 'ഭ്രാന്തു'ണ്ടായിരുന്ന ശീട്ടുകളിയിലും കാര്യമായി കളിക്കുകയില്ല; 'കളി'യായിട്ടു ഉള്ളു. മനസ്സിരുത്തലില്ല; മന്നത്തം പറകയാണു് ഒട്ടുമുക്കാലുംനേരം. അതിനിടയ്ക്കു ചില മൂളിപ്പാട്ടുകളും മുറിശ്ലോകങ്ങളും തട്ടിമൂളിച്ചുകൊണ്ടുമിരിക്കും. ശ്ലോകങ്ങളിൽ ചിലതു കളിയെപ്പററിയോ കളിക്കാരെക്കുറിച്ചോ അപ്പോൾ പെട്ടെന്നു നിർമ്മിച്ചവയായിരിക്കും. അവയുടെ മാധുര്യവും സാരസ്യവുംകൊണ്ടു കളിസ്സമയം മുഴുവനും "അരങ്ങു രസിപ്പിച്ചും കൊഴുപ്പിച്ചും"കൊണ്ടേയിരുന്നു. തന്റെ ശ്ലോകങ്ങളിൽ "കളി

യാക്കുക"യല്ലാതെ മാത്സര്യം, പുച്ഛം, അപമാനം എന്നിത്യാദി ഗുണങ്ങൾ കണികാണുകപോലുമില്ല, കാണുവാൻ തരവുമില്ല. അത്രത്തോളം ദയാലുവായിരുന്നു ആശാൻ.

ദയാലു എന്നു പറഞ്ഞാൽപോരാ; ദയ എന്ന ഗുണം ആശാനിൽ അതികലശലായി ബാധിച്ചു കുറച്ചൊരു ദോഷംതന്നെയായി ചിലപ്പോൾ വന്നിരുന്നു എന്നുകൂടിപ്പറയാം. പണിക്കരെ യഥാർത്ഥമായി ഭയപ്പെട്ടിരുന്ന കീഴുദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നോ എന്നു സംശയമാണ്. അവർ തെററുചെയ്താൽകൂടി പണിക്കരുടെ മുമ്പിൽചെന്നു കരഞ്ഞാൽ ജയിച്ചു. കുററം അവരിൽ ചുമത്താതെ താൻതന്നെ കാര്യം ശരിയാക്കി അവരെ രക്ഷിക്കുകയും ഗവൎമ്മേണ്ടിനെ തൃപ്തിപ്പെടുത്തുകയും ചെയ്തതായ പല സന്ദൎഭങ്ങളും ഈ ലേഖകനുതന്നെ ഓൎമ്മയുണ്ട്. ഒരാളെ ഉപദ്രവിക്കുക, സങ്കടപ്പെടുത്തുക എന്നതു പണിക്കരുടെ സ്വഭാവത്തിനു തീരെ വിരുദ്ധമായിരുന്നു. സ്നേഹിതന്മാരോടെന്നപോലെ കീഴുദ്യോഗസ്ഥന്മാരോടും ഫലിതവും നേരംപോക്കും പറകയും ചിരിക്കയുംചെയ്യാതെ ആശാനു വയ്യ. ഈ ഒരു ശീലംകൊണ്ട് ആശാൻെറ സാഹിത്യപരിശ്രമങ്ങളിലൊന്നിലും ഒരാളെ അങ്ങനെ ദൂഷിച്ചുകാണുകയില്ല. പരിശ്രമങ്ങൾ എന്നുപറഞ്ഞാൽ ചില്ലറകൃതികൾ, അതായതു്, ചെറുകഥകൾ, ഉപന്യാസലേഖനങ്ങൾ, ചിലശ്ലോകങ്ങൾ, പാട്ടുകൾ ഇതു മാത്രമാണ്. അല്ലാതെ ഒരു വലിയ ആഖ്യായികയോ നാടകമോ ദീൎഘമായ പദ്യകൃതിയോ പാട്ടോ നിൎമ്മിച്ചിട്ടില്ല; നിൎമ്മിക്കുവാൻ തരവുമില്ല. ആശാൻ രസികനായ ഒരു സാഹിത്യകാരനെന്നു സമ്മതിക്കണമെങ്കിൽ ആശാനുമായിട്ടുള്ള സംഭാഷണത്തിൽനിന്നുതന്നെവേണം. അപ്പോൾ പുറപ്പെടുവിക്കുന്ന പുസ്തകാഭിപ്രായങ്ങൾ, പദ്യങ്ങൾ, സാഹിത്യസംഘക്കഥകൾ എന്നിവയെല്ലാം ഒന്നാന്തരം പൊടിക്കയ്യുകൾ തന്നെയായിരിക്കും. തൻെറ പ്രാണസ്നേഹിതനായ കാരാട്ടു് അച്യുതമേനോൻ, ടൈവിൽ കുഞ്ഞുകൃഷ്ണമേനോൻ തുടങ്ങിയ കൂട്ടുകാരുംകൂടി കൂടിയാൽ പിന്നത്തെ കഥ 'തൃത്തി' തന്നെ.

പണിക്കർ വല്ലതും എഴുതണമെങ്കിൽ ഉത്സാഹത്തിൽ മതിമറന്നുണ്ടാകുന്ന ആവേശംകൊണ്ടോ, കൂട്ടുകാരുടെ അലട്ടുകൊണ്ടോ വേണം. അങ്ങനെയാണ് "മുതലനായാട്ട്", "റഷ്യൻചക്രവൎത്തിയുടെ അമ്മത്തൊട്ടു്" മുതലായ ഉപന്യാസങ്ങളും കുറെ ചെറുകഥകളും പദ്യശകലങ്ങളും 'രസികരഞ്ജിനി'യിലും മററും കാണുവാനിടയായിട്ടുള്ളതു്. അതു വായി

ക്കമ്പോൾ 'ഈ വിദ്വാനെ ആരെങ്കിലും ഇനിയും നിർബ്ബന്ധിച്ച് ഇതു പോലെ അനവധികൃതികൾ നിർമ്മിപ്പിച്ചില്ലല്ലോ' എന്നുള്ള മനസ്താപമാണ് തോന്നുന്നതു്. "മുതലനായാട്ടി"ൽ എറണാകുളം വർണ്ണിക്കുമ്പോൾ

"നീളെനീളെ ബാലകന്മാർ മേളമോടെ വിദ്യാഭ്യാസം
നാളുതോറും ചെയ്തീടുന്ന കോളേജും കാൺക."

എന്നിത്യാദിവരികളിലെ പ്രകൃതിചിത്രീകരണവും സംഗീതവും സുഗമമാണല്ലോ. ആ പാട്ടിൽത്തന്നെ,

"വക്രഭാവം ചെറുതുപോലും കയ്യിലില്ലാത്ത സിസ്റ്റാണിതാം
സിക്രട്ടേറി ശങ്കരനാം മേനവൻതാനും"

എന്നു പരേതനായ മാണിക്കത്തു ശങ്കരമേനോനെപ്പററിപ്പറഞ്ഞിരിക്കുന്നതിന്, മേനവനെ അറിയുന്നവരെല്ലാം ഇതു ചുരുക്കത്തിൽ ഇത്ര സ്പഷ്ടമായിട്ടുള്ള ഒരു ചിത്രീകരണത്തിനു സലാം കൊടുക്കാതിരിക്കയില്ല. മട്ടിരാശിയിൽവച്ചു നടന്ന സ്കൗട്ടുസമ്മേളനത്തിൽ കൊച്ചുകുട്ടികൾക്കു പാടുവാൻ ഉണ്ടാക്കിയ വഞ്ചിപ്പാട്ടിലെ,

"സത്യം, ദയ, രാജഭക്തി, ചിത്തശുദ്ധി, വൃദ്ധിസക്തി,
നിത്യതുഷ്ടി, നിർമ്മമത്വം, ഗാത്രദാർഢ്യവും
ഇത്തരത്തിൽ നന്മവായ്ക്കുമെത്രയും ഗുണഗണങ്ങൾ
വർദ്ധിപ്പിച്ചീടും ബോയ്സ്കൗട്ടു സംഘംവാഴട്ടെ"

എന്ന ഭാഗം സ്കൗട്ടുസമിതിയുടെ മർമ്മനിയമങ്ങളെ എത്ര ഭംഗിയായിക്കുറിച്ചിരിക്കുന്നു!

പണിക്കർക്ക് ചെറുപ്പത്തിൽത്തന്നെ കവിതാഭ്രാന്തും സാഹിത്യസക്തിയും നന്നെ ഉണ്ടായിരുന്നുവെന്ന്, സതീർത്ഥ്യനായ സാഹിത്യകശലൻ ടി. കെ. കൃഷ്ണമേനോൻ പറയുന്നുണ്ട്. ആശാന്റെ ചില കൃതികൾ ബാല്യകാലത്തു് അങ്കുരിച്ച ഈ വാസനയ്ക്കു സാക്ഷ്യം വഹിക്കുന്നതായിക്കാണാം. "വിരുതൻശങ്കു"വിന് എഴുതിയിരിക്കുന്ന അവതാരികയിലെ ഭാഷ, നിരൂപണനൈപുണ്യം, സഹൃദയത്വം എന്നിതെല്ലാം പ്രത്യേകം പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. വേറെ ചിലതുകൂടി ഇവിടെ ഉദ്ധരിക്കാം.

"കരതലകമലസ്ഥാം സ്ഫാടികീമക്ഷമാലാം
ഖരനഖരവിഭിന്നാം ദാഡിമീബീജബുദ്ധ്യാ
അനുകലമവികർഷൻ യേന കീരോ നിരുദ്ധഃ
സ ഭവതു മമ ഭൂത്യൈ വാണി! തേ മന്ദഹാസഃ"

എന്ന പദ്യം പണിക്കർ മലയാളഭാഷയിലേയ്ക്കു തർജ്ജമചെയ്തിരിക്കുന്നതിപ്രകാരമാണ്:—

"കൈത്താരിൽച്ചേർന്നമിന്നും സ്ഫടികമണിലസന്മാലയിൽ കൈനഖശ്രീ-
തത്തുമ്പോാം മാതളത്തിൻമണിഗണമിതി ചിന്തിച്ചു കൊത്തുന്നതിന്നായ്
എത്തും ശുകക്കിടാവെപ്പലവുരുവരുവിൽ പിൻവലിപ്പിച്ചിടും നിൻ-
പുത്തൻപൂമന്ദഹാസം സരസിജഭവജേ! ഭൂരിഭാഗ്യം തരട്ടേ!"

പ്രാഥമികപാഠശാലയിലെ വിദ്യാർത്ഥികൾക്കവേണ്ടിയുണ്ടാക്കിയ "സർവ്വജനീനപ്രാർത്ഥന" എന്നൊരു ലഘുകൃതിയിലെ ചില പദ്യങ്ങളാണ് താഴെ ഉദ്ധരിക്കുന്നത്:—.

"ദൈവസൃഷ്ടങ്ങളായുള്ള ജീവജാലങ്ങളിൽ സദാ
ജീവകാരുണ്യമെങ്ങൾക്കു ദൈവമുണ്ടാക്കിവയ്ക്കണം.

പിതൃമാതൃഗുരുക്കന്മാരതിസന്തുഷ്ടരായ്വരാൻ
മതിയാംവണ്ണമുള്ളോരു ഗതി കാട്ടിത്തരേണമേ.

സ്വാർത്ഥലാഭത്തിനായ്മാത്രമർത്ഥാർത്ഥിതം പുലത്തുകിൽ
വ്യർത്ഥമാം ജന്മമെന്നുള്ള ബുദ്ധി വർദ്ധിക്കണം സദാ.

സ്നേഹപര്യാപ്തമാം സർവ്വസാഹോദര്യം വളർത്തഹോ
സ്നേഹസ്വരൂപനാം ദൈവം മോഹംപോക്കുക ഞങ്ങളിൽ."

ബാലപാഠനത്തിന് എത്ര ഉചിതവും മനോഹരവുമായ പ്രസാദവും കാന്തിയും ആശയവൈശിഷ്ട്യവും ഇവയിൽ പ്രകടിതമായിരിക്കുന്നു!

പണിക്കരുടെ സാഹിത്യസക്തിയും സാഹിത്യദാസവനവും മികച്ചുകാണന്നതും പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നതും, "തുഞ്ചത്തെഴുമാത്തുപാദ"രുടെ സ്മാരകമായി കൊച്ചിസ്സീമയിൽ കിഴക്കൻചിറവൂരിൽ പ്രതിഷ്ഠാപിതമായിട്ടുള്ള ഭജനമഠത്തിലാണ്. അതിൻെറ നിർമ്മാതാക്കളിൽ ഒരു പ്രധാനശക്തിയും, ആശാൻെറ ജീവകാലം അവസാനിക്കുന്നതുവരെ അതിൻെറ ഒരു മർമ്മജീവനാഡിയും ആശാൻതന്നെയായിരുന്നു എന്നുവേണം പറയുവാൻ. പണിക്കർ ഇപ്പോൾ ജീവിച്ചിരിക്കുന്നുണ്ടായിരുന്നെങ്കിൽ, ആ സ്ഥാപനത്തിൻെറ പ്രധാനകൃത്യങ്ങളിൽ പ്രഥമമായ ഭാഷാസാഹിത്യപരിശ്രമവും, തുഞ്ചത്താചാര്യനെപ്പററിയെങ്കിലുമുള്ള ഗവേഷണവും, ഗാഢമായിട്ടും നിഷ്കൃഷ്ടമായിട്ടും നടന്നേനേ എന്നുള്ളതിനു്, രണ്ടുപക്ഷമുണ്ടാകുവാൻ തരമില്ല. ആ മഠത്തെക്കുറിച്ചു സംസാരിക്കുമ്പോൾ പണിക്കർക്കുണ്ടായിരുന്ന ഭക്തിയും ആവേശവും ആഗ്രഹങ്ങളും

ആശാനെ അറിഞ്ഞവക്കറിയാം. കഷ്ടം! ജീവിച്ചിരുന്നകാലത്തു സാഹിത്യപരിശ്രമത്തിന് ആശാനെ നിബ്ബന്ധിക്കുവാൻതക്ക ആളുകൾ പോരാതെയായി; ആശാന് ഔദ്യോഗികമായി മറെറാരുവേഷം കെട്ടേണ്ടതുമായി; ഹതവിധി ആശാനെ ജോലിയിൽനിന്നു പിരിഞ്ഞു വിശ്രമവാസത്തിനും സ്വസ്ഥവൃത്തിക്കും യഥേഷ്ടപരിശ്രമത്തിനും ഉള്ള വയസ്സിലേയ്ക്കെത്തിച്ചതുമില്ല; ഇങ്ങനെ ഒരു സാഹിത്യതാരം അതിന്റെ മാൎഗ്ഗമണ്ഡലത്തിൽ മേഘപടലാന്തരിതമായിട്ട് അസ്തംഗതമായി!



# ചില പഴയ കീൎത്തനങ്ങൾ.



(സമ്പാദകൻ—പനച്ചിക്കൽ എൻ. രാമൻപിള്ള അവർകൾ, അയിരൂർ)

## 1. ശ്രീകൃഷ്ണകേശാദിപാദസ്തവം.

ആദിത്യമണ്ഡലംപോലെ വിളങ്ങുന്ന
പൊന്നിൻകിരീടവും കാണാകേണം കൃഷ്ണ.
വണ്ടിന്റെക്കൂട്ടത്തെപ്പോലെ വിളങ്ങുന്ന
കാർകൂന്തൽഭംഗിയും കാണാകേണം കൃഷ്ണ.
ഏററവും നീലമായുള്ള കുറുനിര-
ക്കൂട്ടത്തിൻഭംഗിയും കാണാകേണം കൃഷ്ണ.
പഞ്ചമിച്ചന്ദ്രനോടൊത്തുള്ള നെററിയിൽ
ഗോപിത്തൊടുകുറി കാണാകേണം കൃഷ്ണ.
കാമന്റെ വില്ലിനോടൊപ്പമുണ്ടാക്കുന്ന
ചില്ലീവിലാസവും കാണാകേണം കൃഷ്ണ.
താമരപ്പൂവിന്റെ പത്രത്തോടൊത്തുള്ള
നേത്രങ്ങൾ നേത്രത്തിൽ കാണാകേണം കൃഷ്ണ.
ഭക്തന്മാൎക്കൊക്കെയുമിഷ്ടത്തെ നല്കുന്ന
നോട്ടവും നോട്ടത്തിൽ കാണാകേണം കൃഷ്ണ.
കാതിലെക്കുണ്ഡലശോഭകൊണ്ടേററവും
ശോഭിച്ച ഗണ്ഡങ്ങൾ കാണാകേണം കൃഷ്ണ.

എള്ളിൻെറ പൂവിൻെറയാകാരമായുള്ള
നാസികാഭംഗിയും കാണാകേണം കൃഷ്ണ.
തൊണ്ടിപ്പഴത്തിനൊരിണ്ടലുണ്ടാക്കുന്ന
ചുണ്ടുകൾ രണ്ടുമേ കാണാകേണം കൃഷ്ണ.
മുല്ലപ്പൂമൊട്ടിനോടൊത്തുള്ള ദന്തങ്ങൾ
ഭംഗിയായങ്ങനെ കാണാകേണം കൃഷ്ണ.
ചന്ദ്രൻെറ ചന്ദ്രികപോലെ വിളങ്ങുന്ന
മന്ദസ്മിതത്തെയും കാണാകേണം കൃഷ്ണ.
ശംഖെന്നു തോന്നുന്ന കണ്ഠപ്രദേശത്തെ
ഭംഗിയായങ്ങനെ കാണാകേണം കൃഷ്ണ.
ഭൂഷണഭൂഷിതകൈകളിൽ നാലിലു-
മായുധശ്രേഷ്ഠങ്ങൾ കാണാകേണം കൃഷ്ണ.
വിസ്തൃതമായുള്ള മാറത്തെ വത്സവും
ലക്ഷ്മീനിവാസവും കാണാകേണം കൃഷ്ണ.
മുത്തു പവിഴങ്ങളെന്നിവകൊണ്ടുള്ള
മാലകടെ ഭംഗിയും കാണാകേണം കൃഷ്ണ.
ആലിലയെപ്പോലത്തോരുദരത്തിലുള്ളോരു
രോമാളിഭംഗിയും കാണാകേണം കൃഷ്ണ.
പീതമാം പട്ടുടത്തെത്രയും ഭംഗിയിൽ
കാഞ്ചിയും കെട്ടീട്ടു കാണാകേണം കൃഷ്ണ.
ആനേടെ തുമ്പിയെപ്പോലിരിക്കുന്നൊരു
ഊരുക്കൾശോഭയും കാണാകേണം കൃഷ്ണ.
ചെപ്പെന്നുതോന്നുന്ന ജാനുക്കൾ ജംഘയും
കണ്ണിന്നുനേരിട്ടു കാണാകേണം കൃഷ്ണ.
ചിത്തത്തിനാനന്ദം നല്ലുന്നൊരൊച്ചയാം
കാൽച്ചിലമ്പങ്ങനെ കാണാകേണം കൃഷ്ണ.
ആമപ്പുറത്തൊടൊത്തുള്ള പാദങ്ങൾ
ഭംഗിയായങ്ങനെ കാണാകേണം കൃഷ്ണ.
ചന്ദ്രികയായുള്ള രത്നനഖങ്ങളെ
അംഗുലി പത്തിലും കാണാകേണം കൃഷ്ണ.
ഭക്തന്മാരർപ്പിച്ച പുഷ്പങ്ങൾ കൊണ്ടേററം
ശോഭിച്ച പാദങ്ങൾ കാണാകേണം കൃഷ്ണ.

കാർകൊണ്ട മേഘത്തിൻ വർണ്ണമായുള്ളോരു
മൂർത്തിയെയെപ്പൊഴും കാണാകേണം കൃഷ്ണ.
കേശാദിപാദവും പാദാദികേശവും
ചിത്തത്തിലെപ്പൊഴും കാണാകേണം കൃഷ്ണ.

## 2. കൃഷ്ണാനമോസ്തുതേ *

കണ്ടിടേണമിഞ്ഞെന്നുള്ളിലെപ്പൊഴും മണ്ടി മണ്ടി നടക്കുന്ന കൃഷ്ണനെ
രണ്ടുകൈയിലും വെണ്ണയും കൈക്കൊണ്ട കൊണ്ടൽനേർവ്വർണ്ണ
കൃഷ്ണാ നമോസ്തുതേ.
കാളമേഘനിറംകലർന്നീടുന്ന കോമളാകൃതി പൂണ്ട തിരുമേനി
മേളമോടെൻെറ മുമ്പിൽ വിളങ്ങണം കേളീനായകാ കൃഷ്ണാ നമോ......
കിങ്ങിണിവളയെന്നിവ ചാർത്തീട്ടു ചങ്ങാതിമാരോടൊന്നിച്ചുമേളിച്ച്
ഇങ്ങുവനൊന്നരികത്തു കാണണം കഞ്ജലോചന കൃഷ്ണാ നമോ......
കീഴിലുമുള്ള ദുരിതങ്ങൾ നീങ്ങുവാൻ കോഴക്കൂടാതെ കൃഷ്ണൻതിരുവടി
ആഴിമാതിനോടൊന്നിച്ചുകാണണം നാഴികതോറും കൃഷ്ണാ നമോ......
കുന്നു പണ്ടു കുടയായ്പിടിച്ചതും കന്നുകാളയും ഗോപശിശുക്കളും
നന്നായ്രക്ഷിച്ചുനില്പതും കാണണം നന്ദനന്ദനാ കൃഷ്ണാ നമോ......
കൂട്ടമേറുന്ന ഗോക്കളോടൊന്നിച്ചു വാട്ടമെന്നിയേ ഗോപീജനത്തോടും
കാട്ടിലാശു നടപ്പതും കാണണം കോട്ടമെന്നിയെ കൃഷ്ണാ നമോ......
കെല്പേറുന്നൊരു കാളിയൻതന്നുടെ ദർപ്പമെല്ലാമടക്കിക്കളവാനായ്
ചില്പമായ്ചെയ്ത നൃത്തത്തെക്കാണണം ചില്പുരുഷനാം കൃഷ്ണാ നമോ......
കേളികൈക്കൊണ്ടു പൂതനതന്നുടെ കാളക്കൂടം പുരണ്ട മുലരണ്ടും
മേളമോടേ കുടിപ്പതും കാണണം കേളിനായകാ കൃഷ്ണാ നമോ......
കൈടഭാരേ! നീ ഗോപീഗൃഹങ്ങളിൽ പേടമാൻമിഴിമാരറിയാതുടൻ
പാടവെണ്ണ കവർന്നതും കാണണം ആടൽകൂടാതെ കൃഷ്ണാ നമോ......
കൊഞ്ചലോടെ നിൻ മാതാവു താനായും വഞ്ചനചെയ്തു ഗോരസ
മൊക്കെയും
വഞ്ചിച്ചാശു ഭുജിപ്പതുംകാണണം പുഞ്ചിരിതൂകും കൃഷ്ണാ നമോ... ..
കോലും കൈക്കൊണ്ടു ഗോക്കളോടൊന്നിച്ചു നീലക്കണ്ണാ! നീ
കാനനംതന്നിലെ
ലീലയോടേ നടപ്പതും കാണണം നീലക്കാർവർണ്ണ കൃഷ്ണാ നമോ......

* കർത്താവ് ആരാണെന്ന് അറിയുന്നില്ല. കോട്ടയത്ത് തൃക്കൊടിത്താനം ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ ചക്രപാണിയെയാണ് സ്തുതിച്ചിരിക്കുന്നത്.

കൗരവകുലമൊക്കെ മുടിപ്പാനായ് കാരുണ്യത്തോടു വന്നുപിറന്നൊരു
കാരണഭൂതനാം കൃഷ്ണനെക്കാണണം നേരെയെൻമുമ്പിൽ കൃഷ്ണാ നമോ...
കംസനെക്കൊന്നു ലോകത്തെ രക്ഷിപ്പാൻ വാസുദേവൻ യദുകുലം തന്നിലെ
കൃഷ്ണനായിപ്പിറന്നതു കാണണം ജിഷ്ണുസേവിതാ കൃഷ്ണാ നമോ......
കണ്ടുകൊള്ളണം നന്ദതനൂജനെ ഇങ്ങനേതന്നെ പ്രാണാവസാനത്തിൽ
തൃക്കാൽ രണ്ടുമൊഴിഞ്ഞില്ലൊരാശ്രയം അക്രൂരപ്രിയ നിത്യം നമോ......
ചക്രപാണിയൊള്ളശയിൽമേവിടും ശത്രുസംഹാരമൂർത്തേ! ജഗന്നാഥ!
സത്യസന്ധസനൽക്കുമാരപ്രിയ നിത്യം പാലിക്ക കൃഷ്ണാ നമോസ്തുതേ.

## 3 തിരുവാറന്മുള്ളേശസ്തവം. *



അറിവാനരുതേ മറിമായം പൊരുവാനരുതേ രിപുവോടും
കരുണാകരനാം നിൻകൃപയെന്ന്യേ ശരണം നഹി മമ നാരായണ ജയ.
ആരോടും ഞാനപരാധം കാരണപൂരുഷ ചെയ്തില്ലേ
മാരണമാദികളാകിയ ദോഷം തീരണമധുനാ നാരായണ ജയ.
ഇങ്ങനെ വരുമെന്നൊരു നാളും എൻ മനതാരിൽ നിനച്ചില്ലേ
മംഗലമാശു ഭവിപ്പതിനരുളുക നന്ദതനൂജാ! നാരായണ ജയ.
ഈവണ്ണം വരുമാപത്തും രോഗവുമൊക്കെയൊഴിപ്പാനായ്
നീയേ ഗതിയെന്നല്ലാതെ മററില്ലാധാരം നാരായണ ജയ.
ഉററവരായിട്ടുള്ളോരും മററു സുഹൃത്തുകളായോരും
ചുററുമിരിക്കിലുമെന്നുടെ ദുരിതം മാററാമോ? ഹരി നാരായണ ജയ.
ഊററമതായൊരു രിപുദോഷം മാററാവല്ലിതു കരുണാബ്ധേ!
പോററീ നിൻകൃപകൊണ്ടിതു മാററിപ്പോററേണം ഹരിനാരായണ...
എള്ളിലെയെണ്ണകണക്കതാനുള്ള ചരാചരജന്തുക്കൾ
ഉള്ളിൽവിളങ്ങുക നാഥനതെങ്കിൽ ഉള്ളിൽവിളങ്ങുക നാരായണജയ.
ഏതാനും ഞാനപരാധം ചേരാതേ ചെയ്തോനെങ്കിൽ
പാപാദികളാൽ രോഗമകററുക നാഥ നമസ്തേ നാരായണ ജയ.
ഐയമെനിക്കു വരുത്താതേ ഐഹികസുഖമരുളഖിലേശ!
കൈവല്യമിനിദ്ദേഹവിനാശേ കൈവരണം മമ നാരായണ ജയ.
മെച്ചു ശേവധിയുള്ളവനും പങ്കജസംഭവനാദികളും
തൻകൃപയുണ്ടെന്നാകിലവർക്കൊരു സങ്കടമെന്തിനു നാരായണ ജയ.

* ഇതിന്റെ കർത്താവ് ആറന്മുള മൂത്തതാശാന്മാരിൽ ഒരാളാണെന്നു പറയപ്പെടുന്നു.

ഓതാവല്ലിതു നിൻ ചരിതം വേധാവിനും വഴിപോലേ
ദേഹവിനാശേ തവ നാമങ്ങളെയോതാകേണം നാരായണ ജയ.
ഔഷധവീർയ്യമിതോക്കമ്പോളൗഷധിയായതു താൻതന്നെ
ഔഷധിയെന്തിനു കരുണസുധാമൗഷധിയാക്കുക നാരായണ ജയ.
അംഭോജായതലോചനനേ! അംബുജസംഭവവന്ദിതനേ
നിൻകൃപകൊണ്ടിനിയെന്നുടെ രിപുജനസംഗമകററുക നാരായണ ..
അരുണാരുണസമചരണയുഗം താനേ മറെറാരു ഗതിയില്ലേ
തിരുവാറന്മുളെ വാഴും നാഥാ! നാഥ നമസ്തേ നാരായണ ജയ.

## 4 ഒരു വേദാന്തകീർത്തനം.

കരളിൽ വിവേകംകൂടാതേകണ്ടരനിമിഷം ബത കളയരുതാരും
മരണം വരുമിനിയെന്നു നിനച്ചിഹ കരുതുക സതതം നാരായണ ജയ.
കാണുന്നു ചിലർ പലതുമുപായം കാണുന്നില്ല മരിക്കുമിതെന്നു്
കാൺകിലുമൊരുനൂററാണ്ടിനകത്തില്ലെന്നേ കാണു നാരായണജയ.
കിമപി വിചാരിച്ചിട്ടകിൽ മാനുഷജന്മം വേണം മുക്തിവരേണ്ടുകിൽ
കൃമിജന്മത്തിലുമെളുതായ് വരുമോ വിഷയസുഖം ബത! നാരായണ ജയ.
കീഴിൽ ചെയ്ത ശുഭാശുഭകമ്മം മേലിൽ സുഖദുഃഖത്തിനു കാരണം
സുഖമൊരു ദുഃഖം കൂടാതേകണ്ടൊരുവനുമുണ്ടോ നാരായണ ജയ.
കുന്നുകൾ പോലേ ധനമുണ്ടാകിലുമിന്നു സമമായ് വാണീടുകിലും
ഞെരിയാടുവതിന്നിട കിട്ടായ്‌വന്നാൽ യമഭടർ നാരായണ ജയ.
കൂപേ വീണുഴലുന്നതുപോലേ ഗേഹേ വീണുഴലുന്ന ജനാനാം
ആപൽഗണമകലേണ്ടുകിൽ മുനിജനവാക്കുകൾ പറയാം നാരാ ...
കെട്ടുകളായതു കമ്മം പുരുഷനു കെട്ടുകളററു മുക്തിവരു ദൃഢം
കെട്ടുകളും ബത ഭക്ത്യാ തീയം കെട്ടായിനിയും നാരായണജയ.
കേൾക്കേണമെളുതായുണ്ടരഹസ്യം ദുഷ്കൃതവും നിജസുകൃതവുമെല്ലാം
കാല്ക്കൽ നമസ്കൃതിചെയ്തു മുകുന്ദനിലാക്കുക സതതം നാരായണ ജയ.
കൈയിൽ വരുന്നതുകൊണ്ടു ദിനങ്ങൾ കഴിക്ക,ഫലം പുനരിച്ഛിക്കൊല്ലാ
കൈവരമാകിലുമിന്ദ്രന്റേറ പദമെന്തിനു തുച്ഛം നാരായണ ജയ.
കൊടിയ തപസ്സുകൾ ചെയ്തോരോഫലമിച്ഛിച്ചീടുകിൽ മുക്തിവരാ ദൃഢം.
അടിമലർ തൊഴുകിലൊരിച്ഛാഹീനം മുക്തന്മാരവർ നാരായണ ജയ.
കോപംകൊണ്ടു ഹനിക്കരുതാരും ഭഗവന്മയമെന്നോക്ക സമസ്തം
ഭഗവൽഗുണകഥനങ്ങളൊഴിഞ്ഞിട്ടൊരുവനുമുണ്ടോ നാരായണ ജയ

കൗതുകമൊന്നിലുമില്ലിനി മഹതാം ഭഗവൽഭക്തന്മാരൊടുകൂടി
അടിമലർ തൊഴുകിലൊരിപ്പോഴാഹീനം മുക്തിവരുംമേൽ നാരായണ...
കരുണാകരനാം ശ്രീനാരായണനരുളീടുന്നിതു സായുജ്യത്തെ
ഒരു ഫലമുണ്ടോ പതിനായിരമുരു ചത്തുപിറന്നാൽ നാരായണ ജയ.
ബഹുജന്മാർജ്ജിതകർമ്മവിശേഷാൽ തിരുമുൽക്കാഴ്ച നിനക്കിഹ വച്ചേൻ
ജനിമരണങ്ങളെനിക്കിനിയുണ്ടോ പരിപാലയ മാം നാരായണ ജയ.

## 5. ഒരു അദ്വൈതകീർത്തനം.

നിഷ്കള നിശ്ചല നിർമ്മമ നിരുപമ നിഷ്ക്രിയ നിരഹങ്കാര നിരാശ്രയ
നിർഗ്ഗുണ നിത്യ നിരാകുലമരുളുക നിത്യം മമ ഹൃദി നാരായണ ജയ.
സ്തോതൃസ്തുത്യ സ്തോത്രസ്തുതിമയ നാഥ പരാപര പരമവിഭോ ജയ
ചേതോവാരിധിമദ്ധ്യേ വിലസുക നാദാംബുജമിഹ നാരായണ ജയ.
നിൻ മറിമായം തെരിയാഞ്ഞനിശം ബ്രഹ്മാദികളുമുഴന്നീടുന്നു.
തന്മയ ചിന്മയ നാഥ ജഗന്മയ നന്മവരുത്തുക നാരായണ ജയ.
അദ്വൈതം പുനരേകമനേകം തത്വജ്ഞാനമനന്താനന്തം
നാത്താമാത്രമശുദ്ധമബാധം ഭക്ത്യാ വന്ദേ നാരായണ ജയ.
പ്രകൃതിവിലാസംകൊണ്ടു ജനൗഘം വികൃതികലർന്നു വലഞ്ഞീടുന്നു
സുകൃതികളുള്ളിലുണർന്നു വിളങ്ങിയ സുഖമയ വന്ദേ നാരായണ ജയ.
ശുദ്ധംതത്വമിതറിവതിനേതും മൂഢതചംകൊണ്ടെളുതല്ലാ മേ
കൂടസ്ഥനേ വിലസീടുന്നിതു നാഡിസ്ഥിത! ഹരിനാരായണ ജയ.
കായാപായം വരുമൊരുനേരം മായാമോഹംകൊണ്ടുഴലാതെ
നീയാകേണം ഞാനഖിലേശ്വര മായാബാധം നാരായണ ജയ.
ഞാനെന്നും ബത നീയെന്നും താൻ ജ്ഞാനവിഹീനം പറയുന്നതിനാൽ
നാനാജനപരിഹാസ്യനമായേനാനന്ദാകര! നാരായണ ജയ.
രണ്ടായ് നിന്നൊക്കൊണ്ടു പകുത്തതുകൊണ്ടത്രെ ഞാനെന്നു പറഞ്ഞു;
കണ്ടെത്താതോന്നൊന്നതിലതിനെക്കണ്ടാവൂ ഞാൻ നാരായണ ജയ.
ആറായീടും നിലകൾ കടന്നാൽ വേറേ പന്ത്രണ്ടാം നിലതന്നിൽ
സാധാരണമായ് നിന്നീടും നീയാധാരപ്പൊരുൾ നാരായണ ജയ.
തൽപദപൊരുളും ത്വൽപദപൊരുളും വ്യുൽപന്നന്മാർക്കറിയരുതേതും
ത്വൽപദമോർത്താലെപ്പോയം ഞാൻ കല്പിക്കേണ്ടു നാരായണ ജയ.
നേരം നേരമിതെന്തു കഴിഞ്ഞിട്ടേതെന്നേതുമറിഞ്ഞീടാതെ
ഓതീടുന്നു മുനികളുമനിശം നാദാന്തസ്ഥിതി നാരായണ ജയ.
ആരുജനങ്ങളുമാരാഞ്ഞാർപോലാരും കണ്ടീലന്വൊടു മുഴവൻ
ഓരോന്നകണ്ടവരവർ മരുഢ്യാലോരോന്നോർത്താർ നാരായണ ജയ.

ആയ്യെന്നും ചിലരാറെന്നും ചിലരഞ്ചുംകേവലമില്ലെന്നും ചിലർ
അഞ്ചിന്നേകമധിഷ്ഠാനം നീ നെഞ്ചിൽവസിപ്പതു നാരായണ ജയ.
ഉള്ളോന്നല്ലിവയൊന്നും പാൎത്താലില്ലാതൊന്നല്ലെന്നും ഞാനം
ചൊല്ലാവൊന്നല്ലിതു പുനരെന്നോ ചൊല്ലാവൂ മമ നാരായണ ജയ.
ഊന്നായീടിന വേദം നാലും മൂന്നക്ഷരമിതിനുള്ളിലൊളിച്ചതു
മൂന്നുംകൂടീട്ടൊന്നായ്‌നിന്നതു തോന്നാകേണം നാരായണ ജയ.
എള്ളിൽനിറഞ്ഞെഴുമെണ്ണകണക്കെയുള്ളിൽനിറഞ്ഞജഗത്തുവിശേഷാൽ
കള്ളമൊഴിഞ്ഞു വിളങ്ങിന നീതാനുള്ളിലുണൎന്നരുൾ നാരായണ ജയ.
അവ്യക്തം പരമവ്യയമമലം സുവ്യക്തം സുഖബോധമഗാധം
നിൎവ്യാപാരമപാരം പരമിദമവ്യാദനിശം നാരായണ ജയ.
തത്വമറിഞ്ഞുപദേശംചെയ്വാനുത്തമനായൊരു ദേശികനൊരുനാൾ
എത്തീടുകിലതു തിരുവടിയത്രെ തത്വനിധേ ഹരി നാരായണ ജയ.
പശുവിനെയുംകൊന്നഴകിയകൎമ്മംനിശിനിശിയായ്ചെയ്യുന്നൊരുപൊരുളും
പശുസമമായ് മായത്തിനുചൊന്നോരശനാൎത്ഥം ഹരി നാരായണ ജയ.
ഇരുപത്തഞ്ചോ മുപ്പത്താറോ കരുതീടുമ്പോൾ തൊണ്ണൂറ്റാറോ
ഉരചെയ്യുന്നതു നിന്നെക്കൊണ്ടു തിരിയാ മമഹൃദി നാരായണ ജയ.
നാരബ്രഹ്മാദ്യഖിലപ്രാണികളയനമതേ പുനരെന്നിട്ടത്രെ
നാരായണനെന്നുള്ളൊരു നാമം നാരദനാദികൾ നാരായണ ജയ.
കൎമ്മാകൎമ്മവികൎമ്മവുമോരോ ധൎമ്മാധൎമ്മവുമറിയരുതേതും
ജന്മവിനാശമെനിക്കരുളേണം കന്മഷനാശന, നാരായണ ജയ.
സ്ഥാവരജംഗമജാതികളകമേ വാരുഷദിനകരബിംബംപോലെ
കേവലനായി വിളങ്ങിന നിന്നെക്കാണാകേണം നാരായണ ജയ.
പ്രകൃതിയുമഴകിയ പുരുഷനുമുള്ളൊരു വകഭേദം പുനരില്ലെന്നത്രെ
ഭഗവൽപ്രിയജനമുരചെയ്യുന്നൊരകമേ വിലസുക നാരായണ ജയ.
പരമാത്മാവു പരബ്രഹ്മം ഖലു പരമാനന്ദമനന്തമരൂപം
ഉരചെയ്യുന്നതു നിന്നെക്കൊണ്ടിതി തിരിയാ മമഹൃദി നാരായണ ജയ.
അകവും പുറവും മേലും കീഴും പകലും രാവും ബഹുവിധമത്രെ
ഭഗവന്മയമിദമപരം പാൎത്താലവകാശം നഹി നാരായണ ജയ.

വിശ്വനാഥ പരാപരാ പരമാത്മനാഥ നമോ നമഃ
ആദിനാഥ നമോനമോ ഹരിശങ്കരായ നമോ നമഃ
ദേവദേവ നമോ നമോ ഹരിശങ്കരായ നമോ നമഃ
പാൎവ്വതീശ പരാപരാ പരമേശ്വരായ നമോ നമഃ.



# വില്വമംഗലത്തു സ്വാമിയാർ.



(ഉള്ളൂർ)

"വില്വമംഗലത്തു സ്വാമിയാരന്മാർ എത്രപേരുണ്ടു്? ഒന്നോ, മൂന്നോ, അഞ്ചോ? അവർ ഏതു കാലദേശങ്ങളിൽ ജീവിച്ചിരുന്നു? അവരുടെ പ്രബന്ധങ്ങൾ എന്തെല്ലാം?" ഇങ്ങനെയുള്ള പല പ്രശ്നങ്ങൾ സാഹിത്യചരിത്രലോകത്തിൽ ഗവേഷകന്മാരെ അഭിമുഖീകരിക്കുന്നുണ്ടു്. ഇത്തരത്തിലുള്ള പ്രശ്നങ്ങൾക്കു് ഇതുവരെ എനിക്കു ലഭിച്ചിട്ടുള്ള അറിവുകളെ ആസ്പദമാക്കി ഉത്തരം പറവാനാണു് ഞാൻ ഈ ഉപന്യാസദ്വാരാ ഉദ്യമിക്കുന്നതു്.

'വില്വമംഗലത്തു സ്വാമിയാർ' എന്ന പേരിൽ മൂന്നു മഹാന്മാർ കേരളത്തിൽ ജീവിച്ചിരുന്നു എന്നും, അവരിൽ ഒന്നാമത്തെ വില്വമംഗലത്തിന്റെ കാലം ക്രി: പി: ഒൻപതാംശതകവും രണ്ടാമന്റേതു് പതിമൂന്നാം ശതകത്തോടടുത്തും ആണെന്നും, അവർ യഥാക്രമം സുപ്രസിദ്ധമായ ശ്രീകൃഷ്ണകർണ്ണാമൃതസ്തോത്രവും ശ്രീചിഹ്നം അഥവാ ഗോവിന്ദാഭിഷേകം എന്ന പ്രാകൃതകാവ്യവും നിർമ്മിച്ചു എന്നും, കൃഷ്ണനാട്ടം രചിച്ച കോഴിക്കോട്ടു മാനവേദൻരാജാവിന്റെ സമകാലികനായ മൂന്നാമത്തെ വില്വമംഗലം ക്രി: പി: പതിനേഴാം ശതകത്തിന്റെ മദ്ധ്യത്തിൽ ജീവിച്ചു എന്നും ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. വൃന്ദാവനവാസിയായ ഒരു മുനിയിൽനിന്നു മേല്പുത്തൂർ നാരായണഭട്ടതിരിയുടെ പുരസ്കർത്താവായ അമ്പലപ്പുഴ ചെമ്പകശ്ശേരി പൂരാടം തിരുനാൾ രാജാവിനു ശ്രീകൃഷ്ണപരമായ ഏതോ ഒരു ഉപദേശം സിദ്ധിച്ചതായി ആ മഹാകവി പ്രക്രിയാസർവ്വസ്വത്തിന്റെ ആരംഭത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്.

"യോ വൃന്ദാവനവാസിനോ നിയമിനസ്സാക്ഷാൽകൃതാധോക്ഷജാ-
ദ്ദുഷ്പ്രാപം ഖലു നാരദാൽധ്രുവ ഇവ പ്രാപോപദേശം പരം
യസ്യാപാസ്തസമസ്തവസ്തുകമുകം കൃഷ്ണാവലോകോത്സവ-
ക്രീഡാകൗതുകി മാനസം വിജയതേ, സോയം മഹാത്മാ നൃപഃ"

എന്ന പ്രസ്തുത പദ്യം വായനക്കാർക്കു് അശ്രുതപൂർവ്വമല്ലല്ലോ. ആ മുനി മറ്റൊരു വില്വമംഗലമായിരുന്നു എന്നും, അദ്ദേഹം ക്രി: പി: പതിനേ

ഴാം ശതകത്തിന്റെ ആരംഭത്തിൽ ജീവിച്ചിരുന്നതായി ഗണിക്കാമെന്നു, ചിലർ ഊഹിക്കുന്നു. ഇവക്കെല്ലാംപുറമെ 'കേരളാചാരദീപിക' എന്ന ഗ്രന്ഥത്തിന്റെ പ്രണേതാവായും ഒരു വില്വമംഗലത്തെ നാം കണ്ടുമുട്ടുന്നു. ഇവരെ യഥാക്രമം നാലാമത്തേയും അഞ്ചാമത്തേയും വില്വമംഗലങ്ങളായി വിചാരിക്കാം. എന്താണ് ഈ അഞ്ചുപേരിൽ ഓരോരുത്തരുടേയും നില എന്നു പരിശോധിക്കുന്നതു വിജ്ഞാനപ്രദവും വിനോദകരവുമായിരിക്കും.

അഞ്ചാമത്തെ വില്വമംഗലത്തിന്റെ കഥ ആദ്യമായി കഴിക്കാമെന്നു് ഉദ്ദേശിക്കുന്നു. കേരളാചാരദീപികയുടെ പീഠികയിൽ താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങൾ കാണുന്നു.

"വീരകേരളനാമാ തു കോലഭൂപാലശേഖരഃ
ഏകദാ ഗൃഹമായാന്തം ദ്വിജശ്രേ വില്വമംഗലം
യതീശ്വരം സമഭ്യർച്ച്യ സുഖാസീനം വരാസനേ
പപ്രച്ഛ കേരളാചാരദീപികാം ഭാർഗ്ഗവീം കഥാം."

വീരകേരളൻ എന്നു പേരോടുകൂടിയ കോലത്തുതമ്പുരാനു വില്വമംഗലത്തുസ്വാമിയാർ കേരളാചാരങ്ങളേയും കേരളക്ഷേത്രങ്ങളിലെ ഉപാസനാഭേദങ്ങളേയുംമററുംപററി ചെയ്യുന്ന ഉപദേശമാണ് പ്രതിപാദ്യവസ്തു. "ഇതി വില്വമംഗലയോഗീശ്വരവിരചിതായാം കേരളാചാരദീപികായാം" എന്നു് ഒന്നാമദ്ധ്യായത്തിന്റേയും അറുപത്തെട്ടാമദ്ധ്യായത്തിന്റേയും ഒടുവിൽ ഒരു കുറിപ്പും കാണുന്നുണ്ടു്. വീരകേരളന്റെ കാലമേതെന്നു ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടില്ല; എന്നാൽ തിരുവിതാംകൂർ രാജ്യം ക്രി: പി: 1810 മുതൽ1815 വരെ ഭരിച്ച റാണിഗൌരിലക്ഷ്മീബായിതമ്പുരാട്ടിയെപ്പററി പ്രത്യേകം ഉപന്യസിച്ചിട്ടുണ്ടു്.

"ഗൌരിലക്ഷ്മീമഹാരാജഃ സ്വസാ തസ്യ മഹീക്ഷിതഃ
പാലയാമാസ വസുധാം ധർമ്മജ്ഞാ ധർമ്മവാദിനീ.
ഏവം വഞ്ചിമഹീപാലാഃ പാലയിഷ്യന്തി മേദിനീം
നീതിമാര്ഗ്ഗകുശലാസ്സർവ്വേ ധർമ്മപരായണാഃ"

എന്ന ശ്ലോകങ്ങളിൽനിന്നു് ക്രി: പി: 1810—നും 1815—നും ഇടയ്ക്കാണു് പ്രസ്തുത പ്രബന്ധത്തിന്റെ രചന എന്നു് ഊഹിക്കുവാൻ വൈഷമ്യമില്ല. 'റാണിമഹാരാജാവു്' എന്നു തിരുവിതാംകൂറിലെ മഹാരാജ്ഞിമാരെപ്പററി പറയാറുണ്ടു്; ആ ശൈലിയെയാണു് 'ഗൌരിലക്ഷ്മീമഹാരാജഃ,

എന്ന പദത്തിൽ കവി അംഗീകരിച്ചിരിക്കുന്നതു്. 'വഞ്ചിധമ്മവദ്ധിനി' എന്നും നാടുവാഴുന്ന തിരുവിതാംകൂർരാജ്ഞിമാക്കു ബിരുദമുണ്ടു്. അതിലെ ധമ്മവദ്ധിനീപദമാണു് മുകളിൽ കാണുന്നതു്" എന്നുകൂടി പറഞ്ഞുകൊള്ളട്ടെ. ക്രി: പി: പതിനൊമ്പതാംശതകത്തിന്റെ ആരംഭത്തിൽപോലും ഒരു വില്വമംഗലം ജീവിച്ചിരുന്നു എന്നു് ആക്കും വാദമില്ലാത്തതിനാൽ കേരളാചാരദീപികാകാരൻ തന്റെ ഗ്രന്ഥത്തിനു് ഒരു പൂരാണത്വമുണ്ടായ വരുത്തുവാൻവേണ്ടിയാണു് വില്വമംഗലത്തുസ്വാമിയാരുടെപേർ വലിച്ചിഴച്ചുകൊണ്ടുവന്നിട്ടുള്ളതു് എന്നു വിമശ്കന്മാക്കു സംശയംകൂടാതെ സ്ഥാപിക്കാവുന്നതാണു്. ആ വില്വമംഗലം അങ്ങനെ അന്തർദ്ധാനം ചെയ്യട്ടെ.

ഇനി ഒന്നാമത്തേയും രണ്ടാമത്തേയും വില്വമംഗലങ്ങളെപ്പററി ചിന്തിക്കാം. വില്വമംഗലത്തു സ്വാമിയാക്കു കൃഷ്ണലീലാശുകൻ എന്നൊരു ബിരുദനാമമുണ്ടു്. ശ്രീകൃഷ്ണകർണ്ണാമൃതം പ്രഥമാശ്വാസത്തിൽ അദ്ദേഹംതന്നെ,

"ഈശാനദേവചരണാഭരണേന നീലീ-
ദാമോദരസ്ഥിരയശഃസ്തബകോദ്ഗമേന
ലീലാശുകേന രചിതം തവ ദേവ! കൃഷ്ണ-
കർണ്ണാമൃതം വഹതു കല്പശതാന്തരേപി"

എന്നു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ പദ്യത്തിൽനിന്നു ലീലാശുകന്റെ മാതാവു നീലിയും പിതാവു ദാമോദരനും ഗുരുക്കന്മാരിൽ ഒരാൾ ഈശാനദേവനമാണെന്നു തെളിയുന്നു. സോമഗിരി എന്ന മറെറാരു ഗുരുവിനെപ്പററിയും,

"ചിന്താമണിജ്ജയതി സോമഗിരിർഗ്ഗുരുമ്മേ
ശിക്ഷാഗുരുശ്ച ഭഗവാൻ ശിഖിപിഞ്ഛമൌലിഃ
യൽപാദകല്പതരുപല്ലവശേഖരേഷു
ലീലാസ്വയംവരരസം ലഭതേ ജയശ്രീഃ"

എന്ന മംഗലാചരണപദ്യത്തിൽ കവി സ്മരിക്കുന്നു. ഈ ശ്ലോകം വ്യാഖ്യാനിക്കുമ്പോൾ രാമചന്ദ്രബുധേന്ദ്രൻ അദ്ദേഹത്തിന്റെ ഭഗവദ്ഭക്തിരസായനവ്യാഖ്യയിൽ "അഥ ഖലത്ര ഭഗവാൻ സകലകലാകലാപവാഗ്വിലാസവാചസ്പതിർഭഗവദ്ഭക്താഗ്രഗണ്യഃ കൃഷ്ണലീലാശുകമുനിന്നാമ മഹാകവിഃ * * * * മേ മമ ഗുരുഹിതോപദേശികാ ചിന്താമണിന്നാമ; പൂവ്വം സ്വൈനൈവോപഭുക്താ കാചിദ്വാരാങ്ഗനാ

ജയതി സർവ്വോൽകർഷേണ വർത്തതേ; അഥവാ ചിന്താമണിരിതി സോമഗിരേർവിശേഷണം; ചിന്താമണിവദഭീഷ്ടപ്രദാതൃത്വാൽ; ചിന്താമണിർമ്മേ ഗുരുഃ, മഹാവാക്യോപദേഷ്ടാ * * * ഗുരുസമ്പ്രദായപ്രവർത്തകഃ പരമഹംസപരിവ്രാജകാചാര്യശ്രേഷ്ഠോപി ജയതി" എന്നു വിവരിക്കുന്നു. ആന്ധ്രദേശീയനായ പാപയല്ലയസൂരി അദ്ദേഹത്തിന്റെ സുവർണ്ണചഷകവ്യാഖ്യയിൽ, "ചിന്താമണിർന്നാമ മന്ത്രവിശേഷോ യച്ചിന്തനവശാൽ കൃതാർത്ഥോഭൂൽ കവിഃ......യദ്വാ ചിന്താമണിരിതി കശ്ചിദ്യോഗീ, യത്സന്നിധാനേ കവിനാ യോഗാഭ്യാസഃ കൃതഃ; യദ്വാ ചിന്താമണിരിതി ശ്രീകാകുലേശ്വരാനുഗ്രഹവശാന്നിർമ്മലാന്തരംഗാ കാചിദ്വാരവനിതാ; യദ്വാ ചിന്താമണിരിതി സോമഗിരേർവിശേഷണം; അസ്മിൻ പക്ഷേ ചിന്താമണിവദഭീഷ്ടാർത്ഥപ്രദാ സോമഗിരിർന്നാമ കാചിദ്വാരവനിതാ; യദ്വാ ഉക്തവിശേഷണവിശിഷ്ടഃ സോമഗിരിർന്നാമ മഹാവാക്യോപദേഷ്ടാ ഗുരുസ്സമ്പ്രദായപ്രവർത്തകോ മമ ഗുരുർജ്ജയതി" എന്നുപന്യസിക്കുന്നു. ചിന്താമണി ഒരു വേശ്യയുടെയും സോമഗിരി ഒരു ബ്രാഹ്മണന്റെയും പേരെന്നാണ് ഐതിഹ്യം.



ഭക്തമാലയിൽ കാണുന്ന കഥ താഴെ സംഗ്രഹിച്ചുകൊള്ളുന്നു. ചിന്താമണി വില്വമംഗലത്തിന്റെ വെപ്പാട്ടിയായ ഒരു ദാസിയായിരുന്നു; വില്വമംഗലം കൃഷ്ണാനദിയുടെ ഒരു കരയിലും ചിന്താമണി മറുകരയിലും താമസിച്ചുവന്നു. തന്റെ അച്ഛന്റെ ചാത്തമാകയാൽ ഒരു ദിവസം അദ്ദേഹത്തിനു് അവളെ വിട്ടു സ്വഗൃഹത്തിൽ പോരേണ്ടിവന്നു. അന്നു ദാസീഗൃഹത്തിൽ പോകുകയില്ലെന്നായിരുന്നു ആദ്യത്തെ നിശ്ചയമെങ്കിലും, രാത്രിയായപ്പോൾ കാമോന്മാദം സഹിക്കവയ്യാതെ, മിന്നലും ഇടിയും മഴയും കൂട്ടാക്കാതെ, പുഴകടന്നു് എങ്ങനെയെങ്കിലും ചിന്താമണിയുടെ മുന്നിൽ ചാടിവീഴണമെന്നു് ആ വേശ്യാലമ്പടൻ തീർച്ചയാക്കി. അതിവർഷത്തിൽ ഒഴുകിവരുന്ന ഒരു ശവശരീരത്തെ തോണിയെന്നു സങ്കല്പിച്ചു് അതിൽ പാറിപ്പിടിച്ചിരുന്നു പുഴയുടെ മറുകരയിൽ എത്തി. തന്റെ കാമുകൻ വരികയില്ലെന്നറിവുണ്ടായിരുന്ന ദാസി വെളിയിലത്തെ കതകു് അടച്ചിരുന്നു. കാമുകനാകട്ടെ ചുവരിൽ തൂങ്ങിക്കിടന്നിരുന്ന ഒരു സർപ്പത്തെക്കണ്ടു കയറാണെന്നു ഭ്രമിച്ചു് അതിൽപിടിച്ചുകയറി അകത്തേയ്ക്കു കടന്നുകൂടി. ചിന്താമണി അദ്ദേഹത്തിന്റെ ആഗമനത്തിൽ ആശ്ചര്യപ്പെട്ടു വെളിയിൽ ചെന്നു നോക്കിയപ്പോൾ അദ്ദേഹത്തെ നയിച്ച വാഹനങ്ങൾ ശവവും സർപ്പവുമാണെന്നു മനസ്സിലാക്കി അവയെ കാണിച്ചുകൊടുക്കുകയും അത്തരത്തി

ലുള്ള അത്യുൽക്കടമായ പ്രേമം സാക്ഷാൽ ജഗദീശ്വരന്റെ നേക്കായിരുന്നാൽ എത്രനന്നായിരുന്നിരിക്കുമെന്നു ചോദിക്കുകയും ചെയ്തു. വില്വമങ്ഗലം അതുകേട്ട് അവളോട് "ഇന്നുമുതൽ നീ എനിക്കു ആചാര്യയും അമ്മയുമാണ്; ഞാൻ നിന്നെ നമസ്കരിക്കുന്നു" എന്നു പറഞ്ഞ് അവിടം വിട്ടുപോയി. ആ പുഴക്കരയിൽ സോമഗിരി എന്ന ബ്രാഹ്മണൻ വാനപ്രസ്ഥാശ്രമം സ്വീകരിച്ചു തപസ്സുചെയ്തുകൊണ്ടിരുന്നു. അദ്ദേഹത്തിൽനിന്നു ശ്രീകൃഷ്ണമന്ത്രോപദേശം സ്വീകരിച്ച നിമിഷംമുതൽ വില്വമംഗലത്തിനു് ആ ദേവനെ കാണണമെന്നു് ആഗ്രഹമുണ്ടായി. നമ്മദാനദീതീരത്തിൽവെച്ച് ഒരിക്കൽ അദ്ദേഹം ശ്രീകൃഷ്ണനെ പ്രാർത്ഥിച്ച് മരിച്ച ഒരു ബ്രാഹ്മണശിശുവിനെ ജീവിപ്പിച്ചു. പിന്നീടു വൃന്ദാവനത്തിലേയ്ക്കുപോയി. അവിടെയും ഒരു വേശ്യയെക്കണ്ടു കാമിക്കുകയും പശ്ചാത്താപത്തിനു വിധേയനായി അവളോടുതന്നെ രണ്ടു സൂചിവാങ്ങിച്ചു തന്റെ കണ്ണുരണ്ടും കുത്തിപ്പൊട്ടിക്കുകയുംചെയ്തു. അന്ധനായ ഭക്തനെ ശ്രീകൃഷ്ണൻ ദിവസംതോറും താൻതന്നെ മിഷ്ടാന്നം നല്കി ഉപജീവിപ്പിച്ചു. അപ്പോഴേയ്ക്കു താപസിയായിത്തീർന്നുകഴിഞ്ഞിരുന്ന ചിന്താമണിയും അവിടെ എത്തി. അവർക്കും ഭഗവാൻ അന്നദാതാവായിത്തീർന്നു. രണ്ടുപേരും ഒടുവിൽ കൃഷ്ണസായുജ്യത്തെ പ്രാപിച്ചു.

ഈ കഥയിൽ സത്യാംശം എത്രയുണ്ടെന്നു കണ്ടുപിടിക്കുവാൻ വളരെ പ്രയാസമുണ്ട്. എന്നാൽ രാമചന്ദ്രബുധനും പാപായല്ലയസൂരിയും ഭക്തമാലാകാരനെപ്പോലെതന്നെ ചിന്താമണി വില്വമംഗലത്തിന്റെ വെപ്പാട്ടിയായിരുന്നു എന്നുള്ള ഐതിഹ്യത്തെ പാക്ഷികമായെങ്കിലും അനുവദിക്കുന്നതിൽനിന്നു് അതു കേവലം അസംബന്ധമാണെന്നു വിചാരിക്കുവാൻ പാടില്ലാതെയിരിക്കുന്നു. സോമഗിരിയെപ്പററി യാതൊരറിവും വേറെയില്ല. പാപായല്ലയസൂരിയുടെ 'നീവീദാമോദരേണ' എന്നുള്ള പാരദേശികപാഠം അശുദ്ധംതന്നെ. 'ഈശാനദേവ'പദത്തിനു ശ്രീപരമേശ്വരൻ എന്നു് അദ്ദേഹം അർത്ഥകല്പന ചെയ്യുന്നതും യോജിക്കുന്നില്ല. ഈശാനദേവൻ ലീലാശുകന്റെ ഒരു ഗുരുതന്നെയാണ്. അതു തന്ത്രപദ്ധതി, അഥവാ ഈശാനഗുരുദേവപദ്ധതി എന്നു പറയുന്ന തന്ത്രഗ്രന്ഥത്തിന്റെ പ്രണേതാവായിരിക്കാം. തന്ത്രപദ്ധതിയുടെ അവസാനത്തിൽ: "സമാപ്താ ചേയമീശാനശിവഗുരുദേവസ്യ കൃതിഃ" എന്നൊരു കുറിപ്പുകാണുന്നു. ഈശാനശിവൻ മത്തമയൂരമെന്ന ശൈവമുനിവംശത്തിലെ ഒരംഗമായിരുന്നു എന്നും ആർയ്യാവർത്തത്തിൽ ധാരാനഗരത്തെ അദ്ദേഹം ആത്മസാന്നിദ്ധ്യംകൊണ്ടു് അലങ്കരിച്ചു എന്നും ക്രി: പി: 882-ൽ അദ്ദേ

ഹത്തിന്റെ ശിഷ്യനായ വൈരോചനൻ പ്രതിഷ്ഠാദപ്പ്ണം എന്ന ഗ്രന്ഥം നിമ്മിച്ചു എന്നും പരേതനായ മഹാമഹോപാദ്ധ്യായൻ ഹരപ്രസാദശാസ്ത്രി പ്രസ്താവിച്ചിട്ടുണ്ടു്. മറെറാരു ഈശാനശിവൻ തന്ത്രപദ്ധതിക്കു പുറമെ സിദ്ധാന്തസാരമെന്നും ഒരു ഗ്രന്ഥം രചിച്ചു എന്നും അദ്ദേഹം വീരരാജേന്ദ്രൻ എന്നുകൂടി പേരുള്ള തൃതീയകുലോത്തുംഗന്റെ കാലത്തു് (അതായതു് ക്രി: പി: 1178—1218) ചിദംബരത്തു താമസിച്ചിരുന്നു എന്നും മൈസൂർ ഗസററീയറിൽ കാണുന്നു. ഈശാനശിവഗുരു പക്ഷെ ഒരു കേരളീയൻതന്നെയായിരിക്കാം; ശൈവനായ അദ്ദേഹം ചിദംബരത്തിൽ പോയി താമസിച്ചിരുന്നിരിക്കുവാൻ പാടില്ലായ്കയില്ലല്ലൊ. ഇക്കാലങ്ങളിലെല്ലാം പല ഈശാനദേവന്മാരുമായി നാം സാഹിത്യചരിത്രത്തിൽ സംഘടിക്കുന്നുണ്ടു്. അവരിൽ വില്വമംഗലത്തിന്റെ ഗുരു ആരെന്നു തീച്ചപ്പെടുത്തിപ്പറയുന്നതു വിഷമംതന്നെ.

ശ്രീചിഹ്നം അഥവാ ഗോവിന്ദാഭിഷേകമെന്നതു്, പന്ത്രണ്ടുസൎഗ്ഗത്തിലുള്ള ഒരു പ്രാകൃതകാവ്യമാകുന്നു. വരരുചിയുടെ പ്രാകൃതവ്യാകരണസൂത്രങ്ങളെ ഉദാഹരിക്കുന്നതിനുവേണ്ടി രചിച്ചിട്ടുള്ളതാകുന്നു ആ കാവ്യം. അതിൽ ആദ്യത്തെ എട്ടുസൎഗ്ഗം വില്വമംഗലത്തിന്റേയും ശേഷമുള്ള നാലുസൎഗ്ഗം അദ്ദേഹത്തിന്റെ ശിഷ്യനായ ദുൎഗ്ഗാപ്രസാദന്റേയും കൃതിയാണു്. ഗ്രന്ഥത്തിനു് ആദ്യന്തം ദുൎഗ്ഗാപ്രസാദൻതന്നെ ഒരു വ്യാഖ്യാനവും രചിച്ചിട്ടുണ്ടു്. ആ കാവ്യത്തിൽനിന്നാണു് താഴെകാണുന്ന പദ്യങ്ങൾ ഉദ്ധരിക്കുന്നതു്.

> കോദണ്ഡമംഗലപുരോപഗദിതേ ഹി ധാമ്നി
> ശ്രീകൃഷ്ണദശനപരഃ കില കണ്ണട്ടത്യഃ (?)
> ജാതഃ ക്രമേണ പരമഹംസപദേ സ്ഥിതോസ്മിൻ
> യോഗസ്ഥിതസ്തമവലോക്യ ജഗാമ തുഷ്ടിം
>
> ശ്രീപദ്മപാദമുനിപൎവ്വവിനേയവൎഗ്ഗ-
> ശ്രീഭൂഷണം മുനിരസൌ കവിസാൎവ്വഭൌമഃ
> ശ്രീകൃഷ്ണരൂപപരമാമൃതപാനശീല-
> ശ്ചക്രേ തദീയചരിതം ബഹുധാ ഹിതായ
>
> (ഒന്നാംസൎഗ്ഗം)
>
> ശ്രീകൃഷ്ണലീലാശുകബദ്ധകാവ്യം
> വിവൃത്യ ലോകസ്യ ഹിതായ പൂൎവ്വം

തച്ഛേഷപൂർത്തിമിഹ പുനർവ്വിധായ
വിദ്വന്മതഹൃച്ഛ്രോത്രരസായനമേതം.

(ൻപതാംസർഗ്ഗം)

മുക്തിസ്ഥലാലയശിവാപദഭക്തിലേശ-
ദുർഗ്ഗാപ്രസാദയതിരിത്യഭിധാം ദധാനഃ
കർത്താ സ്വയം സ്വകൃതമാത്രഫലാന്യഭീപ്സുഃ
കൃഷ്ണേഷ്ടദായകകഥാ വിശുദ്ധികരാ മഹാന്തഃ

(പന്ത്രണ്ടാംസർഗ്ഗം)

ചാമംഗലഗൃഹോ യതീശ്വരോ
ബില്വമംഗലഗൃഹോ വാ ഭവതി യഃ
മമ ഏഷ പരിചാരകാരണാദ്
ബ്രഹ്മതാമുപഗതഃ പ്രസീദതു.

(ഷരായ)

ഈ പദ്യങ്ങളിൽനിന്നു ശ്രീചിഹ്നം ലീലാശുകന്റെ ഒടുവില ത്തെ കൃതിയായിരുന്നുഎന്നും, അതു സമാപിപ്പിക്കുന്നതിനു മുൻപു് അദ്ദേ ഹം അന്തരിച്ചുപോയിഎന്നും ശ്രീകൃഷ്ണനെ ആ സിദ്ധൻ തന്റെ അങ്ക സ്ഥിതനായ ബാലനെന്ന നിലയിൽ പ്രത്യക്ഷമായി ദർശിച്ചുഎന്നും എ ട്ടാംസർഗ്ഗത്തിനുമേലുള്ളഭാഗം നിർമ്മിച്ച ദുർഗ്ഗാപ്രസാദൻ (ആദ്യം മുക്തി സ്ഥലം) മൂക്കോലഭഗവതിയുടെ ഉപാസകനായിരുന്നുഎന്നും പിന്നീടു ലീ ലാശുകന്റെ അന്തേവാസിയായെന്നും, വില്വമംഗലമെന്നും (കോദണ്ഡ) വില്ലമംഗലമെന്നും ലീലാശുകന്റെ ഇല്ലത്തിനു പേരുണ്ടായിരുന്നു എന്നും വെളിവാകുന്നു. 'കണ്ണഭൃത്യഃ' എന്ന പദത്തിന്റെ അർത്ഥം മനസ്സിലാകു ന്നില്ല; അതിന്റെ പാഠശുദ്ധിയെപ്പററിയും സംശയമുണ്ടു്.

ഇനി 'ശ്രീപത്മപാദമുനിപത്മവിനേയവർഗ്ഗശ്രീഭൂഷണം' എന്ന വിശേഷണത്തെപ്പററി സ്വല്പം ചിന്തിക്കാം. വില്വമംഗലം ക്രി: പി: ൻപതാം ശതകത്തിൽ ജീവിച്ചിരുന്നു എന്നു വിശ്വസിക്കുന്നവർ അദ്ദേ ഹം പത്മപാദാചാര്യരുടെ ശിഷ്യനായിരുന്നു എന്നു് ഈ വിശേഷണത്തെ ആശ്രയിച്ചു പ്രസ്താവിക്കുന്നു. ശങ്കരഭഗവൽപാദർക്കു തോടകൻ, സുരേ ശ്വരൻ, ഹസ്താമലകൻ, പത്മപാദൻ എന്നിങ്ങനെ നാലു ശിഷ്യന്മാരു ണ്ടായിരുന്നു എന്നും അവർ തൃശ്ശിവപേരൂരിൽ യഥാക്രമം വടക്കേമഠം, നടുവിലേമഠം, ഇടയിലേ മഠം, തെക്കേമഠം ഈ സന്ന്യാസിമഠങ്ങൾ സ്ഥാ പിച്ചു എന്നും ആണു് കേരളീയരുടെ ഇടയിൽ പ്രചരിക്കുന്ന ഐതിഹ്യം.

ഇടയിലെ മഠം പിൽകാലത്തു തെക്കേമഠത്തിൽ ലയിച്ചു. വടക്കേമഠം, പിൻവാഴ്ച്ചക്കാരനെ നിയമിക്കാതെ ഒരു സ്വാമിയാർ മരിച്ചപ്പോൾ വേദപാഠശാലയായി മാറി. ബാക്കിയുള്ള നടുവിലേമഠവും തെക്കേമഠവും ഇന്നും ഉണ്ടു്. നടുവിലേമഠത്തിലേയ്ക്കാണു് തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ വളരെക്കാലമായിപ്പുഷ്പാഞ്ജലിക്കുള്ള അവകാശം. തെക്കേമഠത്തിലെ സ്വാമിയാരായിട്ടാണു് വില്വമംഗലത്തെ അവരോധിച്ചതു് എന്നുള്ളതിനു സംശയമില്ല. മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻ ഈ വിഷയം അവിട്ടത്തെ 'കേരളം' എന്ന കാവ്യത്തിലും മംഗളോദയംമാസികപത്രത്തിൽ അവിടുന്നു പ്രസിദ്ധപ്പെടുത്തിയിരുന്ന പത്മപാദാചാര്യരെപ്പറ്റിയുള്ള ഉപന്യാസത്തിലും വ്യക്തമാക്കീട്ടുണ്ടു്. തിരുവാർപ്പുക്ഷേത്രത്തിൽ ശ്രീകൃഷ്ണപരമായ പൂജയ്ക്കു് അധികാരികൾ തെക്കേമഠത്തിൽ സ്വാമിയാരന്മാരാണെന്നു പറയേണ്ടതില്ലല്ലൊ.

വില്വമംഗലം പത്മപാദാചാര്യരുടെ നേരെയുള്ള ശിഷ്യനല്ലെങ്കിലും തെക്കേമഠത്തിലെ സ്വാമിയാരാകയാൽ ആ മുനിവര്യന്റെ (വിനേയ)ശിഷ്യവർഗ്ഗത്തിന്റെ അലങ്കാരമെന്നുള്ള ബിരുദത്തിനു് അധികാരിതന്നെ. ശങ്കരഭഗവൽപാദരുടെ കാലംതന്നെ ക്രി: പി: എട്ടാംശതകത്തിന്റെ അവസാനവും ഒമ്പതാം ശതകത്തിന്റെ ആരംഭവുമാണെന്നാണു് സാധാരണമായി പറഞ്ഞുവരാറുള്ളതെങ്കിലും അതിനു് ഒരു ശതകത്തോളം മുൻപാണെന്നും ചിലർ വാദിക്കുന്നുണ്ടു്. അതു് എങ്ങനെയെങ്കിലും ആകട്ടെ. ശ്രീപത്മനാഭസ്വാമിക്ഷേത്രം പ്രതിഷ്ഠിച്ചപ്പോൾ ആ ദേവനു് ആദ്യമായി നിവേദ്യംകഴിച്ചതു വില്വമംഗലത്തു സ്വാമിയാരാണെന്നു് ഒരു ഐതിഹ്യമുണ്ടെന്നും അതു വില്വമംഗലം ക്രി: പി: ഒൻപതാം ശതകത്തിൽ ജീവിച്ചിരുന്നു എന്നുള്ള ഊഹത്തിനു് ഉപോൽബലകമാണെന്നും ചിലർ വാദിക്കുന്നതു നിരാസ്പദം തന്നെ. ആഴ്‌വാരന്മാരുടെ "പാടൽ പെററ" ശ്രീപത്മനാഭസ്വാമിക്ഷേത്രം ക്രി: പി: ഒൻപതാം ശതകത്തിനു മുൻപുതന്നെ ദക്ഷിണാപഥമെങ്ങും പ്രസിദ്ധമായിക്കഴിഞ്ഞിരുന്നു. ആ ക്ഷേത്രം പ്രതിഷ്ഠിച്ചതും അതിൽ ആദ്യമായി നിവേദ്യം കഴിച്ചതും ദിവാകരൻ എന്നപേരുള്ള ഒരു തൌളവ(തുളുദേശക്കാരനായ)സന്യാസി (എമ്പ്രാന്തിരി)യായിരുന്നു; നമ്പൂരിയല്ല. ദിവാകരൻ ശങ്കരാചാര്യരെ അപേക്ഷിച്ചു പ്രാചീനനാണു്.

"തേഷാം മദ്ധ്യേ മഹാതേജാ ദിവാകരസമപ്രഭഃ
യതിർദിവാകരാഖ്യോഭൂൽ സർവ്വകാമമഹാനിസ്പൃഹഃ

വിരക്താസ്സൗളവോ യോഗീ ഹരിം ക്ഷീരാബ്ധിശായിനം
ഉഷ്ടമഭ്യർച്ച്യയദ്വിഷ്ണും മുക്തികാമോ ജിതേന്ദ്രിയഃ"

എന്ന അനന്തശയനക്ഷേത്രമാഹാത്മ്യം ഒന്നാമദ്ധ്യായത്തിലും,

"തമാഹ പത്മനാഭോഥ യതീന്ദ്രം തൌളവം മുദാ
ദിവാകരയതീന്ദ്രാത്ര ത്വം മാമർച്ച്യ സുവ്രത!

* * * * *

ത്വയാർച്ച്യനീയസ്ത്വദ്വംശ്യൈസ്തൌളവൈരപി മൽപ്രിയൈഃ;
നാന്യേ മമാർച്ചകാ അത്ര തൌളവാ ഏവ മൽപ്രിയാഃ"

എന്ന് എട്ടാമദ്ധ്യായത്തിലും,

"തച്ഛ്രുത്വാ ദേവദേവസ്യ വചസം തുഷ്ടമാനസഃ
ദിവാകരയതീന്ദ്രസ്തമർച്ചിതും സമുപാക്രമൽ"

എന്ന് ഒമ്പതാമദ്ധ്യായത്തിലും പ്രസ്താവനയുണ്ട്.

ഞാൻ ഈ ഉപന്യാസത്തിന്റെ ആരംഭത്തിൽ സൂചിപ്പിച്ച പണ്ഡിതന്മാരുടെ പക്ഷം, ഒൻപതാം ശതകത്തിൽ ജീവിച്ചിരുന്ന വില്വമംഗലം ശ്രീകൃഷ്ണകർണ്ണാമൃതവും, പന്ത്രണ്ടാം ശതകത്തിൽ ജീവിച്ചിരുന്ന വില്വമംഗലം പുരുഷകാരം തുടങ്ങിയ ഗ്രന്ഥങ്ങളും രചിച്ചു എന്നാണല്ലോ. അങ്ങനെയാണെങ്കിൽ രണ്ടുപേരും ഒന്നുപോലെ കൃഷ്ണലീലാശുകബിരുദത്താൽ അലംകൃതരും ശ്രീകൃഷ്ണഭക്തന്മാരുമായി പരിണമിച്ചതു് ആശ്ചര്യജനകമായ ഒരു സംഭവമായി വിചാരിക്കേണ്ടിയിരിക്കുന്നു. രണ്ടാമത്തെ ലീലാശുകനാണ് ശ്രീചിഹ്നകാരൻ എന്നുള്ള വാദത്തിനു നില്ക്കക്കള്ളിയില്ല. ദേവൻ എന്ന ഒരു പണ്ഡിതൻ സംസ്കൃതധാതുക്കളെ അധികരിച്ചു ദൈവം എന്നൊരു ഗ്രന്ഥം കാരികാരൂപത്തിൽ നിർമ്മിച്ചു. ആ ഗ്രന്ഥത്തിനു കൃഷ്ണലീലാശുകമുനി രചിച്ച വിസ്തൃതവും വിശദവുമായ വ്യാഖ്യാനമാണ് പുരുഷകാരം. വാർത്തികരൂപമായ ആ വ്യാഖ്യാനത്തിന്റെ അവസാനത്തിൽ,

"ഉക്താനുക്തദുരുക്താനി സ്ഥാനേ സ്ഥാനേ വിവൃണ്വതാ
കൃഷ്ണലീലാശുകേനൈവം കീർത്തിതം ദൈവവാർത്തികം
കൃഷ്ണലീലാശുകസ്യേയം കൃതിഃ കൃതിമനോഹരാ
പുഷ്ണാതി കൃഷ്ണസമ്പ്രീതിം ഭുവനാന്യഭിപുഷ്യതു"

എന്നീ ശ്ലോകങ്ങൾ കാണുന്നു. പുരുഷകാരത്തിലെ മംഗലാചരണപദ്യവും ശ്രീകൃഷ്ണപരമാണ്.

"ഗാശ്ച വിബുധാംശ്ച ഭ്രമൈ പാലയിത്തും കിമപി കൃതപദന്യാസം
ആപാദചൂഡമിദമിദമഭ്യുന്മൃത ദൈവമദ്ഭുതം ഭോ ഭോഃ"

പുരുഷകാരത്തിൽ സരസ്വതീകണ്ഠാഭരണം, ശൃംഗാരപ്രകാശം എന്നീ ഗ്രന്ഥങ്ങളുടെ കത്താവായ ഭോജനേയും ധാതുപാഠത്തിന്റെ കത്താവായ ഹേമചന്ദ്രാചാൎയ്യനേയും കവികാമധേനുവിന്റെ പ്രണേതാവായ ബോപദേവനേയും സ്മരിക്കുന്നു. ഭോജരാജാവ് ക്രി: പി: പതിനൊന്നാം ശതകത്തിന്റെ പൂൎവ്വാദ്ധത്തിലും, ഹേമചന്ദ്രൻ പന്ത്രണ്ടാംശതകത്തിന്റെ മദ്ധ്യത്തിലും, (1088—1172) ഹേമാദ്രിയുടെ ആശ്രിതനും വിദ്വൽഭക്തനുമായിരുന്ന ബോപദേവൻ പതിമ്മൂന്നാം ശതകത്തിന്റെ ഉത്തരാദ്ധത്തിലുമാണ് സാഹിത്യവ്യവസായത്തിൽ ഏപ്പെട്ടിരുന്നത്. ധാതുവൃത്തികാരനായ സായണാചാൎയ്യർ ക്രി: പി: പതിന്നാലാം ശതകത്തിന്റെ ഉത്തരാദ്ധത്തിലാണ് ആ ഗ്രന്ഥം നിൎമ്മിച്ചതു്; അദ്ദേഹം പുരുഷകാരത്തെ പല അവസരങ്ങളിലും സ്മരിക്കുന്നുണ്ട്. ആ ശതകത്തിന്റെ ഉത്തരാദ്ധത്തിൽത്തന്നെ ദക്ഷിണാപഥത്തെ അലങ്കരിച്ചിരുന്ന ഒരു ഉത്തമകവയിത്രിയും വിജയനഗരത്തിലെ രാജകുമാരനായ വീരകമ്പണന്റെ പ്രാണപ്രേയസിയുമായ ഗംഗാദേവി തന്റെ മധുരാവിജയകാവ്യത്തിൽ പൂൎവ്വസൂരികളുടെ മഹിമകളെ വൎണ്ണിക്കുന്ന ഘട്ടത്തിൽ, വാല്മീകി, വേദവ്യാസൻ, കാളിദാസൻ, ഭട്ടബാണൻ, ഭാരവി, ആചാൎയ്യദണ്ഡി എന്നീ മഹാകവികളെ പ്രശംസിച്ചിട്ടു തദനന്തരം തനിക്കു സ്വല്പം മുമ്പു ജീവിച്ചിരുന്ന കൎണ്ണാമൃതകവി, തിക്കയൻ, അഗസ്ത്യഭട്ടൻ, ഗംഗാധരൻ ഈ കവികളെ വന്ദിക്കുന്നു. ഇവരിൽ കൎണ്ണാമൃതകവി വില്വമംഗലംതന്നെയാണെന്നു പറയേണ്ടതില്ലല്ലോ. അദ്ദേഹത്തെപ്പററിയുള്ള പദ്യം താഴെകാണുന്നതാണ്.

"മന്ദാരമഞ്ജരീസ്യന്ദിമകരന്ദരസാപ്ലുതഃ
കസ്യ നാഹ്ലാദനായാലം കൎണ്ണാമൃതകവേൎഗ്ഗിരഃ?"

ആന്ധ്രകവിബ്രഹ്മാവെന്ന ബിരുദത്താൽ സുവിദിതനായ (തിക്കയൻ) തിക്കണസോമയാജി ക്രി: പി: 1220 മുതൽ 1300 വരെ ജീവിച്ചിരുന്നു. ക്രി: പി: പതിന്നാലാം ശതകത്തിൽ ജീവിച്ചിരുന്ന ശാർങ്ഗധരൻ ക്രി: പി: 1363-ൽ താൻ സമാഹരിച്ച 'പദ്ധതി'യിൽ കൃഷ്ണകൎണ്ണാമൃതത്തിൽ നിന്ന്,

"പരമിമമുപദേശമാദ്രിയധ്വം നിഗമവനേഷു നിതാന്തചാരഖിന്നാഃ
വിചിനുത ഭവനേഷു വല്ലവീനാമുപനിഷദൎത്ഥമുലൂഖലേ നിബദ്ധം"

എന്ന പദ്യം ഉദ്ധരിച്ച് 'വില്വമംഗലശ്രീചരണാനാം' എന്നു പറയുന്നു. ഈ പദ്യം കൎണ്ണാമൃതത്തിന്റെ എല്ലാപാഠങ്ങളിലും കാണുന്നുണ്ട്. ഇതു കൂടാതെ ആ ഗ്രന്ഥത്തിൽ കാണാത്ത,

"നവനീലമേഘരുചിരഃ പരഃ പുമാ-
നവനിമവാപ്യ ധൃതഗോപവിഗ്രഹഃ
*നവനീയകീൎത്തിരമരൈരപി സ്വയം
നവനീതഭിക്ഷുരധുനാപി ചിന്ത്യതേ"

"അദ്ധോന്മീലിതലോചനസ്യ പിബതഃ പൎയ്യാപ്തമേകം സ്തനം
സദ്യഃപ്രസ്നുതദുഗ്ദ്ധദിഗ്ദ്ധമപരം ഹസ്തേന സമ്മാൎജ്ജതഃ
മാത്രാ ചാംഗുലിലാളിതസ്യ ചിബുകേ സ്മേരായമാണേ മുഖേ
വിഷ്ണോഃ ക്ഷീരകണാംബുധാമധവളാ ദന്തദ്യുതിഃ പാതു വഃ"

"കൃഷ്ണ! ത്വം നവയൗവനോസി ചപലാഃ പ്രായേണ ഗോപാംഗനാഃ
കംസോ ഭൂപതിരബ്ജനാളമൃദുലഗ്രീവാ വയം ഗോദുഹഃ
തസ്മാദഞ്ജലിനാ ഭവന്തമധുനാ വൃന്ദാവനം മദ്വിനാ
മാ യാസീരിതി നന്ദഗോപവചസാ നമ്രോ ഹരിഃ പാതു വഃ"

എന്നീ മൂന്നു കൃഷ്ണപരങ്ങളായ പദ്യങ്ങൾകൂടി 'വില്വമംഗലശ്രീചരണാനാം' എന്നുപന്യസിച്ചുകൊണ്ടു എടുത്തു ചേൎക്കുന്നു. ഇതിൽനിന്നെല്ലാം അനുമാനിക്കാവുന്നതു കൃഷ്ണലീലാശുകൻ എന്ന ബിരുദനാമത്താൽ സുവിദിതനായ വില്വമംഗലത്തുസ്വാമിയാർ ക്രി: പി: ഉദ്ദേശം 1220 മുതൽ 1300 വരെ ജീവിച്ചിരുന്നിരിക്കണമെന്നാകുന്നു. സ്വാമിയാരുടെ ഗുരുക്കന്മാരിൽ ഒരാളായ ഈശാനദേവൻ ത്രിവിക്രമലോത്തുംഗന്റെ സമകാലികനായിരുന്നിരിക്കാം എന്നു കാണുന്ന സ്ഥിതിക്ക് ഈ കാലഗണന യുക്തിയുക്തമാണെന്നു വിചാരിക്കാവുന്നതാണ്. ക്രി: പി: 1205-ൽ വംഗരാജാവായ ലക്ഷ്മണസേനന്റെ സമകാലികനും സുഹൃത്തുമായിരുന്ന ശ്രീധരദാസൻ സദുക്തികൎണ്ണാമൃതം എന്നൊരു സുഭാഷിതഭണ്ഡാഗാരം നിബന്ധിക്കുകയുണ്ടായി. അതിൽ കേരളീയനായ കുലശേഖര(ആഴ്‌വാർ)പ്പെരുമാളുടെ മുകുന്ദമാലയിൽനിന്ന് ഹരിഭക്തിക്ക് ഉദാഹരണങ്ങളായി 'ബദ്ധേനാഞ്ജലിനാ', 'നാസ്ഥാ ധൎമ്മേ,' 'മജ്ജന്മനഃ ഫലമിദം' ഈ മൂന്നുപദ്യങ്ങളും 'ശ്രീകുലശേഖരസ്യ' എന്നു നാമഗ്രഹണം ചെയ്തും, 'നാഹം വന്ദേ തവ ചരണയോഃ', 'മുകുന്ദ മൂൎദ്ധ്നാ പ്രണിപത്യ യാചേ' ഈ രണ്ടു പദ്യങ്ങളും 'കസ്യചിൽ' എന്നുമാത്രം പറഞ്ഞു

നവനീയം = സ്തുത്യം.

കൊണ്ടും ഉദ്ധരിച്ചിരിക്കുന്നു; എന്നാൽ ശ്രീകൃഷ്ണകർണ്ണാമൃതത്തിൽനിന്ന് ഒരൊറ്റപ്പദ്യംപോലും ഉദ്ധരിച്ചിട്ടുമില്ല. വൈഷ്ണവഭക്തിസമ്പ്രദായത്തിന്റെ കേളീകേന്ദ്രമായ വംഗദേശത്തിൽ ഗ്രഥിതമായ ആ പുസ്തകത്തിൽ അന്ന് ശ്രീകൃഷ്ണകർണ്ണാമൃതം പ്രചുരപ്രചാരമായിരുന്നു എങ്കിൽ അതിന് അത്തരത്തിലുള്ള ഒരു അവഗണനം സംഭവിക്കുക എന്നുള്ളത് അസാധ്യമാണ്. ജയദേവരുടെ ഗീതഗോവിന്ദത്തിൽനിന്നു പലപദ്യങ്ങളും സദുക്തികർണ്ണാമൃതത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. ആ കവീശ്വരന്റെ ജീവിതകാലം ക്രി: പി: പന്ത്രണ്ടാം ശതകത്തിന്റെ പൂർവ്വാർദ്ധമാണല്ലോ. ക്രി: പി: ഒമ്പതാം ശതകത്തിൽ രാധാരാധനത്തിനു തന്നെ വലിയ പ്രാധാന്യമുണ്ടായിരുന്നില്ല. ദാക്ഷിണാത്യനായ ഒരു ഭക്തശിരോമണിയുടെ കൃതിയായ വിഷ്ണുഭാഗവതത്തിൽ രാധയുടെ പേർപോലും പ്രസ്താവിച്ചുകാണുന്നില്ല. ബ്രഹ്മവൈവർത്തപുരാണത്തിലാകുന്നു ഇദംപ്രഥമമായി ആ ഗോപവനിത ആവിർഭവിക്കുന്നതു്; അതു് ഔത്തരാഹകൃതവും ഒട്ടുവിലത്തേതുമായ പുരാണവുമാണ്. അതിനു ദക്ഷിണാപഥത്തിൽ പ്രചാരം സിദ്ധിച്ചതിനുമേലായിരിക്കണം കൃഷ്ണകർണ്ണാമൃതത്തിന്റെ നിർമ്മിതി എന്നുള്ള വസ്തുത അപലപനീയമല്ലെങ്കിൽ, ക്രി: പി: ഒമ്പതാം ശതകത്തിലാണ് ആ സ്തോത്രത്തിന്റെ പ്രാദുർഭാവമെന്നു സമർത്ഥിക്കുവാൻ വളരെ പ്രയാസമുണ്ട്. രാധാകൃഷ്ണപരങ്ങളായ അനേകം പദ്യങ്ങൾ കൃഷ്ണകർണ്ണാമൃതത്തിൽ ഉണ്ടെന്നു ഞാൻ പറയേണ്ടതില്ലല്ലോ. ആകെക്കൂടി നോക്കുമ്പോൾ പതിമ്മൂന്നാം ശതകത്തിൽ ജനിച്ച വില്വമംഗലത്തിൽനിന്നു ഭിന്നനായി ഒൻപതാം ശതകത്തിൽ മറ്റൊരു വില്വമംഗലം ഉണ്ടെന്നു വിശ്വസിക്കുവാൻ ന്യായങ്ങൾ കാണുന്നില്ല.

ഇനി വില്വമംഗലത്തിന്റെ ജന്മഭൂമി ഏതെന്നു വിചാരണ ചെയ്യാം. അതു ചിലർ വംഗദേശമെന്നും, മററു ചിലർ ആന്ധ്രദേശമെന്നും വേറെചിലർ ഗൂർജ്ജരമെന്നും ഉപന്യസിക്കാറുണ്ട്. ഞാനും ഒരു കാലത്തു വില്വമംഗലം ജനിച്ചതു് ആന്ധ്രദേശത്തിലാണോ എന്നു സംശയിച്ചിരുന്നു. എന്നാൽ ആ മഹാകവി ഒരു കേരളീയനായിരുന്നു എന്ന് എനിക്ക് ഇന്നു നിസ്സന്ദേഹമായി സ്ഥാപിക്കുവാൻകഴിയും. വംഗദേശീയനെന്നു പറയുന്നതു് ഒരു കൃഷ്ണസമ്പ്രദായപ്രവർത്തകനായതുകൊണ്ടും വംഗദേശം ആ സമ്പ്രദായത്തിന്റെ കേന്ദ്രസ്ഥാനമായതുകൊണ്ടുമാണ്. പക്ഷെ, ചൈതന്യഭഗവാന്റെ (ക്രി: പി: 1485—1533) കാലത്തുണ്ടായിരുന്ന പ്രധാനവൈഷ്ണവഗ്രന്ഥങ്ങൾ (വിഷ്ണു) ശ്രീമൽഭാഗവതം, ശ്രീകൃഷ്ണകർണ്ണാമൃതം, ബ്രഹ്മസംഹിത ഇവയായിരുന്നു എന്നും ഇവയിൽ കർണ്ണാമൃതത്തിന്റെയും ബ്രഹ്മസംഹിതയുടെയും ഏടുകൾ അദ്ദേഹം

കേരളം സന്ദർശിച്ചപ്പോൾ സമ്പാദിച്ചുകൊണ്ടുപോയെന്നാകുമല്ലൊ ഉള്ളതു് അദ്ദേഹത്തിന്റെ ജീവചരിത്രഗ്രന്ഥങ്ങളിൽതന്നെ പ്രസ്താവിച്ചിട്ടുണ്ടു്. ബ്രഹ്മസംഹിത അദ്ദേഹത്തിനു കിട്ടിയതു് തെക്കൻതിരുവിതാംകൂറിൽ തിരുവട്ടാററു നിന്നായിരുന്നു. ആന്ധ്രദേശീയനെന്നു പറയുന്നതു ഭക്തമാലയെ ആസ്പദമാക്കിയാണു്. ഭക്തമാല വില്വമംഗലത്തിന്റെ ജീവിതകാലം കഴിഞ്ഞു് അനേകം വഷശതങ്ങൾക്കമേൽ രചിച്ച ഒരു ഗ്രന്ഥമാകയാൽ അതിൽ പല അതിശയോക്തികളും അസത്യപ്രസ്താവനകളും കടന്നുകൂടീട്ടുണ്ടു്. വല്ലഭാചാൎയ്യരുടെ (ക്രി: പി: 1473—1531) പുഷ്ടിമാൎഗ്ഗം അങ്കുരാവസ്ഥയിൽ വില്വമംഗലത്തിന്റെ കൃതികളിൽ കാണുന്നു എന്നും, വില്വമംഗലം പല ശതാബ്ദങ്ങൾ ജീവിച്ചിരുന്ന വല്ലഭനെ ആ മാൎഗ്ഗത്തിന്റെ ഉപജ്ഞാതാവാകത്തക്കവണ്ണം ജ്ഞാനോപദേശം ചെയ്തു എന്നും ഉള്ള ഐതിഹ്യമാണു് അദ്ദേഹത്തെ ഗുജ്ജരജാതനെന്നു ശങ്കിക്കുവാൻ അവകാശം നല്കുന്നതു്. ആ കഥയ്ക്കു കാലെന്നു് ഒന്നുള്ളതായിത്തന്നെ തോന്നുന്നില്ല.

വില്വമംഗലത്തിന്റെ കൃതിയായ ബാലകൃഷ്ണസ്തോത്രത്തിൽ ഇങ്ങനെ പ്രസ്താവിച്ചുകാണുന്നു.

ആദിത്യപ്രഭനസംജ്ഞാതം യദാദിത്യാദധികം മഹഃ
നിൎജ്ജിതസ്സമദൃഷ്ട്യൈവ നിർലോഭം യേന മന്മഥഃ
അൎജ്ജിതൈരന്യകസൂമൈരാരാദാരാധയൻ യമീശ
ഈശാനദേവ ഇത്യാസീദീശാനോ മുനിതേജസാം
ആസ്പദസ്യ ഹി യസ്യാസീദശേഷഗുണസമ്പദാം
അദ്രിതീയ ഇതി ഖ്യാതിരാത്മബുദ്ധ്യാ ന കേവലം
തയോരനുഗ്രഹാംപാംഗസംക്രാന്തജ്ഞാനസാഗരാഃ
സാഗരാ ഇവ ഗംഭീരാസ്സന്തി ധന്യാസ്സുറന്ദ്രശഃ
തയോരേവ കൃപാപാത്രാ കൃഷ്ണലീലാശുകോ മുനിഃ
യദാശ്രമാംഗണേ നിത്യം രമന്തേ തന്ത്രവിസ്തരാഃ
തിലകം കലപാലീനാം നീലീതി നിലയം ശ്രിയാം
യമലം ജനയാഞ്ചക്രേ യഞ്ച കീൎത്തിഞ്ച ശാശ്വതീം
യസ്യ ദാമോദരോ നാമ പിതാ സവിതൃസന്നിഭഃ
അഗ്രണ്യസ്യ ഹി യസ്യാസന്നാധമൎണ്ണാ മഞ്ജ‍ൎഗണാഃ
തസ്യ തൽ പ്രിയസൎവ്വസ്വം രാഘവശാനസംജ്ഞകം
വിനേയസ്സ വിധേയാനാം സുഹൃൽ .. ... ... ...

യസ്യ ദക്ഷിണകൈലാസലീലാപരിണതം മഹഃ
ലബ്ധ്വാ ചന്ദനഗന്ധേന സുഗന്ധയതി മാനസം
കൃഷ്ണലീലാശുകസ്യാസ്യ കിശോരമധിദൈവതം
സ്തുതിരത്നമിദം ബ്രൂതേ വേണുവാദിമുഖേന്ദുനാ"

ഈ ശ്ലോകങ്ങളിൽനിന്ന് ആദിത്യപ്രജ്ഞനെന്നും ഈശാനദേവനെന്നും ലീലാശുകന്ന രണ്ടു ഗുരുക്കന്മാരുണ്ടായിരുന്നു എന്നും, അവരിൽ ആദിത്യപ്രജ്ഞൻ ജിതേന്ദ്രിയനും ഈശാനദേവൻ അന്തർമ്മുഖനും ഗുണശാലിയുമായിരുന്നു എന്നും, അവരുടെ ശിഷ്യന്മാരായി അനേകം മഹാന്മാർ ജീവിച്ചിരുന്നു എന്നും, ലീലാശുകന്റെ ആശ്രമാങ്കണത്തിൽ വിവിധതന്ത്രങ്ങൾ വിഹരിച്ചിരുന്നു എന്നും, അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ നീലിയും ദാമോദരനുമായിരുന്നു എന്നും, താനും ശാശ്വതിയായ കീർത്തിയും നീലി ഇരട്ടപെററ മക്കളായിരുന്നു എന്നും, ലീലാശുകന്നു രാഘവേശൻ എന്നൊരു സുഹൃത്തുണ്ടായിരുന്നു എന്നും, ദക്ഷിണകൈലാസത്തിലെ ശിവൻ അദ്ദേഹത്തിന്റെ മനസ്സിനെ ആഹ്ലാദിപ്പിച്ചിരുന്നു എന്നും, പ്രസ്തുതസ്തോത്രം സാക്ഷാൽ ബാലഗോപാലൻതന്നെയാണ് വേണുവിൽകൂടി ഗാനംചെയ്തതെന്നും ഉള്ള അറിവുകൾ നമുക്കു ലഭിക്കുന്നു. ആദിത്യപ്രജ്ഞൻ ആരെന്നറിയുന്നില്ല. ഈശാനദേവനേയും നീലിയേയും ദാമോദരനേയും പററി പ്രസ്താവിക്കുന്ന ശ്രീകൃഷ്ണകർണ്ണാമൃതപദ്യം ഞാൻ മുൻപ് ഉദ്ധരിച്ചിട്ടുണ്ടല്ലോ. ലീലാശുകന്റെ സുഹൃത്തായ രാഘവേശൻ കൃഷ്ണപദീകാരനായ രാഘവാനന്ദനിൽനിന്നു ഭിന്നനാണ്. ദക്ഷിണകൈലാസം തൃശ്ശൂർതന്നെയാണ്; തൃപ്പങ്ങോട്ടെന്നു പറയുന്നവരുമുണ്ട്. അതു ശരിയാണെന്നു തോന്നുന്നില്ല.

"ഏതച്ഛിവപുരം നാമ ക്ഷേത്രം പുണ്യമനുത്തമം
ദിവ്യം ദക്ഷിണകൈലാസം മഹാകൈലാസവദ്ഭുവി"

എന്നു കേരളാചാരദീപികയിൽ പ്രസ്താവിക്കുന്നതു തൃശ്ശൂർ വടക്കുന്നാഥക്ഷേത്രത്തെപ്പററിയാണല്ലോ.

എങ്കിലും തൃപ്പങ്ങോട്ട് (ശ്വേതാരണ്യം) ആണ് വില്വമംഗലത്തിന്റെ ജന്മഭൂമി എന്നൂഹിക്കുന്നതിന്നു വേറെ തെളിവുകൾ ഉണ്ട്. അദ്ദേഹത്തിന്റെ വകയായി 'കാലവധം' എന്നു മൂന്നു സർഗ്ഗത്തിൽ ഒരു കാവ്യമുണ്ട്. അതു മാർക്കണ്ഡേയനെ ശ്രീപരമേശ്വരൻ മൃത്യുഭയത്തിൽനിന്നു പാലിക്കുന്ന കഥയെ വിഷയീകരിച്ചു കവി രചിച്ചിട്ടുള്ള ഒരു കൃതിയാ

കന്നു. വ്രജസുന്ദരികളുടെ അഭ്യർത്ഥന അനുസരിച്ച് അവരോടു ശ്രീകൃഷ്ണൻ ശിവൻെറ പ്രസ്തുതമായ അപദാനം വർണ്ണിക്കുന്നതായാണ് കാവ്യത്തിൻെറ ആരംഭം. ചില ശ്ലോകങ്ങൾ ഉദ്ധരിക്കാം.

"ശൈലേന്ദ്രമൂർദ്ധ്നി ധൃതാത്ഭുതദിവ്യവേഷം
ദേവം വിലോക്യ നിഖിലവ്രജബാലരത്നം
പപ്രച്ഛ വിസ്മയരസേന പരീതചേതാ
ബദ്ധാഞ്ജലിർവ്രജജനഃ സ്വയമേവ കൃഷ്ണം

ദേവ, ത്വദർച്ചനകൃതേ കൃതജന്മനാം നഃ
പ്രാപുസ്സമസ്തവിഷയാണി കൃതാർത്ഥഭാവം
കിന്തു ത്വദീയവദനാംബുജദിവ്യവാണീ-
മത്യദ്ഭുതാമനുബുഭൂഷുരലം ജനോയം"

* * * *

"കിഞ്ചേദമദ്ഭുതരസം ചരിതം പുരാരേ-
ശ്ശൃണ്വന്തു ഹന്ത! മധുകൈടഭവിദ്വിഷശ്ച;
സർവ്വേപി ഘോഷനിലയാസ്സഹ ബാലവൃദ്ധൈ-
ന്നത്വാ/സിതായ ച സിതായ ച ദിവ്യധാമ്നേ.

ഈശഃ കദാചിദചലേന്ദ്രമഹാസഭായാം
ഗീർവ്വാണമൌലിമണിമേദുരവേദികായാം
സഖ്യാ സഹൈവ സരസീരുഹലോചനേന
തത്തൽസ്തുതീരനുഭവൻ ജനമന്വഗൃഹ്ണാൽ."

അങ്ങനെ കൈലാസപർവ്വതത്തിലെ മഹാസദസ്സിൽ ശ്രീപരമേശ്വരൻ മഹാവിഷ്ണുവിനോടുകൂടി ദേവന്മാരുടെ സ്തുതികൾ കേട്ടുകൊണ്ടും ഇടയ്ക്കു പാർവ്വതീദേവിയെ കടാക്ഷിച്ചുകൊണ്ടും ഇരിക്കുമ്പോൾ ഒരു ആർത്തനാദം കേൾക്കുകയും നന്ദികേശ്വരനിൽനിന്നു വസ്തുത മനസ്സിലാക്കി കപിതനായി വിഷ്ണുവിനോടും പ്രമഥഗണങ്ങളോടുമൊന്നിച്ചു കാലനോടു യുദ്ധത്തിനു് അവിടെനിന്നു പുറപ്പെടുകയും ചെയ്യുന്നു.

"തത്രത്ഥമാവിധമഹോത്സവമണ്ഡിതായാം
സേവാനതൈസ്ത്രിദിവസദാം നികരൈസ്സഭായാം
ആവിർബ്ബഭൂവ കിമപി ധ്വനിതം സുദൂരാ-
ദപ്യൈശ്വരം ഹൃദയമാചലയൽ ക്ഷണേന

സ്ഥിത്വാ മുഹൂർത്തമചലേ ക്ഷണമംബുജാക്ഷം
വാമാംസകൂടതടലഗ്നമഥാവരോപ്യ
പാണിം നിജം പുരരിപുഃ പരിവാരരാജം
സാജ്ഞം സരോഷമിവ നന്ദിനമന്വപശ്യൽ"

* * * *

"മൈകേതകവശ്യ! മദീയപദാരവിന്ദ-
രാഗാരുണാമലമതീനപി മാസവർഗ്ഗാൻ
ആഹന്തി ഹന്ത! ഹതകഃ കിമു കാല (ഏഷ)
കാമാന്തകേതി വിനിശമ്യ വിജൃംഭചാല"

പിന്നീട് ശ്രീപരമേശ്വരനും കാലനുംതമ്മിൽ യുദ്ധം നടക്കുന്നു. നന്ദി ആർത്തനായ മാർക്കണ്ഡേയനെ കഴുത്തിൽ എടുത്തുകൊണ്ടു തിരുമുമ്പിൽചെല്ലുകയും ശിവൻ ആ മുനികുമാരനെ തന്റെ വാഹനത്തിൽ കയറ്റിയിരുത്തുകയും ചെയ്യുന്നു.

അത്രാന്തരേ സരഭസം പരിവൃത്യ നന്ദീ
കണ്ഠേ നിജേ സമനുഗൃഹ്യ മുനിം തമാർത്തം
നാഥാഗ്രതോപി ഗതവാൻ നയനത്രയേണ
സമ്പൂജിതഃ സ്മരജിതാ ചിതസംഭ്രമേണ.

മുക്തസ്സ മൃത്യുമുഖഗഹ്വരതോ മൃകണ്ഡോഃ
പുത്രഃ പുരത്രയജിതാ നിജവാഹനാഗ്രേ
ആരോപിതസ്ത്രിതജനേ കരുണാമയേന
സോപ്യസ്യ പാദകമലേ പ്രണിപത്യ തസ്ഥൌ.

ഒടുവിൽ കാലൻ ശിവന്റെ ശൂലം വക്ഷസ്സിലേററു മരിക്കുകയും അതോടുകൂടി പ്രഥമസർഗ്ഗം അവസാനിക്കുകയും ചെയ്യുന്നു. രണ്ടും മൂന്നും സർഗ്ഗങ്ങൾ സ്തുതിമാത്രപരങ്ങളാണ്. ഒടുവിൽ മുനികുമാരന്റെ അപേക്ഷാനുസാരം ശിവൻ തൃപ്രങ്ങോട്ടു തന്റെ വാസഗേഹമാക്കി ലിംഗാത്മനാ അവിടെ സന്നിധാനം ചെയ്തു എന്നു താഴെകാണുന്ന ശ്ലോകത്തിൽ പ്രസ്താവിച്ചുകാണുന്നു.

"അഥ പ്രയാതേഷ്വഖിലേഷു നാകിഷു
ദ്വിതീയവേഷേ ജലധിം പ്രതീയുഷഃ
തസ്മിൻ പുനഃശ്വേതവനേ ശിവഃ സ്വയം
ലിംഗാത്മനാ സന്നിദധേ മുനീപ്സയാ"

ഗ്രന്ഥാന്തത്തിൽ "ഇതി ശ്രീകൃഷ്ണലീലാശുകസ്യ കൃതൌ കാലവധേ തൃതീയസ്സർഗ്ഗസ്സമാപ്തഃ" എന്നിങ്ങനെ മൂന്നാംസർഗ്ഗം അവസാനിക്കുന്നു. ഇതുതന്നെയാണ് ഏകദേശം തൃപ്രങ്ങോട്ടെ സ്ഥലപുരാണത്തിൻെറ ഗതിയും. ശ്വേതൻ എന്നു പേരായ ബ്രാഹ്മണബാലൻ അല്പായുർദ്ദോഷം നീങ്ങുന്നതിനായി മൃത്യുഞ്ജയനെ ഭജിച്ചുവന്നിരുന്നു എന്നും, ഒരു ദിവസം തിരുനാവായ ക്ഷേത്രത്തിൽപോയി മഹാവിഷ്ണുവിനെ തൊഴുതു തിരിയെവരുന്ന വഴിക്കു കാലൻ ആ കുട്ടിയെ പിൻതുടൎന്നു എന്നും, കുട്ടി ഓടിപ്പോയി ഒരു മണൽത്തിട്ടിനെ ശിവനെന്ന ഭാവത്തിൽ ആലിംഗനം ചെയ്തുഎന്നും, ശിവൻ പ്രത്യക്ഷീഭവിച്ചു കാലനെക്കൊന്നുഎന്നുമാണല്ലൊ ആ പുരാണത്തിലെ കഥ. ശ്വേതൻ എന്ന മുനികുമാരനു മുക്തിലഭിച്ച സ്ഥലമാകയാൽ ശ്വേതവനം അഥവാ ശ്വേതാരണ്യം എന്ന് ആസ്ഥലത്തിനു പേർ സിദ്ധിച്ചുപോലും! അവിടെ ഭാരതപ്പുഴയുടെ പോഷകനദിയായി വാളയാറെന്നപേരിൽ ഒരുചെറിയ തോടുണ്ടായിരുന്നു; ഇപ്പോഴുണ്ടോ എന്ന് അറിഞ്ഞുകൂടാ. അതിനെ കവി, "ശിശുസരിതം വദന്തി സരിതം തവ പാർശ്വചരീം" എന്നു വർണ്ണിക്കുന്നു. ശിശു=ബാലൻ (വാലൻ). ഉദ്ദണ്ഡശാസ്ത്രികൾ കോകിലസന്ദേശത്തിൽ ഈ ക്ഷേത്രത്തെപ്പററി,

"ബ്രഹ്മാഭ്യാസപ്രശമിതകലീൻ പ്രാപ്യ ദിപ്രാൻ പ്രകാശാൻ
ശ്വേതാരണ്യം വ്രജ ബഹുമതം ധാമ മൃത്യുഞ്ജയസ്യ
ദൃഷ്ട്വാ ദൂരേ സകൃദപി ജനാ യന്ന പശ്യന്ത്യവശ്യം
മൃത്യോർവ്വക്ത്രം നിടിലഘടിതഭ്രുകുടീകം കദാചിൽ"

എന്നു വൎണ്ണിച്ചിരിക്കുന്നതു നോക്കുക.

ഇനി മററു ചില സ്തോത്രങ്ങളെപ്പററി പ്രസ്താവിക്കാം. ലീലാശുകൻെറ ദക്ഷിണാമൂൎത്തിസ്തവം, അഭിനവകൌസ്തുഭമാല ഈ രണ്ടു സ്തോത്രങ്ങൾ അച്ചടിച്ചിട്ടുണ്ട്. ദക്ഷിണാമൂൎത്തി ചൊവ്വര(ശുകപുരം)യിലെ തേവരാകുന്നു.

"പുരാ ശുകപുരക്ഷേത്രേ മയാ ദൃഷ്ടഃ സദാശിവഃ
ദക്ഷിണാമൂൎത്തിനാമ ച സേവിതഃ പഞ്ചരസ്തവൈഃ
ദക്ഷിണാശാമുഖോ ദേവോ ദക്ഷിണാമൂൎത്തിരവ്യയഃ
ഉപാസിതോ മയാ പൂൎവ്വം ദാക്ഷിണ്യായ ഗിരാം സ്വയം"

എന്നു കേരളാചാരദീപികയിൽ കാണുന്നു. 'ദീപികാ'കാരനു ദക്ഷിണാമൂൎത്തിസ്തവത്തെപ്പററി അറിവുണ്ടായിരുന്നു എന്നൂഹിക്കേണ്ടിയിരിക്കുന്നു. ആ സ്തവത്തിൽ ഒടുവിലത്തെ പദ്യം താഴെക്കാണുന്നതാണ്.

ത്രിഭുവനസുഭഗേയം ദക്ഷിണാമൂർത്തിമൂർത്തൌ
ഭഗവതി കൃതഭാവാ കൃഷ്ണലീലാശുകീയാ
ജയതു ജയതു ദേവീ ഭാരതീ ജീവലോക-
ശ്രവണഹൃദയജിഹ്വാ ജന്മസാഫല്യമേതു

ഇതു കൂടാതെ പന്ത്രണ്ടു പദ്യങ്ങളേ അതിലടങ്ങീട്ടുള്ളു.

അഭിനവകൌസ്തുഭമാല മഹാവിഷ്ണുവിൻെറ പാദാദികേശവർണ്ണനപരമായ ഒരു സ്തോത്രരത്നമാകുന്നു. ആകെ നാല്പത്താറു പദ്യങ്ങളുണ്ട്. ഇതിനു രത്നസഹോദരകൌസ്തുഭമാലയെന്നും പേരുണ്ട്. കുലശേഖര ആഴ്‌വാർ കൌസ്തുഭത്തിൻെറ അവതാരമെന്നാണ് ശ്രീവൈഷ്ണവസമ്പ്രദായികൾ വിശ്വസിക്കുന്നത്. വില്വമംഗലം താൻ'അഭിനവകൌസ്തുഭം' ആണെന്ന് ഏതദ്ദ്വാരാ ധ്വനിപ്പിച്ചില്ലെന്നു നിശ്ചയമാണ്. എങ്കിലും ഈസ്തുതി തിരുവാനായ വിഷ്ണുവിനെപ്പററിയാണൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അവിടത്തെ മൂർത്തി, ലക്ഷ്മീദേവിക്കും ഗജേന്ദ്രനും പ്രത്യക്ഷമായതായാണ് ശ്രീ വൈഷ്ണവസിദ്ധാന്തം. അഭിനവകൌസ്തുഭമാലയിലെ ആദ്യത്തെ ശ്ലോകമാണ് താഴെക്കാണുന്നതു്:—

"ലക്ഷ്മീശ്ച കൌസ്തുഭശ്ചേതി യദ്രത്നദ്വയമദ്ഭുതം
തന്നഃ കാമദമം ഭൂയാൽ തേജസ്ത്രൈലോക്യമംഗലം.

ഈ ശ്ലോകത്തിൽ ആദ്യമായി ലക്ഷ്മീപദം ഘടിപ്പിച്ചിരിക്കുന്നതു സപ്രയോജനമാണെങ്കിൽ എൻെറ ശങ്ക കേവലം അസ്ഥാനത്തിലല്ല. ഈ സ്തോത്രത്തിൽ അവസാനത്തെപ്പദ്യം താഴെക്കാണുന്നതാണ്:—

"ശ്രീകൃഷ്ണകേളിശുകവാങ്മയവീചിമാലാ-
ലീലാരസജ്ഞ......... ശ്രവണാഞ്ചലസ്യ
ദേവസ്യ ദിവ്യഹൃദയേ ഹൃദയംഗമേയം
കണ്ഠസ്ഥലേ ച സുകൃതാം സുചിരായ ജീയാൽ."

ശ്രീകൃഷ്ണകേളീശുകൻ എന്നാൽ കൃഷ്ണലീലാശുകൻ. 'കണ്ഠസ്ഥലേ ച സുകൃതാം' എന്ന ഭാഗത്തിൽ കവി കൌസ്തുഭമാലയുടെ പ്രയോജനത്തെ നിർദ്ദേശിക്കുന്നു. ഇവ കൂടാതെ ഗണപതി, കാർക്കോടകൻ(?), രാമചന്ദ്രൻ, എന്നീ ദേവതകളേയും അഭവം, വൃന്ദാവനം ഈ പുണ്യസ്ഥലങ്ങളേയും പററി വില്വമംഗലം സ്തോത്രങ്ങൾ നിർമ്മിച്ചിട്ടുള്ളതായി അഭിജ്ഞന്മാർ പറയുന്നു; ഞാൻ കണ്ടിട്ടില്ല; എന്നാൽ ഈ മഹാകവിയുടെ വകയായി എൻെറ ഗവേഷണങ്ങൾക്കിടയിൽ അറിയാനുർ

കാവിലെ ദുർഗ്ഗാഭഗവതിയെപ്പററിയുള്ള ഒരു സ്തോത്രം ഞാൻ ഈയിടയ്ക്കു കണ്ടുപിടിച്ചിട്ടുണ്ട്. മററാരും കണ്ടിരിക്കുവാൻ ഇടയില്ലാത്ത ആ സ്തോത്രം താഴെ ഉദ്ധരിച്ചുകൊള്ളുട്ടെ. 'മിശത്തു ഹരികുമാരീമന്ദിരാവാസിനീ നഃ" എന്നു ചന്ദ്രോത്സവകാരൻ സ്മരിച്ചിട്ടുള്ള പൊന്നാനിത്താലൂക്കിൽപ്പെട്ട അരിയന്നൂക്കാവു ക്ഷേത്രത്തിലെ ദേവതതന്നെയാണ് ഇതു്. "ഇതി ശ്രീകൃഷ്ണലീലാശുകമഹാകവിവിരചിതേ രത്നസഹോദരമാലിനീ നാമ മൂലകന്യാസ്തുതിസ്സമാപ്താ" എന്നു് അവസാനത്തിൽ ഒരു കുറിപ്പും കാണുന്നുണ്ടു്. ഇതിലും അഭിനവകൌസ്തുഭമാലയിലുമുള്ള രത്നസഹോദരപദത്തിന്റെ സ്വാരസ്യം വിശദമാകുന്നില്ല.

## ദുർഗ്ഗാസ്തുതിഃ

1 "മണികനകവിഭൂഷാമിശ്രിതൈതൽപലൈരശൈല-
രുചിരുചിതപരഭാഗാമുജ്ജ്വലാം മൂർത്തിലക്ഷ്മീം
വഹസി ജലധരശ്രീസോദരേ! ദേവി! ദുർഗ്ഗേ!
ജയ ജയ ഹരികന്യാഗ്രാമചൂഡാഗ്രഭൂഷേ!

2 അരുണാംബരസമ്പദ്മേ ഹാരിദീപ്തദുകൂലേ!
സ്തനകലശവിനമ്രേ! ധന്യനാനായുധാഢ്യേ!
വികസിതമുഖചന്ദ്രേ! വീരലീലാരസജ്ഞേ!
ജയ ജയ ജയ ദുർഗ്ഗേ! ജൈത്രചിത്രാപദാനേ!

3 അതുലതുമുലകേളീ ........ ദചിജൃംഭാ-
വിഭവരസികഭാവാബദ്ധധമ്മില്ലഭാരേ!
മൃഗപതിമധിരൂഢേ! വിഷ്ഫുരൽസിംഹനാദേ!
വിഹിതമഹിഷദേഹ ........ പ്രസീദ

4 ഖണഖണദിതിവല്ഗൽഖഡ്ഗകോലാഹലശ്രീ-
ധുതധുതവിബുധാരിഭ്രാതരക്താവസിക്തേ!
വിവിധവിബുധസേനാസൂനവൃഷ്ടിപ്രഹൃഷ്ടേ!
ജയ ജയ ജയ ദുർഗ്ഗേ! ദേവി ദേവി! പ്രസീദ.

5 ത്വമസി സദസി സംഗൈഃ സ്വർഗ്ഗിണാം കീർത്ത്യമാനാ;
ത്വമസി തപസി സിദ്ധൈഃ സിദ്ധവർഗ്ഗൈർവ്വിമൃശ്യാ;
ത്വമസി തമസി ഹസ്താലംബനം മാദൃശാനാം;
ത്വമസി തദസി തത്ത്വം; തത്ത്വമേവാംബ വേത്ഥ.

6 ത്വമസി കമലയോനേരാനനാംഭോരുഹശ്രീ-
സ്ത്വമസി മനുജശത്രോസ്തുംഗവക്ഷഃസ്ഥലശ്രീഃ
ത്വമസി മദനശത്രോശ്ശ്യാമവാമാർദ്ധലക്ഷ്മീ-
സ്ത്വമസി നിഗമമൂർത്തേർമ്മണ്ഡലാഭോഗലക്ഷ്മീഃ.

7 ത്വമസി ജഗതി മാതർജ്ജന്മിനാം ജന്മസിദ്ധി-
സ്ത്വമസി മദനമാതർയ്യോഗിനാം യോഗസിദ്ധിഃ
ത്വമസി വചസി മാതർവ്വാഗ്മിനാം വാക്പ്രവൃത്തി-
സ്ത്വമസി വപുഷി മാതഃ പ്രാണിനാം പ്രാണശക്തിഃ.

8 ത്വമസി കിമപി മാതർമ്മംഗലം മംഗലാനാം;
ത്വമസി കിമപി മാതർവ്വൈഭവം വൈഭവാനാം;
ത്വമസി കിമപി മാതർദ്ദൈവതം ദൈവതാനാം;
ത്വമസി കിമപി മാതർജ്ജീവിതം ജീവിതാനാം.

9 അയമയമവബദ്ധൈരഞ്ജലീനാം സഹസ്രൈ-
രിദമിദമിഹ യാചേ നമ്രയാ ദേവി! വാചാ;
ജഗദഭിമതദാനവ്യഗ്രപാദാരവിന്ദേ!
ഭഗവതി! മയി ഭദ്രേ! ദേഹി കാരുണ്യദൃഷ്ടിം.

10 മഹതി മഹസി മഗ്നേ! ഭഗ്നചന്ദ്രാർക്കദർപ്പേ!
മധുരിമരസധാരാവർഷികേളീകടാക്ഷേ!
പരിണതകരുണാർദ്രൈർഭാവനീയേ! മുനീന്ദ്രൈ-
ർഭഗവതി! മമ ഭദ്രേ! ഭദ്രതിം ദ്ദൂരയേഥാഃ.

11 മഹിഷശിരസി പാദം മാനസേ വാ മദീയേ
നിദധത നിരവദ്യജ്ഞാനവിജ്ഞാനവേദ്യേ!
ഹരഹര! ഹരികന്യാഗ്രാമസത്യാധിവാസേ!
ഭഗവതി! ഭവതാപാൽ പാഹി മാം പാഹി മാതഃ!

12 ഭുവനസുഭഗവേഷേ! ഭൂഷണശ്രേണിചിത്രേ!
വിപുലകമലനേത്രേ! വിശ്രുതേ വിക്രമേഷു
അഭിനവഘന........മാദിബാലേ!
ഭഗവതി മമ ഭക്തിർഭുക്തയേ മുക്തയേ ച.

13 തവ മഹിമനി മങ്ക്ഷും കേ വയം കേവലം ത്വ-
ച്ചരണകമലസേവാഭക്തിഭാരാവനമ്രാഃ
തദപി ഗുണഗണൈസ്തൈർഗ്ഗുംഫിതം സ്തോത്രമേതൽ
സകൃദപി ഭുവനാനാം മാതരുത്തംസയേഥാഃ.

14 കവിമധുകരസാന്ദ്രൈർഗ്ഗാഢനിർല്ലീഢമൂർത്ത്യാ
പ്രതിമുഹുരനയാ വാങ്മാലയാ മാലിനീ മാം
ബഹളബഹളഹർഷോൽകർഷഫുല്ലൽകടാക്ഷാ
ഭവഭവ ഭവസിന്ധോമ്മാതരുദ്ധൃത്യ ധന്യാ.

15 ഇതി ഭഗവതി കൃഷ്ണേ ഭക്തിസാമ്രാജ്യഭാജാ
ത്വയി ച ഭുവനമാതുർഭ്രർഭുവസ്സ്വസ്ത്രയീശേ!
കിമപി രചിതമേതൽ കൃഷ്ണലീലാശുകേന
ശ്രവണനവവിനോദം നന്ദകന്യേ! നയേത.

16 ജയജയ ഹരികന്യാനാമമംഗല്യമാലേ!
ജയജയ ഹരികന്യാനാമമാണിക്യമാലേ!
ജയജയ ഹരികന്യാനാമസമ്പൽസമൃദ്ധേ!
ജയജയ ഹരികന്യാനാമസര്വ്വേഷ്ടസിദ്ധേ!"

ഈ ദുർഗ്ഗാദേവസ്തോത്രം രചിക്കുമ്പോഴും കവി കൃഷ്ണഭക്തനായിരുന്നു എന്നു കാണാവുന്നതാണ്.

ചിത്രങ്ങളോടുകൂടിയ ഒരു ബാലഗോപാലസ്തുതി ഗുജ്ജരദേശത്തിലും രാജസ്ഥാനത്തിലും പ്രചരിക്കുന്നുണ്ട്. ആ കൃതിയുടെ മൂന്നുപ്രതികൾ ഇതുവരെ കിട്ടീട്ടുണ്ട്. അവയിൽ ഒന്ന് ക്രി: പി: 1425 ഇടയ്ക്കാണ് പകർത്തിയിരിക്കുന്നതു് എന്ന് അഭിജ്ഞന്മാർ പറയുന്നു. ഓരോശ്ലോകത്തിലെ വിഷയത്തേയും പ്രതിപാദിക്കുന്നതിന് ഓരോചിത്രമുണ്ട്. ഗ്രന്ഥത്തിന്റെ അവസാനത്തിൽ "ഇതി ശ്രീ പരമഹംസ പരിവ്രാജകശ്രീപാദവില്വമംഗലവിരചിതാ ശ്രീ ബാലഗോപാലസ്തുതിഃ" എന്ന് ഒരു കുറിപ്പുകാണുന്നു. അതിൽനിന്നു ചിലശ്ലോകങ്ങൾ താഴെ ഉദ്ധരിക്കുന്നു.

"യശോദയാ ഗാഢമുലൂഖലേന ഗോകണ്ഠപാശേന നിബദ്ധ്യമാനഃ
സമ്മർദ്ദയൻ പാണിതലേന നേത്രേ രുരോദ മന്ദം നവനീതചോരഃ"

"മന്ഥാനമുജ്ഝ മഥിതും ദധി ന ക്ഷമസ്ത്വം
ബാലോഽസി വത്സ വിരമേതി യശോദയോക്തഃ
ക്ഷീരാബ്ധിമന്ഥനമിതി സ്മൃതിജാതഹാസോ
വാഞ്ഛാസ്പദം ദിശതു നോ വസുദേവസൂനുഃ"

ശ്രീകൃഷ്ണകർണ്ണാമൃതത്തെപ്പററി ഉപന്യസിക്കുന്നതിനുമുൻപു കവിയുടെ മററു ചില കൃതികളെപ്പററിയുംകൂടി പറയാം. വില്വമംഗലം

വ്യാകരണത്തിലും വേദാന്തത്തിലും ആഗമശാസ്ത്രത്തിലും അത്യധികം നിഷ്ണാതനായിരുന്നു. വ്യാകരണത്തിൽ പുരുഷകാരത്തിനുപുറമെ, ഭോജരാജാവിന്റെ സരസ്വതീകണ്ഠാഭരണത്തിനു കൃഷ്ണലീലാവിനോദം എന്നൊരുവ്യാഖ്യാനവും സുബന്തസാമ്രാജ്യമെന്നും തിങന്തസാമ്രാജ്യമെന്നും രണ്ടു സ്വതന്ത്രകൃതികളും നിർമ്മിച്ചിട്ടുണ്ട്. ശ്രീചിഹ്നം എന്ന പ്രാകൃതകാവ്യംതന്നെ വരരുചിയുടെ പ്രാകൃതസൂത്രങ്ങളെ ഉദാഹരിക്കുന്നതിനുവേണ്ടി രചിച്ചതാണെന്നു മുൻപു പ്രസ്താവിച്ചുവല്ലൊ. ആ കാവ്യത്തിൽ കിരാതാർജ്ജുനീയത്തിൽ 'ലക്ഷ്മീ'പദവും ശിശുപാലവധത്തിൽ 'ശ്രീ'പദവും ഹരവിജയത്തിൽ 'രത്ന' പദവും പോലെ സർഗ്ഗാന്തംതോറും സിരി(ശ്രീ)പദം ആവൎത്തിക്കുന്നതുകൊണ്ടാണ് അതിന്ന് 'ശ്രീ'ചിഹ്നം എന്ന പേർവന്നതു്. വേദാന്തത്തിൽ വില്വമംഗലം കേനോപനിഷത്തിനു 'ശങ്കരഹൃദയംഗമാ' എന്നൊരു വിവരണം രചിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തിൽ ഇങ്ങനെ കാണുന്നു.

തത്ത്വം കിമപി കൃഷ്ണസ്യ സമൃത്തിർണ്ണജഗദ്ഭ്രമം
സ്വപ്രഭം സുഖസാമ്രാജ്യം സ്വദതേ സ്വാദിമാവധി.

വന്ദേ ഭഗവതീം ഗംഗാം തുംഗാം ഭഗവതസ്തനൂം
ഉന്മജ്ജന്തി നിമജ്ജന്തി യസ്യാം ഭുവനവീചയഃ.

കേനേഷിതോപനിഷദഃ കൃഷ്ണലീലാശുകോ മുനിഃ.
ആചാൎയ്യവചസാം ചാൎത്ഥമാഹ വീക്ഷ്യ വിവക്ഷിതം.

കാമം വയം ബുദ്ധവിദോ ഭവേമ ന ഭവേമ വാ;
കൃതിരേഷാ വിശേഷജ്ഞാൻ കിന്തു കണ്ഠേ ഗ്രഹിഷ്യതി.

വിവൃതിം ദധതത്ത്വജ്ഞാ വേദവ്യാഖ്യാസു ശിക്ഷിതാഃ
പദവാക്യപ്രമാണജ്ഞാഃ പരീക്ഷന്താമിമാം ക്രമാൽ.

സങ്കലിതസകലസാരാം ശങ്കരഹൃദയംഗമാമിമാം വിവൃതിം.
അങ്കരിതബദ്ധപുളകാലംകൃതയഃ ശൃണ്വന്തു ശൃണ്വന്തു ബുധാഃ!

വയമപ്യനുഗ്രാഹ്യമഹി; കൎണ്ണാവപി വഃ കൃതാൎത്ഥതാം ലഭതാം;
അപി ച ഭുവനാന്തുഭ്യതേഽസ്മിൻ സുഖസാമ്രാജ്യേ മുഹുൎമ്മതിഃ പ്ലവതാം.

* * * *

തത്ത്വം ജയതി കൃഷ്ണസ്യ തദ്വിഷ്ണോഃ പരമം പദം
അദ്വയം യദ്വയം ശശ്വദാസ്വാദ്യാസ്വാദ്യ നിർവൃതാഃ

അപിച,

ഗുരൂണാം കരുണാനിരീക്ഷണക്ഷണനിർവ്വാസിതസർവ്വസജ്വരാഃ
നിജനിർവൃതിപർവ്വസർവ്വതഃ കവയാമഃ; കഥയാമഹേ കിയൽ?

* * * *

താമേതാം വിവൃതിം തഞ്ച ശാശ്വതം ശിവമച്യുതം
തമൊച്ചതൽ സഹജാഹ്ലാദസ്വാരാജ്യമധിഗച്ഛത."

ആഗമശാസ്ത്രത്തിൽ വില്വമംഗലം ശ്രീകൃഷ്ണപൂജാവിധിപരമായി 'ക്രമദീപിക' എന്നൊരു ഗ്രന്ഥം നിർമ്മിച്ചിട്ടുണ്ട്. 'രഹസ്യഗോപാലതന്ത്രചിന്താമണി' എന്ന ഗ്രന്ഥത്തിന്റെ പ്രണേതാവായ വാസുദേവൻ നമ്പൂരി കൃഷ്ണലീലാശുകൻ, ഭവത്രാതൻ, രാഘവാനന്ദൻ, മാധവൻ, ശങ്കരൻ, നാരായണാചാര്യൻ ഇവരെ സമ്പ്രദായപ്രവർത്തകന്മാരായി ഗണിച്ചുവന്ദിക്കുന്നു.

ശ്രീഗുരൂണാം ശിവാദ്യാനാം പ്രണൌമി ചരണാവലിം
യൽപ്രസാദാദിദം വിശ്വമവിശ്വാസ്യഭവന്മമ.

കൃഷ്ണലീലാശുകശ്രീമച്ചരണാംഭോജനിഃസൃതാം
യതീന്ദ്രമധുപവ്രാതവേഷ്ടിതാം ധൂളിമാശ്രയേ.

ഭവത്രാതഗുരോഃ പാദനഖചന്ദ്രാൻ പ്രണൌമ്യഹം
യേഷാം പ്രസാദതഃ കാർഷ്ണീ ജ്യോത്സ്നാ ഭുവി വിരാജതേ

നമഃ ശ്രീരാഘവാനന്ദസൂരിപാദായ നിത്യശഃ
ഭക്താനാമാശയധ്വാന്തസംഭേദനപടീയസേ.

തസ്യൈ ശ്രീമാധവീയാംഘ്രിനഖരജ്യോതിഷേ നമഃ
യാ ദർശയതി ഭക്താനാമന്തഃ കാർഷ്ണീം തനും സദാ

ശ്രീമച്ഛങ്കരപാദാബ്ജയുഗളോത്ഥാൻ രജഃകണാൻ
ഭക്താന്തരതമഃപാംസുശോഷണാൻ പ്രണമാമ്യഹം

ശ്രീമന്നാരായണാചാര്യപാദപങ്കേരുഹോത്ഥിതാൻ
വഹാമി ശിരസാ പാംസൂനജ്ഞാനോച്ചാടനൌഷധാൻ.

ശ്രീമദ്രഹസ്യഗോപാലമന്ത്രചിന്താമണേർവ്വിധിഃ
കഥ്യതേ വാസുദേവേന സമ്പ്രദായക്രമാഗതഃ"

* * * *

ഏതന്മനോരമിതതേജസ ആനിപാതം
ഗോപാലകസ്യ വരവർണ്ണസുധാർണ്ണവോത്ഥം
യഃ സ്തോത്രമൌക്തികമനന്യരതിർദ്ധാതി
കണ്ഠേ; സ യാതി സകലേശ്വരസാമരസ്യം"

കേരളത്തിലെ വൈഷ്ണവസമ്പ്രദായാചാര്യന്മാരിൽ അഗ്രിമസ്ഥാനം, വാസുദേവൻ, ശിവാദിഗുരുക്കന്മാരെ കഴിച്ചാൽ വില്വമംഗലത്തിന്നാണല്ലോ ഈ നിബന്ധനത്തിൽ നല്കിയിരിക്കുന്നതു്. ആദ്യത്തെ പരമഭാഗവതൻ കുലശേഖരആഴ്വാരാണെങ്കിലും ഗ്രന്ഥകാരൻ അദ്ദേഹത്തെ സ്മരിക്കുന്നില്ല. അതു് അദ്ദേഹം കേവലം സ്തോത്രനിർമ്മാതാവു മാത്രമാകയാലായിരിക്കണം. ശിവാദിഗുരുക്കന്മാർ ആരെന്നറിയുന്നില്ല. ഈശാനശിവൻ അഥവാ ഈശാനദേവനാണോ ഇവിടെ സ്മൃതനായിരിക്കുന്നതു് എന്നുമറിഞ്ഞുകൂടാ.

ഇനി ശ്രീകൃഷ്ണകർണ്ണാമൃതത്തെപ്പററിയാകുന്നു പ്രസ്താവിക്കുവാൻ ഉദ്ദേശിക്കുന്നതു്. കർണ്ണാമൃതത്തെ കേവലം ഒരു കേരളീയകൃതി എന്നു പറവാൻ പാടില്ല. ഇൻഡ്യയുടെ സകലഭാഗങ്ങളിലും അതിനു പരിനിഷ്ഠിതമായ പ്രശസ്തി ലഭിച്ചിട്ടുണ്ടു്. ചിത്രകലാധിമല്ലുകന്മാരിൽ അഗ്രഗണ്യനായ ഒ. സി. ഗാംഗുലി അദ്ദേഹത്തെ ദക്ഷിണജയദേവനെന്നും അദ്ദേഹം ഭാരതവർഷത്തിന്റെ പൊതുസ്വത്തെന്നും മദനമോഹനമാളവീയസ്മാരകഗ്രന്ഥത്തിൽ പ്രസംഗവശാൽ പ്രസ്താവിച്ചുകാണുന്നു. കൃഷ്ണകർണ്ണാമൃതത്തിനു ദേശംതോറും പാഠഭേദമുണ്ടു്. കേരളപാഠം ആന്ധ്രപാഠത്തിൽനിന്നു വ്യത്യസ്തമാണു്; കേരളപാഠംതന്നെ ഒന്നിലധികമുണ്ടുതാനും. ദേവജിഭീമജിയുടെ അച്ചുകൂടത്തിൽ അച്ചടിച്ച ഒരു പഴയ കേരളപാഠത്തിൽ,

"കർണ്ണാമൃതം ഭഗവതശ്ചരിതം രസജ്ഞൈഃ
ശ്ലോകത്രയാധികശതത്രയമാദരേണ
ശൃണ്വൻ പഠന്നനുദിനം സമുപൈതി സിദ്ധിം
സിദ്ധോ യഥാ സകലലോകവിഹാരരൂപാം"

എന്നൊരു പദ്യം അവസാനത്തിൽ കാണുന്നുണ്ടു്; അതിൽനിന്നു് ഊഹിക്കേണ്ടതു് കർണ്ണാമൃതം മുന്നൂററിമൂന്നു പദ്യങ്ങൾ വീതമടങ്ങിയ മൂന്നുഭാഗങ്ങളോടു കൂടിയതെന്നാണല്ലോ. എന്നാൽ ആ പാഠത്തിൽതന്നെ ഒന്നാം ഭാഗത്തിൽ 113-ം, രണ്ടാംഭാഗത്തിൽ 114-ം, മൂന്നാംഭാഗത്തിൽ 109-ം, അങ്ങനെ 336 പദ്യങ്ങളാണു് കാണുന്നതു്.

ശ്രീരാഗവാണീവിലാസമച്ചുക്കൂടത്തിൽനിന്ന അച്ചടിച്ചു് പ്രസിദ്ധപ്പെടുത്തീട്ടുള്ള ആന്ധ്രപാഠത്തിൽ പ്രസ്തുത സ്തോത്രത്തെ മൂന്നാശ്വാസങ്ങളായി വിഭജിച്ചു പ്രഥമാശ്വാസത്തിൽ 107-ം, ദ്വിതീയാശ്വാസത്തിൽ 110-ം, തൃതീയാശ്വാസത്തിൽ, 112-ം, അങ്ങനെ 329 പദ്യങ്ങൾ അടക്കിയിരിക്കുന്നു. ആന്ധ്രപാഠത്തിൽ കാണുന്ന പല ശ്ലോകങ്ങൾ കേരളപാഠത്തിൽ ഉണ്ടു്.

"മൌലൌ ചന്ദ്രകഭൂഷണം മരകതസ്തംഭാഭിരാമം വപു-
ർവ്വക്ത്രം ചിത്രവിമുഗ്ദ്ധഹാസമധുരം ബാലേ വിലോലേ ദൃശൌ
വാചശ്ശൈശവശീതളാ മദഗജശ്ലാഘ്യാ വിലാസസ്ഥിതി-
ർമ്മന്ദം മന്ദമയേ! ക ഏഷ മഥുരാവീഥീമിതോ ഗാഹതേ?"

"ദേവസ്ത്രിലോകീസൌഭാഗ്യകസ്തൂരീതിലകാങ്കുരഃ
ജീയാദ്വ്രജാംഗനാനംഗകേളീലാളിതവിഭ്രമഃ"

"മുഗ്ദ്ധാരവിന്ദമകരന്ദവിന്ദുനിഷ്യന്ദിലീലാമുരളീനിനാദേ
വ്രജാംഗനാപാംഗതരംഗഭംഗസംഗ്രാമഭൂമൌ തവ ലാലസാ സ്മഃ"

"ആഭീരമുഗ്ദ്ധാക്ഷിഭജസ്വദൈന്യം കാ ഭീരിദാനീമപി തേ വിവിക്തേ?
നാഭേരധസ്താദിതി ദത്തഹസ്തോ ഗോപാലകൃഷ്ണഃ കലദൈവതം നഃ"

"വത്സവ്രാതചരഃ കോപി വത്സഃ ശ്രീവത്സലാഞ്ഛനഃ
ഉത്സവായ കദാ ഭാവീ ത്വത്സകേ മമ ലോചനേ"

"മധുരമധരബിംബേ മഞ്ജുളം മന്ദഹാസേ
ശിശിരമമൃതനാദേ ശീതളം ദൃഷ്ടിപാതേ
വിപുലമരുണനേത്രേ വിശ്രുതം വേണുനാദേ
മരകതമണിനീലം ബാലമാലോകയാമഃ"

ഇത്യാദി പദ്യങ്ങൾ ആ കൂട്ടത്തിൽ പെട്ടവയാണു്. അതുപോലെ,

"മാധുര്യേണ വിജൃംഭന്താം വാചോ നസ്തവ വൈഭവേ
ചാപല്യേന വിവർദ്ധന്താം ചിന്താ നസ്തവ ശൈശവേ"

"ഹസ്തമാക്ഷിപ്യ യാതോऽസി ബലാൽ കൃഷ്ണ! കിമത്ഭുതം?
ഹൃദയാദ്യദി നിര്യാസി പൌരുഷം ഗണയാമി തേ"

"തമസി രവിരിവോദ്യന്മജ്ജതാമംബുരാശൌ
പ്ലവ ഇവ തൃഷിതാനാം സ്വാദുവർഷീവ മേഘഃ

നിധിരിവ നിധനാനാം ദീർഘതീവ്രാമയാനാം
ഭിഷഗിവ കുശലം നോ ദാതുമായാതി ശൌരിഃ"

"ജാനുഭ്യാമഭിധാവന്തം ബാഹുഭ്യാമപി സുന്ദരം
സകുണ്ഡലാളകം ബാലം ഗോപാലം ചിന്തയേ സദാ."

ഇങ്ങനെ ചില പദ്യങ്ങൾ കേരളപാഠത്തിലില്ലെങ്കിലും, ആന്ധ്രപാഠത്തിൽ കാണുന്നുമുണ്ട്. ആന്ധ്രപാഠം കേരളപാഠത്തെ അപേക്ഷിച്ചു ദുഷ്ടമാണ്.

"ശിശുപാലബാലപരിഷദ്വിഭൂഷണം
ശിശുരേഷ ശീതലവിലോലലോചനം"

എന്ന ആന്ധ്രപാഠത്തിൽ പാപായല്ലയസൂരി "ശിശുപാലബാലാ വത്സപാലകാ ബാലാഃ" എന്ന് അർത്ഥകല്പന ചെയ്യുന്നു. 'പശുപാലബാല' എന്ന കേരളപാഠമാണ് ശുദ്ധം എന്നു പറയേണ്ടതില്ലല്ലൊ.

'ഈശാനദേവചരണാഭരണേന നീവീ-
ദാമോദരസ്ഥിരയശഃസ്തബകോദ്ഗമേന'

എന്ന അബദ്ധമായ പാഠം വ്യാഖ്യാനിക്കുമ്പോൾ സൂരി വല്ലാതെ കാടു കയറുന്നുണ്ട്. "ഈശാനദേവോ മഹാദേവഃ, തസ്യ ചരണൌ പാദൌ ആഭരണം യസ്യ തേന; ആഭരണം യഥാ അത്യാദരേണ ധ്രിയതേ തദ്വ ദത്യാദരേണ ധ്രിയമാണശിവപാദാരവിന്ദനേത്യർഥഃ; അനേന ശിവ ദ്വേഷപ്രയുക്തദോഷോ മയി മാസ്ത്വിതി സൂചിതം. നീവീഭൂതം മൂലധന ഭൂതം.........ദാമോദരസ്യ കൃഷ്ണസ്യ സ്ഥിരയശഃ നിശ്ചലകീർത്തിഃ; തദേവ സ്തബകഃ ഗുച്ഛകഃ;..........തസ്യ ഉദ്ഗമേന ഉന്മുഖേന, അത്യാദരയുക്തേനേത്യർത്ഥഃ." ഈ കസർത്തുകളെല്ലാം വേണ്ടിവന്നതു്, ലീലാശുകന്റെ ഗുരു ഈശാനദേവനും മാതാപിതാക്കന്മാർ നീലീദാമോദരന്മാരുമാണെന്ന് അറിയായ്ക നിമിത്തമാണ്. കൃഷ്ണകർണ്ണാമൃതംകൂടാതെ, ബാലകൃഷ്ണസ്തോത്രം, ബാലഗോപാലസ്തുതി, കൃഷ്ണബാലചരിതം, കൃഷ്ണാഹ്നികകൌമുദി, ഗോവിന്ദസ്തോത്രം, ബാലകൃഷ്ണക്രീഡാകാവ്യം, ഗോവിന്ദൈകവിംശതികാ മുതലായി അനേകം സ്തോത്രങ്ങൾ ബാലകൃഷ്ണപരമായി കവി രചിക്കുകയും അവയിലെ പദ്യങ്ങളും പൂർവ്വസൂരികളുടെ സൂക്തികളുംകൂടി കർണ്ണാമൃതാദിഗ്രന്ഥങ്ങളിൽ സംക്രമിക്കുന്നതിന് ഇടവരികയും ചെയ്തിട്ടുണ്ട്. ഒരു ഉദാഹരണം പ്രത്യേകം എടുത്തുകാണിക്കാം. കേരളപാഠത്തിലും ആന്ധ്രപാഠത്തിലും അംഗീകരിച്ചിരിക്കുന്നതായി,

"കൃഷ്ണേനാംബ! ഗതേന രന്തുമധുനാ മൃദ് ഭക്ഷിതാ സ്വേച്ഛയാ;
സത്യം കൃഷ്ണ?; ക ഏവമാഹ?; മുസലീ;മിഥ്യാംബ! പശ്യാനനം;
വ്യാദേഹീതി വികാസിതേഥ വദനേ മാതാ സമസ്തം ജഗ-
ദൃഷ്ട്വാ യസ്യ ജഗാമ വിസ്മയവശാ; പായാൽ സ വഃ കേശവഃ"

എന്നൊരുപദ്യമുണ്ട്. ഈ പദ്യം ക്രി: പി: പതിനൊന്നാം ശതകത്തിൽ ജീവിച്ചിരുന്ന ക്ഷേമേന്ദ്രൻ ചന്ദകൻേറയ് എന്നുപറഞ്ഞ് അത്ഭുതരസത്തിന് ഉദാഹരണമായി ഔചിത്യവിചാരചർച്ചയിൽ ഉദ്ധരിക്കുന്നു. ചന്ദകൻ അഥവാ ചന്ദ്രകൻ കാശ്മീരകനായ ഒരു കവിയാണ്. ശാർങ്ഗധരന്റെ പദ്ധതിയിലും വല്ലഭദേവന്റെ സുഭാഷിതാവലിയിലും അത് ഉദ്ധൃതമായിട്ടുണ്ടെങ്കിലും അവർ തൽകർത്താവ് അജ്ഞാതനാമാവാണെന്നു പറയുന്നു. കാശ്മീരകനായ ക്ഷേമേന്ദ്രന്റെ അഭിപ്രായം ഈ വിഷയത്തിൽ അംഗീകരിക്കേണ്ടതാണെന്നു തോന്നുന്നുണ്ട്. അങ്ങനെയാണെങ്കിൽ അതു വില്വമംഗലത്തിന്റെ 303 പദ്യങ്ങളിൽ പെട്ടതല്ലെന്നു വന്നുകൂടുന്നു.

തിരുവിതാംകൂറിൽ പൌരസ്ത്യ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്ന മി: കെ. സാംബശിവശാസ്ത്രികൾ ഈയിട സമ്പാദിച്ച ഒരു ഗ്രന്ഥത്തിൽ കൃഷ്ണകർണ്ണാമൃതശ്ലോകങ്ങളുമായി ഇടകലർന്നു വില്വമംഗലത്തിന്റേതെന്നു വിചാരിക്കത്തക്ക പല ബാലകൃഷ്ണപരങ്ങളായ പദ്യങ്ങളും കാണുന്നു. അശ്രുതപൂർവ്വങ്ങളായ ആ പദ്യങ്ങളിൽ ചിലതു താഴെ പകർത്തിക്കൊള്ളട്ടെ.

1 അവ്യാന്നീചൽകളായശ്രുതിരഹിരിപുപിഞ്ഛമാല്യസൽകേശജാലോ
ഗോപീനേത്രോല്പലാരാധിതലളിതവപുർഗ്ഗോപഗോവൃന്ദവീതഃ
ശ്രീമദ്വക്ത്രാരവിന്ദപ്രതിഹസിതശശാങ്കാകൃതിഃ പീതവാസാ
ദേവോസൗ വേണുവാദ്യക്ഷപിതജനധൃതിർദ്ദേവകീനന്ദനോ വഃ

2 മൌലൌ കേകിശിഖണ്ഡിനി മധുരിമാധാരേ/ധരേ വംശിനീ
പീനാ.........ഹൃദി ലസൽകാരുണ്യകല്ലോലിനീ
ശ്രോണ്യാം പീതദുകൂലിനീ ചരണയോർവ്യത്യസ്തവിന്യാസിനീ
മായാ കാപി വിലാസിനീ വിജയതേ വൃന്ദാവനാവാസിനീ.

3 അത്യന്തബാലം വ്രജസുന്ദരീണാം നൃത്യന്തമഗ്രേ നവനീതഹേതോഃ
ശ്രുത്യന്തഗമ്യം പ്രതിഷിദ്ധഭാജാം പ്രത്യന്തഭൂമിം പ്രഥമാശ്രയേഥാഃ.

4 സപ്തസ്വരോദ്ഭാസിതസപ്തരന്ധ്രം വിന്യസ്യവേണും വദനാരവിന്ദേ
വ്യാപാരയത്യംഗുലിപല്ലവാനി രന്ധ്രേഷു രന്ധ്രേഷു മനോഹരാണി.

5 അഞ്ചതു ചഞ്ചലമോജഃ കിഞ്ചന മേ മനസി പഞ്ചതാസമയേ
അംഗന്നരിംഖണനവിരണൽകങ്കണമഞ്ജീരകിങ്കിണീവലയം.

6 താപിഞ്ഛഗുച്ഛരുചി താമരസായതാക്ഷം
താരുണ്യനിർഭരതരംഗിതചാരുലീലം
താപത്രയപ്രശമഭേഷജമംഗദാജാം
താദൃങ്മഹഃ സ്ഫുരതു ചേതസി താവകീനം.

7 കരേണ മൃദനാവലം കമപി ബിഭ്രദഭ്രങ്കഷം
കടാക്ഷന പുലോമജാകമിതൃഗർവ്വസർവ്വങ്കഷം
യശശ്ശശിഗഭസ്തിഭിർഗ്ഗഗനസിന്ധുകൂലങ്കഷം
മഹഃ പരമുപാസ്മഹേ വ്രജമഹീകരീഷങ്കഷം.

8 മുരാരിനാമ്നഃ കളഭസ്യ നൂനമാലാനമാസീത്ത്രയമേവ ഭൂമൗ
ഉലൂഖലം വാ യമിനാം മനോ വാ ഗോപാംഗനാനാം
കചകുട്മളം വാ.

9 കൃഷ്ണാക്തതേജസോൽഫുല്ലരുക്മിണീവദനാംബുജം
ആചുംബ്യാചുംബ്യ ഗായന്തം വന്ദേ ഗോവിന്ദഷട്പദം.

10. അധരിതഹരിനീലരുചിർവ്വിധുരിതശകടീവിധൂതതരുയുഗളീ
കങ്കരകലജീവികാ തേ വിതരതു വിജയം മഹീയസീ മായാ.

11 ബാലമബാലം കൃഷ്ണം കിങ്കിണീമാലാഭിരാമജഘനഭരം
തരുനഖഭൂഷിതകണ്ഠം കരധൃതനവനീതപായസം വന്ദേ.

12 ശ്രീകൃഷ്ണായാശ്രിതാനർത്ഥസാർത്ഥസംഹൃതിഹേതവേ
ശ്രീദാമാദിവയസ്യായ പ്രശംസ്യായ നമോ നമഃ.

13 കോമളാധരബിംബചുംബിതവേണുനാളമനോഹര-
കാണമോദിതഗോപികാജനഗീയമാനനിജോദയം
മന്ദഹാസമരീചിമണ്ഡലരജ്യമാനദിഗന്തരം
നന്ദഗോപതനൂഭവം മുനിവൃന്ദവന്ദ്യമുപാസ്മഹേ.

14 കളായകസുമോപമം കലിതചന്ദ്രകാപീഡകം
കരോച്ചലിതകിങ്കിണീകളനിനാദലോലം മഹഃ
ചിരം ശരണമസ്തു വശിവദമാചിതം വേണുനാ
വിരാജിതജഗത്ത്രയം വിവിധബാലലീലാസ്പദം.

15 വ്യത്യസ്തചരണകമലം വേണുലതാവിവരമുഖരിതാമ്നായം
പായാദപായരഹിതം മായാഗോപാലവിഗ്രഹം തേജഃ.

16 വേഗോൽപാടനധൂതഭ്രൂതലമുരത്ത്രാസോച്ചലൽപന്നഗം
ഭ്രാമ്യൽകഞ്ജരയുഗ്മമുൽപതസരിൽകല്ലോലകോലാഹലം
നേത്രൈരാകുലതാരകൈരവനിഭൈൽപക്ഷ്മ്ലിദാ പ്രേക്ഷിതം
ബാലസ്യൈലമുദഞ്ചയൻ പ്രദിശതു ശ്രേയാംസി ഭൂയാംസി വഃ.

17 കാളിമതുലിതകളായം കാളിന്ദീപുണ്യപുളിനകളഹംസം
കാളിയഫണരംഗനടം കേളീപശുപാലമാശ്രയേ ബാലം.

18 വേണുസ്വനപ്രണയി വേദഗിരാം രഹസ്യം
കേളീഗൃഹീതതനു കേകിശിഖണ്ഡചൂഡം
താപിഞ്ഛമഞ്ജുളരുചി താമരസായതാക്ഷം
ജീയാന്മഹഃ കിമപി ജീവിതമിന്ദിരായാഃ.

19 മന്ദസ്മിതസ്നപിതമുഗ്ദ്ധമുഖാരവിന്ദേ
മന്ദാനിലാകലിതകോമളകാകപക്ഷേ
ഗോഗോപഗോപവനിതാജനപുണ്യപൂരേ
ഗോപാലബാലതിലകേ രമതാം മനോ മേ.

20 മദാലസവിലോചനൈർവ്രജവധൂജനൈസ്സാദരം
മുഹുർമ്മുഹുരുദീക്ഷിതം മുനിമനോഭിരാമ്രേഡിതം
പുരന്ദരപുരോഗമൈർവിയതി സംഗതൈസ്സംസ്തുതം
വനാവനിചരം ചിരം ശ്രയത ഗോപവേഷം മഹഃ.

21 ചിന്മഹോദധികല്ലോലം തന്മഹോ വിതനോതു വഃ
സ്തനന്ധയം യശോദായാ ധനഞ്ജയധനം ജയം.

22 മുരാസുരനിഷൂദനം മുഷിതകാളമേഘപ്രഭം
മനോജ്ഞമുഖപങ്കജം മധുരകന്ദബിംബാധരം
സ്വഭാവമധുരസ്മിതം സരസവേണുനാദാമൃതം
സരോരുഹവിലോചനം സതതമസ്തു വഃ സ്വസ്തിദം.

23 ഇന്ദ്രനീലദരസുന്ദരാവയവനിന്ദിതാസിതഘനദ്യുതിം
ചന്ദ്രകാന്തിഭരചോരണാചതുരവക്ത്രതർജ്ജിതസരോരുഹം
ചന്ദ്രവേണുനിനദാമൃതൈകരസധേനുവൃന്ദസമുപാസിതം
ചന്ദ്രകാങ്കിതശിരോരുഹം നമത നന്ദഗോപതനയം സദാ.

24 അഗണിതമഹിമാശരണാശ്ശതമഖശദ്ധ്വാനതോല്ലസച്ചരണാഃ
ദ്ധ്വജകലശബാലാരമണാശ്ചേതസി മേ ഭാന്തു ചിന്മണേഃ കിരണാഃ

25 അങ്കുരിതം യദുവംശേ പല്ലവിതം വല്ലവീകുലാലാപേ
കോരകിതം ശ്രുതിശിഖരേ ഫലിതം ഭക്തേഷു പാദപം വന്ദേ.

26 കൃഷ്ണഃ കരോതു കല്യാണം കംസകുഞ്ജരകേസരീ
കാളിന്ദീലോലകല്ലോലകോലാഹലകുതൂഹലീ.

27 അഗോപയോഷിന്നയനാഞ്ചലാഞ്ചിതാ-
മകംസഹന്ത്രീമപയോപയോഗിനീം
അകന്യകാച്ഛാദനഹാരിണീം വയം
ന ദേവതാം ചേതസി ചിന്തയാമഹേ.

ഈ പദ്യങ്ങൾക്കും കൃഷ്ണകർണ്ണാമൃതത്തിലെ പദ്യങ്ങൾക്കും തമ്മിലുള്ള സാദൃശ്യം അത്യാദൃശമായിരിക്കുന്നു.

വില്വമംഗലത്തിന്റെ 'ഭാവനാമുകുരം' എന്നൊരു കൃതിയെപ്പറ്റിയാണ് ഇനി പറയാൻപോകുന്നതു്. ശ്രീകൃഷ്ണന്റെ പാദാദികേശം സൽസമ്പ്രദായികൾ ധ്യാനിക്കുന്നതു് ഇന്നവിധത്തിലാണെന്നു കവി ആ കാവ്യത്തിൽ നിസർഗ്ഗമനോഹരങ്ങളായ കുറെ വസന്തതിലകപദ്യങ്ങളിൽ നമുക്കു കാണിച്ചുതരുന്നു. ഇതും മുൻപു പറഞ്ഞ താളിയോലഗ്രന്ഥത്തിന്റെ ഒരു ഭാഗമാണ്.

1 തേനൈകതാമഥ വിഭാവ്യ മനോ നിയമ്യ
സത്സമ്പ്രദായപദവീകുശലാഃ ക്രമേണ
അംഗാനി തസ്യ ചിരമിത്ഥമമുഷ്യ പത്യുഃ
പ്രത്യേകമേവ ഹൃദി ധാരണയാ സ്മരന്തി.

2 അംഭോജമത്സ്യകുലിശാങ്കശക്രൂർമ്മശംഖ-
ചക്രധ്വജാദ്യുലഗദാദിരലംകൃതൌ തൌ
ക്രീഡാം സദാ കലയതം കുഹനാകിശോര-
ഭാവസ്യ കൈടഭരിപോശ്ചരണൌ മദന്തഃ.

3 നാഥസ്യ നാടകശിശോഃ പരിതഃ സ്ഫുരന്തീ
പാദാരവിന്ദനഖചന്ദ്രമരീചിമാലാ
ആഭാതി ലോകഭരണാകരുണാരസശ്രീ-
രമ്യാ ഹി ജഹ്നുതനയേവ വിനിസ്സരന്തീ.

4 സർവ്വസ്വമാദിമഗിരാമണിമാദിസിദ്ധി-
ജീവാതുമാദിസദനം മനസാം മുനീനാം
ഭാഗ്യോദയം കിമപി ഗോപവിലാസിനീനാ-
മീക്ഷാമഹേ മുരരിപോശ്ചരണാരവിന്ദം.

5 വിദ്യാവിദഗ്ദ്ധതരുണീനവകേളിലോലാ-
മാണിക്യപീഠമനിശോദ്ഗതരശ്മിജാലം
ക്രീഡാശിരോരമരമൌലിമണിപ്രഭാഭി-
ന്നീരാജിതം പദയുഗം ഹൃദി ഭാവയാമി.

6 ദേവസ്യ ജാനുയുഗസംക്രമണേഷു പൃഥ്വീ
കാന്താംഗസംഗജനുഷാ പുളകേന ജംഘേ
ആദ്യത്വമാഹതുരസൽക്രമകാന്തികാന്തേ
പത്രൈഃ കരീഷമിളിതൈരപി ലക്ഷ്യമാണൌ.

7 ഊരൂ ഹരേർല്ലവനമന്ദിരപദ്മരാഗ-
സ്തംഭോപമാവരുണകാന്തിമയൌ വിഭാതഃ
അദ്യാപി തൈർന്നവരഭാരിതഭാനവേന്ദ്ര-
ദുർഗ്ഗന്ധഗർഗ്ഗളിതൈ രുധിരൈരിവാർദ്രൌ.

8 സൂത്രം സുവർണ്ണമയമന്തരബദ്ധരത്ന-
മഗ്രേ വിളംബി മുകരാവൃതഗോപനീയം
ആവിർഭവൽകിങ്ങിണികിങ്ങിണികാണകിങ്ങിണീക-
മസ്ഥാദപിഭോരധികടി പ്രകടം ചകാസ്തി.

9 ആരോഹസീമ്നി കലിതാ കരുവിന്ദധാമ്നി
ദേവസ്യ കാഞ്ചനമയീ പരമസ്യ കാഞ്ചീ
സന്ധ്യാഘനാവലിരിവാംബരബിംബചുംബി
സൌദാമിനീസഹചരീ ഹരതേ മനാംസി.

10 ആനന്ദമാകലയതേ വൃതമന്ദരാഭ്രഃ
കാഞ്ചീഗുണഗ്രഥിതരത്നമരീചിവീചീ
സന്ധ്യാതിലംഘിപരിജൃംഭിതജംഭവൈരി
കോദണ്ഡഡംബരവിഡംബനപണ്ഡിതാ നഃ.

11 ഹാരസ്യ കാന്തിലഹരീ ഹരിനാഭിരന്ധ്രം
വ്യാപ്യ പ്രഭോസ്തത ഇതഃ പരിനിസ്സരന്തീ
നിർഗ്ഗത്വരീവ ബഹിരുൽകടതാമുപേത്യ
സ്ഫാരാ വിഭാതി കരുണാമൃതസാരധാരാ.

12 ബ്രഹ്മാണ്ഡഗർഭമുദരം ബലിബന്ധിനോഽസ്യ
ദാമോദരസ്യ ജനനീകൃതദാമബന്ധം
വിദ്യൈകവേദ്യ മഹനീയപദാംബുജസ്യ
വ്യാഖ്യാത്യുദഗ്രകരുണാദരപാരതന്ത്ര്യം.

13 തിസ്രോ ജയന്തി വലയസ്ത്രിദശൈകബന്ധോർ-
ല്ലാവണ്യപുണ്യതടിനീലഹരീവിലാസാഃ
അന്തഃസ്ഥിതിം ഗതവതാം ജഗതാം ത്രയാണാ-
മന്യോന്യസീമ്നി രചിതാ ഇവ രത്നരേഖാഃ.

14 ശ്രീഭ്രൂവിനോദനകരോദരകേളിപീഠീ
സംവിൽകലാസദനരത്നവിലാസഭംഗീ
വക്ഷസ്തടീവ്രജവധൂനയനാന്തകേളി-
ചിത്രക്രിയാ ഫലകതാം ഭജതേ വിഭോസ്തഃ.

15 പാടീരസാരഘനസാരകുരംഗനാഭി-
കാശ്മീരകർദ്ദമസുഗന്ധകൃതാധിവാസേ
ഗ്രൈവേയഭൂഷണവിജൃംഭിതരത്നതാരാ-
പ്രോദ്യൽപ്രഭാഭരവിചിത്രവിതാനരമ്യേ.

16 വ്യാലംബിമൗക്തികലതാവിഹിതാഗ്രശോഭേ
ലക്ഷ്മീവിഹാരമണിമണ്ഡപതാം പ്രപന്നേ
വക്ഷഃസ്ഥലേ സുലളിതേ വസുദേവസൂനോ-
ർദ്ദീപായതേ വിതതമധ്യമണിർമ്മഹൗജാഃ (യുഗ്മകം.)

17 പര്യന്തദേശപരികീലിതരത്നവജ്ര-
മാണിക്യനായകമനോരമമധ്യഭാഗാ
കണ്ഠസ്യ മൂലകലിതാ കരുണാംബുരാശേഃ
സ്ഥാലീ* ചകാസ്തി കമലാമണിദർപ്പണശ്രീഃ.

18 കമ്രാംഗുലീയകടകാഞ്ചിതദിവ്യദീപ്യ-
ന്മാണിക്യകാന്തികബരൗ പരമസ്യ ബാഹൂ
രത്നാംശുരഞ്ജിതപയോധിപയോന്തരാള-
ബാലപ്രവാളലതികാശ്രിയമാശ്രയേതേ.

---

* സ്ഥാലീ = താലി

19 കല്ലോലിതാഃ കിരണമണ്ഡലധാതുരാഗൈഃ
ശ്രീവല്ലഭസ്യ ജിതപല്ലവസൌകുമാൎയ്യാഃ
കേഷാം ന തോഷവിധയേംഗുലയോ ഭവേയു-
ൎമ്മൈത്ര്യൈരലാക്യചിത്രരചനാമണിതൂലിഭൃതാഃ.

20 അന്തഃസ്ഫുരന്നിജസുധാപ്ലുതരംഗസംഗ-
ശീതാ ബഹിഃപരിമിളന്നവനീതഗന്ധാഃ
ഗാത്രാണി മേ ശിശിരയന്തി ശിശോഃ ശരണ്യാ
നിശ്വാസമന്ദമരുതോ നിഗമസ്വഭാവാഃ

21 പൎയ്യന്തയോരഹഹ! കൎണ്ണയുഗഞ്ച മന്യേ
നാസാപൃഹോ യദി മുഷ്ണന്ന നിവാരയേതാം
അന്യോന്യസീമപരിലംഘനജാംഘികത്വം
കോ വാരയേന്നയനയോഃ കമലേക്ഷണസ്യ?

22 കൃഷ്ണസ്യ സാന്ദ്രകരുണാമൃതദിവ്യവൃഷ്ടി-
ധാരാളഭാവമധുരാ മയി ദൃഷ്ടിരസ്തു
ഗോപാലബാലമഹിളാപ്രഥമാനമാന-
ഗ്രന്ഥിപ്രരോഹദൃഢിമോല്പാടനകേളിലോലാ.

23 സഞ്ചാരിണീമിവ മണിപ്രതിമാമുദാരാം
സമ്പ്രാപ്തമാൎദ്ദവഗുണാം സമുപാത്തബാല്യാം
നിൎവ്വൎണ്ണയാമി നിഖിലാവയവാനവദ്യാം
നന്ദസ്യ പുണ്യവികൃതിം നവകാന്തിരമ്യാം.

24 ലാവണ്യമസ്യ വിദിതം നനു ഗോപികാഭി-
സ്സൌന്ദൎയ്യമസ്യ മദനസ്യ ഗുരോൎന്ന വൎണ്ണ്യം
ചാതുൎയ്യമസ്യ ചതുരാനനജന്മഭൂമേ-
ൎവ്വാചാ പുനൎജ്ജഗതി നൈവ വിവേചനീയം.

25 ഗോപാലബാലനികരൈൎഗ്ഗതകേളിചിത്തൈ-
ൎഗ്ഗോപീജനൈരപി ച വിസ്മിതബാഹ്യകൃത്യൈഃ
ഗോഭിശ്ച ചിത്രകചിതാഭിരിവാചലാഭി-
രാസ്വാദ്യതേ മധുരിമാ പരിതോ മുരാരേഃ.

26 ഇത്ഥം ക്രമേണ കഥിതാ ഗുരുസമ്പ്രദായ-
ലബ്ധാവധാനവയവാൻ (സുചിരം) വിചിന്ത്യ
കൃഷ്ണം കൃതാൎത്ഥമതയോ ഹൃദി ഭാവയേയു-
രാനന്ദരൂപമിമമാത്മതമാദപീതീയം.

27 ശ്ലേഷം വിധായ സുധിയം സ്തവമത്യുദാര-
മനാത്മ... ...സുവൃത്തഭാവം
യേ ഭാവനാമുകരസംജ്ഞിതമാദ്രിയന്തേ
പശ്യന്തി തേ സകലമംഗലമാത്മരൂപം."

"ഇതി ശ്രീകൃഷ്ണലീലാശുകമുനിവിരചിതായാം (?) ഭാവനാമുകരഃ സമാപ്തഃ" എന്നൊരു കുറിപ്പു ഗ്രന്ഥാന്തത്തിൽ കാണുന്നതിൽനിന്നു ഇതു വില്വമംഗലത്തിന്റെ പ്രബന്ധങ്ങളിൽ ഒന്നാണെന്നു വിശദമാകുന്നുണ്ടല്ലോ.

ഗ്രന്ഥകാരന്റെ സകല കൃതികളിലും ശ്രീകൃഷ്ണപരമായ മംഗലാചരണം കാണാവുന്നതാണു്. താൻ ഒരു ശൈവ(സ്മാർത്ത)കുടുംബത്തിലാണു് ജനിച്ചതെങ്കിലും ചെറുപ്പത്തിൽ തന്നെ അദ്ദേഹം ഒരു വൈഷ്ണവനായിക്കഴിഞ്ഞിരുന്നു. ഈ വസ്തുത അദ്ദേഹം ശ്രീകൃഷ്ണകർണ്ണാമൃതത്തിലെ,

"ശൈവാ വയം ന ഖലു തത്ര വിചാരണീയം
പഞ്ചാക്ഷരീജപപരാ നിയതം തഥാപി
ചേതോ മദീയമതസീകുസുമാവഭാസം
സ്മേരാനനം സ്മരതി ഗോപവധൂകിശോരം."

എന്ന പദ്യത്തിൽ വിശദീകരിച്ചിട്ടുണ്ടു്.

മേല്പുത്തൂരിന്റെകാലത്തു ചെമ്പകശ്ശേരിരാജാവിനെ സന്ദർശിച്ച യതി വൃന്ദാവനവാസിതന്നെയായിരുന്നു; അതു് വില്വമംഗലമല്ലെന്നു പറയേണ്ടതില്ലല്ലോ. അതുപോലെ കൃഷ്ണനാട്ടം രചിച്ച മാനവേദരാജാവിന്റെ ഉപദേഷ്ടാവായിരുന്നതും വില്വമംഗലമല്ല; തെക്കേമഠത്തിലെ സ്വാമിയാരന്മാരിൽ ആരെങ്കിലുമായിരിക്കാനും, ആ പൂജ്യപാദനെ ഔപചാരികമായി വില്വമംഗലം എന്നു രാജാവു വ്യവഹരിക്കുവാനും പാടില്ലായ്കയില്ലതാനും.

കഴിഞ്ഞു; വില്വമംഗലം അഥവാ കൃഷ്ണലീലാശുകൻ ഒരാളേ ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തിന്റെ ജന്മഭൂമി തിരുനാവായയ്ക്കടുത്തുള്ള തൃപ്രങ്ങോടായിരിക്കണം. ഇല്ലത്തിനു വില്വമംഗലമെന്നും വില്വമംഗലമെന്നും അവ്യവസ്ഥിതമായ സംജ്ഞയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അമ്മ നീലിയും അച്ഛൻ ദാമോദരനുമായിരുന്നു. ജീവിതകാലം ക്രി: പി: 1220—1300 ഇവയ്ക്കിടയിലാണെന്നൂഹിക്കാം. ആദിത്യപ്രജ്ഞൻ,

ഈശാനദേവൻ, സോമഗിരി ഈ മൂന്നു പേരും അദ്ദേഹത്തിന്റെ ഗുരുക്കന്മാരായിരുന്നു. ശ്രീകൃഷ്ണസമ്പ്രദായവിഷയത്തിൽ കേരളീയനായ ഗുരു ഈശാനദേവനും, വൈദേശികനായ ഗുരു സോമഗിരിയുമായിരിക്കാം. രാഘവേശൻ അദ്ദേഹത്തിന്റെ സുഹൃത്തും മുക്കോലഭഗവ്യാപ്രസാദൻ ശിഷ്യനുമായിരുന്നു. ചിന്താമണി എന്നൊരു വേശ്യയുമായി അദ്ദേഹം വേഴ്ചയിലായിരുന്നുവെന്നും, ആ സ്ത്രീരത്നമാണു് അദ്ദേഹത്തിനു മോക്ഷമാർഗ്ഗമുപദേശിച്ചതെന്നുമുള്ള ഐതിഹ്യം സത്യമായിരിക്കാം. ആ സ്ത്രീ ആന്ധ്രദേശക്കാരിയായിരുന്നു എന്നാണല്ലോ ഭക്തമാലയിൽനിന്നു വെളിവാകുന്നതു്. തൃക്കണാമതിലകത്തെ സഭായോഗത്തിൽ അദ്ധ്യക്ഷനായിരുന്നു എന്നും അവിടെനിന്നു ചേറ്റുവായ്ക്കും കൊടുങ്ങല്ലൂരിനും ഇടയ്ക്കുള്ള കായൽകടന്നു കാക്കത്തുരുത്തിയിലുള്ള വേശ്യാഗൃഹത്തിലേയ്ക്കാണു് അദ്ദേഹം പോയതെന്നും ഐതിഹ്യഘോഷണമുണ്ടെന്നു ചിലർ പറയുന്നു; എനിക്കതിനെപ്പററി അറിവില്ല. ഗംഗാദേവി കണ്ണാമൃതകവിയെ ആന്ധ്രദേശീയനാക്കി വർണ്ണിക്കുന്നതു് അദ്ദേഹത്തിനു് അവിടെ ഏതെങ്കിലും ബന്ധമുണ്ടായിരുന്നതിനാലാകണം. വില്വമംഗലം ഭാരതവർഷം മുഴുവൻ സഞ്ചരിച്ചിരുന്നു എന്നുള്ളതിനു സംശയമില്ല. പുരുഷകാരം രചിച്ചതു കാഞ്ചീപുരത്തുവച്ചായിരിക്കാം.

> "കാഞ്ചീതി കാഞ്ചനപുരീം പ്രഥിതാദ്ഭുതശ്രീഃ
> കാഭിശ്ചിദുത്സവവിഭൂതിപരമ്പരാഭിഃ
> ചേതഃസ്ഥിതിം ച ജഗതാമധിവാസയൻ വോ
> ..................വിജയായ ഭൂയാൽ"

എന്നൊരു പദ്യം ആ ഗ്രന്ഥത്തിന്റെ അവസാനത്തിൽ കാണുന്നുണ്ടു്. ഗണപതിസ്തോത്രം രചിച്ചതു ദ്വാരാ(ദോര)സമുദ്രത്തിൽ വച്ചായിരുന്നു. കേനോപനിഷദ്വിവൃതിയിൽ ഗംഗയെ വന്ദിക്കുന്നതുകൊണ്ടു് അതിന്റെ നിർമ്മിതി കാശിയിൽവച്ചാണെന്നു് ഊഹിക്കാം. പ്രഭാസത്തിലും ദ്വാരകയിലും താമസിച്ചു വല്ലഭസമ്പ്രദായത്തിനും, വൃന്ദാവനത്തിലും ജഗന്നാഥത്തിലും താമസിച്ചു ചൈതന്യസമ്പ്രദായത്തിനും മാർഗ്ഗദർശിയായിത്തീർന്നു എന്നും സങ്കല്പിക്കാവുന്നതാണു്. തെക്കേമഠത്തിലെ സ്വാമിയാരായി അവരോധിക്കപ്പെടുന്നതിനുമുൻപും പിൻപും അദ്ദേഹം ഈ മാതിരി സഞ്ചാ

രങ്ങളിൽ ഏർപ്പെട്ടിരുന്നിരിക്കാം. കൃഷ്ണലീലാശുകൻ എന്നതു് അദ്ദേഹത്തിൻെറ അതിമനോഹരവും 'ലളിതകോമളകാന്തപദാവലീ' ഘടിതവുമായ ശ്രീകൃഷ്ണകർണ്ണാമൃതത്തെ അഭിനന്ദിച്ചു സഹൃദയന്മാർ നല്കിയ ബിരുദനാമമാണു്. സാക്ഷാലുള്ള പേരെന്തെന്നു് അറിയുന്നില്ല ഒരു പരമഭാഗവതൻ, മഹാവൈയാകരണൻ, വൈഷ്ണവസമ്പ്രദായപ്രവർത്തകൻ, വേദാന്തപാരഗൻ, കവിസാർവ്വഭൌമൻ ഇങ്ങനെ പലനിലകളിൽ അദ്ദേഹം തൻെറ കീർത്തിപതാകയെ ഉയർത്തി; ഭാരതവർഷമെങ്ങും അദ്ദേഹത്തിൻേറയും തദ്വാരാ കേരളത്തിൻേറയും പേരും പെരുമയും പരത്തി; അനവധി വിശിഷ്ടഗ്രന്ഥങ്ങൾ നിർമ്മിച്ചു. കേരളത്തിലെ മൂന്നു മഹാകവിമൂർദ്ധന്യന്മാർ ശങ്കരഭഗവൽപാദരും കൃഷ്ണലീലാശുകമുനിയും മേല്പുത്തൂർ നാരായണഭട്ടതിരിയുമാണു്. ഭട്ടതിരിയുടെ യശസ്സുമാത്രം ഇന്നും കേരളത്തിൻെറ ഇടുങ്ങിയ പരിധിയിൽ ഒതുങ്ങിക്കിടക്കുന്നു. ലീലാശുകൻ ജയദേവരെപ്പോലെ ഒരു അഖിലഭാരതവ്യക്തിയായി പരിലസിക്കുന്നു. ശങ്കരാചാർയ്യരാകട്ടെ, ഒരു അഖിലഭൂമണ്ഡലവ്യക്തിയുടെ നിലയിൽ എല്ലാ സഹൃദയന്മാരുടേയും തത്വചിന്തകന്മാരുടേയും ഹൃദയങ്ങളെ കോൾമയിർ കൊള്ളിക്കുന്നു; ഈ ദീപത്രയത്തെ കേരളീയരായ നമുക്കു യഥാവിധി ആരാധിച്ചു നിർവൃതിനേടാം; ഇവയായിരിക്കട്ടെ നമുക്കു മാർഗ്ഗദർശകങ്ങളായ ജ്യോതിസ്സുകൾ.



# ശൃംഗാരലഹരി.



(പ്രസാധകൻ—പ്രൊഫസ്സർ പി. ശങ്കരൻനമ്പ്യാരവർകൾ, എം. എ.)

[താഴെ ചേൎക്കുന്ന ശ്ലോകങ്ങൾ ഒരു പഴയ താളിയോലഗ്രന്ഥത്തിൽനിന്നു കിട്ടിയവയാണു്. ഗ്രന്ഥം ജീൎണ്ണമായിരിക്കുന്നതിനാൽ പല ഭാഗവും ദുൎഗ്രഹമാകുന്നു. ബ്രഹ്മശ്രീ ഇടപ്പിള്ളി കൃഷ്ണരാജാവവർകളുടെ പുത്രനും ഭാഷാപ്രണയിയുമായ കരുണാകരമേനോനവർകൾ സദയം എത്തിച്ചുതന്ന ഏതാനും ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽനിന്നാണു് ഈ ശ്ലോകങ്ങൾ കണ്ടെടുത്തിട്ടുള്ളതു്. ആശയഗതിയും ഭാഷാരീതിയും മററും നോക്കുമ്പോൾ ഇവ "ഉണ്ണുനീലിസന്ദേശ"ത്തിൻെറയും "ലീലാതിലക"ത്തിൻെറയും സമകാലികന്മാരായ കേരളബ്രാഹ്മണരാൽ വിരചിതങ്ങളായിരിക്കുന്നമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പ്രത്യേക കാരണങ്ങളാൽ പല ശ്ലോകങ്ങളും വിട്ടുകളഞ്ഞിട്ടുണ്ടു്. മേൽകൊടുത്തിട്ടുള്ള തലക്കെട്ടു ഗ്രന്ഥത്തിൽ കാണുന്നതല്ല.]

പ്രസാധകൻ.

1. കണ്ടാറില്ലിത്രനാളും യുവതിജനശിരോ
ലംകൃതേ ചന്ദ്രബിംബേ
ബിംബീപാകം തമോമണ്ഡലമയി സരസേ
ചാന്തുചാറും പ്രസൂനം
കംബോരഗ്രേ ശശാങ്കം രുചിരതരതനോ
നന്നിതേററം വിചിത്രം
കണ്ടേൻ ഞാൻ വെള്ളയിച്ചേരിനമലർവനിതേ
ദൎശനേ താവകീനേ.

2. പൊല്പൊള്ളും നവമാലതീവിശിഖനാം
ക്ഷോണീന്ദ്രബാണങ്ങൾകൊ
ണ്ടേൾക്കാതൊന്നുകൽ മരന്ദവാണി വിവശീ
ഭൂതാ മരിക്കുംവിധൌ
അക്ഷീണാം മന്നിതം കൃശോദരി മഹേ
ളാലോകചൂഡാമണേ!
കേൾക്കാവൂ പുനരെന്തു വെള്ളയിൽമലർ
ത്തനപാംഗി! കണ്ണാന്തരേ.

3. കണ്ടാവൂ ചെറുചക്കമൊന്നു കമനീം
കന്ദപ്പ്ദപ്പ്രഫാം
കണ്ടാവൂ സുരതാരവിന്ദമകര
ന്ദം കണ്ടുതാറു സഖേ!
പണ്ടാരും നിനയാതൊരത്ഥമിയലും
വാത്സ്യായനപ്രക്രിയാ-
ഭണ്ഡാരത്തിൽ നിറഞ്ഞ ചിത്രസരസ്ധാം
കണ്ടാവിതെൻപ്രേയസീം.

4. മട്ടോക്ഷംവാണി! നിൻകോമളഗളഭുവി മ
ഞ്ഞാത മംഗല്യസൂത്രം
കെട്ടുന്നേരം മലർച്ചെഞ്ചരനരപതിസാ
ടോപമൊന്നാത്തുകൊണ്ടാൻ
വട്ടാകെട്ടി വിജേതും ത്രിഭുവനമലർവാ
ണാങ്ങളാമായ മമ്മാ!
കൊട്ടങ്ങൾക്കുടങ്ങി തെളിവിനൊട്ട തിരി
ഞ്ഞൂത്തിരട്ടാതിമാതേ!

5. ശംഭുക്രോധേന തീപ്പെട്ടുളവിലൊരു പിടി
ച്ചാമ്പൽ നീയത്ര കൊറും
ത്രമ്പിക്കൈയും നിനക്കില്ലറിവനറിവനി
ന്നിന്നെ ഞാനംഗയോനേ!
വമ്പത്വന്തം വളക്ക്നോതിഹ പുതുപാറ
മ്പത്തമന്നിട്ടിയക്കി-
ച്ചെമ്പൊൽത്താത്തയ്യലത്രേ മലർചരമളിഞ്ഞാ
ണിക്ഷു വില്ലെന്നിതെല്ലാം.

6. മുകിലുമമുടിമേലണിഞ്ഞുകൊണ്ടി
ട്ടകലേ കാൺ പകലേ കലേശലേശം
സകലേന്ദ്രിയമോഹനായ മാരൻ
പുകിലോകമ്മിണിയിട്ടിയോ ന ജാനേ.

7. വട്ടപ്പോർകൊങ്കതൊട്ടീലധരമലർ നുക
ന്നീലിതത്രേയുമല്ലേ
മട്ടോക്ഷംവാണിതൻ മന്ദിരഭുവി കടവ
ത്തേഷ ചെന്നീലൊരുന്നാൾ

ഇട്ടിപ്പെണ്ണിൻമുഖാംഭോരുഹമൊരുദിവസം
കണ്ടതിന്നെത്ര മാരൻ
കൊട്ടിക്കൊല്ലുന്നിതയ്യോ! ചില മലയമരുൽ-
പ്പൊന്തികൊണ്ടന്തിനേരം.

8. മുഗ്ദ്ധേ ചാരു വടക്കുനിന്നു വരവി-
ന്നേണീദൃശാം വിശ്രുതേ!
തെക്കുംഭാഗിക്കിലെനിക്കു വാസഭവനം
നാനാഗുണാവാസമേ!
അക്ഷീണപ്പൂകൾകൊണ്ടു തമ്മിൽവിലസും
നാനാഗുണാമിന്നു ഞാ-
നഗ്രേ ചൊല്ലിന കാരിവേലികവിതാ
ശാലീകലാമാലികേ!

9. ജാനേ പുണ്യാധികോ ഞാൻ ഭരണിരമണിത-
ന്നന്തികേ ചെന്നുനിന്നേൻ
മാനേലുണ്ണൻകോണിലയ്യോ! മദനഗജമദം
പാടു കണ്ടേൻ തദാനീം
വാണീമാതിൻകരാഗ്രേ മരുവിന മണിവീ-
ണാരവം കൈവണങ്ങും
വാണീവിന്യാസവും മേ ചെവിയിലമൃതനി-
ഷ്യന്ദമായ് വന്നുവീണു.

10. മാരാർത്ത്യാ മറുകന്ന മാമിഹ കറി-
ച്ചുംവച്ചു മാപാപിതാൻ
വാരാഞ്ഞാൽ മതി ജീവഭാരമിനി ഞാൻ
തേടുന്നിതില്ലെന്നുമേ
ആരാമേ മൃതയേ തുനിഞ്ഞുമുവിലെ-
ന്നാനന്ദചിന്താമണി-
ത്താരാർമാനിനി കാൽച്ചിലമ്പുമുഴുപെ-
യ്തു തോഴ! കണ്ണാന്തരേ

11. വീരന്മാരിലെനിക്കുമുമ്പതു നടേ
ചൊല്ലേണമെല്ലായിലും
ഘോരം കോകിലനാദമെന്നതുമെടോ
മുഗ്ദ്ധേ! പൊറുത്തീടിനേൻ

വാരാളും കനലൂത്തുവെൺമതിവരു-
ന്നോരത്തു ഞാനല്ലയോ
നേരേ നിന്നായു ഹന്ത നന്ദിപൂലമാ-
ർന്നിട്ടീവിയോഗാമയേ.

12. ആവിർല്ലീലം കളിക്കുന്നിതു മദമിളകം
ഉദ്ഭിമാതംഗമിട്ടി-
ത്തേവീ! കാതോടുപോയ്ച്ചെന്നിടയിടവരപാ-
ങ്ങത്തോമലേ! താവകീനം
ഏള്(വ)ങ്ങൾ പ്രേമമാമങ്കുശകലവിതൊട്ട-
ത്താശു പൂവാണനെന്നും
പാവാൻ കൊണ്ടെത്തളയ്ക്കുന്നിതു രഹസി തളി-
ക്കുന്നൊഴും ധന്യശീലേ.

13. ഞാനാണോ കോഴിക്കുകീയൊരു മുനിവനിതാം
പൊല്ലി രാപ്പാതിരയ്ക്കാ
വാനോർകോനെന്നെണ്ണക്കേ വിജയനിവ ദ്യദാ
സമ്പ്യാദിച്ചീലൊരുനാൾ
കാണാതെത്താനം വിളിച്ചെൻപ്രണയിനിയെ മുദാ
മാരപ്പൂമാലതീം മൽ-
പ്രാണാപായേ പിരാനേ പുനരിതു മഴകാ-
ന്നാത്തു വേഴാമ്പൽപോലെ.

14. ധന്യേ! ഞാൻ നിന്നെ വേർപെട്ടളവൊരു മലർവി-
ല്ലാളി മാപാപി കോപാ-
ലെന്നെത്തന്നേ ചുഴിഞ്ഞിട്ടടനുയിർകളയും-
മാറു പൂവാണമെയ്യാൻ
തന്നാലാകുന്നവണ്ണം തെരുതെരെ നിതരാം
തല്ലി വില്ലും മുറിച്ചാൻ
പിന്നെക്കെട്ടീട്ടിഴച്ചാനവനിയിൽമുഴവൻ
ഞാനതുകൊണ്ടോണമാതേ!

15. മല്ലീനിലാവാം മധുവാണീവേണീ-
യുല്യാകൃതേ! ചാതകജാതിബന്ധോ!
കല്യാണമേഘോത്തമകാന്തചാര-
ത്തില്ലാതനാളെന്നെ വെരുപ്പിയാതേ

16. മൂന്നാം ചൂതലതാനികുഞ്ജനികടേ
നാം നട്ട പൂമുല്ലയാ-
ലൊന്നിന്മേൽ കലികോൽഗമം ബത കലർ-
ന്നുതോ കലന്നീലയോ?
എന്നെല്ലാം ദിവസാന്തരത്തിലറിയേ-
ണ്ടാതോ വയസ്യാമട്ട-
ത്തിന്നും കണ്ടതുമില്ല ചെന്നറികയോ
മെല്ലെ രമാമല്ലികേ!

17. പാടലാധരമിരന്നിരന്നു ഞാൻ
നാട്ടനീങ്ങുമതിലില്ല സങ്കടം;
മൂഢലോകർ നിരസിപ്പർ നമ്മെയെ-
ന്നാട്ടകാൽ മനസി രാജചന്ദ്രികേ!

18. മല്ലീനിലാവോടണയുന്നനേര-
ത്തെല്ലാ നിലാവും വെയിലെന്നതോന്നും;
അല്ലാതനാളും മമ തോഴ! ചിത്ത-
മെല്ലാനിലാവും വെയിലെന്നതോന്നും.

19. ഞാനോ ഞാനൊത്തുവല്ലേനിതു കിമപി തിരി-
ച്ചീട്ടവാൻ ചാരു ചൊവ്വാ-
ഷ്പ്പന്തനെവ്വണ്ണമെത്തുന്നതിന്ന മധുരതാ-
സാരമേരു മനോജ്ഞേ!
ആനംഗേ സംഗരേ ചെററിട മത്തമൊഴിയാ-
മിട്ടിയച്ചീ മുദാ നീ
താനേ നല്കുന്നതിന്നോ പലപൊഴുതു പിണ-
ങ്ങിപ്പറിക്കുന്നതിന്നോ.

20. പറയാം പറയുന്നവക്കു മറെറ-
ന്തറിവുള്ളോക്കറിയാമനംഗതാപം
ഗുരുദാരുണമീററനോവു വന്നു-
യ്യൂറിയാമോ? വരഗാത്രി! രത്നലേഖേ!

21. എന്തുത്തരം നിനവിനാഗ്രഹമൊന്നിലുണ്ടാ-
മന്ധക്ലേശമപി ഭാവമതെന്നതോന്നും
ചന്തത്തിലേണനയനേ! ചെവിയിൽക്കടക്കൺ
മന്ത്രിച്ചതെന്തു മമ മന്മഥതാപമല്ലീ?

22. കണ്ണുത്തിൽത്തെളിതേൻതുളുമ്പിന ഗിരാ
നല്ലാരെ വല്ലോരെയും
വർണ്ണിപ്പുണ്ടു തരത്തിലക്ഷ്മപതടം
പൂണ്ടും കളിപ്പുണ്ടു ഞാൻ
നിന്നൊത്തൊട്ടൊഴിയെപ്പരം നിരുപമേ!
നിന്നാണ പിന്നെക്കിട-
ന്നൊന്നും കാമ്പലർവാണവാണശിഖിനാ
വേവീല നീവീലതേ.

23. പുനം ചമയ്ക്കുന്ന ചിലോകമെല്ലാ-
* മനന്തു ചൊല്ലീട്ടിഹ കേൾപ്പനോ ഞാൻ
കനംതിരണ്ടീടെഴുമിക്ഷുകാണ്ഡാൽ
കനിഞ്ഞു പൂന്തേനൊഴുകുന്നപോലെ.

24. കാ വാ ശയം കലേശകമുവദനേ!
കല്യാണനീവീ മുദാ
വാ വാ വാർമുലനല്ല, നിന്നൊട്ടു കളി-
ച്ചും ഞാൻ പിഴച്ചീലെടോ
താവും കാമുകമാനസേഷു വരപാ-
ഞ്ഞേററം പുളച്ചീട്ടമി-
പ്പൂവാണോത്സവഗന്ധസിന്ധുരമദം-
പാടേ! പദം കമ്പിടാം.

25. ഒന്നും വിശ്വാസമല്ലെൻപ്രിയസഖ! പഥികന്മാക്ക് പേടിക്കവേണ്ടാ
മുന്നാം കേളല്ല ടക്ഷോണിയിലവിടെ മറി-
ച്ചായിതോ കാലഭേദത്താൽ?
കന്നംവെല്ലുന്ന കണ്ണൊണ്ടഴകിനൊടിടയ-
ക്കാടമന്വർണ്ണിയച്ചി-
ത്തനപംഗീമൗലിരത്നം തരുണരൊട്ടു പറി-
ക്കുന്നിതുൾക്കാമ്പശേഷം.

26. താരുണ്യാർണ്ണവസീമ്നി മേളമിയലും
കല്ലോലമെങ്ങു, മട്ട-
ത്താരമ്പൻ തടവുന്ന പുണ്യഫലമി-
ന്നെങ്ങു മഹീമണ്ഡലേ?

---

* അനന്തു = വിസ്തരിച്ച്.

സാരംഗാക്ഷികൾ മൗലിമേലണിയുമ-
മ്മാണിക്യമെങ്ങു നിറം
ചേരും കാവിളകാടെഴും ചെറിയതാ-
മെന്നോമലെങ്ങു സഖേ?

27. കാന്നാഞ്ഞാലതിനുണ്ടു സങ്കടമെനി-
ക്കാഹന്ത കണ്ടാലുടൻ
പൂന്നാഞ്ഞാലലർവാണകേളിയിൽ മനം
ചെല്ലുന്ന പൂക്കൾവിധൗ
വീണാലാപിനി! വിസ്മയം തവ വിലാ-
സപ്രൌഢി വാഴ്ത്താവത-
ല്ലേണാക്ഷീമണി തൂക്കടംപിതമുലാ-
വീടും പയോജാനനേ!

28. മന്ദാരകേളി തവ മെയ്യ്ഭവനം വലപ്പാ-
നൈന്താർചരൻ കരുതിവെച്ചോരു വശ്യമെന്നും
ചെന്താർമകൾക്ക മണിമന്ദിരമെന്നുമയ്യാ!
ചന്ദ്രാഭിരാമമുഖി രണ്ടു മതം മദീയം.

29. ലീലായാം തോഴ!വിചേതസരസപരിഷദാം
ബാലികാകുന്തളോല്യ-
ന്മാലാ ശാകുന്തളം കേട്ടുപചിതകുതുക
വ്രീള ചിന്താകുലാംഗീ
ബാലാംഗുദൃപ്യാ വരച്ചാൾ കിമപി വദനമാ-
നമ്യ പൂരാടമാതം
പാലാഴിപ്പെണ്ണുതസ്സമ്മനതളിരിനക-
ത്തോ നിലത്തോ ന ജാനേ.





# ഭാഷയും വ്യാകരണവും.



(വടക്കുംകൂർ രാജരാജവർമ്മരാജാ അവർകൾ.)

ശരീരത്തിൽ ആരോഗ്യം സമ്പാദിച്ച് അതിനെ സംരക്ഷിക്കണമെന്ന് ആഗ്രഹിക്കുന്നവർ ആയുർവ്വേദോപദേശങ്ങളെ അറിഞ്ഞ് ആദരിക്കേണ്ടത് അത്യാവശ്യമാകുന്നു. വൈദ്യനിയമങ്ങളെ അറിഞ്ഞോ അറിയാതെയോ ലംഘിച്ചു തെററിനടക്കുന്ന ഒരുവൻ, രോഗിയും ശരീരംകൊണ്ടു യഥേഷ്ടം ചേഷ്ടിക്കുന്നതിന് അശക്തനും ആയിബ്ഭവിക്കുന്നു എന്നത് അനുഭവസിദ്ധമാണല്ലൊ. ശരീരത്തിനും ശരീരശാസ്ത്രത്തിനും തമ്മിൽ സിദ്ധമായി കാണുന്ന ഈ ബന്ധംതന്നെയാണ് ഭാഷയ്ക്കും വ്യാകരണത്തിനും ഉള്ളത്. ശബ്ദശാസ്ത്രവിധികളെ അനാദരിക്കുന്ന ഒരുത്തൻ ഭാഷകൊണ്ട് അതിന്റെ ഉദ്ദേശ്യം സാധിക്കത്തക്കവിധം വ്യവഹരിക്കുന്നതിനു കഴിയുന്നതല്ല.

പാണ്ഡ്വാദികൾ ശരീരത്തിന്റെ എന്നപോലെ, അപശബ്ദപ്രയോഗം ഭാഷയുടേയും രോഗമായി ഗണിക്കണം. അങ്ങനെയാണ് ആചാര്യന്മാർ സിദ്ധാന്തിച്ചിരിക്കുന്നതും.

രസാലങ്കാരസാരാപി വാണീ വ്യാകരണോജ്ഝിതാ
ശ്വിത്രോപഹതഗാത്രേവ ന രഞ്ജയതി സജ്ജനാൻ.

എന്ന മഹാകവിവാക്യം ഈ അഭിപ്രായത്തെ വിശദമാക്കുന്നുണ്ട്. രസം, അലങ്കാരം, ഭാവപുഷ്ടി മുതലായ ഗുണങ്ങൾ സാമ്പൂർണ്ണമായി കൈവന്നിട്ടുണ്ടെങ്കിലും, വ്യാകരണവർജ്ജിതയായ ഭാഷ രോഗബാധിതയെന്നപോലെ സഹൃദയന്മാരെ രഞ്ജിപ്പിക്കുന്നില്ലെന്നാണിവിടെ ഉദ്ധരിച്ചുകാണിച്ച കവിവാക്യത്തിന്റെ സാരം. ഒരു പദം എന്തു ഉദ്ദേശ്യത്തോടുകൂടി വ്യവഹരിക്കുന്നുവോ, ആ കാര്യം അപശബ്ദത്തിന്റെ പ്രയോഗംകൊണ്ടു സാധിക്കുന്നില്ല. വിചാരിച്ച ആശയം വെളിവാകുവാൻ സാധിക്കാതെവരിക, അല്ലെങ്കിൽ അതിനെ അഭംഗിയും, ക്ലിഷ്ടവും, വികലവും ആയവിധം ഉപയോഗിക്കുക, മനസ്സിൽ വിചാരിക്കാത്ത ആശയം, ചിലപ്പോൾ കരുതിയതിനു നേരെ വിപരീതമായിരിക്കുന്നതു്, പ്രകാശിക്കുക, എന്നിവയെല്ലാം അപശബ്ദപ്രയോഗത്തിന്റെ അനിഷ്ടഫലങ്ങളാകുന്നു. അവനവന്റെ അഭിപ്രാ

യങ്ങളെ യാതൊരു ന്യൂനതയുംകൂടാതെ അന്യന്മാരെ അറിയിക്കുകയാണ ല്ലൊ ഭാഷകൊണ്ടുള്ള പ്രയോജനം. അതു സാധിക്കുകയില്ലെന്നുതന്നെയല്ല ചിലപ്പോൾ ആപത്തിനെക്കൂടി വലിച്ചു തലയിൽക്കേററിവയ്ക്കും എന്നുവ ന്നാൽ, താദൃശമായ ഒരു ഭാഷ ഉപയോഗിക്കാതെയിരിക്കുകയാണ് യുക്തം. അപശബ്ദങ്ങളാണ് ഭാഷയ്ക്ക് ഈ ദുഃസ്ഥിതി വരുത്തിവയ്ക്കുന്നതു്; അതു കൊണ്ടു് അവയെ രോഗത്തിന്റെ നിലയിൽ കരുതി വർജ്ജിക്കണമെന്ന് ഉ പദേശിച്ചിരിക്കുന്നതു യുക്തംതന്നെ.

ശബ്ദം സാധുവെന്നും അസാധുവെന്നും രണ്ടുവിധം. ഇവയിൽ സാധുവായതിനെമാത്രമേ പ്രയോഗിക്കാവൂ. മററതിനെ വർജ്ജിക്കുകതന്നെ വേണം. ഗുണവും ദോഷവും അറിഞ്ഞു് ഇവയെ സ്വീകരിക്കുകയും വ ർജ്ജിക്കുകയും ചെയ്യണമെങ്കിൽ ശാസ്ത്രജ്ഞാനംകൂടാതെ സാധിക്കുകയില്ല. ഇവിടെയാണ് വ്യാകരണശാസ്ത്രപ്രയോജനത്തിന്റെ മാഹാത്മ്യം നിലനി ല്ക്കുന്നതു്. സാധുശബ്ദങ്ങളെ എന്നപോലെ അപശബ്ദങ്ങളെ സംബന്ധി ച്ചും അറിവുണ്ടായിരിക്കണം. എങ്കിൽമാത്രമേ അവയെ വർജ്ജിക്കുവാൻ ശക്തന്മാരായിഭവിക്കുകയുള്ളു. ആരോഗ്യത്തെ ആഗ്രഹിക്കുന്നവൻ പത്ഥ്യത്തേയും അപത്ഥ്യത്തേയും അറിയേണ്ടതാകുന്നു. അല്ലെങ്കിൽ ഒന്നിനെ കൊള്ളുന്നതിനും മറെറാന്നിനെ തള്ളുന്നതിനും കഴിയുകയില്ല. ഇതുതന്നെ അപശബ്ദജ്ഞാനത്തിന്റേയും നില.

മഹാഭാഷ്യത്തിൽ അപശബ്ദജ്ഞാനത്തിന്റെ പ്രയോജനത്തേ ക്കുറിച്ചു വിശദവും ഗംഭീരവുമായി പ്രതിപാദിക്കുന്നുണ്ടു്. ആ ഭാഗം ഇവിടെ ഉദ്ധരിക്കാം. "അഥവാഭ്യുപായ ഏവാപശബ്ദജ്ഞാനം ശബ്ദ ജ്ഞാനേ. യോഹ്യപശബ്ദാൻ ജാനാതി ശബ്ദാനപ്യസൌ ജാനാതി. തദേവം ജ്ഞാനേ/ധർമ്മ ഇതി ബ്രുവതോ അർത്ഥാദാപന്നം ഭവതി. 'അപ ശബ്ദജ്ഞാനപൂർവ്വകേ ശബ്ദജ്ഞാനേധർമ്മ' ഇതി. അഥവാ കൂപഖാനകവ ദേതൽ ഭവിഷ്യതി. തദ്യഥാ, കൂപഖാനകഃ കൂപം ഖനൻ യദ്യപി മൃദാ പാംസുഭിശ്ചാവകീർണ്ണോ ഭവതി, സോ/പ്സു സഞ്ജാതാസു തത ഏവ തം ഗുണമാസാദയതി, യേന സ ദോഷോ നിർഹണ്യതേ. ഭൂയസാ ചാ ഭ്യുദയേന യോഗോ ഭവതി. ഏവമിഹാപി യദ്യപ്യപശബ്ദജ്ഞാനേ അധർമ്മസ്തഥാപി യസ്ത്വസൌ ശബ്ദജ്ഞാനേ ധർമ്മസ്തേന ച സ ദോ ഷോ നിർഘാനിഷ്യതേ." അപശബ്ദജ്ഞാനം അധർമ്മമാകുന്നു എങ്കിലും, അതു ശബ്ദജ്ഞാനത്തിനു് ആവശ്യമാകുന്നുവെന്നും ഈ അധർമ്മദോഷം ശബ്ദജ്ഞാനമാകുന്ന ധർമ്മംകൊണ്ടു എളുപ്പത്തിൽ പരിഹരിക്കുവാൻ

കഴിയുമെന്നും ഈ ഭാഗത്തിൽ ആചാര്യൻ സോദാഹരണം സമർത്ഥിച്ചിരിക്കുന്നു. കിണറുകുഴിക്കുന്ന ഒരുവന്റെ ശരീരത്തിൽ മണ്ണും പൊടിയും ചളിയും ബാധിക്കുന്നു എന്നതു സ്പഷ്ടമാണല്ലോ. എന്നാൽ ആ കിണററിൽ ഉണ്ടാകുന്ന വെള്ളംകൊണ്ടു ശരീരത്തിൽ പററിയിരിക്കുന്ന മാലിന്യം കളഞ്ഞ് അവനു ശുചിയായിബ്ഭവിക്കാം. അഭ്യുദയയോഗം ഉണ്ടാകുകയും ചെയ്യും.

കല്ല്, മരം, കുമ്മായം മുതലായ ഉപകരണങ്ങൾ ഉണ്ടായാൽ അതുമാത്രംകൊണ്ട് അധിവാസയോഗ്യമായ ഒരു കെട്ടിടം ഭവിക്കുന്നില്ല. നിപുണനായ ശില്പി കണക്കനുസരിച്ചു ചെത്തി നന്നാക്കി അവയെ വേണ്ടതുപോലെ ഉപയോഗിക്കണം. എങ്കിൽമാത്രമേ താമസിക്കുവാൻകൊള്ളാവുന്ന ഒരു ഭവനത്തിന്റെ നിമ്മിതി കൈവരികയുള്ളു. ഈ ഉദാഹരണം ഭാഷയോടും യോജിപ്പിക്കാം. വിവിധരൂപത്തിലുള്ള വർണ്ണങ്ങളും പദങ്ങളും വാക്യങ്ങളും ഉണ്ടായാൽ അതുകൊണ്ടുമാത്രം വ്യവഹാരയോഗ്യമായ ഒരു ഭാഷ സംഭവിക്കുന്നതല്ല. ശബ്ദശാസ്ത്രവിധിയനുസരിച്ചു കല്പിതങ്ങളായ രൂപാദികളോടുകൂടി അവയെ സംയോജിപ്പിക്കണം. അപ്പോൾമാത്രമേ ഭാഷ അതുകൊണ്ടുള്ള പ്രയോജനത്തെ സാധിക്കുന്നതിനു സമർത്ഥം, അല്ലെങ്കിൽ അർത്ഥവത്ത്, ആയിബ്ഭവിക്കുകയുള്ളു. ഇതിൽനിന്നെല്ലാം ഒരു പ്രധാന സംഗതിയാണ് മനസ്സിലാക്കേണ്ടിയിരിക്കുന്നത്; അത്, ഭാഷയുടെ പ്രയോജനസിദ്ധി അതിന്റെ സംസ്കാരശുദ്ധിയെയും അതു ശബ്ദശാസ്ത്രത്തെയും ആശ്രയിച്ചിരിക്കുന്നു എന്നുള്ളതുതന്നെ. ഈ തത്ത്വം ഒരു വിധത്തിലും അന്യഥാകരിക്കാവുന്നതല്ല. "സംസ്കാരവത്യേവ ഗിരാ മനീഷീ" എന്ന മഹാകവിവാക്യംകൂടി പ്രകൃതത്തിൽ സ്മരിക്കുന്നതു നന്ന്. ശബ്ദശാസ്ത്രംകൊണ്ടു സംസ്കൃതി ലഭിക്കാത്ത വാക്ക്, വിദ്വാന്മാർക്കു ഭൂഷണമല്ലെന്നാണ് ഈ വാക്യത്തിന്റെ സാരം.

> സൂത്രാംഭസം പദാവർത്തം പാരായണരസാതലം
> ധാതൂണാദിഗണഗ്രാഹം ധ്യാനഗ്രഹബൃഹൽപ്ലവം
> ധീരൈരാലോകിതപ്രാന്തമമേധോഭിരസൂയിതം
> സദോപയുക്തം സർവ്വാഭിരന്യവിദ്യാകരേണുഭിഃ
> നാപാരയിത്വാ ദുർഗ്ഗാധമമും വ്യാകരണാർണ്ണവം
> ശബ്ദരത്നം സ്വയം ഗമ്യമലംകർത്തുമയം ജനഃ.

എന്നു ഭാമഹാചാര്യൻ ശബ്ദശാസ്ത്രത്തിന്റെ മാഹാത്മ്യത്തെയും പ്രയോജനത്തെയും പ്രതിപാദിക്കുന്നു. വ്യാകരണശാസ്ത്രസമുദ്രത്തെ തരണം

ചെയ്യാത്ത ഒരുവന്ന വിശിഷ്ടങ്ങളായ ശബ്ദരത്നങ്ങളെക്കൊണ്ടു ഭാഷയെ അലങ്കരിക്കുവാൻ സാധിക്കുകയില്ലെന്നു ഭാമഹൻ വിശദമാക്കിയിരിക്കുന്ന ഭാഗം ഇവിടെ പ്രത്യേകം വിചിന്ത്യമാകുന്നു. ശബ്ദശാസ്ത്രത്തിൽ വൈദഗ്ദ്ധ്യം സമ്പാദിക്കാത്ത ഒരുത്തന്് ഒരു കവിയുടേയോ വ്യാഖ്യാതാവിൻേറയോ വിമർശകൻേറയോ സാധാരണവ്യുൽപന്നൻേറയോ സ്ഥാനം ലഭിക്കുന്നതല്ലെന്നു ഭാമഹൻെറ ഉപദേശത്തിൽനിന്നു ഗ്രഹിക്കണം. സാഹിത്യംകൊണ്ട് ഏതെങ്കിലും നിലയിൽ വ്യാപരിക്കുന്നതിന് ആഗ്രഹിക്കുന്ന ഒരുവൻ, ആദ്യമായി ആ ഭാഷയിലെ വ്യാകരണമാണ് വശമാക്കേണ്ടത്.

സംസ്കൃതവിദ്യാർത്ഥികൾ, ആദ്യമായി, അതായത് ശ്രീരാമോദന്തം, ശ്രീകൃഷ്ണവിലാസം മുതലായ കാവ്യങ്ങൾ പഠിക്കുന്നതിനുമുമ്പ്, സിദ്ധരൂപം, ക്രിയാപദം, ബാലപ്രബോധം, സമാസചക്രം എന്നിവ കാണാപ്പാഠമായിച്ചൊല്ലത്തക്കവണ്ണം ധരിച്ചുവയ്ക്കുക എന്നത് മുൻകാലം മുതലേയുള്ള നടപ്പാകുന്നു. പ്രാഥമികങ്ങളായ വ്യാകരണസിദ്ധാന്തങ്ങൾ ഈ ഗ്രന്ഥങ്ങളിൽ അടങ്ങിയിരിക്കുന്നതും, ഇവ ഗ്രഹിക്കാതെ കാവ്യപാഠം ശരിപ്പെടുത്താവുന്നതല്ലാത്തതും ആണ് അതിനു കാരണം. സിദ്ധരൂപാദിഗ്രന്ഥങ്ങൾ കാണാതെ പഠിച്ചുവയ്ക്കാത്ത ഒരുവനു സംസ്കൃതഭാഷാപാഠമാർഗ്ഗത്തിൽക്കൂടി ഒരു അംഗുലമെങ്കിലും മുൻപോട്ടു പോകുന്നതിനു കഴിയുകയില്ല. അതുകൊണ്ട്, ഭാഷാപാഠത്തിൻെറ അടിത്തട്ട്, വ്യാകരണാഭ്യാസമാകുന്നു എന്നുതന്നെ ദൃഢമായി അഭിപ്രായപ്പെടാം.

ഭാമഹൻ വ്യാകരണത്തെ സമുദ്രസദൃശമായി കല്പിച്ചിരിക്കുന്നു എന്ന് ഇവിടെ ഉദ്ധരിച്ചുചേർത്തഭാഗംകൊണ്ടു വിശദമാകുന്നുണ്ടല്ലൊ. വാസ്തവത്തിൽ സംസ്കൃതവ്യാകരണത്തിൻെറ സ്ഥിതി കടലുപോലെ അത്രയ്ക്കു ഗംഭീരവും അപാരവും ആകുന്നു എന്നു സമ്മതിക്കണം. പാണിനിമഹർഷിയുടെ കാലത്തിനുമുൻപുതന്നെ അനേകം ശബ്ദശാസ്ത്രങ്ങൾ സംസ്കൃതഭാഷയ്ക്കു ലഭിച്ചിട്ടുണ്ട്. അവയിൽ പ്രസിദ്ധങ്ങൾ ഒൻപതെണ്ണമാകുന്നു. അവയെ സ്മരിച്ചുകൊണ്ടാണ്, 'സോയം നവവ്യാകരണാർത്ഥവേത്താ' എന്നു വാല്മീകി രാമായണത്തിൽ ഹനുമാനെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നത്. ആ വക ശാസ്ത്രങ്ങളുടെ കർത്താക്കന്മാരായ പല ആചാര്യന്മാരേയും പാണിനി സ്വന്തം ശാസ്ത്രത്തിൽ സ്മരിച്ചിരിക്കുന്നവെന്നതും സ്പഷ്ടമാകുന്നു.

പാണിനിവ്യാകരണത്തെ ഉപജീവിച്ചു വിവിധരൂപങ്ങളിലായി പില്ക്കാലത്തു എത്രയധികം ഗ്രന്ഥങ്ങൾ സംസ്കൃതഭാഷയിൽ ഉണ്ടാ

യിട്ടുണ്ടെന്നു പറയാവുന്നതല്ല. വ്യാഡി, വരരുചി, പതഞ്ജലി, കൈയടൻ, നാഗോജിഭട്ടൻ, ഭട്ടോജിദീക്ഷിതർ മുതലായ ആചാൎയ്യന്മാരാൽ നിൎമ്മിതങ്ങളായ ഗ്രന്ഥങ്ങൾ അവയിൽ സൎവ്വഥാ പ്രാധാന്യം അൎഹിച്ചിരിക്കുന്നവയാകുന്നു. പാണിനി, കാത്യായനൻ, പതഞ്ജലി എന്നിവർ നിൎമ്മിച്ചിരിക്കുന്ന ശാസ്ത്രങ്ങൾ സംസ്കൃതഭാഷാഹൎമ്മ്യത്തെ താങ്ങിനില്ക്കുന്ന മൂന്നു മഹാസ്തംഭങ്ങളാകുന്നു എന്നു പറയണം. ഇവരുടെ ഗ്രന്ഥങ്ങളെ ആശ്രയിച്ച് ഓരോ കാലങ്ങളിൽ വ്യാഖ്യാനരൂപങ്ങളായും കാവ്യങ്ങളായും സ്വതന്ത്രങ്ങളായും, വിദ്യാൎത്ഥികളുടേയും പണ്ഡിതന്മാരുടേയും ഉപയോഗത്തിനായി അസംഖ്യം ഗ്രന്ഥങ്ങൾ വിരചിക്കപ്പെട്ടിട്ടുണ്ട്. അവ സംസ്കൃതഭാഷയ്ക്കും അതിലെ ശബ്ദശാസ്ത്രത്തിനും വരുത്തിയിരിക്കുന്ന സംസ്കാരഭാർഢ്യത്തിനും വൈപുല്യത്തിനും അതിരും എതിരും ഇല്ല. ശബ്ദബ്രഹ്മത്തെ സംബന്ധിച്ച് ഇത്രമാത്രം അഗാധതരമായി വിചിന്തിച്ച് അതിന്റെ സൎവ്വമൎമ്മങ്ങളേയും ഗ്രഹിച്ചു വിശദമായി പ്രകാശിപ്പിച്ച്, ഭാഷയുടെ സംസ്കാരത്തെ അതിന്റെ പരമോച്ചനിലയിൽ എത്തിച്ചിരിക്കുന്നവർ, ഭാരതീയാചാൎയ്യന്മാരെപ്പോലെ, മറെറാരു വൎഗ്ഗക്കാരും ഉണ്ടെന്നു തോന്നുന്നില്ല. യഥാൎത്ഥത്തിൽ പാണിനിവ്യാകരണത്തിനു സിദ്ധമായിരിക്കുന്ന മാഹാത്മ്യം വെളിപ്പെടുത്തി അതിനു വേണ്ടവിധം പ്രചാരംവരുത്തുന്നതിനും ഭാരതീയരുടെ ശബ്ദശാസ്ത്രത്തെ അധികരിച്ചുള്ള ചിന്താഗതി എത്രയ്ക്കു സൂക്ഷ്മതയേയും വികാസപൂൎണ്ണതയേയും പ്രാപിച്ചിരിക്കുന്നതാണെന്നു ലോകത്തെ ഗ്രഹിപ്പിക്കുന്നതിനും സഹായിച്ചിട്ടുള്ള ഗ്രന്ഥമാണ് പതഞ്ജലിയുടെ മഹാഭാഷ്യം. ശബ്ദശാസ്ത്രത്തെ സംബന്ധിച്ചിടത്തോളവും ഈ മൂന്നു ആചാൎയ്യന്മാരുടെ (പാണിനി, വരരുചി, പതഞ്ജലി) ശാസ്ത്രങ്ങൾ എത്തിച്ചേൎന്നിട്ടുള്ള സ്ഥാനത്തിൽനിന്ന് അല്പമെങ്കിലും മുൻപോട്ടുപോകുന്നതിനു യാതൊരു വൈയാകരണനും സാധിച്ചിട്ടില്ല. സംസ്കൃതത്തിനല്ലാതെ മറെറാരു ഭാഷയ്ക്കും ലഭിച്ചിരിക്കുന്നതല്ല, ഈ വ്യാകരണസിദ്ധമായ സംസ്കാരത്തിന്റെ പാരമ്യം. ആചാൎയ്യഭാമഹൻ, ഈ വാസ്തവസ്ഥിതി ശരിയായി ഗ്രഹിച്ചിട്ടുതന്നെയാണ് 'അമ്മം വ്യാകരണാൎണ്ണവം' എന്നു സംസ്കൃതവ്യാകരണത്തെ സമുദ്രതുല്യമായി കല്പിച്ചതു്.

സംസ്കൃതഭാഷയെ സമുദ്രമായി കല്പിക്കാമെങ്കിൽ അതിന്റെ മുൻപിൽ ഇതരഭാഷകൾ സരസ്സിന്റേയോ തടാകത്തിന്റേയോ നദിയുടേയോ നില വഹിക്കുന്നതാണെന്നുകൂടി പറയേണ്ടിയിരിക്കുന്നു. ഇതരഭാഷകളിലുള്ള ശബ്ദശാസ്ത്രങ്ങൾക്ക്, സംസ്കൃതവ്യാകരണത്തിന്റെ മുൻപിൽ ലഭിക്കുന്ന സ്ഥിതിയും ഇതുതന്നെ. തങ്ങളുടെ ശബ്ദശാസ്ത്രാത്മകമായ ചിന്തയെ വികസിപ്പിച്ചു മുന്നോട്ടു നയിക്കണമെന്ന് ആഗ്രഹിക്കുന്ന എല്ലാദേശ

ക്കാക്കും ഏതെങ്കിലും ഒരുവിധത്തിൽ സംസ്കൃതവ്യാകരണത്തെ ആശ്രയിക്കാതെ നിവൃത്തിയില്ല. വിശേഷിച്ചും ഭാരതഖണ്ഡത്തിലെ ദേശീയഭാഷകളെല്ലാം സംസ്കൃതവുമായി അഭേദ്യബന്ധം വഹിക്കുന്നതുകൊണ്ട്, അവയിൽ ഉണ്ടാകുന്ന വ്യാകരണശാസ്ത്രങ്ങൾക്ക സംസ്കൃതവ്യാകരണത്തെ വിസ്മരിച്ചിട്ട പുരോഗതിയെ പ്രാപിക്കാവുന്നതല്ല. ഇതരങ്ങളായ ദേശഭാഷകളിലെ വ്യാകരണങ്ങൾ പൂർണ്ണമായി സംസ്കൃതവ്യാകരണത്തെ ആശ്രയിച്ചിരിക്കുന്നുവെന്നോ ആശ്രയിച്ചിരിക്കണമെന്നോ അല്ല ഇവിടെ പറഞ്ഞതിന്ന് അർത്ഥം. പിന്നെയോ, ശബ്ദാത്മകമായ ശാസ്ത്രീയചർച്ചയിൽ സംസ്കൃതവ്യാകരണത്തിൻെറ സഹായം ഒഴിച്ചുവിടാവുന്നതല്ലെന്നുമാത്രം. മലയാളഭാഷയിൽ പ്രയോജനകരമായി വ്യാകരണഗ്രന്ഥങ്ങൾ ഉണ്ടാക്കിയിരിക്കുന്നവരെല്ലാം സംസ്കൃതപണ്ഡിതന്മാരാണെന്നുള്ള വസ്തുത എൻെറ അഭിപ്രായത്തിന്ന താങ്ങായി നില്ക്കുന്നു.

ഭാരതീയരുടെ ശാസ്ത്രങ്ങൾ വേദാംഗതേന കല്പിതങ്ങളാകുന്നു. അതുകൊണ്ട് അവയ്ക്കെല്ലാം വേദവുമായി അവിച്ഛേദ്യമായ ബന്ധവും വൈദികമായ പ്രയോജനവുമുണ്ട്. മീമാംസ, ജ്യോതിഷം മുതലായ ശാസ്ത്രങ്ങളെല്ലാം ഈവിധമുള്ളവയാണ്. വ്യാകരണത്തിൻെറ നിലയും ഇതു തന്നെ. ഈ ശാസ്ത്രത്തിൻെറ പ്രയോജനത്തെക്കുറിച്ചു മഹാഭാഷ്യകാരൻ ഇപ്രകാരം പറയുന്നു. "കാനി പുനശ്ശബ്ദാനുശാസനസ്യ പ്രയോജനാനി? രക്ഷോഹാഗമലഘ്വസന്ദേഹാഃ പ്രയോജനം. രക്ഷാർത്ഥം വേദാനാമദ്ധ്യേയം വ്യാകരണം. ലോപാഗമവർണ്ണവികാരജ്ഞോ ഹി സമ്യക് വേദാൻ പരിപാലയിഷ്യതീതി." വേദപരിരക്ഷയാണ് വ്യാകരണത്തിൻെറ പ്രയോജനമെന്നും 'ലോപാഗമവർണ്ണവികാര'ങ്ങളെക്കുറിച്ചെല്ലാം സൂക്ഷ്മജ്ഞാനം സമ്പാദിച്ചിരിക്കുന്നവർമാത്രമേ വേദങ്ങളെ സംരക്ഷിക്കുവാൻ സാധിക്കുകയുള്ളു എന്നും ഇവിടെ ഉദ്ധരിച്ച ഭാഗത്തിൻെറ സാരം ഗ്രഹിക്കണം.

വൈദികങ്ങളായ മന്ത്രങ്ങളെ ഉച്ചരിക്കുന്നതിന് അനേകം നിയമങ്ങളുണ്ട്. അവയെ നിഷ്കർഷയോടുകൂടി പരിപാലിക്കണം. ഉച്ചാരണത്തിൽ ലഘുവായ വൈകല്യം സംഭവിക്കുന്നതായാൽ, മന്ത്രം നിഷ്ഫലമാകുമെന്നുതന്നെയല്ല ദുഷ്ഫലത്തെ ഉണ്ടാക്കിവയ്ക്കുകയും ചെയ്യും.

മന്ത്രോ ഹീനഃ സ്വരതോ വർണ്ണതോ വാ
മിത്ഥ്യാപ്രയുക്തോ ന തമർത്ഥമാഹ
സ വാഗ്വജ്രോ യജമാനം ഹിനസ്തി
യഥേന്ദ്രശത്രുഃ സ്വരതോ/പരാധാൽ.

എന്ന പദ്യത്തിൽനിന്ന് ഈ തത്ത്വം സോദാഹരണം ഗ്രഹിക്കാം. വേണ്ട വിധം പ്രയോഗിച്ചാൽ കല്പവൃക്ഷമായി ബ്ഭവിച്ച് അഭീഷ്ടത്തെ പ്രദാനം ചെയ്യും. പിഴപ്പായാലോ? ഇടിത്തീയായിത്തീൎന്ന് അപ്രകാരം ഉപയോഗിച്ച ആളിനെ ഭസ്മമാക്കും. ഇതാണു മന്ത്രത്തിന്റെ സ്വഭാവവും പ്രഭാവവും. ത്വഷ്ടാവു ഇന്ദ്രനെ വധിക്കുവാൻ ശക്തനായ ഒരാൾ ഉണ്ടാകുവാൻ ഹോമംചെയ്തു. ആ സന്ദൎഭത്തിൽ മന്ത്രത്തിലെ 'ഇന്ദ്രശത്രോ' എന്ന പദം പിശകായിട്ടാണ് ഉച്ചരിച്ചതു്. അതുകൊണ്ട് ഇന്ദ്രനായ ശത്രുവോടുകൂടിയ ഒരു സത്വം ഹോമത്തിൽനിന്ന് ഉണ്ടായി. ഇങ്ങനെ ഇന്ദ്രനെ നശിപ്പിക്കുന്നതിനുവേണ്ടി ജനിപ്പിക്കപ്പെട്ട പുത്രൻ, മന്ത്രപ്പിശകുനിമിത്തം, ഇന്ദ്രനാൽ നശിപ്പിക്കപ്പെട്ടു. ഈവിധം ആപത്തുകൂടാതെ വേദപാഠംകൊണ്ടു വേണ്ടവിധം പ്രയോജനമുണ്ടാകണമെങ്കിൽ വ്യാകരണജ്ഞാനം നിശ്ചയമായും സമ്പാദിക്കണം. ഈ ഒരു വൈദികമായ പ്രയോജനവും ബന്ധവും ഭാരതീയരുടെയല്ലാതെ മററാരു ദേശക്കാരുടേയും ശബ്ദശാസ്ത്രത്തിനുണ്ടെന്നു തോന്നുന്നില്ല.

അനേകം അംഗങ്ങൾ ചേൎന്നുവെങ്കിൽ മാത്രമേ വ്യാകരണത്തിനു ശരിയായ ഒരു സ്വരൂപം ലഭിക്കുകയുള്ളൂ. ആചാൎയ്യന്മാർ സംസ്കൃതവ്യാകരണത്തിന്റെ രൂപത്തെക്കുറിച്ച് ഇപ്രകാരം പറയുന്നു.

"ചത്വാരി ശൃംഗാ ത്രയോ അസ്യ പാദാ
ദ്വേ ശീൎഷേ സപ്ത ഹസ്താസോ അസ്യ
ത്രിധാ ബദ്ധോ വൃഷഭോ രോരവീതി
മഹോദേവോ മൎത്ത്യാ ആവിവേശ."

ഇതിൽ നാമം, ആഖ്യാതം, ഉപസൎഗ്ഗം, നിപാതം എന്നിവയെ നാലു ശൃംഗങ്ങളായും ഭൂതം, വൎത്തമാനം, ഭവിഷ്യത്തു് എന്ന മൂന്നു കാലങ്ങളെ പാദങ്ങളായും നിത്യം, കാൎയ്യം എന്നിവയെ രണ്ടു ശീൎഷങ്ങളായും പ്രഥമാദിസപ്തവിഭക്തികളെ ഹസ്തങ്ങളായും കല്പിച്ചിരിക്കുന്നു. ഉരസ്സ്, കണ്ഠം, ശിരസ്സ് എന്ന മൂന്നു സ്ഥാനങ്ങളിൽ ബദ്ധം എന്നു 'ത്രിധാ ബദ്ധഃ' എന്ന ഭാഗത്തിന്റെ അൎത്ഥം. ഇതാണ് വ്യാകരണശാസ്ത്രത്തിന്റെ ഒരു സ്ഥൂലമായ രൂപം. അല്പം ചില വ്യത്യാസങ്ങൾ ഉണ്ടായിരിക്കുമെങ്കിലും പൊതുവേ വിചാരിക്കുന്നതായാൽ എല്ലാ ഭാഷകളിലേയും വ്യാകരണത്തിന്റെ സ്വരൂപം ഇതുതന്നെ എന്നു തെളിയും. ഇവിടെപ്പറഞ്ഞ അംഗങ്ങളുടെ സമ്മേളനംകൊണ്ടല്ലാതെ ഏതു ഭാഷയിലെ വ്യാകരണത്തിനും അതിന്റെ രൂപത്തെ സമ്പാദിക്കാവുന്നതല്ല.

ഏതു ശാസ്ത്രത്തിലും അന്തർഭവിച്ചിരിക്കുന്ന തത്ത്വങ്ങൾ പ്രകൃതിയിൽ അന്തർല്ലീനങ്ങളായിരിക്കുന്നവയാകുന്നു. അവയെ ഗ്രഹിച്ചു ക്രമപ്പെടുത്തി പ്രത്യേകം ചില പ്രതിപാദനരീതികളോടുകൂടി രേഖാരൂപേണ പ്രകാശിപ്പിക്കുകയേ ശാസ്ത്രകാരന്മാർ ചെയ്യുന്നുള്ളു. യഥാർത്ഥത്തിൽ സിദ്ധമായിരിക്കുന്ന ഒരു തത്ത്വത്തെ മറച്ച് അന്യഥാകരിക്കുന്നതിനോ, അല്ലെങ്കിൽ അസിദ്ധമായിരിക്കുന്ന ഒന്നിനെ ഉണ്ടെന്നു കൃത്രിമമായി സ്ഥാപിക്കുന്നതിനോ യാതൊരു ശാസ്ത്രകാരനും സാധിക്കുന്നതല്ല. അങ്ങനെ ചെയ്യുന്നപക്ഷം, അത്തരത്തിലുണ്ടാകുന്ന ശാസ്ത്രങ്ങൾ, പ്രകൃതിതത്ത്വങ്ങളുമായി ബന്ധമില്ലാത്തനിലയിൽ അസത്യങ്ങളും നിരർത്ഥങ്ങളും ആയിബ്ഭവിക്കുന്നു എന്നതു വ്യക്തമാണ്. ഇതു് എല്ലാ ശാസ്ത്രങ്ങളേയും സംബന്ധിക്കുന്ന ഒരു തത്ത്വമാകുന്നു. ഇതിൽനിന്നു ഭിന്നമല്ല വ്യാകരണത്തിന്റെ നിലയും. ശബ്ദപ്രപഞ്ചമഹാർണ്ണവത്തിന്റെ അഗാധതലങ്ങളിൽ നിഗൂഢങ്ങളായി ആരുടേയും കണ്ണിന് എത്തുപെടാതെ കിടക്കുന്ന തത്ത്വങ്ങളെ സൂക്ഷ്മവിചാരശക്തികൊണ്ടു ഗ്രഹിച്ചു വിഷയാനുഗുണമായ ക്രമത്തോടുകൂടി ലോകത്തിന്റെ ഗ്രഹണസൌകര്യത്തിനുവേണ്ടി പ്രത്യേകം ചില പ്രതിപാദനരീതികൾ സ്വീകരിച്ചു രേഖാരൂപേണ പ്രകാശിപ്പിക്കുകമാത്രമേ ശബ്ദശാസ്ത്രാചാര്യന്മാർ ചെയ്യുന്നുള്ളു. വൈദ്യം, ജ്യോതിഷം, തർക്കം മുതലായവപോലെ ഗംഭീരവും ജ്ഞാതവ്യവുമായ ഒരു പ്രകൃതിശാസ്ത്രമാകുന്നു വ്യാകരണവും. അതു ശബ്ദബ്രഹ്മത്തിന്റെ പ്രകൃതിയെയാണ് പ്രകാശിപ്പിക്കുന്നതു് എന്നുമാത്രം വ്യത്യാസം.

ഇന്നു പലരും, വ്യാകരണം ഭാഷയുടെ പുരോഗതിയെ തടയുന്നു എന്ന് അഭിപ്രായപ്പെടുകയും, അതിന്റെ വിധികളെ ലംഘിക്കുന്നതു സ്വാതന്ത്ര്യമായി ഗണിക്കുകയും, ശബ്ദശാസ്ത്രാചാര്യന്മാരിൽ അപരാധം ചുമത്തുകയും ചെയ്യുകാണാറുണ്ട്. ഈ നയം വിചാരശീലന്മാർക്കു സമ്മതിക്കാവുന്നതല്ല.

കൃത്യാകൃത്യങ്ങളെ പൃഥക്കരിച്ചുകാണിച്ച്, അവയിൽ ഇന്നതു ചെയ്യണം ഇന്നതു ചെയ്യരുതു്, എന്ന് ഉപദേശിക്കുകയാണ് ഏതു ശാസ്ത്രത്തിൻേറയും ധർമ്മം. ഏതു വർഗ്ഗക്കാരുടെ ശാസ്ത്രത്തെ പരിശോധിച്ചാലും ഈ തത്ത്വം ഗ്രഹിക്കാം. കർമ്മങ്ങളെ പാപം എന്നും സുകൃതം എന്നും രണ്ടായി വിഭജിച്ച്, അവയുടെ സ്വഭാവം കാണിച്ചതന്ന്, പാപം ചെയ്യരുതെന്നും പുണ്യം ശ്രേയസ്കരമാകുന്നു എന്നും ധർമ്മശാസ്ത്രം ഉപദേശിക്കുന്നു. സ്നാനാഹാരനിദ്രാദികളിൽ ചില നിയമങ്ങൾ ഏർപ്പെടുത്തി അവയെ ആദരിക്കണമെന്നു വൈദ്യശാസ്ത്രവും, കാലങ്ങളുടെ ശുഭാശുഭസ്വഭാവങ്ങൾ പ്രതിപാദിച്ചു സൽകർമ്മങ്ങൾ ഇന്ന കാലത്തല്ലാതെ ചെയ്യ

രുതെന്നു ജ്യോതിശ്ശാസ്ത്രവും പഠിപ്പിക്കുന്നു. ഇതുപോലെ ശബ്ദങ്ങളിൽ ഇന്നതെല്ലാം അപശബ്ദങ്ങൾ, അതായതു് അവയെ പ്രയോഗിക്കരുതു്, ഇന്നവ സാധുശബ്ദങ്ങൾ അവ ഉപയോഗിക്കാം, എന്നു ശാസിക്കുകയാണു് വ്യാകരണംചെയ്യുന്നതു്. പാപപുണ്യകർമ്മങ്ങളുടെ സ്വഭാവം ധർമ്മശാസ്ത്രജ്ഞന്മാരും, പത്ഥ്യാപത്ഥ്യങ്ങളുടെ നിയമങ്ങൾ വൈദ്യന്മാരും. കാലത്തിന്റെ ശുഭാശുഭസ്ഥിതിഗതികൾ ദൈവജ്ഞന്മാരും അറിയുന്നു. ഇതുപോലെ അപശബ്ദങ്ങളുടേയും, സാധുശബ്ദങ്ങളുടേയും വേർതിരിച്ചുള്ള അറിവു വൈയാകരണന്മാർമാത്രമേയുള്ളു. ഈ ശാസ്ത്രങ്ങൾ ഒന്നും ജനങ്ങൾക്കു തോന്നിയതുപോലെ എന്തും ഏതുസമയത്തും എങ്ങനെയും ചെയ്യുവാൻ അനുവദിക്കാത്തതുകൊണ്ടു് അവ സമുദായങ്ങളുടെ പുരോഗതിയെ തടയുന്നു എന്നുപറയുന്നതു യുക്തമായിരിക്കുകയില്ല. ശാസ്ത്രത്തിന്റെ അനുസരണം, ക്ലേശകരവും അസ്വാതന്ത്ര്യജനകവുമായി ചിലൎക്കു തോന്നിയേയ്ക്കാം. എന്നാൽ ശ്രേയസ്സിനെ അഭിലഷിക്കുന്നവർ ആവക സങ്കടങ്ങളെ സഹിക്കുകതന്നെവേണം. സംസ്കൃതിയെ പരിത്യജിച്ചു് ആനിലയിൽ സംഭവിക്കുന്ന ഒരു ഉന്നതി വാസ്തവത്തിൽ ആ പേരിനെ അൎഹിക്കുന്നില്ല. ഭാഷയും ഈ തത്വത്തെ വെളിപ്പെടുത്തുന്നു.

വ്യാകരണശാസ്ത്രത്തിന്റെ സുസ്ഥിതിയും മാഹാത്മ്യവുംകൊണ്ടു് ഒരു ഭാഷയ്ക്കു് എത്രയധികം സംസ്കാരോൽകർഷത്തേയും അഭിവൃദ്ധിയേയുംപ്രാപിക്കുവാൻ കഴിയുമെന്നതിനു സംസ്കൃതഭാഷതന്നെ പരമമായ ഉദാഹരണമായിരിക്കുന്നു. വ്യാകരണനിയമങ്ങളുടെ കാർക്കശ്യം സംസ്കൃതത്തിനെന്നപോലെ മറെറാരു ഭാഷയ്ക്കും ഇല്ല. എന്നിട്ടും അതിൽ വിവിധശാഖകളിലായി ഉണ്ടായിട്ടുള്ള ഗ്രന്ഥങ്ങൾ എത്ര അസംഖ്യം! ശബ്ദശാസ്ത്രം ഉണ്ടാകുകയോ അഥവാ ഉണ്ടായിവളരുകയോ ചെയ്യാത്ത ഭാഷകളിൽ ഗ്രന്ഥങ്ങളുടെ അഭിവൃദ്ധി കാണുന്നുമില്ല. ഇതിൽനിന്നെല്ലാം വ്യാകരണം ഭാഷയുടെ പുരോഗതിയെ തടയുന്നു എന്നും പ്രസ്തുതശാസ്ത്രം ഇല്ലെങ്കിൽ ഏതു ഭാഷയ്ക്കും എളുപ്പത്തിൽ ഉന്നതപദവിയെ പ്രാപിക്കാമെന്നും പറയുന്ന അഭിപ്രായം സ്വീകാൎയ്യമല്ലെന്നു വന്നുകൂടുന്നു.

സംസ്കൃതത്തിൽ വ്യാകരണശാസ്ത്രങ്ങളുടെ ബഹുത്വവും ഗാംഭീൎയ്യവും അപാരതയും വിചാരിച്ചാൽ, അപശബ്ദപ്രയോഗം നിശ്ശേഷം വൎജ്ജിച്ചു ഭാഷകൊണ്ടു കൈകാൎയ്യംചെയ്യുക എന്നതു പണ്ഡിതന്മാൎക്കുപോലും സാധിക്കുന്നതല്ല. മഹാന്മാരായ കവികളുടേയും വൈയാകരണന്മാരുടേയും കൃതികളിൽതന്നെ അപശബ്ദങ്ങൾ കടന്നുകൂടിയിട്ടുണ്ടെന്നാണു് അഭിജ്ഞന്മാർ പറയുന്നതു്. ശ്രീമഹാഭാഗവതത്തിലുള്ള 'ദേവക്യാന

കട്വന്ദ്യാം' എന്ന ഭാഗം അബദ്ധമാണെന്നുദ്ദേശിച്ചു കാളിദാസൻ അതു തിരുത്തുവാൻ ഉദ്യമിച്ചു എന്നും അപ്പോൾ, 'വ്യാസോനവതപംപഞ്ച' എന്ന് അശരീരവാക്ക സംഭവിച്ചു എന്നും ഒരു ഐതിഹ്യം കേട്ടിട്ടുണ്ട്.

അപശബ്ദാസ്ത്രയോ മാഘേ അഷ്ടാവിംശതി ഭാരവേഃ
അസംഖ്യാഃ കാളിദാസസ്യ വ്യാസസ്തന്മയതാം ഗതഃ

എന്ന സൂക്ഷ്മഗ്രാഹിയായ ഒരു പണ്ഡിതൻ പറഞ്ഞിരിക്കുന്നു. മാഘത്തിൽ മൂന്നും കിരാതാർജ്ജുനീയത്തിൽ ഇരുപത്തിയെട്ടും കാളിദാസകൃതികളിൽ കണക്കില്ലാതെയും അപശബ്ദങ്ങൾ കടന്നുകൂടിയിട്ടുണ്ടെന്നും വ്യാസൻ അപശബ്ദമൂർത്തിയാകുന്നുവെന്നും പ്രസ്തുത പദ്യത്തിന്റെ ഭാവം. പ്രചാരമേറിയ വിശ്രാമം, അപശബ്ദമെന്നും, സാധുശബ്ദമെന്നും രണ്ടുവിധവും അഭിപ്രായം കാണുന്നു.

വിശ്രാമസ്യാപശബ്ദത്വം വൃത്ത്യുക്തം നാദ്രിയാമഹേ;
മുരാരിഭവഭൂത്യാദീനപ്രമാണീകരോതി കഃ?

എന്ന ശ്ലോകത്തിൽനിന്നു വൃത്തികാരൻ വിശ്രാമത്തെ അപശബ്ദമായും മുരാരിപ്രഭൃതികൾ സാധുപദമായും ഗണിക്കുന്നതായി വെളിപ്പെടുന്നു. ഇതുപോലെ പല പദങ്ങൾ വേറെയും ഉണ്ട്.

ലൌകിക വ്യാകരണദൃഷ്ടികൊണ്ടു നോക്കുമ്പോൾ അപശബ്ദങ്ങളെന്നു കാണുന്ന അസംഖ്യം പദങ്ങൾ പുരാണങ്ങളിലുണ്ട്. പൌരാണികസാഹിത്യത്തിൽ ഉപയോഗിച്ചിരിക്കുന്ന അത്തരം പദങ്ങളുടെ ആധിക്യത്തെ സ്മരിച്ചുകൊണ്ടായിരിക്കണം, 'വ്യാസസ്തന്മയതാം ഗതഃ' എന്ന് ഇവിടെ ഉദ്ധരിച്ച പദ്യത്തിൽ പറഞ്ഞിരിക്കുന്നത്. വൈദ്യജ്യോതിഷാദി ശാസ്ത്രങ്ങളിലും താദൃശങ്ങളായ പദങ്ങൾ യാതൊരു ലോഭവുമില്ലാതെ പ്രയോഗിക്കപ്പെട്ടിരിക്കുന്നു. വൈയാകരണകിരാതങ്ങൾനിന്നും സന്ത്രസ്തങ്ങളായ അപശബ്ദമൃഗങ്ങൾക്കു ഭിഷക്കുകളുടേയും ജ്യൗതിഷികന്മാരുടേയും മുഖകന്ദരങ്ങൾ ആശ്രയസ്ഥാനമാകുന്നു എന്ന് ഒരു രസികകവി പറഞ്ഞിരിക്കുന്നതു വൈദ്യശാസ്ത്രത്തിലേയും അപശബ്ദങ്ങളുടെ ബഹുലത കണ്ടായിരിക്കുന്നതിനേ ഇടയുള്ളു. ഋഷിപ്രണീതങ്ങളായ ഗ്രന്ഥങ്ങളിലെ താദൃശങ്ങളായ പ്രയോഗങ്ങളെ ആർഷമെന്നു പറയുന്നു. അവയെ ലൌകികന്മാർക്കു സ്വീകരിക്കുവാൻ പാടുള്ളതല്ല.

പദപ്രയോഗങ്ങളിൽ അബദ്ധമുണ്ടാകുന്നതിനു സംസ്കൃതത്തിലെപ്പോലെ എളുപ്പം മററൊരു ഭാഷയിലുമില്ല. പുല്ലിംഗത്തിലും നപുംസകലിംഗത്തിലുമുള്ള പദങ്ങളുടെ രൂപം ഒന്നായിരിക്കും. ലിംഗം തിരിച്ചറിഞ്ഞ്

അതതിന്റെ രൂപത്തിൽ പദങ്ങൾ പ്രയോഗിക്കുന്നതിനു സൂക്ഷ്മമായ ശാസ്ത്രനിശ്ചയമുള്ളവർക്കേ സാധിക്കുകയുള്ളൂ. വലിയ കവികൾക്കുകൂടി ഇക്കാര്യത്തിൽ പിശകുപററിയിരിക്കുന്നതു കാണാം. ക്രിയകളുടെ രൂപഭേദങ്ങൾ വിദ്വാന്മാരെക്കൂടി വഴിപിഴപ്പിക്കുന്നവയാണ്. തദ്ധിതങ്ങളുടെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ല. സന്ധിയെ സംബന്ധിച്ചുള്ള കാര്യവും അങ്ങനെതന്നെ. 'ശ്രോത്രപ്പുടത്തോഷകരം' എന്നു് 'ശ്രോത്രപുടതോഷകര'മായി പ്രയോഗിക്കാതെയിരിക്കണമെങ്കിൽ സന്ധിനിയമങ്ങളുടെ ജ്ഞാനമുണ്ടായിരിക്കണം. സമാസത്തിന്റെ കാര്യത്തിലും തെററുപററുന്നതു് എളുപ്പം. ഇതെല്ലാംകൊണ്ടാണ് സംസ്കൃതത്തെപ്പോലെ വ്യാകരണസംബന്ധമായി പിശകു സംഭവിക്കുവാൻ എളുപ്പമുള്ള ഭാഷ വേറെയില്ലെന്നു പറഞ്ഞതു്.

ഈ അഭിപ്രായത്തിനു വേറെയൊരു മറുവശം കൂടിയുണ്ടെന്നു പറഞ്ഞുകൊള്ളട്ടെ. അനേകം വ്യാകരണശാസ്ത്രങ്ങൾ ഉള്ളതിൽ ഒന്നിനേയോ അല്ലെങ്കിൽ ഏതെങ്കിലും മഹാകവിപ്രയോഗത്തേയോ ശരണം പ്രാപിച്ചാൽ മിക്കവാറും അബദ്ധം സുബദ്ധമാക്കുവാൻ കഴിയും. സുബദ്ധമായ ഒരു പദം പ്രയോഗിക്കുന്നതിനു് എത്രയും ബുദ്ധിമുട്ടുണ്ടോ അത്രയും വൈഷമ്യം അബദ്ധമായ പദം പ്രയോഗിക്കുന്നതിനുമുണ്ടെന്നു ചുരുക്കത്തിൽ പറയാം. വിതണ്ഡംകൊണ്ടു വിദ്യ കാണിക്കുന്നതിനു സഹായിക്കുന്നതായി ഇങ്ങനെ ഒരു ഭാഷയും വ്യാകരണവും വേറെയില്ല. പണ്ഡിതന്മാർ, അബദ്ധം എന്നു നിസ്സംശയം പറയേണ്ട പല പ്രയോഗങ്ങളേയും സുബദ്ധമെന്നു സ്ഥാപിച്ചിട്ടുള്ളതിനു സംസ്കൃതസാഹിത്യത്തിൽ ധാരാളം ഉദാഹരണങ്ങളുണ്ടു്. ഭിന്നമതങ്ങളായ വ്യാകരണശാസ്ത്രങ്ങളുടെ ബഹുത്വവും, മഹാകവിപ്രയോഗങ്ങൾക്കു ശാസ്ത്രത്തെ അതിക്രമിച്ചു ലഭിച്ചിരിക്കുന്ന പ്രാധാന്യവും അപശബ്ദത്തെ സാധുവെന്നു സ്ഥാപിക്കുവാൻ സഹായിക്കുന്നു. "വൈയാകരണാൻ പിശാചാൻ പ്രയോഗമന്ത്രേണ നിവാരയാമഃ" എന്ന കവിവാക്യം മഹാകവിപ്രയോഗത്തിനു ശബ്ദശാസ്ത്രം കീഴടങ്ങിക്കൊള്ളണമെന്ന അഭിപ്രായം വെളിവാക്കുന്നു.

വൈയാകരണന്മാർ, കവികൾ തൊട്ടതും പിടിച്ചതുമെല്ലാം കുററം എന്നു് അധിക്ഷേപിക്കുവാൻതുടങ്ങി. അപ്പോൾ അവരെ പിശാചുക്കളെപ്പോലെ വിചാരിച്ചു വെറുക്കാതെ കവികൾക്കു നിവൃത്തിയില്ലെന്നായി. വാസ്തവത്തിൽ വൈയാകരണന്മാരുടെ ആക്ഷേപവും കവികളുടെ നിരങ്കുശത്വവും അതിരുകടന്നുപോയി എന്നാണു് പറയേണ്ടതു്. ഈ രണ്ടുകൂട്ടരും യോജിച്ചു പെരുമാറുന്നു എങ്കിലല്ലാതെ ഭാഷയ്ക്കു അഭിവൃദ്ധിയുണ്ടാകുന്ന

തല്ല. കവിപ്രയോഗങ്ങളെ വിസ്മരിച്ച ശാസ്ത്രമാർഗ്ഗം വെട്ടിത്തെളിച്ചു മുന്നോട്ടു കൊണ്ടുപോകുന്നതിനു വൈയാകരണനും, വ്യാകരണത്തെ വകവെയ്ക്കാതെ ഭാഷകൊണ്ടു കൈകാര്യം ചെയ്യുന്നതിനു കവികൾക്കും സാധിക്കുന്നതല്ല. അന്യോന്യം ഇപ്രകാരമുള്ള ആദരവിനു ശക്തിക്കുടുന്നതായാൽ ഇരുകൂട്ടർക്കും യോജിക്കുവാൻ കഴിയും.

'അപശബ്ദാസ്ത്രയോ മാഘേ' ഇത്യാദി പദ്യം മാഘാദികളുടെ കാലത്തിനുശേഷം ഏതോ ഒരു വിദ്വാൻ നിർമ്മിച്ചതായിരിക്കണം. ആ മഹാകവികൾ ഈ ശ്ലോകം കേൾക്കുന്നതിന് ഇടയായിരുന്നുവെങ്കിൽ ഇതിൽ സൂചിപ്പിക്കുന്ന അപശബ്ദങ്ങൾ സാധുവാണെന്നു സമർത്ഥിക്കുമായിരുന്നു എന്നു വിശ്വസിക്കാം. എന്തെന്നാൽ അവർ അത്രയ്ക്കു വൈദുഷ്യം സമ്പാദിച്ചവരാകുന്നു.

"കഃസർവ്വ ഗർവ്വോദ്ധതസ്യ പ്രതിവദിതുരഹം
ഭാരതീമപ്യസാധ്വീം
സാധ്വീം സാധ്വീമസാധ്വീം........."

എന്നു കാക്കശ്ശേരി ഭട്ടതിരി തനിക്കുണ്ടെന്നു ഗർജ്ജിക്കുന്ന പ്രഭാവം വിദ്യാസാമ്രാജ്യത്തിൽ സർവ്വതന്ത്രസ്വതന്ത്രത നേടിയിരിക്കുന്ന മഹാനുഭാവന്മാർക്കെല്ലാം ഉള്ളതാകുന്നു. അത്തരക്കാർക്ക് നേരിടുന്ന അബദ്ധങ്ങളെ വളരെ സൂക്ഷിച്ചുവേണം അബദ്ധം എന്നു പറയുവാൻ.

ഇത്രയും പറഞ്ഞതിൽനിന്ന് അബദ്ധം അറിഞ്ഞോ അറിയാതെയോ പ്രയോഗിക്കുന്നവർക്ക്, സംസ്കൃതവൈയാകരണലോകത്തിൽ ചില രക്ഷാസ്ഥാനങ്ങൾ ലഭിക്കുന്നതാണെന്നല്ലാതെ, അപശബ്ദങ്ങൾ പ്രയോഗിക്കാവുന്നതാണെന്നോ പ്രയോഗിക്കണമെന്നോ അർത്ഥം ധരിക്കേണ്ടതില്ല.

വ്യാകരണശാസ്ത്രത്തിന്റെ നിയമങ്ങൾ ലോകവ്യവഹാരത്തെ ആശ്രയിച്ചിരിക്കുന്നു. വ്യവഹാരപ്രവാഹത്തിനു ഗതിഭേദം സംഭവിക്കുമ്പോൾ തദനുസരണം ചില മാററങ്ങൾ വ്യാകരണത്തിനും വന്നുചേരാതെ നിവൃത്തിയില്ല. എന്നാൽ മാററങ്ങൾ എന്തെല്ലാം സംഭവിച്ചാലും ശബ്ദശാസ്ത്രത്തെ സംബന്ധിക്കുന്ന മൂലതത്വങ്ങൾ ഒരു കാലത്തും വ്യത്യാസം വരാത്തവയാകുന്നു. അവയ്ക്ക് അനാദിയായ പ്രകൃതിയാണ് ആശ്രയം.

ലോകത്തിന്റെ വ്യവഹാരത്തെ പ്രാകൃതമെന്നും സംസ്കൃതമെന്നും രണ്ടു വിധം വിഭജിക്കാം. യാതൊരു നിയമവും ഇല്ലാതെയും അസ്പഷ്ടമായും അപരിഷ്കൃതമായും അർത്ഥവൈകല്യത്തോടുകൂടിയും ഉപയോ

ഗിക്കുന്ന ഭാഷ പ്രാകൃതം. ബാലന്മാർ, കിരാതന്മാർ, മ്ലേച്ഛന്മാർ മുതലായവർ വ്യവഹരിക്കുന്ന ഭാഷ പ്രാകൃതത്തിന് ഉദാഹരണം. വിദ്വാന്മാർ സംസ്കാരശുദ്ധിയോടുകൂടി ഉപയോഗിക്കുന്ന ഭാഷ സംസ്കൃതം. ഈ ഭാഷകളിൽ സംസ്കൃതത്തെ ആശ്രയിച്ചുള്ള ലോകത്തിൻെറ വ്യവഹാരമാണ് വ്യാകരണശാസ്ത്രത്തിനു മൂലം. ജനങ്ങളുടെ വ്യവഹാരത്തിൽ അന്തർഭവിക്കാത്ത തത്ത്വങ്ങളെ വ്യാകരണശാസ്ത്രകാരനു പ്രതിപാദിക്കാവുന്നതല്ല.

മുൻപുപറഞ്ഞ രണ്ടുവിധം ഭാഷകളിൽ പ്രാകൃതം, ചില പ്രത്യേകസന്ദർഭങ്ങളിലല്ലാതെ, ഉത്തമസാഹിത്യത്തിൽ ഉപയോഗിക്കുക പതിവില്ല. മിക്കഭാഷകളിലും അപരിഷ്കൃതന്മാരുടെ വ്യവഹാരംകൊണ്ടു പ്രാകൃതത്തിനു ലോകത്തിൽ വലിയ സ്ഥാനം ഉണ്ടെങ്കിലും, സംസ്കാരശുദ്ധിയുടെ അഭാവംനിമിത്തം അതു കാവ്യകാരന്മാരാൽ അഗണ്യകോടിയിൽ തള്ളപ്പെട്ടിരിക്കുന്നു.

എന്നാൽ ഇതല്ല സംസ്കൃതഭാഷയെ സംബന്ധിച്ചിടത്തോളം പ്രാകൃതത്തിൻെറ സ്ഥിതി. അതിലെ പ്രാകൃതത്തിനും സംസ്കൃതത്തിൻെറ ഗൗരവം ഉണ്ട്. സാഹിത്യത്തിൽനിന്ന് പ്രാകൃതം കേവലം നിഷ്കാസിതമായിരുന്നില്ല. അതുകൊണ്ട് അതിനു വ്യാകരണംകൊണ്ടു വേണ്ട സംസ്കാരം ലഭിക്കുവാൻ ഇടയായി. വരരുചിയുടെ പ്രാകൃതവ്യാകരണവും മററും പ്രസിദ്ധങ്ങളാകുന്നുവല്ലൊ. നാടകാദിരൂപകങ്ങളിൽ പ്രാകൃതം ഇന്നവിധമേ ഉപയോഗിക്കാവൂ എന്ന് ഈവക ശാസ്ത്രങ്ങൾ ശാസിക്കുന്നു. പ്രാകൃതഭാഷയെ ആശ്രയിച്ച് അനേകം ഗ്രന്ഥരത്നങ്ങൾ സംസ്കൃതത്തിൽ ഉണ്ടായിട്ടുണ്ടെന്നു കാണുവാൻ കഴിയും. അതുകൊണ്ട് ഇതരഭാഷകളിലെ പ്രാകൃതംപോലെ പ്രാകൃതമല്ല, സംസ്കൃതത്തിൽ അതിനുള്ള സ്ഥിതിയെന്നു വിചാരിക്കേണ്ടതാകുന്നു.

വ്യാകരണശാസ്ത്രത്തിലെ സിദ്ധാന്തങ്ങളും അവയ്ക്ക് ആസ്പദങ്ങളായ തത്ത്വങ്ങളും ലോകവ്യവഹാരത്തോട് ഏററവും യോജിച്ചിരിക്കുന്നുവെന്ന് പറഞ്ഞാൽ ഇന്ന് അധികംപേരും സമ്മതിക്കുകയില്ലായിരിക്കാം. എന്നാൽ ലൗകികമായ യുക്തിക്കോ അനുഭവത്തിനോ വ്യവഹാരസ്വഭാവത്തിനോ വിരുദ്ധമായി യാതൊന്നും വ്യാകരണശാസ്ത്രത്തിൽ കാണുകയില്ലെന്നുള്ളതു നിഷേധിക്കുവാൻ പാടില്ലാത്ത ഒരു വാസ്തവമാകുന്നു. വ്യാകരണശാസ്ത്രത്തിനു ലോകവ്യവഹാരത്തോടുള്ള ഏതാദൃശമായ ബന്ധത്തെ പതഞ്ജലി മുതലായ ആചാര്യന്മാർ അവരുടെ ഗ്രന്ഥങ്ങളിൽ വിശദമാക്കിയിട്ടുണ്ട്. സൂക്ഷ്മങ്ങളും ശബ്ദവിഷയകങ്ങളും ആയ സിദ്ധാന്തങ്ങൾ, അവയെ സ്ഥാപിക്കുന്നതിനുപയോഗിച്ചിരിക്കുന്ന യുക്തി

കൾ, എന്നിവ ലൌകികങ്ങളായ യുക്തികൾക്കും അനുഭവങ്ങൾക്കും എത്രയധികം ഇണങ്ങിച്ചേൎന്നിരിക്കുന്നു എന്നു പ്രതിപാദിച്ചു വെളിവാക്കുന്ന കാൎയ്യത്തിൽ അന്യാദൃശമായ ഒരു വൈഭവമാണ് പതഞ്ജലിമഹൎഷിയുടെ ഭാഷ്യം പ്രകാശിപ്പിച്ചിരിക്കുന്നത്. ശബ്ദപ്രപഞ്ചത്തിൻെറ ഗാംഭീൎയ്യത്തേയും തത്സംബന്ധങ്ങളായ തത്വങ്ങൾക്കു ലോകവ്യവഹാരവുമായുള്ള ബന്ധത്തിൻെറ സ്വരൂപത്തേയും ഗാഢമായി ചൎച്ചചെയ്തു പഠിപ്പിക്കുന്ന ഒരു ഗ്രന്ഥം, പതഞ്ജലിമഹാഭാഷ്യംപോലെ വേറെ ഒന്ന്, ലോകത്തിലെ ഇതരഭാഷകളിൽ ഉണ്ടെന്നു തോന്നുന്നില്ല. അതുകൊണ്ടു് അടിസ്ഥാനമില്ലാതെ സങ്കല്പംകൊണ്ടു കല്പിതങ്ങളായ കുറെയധികം നിയമങ്ങളുടെ ഒരു സമുദായമല്ല വ്യാകരണശാസ്ത്രം എന്നു പറയേണ്ടിയിരിക്കുന്നു.

ഒരു വിത്ത് ഭൂമിയിൽ കുഴിച്ചിട്ടാൽ അതിനു രണ്ടവസ്ഥകൾ സംഭവിക്കുന്നു. ഒന്നാമത്തേത് അതു പൊട്ടിമുളച്ചു വെളിയിൽ കാണാറാകുന്നതുവരെയുള്ളതു്; പുറമെ കണ്ടു തുടങ്ങിയാൽ വളൎന്നു ഫലവത്താകുന്നതുവരെയുള്ള സ്ഥിതി രണ്ടാമത്തേതു്. ഇപ്രകാരം രണ്ടവസ്ഥകൾ ശബ്ദങ്ങൾക്കും ഉണ്ട്. ഒരു വാക്കു പറയണമെന്നുദ്ദേശിച്ചാൽ, രസനാഗ്രത്തിൽനിന്നു പുറപ്പെട്ടു ശ്രവണേന്ദ്രിയഗോചരമാകുന്നതുവരെയുള്ള അതിൻെറ അവസ്ഥ പ്രഥമം. കേൾക്കുന്നതിനു ശേഷമുള്ളതു് ദ്വിതീയം. ബീജത്തിൻെറ പ്രഥമാവസ്ഥ പുറമെ കാണുവാൻ സാധിക്കാത്തവിധം ഭൂമിയുടെ ഉള്ളിലാണല്ലോ ഭവിക്കുന്നതു്. ശബ്ദത്തിൻെറ ആദ്യത്തെ സ്ഥിതിയിലുള്ള വൃത്തികളും ഇതുപോലെ അന്തൎമുഖങ്ങളാകുന്നു. വാക്കു പറയണമെന്നു വിചാരിച്ചുകഴിഞ്ഞാൽ ശബ്ദരൂപേണ വെളിയിൽ വരുന്നതിനുമുൻപ്, ശരീരാന്തൎഭാഗത്തിൽ പല സ്ഥാനങ്ങളിലും പ്രവേശിച്ചു പല വ്യാപാരങ്ങളും അതിനു ചെയ്യേണ്ടതുണ്ട്. അവയെല്ലാം അതിസൂക്ഷ്മങ്ങളും അതിവേഗത്തിൽ സംഭവിക്കുന്നവയും ആകുന്നു. അതുകൊണ്ടു് അവയെ നമുക്കു അറിയുവാൻ കഴിയുന്നില്ല.

സാ മൂലേഽങ്കുരിതാ സൂക്ഷ്മാ നാഭൌ പല്ലവിതാ പരാ
ഹൃദി കോരകിതാ വാണീ വക്ത്രേ കസുമിതാ ഭവേൽ.
പരാശക്തിം ച പശ്യന്തീം മദ്ധ്യമാം വൈഖരീം ക്രമാൽ
ജായമാനാമിമാം വാണീം വദന്തി ബഹുധാ ബുധാഃ.

എന്നു ശാസ്ത്രങ്ങൾ പറയുന്നു. നാം ഒരുവാക്കു പറയുന്നതിനു് ആഗ്രഹിക്കുമ്പോൾ, ആദ്യം അതിൻെറ അതിസൂക്ഷ്മമായ ഒരു രൂപം ശരീരാന്തൎഭാഗത്തിൽ മൂലസ്ഥാനത്തു് അങ്കുരിക്കുന്നു. പിന്നീട് അതു് നാഭിയേയും

ഹൃദയത്തേയും പ്രാപിക്കുകയാണ് ചെയ്യുന്നതു്. ഈ സ്ഥാനങ്ങളിൽവച്ചു സൂക്ഷ്മശബ്ദത്തിന് അല്പം വികാസം ഉണ്ടാകും. ആ വളച്ച് വക്ത്രസ്ഥാനത്തെത്തുമ്പോൾ മുഴുവനാകുന്നു. അപ്പോളാണ് ശബ്ദം ശ്രവണഗോചരമായിബ്ഭവിക്കുന്നതു്. ഇതിൽനിന്നു ശബ്ദത്തിന്, മൂലം, നാഭി, ഹൃദയം, വക്ത്രം എന്നു നാലുസ്ഥാനങ്ങളും അവയിൽ ഓരോ വിധം വൃത്തിഭേദങ്ങളും ഉണ്ടെന്നു വിശദമായല്ലൊ. ഇവയെ ആസ്പദമാക്കി ആദ്യത്തെ മൂന്നു സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്ന ശബ്ദത്തിനു യഥാക്രമം പര എന്നും പശ്യന്തി എന്നും മദ്ധ്യമ എന്നും പേർ പറയുന്നു. സൂക്ഷ്മരൂപമായ ശബ്ദം മുഖഗതമായി സ്ഥൂലവും ശ്രവണവിഷയവും ആകുമ്പോൾ അതിനു വൈഖരിയെന്നു പേർ. ഇപ്രകാരം വിചാരിക്കുമ്പോൾ പുറമേകേൾക്കുന്ന ശബ്ദത്തിൻെറ മുക്കാൽഭാഗം വൃത്തികളും ശരീരത്തിൽ അന്തർമുഖങ്ങളും സൂക്ഷ്മങ്ങളും ആകുന്നു എന്നു വ്യക്തമാകും. യോഗികൾക്കുമാത്രമേ അവയേ ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ. പാണിനി മുതലായ ആചാര്യന്മാർ മഹായോഗികളായിരുന്നതുകൊണ്ടാണ് അവർ സൂക്ഷ്മങ്ങളായ ശബ്ദതത്ത്വങ്ങളെ അറിഞ്ഞു പ്രകാശിപ്പിക്കുവാൻ സാധിച്ചതു്.

ഉൽപത്തി, സ്ഥാനങ്ങൾ, ഓരോസ്ഥാനത്തുവെച്ചും സംഭവിക്കുന്ന രൂപവ്യത്യാസം, വ്യാപാരഭേദം, പരസ്പരസമാഗമത്തിൽ ഉണ്ടാകുന്ന മാററം, ധാതു, അർത്ഥം മുതലായവ ശബ്ദത്തെസ്സംബന്ധിച്ച് അറിയേണ്ട ഗംഭീരതത്ത്വങ്ങളാകുന്നു. ഇവയേക്കുറിച്ചെല്ലാം വേണ്ട ജ്ഞാനം വ്യാകരണശാസ്ത്രത്തിൽനിന്നല്ലാതെ ലഭിക്കുകയില്ല.

സംസ്കൃതവ്യാകരണത്തിനു മൂലം മാഹേശ്വരസൂത്രങ്ങളാകുന്നു എന്നു പറയേണ്ടതില്ലല്ലൊ. അവയേ ആസ്പദമാക്കി ദീർഘദൃഷ്ടിയോടുകൂടിയാണ് അകാരാദിവർണ്ണങ്ങളുടെ പാഠക്രമം സ്വീകരിച്ചിരിക്കുന്നതു്. അകാരാദിസ്വരങ്ങൾ, പഞ്ചവർണ്ണങ്ങളോടുകൂടിയ കാദി (അഞ്ചു) വർഗ്ഗങ്ങൾ, അന്തസ്ഥങ്ങൾ (യ. ര. ല. വ.) ഊഷ്മാക്കൾ (ശ. ഷ. സ. ഹ.) എന്നിങ്ങനെയാണ് സംസ്കൃതവർണ്ണങ്ങളുടെ പാഠക്രമം. മേലിൽ വ്യാകരണം പഠിക്കുന്നവർക്കു സഹായമായിബ്ഭവിക്കണമെന്നു നല്ലപോലെ കരുതിയും അനേകം ശബ്ദശാസ്ത്രസിദ്ധാന്തങ്ങളെ പുരസ്കരിച്ചും ഈ പാഠക്രമം സ്വീകരിച്ചിരിക്കുന്നു. ഈ അഭിപ്രായം അല്പംകൂടി വിശദമാക്കാം.

വർണ്ണങ്ങളിൽ സ്വരം പ്രധാനം; ഇതിൻെറ സഹായമില്ലെങ്കിൽ മററു വർണ്ണങ്ങൾ ഉച്ചരിക്കാവുന്നതല്ല. വേദം, മന്ത്രം, സംഗീതം മുത

ലായവയിൽ സ്വരത്തിനു സിദ്ധമായിരിക്കുന്ന പ്രാധാന്യം ജീവസദൃശമാകുന്നു എന്നു കാണാം. സ്വരത്തിൻെറ ഏതാദൃശമായ മാഹാത്മ്യത്തെ പ്രതിപാദിക്കുന്നവയായി പല ശാസ്ത്രങ്ങളും ഉണ്ടായിട്ടുണ്ട്.

> ദേഹികഃ പുരുഷാർത്ഥങ്ങൾ സ്വരവിജ്ഞാനസാധിതാഃ
> സർവ്വശാസ്ത്രങ്ങളിൽ ശ്രേഷ്ഠം സ്വരശാസ്ത്രം ബുധൈർമ്മതം.

എന്നു സ്വരശാസ്ത്രപ്രാധാന്യത്തെക്കുറിച്ച് 'സ്വരരൂപലക്ഷണവിധി' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്ന അഭിപ്രായം നിഷേധിക്കാവുന്ന ഒന്നാണെന്നു തോന്നുന്നില്ല. സ്വരത്തിൻെറ ഏതദ്വിധമായ മാഹാത്മ്യത്തെ വിവരിക്കുന്ന ഒരു ശാസ്ത്രമാകുന്നു ഇവിടെ സ്മരിച്ച സ്വരരൂപലക്ഷണവിധി.

സ്വരങ്ങളിൽ അ. ഇ. ഉ. ഏ. എന്നിവയ്ക്കു മററുള്ളവയേക്കാൾ വൈഭവം ഉണ്ട്.

> ഓങ്കാരോ ദേവസഞ്ജാത ഏകാരസ്തത ഏവ ച
> ഉകാരോഽത ഇകാരോഽസ്മാദകാരശ്ച സമുത്ഭവഃ.

എന്ന ശാസ്ത്രത്തിൽനിന്നു പ്രണവമായ ഓങ്കാരത്തിൽനിന്നുമാകുന്നു ഇവിടെപ്പറഞ്ഞ അകാരാദി നാലുവർണ്ണങ്ങളുടെ ഉൽപത്തി എന്നു വെളിവാകുന്നു. ഇതരങ്ങളായ സ്വരങ്ങൾ ഈ നാലു സ്വരങ്ങളിൽനിന്നു സംഭവിക്കുന്നവയാണ്. ആ. ഈ. ഊ. എന്നിവ അ, ഇ, ഉ, എന്നീ സ്വരങ്ങളുടെ ദീർഘരൂപങ്ങളാകുന്നു എന്നു വ്യക്തമാണല്ലോ. സന്ധ്യക്ഷരങ്ങളായ ഐ. ഐ. ഓ. ഔ. എന്നിവ അകാരാദിവർണ്ണചതുഷ്ടയത്തിൽനിന്നുമാണ് ഉണ്ടാകുന്നത്.

> അ. ഇ. ഉ. ഏ. ച ഓകാരം പുരുഷസ്വരമായവ
> രണ്ടാമതിവയററിന്നും പ്രകൃതിസ്വരവാചകാഃ.

എന്നു സ്വരരൂപലക്ഷണവിധിയിൽ കാണുന്നു. സ്വരങ്ങൾക്കു പ്രകൃതിപുരുഷഭേദമുണ്ടെന്നും ഇവിടെ പറഞ്ഞ അകാരാദിപഞ്ചകം പുരുഷസ്വരങ്ങളാകുന്നു എന്നും ഈ ശാസ്ത്രത്തിൻെറ സാരം.

> മൂലകന്ദത്തിൽ മേലഗ്നി നാഭിമൂലത്തിൽ വായുവാം
> കാൽമുട്ടിൽ മേലേ പൃഥിവി പാദസ്ഥാനത്തിലപ്പുതാൻ
> സർവ്വത്ര വ്യാപ്തമാകാശം ദേഹസ്ഥാനത്തിലിങ്ങനെ
> ഉകാരം ഹൃദ്യദേശസ്ഥം പൃഥിവീ തത്ത്വമാമതു
> ഏകാരമപ്പു നാഭിസ്ഥം ഇകാരോഗ്നി ഹൃദിസ്ഥിതം
> അകാരവായുർന്നാസായാമോകാരോ ബ്രഹ്മരന്ധ്രതഃ.

എന്നു പ്രസ്തുതശാസ്ത്രത്തിൽ പറയുന്നു; ഇതിൽനിന്നു പഞ്ചഭൂതസ്വരസ്ഥിതിയുടെ ഒരു രൂപം ഗ്രഹിക്കാം. ഈ വക ശാസ്ത്രങ്ങളിൽനിന്നു സ്വരങ്ങളുടെ പ്രാധാന്യം മനസ്സിലാക്കാവുന്നതാണല്ലൊ. പാഠക്രമത്തിൽ സ്വരത്തിനു വ്യഞ്ജനത്തിന്റെ മുൻപിൽ സ്ഥാനം കല്പിക്കുന്നതിന് ഇതെല്ലാം കാരണമായിരിക്കുന്നു.

സ്വരങ്ങളിൽ 'അ' കാരം മററുള്ളവയെക്കാൾ പ്രധാനം. ക്-ഖ്-ഗ് എന്നിങ്ങനെയുള്ള വ്യഞ്ജനങ്ങളെ ക-ഖ-ഗ-എന്ന വിധം ഉച്ചരിക്കുന്നതു് അകാരസഹായം കൊണ്ടാകുന്നു. അനേകം വർണ്ണങ്ങളുടെ ഉൽപത്തിക്കു ഹേതുവാണ് അകാരം. ഈ തത്ത്വങ്ങളെ എല്ലാം ഗ്രഹിച്ചുതന്നെയാണു് 'അക്ഷരാണാമകാരോസ്മി' എന്നു ഗീതയിൽ പറഞ്ഞിരിക്കുന്നതു്.

യഥാപൂർവ്വം കാദിപഞ്ചവർഗ്ഗങ്ങൾ, അന്തസ്ഥങ്ങൾ, ഊഷ്മാക്കൾ എന്നിങ്ങനെ വ്യഞ്ജനങ്ങൾക്കു നിശ്ചയിച്ചിരിക്കുന്ന ക്രമവും, ആലോചനാപൂർവ്വം ചെയ്തിരിക്കുന്നതും പ്രയോജനകരവും ആകുന്നു. സംജ്ഞകൾ കല്പിക്കുന്നതിനും തദനുസരണം ശാസ്ത്രവ്യവഹാരം എളുപ്പത്തിൽ സൗകര്യത്തോടുകൂടി നിർവ്വഹിക്കുന്നതിനും പ്രസ്തുതവർണ്ണക്രമംകൊണ്ടാണ് സാധിക്കുന്നതു്.

ഖരശ്ചാതിഖരസ്തദ്വന്മൃദുർഘോഷോനുനാസികഃ
പഞ്ചാനാമപി വർഗ്ഗാണാം പഞ്ചവർണ്ണാ യഥാക്രമം.

എന്നു ശാസ്ത്രകാരനു് അനേകം കാര്യങ്ങൾ ചുരുക്കി പരിമിതപദങ്ങൾ കൊണ്ടു പ്രതിപാദിക്കുവാൻ കഴിഞ്ഞതു് ഇവിടെ കാണിച്ച ക്രമത്തിന്റെ സാമർത്ഥ്യം കൊണ്ടാകുന്നു. ഏതാദൃശമായ ഒരു ക്രമം കൈക്കൊണ്ടിരുന്നില്ലെങ്കിൽ ഇത്രയും കാര്യങ്ങൾ പറയുന്നതിന് എത്രയധികം വാക്യങ്ങൾ എഴുതിക്കൂട്ടേണ്ടിവരുമെന്നു് ഊഹിച്ചറിയുന്നതുതന്നെ നന്നു്. ഖരം, അതിഖരം എന്നിങ്ങനെ വർണ്ണങ്ങൾക്കു കൊടുത്തിരിക്കുന്ന സംജ്ഞകൾ അവയുടെ സ്ഥാനങ്ങളെയും പ്രകൃതിയെയും ആശ്രയിച്ചാണെന്നുകൂടി പറയേണ്ടതുണ്ടു്. അതുകൊണ്ടു പ്രസ്തുതപാഠക്രമവും സംജ്ഞാകല്പനവും നിർമ്മൂലമല്ലെന്നു സിദ്ധം.

വർണ്ണങ്ങളുടെ ഈ ക്രമം ഗണിതശാസ്ത്രത്തിനും വലിയ സഹായം ചെയ്തിരിക്കുന്നതായിക്കാണാം.

നഞാവചശ്ച ശൂന്യാനി
സംഖ്യാഃ കടപയാദയഃ.

എന്നൊരു നിശ്ചയംചെയ്തു്, തദനുസരണം (അതായതു് കടപയ 1; ഖഫര 2; ഗഢബല 3; ഇത്യാദിക്രമത്തിനു്) വർണ്ണങ്ങളെക്കൊണ്ടു് സംഖ്യകളുടെ വ്യവഹാരം സാധിക്കുക എന്നതു്, ഗണിതശാസ്ത്രത്തിനു് അധികം സൗകര്യം വരുത്തിയിരിക്കുന്ന ഒരു കാര്യമാകുന്നു.

ഭൂതസംഖ്യയേക്കാൾ കടപയാദി സാഖ്യയ്ക്കു കൂടുതലായി അർത്ഥമുണ്ടെന്നും പറയണം. 'നിധിനാഗേഭവഹ്ന്യബ്ധ' 'നന്ദനയനേഷചന്ദ്രാധിസാഖ്യേഷു' എന്നിവ ഭൂതസംഖ്യകളാകുന്നു. ഇവയ്ക്കു് അതതു സംഖ്യകളെ കുറിക്കുന്നതിനുപുറമേ മറെറാരർത്ഥവുമില്ല. കടപയാദി സംഖ്യകളായ 'ആചാര്യവാഗഭേദ്യാ' 'ചാരക്ഷോൽ വേധിക്കാകാ' 'നദീപുഷ്ടിരസാഢ്യാ ന്ന്' എന്നിവയുടെ നിലയതല്ല. ഇവയിൽ പ്രയോജനകരമായ മറെറാരർത്ഥവുംകൂടി അന്തർഭവിച്ചിരിക്കുന്നു. ഗണിതക്കാർക്കു് ഇങ്ങനെ അർത്ഥവത്തായി വർണ്ണങ്ങളെക്കൊണ്ടു് സംഖ്യ കല്പിക്കുന്നതിനു് അവയുടെ മുൻപുപറഞ്ഞവിധമുള്ള പാഠക്രമമാണു് സഹായിക്കുന്നതു്.

ഇപ്രകാരം വിചാരിക്കുന്നതായാൽ വർണ്ണങ്ങളുടെ പാഠക്രമം ശബ്ദശാസ്ത്രകാരന്മാർ നിശ്ചയിച്ചിരിക്കുന്നതു്, അനേകം തത്ത്വങ്ങളെ ആസ്പദമാക്കിയാണെന്നു വെളിപ്പെടും. ഈ പാഠക്രമം വ്യാകരണശാസ്ത്രത്തിനു തന്നെയല്ല മന്ത്രഗണിതാദിശാസ്ത്രങ്ങൾക്കും അടിത്തട്ടായിരിക്കുന്നു. വർണ്ണങ്ങളെ അവയുടെ ഇപ്പോളത്തെ ക്രമത്തിൽനിന്നു മാററിവയ്ക്കുന്നതായാൽ അതുകൊണ്ടു പല കുഴപ്പങ്ങളും നേരിടും. ഇന്നത്തെ 'അ ആ' 'ക-ഖ' എന്ന ക്രമം ഒന്നുമാററി 'ആ-അ' 'ഖ-ക' എന്നു തുടങ്ങുന്ന ഒരു പാഠരീതി സ്വീകരിക്കുന്നു എന്നു വിചാരിക്കുക. അപ്പോൾ ശിഷ്യന്മാർ യജമാനന്മാരുടെ സ്ഥാനങ്ങളിൽ എന്നപോലെ, അപ്രധാനങ്ങളായ 'ആ' കാര'ഖ'കാരങ്ങൾക്കു് 'അ'കാര'ക'കാരങ്ങളുടെ സ്ഥാനത്തു സ്ഥിതിചെയ്യേണ്ടിവരുന്നു. അകാരത്തിനു് ഇപ്രകാരം പ്രാധാന്യം കുറയുമ്പോൾ ആ ഉടവു് 'അക്ഷരാണാമകാരോസ്മി' എന്ന ഗീതാവാക്യത്തിന്റെ നാഡികളിൽക്കൂടി ചെന്നുതട്ടുന്നു. അതുപോലെ 'ക'യുടെ സ്ഥാനത്തു 'ഖ' സ്വീകരിച്ചു് അങ്ങനെ ഒരു ക്രമം വയ്ക്കുന്നതായാൽ വൈയാകരണന്മാരുടെ 'വർഗ്ഗ'കല്പനയ്ക്കും സംജ്ഞകൾക്കും തദാശ്രയങ്ങളായ അനവധി നിയമങ്ങൾക്കും അടിയിളക്കം പററും. 'ഖ' 1. 'ക' 2. എന്നൊരു ക്രമം നിശ്ചയിക്കുന്നതു ഗണിതശാസ്ത്രത്തിനും ഒരു വലിയ പരിവർത്തനം ഉണ്ടാക്കും. വർണ്ണങ്ങളെ ഇളക്കി അവയുടെ ഏററവും അടുത്തസ്ഥാനത്തു വയ്ക്കുന്നതുകൊണ്ടു് ഇത്രയും കുഴപ്പങ്ങൾ ഉണ്ടാകുന്നുവെങ്കിൽ, അവയെ തോന്നിയതുപോലെ മാററിയും മറിച്ചും സ്ഥാപിക്കുന്നതായാൽ എന്തെല്ലാംവിധം ന്യൂ

നതകൾ നേരിടുമെന്നു് ആലോചിക്കുന്നതാണു് നന്നു്. പാഠത്തിനു് ഇന്നത്തെ ക്രമത്തിൽനിന്നു് ഒരു ലഘുവായ മാററംപോലും വരുത്താവുന്നതല്ലെന്നു്, ഈ സംഗതികൾകൊണ്ടെല്ലാം ഗ്രഹിക്കേണ്ടതാകുന്നു.

മലയാളഭാഷയിലും മുൻപുകാണിച്ച സംസ്കൃതത്തിൻെറ പാഠക്രമംതന്നെ സ്വീകരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് സംസ്കൃതവ്യാകരണവുമായി അനേകംവിധം ദൃഢബന്ധം ഭാഷാശബ്ദശാസ്ത്രത്തിനു് ഉണ്ടാകുവാൻ ഇടയായി. ഭാഷയിലുള്ള വർണ്ണങ്ങളെ ശുദ്ധിയോടുകൂടി എഴുതുന്നതിനും ഉച്ചരിക്കുന്നതിനും സംസ്കൃതത്തിൻെറ പരിചയം അത്യാവശ്യമെന്നു വന്നിരിക്കുന്നു. പലരും ഖരാതിഖരഘോഷാദിവർണ്ണങ്ങളെ അവയുടെ പ്രകൃതിയ്ക്കു ചേരാത്തവിധം അബദ്ധമായി ഉപയോഗിക്കുന്നതു കാണാറുണ്ടു്. സംസ്കൃതഭാഷയുമായി അടുത്തു പരിചയം ലഭിച്ചിരിക്കുന്നവരുടെ ശബ്ദത്തിനു് ഒരു ശുചിത്വവും ഭംഗിയും വേറെയുണ്ടു്. കേരളബ്രാഹ്മണരുടെ ഭാഷതന്നെ ഇവിടെ ഉദാഹരണത്തിനു ഗ്രഹിക്കാം. വേദവിദ്യാഭ്യാസവും തന്മൂലം സിദ്ധമായിരിക്കുന്ന സംസ്കൃതജ്ഞാനവുമാണു് അവരുടെ ഭാഷയ്ക്കു് ഈ സൗഭാഗ്യം ഉണ്ടാകുവാൻ കാരണം. സംസ്കൃതവുമായി കൈവന്നിരിക്കുന്ന അടുപ്പമനുസരിച്ചു് മററുവർഗ്ഗക്കാരുടെ ഭാഷയ്ക്കും ഈ മേന്മ കാണാം. അബദ്ധംതികഞ്ഞ ഒരുമാതിരി പ്രാകൃതമായിബ്ഭവിച്ചുകാണുന്നതു്, സംസ്കൃതവുമായി യാതൊരു ബന്ധവും ഇല്ലാതെ അകന്നു ജീവിക്കുന്നവരുടെ ഭാഷയാകുന്നു. ഭാഷയെ സംബന്ധിച്ചു നാം പ്രത്യക്ഷമായിക്കാണുന്ന ഈ അനുഭവം സംസ്കൃതത്തിൻെറ അപരിത്യാജ്യതയെ തെളിയിക്കുന്നു. ഭാഗ്യംകൊണ്ടോ അഥവാ ഭാഗ്യദോഷംകൊണ്ടോ താദൃശമായ ഒരു ബന്ധം സംസ്കൃതത്തിനും മലയാളത്തിനും തമ്മിൽ വന്നുപോയി; അതു കെട്ടു യാതൊരായുധംകൊണ്ടും മുറിച്ചുതള്ളാവുന്നതുമല്ല.

ശബ്ദശാസ്ത്രത്തിനു ദാർഢ്യമേറിയ ചില അടിസ്ഥാനങ്ങൾ ഉണ്ടെന്നും, അതിൽ ഏററവും ലഘുവായ കാര്യംകൂടി അനേകം തത്വങ്ങളെ ആസ്പദമാക്കി അവഗാഹപൂർണ്ണമായ ആലോചനയ്ക്കുശേഷമാണു് ചെയ്തിരിക്കുന്നതെന്നും, ഭാഷയുടെ സംസ്കാരബലം വ്യാകരണത്തിലാണു് നിലനില്ക്കുന്നതെന്നുമുള്ള തത്വങ്ങൾ ഒരുകാലത്തും വിസ്മരിക്കുവാൻ പാടില്ല. പരിഷ്കൃതമായ ഏതുഭാഷയ്ക്കും അതിൻെറ പരിഷ്കാരസ്ഥിതിയനുസരിച്ചു് വ്യാകരണശാസ്ത്രം ഉണ്ടായിരിക്കുന്നതാണു്. അപ്രാകൃതമായ യാതൊരു ഭാഷയ്ക്കും വ്യാകരണത്തിൻെറ ആവശ്യത്തെയോ ബന്ധത്തെയോ വേണ്ടെന്നുവയ്ക്കാവുന്നതല്ല.

ശബ്ദശാസ്ത്രനിയന്ത്രണത്തോട്ട് ആദരം കാണിക്കാത്ത ഒരു ഭാഷ, ആ അനാദരത്തിൻെറ ശക്തിയനുസരിച്ചു ബാലിശവും പ്രാകൃതവും നിരുപയോഗയോഗ്യവുമായിബ്ഭവിക്കുന്നു. ഈ നിലയിൽ ഭാഷയ്ക്കുണ്ടാകുന്ന വളൎച്ചയെ ശോഫശ്ലീപദാദിരോഗങ്ങൾകൊണ്ടു സംഭവിക്കുന്ന ഗാത്രപുഷ്ടിയോടല്ലാതെ ഉപമിക്കാവുന്നതല്ല. ദുൎഗ്ഗമായ ഈ ഒരവസ്ഥ ഇന്നു മലയാളഭാഷയേയും ബാധിച്ചുതുടങ്ങിയിട്ടുണ്ടു്. ഭാഷയിൽ വ്യാകരണശാസ്ത്രത്തിനും, ജനസമുദായത്തിന് അതിനെക്കുറിച്ചു തോന്നുന്ന ആദരവിനും ഇന്നത്തേതിനേക്കാൾ കൂടുതൽ അഭിവൃദ്ധി ലഭിക്കേണ്ടിയിരിക്കുന്നു; എങ്കിൽമാത്രമേ ഭാഷയെ അതിൻെറ ഈ ദുഃസ്ഥിതിയിൽനിന്നു വിമോചിപ്പിക്കുവാൻ കഴിയുകയുള്ളു. ഈ വിഷയത്തിൽ ഭാഷാഭിമാനികളുടെ ശ്രദ്ധ വേണ്ടവിധം പതിയുമാറാകട്ടെ എന്നു പ്രാൎത്ഥിച്ചുകൊള്ളുന്നു.



# അംബോപദേശം.

(ഒരു പ്രാചീനകൃതി)



(സമ്പാദകൻ -- ഒറവങ്കരമംഗലം ടി. സി. അച്യുതൻനമ്പൂതിരി അവർകൾ)

(1)

അംഗനാമണി ജാനകീദേവിയെ
അമ്മതാനങ്ങകത്തു വിളിച്ചുടൻ
നന്മയാംവണ്ണം ചൊല്ലിനാൾ മെല്ലവേ
ഒന്നെയാംവണ്ണം രാമ ഹരേ ജയ.

(2)

ആഴിവൎണ്ണനാം രാമനും നീയുമായ്
ആനന്ദത്തോടങ്ങൊന്നിച്ചു വാഴ്ക പോയ്
നാഴികപോലും നിന്ദിക്കപ്പാടില്ല
രാമദേവനെ രാമ ഹരേ ജയ.

## അംബോപദേശം.

(3)

ഇല്ലെന്നുള്ള മൊഴി പറഞ്ഞീടല്ലേ
വല്ലതുമവൻ ചോദിച്ചെന്നാകിലും;
നല്ലവാക്കെന്ന്യേയൊന്നും പറയല്ലേ
വല്ലഭനോടു രാമ ഹരേ ജയ.

(4)

ഈശ്വരനെന്നു സങ്കല്പിച്ചീടണം
അച്ഛനേയും നിൻ ഭർത്താവുതന്നെയും
കാന്തി ഭവ്യവും സമ്പത്തും ഭർത്താവു
കരുതിടേണമേ രാമ ഹരേ ജയ.

(5)

ഉറങ്ങല്ലേയവൻനിദ്രയ്ക്കു മുമ്പു നീ
വെറുക്കല്ലേയവൻ ചൊല്ലുന്നനേരത്ത്
വെറുത്തൊന്നങ്ങവൻ ചൊല്ലിയെന്നാകിലും
ക്ഷമിച്ചിടേണമേ രാമ ഹരേ ജയ.

(6)

ഊണിനെന്തവനിച്ഛയെന്നാലതു
വേണംവസ്തുവൊരുക്കിക്കൊടുപ്പാനും
പ്രാണനാഥനിവനെന്നുറയ്ക്കണം
ഏണലോചനേ രാമ ഹരേ ജയ.

(7)

എങ്ങു രാമൻ പോയ്‌വാഴുന്നതാകിലും
മങ്ങിടാതെയനുയാത്രയായി നീ
ഏതുമേ മടിക്കേണ്ട മനോഹരേ
കൂടെപ്പോകണം രാമ ഹരേ ജയ.

(8)

ഏറിയ സുഖദുഃഖമുണ്ടെങ്കിലും
ഹേതുകൂടാതെ വേർപെട്ടിരിക്കിലും
മാനസത്തിങ്കൽ ധ്യാനിക്ക രാമനെ-
സ്സൂനനേർമിഴി! രാമ ഹരേ ജയ.

(9)

ഐയോ നിൻ പതിയാകിയ രാമനേ
ദൈവമെന്നു കരുതേണമെപ്പൊഴും;
മറ്റുകണ്ണാലെ മനസ്സിന്നു നീരസം
തോന്നിച്ചീടല്ലേ രാമ ഹരേ ജയ.

(10)

ഒത്തഭർത്താവു സൽഗുണൻ ചൊൽവതും
അഗ്നിയിൽതന്നെ ചാടുവാനെങ്കിലോ
ഏതുമേ മടിക്കേണ്ട മനോഹരേ
ചാടണമുടൻ രാമ ഹരേ ജയ

(11)

ഓരോന്നേ നിൻെറ ഭർത്താവു ചൊൽവതും
നേരെന്നുള്ളതു നീയങ്ങുറയ്ക്കണം;
നാരിമാർക്കുള്ള ധർമ്മദൈവം വരൻ
നാരീരത്നമേ രാമ ഹരേ ജയ.

(12)

ഈവണ്ണമുള്ള വാക്കുകൾ കേട്ടവൾ
കൈവണങ്ങി നിന്നീടിനാൾ ദേവിയും;
ദിവ്യഭൂഷകളുഷ്ഠനമമ്മയും
ദേവിക്കു നല്കി രാമ ഹരേ ജയ.

(13)

അമ്മതന്നെയും ബന്ധുജനത്തെയും
അച്ഛനേയും വണങ്ങി ജനകജ;
ഹസ്തംപൊക്കിയനുഗ്രഹിച്ചാരവർ
അപ്പൊഴേതന്നെ രാമ ഹരേ ജയ.

(14)

അക്കനെത്തോട്ടുമർത്ഥങ്ങൾ നല്കിനാ-
രാദരവോടു മേടിച്ചു ദേവിയും;
അർക്കവംശജനൊത്തു സുഖിക്കുവാൻ
പുക്കയോദ്ധ്യയിൽ രാമ ഹരേ ജയ.

—— ശുഭം ——

# വിരുന്നുകാരി.



(വിദ്വാൻ പൊൻകുന്നം വി. ഏ. വർക്കി അവർകൾ.)

ആരു്, കനകക്കുന്നുകളിൽ കാചപ്രതീതികളും, കാചക്കുന്നുകളിൽ കനകക്കിനാവുകളും ഉണർത്തുന്ന വ്യാപാരവിശേഷംകൊണ്ടു് എന്റെ തുറന്ന മിഴികളിൽ ഹർഷാശ്രുക്കൾ നിറച്ചു്, തരളമായ ഒരു ഹിമബിന്ദുവിൽപ്പോലും അഖണ്ഡമായ സ്നേഹജ്യോതിസ്സിനെ എനിക്കു കാണിക്കയായി അർപ്പിക്കുന്നു;

ആരു്, ശത്രുനിരകൾ ഉരുക്കുചങ്ങലകൊണ്ടു് എന്റെ കൈകാലുകൾ വരിഞ്ഞുമുറുക്കി പിഞ്ഛുഗളത്തിൽ വിലങ്ങുതടിവെച്ചു വീറോടമത്തുമ്പോൾ, ഏകാഗ്രമായ എന്റെ മണിയറയിൽ ഇരുന്നുകൊണ്ടു് എന്റെ കെട്ടുകൾ വെട്ടിപ്പൊട്ടിച്ചു് സ്വാതന്ത്ര്യത്തിന്റെ പെരുവഴിയിലേയ്ക്കു് എന്നെ നയിക്കുന്നു;

ആരു്, കോളിളക്കംപൂണ്ടു മുമ്പിൽക്കിടക്കുന്ന മഹാസമുദ്രയാത്രയ്ക്കു്, കളിവഞ്ചിയിലേറിയിരുന്നു് അലകൾ മുറിച്ചു സുരക്ഷിതനായി എന്നെ മറുകരയിലേയ്ക്കു കൊണ്ടുപോകുന്നു;

ആരു്, അപാരതകളിൽ കളിത്തോണികളും, അഗാധതകളിൽ പൊട്ടിപ്പോകാത്ത കനകനൂലുകളും ഇറക്കിത്തന്നു് എന്നെ കൈയെത്തിപ്പിടിച്ചു പുണരുന്നു;

ആരു്, പ്രേമപരിഭവങ്ങളുടെ ഗാഥകൾ ഏററുപാടുവാൻ എനിക്കു വൃന്ദാവനമുരളി സമ്മാനിക്കുന്നു;

ആരു്, വെൺനിലാവുണ്ണുന്ന ആഴിയലകളിലെന്നപോലെ എന്റെ ഹൃദയതരംഗങ്ങളിൽ ഗാഢവിപ്ലവങ്ങളുടെ വേലിയേററങ്ങൾ ഉണ്ടാക്കുന്നു; ആ മധുരസ്വരൂപിണി—എന്റെ ജീവിതാരാധനകളുടെ മംഗളവിഗ്രഹം—റാണീ! ഭവതിയെവിടെയാണു്?

നാഥേ, ഭവതിയുടെ വഴിത്താരയിൽ ഞാനിതാ പൂ വിരിച്ചിരിക്കുന്നു. ഭവതിയുടെ പൊല്പ്പൂൽച്ചിലമ്പൊച്ചയാണു് എന്റെ കാതിനു കല്യാണഗാനം; പിറകിൽനിന്നുകൊണ്ടുള്ള കണ്ണുപൊത്തലാണു്, എന്റെ ശരീരത്തിനു കോരിത്തരിപ്പു്; നറുംചുംബനമാണു് എന്റെ ആത്മാവിന്റെ പരിവേഷംചാർത്തൽ!!!

ഹൃദയത്തിന്റെ എരിവിളക്കുമായി പരിഭവങ്ങളോടുകൂടി ഞാനിതാ കാത്തിരിക്കുന്നു. നീ മുൾക്കാട്ടിൽ അലയുന്നുവോ? അതോ, അതിഥിയായി വിദൂരതകളിലെങ്ങാനും ചെന്ന് ഉഴലുന്നുവോ?

എന്റെ ജീവിതപൂജകളുടെ പുണ്യാകാരമേ, ഉദാരചരിതയായ വിരുന്നുകാരി! മെത്തമേൽ ഞാൻ പുതുപുഷ്പങ്ങൾ വിരിച്ചുകഴിഞ്ഞു; സുഗന്ധതൈലങ്ങൾ തളിച്ചുകഴിഞ്ഞു. അവിടുത്തെ ഓമനക്കൈത്തലോടലേറ്റ് ആ മടിയിൽ വിശ്രമിക്കുമ്പോൾ ഞാൻ മഹാരാജാവാണ്. പർവ്വതങ്ങളേയും പാരാവാരങ്ങളേയും ചണ്ഡമാരുതനേയും ഞാൻ ശാസിച്ചടക്കും. ആത്മാവിൽ ആത്മാവിന്റെ ബന്ധംതൊട്ടുത്ത്, ഞാനെന്നെ പൂർണ്ണമായി വിസ്മരിക്കും. താഴെ മണൽത്തരിക്കും മുകളിൽ നക്ഷത്രത്തിനും നടുവിൽ, ഏകച്ഛത്രാധിപത്യം എനിക്കുണ്ടാവും. തങ്കക്കിരീടം ചൂടി ചെങ്കോലുംവഹിച്ചു ഭദ്രസിംഹാസനത്തിൽ ഞാൻ വാണരുളും.

തങ്കക്കിനാവേ, ഭവതി എന്താണ് താമസിക്കുന്നതു്? കരിങ്കാർക്കുന്തലിൽ ഞാൻ പൂമാലകളണിയിക്കാം. ശാസന കേൾക്കാതെ തുള്ളിക്കളിക്കുന്ന കുറുനിരച്ചുരുളുകൾ ഒതുക്കി, വാർനെററിമേൽ, കൊതിതീരാത്ത നറുംചുംബനങ്ങൾ ഞാൻ അർപ്പിക്കാം. രാഗമോഹനമായ പൂമ്പദങ്ങൾ ഞാൻ തലോടാം; മന്ദഹാസങ്ങൾ ചിത്രണംചെയ്യാം; ആലാപങ്ങൾ പകർത്താം; എന്താണ് ഇനിയും താമസിക്കുന്നതു്?

ഉന്മത്തചരിതനായ കോകിലോത്തമ, നാദകാരിയായ മധുപ, മധുമാസത്തിന്റെ മുമ്പിൽ നടന്നുകൊണ്ടു നിങ്ങൾ എന്താണ് വിളിച്ചുപറയുന്നതു്. പ്രഭാതത്തെ അന്വേഷിച്ചുപുറപ്പെട്ടിരിക്കുന്ന ഉദ്യാനമാരുത, ചാഞ്ചാടുന്ന വെള്ളിയിലകളിൽ കിക്കിളിയിട്ടോടുന്ന ചന്ദ്രികേ, ഈ മലർമെത്തയിൽനിന്നു സൗരഭ്യം കവർന്നുകൊണ്ടുപോയി എന്റെ കാമലേഖമായി ഓമനയ്ക്കു കാഴ്ചവച്ചു വഴിതെളിക്കൂ.

നാഥേ, ഭവതിയെക്കൂടാത്ത ജീവിതം എനിക്കെത്ര അപൂർണ്ണമാണ്, അസഹ്യമാണ്?

ആരുടെ സാന്നിധ്യത്തിനുവേണ്ടി ഞാൻ ഉറക്കമിളച്ചു കാത്തിരിക്കുന്നു, ആരുടെ ഗാഢാശ്ലേഷത്തിനുവേണ്ടി നിത്യാരാധനനടത്തുന്നു എന്റെ ചേതന തുടിക്കുന്നു, ആരുടെ കൺകോണേറുകൾ എന്റെ ശപാസധാരയെ ഓലക്കംതുള്ളിക്കുന്നു, അവൾ, ആ ഭുവനമോഹിനി, എന്റെ പ്രേമചൈതന്യം, എഴുന്നെള്ളുവാൻ താമസിക്കുന്നതെന്താണ്?

വിശാഖതാരക മടങ്ങി; കൈരവങ്ങൾ മുകുളങ്ങൾ പൂട്ടി; കക്കടപ്പറാവുകാർ ശംഖമൂതിക്കഴിഞ്ഞു; കാമിനിമാർ കരവലയങ്ങളിൽനിന്നു വിമുക്തകളായിത്തുടങ്ങി; ഗ്രാമാന്തരത്തിൽ ആളനക്കങ്ങൾ ഉണ്ടാകുന്നു; കോടക്കാററു വീശിത്തുടങ്ങി; ഇടയന്മാർ ഉണർന്നരായി. റാണി! രഹസ്സല്ലാപത്തിനു നീ അമാന്തിക്കുന്നതെന്താണു്?

ii

യാതൊന്നിനുവേണ്ടി, രത്നഹർമ്മ്യങ്ങൾപോലും ഉപേക്ഷിച്ച ഭവതിയുടെ മുൾക്കിരീടം ഞാൻ തലയിൽ ചൂടാൻ കാത്തിരിക്കുന്നുവോ, നിദ്രയുടെ ഭദ്രസപ്രീകരണങ്ങൾ തിരസ്കരിച്ച ദീപനാളത്തിനുമുമ്പിൽ വിരഹവേദനയോടെ ഏകാഗ്രനായി ഞാൻ കാത്തിരിക്കുന്നുവോ, "അലസൻ" എന്ന പരപരിഹാസങ്ങളേററു് അവിടുത്തെ പൊൽക്കിനാവുകൾക്കു ഞാൻ സഹർഷം സ്വാഗതമരുളുന്നുവോ, എന്നെ നിത്യതയിലേയ്ക്കു നീക്കുന്ന നിർവ്വാണദമായ അവിടുത്തെ ആ നറുംചുംബനം!! ഹാ ദേവി! അതുമായി എൻെറ അരികിലേയ്ക്കു് അണയാത്തതെന്താണു്? അതു് എൻെറ കണ്ണിനു കാഴ്ചയും ചെവിക്കു കേൾവിയും ഹൃദയത്തിനു തണുപ്പും സമ്മാനിക്കും. എന്നാൽ ഞാൻ മേഘങ്ങളുമായി സംസാരിക്കാം; പക്ഷികളുമൊത്തു പാടാം; പ്രാചീപ്രതീചികളിൽ വെളിച്ചത്തേക്കാൾ വേഗത്തിൽ സഞ്ചരിക്കാം.

കാളിദാസനു കണ്വൻെറ പുണ്യാശ്രമവൃത്താന്തങ്ങളും വാല്മീകിക്കു രാമകഥയും ഉപദേശിച്ച വികാരപരവശേ! പൂന്താനത്തിൻെറ ഇന്ദീവരകുസുമങ്ങളെ! ചെറുശ്ശേരിയുടെ തുമഴവില്ലുകളെ! 'തുഞ്ച'ത്തിരുന്നുകൊണ്ടു് ആ പൈങ്കിളി പൊഴിച്ച മുന്തിരിപ്പഴങ്ങളെ! ദേവിയുടെ നാമത്തിൽ ഞാൻ നിങ്ങളെ സാഷ്ടാംഗം നമസ്കരിച്ചുകൊള്ളട്ടെ.

iii

മംഗളരൂപിണീ, അവിടുത്തെ പൊൽപ്പാദനാദവും പുഞ്ചിരിയും നിന്നുപോയാൽ ലോകം ഉറങ്ങിപ്പോകും; അതു പിന്നെ ഉണരുകയില്ല. ഇനി എൻെറ കരവലയങ്ങളിൽനിന്നു ഭവതി അകന്നുപോകരുതു്. ഈ പരിലാളനംകൊണ്ടു് എൻെറ ചേതനപുഷ്പങ്ങളോടും രാഗിണികളോടുംചേർന്നു് ഉല്ലസിച്ചുകൊള്ളും. എങ്കിൽ ഞാൻ പൊലിഞ്ഞുപോകാത്ത ഒരു പ്രഭാതനക്ഷത്രമായി പ്രകാശിച്ചേയ്ക്കാം.



# ഭാഗവതരുടെ ഭാഗധേയം.

## ഒരു ഏകാങ്കനാടകം.

(പ്രൊഫസർ പി. ശങ്കരൻനമ്പ്യാർ അവർകൾ, എം. എ.)

[കഥാസാരം: ഗായകശിഖാമണിയായ ചിരഞ്ജീവി ശുപ്പയ്യാഭാഗവതരുടെ ധൎമ്മപത്നി സൌഭാഗ്യവതി കാന്തമ്മാൾ മരണശേഷം പരലോകത്തെത്തുന്നു. ദുഃഖസാഗരനിമഗ്നനായ ഭൎത്താവു് അവളെ വീണ്ടെടുക്കുവാനായി അവിടേയ്ക്കു ചെല്ലുന്നു. തന്റെ സംഗീതവൈശിഷ്ട്യംകൊണ്ടു സകലചരാചരങ്ങളേയും ദ്രവിപ്പിച്ചു കാൎയ്യം നടത്തുന്നതിൽ സമൎത്ഥനായ ഭാഗവതർ യാതൊരു തടവുംകൂടാതെ പ്രേതലോകചക്രവൎത്തിയുടെ സന്നിധിയിലേയ്ക്കു നയിക്കപ്പെടുന്നു. പാട്ടിന്റെ ശക്തികൊണ്ടു് ഭാഗവതർ ഭാൎയ്യയെ വീണ്ടെടുക്കുകയും ചെയ്യുന്നു.]

### കഥാപാത്രങ്ങൾ.

പ്രേതലോകചക്രവൎത്തി.
ടി യാന്റെ പട്ടമഹിഷി.
ഗായകശിഖാമണി ശുപ്പയ്യാഭാഗവതർ.
ടി യാന്റെ ധൎമ്മപത്നി കാന്തമ്മാൾ.
പ്രേതലോകത്തിലെ ശിപായി.
ഏതാനും പ്രേതങ്ങൾ.

### രംഗം.

പ്രേതലോകം.

{മദ്യപാനംചെയ്തുകൊണ്ടു് പട്ടമഹിഷിയൊന്നിച്ചു പ്രേതലോകചക്രവൎത്തി പ്രവേശിക്കുന്നു. അരികത്തിരുന്നു് അവൾ ഒരു പാത്രത്തിൽ മദ്യം ഒഴിച്ചുകൊടുക്കുന്നു. അദ്ദേഹം അതെടുത്തു കുടിച്ചു രുചിയാസ്വദിച്ചു തലയാട്ടിക്കൊണ്ടു പറയുന്നു.}

ചക്രവൎത്തി:—ഇന്നെന്തോ വല്ലാത്ത ഒരു മന്ദത തോന്നുന്നു. പ്രിയതമേ! ഈ പാത്രം ഒരിക്കൽക്കൂടി നിറയ്ക്കൂ.

(വീണ്ടും പാത്രം നിറയ്ക്കുന്നു—കുടിച്ചു തൃപ്തനായി ഏമ്പക്കമിട്ടുകൊണ്ട്, ഉച്ചത്തിൽ)

ആരവിടെ?

(കൂപ്പിച്ചു ചാഞ്ചാടിക്കൊണ്ട് ശിപായി പ്രവേശിക്കുന്നു.)

ശിപായി:—ഏറാൻ! അടിയൻ!

ചക്രവത്തി:—നീ എന്തിനെടാ ഇപ്പോഴും ഇവിടെ ചാടി വീണതു്? പുതിയ ഏതെങ്കിലും സത്വത്തെ നീ ഇങ്ങോട്ടു കെട്ടിയെടുത്തിട്ടുണ്ടോ—ടാ?

ശിപായി:—ഏറാൻ! ഒരു നല്ല പണ്ടം!

ചക്രവത്തി:—എന്തു പണ്ടമാണെടാ അതു്? ആണോ പെണ്ണോ പറ!

ശിപായി:—ഏറാൻ! പെണ്ണെന്നാണ് അടിയന്റെ പഴംപുത്തിയിൽ തോന്നിയതു, സ്വാമീ! പക്ഷേ, ഇക്കാലത്തു് ഇങ്ങോട്ടു കെട്ടിയെടുക്കുന്ന വർഗ്ഗങ്ങളുടെ കൂട്ടത്തിൽ ആണിനേയും പെണ്ണിനേയും തിരിച്ചറിയുവാൻ അടിയനാലാവുന്നില്ല, സ്വാമീ! കാഴ്ചയ്ക്കു രണ്ടും ഒരുപോലെയിരിക്കുന്നു!

ചക്രവത്തി:—ആട്ടേ, മറയാ! എന്തായാലും നീ വേഗംപോയി ആ സത്വത്തെ ഇങ്ങോട്ടെഴുന്നള്ളിക്കെടാ! പോ!

ശിപായി:—കല്പനപോലെ, സ്വാമീ! (പോയി)

ചക്രവത്തി—പ്രിയതമേ! ഭവതി കേട്ടില്ലേ ഇന്നത്തെ മനുഷ്യലോകത്തിലെ ഗതിവിശേഷം? നമ്മുടെ ഈ അധോലോകത്തിന്റെ മാഹാത്മ്യമാണ് ഇന്നവിടെമുഴുവൻ നിഴലിച്ചുകാണുന്നതു് എന്നുള്ളതിന് ഒരു തെളിവുകൂടിയായില്ലേ?

പട്ടമഹിഷി:—സംശയമുണ്ടോ? ഭവാന്റെ ആശയങ്ങളും ആദർശങ്ങളും തന്നെയല്ലേ ഇന്നു മനുഷ്യസമുദായത്തെ നയിക്കുന്നതു്? അവിടുത്തെ മതം സർവ്വത്ര പ്രചരിക്കട്ടെ! നമ്മുടെ ശക്തി ജയിക്കട്ടേ!

പ്രേതങ്ങളെല്ലാംകൂടി:—നരകസാമ്രാജ്യത്തിൽ ജെ! അധോലോകചക്രവത്തികീ ജൈ!

{ കാന്തന്മാരേയും കൂട്ടിക്കൊണ്ടു ശിപായി പ്രവേശിക്കുന്നു.
പ്രേതങ്ങൾ പരിഭ്രമത്തോടെ വഴിമാറിക്കൊടുക്കുന്നു. }

ശിപായി:—മറേപ്പോ! മറേപ്പോ! മാറേ! മാറേ! ഇതിലേ വന്നേരേ! ഇതിലേ! ഇതിലേ!

കാന്തമ്മാൾ:—(ചുററും, മേലും കീഴും നോക്കീട്ട് ആത്മഗതം) അഹഹാ! ഇതാണോ പ്രേതലോകം! ഇതെന്തു ഭയങ്കരമായിരിക്കുന്നു! ഇനിമേൽ ഇയ്യുള്ളവൾ ഈ ഇരുട്ടുകുഴിയിൽത്തന്നേ കഴിച്ചുകൂട്ടണമെന്നോ! ഇല്ല! അതു വേണ്ടിവരില്ല! എൻെറ പ്രാണനാഥാ! ഗായകശിഖാമണേ! അങ്ങുന്ന് ഉടനേവന്ന് എന്നെ രക്ഷിക്കാതിരിക്കുമോ? എൻെറ മോചനത്തിനുള്ള സാധനം അങ്ങയുടെ കൈവശമുണ്ടല്ലൊ! സംഗീതക്കയിലേ! അങ്ങുന്നു തംബുരു മീട്ടി ഗാനാലാപം തുടങ്ങിയാൽ ഈ അന്ധകാരചക്രവർത്തി അതിൽ മയങ്ങാതിരിക്കുകയില്ല; നിശ്ചയമാണ്! ഏതു കല്ലുകരട്ടു കാഞ്ഞിരക്കുററിയും, മുള്ളു മുരടു മൂർഖൻപ്പാമ്പും അങ്ങെയുടെ പാട്ടിൽ ദ്രവിക്കാറുണ്ടല്ലൊ!

ചക്രവർത്തി:—ദേവീ! ഭവതി ആരാണ്? പേരെന്താണ്?

കാന്തമ്മാൾ:—ഈവക ചോദ്യങ്ങൾ എനിക്കു പണ്ടേതന്നെ വലിയ ദേഷ്യമാണ്. എങ്കിലും അതിഥിയുടെ പേർ ആതിഥേയൻ അറിയേണ്ടതാണല്ലൊ. ആ ഒരു മര്യാദയോർത്തുമാത്രം പറയാം—(പാടുന്നു)

കാന്തമിരുമ്പിനെയെന്നപോൽ നിത്യവും
കാന്തൻെറ ചിത്തത്തേയാകർഷിച്ച്
താന്തമാക്കീടുവാൻ ശക്തിയുണ്ടാകയാൽ
കാന്തമ്മാളെന്നെൻെറ പേരാകുന്നു.
കാന്തമാക്കാദർശമാകുന്നതുകൊണ്ടും
കാന്തമ്മാളെന്നെൻെറ പേരാകുന്നു.
കാന്തമാം രൂപവുമായതിൻ മൂലമായ്
കാന്ത............ .................

ചക്രവർത്തി:—ഛീ! ഛീ! മതി! മതി! നിർത്തു! ഇവിടെനിന്നു കടന്നു പോകാമോ ദയവുചെയ്തു്? വേണമെങ്കിൽ ഭൂലോകത്തിലേയ്ക്കുതന്നേ ........................ ...

കാന്തമ്മാൾ:—ഹേയ്-അങ്ങനെയൊന്നും വേണ്ടാ! അപമാനിക്കേണ്ടാ! മര്യാദയ്ക്കു് ഇവിടെനിന്ന് എന്നെ വീണ്ടെടുക്കുവാൻ ആളുണ്ടാകുമോ എന്നു ഞാനൊന്നു നോക്കട്ടെ!

ചക്രവർത്തി:—(ആത്മഗതം)—ഇവൾ മഹാശ്ശുദ്ധഗതിക്കാരിയാണെന്നു തോന്നുന്നല്ലോ. (പ്രകാശം)— ഹേയ്! കാന്തമ്മാളേ! ഭവതിക്കു മതിയേ

ക്കാളധികം കൊതിയാണല്ലൊ മികച്ചുനില്ക്കുന്നതു്! ഇവിടെനിന്നു തിരികെപ്പോകയോ! നല്ല ശിക്ഷ! പൈത്ര്യക്കാരീ! നിനക്കു കണ്ണു കാണില്ലേ? വായിക്കാനറിയില്ലേ? കണ്ടില്ലേ നീ ഇങ്ങോട്ടു കടന്നു വരുമ്പോൾ ഗോപുരദ്വാരത്തിൽത്തന്നേ കല്ലിന്മേൽ കൊത്തിയിട്ടിരിക്കുന്നതു്?

ഒരിക്കലിങ്ങോട്ടു കടന്നുവന്നാൽ
തിരിച്ചുപോകാനൊരുവനുമാകാ!

എന്നു്! വെറുതെ മോഹിക്കേണ്ടാ! ഇവിടെത്തന്നേ സുഖമായി കഴിച്ചുകൂട്ടുവാനുള്ള വഴികൾ നോക്കിക്കൊള്ളുകയാണു് നല്ലതു്! ഇഷ്ടവും ആശയും മററും കെട്ടിവെച്ചു് ഇവിടെ അടങ്ങിയൊതുങ്ങി ഇരുന്നുകൊള്ളുക! അതാണുത്തമം! (ചക്രവത്തിനിയോടു്) പ്രിയേ! ഇവളെ കൂട്ടിക്കൊണ്ടുപോയി സ്ഥാനത്താക്കൂ!

കാന്തമ്മാർ:—വരട്ടേ! വരട്ടേ! ധൃതിപ്പെടാൻ വരട്ടേ! കേൾക്കുവിൻ!

(പാടുന്നു)

ഇല്ലെനിക്കിട്ടിക്കിലേറെനാൾ താമസം
മെല്ലെന്നു വിട്ടുപോം നിങ്ങളേ ഞാൻ
വല്ലഭൻ തൻെറയാ നല്ലോരു പാട്ടിനാൽ
കില്ലില്ല മോചനം കൈവരും മേ.

ചക്രവത്തി:—നിത്തു! നിത്തൂ! മതി! മതി! ആരവിടേ! ഇവളെ കൊണ്ടുപോയി വേണ്ടതൊവസ്ഥ ചെയ്യുവിൻ! ചങ്ങലകളും പൂട്ടുകളും ധാരാളം എടുത്തുകൊള്ളുവിൻ! ഇവളെ പതിവിലധികം ഭദ്രമായി സൂക്ഷിക്കുവിൻ!

ചക്രവത്തിനി:—ഇവൾ സാമാന്യക്കാരിയല്ലെന്നു തോന്നുന്നു. ആട്ടേ, ഇവളെ ഞാൻതന്നെ കൂട്ടിക്കൊണ്ടുപോയി വേണ്ടതു ചെയ്തുകൊള്ളാം.

(കാന്തമ്മാരെ കൂട്ടിക്കൊണ്ടു പോകുന്നു.)

ഈ സന്ദർഭത്തിൽ പുറമേനിന്നും ഒരു ഗാനം കേട്ടുതുടങ്ങുന്നു. ചക്രവത്തിയും പരിജനങ്ങളും നടുങ്ങുന്നു, പതറുന്നു. ഗാനം അടുത്തടുത്തു കേൾക്കാറാവുന്തോറും അവരുടെ പരക്കംപാച്ചിൽ വർദ്ധിക്കുന്നു. ചക്രവത്തിക്കു തലവേദനയും മോഹാലസ്യവും ഒരു ചുട്ടുനീറലും തോന്നുന്നു. പ്രേതങ്ങൾ പട്ടികളെപ്പോലെ കുരയ്ക്കുകയും പലതരം ഗോഷ്ടികൾകാട്ടി ബഹളമുണ്ടാക്കുകയും ചെയ്യുന്നു. ഗാനം മുറുകുന്നു.

ചക്രവർത്തി:—ആരവിടേ! ആ ശബ്ദം നിൎത്തുവാൻ ആരുമില്ലെന്നായോ!

(ചെവിപൊത്തിയും, അസഹ്യതനടിച്ചും)

അയ്യോ! അരുതേ! അരുതേ! ദയവുചെയ്തു് ആ ശബ്ദം നിൎത്തണേ! ദയവ്, ദയവ്!

(പാട്ടു തുടരുന്നു)

ഉവ്വോ! ആ ശബ്ദം നിൎത്താനല്ലേ പറഞ്ഞതു്! ശബ്ദിക്കുമോ ഇനി അവിടേ! ഉവ്വോ! ങ്ഹാ!

(പുറത്തുനിന്നൊരു ശബ്ദം)

ഉവ്വ്! ഞാൻ പാടും! എനിക്കു പാടാതെ നിവൃത്തിയില്ല! ഞാൻ പാടുകതന്നേ ചെയ്യും!

(വീണ്ടുംപാട്ടു തുടരുന്നു)

ചക്രവർത്തി:—അരുതേ! മതി! നിൎത്തു! അയ്യോ! നിൎത്തു! നിൎത്തു! ഇവിടത്തെ പ്രശാന്തതയെ ഭഞ്ജിക്കാതിരിക്കണേ! മതി! മതി!

{ തംബുരുമീട്ടി പാടിയുംകൊണ്ടു സമുചിതധാടിമോടികളോടുകൂടി ശ്രുപ്പയ്യാഭാഗവതർ പ്രവേശിക്കുന്നു. }

ചക്രവർത്തി:—പോവൂഹേ, അവിടുന്നുകടന്ന്!

ഭാഗവതർ:—ഇല്ലാ, ഞാൻ പോവില്ലാ!

ചക്രവർത്തി:—പോവില്ലേ! പോവാനല്ലേ പറഞ്ഞതു്! പോ! പുറത്തു പോ! പോയില്ലെങ്കിൽ നിന്നെ കഴുത്തുപിടിച്ചു തള്ളിപ്പുറത്താക്കും!

ഭാഗവതർ:—ഉവ്വോ? എന്നാലതൊന്നു കാണട്ടേ. ഞാൻ പോവാൻ ഭാവിച്ചിട്ടില്ലാ! (പാട്ടു മുഴുങ്ങുന്നു)

ചക്രവർത്തി:—(സ്വരം താഴ്ത്തിക്കൊണ്ടു്) ദയവുചെയ്തു് ഒന്നു കടന്നുപോയാൽ കൊള്ളാം! ഇതാ! ഇതുപിടിച്ചോളൂ! (ഒരു നാണ്യം കാട്ടുന്നു)

ഭാഗവതർ: – എന്തു്! ഇതാൎക്കുവേണം?

ചക്രവർത്തി:—പോരെങ്കിൽ ഇതാ! ഇതുംകൂടി എടുത്തോളൂ. (ഒരു നാണ്യവുംകൂടി കാട്ടുന്നു) ഇനിയെങ്കിലും ജോലിനോക്കി പോകാമോ? ദയവുചെയ്തു ശബ്ദിക്കാതെ പോണം!

ഭാഗവതർ:—ഇതുകൊണ്ടൊന്നും ഞാൻ ഒഴിഞ്ഞുപോവില്ലാ. എന്റെ പ്രാണപ്രേയസിയായ കാന്തമ്മാളേയല്ലാതെ മറെറന്തുതന്നെ തരാമെന്നു പറഞ്ഞാലും ഞാൻ പോവില്ല; നിശ്ചയം.

ചക്രവർത്തി:—ആരെടോ താൻ? പ്രേതലോകചക്രവർത്തിക്കു തലവേദന പിടിപ്പിക്കുന്ന ശബ്ദവും പുറപ്പെടുവിച്ചുകൊണ്ടു വലിഞ്ഞുകേറുന്ന താൻ ആരെടോ?

ഭാഗവതർ:—ഞാനോ? ഞാൻ സാക്ഷാൽ ശ്രൂപ്പയ്യാഭാഗവതർ! ഗായകശിഖാമണി! പാട്ടുകച്ചേരികളിലെ ആരാധനാമൂർത്തി! കേട്ടിട്ടില്ലേ?

(വിസ്തരിച്ചു പാടുവാൻതുടങ്ങുന്നു.)

(ചക്രവർത്തി ചെവിപൊത്തി തലവേദന നടിച്ച് അസഹ്യഭാവത്തിൽ മടങ്ങുന്നു. പിന്നാലെ തംബുരുശ്രുതിയിട്ടു പാട്ടുപാടിക്കൊണ്ടു ഭാഗവതരും വിടാതെതുടരുന്നു.)

ചക്രവർത്തി:—ഹേ, മനുഷ്യ! നിർത്തു, നിർത്തു! നമുക്കു സമാധാനമാകാം. അങ്ങയ്ക്ക് എന്തുതന്നാലാണ് ഈ പീഡനം നിർത്താമെന്നു പറഞ്ഞത്?

ഭാഗവതർ:—എനിക്കെന്റെ ഭാര്യയെ തരണം!

ചക്രവർത്തി:—അതു നടക്കാത്ത കാര്യമാണ്. വേറെ എന്തുവേണമെങ്കിലും ചോദിച്ചോളൂ. അതുമാത്രം ചോദിക്കരുത്.

ഭാഗവതർ:—അതുമാത്രമേ എനിക്കു ചോദിക്കുവാനുള്ളു. മറ്റൊന്നും എനിക്കു വേണ്ടാ. അതു ഞാനെങ്ങനെ ചോദിക്കാതിരിക്കും?

(പാട്ടു തുടങ്ങുന്നു)

ഒന്നുകിലെന്നുടെ കാന്തമ്മാളെ
തന്നിട്ടു ശാന്തനായ് വാണുകൊൾക!
അല്ലെങ്കിൽ, ഞാനിതാ പാട്ടുപാടും!
നില്ലെന്നു നമ്മോടു ചൊല്ലുണ്ടാരും!

ചക്രവർത്തി:—ഇവിടെ ഒരിക്കൽ വന്നുചേർന്ന ആളെ പിന്നീടു വിട്ടുവാൻ പാടില്ല. അതു നിയമവിരുദ്ധമാണ്. അതുകൊണ്ടു കാന്തമ്മാളെ തിരിച്ചുതരുവാൻ നിവൃത്തിയില്ലാ!

ഭാഗവതർ:—ഇല്ലേ? എന്നാൽ ഞാൻ നോക്കട്ടെ. പാട്ടുപാടട്ടെ. രാഗം, സ്വരം, താനം, പല്ലവി എന്നിവയെല്ലാം വിസ്തരിച്ചു പാടട്ടെ. കേട്ടോളൂ! (പാടുന്നു)

ചക്രവർത്തി:—(ശരംമുഴവൻ തീയിലെരിയുന്നതുപോലെ നടിച്ചിട്ട്) വേണ്ടാ, വേണ്ടാ, മതി, നിർത്തു! ആ പരപീഡനായന്ത്രത്തിന്മേലുള്ള പ്രയോഗം ഉടനെ നിർത്തു! ഞാൻ തോററുപോയി; സമ്മതിച്ചു; പോരേ?

ഇതിനുമുമ്പ് ഒരിക്കലും കമ്പിടാത്ത എന്റെ ശിരസ്സ് ഇതാ ഇപ്പോഠം ആദ്യമായി കുനിഞ്ഞിരിക്കുന്നു!

ഭാഗവതർ:— നല്ലകാര്യം! അങ്ങനേ പറയൂ! അങ്ങയുടേ ഈ നിലയെ അഭിനന്ദിച്ചുകൊണ്ട് ഇതാ ഞാൻ ഒരു നല്ലപാട്ടു പാടിയേയ്ക്കാം.

(പാടുവാൻതുടങ്ങുന്നു.)

ചക്രവർത്തി:— വേണ്ടാ, വേണ്ടാ—ഞാനിതാ കീഴടങ്ങിക്കഴിഞ്ഞു! എന്തു വേണമെന്നു പറയുക!

ഭാഗവതർ:—നല്ലകാര്യം! നല്ലകാര്യം! ശരി! ശരി! മഹാനുഭാവാ! അന്ധകാരസാമ്രാജ്യാധിപതേ! പ്രേതലോകചക്രവർത്തിൻ! ഭവാൻ ജയിച്ചാലും, ജയിച്ചാലും! ഇയ്യുള്ളവന്റെ താഴ്മയായ ഒരൊററ അഭിപ്രായമേ ഉള്ളു. ഒരഭിപ്രായം! എന്റെ ധർമ്മദാരങ്ങളെ ഇങ്ങോട്ടു വിട്ടുതരുവാൻ ദയവുണ്ടാകണം!

ചക്രവർത്തി:—അങ്ങനെയാകട്ടേ;അങ്ങയുടെ ഭാര്യയെ കൊണ്ടുപൊയ്ക്കൊള്ളുക! വേണമെങ്കിൽ എന്റെ ഭാര്യയേക്കൂടി തന്നേയ്ക്കാം! ഉപദ്രവിക്കാതെ ഇവിടെനിന്നു കടന്നുപോയേച്ചാൽ മതി! എന്തുവേണമെങ്കിലും തരാം! ഈ "ന്യൂസൻസി"ൽനിന്നു രക്ഷകിട്ടുമോ?

ഭാഗവതർ:—നല്ലകാര്യം! എന്നാൽ വേഗമാകട്ടെ-ഇല്ലെങ്കിൽ ഞാൻ....

ചക്രവർത്തി:— രാഗാലാപം തുടരും, അല്ലേ? വേണ്ടാ, വേണ്ടാ. അവളെ ഇപ്പോഠംതന്നെ വരുത്തിയേയ്ക്കാം!

{ ചക്രവർത്തി അകത്തേയ്ക്കുപോയി, കാന്തമ്മാളേ കൂട്ടിക്കൊണ്ടുവരുന്നു. അതിനിടയ്ക്കു ഭാഗവതർ സംഗീതമാഹാത്മ്യത്തെക്കുറിച്ചൊരു പാട്ടുപാടുന്നു. }

ചക്രവർത്തി:— എടോ മനുഷ്യാ! തന്റെ ആ ശബ്ദം ഇനിയും നിർത്താറായില്ലേ?

ഭാഗവതർ:—എന്നാൽ എനിക്കെന്റെ ഭാര്യയേ തരൂ! അവളെവിടേ?

ചക്രവർത്തി:— ഇതാ തന്റെ ഭാണ്ഡം! വേഗം കൊണ്ടുപോയ്ക്കൊള്ളുക!

ഭാഗവതർ(കാന്തമ്മാളോട്):—ഹാ! ഇതാരാണ്! എന്റെ പ്രിയതമയോ? ഓമനേ! പ്രേമഭാജനമേ! കണ്ണേ!

കാന്തമ്മാഠം:—പ്രാണനായകാ! ജീവരക്ഷകാ! ദിവ്യഗായകാ! മോക്ഷദായകാ! എന്നെ കൊണ്ടുപോകുവാൻതന്നെയാണോ അങ്ങു വന്നിരിക്കുന്നതു്?

ഭാഗവതർ:—സംശയമോ? പ്രാണവല്ലഭേ! ഉടനെ പുറപ്പെടണം. ഒട്ടും വൈകിക്കേണ്ടാ. വേഗം കെട്ടുകെട്ടുക.

ചക്രവൎത്തി:—വേഗം കെട്ടിയെടുക്കുക ഇവിടന്ന്! ഉ്ം!

ഭാഗവതർ:—ഉദാരബുദ്ധേ! രാജാധിരാജ! ഇവളെ ഞാൻ കൊണ്ടു പോയ്ക്കോള്ളട്ടയോ? ഇനി താമസിക്കേണമോ?

ചക്രവൎത്തി:—വേണ്ടാ, വേണ്ടാ-കാപ്പികുടിക്കുവാൻപോലും നില്ക്കേണ്ടാ! ഇവൾ ഒരു വിഷമപ്രശ്നമാണ്! ഒരു വിഷക്കുടുക്ക! വേഗം മററവിടേയ്ക്കെങ്കിലും കടത്തിയാൽ നന്ന്! നില്ക്കേണ്ടാ. വേഗം പോവിൻ! ജല്ദീ ജാവ്!

ഭാഗവതർ:—അപ്പോൾ—ഒരഭിപ്രായം!—ഉദാരശിരോമണേ! അപകടമൊന്നുംകൂടാതെ ഞങ്ങളെ ഈ രാജ്യത്തിൽനിന്നു മറുകരയ്ക്കു കടത്തിക്കൊണ്ടുപോകാനോ?—

ചക്രവൎത്തി:—അപകടമൊന്നും ഇവിടെയല്ലാ, തന്റെ നടവടിയിലാണ്! വിഷമക്കാരാ! വേഗം കടന്നുപോകാനല്ലേ പറഞ്ഞതു്! പോ! പോ! പോ!

ഭാഗവതർ:—ഇതാണോ ഭാവം? എന്നാൽ കണ്ടുകൊൾക!

(തംബുരുമീട്ടി പാട്ടു മൂളിത്തുടങ്ങുന്നു)

ചക്രവൎത്തി:—വേണ്ടാ, വേണ്ടാ! നിർത്തു! അതെനിക്കു സഹിക്കവയ്യെന്നു പറഞ്ഞില്ലേ? സമാധാനത്തിനുവേണ്ടി എന്തും ചെയ്യേയ്യാം. ആരവിടേ?

ശിപായി (പ്രവേശിച്ചു തൊഴുതുകൊണ്ട്):—സ്വാമീ!

ചക്രവൎത്തി:—ഈ ഭേകശ്രുതിക്കാരൻ, ഗൎദ്ദഭസ്വരക്കാരൻ, ഭിത്തിപൊളിയൻ ഭാഗവതരെ അയാളുടെ ഭാണ്ഡത്തോടുകൂടി, ഭൂമിയിലേയ്ക്കു തിരിച്ചു കൊണ്ടുചെന്നാക്കൂ! നല്ല കൂലി തന്നേയ്ക്കാം!

ശിപായി:—സ്വാമീ! മടക്കസ്സാമാനങ്ങൾക്ക് ഇരട്ടിക്കൂലിയാണേ!

ചക്രവൎത്തി:—ആട്ടേ! ശരി! തന്നേയ്ക്കാം! ഈ ഉപദ്രവികൾ ഇവിടെ നിന്നു പോയാൽ മതി!

ഭാഗവതർ:—പ്രിയതമേ! നമുക്കുപോകാം, വരൂ! മോചനംകിട്ടിയെന്നു തോന്നുന്നു.

ചക്രവർത്തി:—നില്ക്കിൻ! നില്ക്കിൻ! എന്റെ പട്ടമഹിഷിയോടു യാത്ര പറയാനും ഭാവമില്ലേ? വേണ്ടാ! ഏടോ, ഭാഗവതരേ! തനിക്കു തന്റെ ഭാണ്ഡം തിരികേകിട്ടിയ പരമാനന്ദമാണല്ലേ? വിട്ട വിഡ്ഢീ! ഇതു വേണ്ടിയിരുന്നില്ലെന്നു തനിക്കുതന്നെ കുറച്ചുകഴിഞ്ഞാൽ തോന്നും. അനുഭവിച്ചറിഞ്ഞുകൊള്ളുക! വിട്ടുപോയ ഭാര്യയെ വീണ്ടെടുക്കുവാൻവേണ്ടി ചാകുന്ന പട്ടവങ്കനു പശ്ചാത്താപം ഫലം!

ഭാഗവതർ:—ആകട്ടെ! കൊള്ളാം! നല്ല കാര്യം! സംഗീതാമൃതംകൊണ്ടു സാധിക്കാത്തതെന്തുണ്ട്? അതുതന്നെയല്ലയോ സാക്ഷാൽ ദേവലോകവാസികളുടെ ജരാനരകളെ പോക്കുന്ന ആ അമൃതം? ത്രൈലോക്യജീവികൾക്കും അമരത്വംനല്കുന്ന പീയൂഷയൂഷമേ! സംഗീതഘോഷമേ! സർവ്വൈകതോഷമേ! വെല്ക! വെല്ക!! (പാടുന്നു)

ദേഹികൾക്കു സുധാധാരാ-
വാഹിനീ! ഗീതികാമിനീ!
സൌഹിത്യം ജഗതാം ദേഹി!
സാഹിത്യസഹധർമ്മിണീ!

# മണ്ഡനമിശ്രന്റെ
# കേരളീയത്വം.

(പണ്ഡിതർ, ഇ. വി. രാമൻനമ്പൂതിരി അവർകൾ)

ഇന്നത്തെ സാഹിത്യവ്യവസായികളിൽ പലരും, അനർഹമായ ഒരുതരം ദേശാഭിമാനം പുലർത്തിപ്പോരുന്നതായും, പുകഴ്ത്തിപ്പാടുന്നതായും കാണുന്നു. അവരുടെ ദേശാഭിമാനത്തിന്റെ വിളയാട്ടം പലതരത്തിലാണ് പ്രത്യക്ഷീഭവിക്കുന്നത്. കാളിദാസൻ കേരളത്തിൽ വന്നിട്ടുണ്ടെന്നു സ്ഥാപിപ്പാൻ ചിലർ യത്നിക്കുന്നു; ഭവഭൂതി കേരളത്തിൽ കഴിഞ്ഞുകൂടിയെന്നു വരുത്തുവാൻ വേറെചിലർ ബദ്ധപ്പെടുന്നു. സ്കന്ദസ്വാമി കേരളീയനായിരുന്നുവെന്ന് ആക്കിത്തീർക്കാൻ മററുചിലരും ശ്രമിച്ചുനോക്കിയിരി

ക്കനാ. അതുപോലെതന്നെ, മണ്ഡനമിശ്രൻ കേരളീയനാണെന്നഭിമാനിപ്പാനും പിന്നെ ചിലർ ഉത്സാഹിച്ചിരിക്കുന്നു. ഒരാൾ ഏതെങ്കിലും ഒരു ബദ്ധത്തിൽ ചാടിക്കൊണ്ട്, ഏതെങ്കിലും ഒരു മനോധർമ്മം 'തട്ടിമൂളി'ച്ചേയ്യുക; മററു ചിലർ അതേപടി അതേററുപാടിത്തുടങ്ങുകയും! ഭേപ്പെട്ട ആളുകളെക്കണ്ടാൽ 'അപ്പാ' എന്നു വിളിക്കാൻതുടങ്ങുന്ന പുംശ്ചലീപുത്രന്മാരുടെ നിലയാണ് ഇത്തരം ഗവേഷകവേഷക്കാക്കിഷ്ടമെന്നോ! ഏതായാലും അതു വേണമെന്നു തോന്നുന്നില്ല. മഹനീയന്മാരും മറക്കപ്പെട്ടാത്തവരുമായ അനവധി സൽപുത്രന്മാരെക്കൊണ്ടു തികച്ചും വീരസൂപദാഠ്ഠയായി സമുല്ലസിക്കുന്ന കേരളമാതാവിനു്, ആരാന്റെ കുട്ടികളെ തന്റേതെന്നഭിമാനിപ്പാനും, അതുകൊണ്ടൊത മേന്മവരുമെന്നു വ്യാമോഹിപ്പാനും ഇടവരുത്തുന്നതു വിഹിതമല്ലതന്നെ. ഗവേഷണവ്യവസായികൾ ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധവെയ്ക്കേണ്ടതാണ്.

മീമാംസകമുർദ്ധന്യനായ മണ്ഡനമിശ്രൻ കേരളീയനല്ലെന്നും, ശുദ്ധമേ ഔത്തരാഹനാണെന്നും ഉള്ളതു് അതിപ്രസിദ്ധമായ ഒരു വസ്തുതയാണു്. അദ്ദേഹത്തെ ഇപ്പോൾ ചിലർ കേരളീയനാക്കാൻ ശ്രമിക്കുന്നതിന്റെ സാധുത്വം ഒന്നു ചിന്തിച്ചുനോക്കാം. ഒരുകാലത്തു മീമാംസാപാണ്ഡിത്യത്തിനു പാരമ്പര്യപ്രഥയുണ്ടായിരുന്ന പയ്യൂർഭട്ടതിരിപ്പാട്ട് (കുന്നംകുളത്തിനു സമീപമുള്ള പോർക്കളംദേശത്തു്) ആണു് ഈ മണ്ഡനമിശ്രൻ എന്നാണ് ഈ ഗവേഷകന്മാർ പറഞ്ഞുകാണുന്നതു്. അങ്ങനെ കല്പിക്കുവാനുള്ള നിമിത്തമോ, വെറും ഭ്രമമാണുതാനും. മണ്ഡനമിശ്രന്റെ 'സ്ഫോടസിദ്ധി' എന്ന ഗ്രന്ഥത്തിനു പയ്യൂർ പരമേശ്വരൻ ഭട്ടതിരി നിർമ്മിച്ചിട്ടുള്ള 'ഗോപാലികാ'വ്യാഖ്യയുടെ ഒടുവിലുള്ളതായ,

> "മണ്ഡനാചാര്യകൃതയോ യേഷ്വതിവ്യന്ത കൃതസ്‌നശഃ
> തദ്വംശ്യേന മയാപ്യേഷാ രചിതാരാധ്യ ദേവതാഃ"

എന്നുള്ള പദ്യവും, * 'മീമാംസാസൂത്രാർത്ഥസംഗ്രഹ'മെന്ന കൃതിയിലുള്ള

> "മണ്ഡനവാചസ്പതീ ച വിജയന്താം"

എന്ന പദ്യപാദവുമാണു് ഈ വിഷയത്തിൽ ഗവേഷകന്മാരെ ഭ്രമിപ്പിച്ചുകാണുന്നതു്. 'മണ്ഡനാചാര്യ'—ഇത്യാദി പദ്യത്തിലെ 'തദ്വംശ്യേന' എന്ന ഭാഗത്തിനു്, മണ്ഡനാചാര്യന്റെ വംശത്തിൽ പിറന്നവനാൽ-

* നിർമ്മാതാവു മേററാത്ത പരമേശ്വരഭട്ടതിരി.

എന്നിങ്ങനെ അർത്ഥംപറഞ്ഞാണ് ഇവർ മണ്ഡനനെ പയ്യൂർഭട്ടതിരിയാക്കിയിരിക്കുന്നതും. ഈ കല്പന തീരെത്തെററാണെന്ന് അത്യല്പമായ വിചിന്തനംകൊണ്ടുതന്നെ സ്പഷ്ടമാക്കുവാൻകഴിയും. 'തദ്വംശ്യന' എന്നതിലേ തച്ഛബ്ദത്തിന്, വാസ്തവത്തിൽ മണ്ഡനാചാര്യരോട് ഒരു സംബന്ധവുമില്ല; പിന്നെയോ, പൂർവ്വാർദ്ധത്തിലേ യച്ഛബ്ദത്തോടാണ് അതു സംബന്ധിക്കുന്നതും, സംബന്ധിക്കേണ്ടതും. യച്ഛബ്ദതച്ഛബ്ദങ്ങൾക്കുള്ള നിത്യസംബന്ധം പ്രസിദ്ധവും ശാസ്ത്രസിദ്ധവും ആണല്ലോ. മണ്ഡനാചാര്യരുടെ കൃതികളെല്ലാം യാവർചിലക്ക് ഉപസ്ഥിതങ്ങളായിരുന്നുവോ, അവരുടെ വംശത്തിൽ പിറന്നവനായ എന്നാലും, ദേവതാരാധനംചെയ്തിട്ട്, ഈ വ്യാഖ്യ നിർമ്മിക്കപ്പെട്ടു എന്നാണ് പദ്യത്തിന് അർത്ഥം. ഇതിലേ യച്ഛബ്ദം വ്യാഖ്യാതാവിന്റെ പൂർവ്വികന്മാരെ പരാമർശിക്കുന്നതും, തച്ഛബ്ദം അതിനോടു സംബന്ധിക്കവേണ്ടതും ആണെന്ന് ഏററവും സ്പഷ്ടമല്ലയോ? അതുകൂടാതെ മണ്ഡനാചാര്യരോടു സംബന്ധിപ്പിക്കുവാൻ യാതൊരു ന്യായവുമില്ലെന്നുമാത്രമല്ല, അങ്ങനെ സംബന്ധിപ്പിക്കുന്നതു് അസംബന്ധവും അനാവശ്യവും ആയിത്തീരുകയുംചെയ്യും. തച്ഛബ്ദം യച്ഛബ്ദത്തോടു സംബന്ധിപ്പിക്കാതിരുന്നാൽ, അതു (യച്ഛബ്ദം) നിരാധാരവും നിരുപപന്നവുമായിക്കിടക്കേണ്ടിവരുന്നതുമല്ലയോ? മീമാംസാപരമാചാര്യനായ മണ്ഡനന്റെ ഗ്രന്ഥങ്ങളിൽ നിഷ്ണാതന്മാരാണ് തന്റെ പൂർവ്വന്മാർ എന്നു പറഞ്ഞു്, തനിക്കാവിഷയത്തിലുള്ള പരമ്പരാധികാരത്തേ സൂചിപ്പിക്കുകയും, എന്നാൽ താൻ ദേവതാരാധനംചെയ്തു് ഈ വ്യാഖ്യാനനിർമ്മാണശക്തി നേടിയതാണ് എന്നുപറഞ്ഞു വിനയം പ്രദർശിപ്പിക്കുകയും അല്ലയോ വ്യാഖ്യാതാവായ പരമേശ്വരൻഭട്ടതിരി ചെയ്തിരിക്കുന്നതു്? ഈ പദ്യത്തിലേ 'അപി'ശബ്ദവും പ്രത്യേകം അർത്ഥവത്താണ്. തച്ഛബ്ദം യച്ഛബ്ദത്തോടുതന്നെ സംബന്ധിപ്പിക്കപ്പെടണമെന്ന് ഈ 'അപി'പ്രയോഗവും തെളിയിക്കുന്നുണ്ടു്. വസ്തുത ഇങ്ങനെയിരിക്കെ, ഈ 'തദ്വംശ്യ'പ്രയോഗത്തെ അവലംബിച്ചുകൊണ്ടു് മണ്ഡനൻ കേരളീയനാണെന്നും, പയ്യൂർ ഭട്ടതിരിയാണെന്നും കല്പിക്കാൻ പാടുള്ളതല്ല തന്നെ; അതന്യായവുമാകും.

ഇനി, മുൻകാണിച്ച പദ്യപാദത്തേപ്പററി ചിന്തിക്കാം. ആ പാദം,

"മണ്ഡനവാചസ്പതീ ച വിജയന്താം"

എന്നുള്ളതാണല്ലോ. മണ്ഡനനും വാചസ്പതിയും വിജയിക്കട്ടെ എന്നാണ് അർത്ഥമെന്നുള്ളതിൽ സംശയവുമില്ല. അങ്ങനെ പറഞ്ഞതുകൊണ്ടു്,

ആ പറഞ്ഞ ആളുടെ വംശത്തിൽപ്പെട്ട ആളാണ് മണ്ഡനൻ എന്ന് എങ്ങനെ സിദ്ധിക്കുന്നു? ഗ്രന്ഥകാരന്മാർ പലരും താന്താങ്ങൾ എഴുതുന്ന ഗ്രന്ഥങ്ങൾ ഏതേതുവിഷയങ്ങളെ അധികരിച്ചിരിക്കുന്നുവോ, അതതു വിഷയങ്ങളിൽ പ്രമാണഭൂതന്മാരായ ചിലരേ, ഗ്രന്ഥാരംഭത്തിലോ, ഗ്രന്ഥാവസാനത്തിലോ സ്മരിക്കുക എന്നുള്ളത്, പ്രാചീനഗ്രന്ഥങ്ങളെ സംബന്ധിച്ചിടത്തോളം ഏററവും സാധാരണമായിട്ടുള്ളതാകുന്നു. ആ രീതിയിൽ, പ്രാമാണികന്മാരായ മണ്ഡനമിശ്രനേയും, വാചസ്പതിമിശ്രനേയും ഇവിടെയും സ്മരിച്ചിരിക്കുന്നുവെന്നല്ലാതെ കല്പിക്കുവാൻ യാതൊരു മാർഗ്ഗവുമില്ല. അല്ലെങ്കിൽ, പാണിനി, കാത്യായനൻ, പതഞ്ജലി, ഭർത്തൃഹരി തുടങ്ങിയവരെ ഇപ്രകാരം സ്മരിക്കയും വന്ദിക്കയും ചെയ്തിട്ടുള്ള വ്യാകരണവിഷയകഗ്രന്ഥങ്ങളുടെ കർത്താക്കളെല്ലാം, പാണിനിപ്രഭൃതികളുടെ വംശ്യരാണെന്നു കല്പിക്കേണ്ടിവരും. അങ്ങനെ ആർക്കും അഭിപ്രായമില്ലല്ലോ. പിന്നെ, ഈ കല്പനയെന്തിനു്?

ഇങ്ങനെ ഒരു കേരളീയമണ്ഡനനെ കല്പിക്കുവാൻവേണ്ടി, മണ്ഡനൻ ഒന്നിലധികമുണ്ടെന്നുള്ള കല്പനയും സ്വീകാര്യമല്ല. ഒരാൾതന്നെ പല ശാസ്ത്രങ്ങളിൽ ഗ്രന്ഥമെഴുതി എന്നതിൽ അസാംഗത്യമെന്താണു്? വിധിവിവേകാദിഗ്രന്ഥങ്ങളുടെ കർത്താവു്, വാചസ്പതിമിശ്രന്റെ പിൽക്കാലത്തുള്ള ആളല്ലെന്നു സിദ്ധമാണല്ലോ. വാചസ്പതിമിശ്രൻ ഏ: ഡി: 9 ാം നൂററാണ്ടിലും! വിധിവിവേകാദികർത്താവാണു് പയ്യൂർ ഭട്ടതിരിയായ മണ്ഡനൻ എന്നു പറയാനും ഭാവമുണ്ടു്. ഏ: ഡി: 9-ാം നൂററാണ്ടു്! ആയിരം കൊല്ലത്തിനുമുൻപു്! അന്നു പയ്യൂർകുടുംബമുണ്ടെന്നുള്ളതിനേ തെളിവില്ല. പയ്യൂർകുടുംബങ്ങളുടെ (10 പയ്യൂരുണ്ടായിരുന്നു) ചരിത്രം വിചാരിച്ചാൽ ആ 9-ാംനൂററാണ്ടിൽ പയ്യൂർഭട്ടതിരിയുടെ കുടുംബമുണ്ടെന്നല്ല തോന്നുക. പിന്നെയുംവേണ്ടേ അവിടെ ഒരു മണ്ഡനനേ കൊണ്ടുവരാൻ!

മണ്ഡനനു മാത്രമല്ല, വേറെയും പല ഔത്തരാഹപണ്ഡിതന്മാർക്കും കേരളീയരായിത്തീരേണ്ടിവന്നിട്ടുള്ളതു് ഇവിടെ സ്മരണീയമാണു്. അഭിപ്രായങ്ങളെ ശരിയായി ആലോചനംചെയ്യായ്കയാൽ വരുന്ന പിശകാണു് ഇതു്. ഇനിയും ഇങ്ങനെ പററാതിരിപ്പാൻ ഗവേഷകന്മാർ ശ്രദ്ധിച്ചാൽ കൊള്ളാം. പ്രാമാണികന്മാരായ മഹാന്മാർ നമുക്കു ധാരാളമുണ്ടല്ലോ. പിന്നെ എന്തിനു് ഇങ്ങനെ കണ്ടവരെ കടംകൊള്ളുന്നു എന്നു നാം ചിന്തിക്കേണ്ടതല്ലയോ?



# വിമർശനവീഥി.



ത്രൈമാസികത്തിൽ നിരൂപണം ചെയ്തു കാണണമെന്നുദ്ദേശിക്കുന്ന പുസ്തകങ്ങളുടെ ഈരണ്ടു പ്രതി "വിദ്വാൻ, ഏ. ഡി. ഹരിശർമ്മ, എം. ആർ. ഏ. എസ്., സഹപത്രാധിപർ, ത്രൈമാസികം, ടി. ഡി. റോഡ്, എറണാകുളം" എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്. സ്ഥലസൗകര്യം അനുവദിക്കുന്നതനുസരിച്ച്, കഴിയുന്നതും വേഗത്തിൽ, പുസ്തകങ്ങൾ നിരൂപണം ചെയ്യുന്നതായിരിക്കും.

പത്രാധിപർ.

## കൈപ്പററി.

1. ഉത്തരാസ്വയംവരം കഥകളി.

വ്യാഖ്യാതാ:—ടി. കെ. കൃഷ്ണമേനോൻ ബി. ഏ., എസ്. ആർ. ബുക്ക്ഡിപ്പോ, തിരുവനന്തപുരം. വില 1 ക.

2. The Dravidian Culture and its Diffusion.

ഗ്രന്ഥകർത്താ:—ടി. കെ. കൃഷ്ണമേനോൻ ബി. ഏ., വിശ്വനാഥ പ്രസ്സ്, എറണാകുളം. വില 2 ക.

3. Landmarks in Malayalam Literature.

ഗ്രന്ഥകർത്താ:—ടി. കെ. കൃഷ്ണമേനോൻ ബി. ഏ., കൊച്ചി ഗവർമ്മെണ്ടു പ്രസ്സ്, എറണാകുളം. വില 8 ണ.

4. എവറസ്റ്റാരോഹണം.

ഗ്രന്ഥകർത്താ:—മാത്യു എം. കുഴിവേലി, ബി. ഏ., എൽ. ററി., ട്രെയിനിങ്ങ് സ്കൂൾ, പാലാ. വില 1 ക.

5. ആധുനികകണ്ടുപിടിത്തങ്ങൾ.

ഗ്രന്ഥകർത്താ:—മാത്യു എം. കുഴിവേലി, ബി. ഏ., എൽ. ററി., ട്രെയിനിങ്ങ് സ്കൂൾ, പാലാ. വില 9 ണ.

6. വഞ്ചിനാടിന്റെ നവയുഗം.

ഗ്രന്ഥകർത്താ:—വിദ്വാൻ എം. കെ. കൊച്ചുകുഞ്ഞുവൈദ്യൻ, സുവർണ്ണരത്നപ്രഭ പ്രസ്സ്, കായംകുളം.

7. ശ്രീകൃഷ്ണാഖ്യാശതകം.

ഗ്രന്ഥകർത്താ:—എം. ഡി. സുബ്രഹ്മണ്യയ്യർ, നോർമ്മൻ പ്രിന്റിങ്ങ് ബ്യൂറോ, കോഴിക്കോട്. വില 4 ണ.

8. ഭാരതരമണി.

ഗ്രന്ഥകർത്താ:—സി. ഗോവിന്ദക്കുറുപ്പ്, വള്ളത്തോൾ ഗ്രന്ഥാലയം, ചെറുതുരുത്തി. വില 14 ണ.

9. വർത്തമാനപുസ്തകം.

ഗ്രന്ഥകർത്താ:—പാറേമ്മാക്കിൽ ഗവർണ്ണദോരച്ചൻ, സെൻറ് മേരീസ് പ്രസ്സ്, അതിരമ്പുഴ. വില 1 ക. 10 ണ.

10. കാവ്യജീവിതവൃത്തി. Vol. I, II.

ഗ്രന്ഥകർത്താ:—പി. കൃഷ്ണൻനായർ, ശിരോമണി, മദ്രാസ് യൂനിവേഴ്സിററി. വില യഥാക്രമം 4 ക., 6 ക.

# അഭിപ്രായങ്ങൾ.

## I. ദ്രാവിഡസംസ്കാരവും അതിൻെറ പ്രചാരവും.

പുരാതനനായ പത്മനാഭമേനവൻെറ മഹനീയകൃതിയായ കൊച്ചിചരിത്രത്തിന് തൽപ്രസാധകനും സഹൃദയാഗ്രേസരനുമായ ടി. കെ. കൃഷ്ണമേനവനവർകൾ എഴുതിവച്ചിരുന്ന സാരസമ്പൂർണ്ണമായ ആമുഖം കുറെക്കൂടി വിപുലമാക്കി ഗ്രന്ഥരൂപത്തിൽ പ്രകാശിപ്പിച്ചിട്ടുള്ളതാണ് പ്രസ്തുതകൃതി. ഗ്രന്ഥകാരൻെറ ഈ ശ്രമം അവസരോചിതവും പ്രത്യേകം ശ്ലാഘനീയവുമാണ്. ദ്രാവിഡസംസ്കാരം വേണ്ടപോലെ ഇതുവരെ ചരിത്രകാരന്മാരുടെ ചർച്ചയ്ക്കു വിഷയമായിട്ടില്ലെന്ന് ഓർക്കുമ്പോൾ, അതിൻെറ നാനാമുഖമായ മാഹാത്മ്യവും വൈപുല്യവും ചുരുങ്ങിയതോതിൽ വെളിപ്പെടുത്തുന്നതിൽ ഗ്രന്ഥകാരൻ പ്രദർശിപ്പിച്ചിട്ടുള്ള സാമർത്ഥ്യവും ഔചിത്യബുദ്ധിയും നിരൂപണപ്രവണതയും പ്രത്യേകം അഭിനന്ദനീയമായിത്തീരുന്നു. ഇന്നുവരെ നടത്തിയിട്ടുള്ള ഗവേഷണങ്ങളുടെ ഫലങ്ങളെ ഈകൃതിയിൽ സമാഹരിച്ചിട്ടുള്ളതുകൂടാതെ ദ്രാവിഡസംസ്കാരത്തിൻെറ ഏതെല്ലാം അംശങ്ങളാണ് ഇനിയും കൂടുതൽ ചിന്താവിഷയമായിത്തീരേണ്ടതെന്നു സൂക്ഷ്മബുദ്ധിയായ ഗ്രന്ഥകാരൻ നിർദ്ദേശിച്ചിട്ടുമുണ്ട്. ഭാരതീയസംസ്കാരത്തിൻെറ വികാസത്തിനു ദ്രാവിഡവർഗ്ഗക്കാരും, വിശേഷിച്ചു കേരളീയരും, എന്തെല്ലാം ഉപകാരം ചെയ്തുവെന്നും ലോകസംസ്കാരചരിത്രത്തിൽ ദ്രാവിഡജനങ്ങൾക്കുള്ള സ്ഥാനമെന്തെന്നും സംക്ഷേപമായി പ്രസ്തുതഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ട്. ദ്രാവിഡസംസ്കാരത്തിൻെറ പുരാതനതയെക്കുറിച്ചു ഗ്രന്ഥകാരൻ സംഗ്രഹിച്ചിട്ടുള്ള വിവരങ്ങൾ പ്രത്യേകം ശ്രദ്ധാർഹങ്ങളാണ്. ദ്രാവിഡജനങ്ങൾ ആര്യന്മാരുടെ ആഗമനത്തിനു മുമ്പുതന്നെ സംസ്കാരസോപാനത്തിൻെറ ഉയർന്നപടികളിൽ എത്തിയിരുന്നുവെന്ന് ഇന്നു മിക്കവാറും സർവ്വസമ്മതമായ അഭിപ്രായം ചരിത്രകാരന്മാർ സ്വീകരിച്ചു കഴിഞ്ഞിട്ടുണ്ട്. എന്നാലും ദ്രാവിഡർ അപരിഷ്കൃതരായ ഒരു ജനസമൂഹമായിരുന്നുവെന്നുള്ള ധാരണ നിർമ്മൂലമാണെന്നു ഗ്രന്ഥകാരൻ വിസ്തരിച്ചു പ്രതിപാദിച്ചുകാണുന്നു.

ദ്രാവിഡസംസ്കാരത്തിൻെറ പ്രചാരത്തിന് അവരുടെ വാണിജ്യബന്ധങ്ങൾ എത്രമാത്രം പ്രയോജനകരമായിരുന്നുവെന്നു ഗ്രന്ഥകർത്താവു വിശദമാക്കിയിട്ടുണ്ട്. ദക്ഷിണേന്ത്യയിൽനിന്നു ചരിത്രാതീതകാലത്തു ദ്രാവിഡവർഗ്ഗക്കാർ ആഫ്രിക്കാ, അറേബിയ, മെസപ്പൊട്ടേമിയ മുതലായ പാശ്ചാത്യരാജ്യങ്ങളിലും മലയാ, ആസ്സാം, ബർമ്മ, ഇൻഡോചൈന, ജാവാ, ബാലി മുതലായ വിദൂരപൗരസ്ത്യപ്രദേശങ്ങളിലും ചെന്നെത്തി ഉപനിവേശസ്ഥാനങ്ങൾ സ്ഥാപിക്കുകയും അവരുടെ സംസ്കാരം പ്രചരിപ്പിക്കുകയും ചെയ്തതു ചരിത്രകാരന്മാരുടെ സവിശേഷമായ ഗവേഷണത്തിനു വിഷയമായിക്കഴിഞ്ഞിരിക്കുന്നതിനെപ്പറ്റി യാതൊരു സംശയവുമില്ല; എന്നുതന്നെയുമല്ല, ദ്രാവിഡഭാഷകളുടെയും ഏഷ്യാമൈനർ, മെസൊപ്പൊട്ടേമിയ, ഈജിപ്ത് എന്നീപ്രദേശങ്ങളിലെ പ്രാചീനഭാഷകളുടെയും താരതമ്യപഠനം പല നൂതനവിവരങ്ങളും ഇതിനെപ്പറ്റി പ്രദാനംചെയ്യുമെന്നുള്ളതും തീർച്ചയാണ്. മോഹൻജദാരോവിൽനിന്നു ലഭിച്ചിട്ടുള്ള സിന്ധുതടപരിഷ്കാരത്തെക്കുറിച്ചുള്ള വിവരങ്ങൾ സുമേറിയന്മാരും ദ്രാവിഡരും തമ്മിലുണ്ടായ സമ്പർക്കത്തിനു മതിയായ തെളിവായിരിക്കുന്നു. ദ്രാവിഡസംസ്കാരത്തിൻെറ പ്രഭാവം വിദൂരപൗരസ്ത്യപ്രദേശങ്ങളിലെ മതം, സാഹിത്യം, കലകൾ എന്നിവയിൽ നല്ലപോലെ നിഴലിച്ചുകാണുന്നുണ്ട്.

ദ്രാവിഡവർഗ്ഗക്കാരിൽ കേരളീയരുടെ സംസ്കാരസമ്പത്തിനെപ്പറ്റിമാത്രമാണ് ഗ്രന്ഥകാരൻ വിസ്തരിച്ചിട്ടുള്ളത്. ആന്ധ്രന്മാർ, കലിംഗർ, തമിഴർ, കന്നടന്മാർ എന്നു തുടങ്ങിയ

വിവിധജനസമുദായങ്ങൾ ദ്രാവിഡസംസ്കാരം അഭിവൃദ്ധിപ്പെടുത്തുവാൻ ചെയ്തിട്ടുള്ള ശ്രമങ്ങളെപ്പററി ഗ്രന്ഥകത്താവു മിക്കവാറും മൌനമവലംബിച്ചുകാണുന്നു. ചോളപാണ്ഡ്യകലിംഗകണ്ണാടകരാജ്യങ്ങളിൽ വികസിച്ചുവന്ന ദ്രാവിഡസംസ്കാരത്തിന്റെ പുരോഗതിയെക്കുറിച്ചു വണ്ണിക്കാതിരുന്നതു തീച്ചയായും ഈ ഗ്രന്ഥത്തിന്റെ ഒരു പ്രധാനന്യൂനതയാണ്. കേരളചരിത്രത്തിന് അനുബന്ധമായി എഴുതിയതുകൊണ്ടായിരിക്കണം, കേരളസംസ്കാരത്തിന് ഇത്രമാത്രം പ്രാധാന്യംനല്കുകയും മററുഭാഗങ്ങളെ ഏറെക്കുറെ അവഗണിക്കുകയും ചെയ്തതു്. ദ്രാവിഡസംസ്കാരത്തിന്റെ ജനയിതാക്കളിലും പരിപോഷകന്മാരിലും കേരളീയരേക്കാൾ ഒട്ടും കുറയാത്ത പ്രാധാന്യം മററുജനസമുദായങ്ങൾക്കുമുണ്ടു്. ക്രിസ്തുവിനുശേഷം രണ്ടാംശതകത്തിലുള്ള ഒരു ഭവനനാശകത്തിൽ കണ്ണാടകത്തിൽകാണുന്ന ചില സംജ്ഞാശബ്ദങ്ങളും, അഡുലിസ് എന്നസ്ഥലത്തുനിന്നു ലഭിച്ച ഒരു മുദ്രയിൽക്കാണുന്ന എഴുത്തും, കേരളീയരല്ലാത്ത ദ്രാവിഡവഗ്ഗക്കാരും പ്രാചീനവാണിജ്യത്തിൽ വ്യാപൃതരായിരുന്നുവെന്നുള്ളതിനു മതിയായ ലക്ഷ്യമാണ്. വിദൂരപൌരസ്ത്യദേശങ്ങളിൽ ദ്രാവിഡസംസ്കാരം പ്രചരിപ്പിച്ചതിൽ കലിംഗർ, തമിഴർ എന്നിവക്കു കേരളീയരേക്കാൾ തീച്ചയായും കൂടുതൽ പ്രാധാന്യമുണ്ടു്. ചോഴന്മാർ, പല്ലവന്മാർ, പാണ്ഡ്യർ എന്നിവരാണ് കേരളീയരേക്കാൾ കൂടുതലായി പൌരസ്ത്യദേശങ്ങളിൽചെന്നെത്തി ദ്രാവിഡപരിഷ്കാരത്തിന്റെ പ്രചാരത്തിനു കാരണഭൂതന്മാരായതു്. ജാവാ, ബാലി, കമ്പോഡിയാ എന്നീ സ്ഥലങ്ങളിലെ കലകളിൽ ദ്രാവിഡസമ്പക്കത്തിന്റെ പ്രത്യക്ഷലക്ഷ്യങ്ങൾ കാണുന്നവയിൽ വളരെ കുറച്ചുമാത്രമേ കേരളവുമായി ബന്ധപ്പെട്ടതെന്നു പറയുവാൻ നിവൃത്തിയുള്ളൂ. ഏതായാലും കേരളസംസ്കാരത്തിന്റെ വിവിധവശങ്ങളെപ്പററി ഗ്രന്ഥകത്താവു സൂചിപ്പിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥം മലയാളഭാഷയിലേയ്ക്കു തജ്ജമചെയ്തു പ്രസിദ്ധീകരിക്കുന്നതു അത്യാവശ്യമാണ്. ദ്രാവിഡസംസ്കാരത്തിന്റെ ചരിത്രത്തെക്കുറിച്ചു് അന്വേഷിക്കുന്നവക്കു ഈ ഗ്രന്ഥം തീച്ചയായും വിജ്ഞാനപ്രദമായിരിക്കും. ഇതുവരെയായി ആരെല്ലാം എന്തെല്ലാം ഗവേഷണങ്ങൾ ഈ മാഗ്ഗത്തിൽ നടത്തിയിട്ടുണ്ടെന്നു സമഗ്രമായി അറിയണമെന്നുള്ളവക്കു ഇതുപോലെ മറെറാരു പുസ്തകവും ഉപകരിക്കുന്നതല്ല. ദ്രാവിഡസംസ്കാരത്തിന്റെയും, വിശേഷിച്ചു് കേരളസംസ്കാരത്തിന്റെയും, സംക്ഷിപ്തമായ ഈ പ്രതിപാദനം ഗവേഷകന്മാക്കു മാഗ്ഗദശിയായിരിക്കുന്നതാണ്.

എം. ആർ. ബാലകൃഷ്ണവാര്യർ, എം. എ.

## 2. ഉത്തരാസ്വയംവരം കഥകളി.

സമുദ്രത്തിൽനിന്നു കരയ്ക്കടിക്കുന്ന തിരമാലകൾ സാധാരണയായി ഉപരിപ്ലവങ്ങളും ക്ഷണഭംഗുരങ്ങളും ആണെങ്കിലും, അനവധി ശതാബ്ദങ്ങളായി വെള്ളത്തിൽക്കിടക്കുന്ന പാറകളേയുംകൂടി താൽക്കാലികമായിട്ടെങ്കിലും മാറ്റുവാൻ ചിലപ്പോൾ അവയ്ക്കു സാധിച്ചു എന്നു വരാം. സാമാന്യം അനശ്വരങ്ങളായിത്തീന്നിട്ടുള്ള ചില പഴയ കേരളസാഹിത്യശേഖരങ്ങൾക്കു മലയാളത്തിലെ ഇന്നത്തെ പുത്തനവിതയോട തള്ളിച്ചുകൊണ്ടു വന്നുചേരുവാനിടയുള്ള അനുഭവം ഏതാണ്ടു ഈവിധത്തിലാണ്. നമ്മുടെ സാഹിത്യാങ്കണത്തിൽ ഈവിധം അദൃശ്യപ്രായമായിത്തീന്നിട്ടുള്ള കാവ്യരത്നങ്ങളിൽ ഒന്നാണ് കഥകളി. കഥകളിമുതലായ കേരളീയ ദൃശ്യകലകളുടെ പരിപോഷണത്തിനായെന്നു ഭാവിക്കുന്ന ചില സംരംഭങ്ങൾ അടുത്തകാലത്തുണ്ടായിട്ടുണ്ടെങ്കിലും, അതുകൊണ്ടു നാട്യകലക്കുണ്ടായിട്ടുള്ള മെച്ചം ചിന്തനീയവും, സാഹിത്യകലക്കുണ്ടായിട്ടുള്ള നേട്ടം നാസ്തിയുമാണെന്നു പറയാതെ തരമില്ല. ഇതെല്ലാം വിചാരിക്കുമ്പോൾ, "ഉത്തരാസ്വയംവരം കഥകളി"ക്കു ഒരു പുതിയ വ്യാഖ്യാനമെഴുതി പ്രസിദ്ധപ്പെടുത്തുകനിമിത്തം അനല്പമായ ഒരു സാഹിത്യസേവനമാണ് ശ്രീമാൻ തോട്ടയ്ക്കാട്ട് കുഞ്ഞിക്കൃഷ്ണമേനോൻ ചെയ്തിട്ടുള്ളതെന്നതിനു സംശയമില്ല.

സാഹിത്യലോകത്തിൽ ഒരത്ഭുതപദത്തെ അർഹിക്കുന്ന കഥകളികളുടെ കൂട്ടത്തിൽ ഇരയിമ്മൻതമ്പിയുടെ കൃതികൾക്കുള്ള സ്ഥാനം ഒന്നു വേറെയാണ്. അദ്ദേഹത്തിന്റെ കഥകളിൽ ആപാദചൂഡം കളിയാടിക്കൊണ്ടിരിക്കുന്ന സൌകുമാര്യത്തെ അനുഭവിച്ചറിയുന്നതു സുകരമാണെങ്കിലും, നിർവ്വചനം ചെയ്യുന്നതു് അത്രതന്നെ എളുപ്പമല്ല. എന്നാൽ ഈ സാഹിത്യാരാമത്തിന്റെ മനോജ്ഞതകൊണ്ടു് ആകൃഷ്ടരായി അതിൽ സ്വൈരസഞ്ചാരത്തിനൊരുങ്ങുന്ന സാധാരണന്മാരെ ഓർക്കാതെ ചെന്നു മുട്ടിക്കുന്ന പാണ്ഡിത്യശിലാസഞ്ചയങ്ങൾ അതിന്റെ രമണീയകത്തിൽ മറഞ്ഞുകിടപ്പുണ്ടു്. അതുകൊണ്ടു് ആ രമ്യപ്രദേശത്തെ സർവ്വർക്കും സർവ്വത്ര സുഗമമാക്കിക്കൊടുക്കുകയെന്നുള്ളതു ചില്ലറ പുണ്യമല്ല. "ഉത്തരാസ്വയംവര"ത്തെ സംബന്ധിച്ചിടത്തോളം ഈ മഹാസുകൃതത്തെയാണു് ശ്രീമാൻ ടി. കെ. കൃഷ്ണമേനോൻ തന്റെ വ്യാഖ്യാനംകൊണ്ടു ചെയ്തുവെച്ചിട്ടുള്ളതു്. അരങ്ങത്തായും കൈകൊട്ടിക്കളിയിലായും കമ്മിയടിയിലായും ചിലപ്പോൾ പാട്ടുകച്ചേരികളിലായും പ്രസിദ്ധി സിദ്ധിക്കാത്ത പദങ്ങളും ശ്ലോകങ്ങളും ഉത്തരാസ്വയംവരത്തിൽ ഉണ്ടോ എന്നു സംശയമാണ്. ഇതെല്ലാം അക്ഷരംപ്രതി അർത്ഥം മനസ്സിലാക്കി അനുഭവിക്കുവാൻ സാധിക്കുകയെന്നുള്ളതു സാഹിത്യബുഭുക്ഷുക്കൾക്കു ചില്ലറയായ ഒരു കാര്യമാണോ?

വ്യാഖ്യാനോചിതങ്ങളായ ഗുണഗണങ്ങളുടെ സമൃദ്ധികൊണ്ടു സമ്പൂർണ്ണമാണ് പ്രസ്തുത വ്യവസായമെന്നു പറഞ്ഞാൽ അതു് ഒരിക്കലും അനുചിതമായ അത്യുക്തിയോ പക്ഷപാതമോ ആയി വരികയില്ല.

"പദച്ഛേദഃ പദാർത്ഥോക്തിർവിഗ്രഹോ വാക്യയോജനാ ആക്ഷേപസ്യ സമാധാനം" എന്നിങ്ങനെ ഉപലക്ഷിതമായിരിക്കുന്ന ഉൽകൃഷ്ടവ്യാഖ്യാനലക്ഷണം മുഴുവനും ഇതിൽ പ്രത്യക്ഷമായി കാണുന്നുണ്ടു്. രൂപസൂചനം, അർത്ഥദ്യോതനം, വിഗ്രഹനിർദ്ദേശം, അലങ്കാരഖ്യാപനം, പ്രമാണവിധാനം മുതലായ കൃത്യങ്ങളെ വ്യാഖ്യാതാവു പ്രശസ്തമായ രീതിയിൽ നിർവ്വഹിച്ചിട്ടുണ്ടു്. വാസ്തവത്തിൽ, സംഗ്രഹവും സംക്ഷിപ്തവുമായി വ്യാഖ്യാനമെഴുതുന്നകാര്യത്തിൽ ഇതൊരു മാതൃകയായിട്ടാണിരിക്കുന്നതു്. വിജ്ഞേയങ്ങളായ നിഖിലവിഷയങ്ങളുടേയും പരാമർശംകൊണ്ടു വ്യാഖ്യാനത്തിന്റെ മുഖവുരയും പ്രയോജനകരമായിരിക്കുന്നുണ്ടു്.

"അല്പംകൂടി ആവാമായിരുന്നു" എന്നു തോന്നിച്ചുകൊണ്ടു നിർത്തുന്നതു കലാകാരന്റെ വലിയൊരു കൌശലമാണ്. ഈ മിടുക്കു് പ്രസ്തുത വ്യാഖ്യാതാവും പലേടത്തും കാണിച്ചിട്ടുള്ളതു ഗുണമോ ദോഷമോ എന്നു മററുള്ളവർ തീരുമാനിച്ചുകൊള്ളട്ടെ. ഇതിനുള്ള ചില ദൃഷ്ടാന്തങ്ങൾ മാത്രം ഇവിടെ എടുത്തുപറയാം. വിഗ്രഹങ്ങളേയും അലങ്കാരങ്ങളേയും വിശദീകരിക്കുന്ന കൃത്യത്തെ അഭിനവപണ്ഡിതന്മാരുടെ ദയയ്ക്കായി വിട്ടുകൊടുക്കാതെ വ്യാഖ്യാതാവു തന്നെ ഏറെറടുത്തിരുന്നെങ്കിൽ, കുറെക്കൂടി സമാധാനംതോന്നുമായിരുന്നു. "സ്ഫുടാസമസ്മരക്ഷോഭജാഡ്യാ" "അമലകർബ്ബുരവാന" മുതലായ പ്രയോഗങ്ങളുടെ അർത്ഥചിന്തനം അല്പംകൂടി വിസ്തൃതമാക്കിയിരുന്നുവെങ്കിൽ വൈഷമ്യമില്ലായിരുന്നു എന്നു തോന്നുന്നുണ്ടു്. പ്രയോഗസാദൃശ്യാനുസ്മരണം സാഹിത്യാനുയോഗത്തിൽ രസമേറിയ ഒരു വിഭവമാണ്. ഇതിനെ സൽക്കരിക്കുവാൻ വ്യാഖ്യാതാവിനു ത്രാണിയുണ്ടെന്നു ദുർല്ലഭം ചില പ്രയോഗങ്ങളിൽനിന്നു കാണുന്നതുകൊണ്ടു്, ഈ വിഷയത്തിലും ഇത്ര പിശുക്കു കാണിക്കേണ്ടിയിരുന്നില്ല എന്നൊരു പക്ഷമുണ്ടാകാം.

ഈ വ്യാഖ്യാനത്തിൽ അച്ചടിപ്പിഴ വളരെ അധികമില്ല; എങ്കിലും വളരെ കുറവാണെന്നു പറയുവാനും തരമില്ല. പുസ്തകം വിദ്യാർത്ഥികളുടെ ഉപയോഗത്തിനുംകൂടി ഉദ്ദേശിച്ചിട്ടുള്ളതായ സ്ഥിതിക്കു വിശേഷിച്ചും, ഒരു ശുദ്ധിപത്രവുംകൂടി ചേർക്കാമായിരുന്നു. വ്യാഖ്യാനത്തിന്റെ ആകൃതിക്കും അല്പം വ്യത്യാസം വരുത്താമായിരുന്നു എന്നും തോന്നുന്നുണ്ടു്. ഉത്തമവ്യാഖ്യാനത്തിന്റെ സർവ്വലക്ഷണങ്ങളും തികഞ്ഞിട്ടുള്ള ഈ കൃതിക്കു് ഒരു പാഠ്യപുസ്തക"നോ

ട്സി"ന്റെ ഛായ വരുത്താമായിരുന്നെങ്കിൽ സാഹിത്യപ്രണയികൾക്ക് ഈ കൃതി കുറേക്കൂടെ രസമായി വായിക്കാമായിരുന്നു. മേൽനിർദ്ദേശിച്ച വിഷയങ്ങൾ വ്യാഖ്യാനത്തിന്റെ മേന്മയെ സാരമായി സ്പർശിക്കുന്നവയല്ല. എങ്കിലും ഗുണപൌഷ്കല്യമുള്ളേടത്തു നിർദ്ദോഷതയും കാണുവാനായിട്ടുള്ള മനുഷ്യസ്വാഭാവികമായ ഔത്സുക്യംകൊണ്ടുമാത്രം ഗുണസംനിപാതനിമഗ്നങ്ങളായ ഈ വിശേഷങ്ങളെ എടുത്തു പറഞ്ഞു എന്നേയുള്ളൂ.

ശ്രീമാൻ കുഞ്ഞിക്കുട്ടമേനോൻ സാഹിത്യലോകത്തിൽ സുപ്രസിദ്ധനും സുപ്രതിഷ്ഠിതനും ആണെങ്കിലും താൻ ഒരു വ്യാഖ്യാനപടുവാണെന്ന സംഗതി അദ്ദേഹം ഇതുവരെയും മറച്ചുവെച്ചതിനു സഹൃദയലോകത്തോടു തക്കതായ സമാധാനം പറയേണ്ടതായിവന്നിരിക്കുന്നു. ഇത്രയധികം പാണ്ഡിത്യസമ്പത്തു കൈയിലിരിപ്പുണ്ടായിട്ടും ഇതുവരെയും അതിൽ ഒരല്പനാണ്യം പോലും കാവ്യബാലപന്മാർക്കു ഭിക്ഷകൊടുക്കാതിരുന്നിട്ടുള്ളതിനു മേലാൽ കൈതുറന്ന് അനവരത സംഭാവനകൾ ചെയ്തല്ലാതെ സമാധാനമുണ്ടാവുമെന്നും തോന്നുന്നില്ല.

സഹജമായ വിനയത്തോടുകൂടി വ്യാഖ്യാതാവ് തനിക്കു ഗുരുപാദരിൽനിന്നു ലഭിച്ചിരിക്കുന്ന ശിക്ഷാവിശേഷത്തെ സ്മരിച്ചിട്ടുണ്ട്. സൽപാത്രനിക്ഷിപ്തമായ തന്റെ വിജ്ഞാനത്തിന്റെ ഈ പരിണാമവിശേഷം കണ്ടാനന്ദിക്കുവാൻ ആ മഹാന്നു സംഗതിവന്നില്ലല്ലോ എന്ന ഖേദം ഇതു വായിക്കുന്ന പലരെ വ്യാകുലപ്പെടുത്തുകയും,

"അഹോ ഭാഷ്യമഹോ ഭാഷ്യമഹോ വയമഹോ വയം
അദൃഷ്ട്വാസ്മാൻ ഗതഃ സ്വർഗ്ഗമകൃതാർത്ഥഃ പതഞ്ജലിഃ"

എന്ന പ്രയോഗത്തെ അനുസ്മരിപ്പിക്കുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല.

ഈ വ്യാഖ്യാനത്തിന് അർഹിക്കുന്ന സകല ശ്രേയസ്സിനേയും ഞങ്ങൾ ആശംസിച്ചുകൊള്ളുന്നു.

പാട്ടത്തിൽ പത്മനാഭമേനോൻ എം. എ. ബി. എൽ.

## 3. തെങ്കൈലനാഥോദയം.

## 4. കേശഗ്രഹണം.

കൊച്ചി മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്ന് (അദ്ധ്യക്ഷൻ) മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകളുടെ വിപുലങ്ങളും ബഹുഗുണങ്ങളുമായ അവതാരികകളോടുകൂടി ടിപ്പണിസഹിതം 1112-ൽ പ്രസിദ്ധപ്പെടുത്തിട്ടുള്ള രണ്ടു പഴയ ചമ്പുപ്രബന്ധങ്ങളാണ് തെങ്കൈലനാഥോദയവും കേശഗ്രഹണവും. ഇവയ്ക്കു മണിപ്രവാളചമ്പുക്കളുടെ കൂട്ടത്തിൽ മുന്നണിയിൽ അലങ്കരിക്കത്തക്ക കാവ്യഗുണം തികച്ചുമുണ്ടെന്നു ആരും വാദിക്കുകയില്ലെങ്കിലും, ഏററവും താണപടിക്കുമാത്രമേ അവകാശമുള്ളു എന്നു പറയാവുന്നതുമല്ല. രാമായണം, നൈഷധം, കാമദഹനം, കൊടിയവിരഹം, രാജരത്നാവലീയം, ബാണയുദ്ധം എന്നീ പ്രബന്ധങ്ങളെ കഴിച്ചാൽ അടുത്തസ്ഥാനം നീലകണ്ഠകവിയുടെ കൃതികളായ ചെല്ലൂർനാഥോദയം, നാരായണീയം, തെങ്കൈലനാഥോദയം എന്നീ മൂന്നു ചമ്പുക്കൾക്കു കൊടുക്കാമെന്നുള്ള അവതാരികാകാരമതം നിഷ്പക്ഷമായിട്ടാണ് തോന്നുന്നത്. കാവ്യഗുണംകൊണ്ടു നോക്കുമ്പോൾ കേശഗ്രഹണം അവയെക്കാളും കുറെ താഴെയായിട്ടാണ് നില്ക്കുന്നതെന്നു പറയേണ്ടിയിരിക്കുന്നു. പക്ഷെ പ്രാചീനമണിപ്രവാളപ്രബന്ധങ്ങൾ താഴ്ന്നാൽത്തന്നെ എത്രത്തോളം താഴാമെന്ന് അവയിൽ പരിചയിച്ചിട്ടുള്ളവർക്കറിയാവുന്നതാണ്.

ഭാരതപ്രസിദ്ധമായ ദ്രൗപദീവസ്ത്രാക്ഷേപമാണ് "കേശഗ്രഹണ"ത്തിലെ പ്രതിപാദ്യമെന്നു അതിന്റെ പേർതന്നെ വിളിച്ചുപറയുന്നുണ്ടല്ലോ. ഭാഷാഭാരതചമ്പുവിലെ ഇതരഭാഗങ്ങളെപ്പോലെ "കേശഗ്രഹണ"വും അഗസ്ത്യഭട്ടന്റെ ബാലഭാരതത്തെ ഉപജീവിച്ചുകൊണ്ടാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളതെന്ന് അവതാരികാകാരൻ സോദാഹരണം സ്പഷ്ടമാക്കീട്ടുണ്ട്. പ്രതിപാദനരീതിയിൽ കവിയുടെ മനോധർമ്മവും അവിടവിടെ പ്രകാശിച്ചിട്ടില്ലെന്നില്ല. അടിമപ്പെട്ട പാഞ്ചാലിയെക്കൊണ്ടും പാണ്ഡവന്മാരെക്കൊണ്ടും വിടുപണിചെയ്യിക്കുവാൻ ദുര്യോധനൻ ആജ്ഞാപിക്കുന്ന ഭാഗം നോക്കുക:—

നിത്യം വേശ്മാന്തരാളേ മമ ചിലരിഹയാടട്ടു ലൂതായ്‌വന്ന ദാസീ-
കൃത്യം തേടുന്നമേഷാ ദ്രുപദനൃപസുതാ പ്രേയസീ പാണ്ഡവാനാം
അക്രേയല്ലുണ്ടു ഭീമൻ തടിയനിഹ കിമസ്യൂണമിക്കുന്നതിൻ-
വൃത്ത്യാ വാഴേണമിന്നങ്ങുന്നനിനിയ യമരൗ കിന്നുമേയ്യൂണമല്ലോ.

ഓരോമട്ടും ചുമന്നങ്ങുമിഹ മഴുതേണം ദുരാ ധർമ്മജൻതാൻ
കേളുസ്സദാസകൃത്യങ്ങളിലവരവരെയും ചേർക്ക് നീയെന്നിവണ്ണം
മേളത്തിൽ ചൊന്നമേഷാം ഞെളിവുനിവരുവാളും പ്രഹാരങ്ങൾ മേളി-
ക്കേണം നന്നായ് സമോയാം വരുമളവിലിഴച്ചീട്ട പാഞ്ചാലകന്യാം.

ഇതുപോലെ വേറെയും ചില മനോഹരഭാഗങ്ങളുള്ളവയെ അവതാരികയിൽ ഉദ്ധരിക്കുകയോ സൂചിപ്പിക്കുകയോ ചെയ്തിട്ടുള്ളതിനാൽ വീണ്ടും ഇവിടെ ആവർത്തിച്ചു പറയുന്നില്ല.

"തെങ്കൈലനാഥോദയ"ത്തിൽ പ്രതിപാദിച്ചിരിക്കുന്നത്, തൃശ്ശിവപേരൂരിലെ മഹാക്ഷേത്രപ്രതിഷ്ഠയാണ്. 1591 മുതൽ 1615 വരെ കൊച്ചിയിൽ നാടുവാണരുളിയ വീരകേരളവർമ്മതമ്പുരാൻ, തന്റെ ആശ്രിതനായ നീലകണ്ഠകവിയോട്, തെങ്കൈലനാഥന്റെ പ്രതിഷ്ഠയെ വർണ്ണിച്ചൊരു പ്രബന്ധം നിർമ്മിക്കണമെന്നു സദസ്സിൽവെച്ചു കല്പിച്ചതനുസരിച്ചത്രെ അദ്ദേഹം പ്രസ്തുതകൃതി എഴുതിയതു്. ഇത്തരത്തിൽ പ്രതിഷ്ഠകളെക്കുറിച്ചു മുമ്പും അദ്ദേഹം പ്രബന്ധങ്ങൾ രചിക്കുകയുണ്ടായിട്ടുണ്ടെന്ന്,

"വിദ്യാവല്ലഭ! നീലകണ്ഠസുകവേ! ചെല്ലൂരനാഥോദയം
ചിത്രം പണ്ടു കൃതം, പുനശ്ച രചിതം നാരായണീയം ത്വയാ;
അദ്യൈവാരഭതാം ഗിരാ മമ ഭവാൻ തെങ്കൈലനാഥോദയ-
പ്രത്യഗ്രാഖ്യകലന്ന ബന്ധുരഗുണം ബന്ധും പ്രബന്ധോത്തമം"

എന്ന ശ്ലോകത്തിൽനിന്നു സ്പഷ്ടമാകുന്നു.

ചെല്ലൂർ (പെരിഞ്ചെല്ലൂർ, തളിപ്പറമ്പ്) ശിവന്റെയും തൃപ്പൂണിത്തുറെ സന്താനഗോപാലമൂർത്തിയായ വിഷ്ണുവിന്റെയും പ്രതിഷ്ഠകളെ വർണ്ണിച്ചു രണ്ടു പ്രബന്ധങ്ങളെഴുതി പ്രസിദ്ധിനേടിക്കഴിഞ്ഞിരുന്ന കവിയോടു കേരളത്തിലെ മറ്റൊരു മഹാക്ഷേത്രമായ തൃശ്ശിവപേരൂരിലെ പ്രതിഷ്ഠയെക്കുറിച്ചും അതുപോലെ ഒരു കാവ്യമെഴുതുവാൻ ആവശ്യപ്പെടുന്നതു സ്വാഭാവികമാണല്ലോ.

"തെങ്കൈലനാഥോദയ"ത്തിന്റെ ആരംഭത്തിൽ കാണുന്ന "മന്ദകലമണിദീപൈരത്ര പുണ്യാമലത്തം" (ശ്ലോകം 6) എന്നു തുടങ്ങി, "വീരാണാം മണി വീരകേരളനൃപൻ" (ശ്ലോകം 15) എന്നുവരെയുള്ള ഭാഗം കൊച്ചിരാജ്യത്തിന്റെ പൂർവ്വചരിത്രത്തെക്കുറിച്ച്, വിശിഷ്യ അവിടത്തെ പഴയരാജാക്കന്മാരെക്കുറിച്ച്, ഗവേഷണംചെയ്യുന്നവർക്ക് ഒരു നല്ല നിധിയായിരിക്കുന്നുണ്ട്. കാവ്യദൃഷ്ട്യാ നോക്കുമ്പോഴും പ്രസ്തുതപ്രബന്ധത്തിൽ രചനാസ്വാരസ്യമാകർഷകങ്ങളും

യ അനേകം പദ്യഗദ്യഭാഗങ്ങൾ കാണാവുന്നതാണ്. കൈലാസവാസിയായ ശ്രീപരമേശ്വരനെ വന്ദിക്കുന്ന (35 മുതൽ 44 വരെയുള്ള) പത്തുശ്ലോകങ്ങൾ മണിപ്രവാളകവിതയുടെ മാധുര്യത്തെ വിളക്കിച്ചും ഉദാഹരിക്കുന്നുണ്ട്.

ദേവീ ഭവാനി മൃഡസീമന്തിനി നട്ട കാംക്ഷാ-
പൂവല്ലിതൻ മധുരപാൽപ്പഴമെന്നപോലെ
ശ്രീവത്സമോമലണിവക്ഷസ്ഥലത്തിൽ തെളിഞ്ഞു
താവുന്ന മന്ദഹസിതേന വിരാജമാനം

എന്നീമട്ടിൽ യാതൊരു കാട്ടം തടയാതെ, സ്വച്ഛന്ദം ഒഴുകുന്നവയാണ് ഈ സന്ദർഭത്തിലെ മിക്ക ശ്ലോകങ്ങളും.

മററുവിധത്തിൽ പുറത്തുവരാൻ നിവൃത്തിയില്ലാത്ത ഇത്തരം പ്രാചീനകൃതികൾ ചിതലിനു മുതലാക്കാതെ പ്രകാശനംചെയ്യുന്ന ഭാഷാപരിഷ്കരണക്കമ്മിറ്റിക്കാരുടെ ഉചിതജ്ഞത അഭിനന്ദനീയംതന്നെ.

P. S. N.

## 5. ഭാരതരമണി.

വിശ്വസാഹിത്യത്തിൽ അനശ്വരയശസ്സ് സമാർജ്ജിച്ചിട്ടുള്ള ദ്വിജേന്ദ്രലാൽറായി എന്ന മഹാകവിയുടെ കൃതിതല്ലജങ്ങളിൽ ഒന്നിന്റെ പരിഭാഷയാണ് വിമർശനത്തിന് ആധാരമായ ഭാരതരമണി. പ്രബന്ധം, നാടകം, പ്രഹസനം, കാവ്യം മുതലായി സാഹിത്യത്തിന്റെ വിവിധശാഖകളിലും അത്ഭുതാവഹമായ പ്രാവീണ്യവും അനശ്വരമായ പ്രതിഷ്ഠയും നേടിയിട്ടുള്ള റായിയുടെ ഗ്രന്ഥങ്ങൾ ദേശകാലപരിധികളെ അതിജീവിച്ച മഹനീയങ്ങളും മഹത്തരങ്ങളുമായി പരിലസിക്കുന്നു. നാടകനിർമ്മാണത്തിലാണ് അദ്ദേഹത്തിന്റെ വൈശിഷ്ട്യം മുഴുവനായി പ്രകടിതമായിക്കാണുന്നത്. റായിയുടെ ചരിത്രനാടകങ്ങളിൽ ദുർഗ്ഗാദാസൻ, ഷാജിഹാൻ, നൂർജിഹാൻ, അമരസിംഹൻ, പ്രതാപസിംഹൻ മുതലായവ ഇതിനകം മലയാളത്തിൽ വിവർത്തനംചെയ്തു കഴിഞ്ഞിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ സാമുദായിക നാടകങ്ങൾ മലയാളത്തിലേയ്ക്കു രംഗപ്രവേശംചെയ്യുന്നത് ഇതാദ്യമായിട്ടാണെന്നു തോന്നുന്നു.

സമുദായഗാത്രത്തിൽ പററിപ്പിടിച്ചിട്ടുള്ള ദുർവ്രണങ്ങളായ ചില അനാചാരങ്ങളെ കണ്ടു ഹൃദയംനീറുന്ന ജനാനുകമ്പിയായ ഒരു മഹാകവിയുടെ ഹൃദയത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ട വിചാരധാരകളാണ് ഈ നാടകത്തിലെ ഉള്ളടക്കം. സ്ത്രീധനകാർക്കശ്യംമൂലം പെൺകുട്ടികളെ വിവാഹം കഴിച്ചുകൊടുക്കുന്നതിൽ പിതാക്കന്മാർ അനുഭവിക്കേണ്ടിവരുന്ന ദുരിതം; സമുദായത്തെ താറുമാറാക്കിത്തീർക്കുന്ന ബാല്യവിവാഹസമ്പ്രദായം; പടുവൃദ്ധന്മാർക്കും ബാലികമാരെ വിവാഹംചെയ്യുന്നതിലുള്ള ലജ്ജയില്ലായ്മ; വിഭാര്യന്മാർക്ക് എത്ര വിവാഹവും ചെയ്യാമെന്നിരിക്കെ വിധവമാർ പുനർവിവാഹം ചെയ്തുകൂടെന്നുള്ള നിഷ്ഠ; സമുദായത്തിൽ പുറന്തള്ളപ്പെട്ടിരിക്കുന്ന സാധുവിധവമാരുടെ ദയനീയസ്ഥിതി; വഞ്ചകന്മാരേയും, വ്യഭിചാരികളേയും, കള്ളന്മാരേയും, സ്ത്രീഹത്യ ചെയ്യുന്നവരേയും, പരജനദ്രോഹികളേയും, അക്രമികളേയും, കവർച്ചക്കാരേയും അനുഗ്രഹിച്ചനുവദിക്കുമ്പോൾതന്നെ, അന്ത്യജന്മാരെ കെട്ടിപ്പുണർന്നെന്നോ വിധവകളുടെ ദുഃഖംകണ്ടു തരളിതരായെന്നോ, വിദ്യാഭ്യാസത്തിനു വിലാത്തിക്കു പോയെന്നോ ഉള്ള കുററംചുമത്തി മഹാപുരുഷന്മാരെ ഭ്രഷ്ടരാക്കുന്ന സമുദായനീതി; എല്ലാ വഞ്ചനയേയും ദ്രോഹത്തേയും സന്ന്യാസിത്വത്തിൽപൊതിഞ്ഞ് ഈശ്വരനാമോച്ചാരണത്തിൽകൂടി കാലംകഴിക്കുന്ന പൂച്ചസ്സന്ന്യാസികളുടെ ചിത്തവൃത്തി; മുതലായി തന്റെ മുൻപിൽകണ്ട ദുരനുഭവങ്ങളേയും അനാചാരങ്ങളേയും കല്പിതമായ ഒരു ഇതിവൃത്തത്തിൽ ഘടിപ്പിച്ച് അതിന്റെ ഭയങ്കരദൃശ്യങ്ങളെ മഹാനായ കവി ലോകർക്കു കാണിച്ചുകൊടുക്കുകയാണ് ഈ നാടകത്തിൽ ചെയ്യുന്നത്. പാത്രനിർമ്മാണവിഷയത്തിലും സ്വഭാവചിത്രീകരണത്തിലും റായിക്കുള്ള അനന്യസാധാരണമായ പാടവം ഈ കൃതിയിലും പ്രകടമായിക്കാണാം.

കവി താൻ ജനിച്ചവളൎന്ന സമുദായത്തിൽ കണ്ട ഈ ദൃശ്യങ്ങൾ അതിൽമാത്രമല്ല ഭാരതത്തിലെ ഏറെക്കുറെ മിക്ക സമുദായങ്ങളിൽതന്നെയും ഉണ്ടെന്നുള്ളതു നമുക്കനുഭവസിദ്ധമാണല്ലൊ. ഇതിനാൽ റായി സ്വനാടകത്തിനു "വംഗനാരി" എന്നാണു് നാമകരണം ചെയ്തിട്ടുള്ളതെങ്കിലും അതിന്റെ വിവൎത്തനത്തിനു നല്കപ്പെട്ട "ഭാരതരമണി" എന്ന നാമധേയം ഏറ്റവും അന്വൎത്ഥമായിട്ടുണ്ടെന്നു പറയാം. കവിസാൎവ്വഭൌമൻ വള്ളത്തോളിന്റെ തൃതീയപുത്രനായ മി: ഗോവിന്ദക്കുറുപ്പാണു് ഇതിന്റെ പരിഭാഷകൻ. മലയാളസാഹിത്യത്തിന്റെ പരിപോഷണത്തോടുകൂടിത്തന്നെ സാമുദായികാനാചാരധ്വംസനത്തിനും ദേശീയോന്നമനത്തിനും അക്ഷീണപരിശ്രമം ചെയ്തുകൊണ്ടിരിക്കുന്ന "വള്ളത്തോൾസരണി"യിലെ ഒരംഗം തന്നെ, അനാചാരവിധ്വംസനോദ്ദേശ്യത്തോടുകൂടിയ ഈ നാടകം തൎജ്ജമചെയ്തതു് ഏറ്റവും സമഞ്ജസമായിരിക്കുന്നു.

"ഭാരതരമണി"യുടെ ആമുഖകാരനായ മഹാമഹിമശ്രീ അപ്പൻതമ്പുരാൻതിരുമനസ്സുകൊണ്ടു് പ്രസ്താവിക്കുന്നതുപോലെ "കഥാവസ്തു കൊള്ളാം; ഭാഷ മെച്ചു്; ശാസ്ത്രം ബാല;......ഹൃദയത്തേയും ബുദ്ധിയേയും ഒരുപോലെ വികസിപ്പിക്കാൻ പൎയ്യാപ്തമായ കഥ കമനീയമായ ഭാഷയിൽ നമ്മുടെ മുൻപിൽ അവതരിപ്പിച്ചാൽ അതിനെ ആദരിച്ചു് ആനന്ദിച്ചു് അഭിനന്ദിക്കണമെന്നതു് ഏതു സാഹിത്യസേവകന്റെയും ചുമതലയല്ലേ?" പരിഭാഷയിൽ ചിലേടത്തു് അല്പംകൂടി ഒരു തേച്ചുമിനുക്കൽ അഭിലഷണീയമായിരിക്കുമെന്നു് അനുവാചകൎക്കു തോന്നിയേക്കാം; പുസ്തകത്തിലെ ചില ആദൎശങ്ങളോടു വിയോജിക്കുന്നവർ കണ്ടേക്കാം; പക്ഷെ, ആദൎശങ്ങൾക്കു പരിഭാഷകനെ ഉത്തരവാദിയാക്കാവുന്നതല്ലല്ലൊ. മി: ഗോവിന്ദക്കുറുപ്പു് ഇനിയും ഉത്തമങ്ങളായ ഗ്രന്ഥങ്ങൾ രചിച്ചു കൈരളിയെ അലങ്കരിക്കുമാറാകട്ടെ!

M. O. J.

## 6. ആധുനികകണ്ടുപിടിത്തങ്ങൾ.

ഭാഷയിൽ ശാസ്ത്രീയവിഷയപ്രതിപാദകങ്ങളായ പുസ്തകങ്ങൾ ഇനിയും വേണ്ടിടത്തോളമുണ്ടായിക്കഴിഞ്ഞിട്ടില്ല. സാങ്കേതികപദങ്ങളുടെ അഭാവമാണു് അതിനു കാരണമായി പറയപ്പെടുന്നതു്. അത്തരം പുസ്തകങ്ങൾ പ്രചരിക്കുന്നതിനുള്ള സൌകൎയ്യക്കുറവും ഒരു പ്രധാനകാരണമാണെന്നാണു് ഞങ്ങൾക്കു തോന്നുന്നതു്. ഇങ്ങനെ പ്രചാരണത്തിനു പരിതഃസ്ഥിതികൾ അനുകൂലമല്ലാതിരുന്നിട്ടും ഭാഷാസ്നേഹംകൊണ്ടുമാത്രം ആരെങ്കിലും ഏതാദൃശഗ്രന്ഥനിൎമ്മാണത്തിനു് ഒരുങ്ങുന്നുണ്ടെങ്കിൽ അവർ കൂടുതൽ അഭിനന്ദനാൎഹരാണല്ലൊ. 'ആധുനികകണ്ടുപിടിത്തങ്ങ'ളുടെ നിൎമ്മാതാവായ ശ്രീമാൻ മാത്യു എം. കുഴിവേലി ഇക്കൂട്ടത്തിൽപ്പെട്ട ഒരാളത്രെ.

ക്രൗൺ 8-ൽ 103 പേജുവലിപ്പമുള്ള ഈ ചെറിയപുസ്തകത്തിൽ വൈദ്യുതദീപങ്ങൾ, സ്വനഗ്രാഹി, ഛായാമുദ്രണം, ആകാശവാഹനങ്ങൾ, വാണവിമാനങ്ങൾ, വൎത്താനിവേദനം, റേഡിയം, റേഡിയോ, അദൃശ്യരശ്മികൾ, വിദൂരദൎശനം, പ്രകൃതിരഹസ്യങ്ങൾ എന്നിങ്ങനെ പതിനൊന്നു വിഷയങ്ങളെ പ്രതിപാദിച്ചിരിക്കുന്നു. സാധാരണമലയാളികൾക്കു പോലും കാൎയ്യം എളുപ്പം മനസ്സിലാകത്തക്കവിധം ഭാഷ ലളിതമാക്കുന്നതിനു ഗ്രന്ഥകൎത്താവു പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. പുതിയ സാങ്കേതികപദങ്ങളെ നിൎമ്മിക്കുന്നവിഷയത്തിൽ മി: മാത്യു വളരെ ക്ലേശിച്ചിട്ടുണ്ടെന്നു കാണുന്നു. ശാസ്ത്രീയവിഷയങ്ങളെ പ്രതിപാദിക്കാനുള്ള കഴിവു നമ്മുടെ ഭാഷയ്ക്കില്ലെന്നു വാദിക്കുന്നവർ ഈ കൃതി വായിച്ചുനോക്കേണ്ടതാണു്. ഗ്രന്ഥത്തിനു മലയാളികളുടെ ഇടയിൽ ധാരാളം പ്രചാരം സിദ്ധിക്കുമെന്നും ഗ്രന്ഥകൎത്താവു ഏതാദൃശഗ്രന്ഥങ്ങളെഴുതി ഭാഷയെ ഇനിയും അനുഗ്രഹിക്കുമെന്നും വിശ്വസിക്കുന്നു.

A. D. H. S.

---

# പത്രാധിപക്കുറിപ്പുകൾ.



## അഖിലഭാരതപ്രാച്യവിദ്വൽസമ്മേളനം.

വിശ്രുതമായ അഖിലഭാരതപ്രാച്യവിദ്വൽസമിതിയുടെ നവമസമ്മേളനം കഴിഞ്ഞ ഡിസെംബർ 20, 21, 22 ഈ തീയതികളിൽ തിരുവനന്തപുരത്തുവെച്ചു നടക്കുകയുണ്ടായി. ഇതിനുമുൻപുള്ള സമ്മേളനങ്ങൾ ബോംബെ, കൽക്കത്താ, മദിരാശി, അലഹബാദ്, പാററ്നാ മുതലായ പ്രധാനപട്ടണങ്ങളിൽവെച്ചാണ് കൊണ്ടാടപ്പെട്ടതു്. ഏഴാമത്തെ സമ്മേളനം ബറോഡയിലും, എട്ടാമത്തേതു മൈസൂരിലും ആഘോഷിക്കപ്പെട്ടു. രണ്ടു കൊല്ലങ്ങൾ കൂടുമ്പോൾ ഒരിക്കലാണ് ഈ സമ്മേളനം നടക്കുന്നതു്. ഇതിന്റെ ഉദ്ദേശ്യങ്ങൾ, ഭാരതവർഷത്തിലും വെളിയിലും പ്രാചീനവിദ്യകളിൽ പരിശ്രമംചെയ്യുന്ന വിദ്വാന്മാരെ ഏകത്ര സമാഗമിപ്പിക്കുകയും, വിവിധവിഷയങ്ങളിൽ അവർ സമ്പാദിച്ചിട്ടുള്ള ജ്ഞാനം വിനിമയംചെയ്യുന്നതിന് അവസരമുണ്ടാക്കിക്കൊടുക്കുകയും, അവർതമ്മിൽ സാംസ്കാരികമായുള്ള ബന്ധം ദൃഢീഭവിപ്പിക്കുകയും, പ്രാക്തനസമ്പ്രദായത്തിൽ പാണ്ഡിത്യം നേടിയിട്ടുള്ള മഹാശയന്മാരെ പ്രോത്സാഹിപ്പിക്കുകയുംമററുമാകുന്നു. സർ. രാമകൃഷ്ണഗോപാൽ ഭണ്ഡാർക്കർ, ഡാക്ടർ സിൽവെയിൻ ലെവി, മഹാമഹോപാദ്ധ്യായ ഹരപ്രസാദശാസ്ത്രി, മഹാമഹോപാദ്ധ്യായ ഗംഗാനാഥഝാ, ഡാക്ടർ കാശിപ്രസാദജയസ്വാൽ, ദിവാൻബഹദൂർ ഡാക്ടർ എസ്. കൃഷ്ണസ്വാമിഅയ്യങ്കാർ മുതലായ മഹാപണ്ഡിതന്മാരാണ് ഇതിനുമുൻപുള്ള യോഗങ്ങളിൽ ആദ്ധ്യക്ഷ്യംവഹിച്ചിട്ടുള്ളതു്. തിരുവനന്തപുരത്തെ യോഗത്തിൽ അഗ്രാസനാധിപത്യം വഹിച്ചതു് ഓക്സ്ഫോർഡ് സർവ്വകലാശാലയിലെ ബോഡെൻ സംസ്കൃതാചാര്യനായ ഡാക്ടർ എഫ്. ഡബ്ളിയു. തോമസ്സായിരുന്നു. ഒരു ഇംഗ്ലീഷുകാരൻ പ്രസ്തുത സമിതിയുടെ യോഗത്തിൽ അദ്ധ്യക്ഷനാവുകയെന്നുള്ളതു് ഇപ്പോൾമാത്രമാണ്. ഇതിനുമുൻപു ഭാരതീയനല്ലാത്ത ഒരു പണ്ഡിതവര്യൻമാത്രമേ ആ സ്ഥാനം അലങ്കരിക്കുകയുണ്ടായിട്ടുള്ളു. അതു സിൽവെയിൻ ലെവി എന്ന ഫ്രെഞ്ചുകാരനാണ്. മലയാളക്കരയിൽ ആദ്യമായി ഈ സമിതിയുടെ ഒരു സമ്മേളനം നടത്തുന്നതും ഇപ്പോൾമാത്രമാണെന്നു പറയേണ്ടതില്ലല്ലോ. അടുത്ത യോഗം നടക്കുവാൻപോകുന്നതു ഹൈദരാബാദിലാണ്.

തിരുവിതാംകൂർമഹാരാജാവു തിരുമനസ്സുകൊണ്ടു പാലകനായും, മഹാറാണി സേതുപാർവ്വതീഭായിതിരുമേനി, റസിഡെൻറ് മി: സി. പി. സ്കൈൻ, സചിവോത്തമൻ സർ. സി. പി. രാമസ്വാമിഅയ്യർ ഇവർ ഉപപാലകസ്ഥാനാരൂഢരായും, തിരുവിതാംകൂർ വിശ്വവിദ്യാലയത്തിന്റെ പ്രോ: വൈസ്ചാൻസലർ മി: സി. വി. ചന്ദ്രശേഖരൻ അദ്ധ്യക്ഷനായും, ഡാക്ടർ കസിൻസ്, മഹാകവി ഉള്ളൂർ, മി: ഏ. ഗോപാലമേനോൻ, ഡാക്ടർ എൽ. ഏ. രവിവർമ്മ, മി: വി. കൃഷ്ണൻതമ്പി, മി: കെ. സാംബശിവശാസ്ത്രി, മി: ടി. കെ. ജോസഫ് മുതൽപേർ അംഗങ്ങളായും, മി: ആർ. വാസുദേവപ്പൊതുവാൾ കാര്യദർശിയായും ഒരു നിർവ്വാഹകസംഘം രൂപവൽക്കരിക്കപ്പെടുകയും ആ സംഘം കാര്യക്ഷമമായ രീതിയിൽ പ്രവൃത്തിചെയ്യുകയുംചെയ്തു.

വൈദികസംസ്കൃതം, ലൌകികസംസ്കൃതം, തത്വശാസ്ത്രം, ചരിത്രം, പുരാതനവസ്തുപര്യവേക്ഷണം, ഇസ്ലാംസംസ്കാരം, ദ്രാവിഡഭാഷകൾ, കേരളകലയും കേരളസംസ്കാരവും, ഇറേനിയനും സൊറോസ്ട്രിയനും ഭാഷകൾ, ഭാഷാശാസ്ത്രം, അർദ്ധമാഗധിയും പാലിയും, ആയുർവ്വേദം, ലളിതകലകൾ, നരവംശശാസ്ത്രം, ആധുനികങ്ങളായ ഉത്തരഭാരതഭാഷകൾ എന്നിങ്ങനെ പല ശാഖകളായി യോഗം വിഭജിക്കപ്പെട്ടിരുന്നു. ഇവയ്ക്കു് ഓരോന്നിനും പ്രശസ്തന്മാരായ പണ്ഡിതന്മാരെ അദ്ധ്യക്ഷന്മാരായി വരണംചെയ്തുമിരുന്നു. ദ്രാവിഡഭാഷാശാഖയിൽ മഹാകവി ഉള്ളൂരും, കേരളകലാസംസ്കാരശാഖയിൽ പ്രൊഫെസർ ഏ. ഗോപാലമേനവനും, ആയുർവ്വേദശാഖയിൽ ഡാക്ടർ എൽ. ഏ. രവിവർമ്മാവും, ഔത്തരാഹഭാഷാശാഖയിൽ മി: എൽ. വി. രാമസ്വാമിഅയ്യരുമാണു് ആദ്ധ്യക്ഷ്യംവഹിച്ചതു്. ഇപ്രകാരം നാലു കേരളീയർ നാലു ശാഖകളിൽ അഗ്രാസനാധിപതികളായിരിക്കുവാനുള്ള സൌകര്യം ഈ സമ്മേളനത്തിൽ സിദ്ധിച്ചു. ലൌകികസംസ്കൃതശാഖയിൽ ആദ്ധ്യക്ഷ്യംവഹിച്ചതു് ഡാക്ടർ തോമസ്സുതന്നെയാണു്. ഇതരശാഖകളിൽ സഭാനായകസ്ഥാനം അലങ്കരിച്ചതു പ്രായേണ ഔത്തരാഹന്മാരായിരുന്നു. ഈ ശാഖകൾക്കുപുറമേ വമ്പിച്ചതോതിൽ ഒരു പണ്ഡിതപരിഷത്തും സമ്മേളിക്കുകയുണ്ടായി. ആ പരിഷത്തിന്റെ അദ്ധ്യക്ഷൻ ചിദംബരം അണ്ണാമല വിശ്വവിദ്യാലയത്തിലെ സംസ്കൃതപണ്ഡിതനായിരുന്ന മഹാമഹോപാദ്ധ്യായൻ ദണ്ഡപാണിസ്വാമി ദീക്ഷിതരായിരുന്നു. ഡാക്ടർ തോമസ്സിനു പുറമെ നെതെർലൻഡ് ഈസ്റ്റിൻഡീസിലെ പുരാണവസ്തുസംരക്ഷകനായ ഡാക്ടർ സ്റ്റുട്ടർഹീമും സമ്മേളനത്തിനു വന്നുചേർന്നിരുന്നു. ഇക്കൊല്ലത്തെപ്പോലെ ഇത്രവളരെ പ്രതിനിധികൾ ഒരവസരത്തിലും

സമ്മേളിച്ചിട്ടില്ല; ഇത്ര മഹനീയന്മാരായ പ്രമാണികളും ഒന്നിച്ചുകൂടുക യുണ്ടായിട്ടില്ല. വിവിധദേശങ്ങളിൽനിന്നു സമാഗതരായ വിദ്വാന്മാരെ സൽകരിക്കുന്നതിലും അവരുടെ സുഖയോഗക്ഷേമങ്ങൾ അന്വേഷിക്കുന്നതിലും നിർവ്വാഹകസംഘാംഗങ്ങൾ സദാ ബദ്ധശ്രദ്ധന്മാരായിരുന്നു.

ഡിസെംബർ 20-ാംനു- വൈകുന്നേരം, ഉള്ളൂർ സംസ്കൃതത്തിൽ രചിച്ച ഏതാനും മംഗളശ്ലോകങ്ങളുടെ ഉച്ചാരണത്തോടുകൂടി സമ്മേളനം ആരംഭിച്ചു. തദനന്തരം മഹാരാജാവുതിരുമനസ്സുകൊണ്ടു സമ്മേളനം ഉൽഘാടനംചെയ്യുകയും, പണ്ഡിതന്മാൎക്കു അത്യന്തം പ്രോത്സാഹജനകമായ ഒരു പ്രസംഗംചെയ്യുകയുംചെയ്തു. അതിൽ തിരുവിതാംകൂർ ഭാരതസംസ്കാരവിഷയത്തിൽ പ്രാചീനകാലംമുതല്ക്കു ചെയ്തിട്ടുള്ള ഉദ്യമങ്ങളുടെ ഒരു ചുരുങ്ങിയ ചരിത്രം അടങ്ങിയിരുന്നു. തിരുമനസ്സുകൊണ്ടു മാക്സ്മൂലർ തുടങ്ങിയ പാശ്ചാത്യസംസ്കൃതപണ്ഡിതന്മാരുടെനേൎക്കു, ഭാരതീയർ എത്രമാത്രം കടപ്പെട്ടിരിക്കുന്നു എന്നു പ്രത്യേകം ചൂണ്ടിക്കാണിക്കുകയുണ്ടായി. "തേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ" എന്ന വേദവാക്യോച്ചാരണത്തോടുകൂടിയായിരുന്നു തിരുമേനിയുടെ പ്രസംഗം അവസാനിച്ചതു്.

തദനന്തരം ഡാക്ടർ തോമസ്സ് അഗ്രാസനത്തിൽ ഉപവിഷ്ടനായി മുൻകൂട്ടി തയ്യാറാക്കിക്കൊണ്ടുവന്നിരുന്ന അദ്ദേഹത്തിന്റെ ഉപന്യാസംവായിച്ചു. പൌരസ്ത്യസംസ്കാരങ്ങളുടെ സകലകോടികളേയും ദീൎഘമായ ആ ഉപന്യാസം നിപുണമായി പരാമൎശിച്ചിരുന്നു. 'കവീന്ദ്രവചനസമുച്ചയം' എന്ന പ്രാചീനസംസ്കൃതഗ്രന്ഥത്തിന്റെ പ്രകാശകനെന്നനിലയിൽ സുവിദിതനായ ഡാക്ടർ തോമസ്സ് പാലി, നെപ്പാളീസ്, ഖ്യുവാർ, ടിബെററൻ മുതലായ പല പൌരസ്ത്യഭാഷകളിൽ പ്രവീണനും ജൈനദൎശനത്തിൽ പാരംഗതനും പൌരസ്ത്യവിദ്യയുടെ പല മുഖങ്ങളേയുംപററി നിഷ്കൃഷ്ടമായ ജ്ഞാനം സമ്പാദിക്കുവാൻ സാധിച്ചിട്ടുള്ള ഒരു സകലകലാവല്ലഭനുമാകുന്നു. അന്നു രാത്രിയിൽ റാവുബഹദൂർ കെ. എൻ. ദീക്ഷിത്തിന്റെ മോഹെൻജൊദാരോസംസ്കാരത്തെപ്പററിയും, ഡാക്ടർ സ്റ്റപ്പൂട്ടർ ഹീമിന്റെ ജാവായിലെ പ്രാചീനഭാരതീയസംസ്കാരത്തെപ്പററിയും ഓരോ മായാദീപപ്രദൎശനത്തോടുകൂടിയ പ്രസംഗമുണ്ടായിരുന്നു. രണ്ടാംദിവസം രാത്രി ഡാക്ടർ മീനാക്ഷി, ഫാദർ ഹീറാസ് ഇവരുടെ മായാദീപപ്രദൎശനങ്ങൾ നടന്നു. രണ്ടാംദിവസംമുതൽ ശാഖാധ്യക്ഷന്മാരുടെ പ്രസംഗങ്ങളും, ഓരോ ശാഖയിലും വിവിധവിഷയങ്ങളെപ്പററിയുള്ള ഉപന്യാസപാരായണങ്ങളുമുണ്ടായി. അദ്ധ്യക്ഷന്മാരെല്ലാം അവരുടെ ചുമതലകൾ പ്രശസ്തമായ രീതിയിൽ നിറവേററി എന്നാണു്

ശ്രോതാക്കളുടേയും, വിശിഷ്യ ഡാക്ടർ തോമസ്സിൻേറയും അഭിപ്രായം. മഹാരാജാവുതിരുമനസ്സുകൊണ്ട് അന്നു വൈകുന്നേരം അതിഥികളെ ഉദ്ദേശിച്ച് ഒരു ഉദ്യാനവിരുന്നും, മൂന്നാംദിവസം രാത്രിയിൽ അവരിൽ അത്യന്തം മഹനീയരായ ഏതാനുംപേൾ കനകക്കുന്നുകൊട്ടാരത്തിൽവെച്ച് ഒരു ഡിന്നാറും നല്കുകയുണ്ടായി. ഈ രണ്ടു സമ്മേളനങ്ങളിലും തിരുമേനിയുടേയും അമ്മമഹാറാണിതിരുമനസ്സിലേയും ആതിഥ്യവ്യഗ്രതയും സൌജന്യാദിഗുണഗണങ്ങളും സമാഗതന്മാരെ ഏററവും അപഹൃതചിത്തവൃത്തികളാക്കി. ഇത്തരത്തിൽ ഹൃദയംഗമമായ ഒരു രാജകീയോപചാരം സമിതി ഇതുവരെ സമീക്ഷിച്ചിട്ടില്ലെന്നുതന്നെയാണ് അതിഥികൾ ഏകകണ്ഠമായി പ്രസ്താവിച്ചതു്. തിരുമനസ്സുകൊണ്ട് പണ്ഡിതപരിഷത്തിലെ നടപടികൾ മൂന്നാംദിവസം കാലത്തു് എഴുന്നള്ളി തൃക്കൺപാർക്കയും തദനന്തരം മി: കെ. സാംബശാസ്ത്രി പ്രദർശിപ്പിച്ചിരുന്ന വലിയകൊട്ടാരംവകയായും അല്ലാതേയുമുള്ള പഴയ താളിയോലഗ്രന്ഥങ്ങൾ പരിശോധിക്കുകയുംചെയ്തു.

ഒടുവിലത്തെദിവസം വൈകുന്നേരം സർ. സി. പി. രാമസ്വാമി അയ്യർ ഭാരതീയസംസ്കാരത്തെപ്പററി വിശിഷ്ടമായ ഒരു പ്രസംഗം ചെയ്തു. ഡാക്ടർ തോമസ്സിൻെറ ഉപസംഹാരപ്രസംഗത്തോടുകൂടി സമ്മേളനം അവസാനിച്ചു. കേരളത്തേയും കേരളസംസ്കാരത്തേയുംപററി വളരെവളരെ ബഹുമാനത്തോടുകൂടിയാണ് വിദേശീയരായ അതിഥികൾ തിരുവനന്തപുരംവിട്ടതു്. ഈ സമ്മേളനത്തിൽനിന്നു വിദ്യാവിഷയകമായി പല പ്രയോജനങ്ങളും മലയാളക്കരയ്ക്കു് ഉണ്ടായിട്ടുണ്ടെന്നും ഇനിയും ഉണ്ടാകുമെന്നുമുള്ളതിന്നു സംശയമില്ല.

---

## പരിഷത്തിൻെറ ദ്വാദശസമ്മേളനം.

സമസ്തകേരളസാഹിത്യപരിഷത്തിൻെറ പന്ത്രണ്ടാമത്തെ സമ്മേളനം ഈ വരുന്ന മദ്ധ്യവേനലൊഴിവുകാലത്തു കോട്ടയത്തുവെച്ചു നടത്തുന്നതിന്നു വേണ്ട ഒരുക്കങ്ങൾ അവിടെ ആരംഭിച്ചതായിക്കാണുന്നു. ശ്രീമാന്മാരായ കെ. സി. മാത്യു ബി. ഏ. ബി. എൽ (സ്വീകരണസംഘാദ്ധ്യക്ഷൻ), ഒ. എം. ചെറിയാൻ ബി. ഏ. എൽ. ററി, ഏ. എൻ. പണിക്കർ ബി. ഏ. ബി. എൽ, കെ. കെ. കരുവിള എം. ഏ. ബി. ഡി, വി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ, ജി. ആർ. പിള്ള ബി. ഏ. ബി. എൽ, എച്ച്. ഡി. സി. എഫ്. ആർ, സി. എൻ. ഇട്ട്യപ്പൻനമ്പൂതിരി

പ്പാട്, ററി. പി. പരമേശ്വരയ്യർ ബി. എ. ബി. എൽ, ററി. ററി. ജോസഫ് എം. എ, ഈ. വീ. കൃഷ്ണപിള്ള ബി. എ. ബി. എൽ, റവ: ഫാദർ ജോൺമററം, നാലാങ്കൽ കൃഷ്ണപിള്ള എം. എ. എൽ. ററി, എസ്. ഗോപാലപിള്ള ബി. എ. എം. ബി. സി, എസ്സ്. തമ്പിറാവുത്തർ, മിസ്സസ്സ് ദീനാമ്മാപീലിപ്പോസ് ബി. എ. എൽ. ററി. എന്നുതുടങ്ങി നാല്പത്തിഅഞ്ചു മാന്യരടങ്ങിയ ഒരു നിൎവ്വാഹകസംഘത്തെ രൂപവൽകരിക്കുകയും, പരിഷൽസമ്മേളനത്തിന്റെ രക്ഷാധികാരിയായിരിക്കാൻ മഹാമഹിമശ്രീ ക്യാപ്റററൻ ഗോദവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സിനോടും, ഉപരക്ഷാധികാരികളായിരിക്കാൻ വയസ്കര ആൎയ്യൻ നാരായണൻമൂസ്സ് അവർകൾ, ഒളപ്പമണ്ണ ചിരട്ടമൺ മൂസ്സ് അവർകൾ, തെക്കേടത്തു വാസുദേവൻഭട്ടതിരിപ്പാടവർകൾ, നി: വ: ദി: ശ്രീ ഡാക്ടർ അലക്സാണ്ടർ ചൂളപ്പറമ്പിൽ അവർകൾ എന്നിവരോടും, ഉപദേശകസമിതിയുടെ അദ്ധ്യക്ഷനായിരിപ്പാൻ വയസ്കര എൻ. എസ്സ്. എസ്സ്. മൂസ്സ് അവർകളോടും അപേക്ഷിക്കണമെന്നു തീരുമാനിക്കുകയുംചെയ്തിരിക്കുന്നു. മെ: സി. ഐ. രാമൻനായർ ബി. എ, വെള്ളങ്കുളത്തു കരുണാകരൻനായർ ബി. എസ്സ്സി. എൽ. ററി, കെ. ജെ. സ്ലീബാ എം. എ. എൽ. ററി, വി. ടി. എബ്രഹാം എന്നിവരാണു നിൎവ്വാഹകസംഘത്തിന്റെ കാൎയ്യദൎശിമാർ. ശ്രീമാന്മാരായ കെ. പി. കരുണാകരപ്പിഷാരടി, പി. സി. കോരുത്ത് എന്നിവർ പ്രസ്തുത സമ്മേളനം സംബന്ധിച്ച പ്രസിദ്ധീകരണോദ്യോഗസ്ഥന്മാരായിരിക്കും.

50 കയിൽ കുറയാതെ സംഭാവനചെയ്യുന്നവൎക്ക് ഉപദേശകസമിതിയിൽ അംഗങ്ങളായിരിക്കുന്നതിനും സകല സമ്മേളനങ്ങൾക്കും ദൎശ്രപ്രദൎശനാദികൾക്കും കുടുംബസമേതം സംബന്ധിക്കുന്നതിനും; 5 കയിൽ കുറയാതെ സംഭാവനചെയ്യുന്നവൎക്ക് സ്വാഗതസംഘത്തിൽ അംഗമായിരിക്കുന്നതിനും എല്ലാ സമ്മേളനങ്ങളിലും ദൎശപ്രദൎശനാദികളിലും സന്നിഹിതരാകുന്നതിനും; അവകാശമുണ്ടായിരിക്കുമെന്നാണു നിൎവ്വാഹകസംഘക്കാർ തീരുമാനിച്ചിട്ടുള്ളതു്. സമ്മേളനം മേടത്തിന്റെ മദ്ധ്യത്തിലായി നടത്തപ്പെട്ടുമെന്നറിയുന്നു. സമ്മേളനത്തിനായി എത്രദിവസം വിനിയോഗിക്കണമെന്നു തീരുമാനിക്കപ്പെട്ടുകഴിഞ്ഞിട്ടില്ല. പ്രസ്തുത സമ്മേളനം ഭംഗിയായും വിജയകരമായും നടത്താൻ പ്രവൎത്തകന്മാർ ഭഗീരഥപ്രയത്നം ചെയ്തുതുടങ്ങിയിട്ടുണ്ടു്. ഈ വാൎത്ത പരിഷൽബന്ധുക്കളെ അത്യധികം ആഹ്ലാദഭരിതരാക്കിത്തീൎക്കുമെന്നുള്ളതിനു സംശയമില്ലല്ലൊ.

---

# പരേതനായ രാജശ്രീ
# പി. കെ. നാരായണപിള്ള.

"സാഹിത്യപഞ്ചാനനൻ" എന്ന ബിരുദനാമത്താൽ പ്രസിദ്ധനായ പി. കെ. നാരായണപിള്ള അവർകളുടേ അകാലദേഹവിയോഗത്തിൽ പരിഷത്തിനുള്ള നിർവ്യാജമായ അനുശോചനത്തേ ഇവിടേ രേഖപ്പെടുത്തിക്കൊള്ളുന്നു.

മൂന്നു വ്യാഴവട്ടത്തിലധികം കാലമായി കൈരളീപോഷണത്തിനുവേണ്ടി ശക്തിയോടും നിപുണതയോടുംകൂടി ഉള്ളഴിഞ്ഞു പ്രയത്നിച്ചുപോന്നിട്ടുള്ള ആ മഹാൻ മകരം 28-ാംനു-കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയെന്നുള്ള മർമ്മാരുന്തുദമായ വർത്തമാനം "ത്രൈമാസിക"ത്തിൻെറ ഈ ലക്കം പുറത്തിറക്കാറായപ്പോളാണ് ഇവിടേ കിട്ടിയതു്. ഈ അത്യാഹിതം, ഭാഷയെക്കുറിച്ചു സ്വല്പമെങ്കിലും സ്നേഹമോ അഭിമാനമോ ഉള്ള കേരളീയർക്കെല്ലാം അതിതീവ്രമായ മനോവേദനയേ ഉളവാക്കിയിരിക്കുന്നു! ശ്രീമാൻ പി. കെ. ശരീരാസ്വാസ്ഥ്യംനിമിത്തം കുറഞ്ഞൊരു കാലമായി അവശതയേ പ്രാപിച്ചിരുന്നുവെങ്കിലും, ഇത്ര പെട്ടെന്നവേ ഇഹലോകവാസം വെടിഞ്ഞുപോകുമെന്ന് ആരും പ്രതീക്ഷിച്ചിരുന്നില്ല. അഥവാ, ഹൃദയസ്പന്ദനം പെട്ടെന്നു നിലച്ചുപോകുക എന്നതു് ആൎക്കാണ്, എപ്പോളാണ്, സംഭവിക്കുവാൻപാടില്ലാത്തതു്! ഭാരതീയസംസ്കാരത്തിൻെറ പരിണതഫലമായിരുന്ന ആ പണ്ഡിതവരേണ്യൻ തൻെറ അന്ത്യകാലത്തു തനുത്യാഗത്തിന് ഏതുനേരത്തും സന്നദ്ധനായിട്ടാണിരുന്നതെന്നു കേൾക്കുകയുണ്ടായി. എന്നാൽ അദ്ദേഹത്തിൻെറ ചരമംനിമിത്തം കൈരളിക്കുണ്ടായിട്ടുള്ള നഷ്ടം കേവലം അപരിഹാര്യംതന്നേയെന്നു പറയാതേ നിവൃത്തിയില്ല. ഇഹലോകവാസം വെടിയുന്നസമയത്തു് അദ്ദേഹത്തിനു പ്രായം ഷഷ്ടിപൂർത്തിയോടടുത്തിരുന്നുവെങ്കിലും കൈരളീസേവനത്തിലുള്ള ഉത്സാഹത്തിനും ഓജസ്സിനും യാതൊരു കുറവുമുണ്ടായിരുന്നില്ല. നേരേമറിച്ച് അദ്ദേഹം അവസാന

മായി എഴുതിക്കൊണ്ടിരുന്ന "സ്മരണമണ്ഡല"ത്തിൽ സാഹി
ത്യപഞ്ചാനനന്റെ സകല ശക്തികളും പൂർവ്വാധികം പ്രകാശി
ച്ചുകാണുകയുംചെയ്തിരുന്നു. ഗാംഭീര്യവും സൌന്ദര്യവും കൈ
കോർത്തുപിടിച്ചു നടനമാടുന്ന അദ്ദേഹത്തിന്റെ ഗദ്യസരണി
യെ അത്യാദരപുരസ്സരം അഭിനന്ദിക്കാത്തവർ സാഹിത്യലോ
കത്തിലാരുമുണ്ടാകുമെന്നു തോന്നുന്നില്ല. അഗാധമായ വൈ
ദുഷ്യം, പരിപക്വമായ പാണ്ഡിത്യം, ഓജോമയമായ ലേഖന
ഭാവം, എന്നിവ പ്രത്യക്ഷത്തിൽ പ്രോത്ഭാസിച്ചുകൊണ്ടിരി
ക്കുന്ന അദ്ദേഹത്തിന്റെ ഉപന്യാസങ്ങളിൽ അനന്യസുലഭമായ
ഒരു ഫലിതരസം—തന്റെ സ്വദേശമായ അമ്പലപ്പുഴയ്ക്കു
പ്രശസ്തിനേടിക്കൊടുത്തിട്ടുള്ള കുഞ്ചൻനമ്പ്യാരെ അനുസ്മരിപ്പി
ക്കുന്ന ഒരു ഫലിതരസം—നിഗൂഢമായി കളിയാടുന്നതു് അനു
ഭവൈകവേദ്യമാണ്. അതോടുകൂടി വിമർശനവിഷയത്തിൽ
തനിക്കുണ്ടായിരുന്ന അവഗാഹവും വൈദഗ്ദ്ധ്യവും വൈഭവവും
ഓർത്താലോചിക്കുമ്പോൾ, ഇംഗ്ലീഷിൽ പ്രൊഫസ്സർ സെ
യ്ന്റ്സ്ബെറിയോടാണ് അദ്ദേഹത്തെ ഉപമിക്കുവാൻതോ
ന്നുന്നതു്. കുഞ്ചൻനമ്പ്യാർ, ചെറുശ്ശേരി, എഴുത്തച്ഛൻ എന്നി
വരെപ്പററി സ്വതന്ത്രചർച്ചചെയ്തു് അദ്ദേഹം എഴുതീട്ടുള്ള ഗ്ര
ന്ഥങ്ങൾ ആംഗ്ലേയവിമർശനരീതിയിൽ മലയാളത്തിൽ ഇദം
പ്രഥമമായി ആവിർഭവിച്ച പ്രധാനഫലങ്ങളാണെന്നു പറയാം.
സാഹിത്യപഞ്ചാനനൻ മലയാളത്തിലെന്നപോലെ സംസ്കൃത
ത്തിലും ഇംഗ്ലീഷിലും കറകളഞ്ഞ പാണ്ഡിത്യം സമ്പാദിച്ചിരു
ന്നു; എന്നുമാത്രമല്ല, പാണ്ഡിത്യത്തിനും സഹൃദയത്വത്തി
നും തമ്മിൽ യാതൊരു സ്പർദ്ധയുമുണ്ടായിക്കൊള്ളണമെന്നില്ലെ
ന്നു് അദ്ദേഹം തന്റെ കൃതികളെക്കൊണ്ടും സംഭാഷണങ്ങളെ
ക്കൊണ്ടും ധാരാളം വിശദമാക്കീട്ടുമുണ്ടു്. കവിതയിലും ശ്രീ
മാൻ പി. കെ. കൈവെയ്ക്കാതിരുന്നിട്ടില്ലെന്നു് "ശ്രീമൂലമുക്താ
വലി"യും "കിമപികാവ്യ"വും പല മുക്തകങ്ങളും തെളിയിക്കു

ന്നുണ്ടല്ലൊ. എന്നാൽ കവിതാവിഷയത്തിൽ അദ്ദേഹം ശ്രീ ഹർഷൻ, അനന്തഭട്ടൻ, ഉണ്ണായിവാരിയർ എന്നിവരുടേ പ്ര സ്ഥാനങ്ങളിലാണ് ഭ്രമിച്ചിരുന്നതെന്നുള്ളതു പരസ്യമായ ഒരു രഹസ്യമത്രെ അ പ്രസ്ഥാനത്തിലുൾപ്പെടുന്ന കാവ്യങ്ങളുടെ കൂട്ടത്തിൽ അദ്ദേഹത്തിൻെറ പദ്യകൃതികൾക്കൊരു മാന്യ സ്ഥാനത്തിനവകാശമുണ്ടെന്നുള്ളതു നിർവ്വിവാദവുമാണ്.

ചുരുക്കിപ്പറഞ്ഞാൽ, കേരളവർമ്മവലിയകോയിത്തമ്പു രാൻെറ കാലഘട്ടത്തോടനുബന്ധിച്ചുള്ള പണ്ഡിതകവിപര മ്പരയിലെ ഒരു പ്രധാനാംഗം, "സാഹിത്യപഞ്ചാനന"ൻെറ നിര്യാണത്തോടുകൂടി കൈരളിക്കു നഷ്ടമായിപ്പോയിരിക്കുന്നു! കൈരളിയുടെ ഈ നഷ്ടം എന്നാണ് തീരുക? ഒരിക്കലും തീരു കയില്ലെന്നാണ് തോന്നുന്നതു്!

പ്രശസ്തവും നാനാമുഖവുമായ സാഹിതീസേവനംകൊ ണ്ടു് അനശ്വരയശസ്സു സമ്പാദിച്ചു്, ഭാഷാപ്രണയികളുടേ മന സ്സുകളിൽ ശാശ്വതപ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞിട്ടുള്ള പണ്ഡിതാ ഗ്രഗണ്യനും വിമർശകകേസരിയുമായ പി. കെ. നാരായണ പിള്ള അവർകളുടേ നിര്യാണത്താൽ നിരാശാഭരിതരാ യിത്തീർന്നിരിക്കുന്ന സ്വകുടുംബാംഗങ്ങളോടും കൈരളീകുടും ബാംഗങ്ങളോടും പരിഷത്തിനുള്ള അകൈതവമായ അനു ശോചനത്തേ ഇവിടെ രേഖപ്പെടുത്തുകയും പരേതൻെറ ആ ത്മാവിനു നിത്യശാന്തിയെ പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.



പുസ്തകം 6. ലക്കം 3.

സമസ്തകേരള

# സാഹിത്യപരിഷത്തു

വക

# ത്രൈമാസികം.



1113 മേടം.

വരിസംഖ്യ

പരിഷത്സാമാജികന്മാൎക്ക് (വരിസംഖ്യയടക്കം) ആണ്ടിൽ മൂന്നു ക്രൂപ.
സാമാജികന്മാരല്ലാത്തവൎക്ക് ,, മൂന്നു ക്രൂപ.

ഒററപ്രതിക്ക് ഒരു ക്രൂപ.

എറണാകുളം.

സനാതനധൎമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം.

# വിഷയവിവരം.



## ശുദ്ധിപത്രം.

| പുറം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 259 | 11 | മുറക്കാരി | മുറക്കാറി |
| 261 | 21 | നിഷ്ഠര | നിഷ്ഠുര |
| 264 | 24 | തലെമേലൈ | തലൈമേല |
| 266 | 14 | മുപ്പിറപ്പു | മുർപ്പിറപ്പു |
| 270 | 27 | കൈകഴന്തെ | കൈക്കഴന്തെ |
| 272 | 8 | എന്നകം | എന്നാകം (ആകം = നെഞ്ച്) |
| 274 | 19 | കാക്കയോട് | കാക്കയോടു |
| 275 | 13 | കൈവരമുള്ള | കൈവശമുള്ളവരെ |
| 276 | 16 | ശാസ്ത്രമെന്റു | ശാസ്ത്രമെന്റ |
| 293 | 24 | സ്ഥലത്തിൽ | സദസ്സിൽ |
| 297 | 22 | ആശ്രയിച്ച് | ആശ്രയിച്ചു |



സമസ്തകേരള

# സാഹിത്യപരിഷത്ത്

വക

# ത്രൈമാസികം.

പുസ്തകം 6. | 1113 മേടം. | ലക്കം 3.

## പഞ്ചവങ്കാട്ടു നീലി.



(ഉള്ളൂർ)

യശശ്ശരീരനായ സാഹിത്യകുശലൻ സി. വി. രാമൻപിള്ളയുടെ 'മാർത്താണ്ഡവർമ്മാ' എന്ന സുപ്രസിദ്ധമായ നോവൽ വായിച്ചിട്ടുള്ളവർക്കു് 'പഞ്ചവങ്കാട്ടു നീലി' എന്ന യക്ഷിയുടെ കഥയെപ്പററി അറിവുണ്ടായിരിക്കുമല്ലോ. ആ കഥയുടെ മൂലമായ 'നീലികഥ' എന്നൊരു വിശിഷ്ടമായ വില്ലടിച്ചാൻപാട്ടു തെക്കൻതിരുവിതാംകൂറിൽ നടപ്പുള്ള മലയാംതമിഴ്ഭാഷയിൽ ഇന്നു തലയന്മാർ പാടിവരുന്നുണ്ടു്. ഈഷദ്വ്യത്യാസങ്ങളോടുകൂടി ആ പാട്ടു പല പാഠങ്ങളായി പ്രചരിക്കുന്നു. അതിന്റെ ഒരു സചത്രപജ്ഞാനം വായനക്കാർക്കു നല്കുന്നതിനുവേണ്ടിയാണു് ഞാൻ ഈ ഉപന്യാസം രചിക്കുന്നതു്.

"അഴകുടയ പഴവനല്ലൂർ അമ്മയപ്പൻ തിരുക്കോവിൽ
കുഴലുടയ സംഗീതം കൂത്താട്ടം മുറക്കാരി

പണിവിടൈ(1)കൾ താൻ മുകിത്തു പടികടന്നു വെളിയിൽ
വന്താൾ
മണിയമിട്ടം കോവിലുക്ക വാഴ്മൂപ്പുക്കാറനവൻ
വിരുമ്പിയന്തക്കോവിൽനമ്പി വേശമകൾ(2)രുകിൽവന്താൻ
കരുമ്പിനിയമൊഴിയാളെക്കണ്ണോട്ടം പോട്ടാനാം
ആശമൊഴി പലതുംചൊല്ലിയവളുടനേ ഉറവാടി
വേശമകൾ വേദിയനൈ വീട്ടകത്തേ കൂട്ടിവര,
വീട്ടിൽ വരക്കണ്ടപോതു വേശയുടതായ്ക്കിഴവി
"നാട്ടിലുള്ള നമ്പിയിവൻ നമുക്കൊരു ദൈവമല്ലോ.
കിറുപയുടൻ പണം കാശു കേളാതേ നീ മകളേ!
മനംക്രുടിത്തന്തിടും കാൺ മറയോർകളാനാലും"
മാറുകണ്ണിതായ്ക്കിഴവി മകൾതനക്കപ്പുത്തിചൊന്നാൾ.

പവിഴനല്ലൂർ അമ്മയപ്പൻകോവിലിലെ ഒരു ദാസി തൻെറ ക്ഷേത്രകൈങ്കര്യങ്ങൾകഴിഞ്ഞു് ഒരുദിവസം തൻെറ ഗൃഹത്തിലേയ്ക്കു തിരിയെപ്പോകുമ്പോൾ ആ കോവിലിലെ മേൽശാന്തിയായ നമ്പി അവളെക്കണ്ടു മോഹിച്ചു. അപ്പോൾ അവൾ മധുരവാക്കുകൾകൊണ്ടു കാമത്തെ വദ്ധിപ്പിച്ചു് ആ നമ്പിയെ തൻെറ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവിടെവച്ചു് മാറുകണ്ണിയായ അവളുടെ തള്ളക്കിഴവി മകൾ അയാളോടു പണവും കാശും ചോദിക്കരുതെന്നും ബ്രാഹ്മണരാണെങ്കിലും പ്രേമം മുഴുക്കുമ്പോൾ വേണ്ടതെല്ലാം കൊണ്ടുവന്നു തന്നുകൊള്ളുമെന്നും ഉപദേശിച്ചു.

മകൾതനക്കപ്പുത്തിചൊല്ലി മറയോനൈ വശപ്പെടുത്ത
മറയോനൈ വശപ്പെടുത്ത മരുന്തുതനൈ ക്രൂട്ടലുററാൾ
മകൾകയ്യിലെ താൻ കൊടുത്തു മറയോനെ വശപ്പെടുത്തി
മണപ്പാന വാത്തകേട്ട മനംപൊറുക്കമാട്ടാമൽ
പഴപ്പാന മടിശ്ശീലയിൽ പണത്തൈയള്ളി (3) മടിയിലിട്ടാൻ
മടിപ്പണത്തൈക്കണ്ടപോതേ മണിവിളക്കും താൻ കൊളുത്തി
സുന്ദരം ചേർകട്ടിലിലേ തൂളിമെത്തൈ തനൈവിരിത്തു്
പട്ടുത്തുറയും വാരുമെൻറു പഞ്ചണമേൽ കൊണ്ടുപോനാൾ.
മരുന്തതിൻറ വേതിയനും മയങ്കിയവേ താൻ കിടക്ക
മുതലിരുക്കും മടിശ്ശീലയിൽ മുറ്റിയെല്ലാം തടവിനാളേ.

(1) പണിവിട = കൈങ്കര്യം
(2) വേശമകൾ = വേശ്യാസ്ത്രീ (3) അള്ളുക = വാരുക

ഗാലിൽച്ചുട്ടെ കഴററുകൈക്കുകൈനിറയപ്പണം കൊടുത്താൻ
മേലിൽച്ചുട്ടെ കഴററുകയ്യ മെത്തമെത്തപ്പണംകൊടുത്താൻ
വായിൽ മുർത്തമിടുവതക്ക് വരാഹനള്ളിത്താൻകൊടുത്താൻ
കേട്ടതൊരുവുടമയെല്ലാം കിറുപയുടൻ താൻ കൊടുത്താൻ
കോവിലുള്ള വുടമയെല്ലാം കൊള്ളയിട്ടും താൻ കൊടുത്താൻ
കാവിലുള്ള വുടമയെല്ലാം കളവാണ്ടും താൻ കൊടുത്താൻ
അകരത്തിലുള്ള ടമയെല്ലാമവൾക്ക വിലയായ്ക്കൊടുത്താൻ
ആറുലക്ഷം പൊന്നടമൈയവൾക്ക വിലയായ്ക്കൊടുത്താൻ.

അങ്ങനെ ഉപദേശിച്ചിട്ട തായ്ക്കിഴവി ഉത്തരക്ഷണത്തിൽ ചെയ്തതു് ആ കാമുകനെ മയക്കുന്നതിനുള്ള മരുന്നുണ്ടാക്കുകയായിരുന്നു. ആ മരുന്നു മകളുടെ കൈയിൽ കൊടുത്തു് അയാളെ തീററിച്ചു. മണമണത്ത (അങ്ങുമിങ്ങും തൊടാത്ത) വാക്കുകൾ വേശ്യ അയാളോടു സംസാരിച്ചുതുടങ്ങി. മടിശ്ശീലയിലുള്ള പണം വാരി അയാൾ ഉടൻ അവളുടെ മടിയിലിട്ടു. പിന്നെ അവളുടെ ചൊല്പടിക്കാരനായി ആ വിഡ്ഢി. കൈമുതൽ തീർന്നപ്പോൾ കട്ടും കവർന്നും ഗൃഹത്തിലെപ്പണ്ടങ്ങൾ തട്ടിയെടുത്തും അവൾക്ക നിത്യവും സമ്മാനിച്ചുതുടങ്ങി. ഒടുവിൽ കൈമുടിഞ്ഞു് അയാൾക്കു് ഒരു നിവൃത്തിയുമില്ലാതെയായി.

കൊടുക്ക മുതലില്ലാമൽ ക്രുറിവന്ത മറയോനും
അടുത്തനാളിൽ വേളയിലേ അവൾവീട്ടിൽപ്പോയിരുന്താൻ
കൈപ്പൊരുളുമില്ലാമൽ കാതലിയാൾ കാണവില്ലൈ.
നിറവില്ലാപ്പാതകത്തി നിഷ്ഠുരത്തായ്ക്കിഴവി
മറയോനൈക്കണ്ടപിമ്പേ മകളോടേ ചണ്ടയിട്ടാൾ.
"അരക്കാശു കിടയാതെ ആൺപിള്ളൈയോടിതന്തു
ചിരിത്തു വിളയാടുവതും തിനന്തിനമായലക്കൊടുപ്പും
കഴകടിയിൽ നാപോലേ കാത്തിരുന്തും തൂങ്കുകിറാ"
നേരാക വേതിയൻതൻ നെഞ്ചുനേരേ കാൽനീട്ടി
വായുമെൻറു ചൊല്ലാമൽ വാത്തക്രുടാതെയിരുന്താൾ.
"ക്രുത്താടുവാർ വീടുകൊണ്ട കാണിയോ ഉനക്കു?
ഉത്തരവുമില്ലാമൽ ഓയാതേ വരുവാനേൻ?
ചെത്തവനേ! പാപ്പാനേ: തിണ്ണവിട്ടു റഎഴന്തിരെടാ!"
കിഴവിയുട പേച്ചെയെല്ലാം കേട്ടിരുന്ത മറയവനും
അഴുതുകൊണ്ടു അവമാടയ അകരമതിൽപ്പോകാമൽ,
കൊണ്ടാടിപ്പൂചൈചെയ്യും കോവിലുക്കും പോകാമൽ,
പട്ടണത്തൈ വിട്ടിറങ്കിപ്പരദേശം പോനാനേ.

കൈയിൽ കാൽ പൈസപോലുമില്ലാത്ത അവനെക്കണ്ടപ്പോൾ പാപിഷ്ഠയായ കിഴവിയുടെ മട്ടൊന്നു മാറി. ആദ്യമായി മകളോടു ദേഷ്യപ്പെട്ടു. "ഈ ഇരപ്പാളിയുമായിട്ടു നീയെന്തിനാണെടി ഇങ്ങനെ ചിരിക്കുകയും കളിക്കുകയും അലഞ്ഞുനടക്കുകയും ചെയ്യുന്നതു്? കഴകമരത്തിന്റെ ചുവട്ടിൽ നില്ക്കുന്ന നായെപ്പോലെ കാത്തിരിക്കുമ്പോഴും നീ ഉറങ്ങുന്നവളല്ലോ" എന്നു് അവളോടു പറഞ്ഞിട്ടു്, സർവ്വസ്വവും അവൾക്കായി ദീപാളിവച്ചു കഴിഞ്ഞ ആ പാപ്പർപുള്ളിയോടു് ഉപചാരവാക്കായി ഒന്നും പറയാതെ "ദാസിമാരുടെ വീടുകൾ, എടാ! നീ അട്ടിപ്പേറവാങ്ങിയ വസ്തുക്കളാണോ? എന്റെ കല്പനകൂടാതെ എന്തിനിവിടെ എന്നും കേറിവരുന്നു? ജീവച്ഛവമായ നീ എന്റെ തിണ്ണയിൽനിന്നെഴുന്നേററുപോടാ" എന്നു് അട്ടഹസിച്ചു. ശാന്തിക്കാരനാകട്ടെ കണ്ണീരുംകൈയുമായി അവിടംവിട്ടു ക്ഷേത്രത്തിലേയ്ക്കോ ഗൃഹത്തിലേയ്ക്കോ പോകാതെ പരദേശത്തേയ്ക്കു യാത്രയുമായി.

എന്നാൽ വാസ്തവത്തിൽ തള്ളയെപ്പോലെ മകൾ ദുഷ്ടയായിരുന്നില്ല; ആ യുവതിയ്ക്കു നമ്പിയുടെനേർക്കു കൃതജ്ഞതയും അനുരാഗവുമുണ്ടായിരുന്നു.

പാപ്പാനൈക്കാണാതെ പതറി മനം തള്ളാടി(1)
പരദേശംപോനതൊരു പാപ്പാനൈക്കൂട്ടിവര
ദുരിശമതായ് ദാസിമകൾ തുടർന്താളേയവൻപിറകെ.
കടുനടയായ്ത്താനോടിക്കാടകമേ വഴിമറൈത്തു
"കെട്ടതിയില്ലാപ്പുത്തിയുള്ളോർ കിഴവിമൊഴി കേൾപ്പാരോ?
എന്നുടയ വീട്ടുടമൈയിരുപ്പതെല്ലാം തരുവേനേ.
എന്നുടയ മഹിമയെല്ലാം ഇല്ലാതോ മന്നവനേ?
മന്നവനേ (2) ഉന്നൈവിട്ടു മറന്തിരുക്കമാട്ടേൻ നാൻ
ഉന്നൈവിട്ടു മറന്തിരുക്ക എൻമനതിൽ കാണവില്ലെ"
എൻറുചൊല്ലി മനംതേററിയിരുണ്ട കള്ളിനിഴലതിലേ
സന്തോഷമായവരും തണലതിലേ പോയിരുന്താർ.
വെളിയെവന്തു വിളയാടി വെററിലയും തിന്നയിലേ
മടമടന വിയർത്തെൻറാൾ; മലർമുടിയൈക്കോതുമെൻറാൾ
പഴികാറൻ മേൽപാവുത്തുപ്പകുത്തു മുടികോതയിലേ
വഴിനടന്തതാകയാലേ മടിമീതിലുറങ്കിവിട്ടാൾ

---

(1) തള്ളാടി = തളർന്നു.

(2) മന്നവൻ = രാജാവു് (ഇവിടെ തനിക്കു നാഥൻ)

തന്റെ കാമുകനെ തിരിയെ വിളിച്ചുകൊണ്ടുവരുന്നതിലേയ്ക്കു യുവതി ഓടിപ്പോയി. മാർഗ്ഗമദ്ധ്യത്തിൽ അയാളേക്കണ്ടുമുട്ടി. ബുദ്ധിമാന്മാർ കിഴവികളുടെ വാക്കുകൾ കേൾക്കുകയില്ലെന്നും തന്റെ സ്വത്തെല്ലാം അയാൾക്കു കൊടുക്കുവാൻ താൻ തയാറാണെന്നും മററുംപറഞ്ഞു് അയാളേ സാന്ത്വനംചെയ്തു. താംബൂലചർവ്വണത്തിനുശേഷം ക്ഷീണതനിമിത്തം അയാളുടെ മടിയിൽകിടന്നുറങ്ങി.

അതുവരെ മൂഷിതനായിരുന്ന ശാന്തിക്കാരന്റെ മട്ട് അപ്പോഴേയ്ക്കും പാടെ ഒന്നു മാറി. ഭയങ്കരനായ ഒരു രാക്ഷസനായാണു് അനന്തരം അയാൾ പെരുമാറിത്തുടങ്ങിയതു്.

നിത്തിരയെ താനറിഞ്ഞു നെഞ്ചതിലേ വൈരംവെത്താൻ
"പച്ചിലയിൽ മരുന്നുതന്ത പഴികാറി മകളല്ലവോ?
ശതുറലക്ഷം പൊന്നടമെയടങ്കലു(1)മായ് വൈത്താളേ"
അവളുടമെയപ്പോഴതെ അത്തനെയും താൻകഴററി
കുസവിട്ടപെട്ടിയിലേ കട്ടിവെത്താൻ പൊട്ടണ(2)മായ്.
തുടയുമുറു മൺകുമിത്തു തോകയരെയതിലിറക്കി
തലയെടുത്തു മണ്ണിൽവെത്തു തട്ടമെന(3)വേ താനെഴന്താൻ.
തട്ടമെനവേ താനെഴന്തു ചാറദൂരം പോനാനേ
"പച്ചിലയിൽ മരുന്തുതന്ത പഴികാറിമകളല്ലവോ?
കോല്ലാതേപോനാലോ കൂടവരുവാ"ളെനവേ
എൻറുചൊല്ലി വേതിയനും ഇനിവരുവതറിയാതെ
കല്ലെടുത്തു തലയിലിട്ടക്കള്ളിമരത്തോടൊളിത്താൻ.
സംഗതിയാൽ കൽവിഴുന്തു തലനെരിന്തു കൺവിഴിത്തു
പരക്കെയാരും കാണാമൽ പാര(4)ക്കള്ളിതനെപ്പാർത്തു
"അടിപിടിയായ് നാനിവനെയനിയായം ചെയ്യുതില്ലെ
കടവുളേ്ളാർ(5)താനറിയ കള്ളിമരമേ സാക്ഷി"
സാക്ഷിവെത്തുച്ചൊന്നതെല്ലാം തനിമറയോൻ താൻകേട്ട
"മച്ചുവിട്ടുച്ചൊന്നവളെ മുഴുതുമിനിക്കൊല്ലവേണം"
പിന്നെയൊരുകല്ലെടുത്തു പിടലിയിലേ പോട്ടുവിട്ടാൻ
മനുയിരെക്കാണാമൽ മറയവനമോടിവിട്ടാൻ.

(1) അടങ്കലും = ആസകലം. (2) പൊട്ടണം = പൊതി. (3) തട്ടമെന = പെട്ടെന്നു്.
(4) പാരം = ഏച്ചക (അതിന്റി) (5) കടവുളേ്ളാർ = (കടവുൾ) ദൈവം.

വേശ്യ നിദ്രാധീനയായപ്പോൾ ശാന്തിക്കാരന്നു പൂർവ്വസ്മരണയുണ്ടായി. "ഇവളല്ലേ പച്ചിലയിൽ എനിക്കു മരുന്നുതന്ന പാപിഷ്ഠയുടെ മകൾ?; ഇവളല്ലേ എന്നിൽനിന്നു് ആറുലക്ഷം പൊന്നപഹരിച്ചവൾ?" എന്നിങ്ങനെ വിചാരിച്ചു. പ്രതികാരേച്ഛ അയാളെ ഉത്തേജിപ്പിച്ചു. അവളണിഞ്ഞിരുന്ന ആഭരണങ്ങളെല്ലാം അഴിച്ചു് അയാളുടെപെട്ടിക്കകത്തുവച്ചു. തുടയോളം മണൽകൂട്ടി അവളെ അതിൽ പുതച്ചു തല തറയിൽ വച്ചിട്ടു പെട്ടിയുംകൊണ്ടു സ്വല്പം ദൂരേപോയി. പിന്നേയും "പച്ചിലയിൽ എനിക്കു മരുന്നുതന്ന പാപിഷ്ഠയുടെ മകളല്ലേ ഇവൾ?" എന്നു വീണ്ടും പൂർവ്വസ്മൃതിപിശാചിക ആവേശിക്കയാൽ തിരിയെവന്നു് ഒരു കല്ലെടുത്തു് അവളുടെ തലയിലിട്ടു. അതുകൊണ്ടു് അവൾ മരിച്ചില്ല. പ്രാണവേദനയോടുകൂടി "ഞാൻ ഇയാളോടു് (കുലധർമ്മംവിട്ടു്) അന്യായമായി ഒന്നും പ്രവർത്തിച്ചില്ലല്ലോ. ഇയാളുടെ ഈ കൃത്യം ദൈവമറിയട്ടെ. ഇവിടെ വേറെയാരേയും കാണുന്നില്ല; അതിനാൽ അല്ലയോ കള്ളിച്ചെടി, നീതന്നെ ഇതിനു സാക്ഷി" എന്നു് അവൾ മുറയിട്ടു. അപ്പോൾ ആ ചെടിയുടെ പിന്നിൽ മറഞ്ഞിരുന്ന ആ ഘാതകൻ മറ്റൊരു കല്ലുകൂടി അവളുടെ പിടലിയിൽ ഇട്ടിട്ടു് അവൾ മരിച്ചതായ്ക്കണ്ടു് അവിടംവിട്ടു് ഓടി.

മാറുകണ്ണി തായ്ക്കിഴവി മകളോടേ ഏതു ചൊല്‌വൾ.
"പുത്തികെട്ട മകളൊരുത്തി പോനാളേ ചെട്ടിയൻപിൻ.
പാപ്പാനൈക്കൂടാമൽ പണം പിലവും ചെയ്യാമൽ
തത്തിര(1)മായ്ത്താനോടിത്തനയനൈക്കൂട്ടിവാരോ"
എൻറുതായാർ ചൊല്ലിടവേയെഴുന്നിരുന്തു പുറപ്പെട്ടവാൻ.
അൻറു തന്നൈ പടുകളത്തിൽ അസ്ഥാനം പോയ്ച്ചെൻറുകണ്ടാൻ.
തലൈമേലെകിടന്ത കല്ലെത്താനെടുത്തു തള്ളിവിട്ടാൻ.
പുലികടുവാതടമുമില്ലൈ; പോട്ടിയരാവുടമയില്ലൈ;
മടിതനിലേ ഉറങ്കിനാളോ? മണൽമീതിൽ കിടന്തിനാളോ?
പാങ്കാന കല്ലെറിന്തു പാപ്പാനും പഴിയെടുത്താൻ.
പാപ്പാനൊഴിഞ്ഞപ്പോതോ? പഴവനല്ലൂർപിഴൈത്തിടുമോ?
പെൺപഴിയുമാൺപഴിയും പിരാമണനക്കെൻറുചൊല്ലി
ചുററിയങ്കേ വലമുവന്തു സൂരിയനൈക്കൈതൊഴുതു
തങ്കയനൈക്കൊൻറകല്ലാൽത്താനലെയുടൈന്തുപട്ടാനേ.

---

(1) തത്തിരം = വേഗം.

മകളെക്കാണാഞ്ഞതിനാൽ തായ്ക്കിഴവി സംഭ്രമിച്ച് അവളുടെ ജ്യേഷ്ഠനായ തന്റെ മകനെ അവളെ അന്വേഷിച്ച്, 'പാപ്പാനെ'ത്തള്ളിയും പണച്ചിലവുവരുത്താതെയും മകളെത്തിരിയെ വിളിച്ചുകൊണ്ടുവരുവാൻ പറഞ്ഞയച്ചു. അയാൾ തന്റെ സഹോദരി മരിച്ചുകിടക്കുന്ന സ്ഥലത്തുചെന്നു കാര്യംമുഴുവൻ മനസ്സിലാക്കി, അവളുടെയും തന്റെയും മൃതിക്കു നമ്പിയെത്തന്നെ കാരണമാക്കി, അവളെകൊല്ലുവാൻ ഉപയുക്തമായ കല്ലുകൊണ്ടു തന്റെ മരണത്തിനും ഇടവരുത്തി. ഇനി ഘാതകന്റെ ഗതിയെന്തെന്നു നോക്കാം.

ദാസിയെക്കൊൻറ പഴി നമുക്കില്ലെ തടംതെരിയാതെനവേ
പാട്ടവഴിവിട്ടുക്കാട്ടുവഴിയോടെ പാറുദൂരം നടന്താൻ.
കാശിക്കും പോകലാം വേശയും തേടലാം കപ്പലും വൈത്തിടലാം
കൌവൈ(1)നമുക്കിനിയില്ലയെൻറു വേടിയൻ
കൈകൊട്ടിപ്പാടിനനേ.
പണ്ടയിട്ടമന്തപ്പണ്ടെക്കിളവിമകൾ തങ്കച്ചരപ്പൊളിയെ
തട്ടാനിടത്തിൽ വിലകാട്ടലാമെൻറു സന്തോഷം മെത്ത മെത്ത
വിണ്ടലത്ത(2)ണ്ണൽ(3)വിരണ്ടൊരുകാതം വിഴന്തുനടന്തിടവേ
ദാസിയൈക്കൊൻറന്തരത്ത വെറിയിനാൽ വെള്ളത്താഹം പെരുകി
തണ്ണീർക്കിണററിൻ കരയിലേചെൻറു തകൈ(4)യാറലാമെനവേ
താങ്കുടമൈയയോങ്കും പടിമീതിൽ പററകഴററിവച്ചാൻ
തണ്ണിക്കിണററിലേ പാളയെപ്പോട്ടവൻ തണ്ണീരിഴത്തിടവേ
കൾപ്പടയ്ക്കുള്ളൊരു സർപ്പമിരുന്തു കടിത്തിതു വേതിയനൈ.
കൈയിൽക്കടിത്ത വിഷത്തിനാലേയവൻ കൈയെവലിത്തെടുത്താൻ
കൈയിലുടമൈ കയത്തിലെ വീഴവേ കരയിലവൻവീഴവേ
കണ്ടവരുണ്ടോ കൂപ്പിട്ടുക്കൂപ്പിട്ടു കാടതിലേ പതൈത്താൻ
കൊണ്ടവിഷത്തുക്ക പണ്ഡിതരാരുണ്ടു തുളികൈകൊടുപ്പതുക്ക?
കൂട്ടിവരവേണമെൻറാൻ തലയിലേ കൊണ്ടിതു പാമ്പിൻവിഷം
കണ്ണും തലയും ചുഴന്തു വരുകുതു കഠിനം കഠിനമെൻറേ
രണ്ടടി തൂക്കിവെക്കും മുൻപേ വായിൽ രത്തക്കുരുതികെട്ടി
ഉന്തവുലകുക്ക ശുഭകാത്തു എൻറവനേങ്കിയിറന്തുവിട്ടാൻ.

---

(1) കൌവൈ = ദുഃഖം. (2) വിണ്ടലത്ത് = സ്വർഗ്ഗത്തിൽ (സ്വർഗ്ഗസ്ഥനെപ്പോലെ) (3) അണ്ണൽ = ശ്രേഷ്ഠൻ. (4) തകൈ = തളച്ച്

ദാസിയെക്കൊന്ന പാപം തന്നെ ബാധിക്കുകയില്ലെന്നും അക്കഥ ആരും അറിഞ്ഞിട്ടില്ലെന്നും കരുതി വണ്ടിപോകുന്നവഴിവിട്ടു കാട്ടുപാതയിൽക്കൂടി അയാൾ നടന്നുതുടങ്ങി. വഴിക്കുവെച്ചു കാശിക്കുപോകാമെന്നും, മറെറാരു വേശ്യയെ വെപ്പാട്ടിയാക്കാമെന്നും, കപ്പൽപോലും വയ്ക്കാമെന്നും തന്നോടു ശണ്ഠതുടങ്ങിയ തായ്ക്കിഴവിയുടെ പുത്രിയുടെ ശരപ്പൊളിമാല തട്ടാനു വില്ക്കാമെന്നും മററും പല മനോരാജ്യങ്ങൾ അയാൾ കണ്ടു. വേശ്യയെക്കൊന്ന വെറിയിൽ വെള്ളദ്ദാഹം പെരുകി ഒരു കിണററിൽചെന്നു വെള്ളംകോരി. കൈയിൽ പാമ്പുകടിച്ചു; ആഭരണപ്പൊതികിണററിലും വീണു; വൈദ്യന്മാരുണ്ടോഎന്നു് ആ ദുഷ്ടൻ നിലവിളിച്ചു; അവിടെയേതു വൈദ്യൻ? രക്തം ഛർദ്ദിച്ചു് അയാൾ ആ സ്ഥലത്തുതന്നെ വീണു സിദ്ധികൂടി.

പട്ടാരേ മൂവരും പരമശിവനരുളാലേ
ഇഷ്ടമുടൻ മൂവരും യമരാജൻ കോട്ടെ ചെൻറാർ.
ചെൻറയുടനെയറിന്തു ചിത്രപുത്രനയിനാരും
കണ്ടു മൂവർമുപ്പിറപ്പുക്കണക്കെടുത്തുപ്പാർത്തനരാം
കേഴ്‌വിയില്ലാപ്പഴവനല്ലൂർകിളയോടേ മുടിവതക്കു
ശീമയാളും ചോളനാട തേവിയർതൻ തിരുവയററിൽ
നമ്പിവന്ത ദാസിയേയും നട്ടുവനെയും അടൈത്താർ.
കട്ടുടയ വണികേശൻ കാവിരിപ്പൂമ്പട്ടിനത്തിൽ
ചെട്ടിച്ചിതൻവയററിൽ തിരുമറയോനെയടത്താർ
പിളെള്ളയില്ലാച്ചോളനാട പെൺകൊടിയാൾതേവി ചൊൽവാൾ
കൊള്ളിവയ്ക്ക മകനെവേണ്ടി കോവിലിൽതാൻ തവമിരുന്തേൻ.
മുന്നൊലിയെയൊരുപാമ്പു മുട്ടക്കിവരക്കണ്ടേനേ
വെള്ളാട്ടെത്തിമ്പതക്കു വെരുകുവന്തു പതുങ്കക്കണ്ടേൻ
മധുപരുക്ക(1)പ്പാൽകുടിക്ക മന്ത(2)യിലേപോകക്കണ്ടേൻ
എൻറുചൊല്ലിത്തിരുത്തേവിയിരുക്കുമന്തവേളയിലേ
നൻറിയുടൻ കളിയാമൽ നാല്പത്തുനാൾ ചെൻറതുവേ.
ഒൻറാനമാതത്തിലേ ഒണ്ടില്ലൈയെൻറു തമചയ(3)ങ്കൾ
രണ്ടാനമാതത്തിലേ തമചയങ്കൾ തീർന്തിടവേ
മൂൻറാനമാതത്തിലേ മുത്തുവിരമനിയാനാൾ
നാലാനമാതത്തിലേ നല്ലാലിൻ പഴംപോലെ

---

(1) മധുപരുക്കം=മധുപക്കം. (2) മന്ത=ആട്ടുമാട്ടുകളുടെ പററം (3) തമചയം=സംശയം. രാജ്ഞിയെ കവി കൺതികടിപ്പിക്കുന്നു. യമന്നാ മാനഃഷാ ഘലാക തന്നാസ്തസ്യ ദേവതാഃ.

കഞ്ചികുടിതാൻമറന്നു കണ്ടപണ്ടം തിന്നാമൽ
ആറാനമാതത്തിലേ ആറാട്ടും ഊരൂട്ടും
അഞ്ചാനമാതത്തിലേ അടിവയറു പൂരണമായ്
ഏഴാനമാതത്തിലേ ഇരണ്യ(1)രക്കപ്പൊങ്കാലൈ
എട്ടാനമാതത്തിലേ എഴുന്തിരുക്ക മാട്ടാമൽ
ഒൻപതാം മാതത്തിലേ ഊരറിയപ്പൊങ്കലിട്ടു
(ഇമ്പമുടൻ) നാലുംകേട്ടു ഈറു പുരൈതാൻ മുകിത്താർ
പത്താനമാതത്തിലേ പച്ചു മെയ്നോവെഴുന്തുവര
വരുത്തമതുകണ്ടപോതേ മരുത്തുവ(2)ത്തെക്കൂട്ടിവന്താർ

അങ്ങനെ മൂന്നുപേരും മരിച്ചു യമന്റെ രാജധാനിയിൽ ചെന്നപ്പോൾ ചിത്രഗുപ്തൻ മുൻകണക്കുകൾ നോക്കി ശാന്തിക്കാരനെ ചോളരാജ്യത്തിൽ കാവേരിപ്പട്ടണത്തിലെ ഒരു വണിക്പരന്റെ പുത്രനായും നട്ടുവനേയും ദാസിയേയും ചോളരാജാവിന്റെ സന്താനങ്ങളായും ജനിപ്പിച്ചു. പവിഴനല്ലൂർ കടയോടെ (അവിടത്തെ ശിശുക്കളോടുകൂടി) നശിക്കുന്നതിനു വേണ്ടിയാണ് ഈ ജന്മം അവൎക്കു ചിത്രഗുപ്തൻ നല്കിയതു്. ദുസ്വപ്നങ്ങൾ കണ്ടു ദുഃഖിതയായ രാജ്ഞിയുടെ ഗർഭധാനവും പ്രസവവും മററും കവി വിസ്തരിച്ചുവൎണ്ണിക്കുന്നുണ്ടു്. ആഭാഗം മുഴുവൻ ഇവിടെ ഉദ്ധരിക്കുവാൻ സൌകൎയ്യമില്ല. ആ സ്ത്രീരത്നം ഇരട്ടപെററു.

അന്റു തിരുവയറുനൊന്തു ആൺപിള്ളയും താൻപിറക്ക
പിന്നെയൊരു പെൺപിറക്ക പെൺകൊടിമാർ കുരവയിട
മണ്ണരിൽ ചോതിരിഴി(3)വന്തു മൂത്തം(4)ചൊല്ലുവനാം
'കളിമറവാൺപിള്ളയെ കമ്പകന്നനെൻറിടലാം
തുലങ്കുകിൻറ പെൺപിള്ളയെ തൂപ്പുണക്കൈയെൻറിടലാം
പിള്ളെയില്ലാനമ്മെയെല്ലാം പിറന്നതിന്ന വന്തിതുകാൺ
ചോളനാട തേചമെല്ലാം മുട്ടുകാടായ്പ്പോയിടുമാം
തെളിനരൈനൈമുകട്ടിലാണൈയോൻറു കൂപ്പിടുമാം
നാട്ടിലുള്ള മാടാടു നമുക്കവിയാകാതാം'
ചോതിരിഴി ചൊന്നതെല്ലാം ചോളനവൻ കേട്ടിരുന്തു
'പൊല്ലാതപിള്ളയെൻറു പൊട്ടുവിടലാകാതേ
ഇല്ലാത്തതുണ്ടാമോ? ഇരുപ്പത്തെയാർ തള്ളവെപ്പാർ?

(1) ഇരണിയർ = സൂര്യൻ (2) മരുത്തുവം = സൂതികർമ്മിണി.
(3) ചോതിരിഴി = ജ്യോതിഷി. (4) മൂത്തം = മുഹൂർത്തം.

മണ്ടയിലേ ചിലന്തിവന്താൽ മണ്ണോടുചേർവർകളോ?
പണ്ടെവിതിയതെല്ലാം പാത്തിരുക്കലൊ'മെനവേ
തൊട്ടിലിലേതാരാട്ടിത്തുക്കമഞ്ചക്കട്ടിലിലേ
പട്ടണിമേൽമെത്തയിലേ പട്ടത്തിരുന്താളേ തേവി
മരുന്തുപോലെ കാത്തിരുന്ത മരുത്തുവവുമാങ്കിവിട്ടാം.

ആ ഇരട്ടപ്രസവത്തിൽ മൂത്തതു് ആണും ഇളയതു പെണ്ണും ആയിരുന്നു. രാജാവു് ജ്യോതിഷിയെവിളിച്ചു പ്രശ്നം വച്ചിച്ചു. ജ്യോതിഷി ആ സന്താനങ്ങളെക്കൊണ്ടു ചോളരാജ്യം മുടിയുമെന്നും ആൾതാമസമുള്ള ഗൃഹങ്ങളിൽ കൂമനിരുന്നു മുറയിടുമെന്നും നാട്ടിലുള്ള കന്നുകാലികൾ നശിച്ചുപോകുമെന്നും തിരുമനസ്സറിയിച്ചു. രാജാവു് ആ ദീർഘദർശനം അത്രയൊന്നും വകവെച്ചില്ല. ശിശുക്കളെസ്സംരക്ഷിക്കേണ്ടതു മാതാപിതാക്കന്മാരുടെ ധർമ്മമാണെന്നും തലയിൽ ചിലന്തിവീണവർ മരിച്ചുകണ്ടിട്ടില്ലെന്നും വരുന്നവിധി വഴിയിൽത്തങ്ങുകയില്ലെന്നും മററും ആയിരുന്നു അദ്ദേഹം കൈക്കൊണ്ട സമാധാനം. രാജ്ഞിയും സൂതികർമ്മിണിയും ഉറക്കമായപ്പോൾ ആ രാക്ഷസശിശുക്കൾ തമ്മിൽ ഇങ്ങനെമന്ത്രിച്ചു.

പെൺപിള്ളയും ആൺപിള്ളയും പേചിയതേ രകചിയമായ്
'ഉൺപതുവേ കണ്ടിടലാം ഉറക്കംവരുമോ നമുക്കു?
അന്നൈപാലുണ്ടകാലരും പശിയോ തീരുതില്ലെ
നമ്മുടയ താഴ്മുലപ്പാൽ നാവു നനയാതന്റോ?
ഉന്നിയൊരു നാഴികയിൽ ഊർമുഴുതും ചുററിടലാം
കട്ടുടനേ മാടുകളെക്കന്റുകളെപ്പാരാമൽ
കടിച്ചുവന്തു നാം കിടന്താൽ കൂടിവരു(1)മേ നമക്കു'
തുരിശത്തിൽപിള്ളെരണ്ടും തൊട്ടിൽവിട്ടു എഴുന്തിരുന്തു
കതകതന്നൈത്താൻതിറന്തു കാലതന്നൈക്കീഴെവെച്ചു
ഊരെയെല്ലാം കവട്ടി(2)വെച്ചു തെരുവത്തെ ചെന്റു നിന്റു
വാര(3)മുടൻ തൊഴമാട്ടെ വിളെന്താരെ കൈയാലെ
എണ്ണിയൊരു എരുത്തുതന്നെ രണ്ടുകൈയാൽപ്പൊത്തിക്കൊണ്ടു
ഉള്ളെയുള്ളവെല്ലാമൊടിയ ഉണ്ടപോലെ തിരട്ടിക്കൊണ്ടു
വെണ്ണിയുടൻതൊണ്ടയാലേ വിഴുങ്കിനാർകളേ ഇരുപേരും.

---

1) കൂടിവരും=(സുഖം)വർദ്ധിക്കും. (2) കവട്ടുക = ഉറക്കുക. (3) വാരം = (സ്നേഹം) ആശ.

തുണ്ടി(1)ച്ചിറുകൻറുകളൈ തൊട്ടകറിയായ്ക്കൂട്ടിക്കൊണ്ടു
എരുമൈകളൈ നകത്താലെയിരുപാതിയായ്പ്പിളന്തു
അരുമയുടൻ വായിലിട്ടാർ, അടങ്കുതില്ലൈ കടൽകൊതിപ്പു(2)
അരവയറുകാണാമൽ അപ്പുക്കപ്പാൽ(3)ത്താൻപോനാർ
എരുമയിലേ ഇരുന്നൂറും എഴുന്നൂറു പൊതിയെരുതും
വെള്ളാട്ടൈക്കാലൈ വാരി വിരലതിലേയിറുക്കിവിട്ടാർ.
തുള്ളിയതുതാൻ തുടിക്കത്തൊണ്ടയിലേ പോട്ടിറക്കി
അൻറുരാവിൽ നിത്തിരയിൽ അരുകിരുന്ത തോഴിയരൈ
ആരൊരുവരറിയാതേയവരുമങ്കേ വിഴുങ്കിവിട്ടാർ.
'ഇൻറോടേ തിൻറുവിട്ടാൽ ഇനിമേലും വേണ്ടാമോ?'
വീണ്ടുവന്തു പിള്ളൈരണ്ടും വിമ്മി വിമ്മിയഴതിടവേ
തീണ്ടിയെടുത്താളൊരുത്തി തേവികിട്ടെക്കൊടുത്തനളേ
കൊള്ളയിട്ട പിള്ളൈരണ്ടും കോതൈ(4)യർ പാൽകടിത്തിട്ടമാം.
വെള്ളിയതു താൻകീറമേൽ പൊഴുതു വിഴിത്തിട്ടമാം.

"നമുക്ക തള്ളയുടെ മുലപ്പാൽ നാക്കുനനയ്ക്കാൻ കാണുകയില്ലല്ലോ. വെളിയിൽപോയി അഷ്ടികഴിക്കാം" എന്നു നിശ്ചയിച്ചു ഊരിലുള്ള എരുമകൾ (എരുതു), കാളകൾ, വെള്ളാടുകൾ ഇവയെല്ലാം ഭക്ഷിച്ചു. പിന്നെയും വയറു നിറയായ്കയാൽ കാത്തുകിടന്ന തോഴിമാരേയും തിന്നു വീണ്ടും ശിശുക്കളായ് തൊട്ടിലിൽ മുൻപിലത്തേപ്പോലെ കിടന്നു. തള്ളയുടെ സ്തന്യവും പാനംചെയ്തു. ഇങ്ങനെ ഓരോ ദിവസവും പകലെല്ലാം മനുഷ്യരേയും രാത്രിയെല്ലാം രക്ഷസ്സുകളേയുംപോലെ അവർ പെരുമാറിത്തുടങ്ങി. രാജധാനിയിൽ പ്രജകൾക്കു പൊറുതിമുട്ടി.

കൻറുമേയ്ക്കുമിടയരും കോൽകളും കാലിമേയ്ക്കിൻറ കൂലിയാൾക്കൂട്ടവും
മുന്തിമേയും പശുക്കളൈമായ് വന്തു മൂത്തകോനാൻ മുറയിട്ടുച്ചൊല്ലിനാൻ.
'പന്തിരണ്ടുവരിഷം കമരിക്ക പരിചമിട്ട(5)പശുവൈയും കാണല്ലൈ;
എഴുപെൺപൊററ കാളൈയും കാണല്ലൈയെട്ടുപത്തു
വെള്ളാട്ടൈയും കാണല്ലൈ.
പൊൻനിറത്താനും പൂപ്പൊരിക്കാളയും പോരെരുതും പനംപഴക്കല്ലും‡
കട്ടക്കൊമ്പൻ കരുമറച്ചാമ്പയും കമലക്കണ്ണൻ കരുമറച്ചുട്ടിയും
എങ്കൾവാണിയം ഇങ്കൊടെപോച്ചുതേ എളിയനാങ്കളും
ഊർവിട്ടുപ്പോകിറോം'

---

(1) തുണ്ടി = ചെറിയ (2) കടൽകൊതിപ്പു = വിശപ്പ് (3) അപ്പാൽ = അപ്പുറം (4) കോത = സുന്ദരി (5) പരിചമിട്ട = പരിചപ്പെട്ട (വഴിപാടായ് നേർന്ന) ‡ കക്കൽ = നായ; ഇവിടെ നായ്പോലെയുള്ള ചെറിയ പശു.

ഇടയന്മാർവന്നു രാജാവിനോട് അവക്കുണ്ടായ സങ്കടങ്ങൾ അറിയിച്ചു. രാജാവു തലയാരിമാരെ വിളിച്ചു മോഷ്ടാക്കളെ പിടിക്കുവാൻ ശട്ടംകെട്ടി. ഒരു ഫലവുമുണ്ടായില്ല. ബാധകളുടെ ശല്യമാണെന്നുള്ള പരമാൎത്ഥം മനസ്സിലാക്കി അവർ ഒളിച്ചോടിയതേ ഉള്ളൂ. വീണ്ടും ജ്യോതിഷിയെ വിളിച്ചു പ്രശ്നം വയ്പിച്ചപ്പോൾ അയാൾ മുൻപു താൻ അറിയിച്ച വൃത്താന്തങ്ങൾ ഒന്നുകൂടി വിശദമായി ഗ്രഹിപ്പിച്ചു. അതിനു മുൻപു ലായത്തിലെ ആനകളുടേയും കുതിരകളുടേയും കഥ കഴിഞ്ഞതായി രാജാവു കേട്ടു. ഒടുവിൽ ജ്യോത്സ്യൻ "പട്ടത്തുദേവിയെ ഇനെൻറക്ഷ കൊല്ലാമൽ പാപ്പീർ" എന്നുപറഞ്ഞു ആ രണ്ടു ശിശുക്കളെയും കാട്ടിൽ കൊണ്ടുചെന്നു മറയത്തു കളയണമെന്നുപദേശിച്ചു. രാജകിങ്കരന്മാർ കാട്ടിൽ ഒരു വേപ്പുമരത്തിന്റെ ചുവട്ടിൽ അവരെ കിടത്തിയുംവച്ചു പോയി. അവിടെ അവർ നീലനെന്നും നീലിയെന്നും പേർധരിച്ച് ആ മരത്തിൽ ഇരുന്നുകൊണ്ടു വഴിയാത്രക്കാരെ ഹിംസിച്ചുതുടങ്ങി. അക്കാലത്തു പവിഴനല്ലൂരിലെ വെള്ളാളർ അവരുടെ ക്ഷേത്രം ജീൎണ്ണോദ്ധാരണം ചെയ്യുന്നതിനായി ആ മരം വെട്ടിക്കൊണ്ടുപോയി. അതിൽ നീലനും നീലിയും കൂടിയുണ്ടായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. അവിടെച്ചെന്നപ്പോൾ നീലൻ പൂൎവ്വവൈരം വച്ചുകൊണ്ട് അന്നത്തെ ശാന്തിക്കാരന്റെ കാലടിച്ചുമുറിച്ചു. അതുകൊണ്ടു ക്ഷേത്രത്തിലെ ആരാധനമൂൎത്തിയായ ഭഗവാൻ ശ്രീപരമേശ്വരൻ ക്രോധാവിഷ്ടനായി പ്രതിവിധിക്കായി ഭൃത്യപ്രധാനനായ കണ്ഡോദരനെ നിയോഗിച്ചു. കണ്ഡോദരൻ നീലനെ വധിച്ചു. അതുകണ്ടു നീലി വളരെ വ്യസനിച്ചു. എങ്കിലും തനിക്കു പൂൎവ്വജന്മത്തിലെ 'പഴിതീക്കുവാൻ', അതായതു പ്രതികാരംചെയ്യുവാൻ, ആഗ്രഹമുണ്ടായിരുന്നതിനാൽ തന്റെ ശത്രുവായ ഘാതകന്റെ വരവുംപാൎത്ത് അവിടെത്തന്നെ സ്വൈരമായി കാലയാപനംചെയ്തു.

ഇനി നമുക്കു കാവേരിപ്പൂമ്പട്ടണത്തിലെ കഥയെന്തെന്നു നോക്കാം.

ചെട്ടിച്ചി തവമിരുന്തു തിരുവയറു ചൂലാ(1)കി
കട്ടിവൈത്ത തിരവിയംപോൽ അമൈകെഴ ഒന്റൈപ്പെറെറടുത്താൾ.
തൊട്ടിലിലേ താരാട്ടിത്തൂക്കമങ്കെക്കട്ടിലിലേ
ഇട്ട(2)മുടൻ 'ആനന്തൻ' എന്റുപേരുമിട്ടാളേ.
നായകിയാൾ പെറാപ്പിള്ളെ നടന്തങ്കേ വിളയാടി
വാങ്കുടനെ അഞ്ചാറുവയതുമാനപിന്നെ
പിള്ളയുക്കുതകപ്പനവൻ പെരിയപുത്തിചൊല്ലുവനാം
'നല്ലവനേ! ആനന്താ, നാനുനക്കുച്ചൊല്ലുകിറേൻ

(1) ചൂൽ = (ശൂല) ഗൎഭം (2) ഇട്ടം = ഇഷ്ടം

ഇല്ലെയെൻറു ഒരുവർകിട്ടേ ഇരപ്പതുക്കും പോകാതേ
കൊടുപ്പവരെ വിലക്കാതേ കോറം(1)ചൊല്ലിത്തിരിയാതേ
അടൈക്കല(2)മായ് വന്തവരെ ആളാക്കിവൈത്തിടുവായ്
കട്ടിവൈത്ത മുതലിഴക്ക(3)ക്കച്ചവടം ചെയ്യാതേ
ചെട്ടികളായ്പ്പിറന്തവൎക്കുത്തിരവിയമേ കൊതികൊള്ളും കാൺ
തേടിയുള്ളതും അവിചാരി(4)ത്തെരുവോടേ പോകാതേ
വീടുതന്നിൽപ്പെൺകളുട മേൽപുത്തികേളാതേ
തനിവഴിയേ പോകാതേ ചമത്തനെൻറു പേശാതേ
ചിനംമികുതികൊണ്ടാലും ചിരിത്തുമികപ്പേശിടുവായ്
ഒരുമുഴത്തുക്കാനാലും ഉഴുതവനേ ആൺപിള്ളെ
തനിവഴിയേ പോമ്പോതു തടൈ(5)കണ്ടാൽപ്പോകാതേ
പെരുവഴിയേ പോമ്പോതു പെണ്ടുകളെക്കൂടാതേ
പൊരുൾചേതംവന്താലും പുണ്ണിയത്തെക്കളയാതേ
ഇരുൾകാലം അശൽവീട്ടിൽ ഇരുന്തുവിളെയാടാതേ
അരക്കാശു ആനാലും അടക്കമതായ് വൈത്തിരുപ്പായ്
വീട്ടിലുള്ള ഉടമയെല്ലാം വീൺചിലവുചെയ്യാതേ
കാട്ടിലിട്ട വെള്ളാൺമൈ(6)കാത്തവൎക്കുത്തുണയാം കാൺ
കല്യാണംചെയ്യാൎക്കു കടംകൊടുക്ക നിനൈയാതെ
ചലിയാമൽ ഇരപ്പവൎക്കുത്താനമിതു കൊടുത്തിടുവായ്
പൈയെടുത്തുത്തോളിലിട്ടുപ്പുഴകയിലേ പോകാതേ
പെണ്ടുകളാൽച്ചാവതുക്കു പിരമവിതിയുണ്ടുനക്കു
തുപ്പർപുകഴാനന്ത! ചൊന്നപടി നടന്തുകൊൾവായ്"
എൻറുചൊല്ലിത്തന്നാടമൈ ഇരുന്തതെല്ലാം കൈകൊടുത്തു
നാററിയുള്ള പട്ടണത്തിൽ നായകനും ഇറന്തുവിട്ടാൻ.

ആനന്ദൻ എന്ന പേരോടുകൂടി ഘാതകൻ വളൎന്നുവന്നു. അയാൾക്കു പിതാവു പല സദുപദേശങ്ങളും നല്കി കൈവശമുള്ള സ്വത്തുക്കളും മുഴുവൻ കൊടുത്തു. പവിഴനല്ലൂരിൽ പോകരുതെന്നു പ്രത്യേകം ഉപദേശിച്ചു്, വേപ്പിൻപിടിയോടുകൂടിയ ഒരു ഉടവാളും മരിക്കുന്നതിനുമുൻപ് മകനെ ഏല്പിച്ചു്, നീലിയിൽനിന്നു രക്ഷപെടുവാൻ അതും ഉപയുക്തമാകുമെന്നു പറഞ്ഞുകൊണ്ടു പരലോകപ്രാപ്തനായി. അ

(1) കോറം = ഏഷണി (2) അടൈക്കലം = ശരണം (3) ഇഴക്ക = നശിക്കത്തക്കവിധത്തിൽ
(4) അവിചാരി = വേശ്യ (5) തടൈ = തടസ്ഥം. (6) വെള്ളാൺമ = കൃഷി.

ച്ഛന്റെ നിര്യാണാനന്തരം മകൻ ഓരോ കച്ചവടം തുടങ്ങി. അതിലെല്ലാം നഷ്ടപ്പെട്ടു. ഒടുവിൽ അന്യദേശങ്ങളിൽപ്പോയി വാണിജ്യംചെയ്തു ലാഭംനേടാമെന്നു നിശ്ചയിച്ചു. വൃദ്ധയായ തള്ള കഴിയുന്നതും തടുത്തുനോക്കി.

"പോകാതേ പോകാതേയട പൊന്നിൻകൈമണിയേ!
പെററവയറുകൊതിക്കിതു പുത്തിചലിക്കിതു പുത്തിരരേ!
ആകാതേയാകാതേ അട ആനന്ദ! എൻമകനേ!
അയ്യനരുളാലേ പെററു വളത്തെന്നകമുരുകതട!
ഉന്നൈപ്പെറുവതുക്ക മകനേ നാൻ മുന്നം തവമിരുന്തേൻ.
എന്നാലൈ പോകതില്ലൈ മകനേ നീയുനിക്കേളേ കരുമം
കണ്ടകരുമമെല്ലാം ഗ്രഹനിലൈ പലണ്ട പൊല്ലാതുനക്ക
കണ്ടകനീലി കണ്ടാൽച്ചതി നിനക്കെണ്ടെൻറു ജാതകമാം
കാനമയിൽപോലേ പഴകയിൽക്കാട്ടിടല നീലിയുണ്ടു
കണ്ടാൽവിടമാട്ടേനെൻറു പൊന്നമൊഴി കണ്ണേ കേക്കല്ലയോ?"

ഈ വാക്കുകളൊന്നും ആനന്ദന്റെ ചെവിയിൽ കയറിയില്ല. എങ്കിലും അമ്മ പ്രത്യേകം എടുത്തുകൊടുത്ത മുൻപറഞ്ഞ (കണ്ടപത്തിരം) ഖണ്ഡനത്തിനുള്ള ഉടവാളും വാങ്ങിക്കൊണ്ടു തിരിച്ചു. യാത്ര ആരംഭിച്ചപ്പോൾതന്നെ പല ദുശ്ശകുനങ്ങളും അയാൾ കണ്ടു.

മുട്ടക്കിടാനയാൻവരവും മുട(1)പ്പൂനൈ കറുക്കിടവേ,
പൺപു(2)ടയ ചന്തിവിട്ടു പാതൈവഴി വരുമ്പോതു
പെൺപിള്ളയൊരാൺപിള്ളയെ പിടരിയിലേ
അടിക്കക്കണ്ടാൻ.
എണ്ണെമുഴുകീട്ടൊരുവൻ എതിരേ വരത്താൻ കണ്ടാൻ
പെണ്ണൊരുത്തി വെട്ടിമുന്നേ പെരുങ്കടത്തൈപ്പോട്ടുടച്ചാൾ
നായനാർ ചെട്ടിമുന്നേ നായ്യുള്ളെയിട്ടിട്ടമാം
പനൈയില്ലാ നടുവഴിയിൽ പച്ചയോന്തു വാപിളക്ക
മൻക്കുവൈ (3) തലൈമേലേ മണൽവാരിയെറിന്തിടവേ
ജന്മവിനൈ തടയാലേ തിരുമ്പിവരവൊട്ടാമൽ
കമ്മവിനൈ പിടലിയിലേ കൈകൊട്ടുത്തുതള്ളിടവേ
അന്നേരം മലക്കാരത്തി അഴകാന കറിചൊന്നാൾ.
'മുന്നൊരുനാൾ നീ മറയോൻ മുതൽകുടിയാൾ (4) ഒരു തേവി

(1) മുട = മുടവുള്ള (2) പൺപ് = നാശ (3) കുവ = പരുന്ത് (4) മുതൽകുടിയാൾ = ഒന്നാമത്തെ കുടിക്കാരി.

ഉന്മേലേ മനതാക ഉൻപിറകേ വഴിനടന്താം
വഴിനടന്താളുൻപിറകേ വനമാന കാടതിലേ
വിഴതടിയ ഉറങ്കയിലേ.............. .. .........
വലൈവീശിപ്പിടിപ്പവംപോം വഴിയിലുന്നൈപ്പിൻതുടർവാം'
കുറത്തികുറി കേളാമൽ കൊട്ടംപോക്കായ്പ്പോകയിലേ
കപ്പു(1)ടയ നെട്ടനീലി കാടകത്തേ തോൻറിനാളേ.

ആ ശകുനങ്ങളും, കൈനോക്കി ഫലംപറഞ്ഞ കുറത്തിയുടെ വാക്കുകളും ഗൌനിക്കാതെ ആനന്ദൻ മുന്നോട്ടുപോയി. മുന്നിൽ നീലിയും ആവിർഭവിച്ചു. സർവ്വാംഗസുന്ദരമായിരുന്ന ആ കാമരൂപിണിയുടെ രൂപം; സർവ്വാലങ്കാരഭൂഷിതമായിരുന്ന അവളുടെ ശരീരം.

തോൻറിനിൻറാം നീലി തുടയിടയ്ക്കേററ പട്ടാടയുടൻ
പട്ടാടകൊയ്തുടുത്തു നല്ല പൺപൊന്നരഞ്ഞാൺ തുടരരഞ്ഞാൺ
അരഞ്ഞാൺ പലതണിന്തു അൻറു കച്ചയിറുക്കിപ്പണിയണിന്തു
ഊരിത്തലൈ ചെരുകി മുടികോതിമുടിത്തുടൻ ചീപ്പുവൈത്തു
വൈത്താം പിറമുതലായ് വട്ടപ്പൊട്ടുടൻ ചിന്തുരപ്പൊട്ടുതൊട്ടു
ചോതിമതിമുകത്താളുടൻ തുലങ്കി(2)രുകണ്ണുക്കുമൈയെഴുതി
മൈയ്നീട്ടി നീംവിഴിയിൽ പല വാട(3)കം കൂട്ടിയരൈത്ത
മഞ്ചം
മെയ്യെങ്കും താനണിന്തു മികവാലേ കഴുത്തിൽച്ചുവപ്പണിന്തു
കൈയിൽച്ചുരം(4)പിടിത്തുക്കനിവായ്ക്കിലയാലെ പതംവരുത്തി
(5) ചെന്താമരൈ തിരുവായ് ദേവരംഭയൈപ്പോലെ
ചമെയ്ന്തൊരുക്കി
കണ്ടാൽ മയൽ(6)കൊള്ളവേ അങ്കെ കാതലി നീലി മുട്ടാക്കമിട്ടു
നിൻറാം വഴിതന്നിലേ; അന്തനേരിഴൈ(7)നിൻറതറിയാതെ
മട്ടേറം തിൺപുചത്താൻ വണികേശൻ പച്ചൂമൈ(8)യും
തോളിലിട്ടു
കണ്ടാനേ നീലിയൈയും എന്തൻ കാതലു(9)ടയമച്ചാവി•യെൻറു.

നീലി ആനന്ദനോട് താഴെക്കാണുന്നവിധത്തിൽ സംഭാഷണമാരംഭിച്ചു.

---

(1) കപ്പ്=ദർപ്പം (2) തുലങ്കി=പ്രകാശിക്കുന്ന വിധത്തിൽ (3) വാട=വാസന (4) ചുരം=വെററിലച്ചുരുൾ (5) ചെന്താമരയിൽനിന്നവതരിച്ച ലക്ഷ്മിയായ് (6) മയൽ=കാമം (7) നേരിഴ=സുന്ദരി (8) പച്ചുമൈ=സമ്പത്തുനിറഞ്ഞ പണസഞ്ചി (9) കാതൽ=പ്രേമം • മച്ചാവി=(മച്ചിനി) അളിയത്തി.

വാട്ടമററ വണികേശ! വാരുമയ്യാ! ഒരുവാത്തൈ
കേട്ടപ്പോമെൻറുചൊല്ലിക്കിട്ടവന്തു വഴിമറുത്താൾ
‘ഓശ്രരിൽക്കൂടിയിരുന്ത കടിയറിയമാട്ടീരോ?
പിരിയവേ മാട്ടാമൽ പിൻകാട്ടിപ്പോറീരോ?
ഉമ്മുടയ മാമനുക്ക ഉരിമയുള്ള മകളല്ലവോ?
എന്നുടയ തമയനിവൻ ഇറന്തുവിട്ടാനിക്കാട്ടിൽ
കാടെല്ലാം നാൻ തേടിക്കൺപൂത്തു മെയ് ചടൈത്തു
വീട്ടതന്നിൽപ്പോകാമൽ നെറികൊണ്ടു വന്തുവിട്ടേൻ
പഴകയിലേ(1)പോവതുക്ക പാതൈയറിയാമൽ നിൻറേൻ
ഒരുവരില്ലാക്കാട്ടതന്നിൽ ഉന്നൈക്കണ്ടു പയംതീർന്തേൻ
ഇതുപോക്കും ഒരുവയസ്സു എൻറാരേ തായ് തകപ്പർ
മരുവി വിളൈയാട്ടതുക്കു വാരാമലേ തിരിന്തേൻ
ഇത്തനൈനാൾക്കൌവൈയെല്ലാമിൻറോടേ പോച്ചിതുകാൺ.’

ഇങ്ങനെ പൂർവ്വസ്മരണ ഉദ്ദീപിപ്പിക്കത്തക്കവിധത്തിലും അല്ലാതേയും അവൾ ചിലതെല്ലാം ഉപന്യസിച്ചപ്പോൾ ആനന്ദൻ അതിന് ഇങ്ങനെ മറുപടി പറഞ്ഞു.

ചിരിത്തവളൈയാനന്ദൻ തിരുമ്പിമെല്ലവേ പാത്തു
‘വഴകയിലേ ഉന്നൈയൊരു മാപ്പിള്ളൈതാൻ കേൾക്കലൈയാ?
കാക്കയോട്ടപ്പത്തുപോലേ കാടേറിത്തിരിവാനേൻ?
ചറുക്കാമൽ വേറൊരുത്തർ താലികട്ടിക്കൊള്ളാമൽ
വിട്ടവിട്ടാരോ ഉന്നൈയും മിനാരക്കാടേ തിരിവതുക്കു?
ഒട്ടവിത്തൈചെയ്യാതെ, ഉരുകിപ്പോയ്നില്ലാതെ.’

ഈ വാക്കുകൾക്കു പ്രത്യുത്തരം നീലി ഒന്നുകൂടി പ്രത്യഭിജ്ഞ ഉണ്ടാകുമാറു വിധത്തിൽ ഉച്ചരിച്ചു.

‘ഇന്നാക്കിൻറു താലികട്ട എവനിനിമേൽ വരപ്പോറാൻ?
കഴുത്തിലുള്ള ഉടമയെല്ലാം കളവാണ്ടു പോറീരോ?
പിള്ളൈമതിയറിയാമൽ(2)പിറകാലേ തുടർന്തുവന്തേൻ
അൻറെന്നൈക്കൊൻറതുക്കു അരുമനയാർ കേട്ടാരോ?
ഇൻറുമുന്തൻ കൈവാളാൽ ഇരണ്ടുതുണ്ടായ് വെട്ടിട്ടവായ്’

(1) പഴകൈ = പവിഴനല്ലൂർ (2) പിള്ളൈ മതിയറിയാമൽ = ബാലബുദ്ധി കൊണ്ടു തത്ത്വംഗ്രഹിക്കാതെ

അതിനു ചെട്ടി,

> 'വെട്ടിടവും കുത്തിടവും വീരമെനക്കുണ്ടാമോ?
> ചെട്ടിമകനായിരുപ്പോൻ ചേറുകത്തുക്കാകാതു'

എന്നും മററും പറഞ്ഞു സത്വാവസ്ഥ മനസ്സിലാക്കി വേഗത്തിൽ മുന്നോട്ട് ഓടിത്തുടങ്ങി. വിട്ടുപോകുവാനല്ലല്ലൊ നീലി വന്നതു്.

> 'നെഞ്ചെരിത്ത കടിവാഴ്കൈ നെടുകാലം നില്ലാതു
> കിഴക്കുമുകമായിരുന്തു കിട്ടവന്തു കൈപിടിത്തു
> വഴിക്കഴിവുചെയ്തവർ വാണിപവും പലിയാതു
> വെയിലുക്കുത്താനിരുന്തു മെല്ലെ മെല്ലെപ്പോയിടലാം'

എന്നുപറഞ്ഞുകൊണ്ട് അവളും പിൻതുടൎന്നു. 'തുമ്മിയൊരു വെററില യുക്കു ചുണ്ണാമ്പു താരുമെൻറാം'. വെററില തിന്നാൻ ഒരു ശകലം ചുണ്ണാമ്പു വേണമെന്നു ചെട്ടിയോടു ചോദിച്ചു. അങ്ങനെയാണ് ഇരുമ്പു കൈവശമുള്ള യക്ഷികൾ അകപ്പെടുത്തുവാൻ ശ്രമിക്കുന്നതു് എന്നു വായനക്കാർ കേട്ടിരിക്കുമല്ലൊ.

> 'ചുണ്ണാമ്പു കേട്ടവളേ എന്നൊത്താൻ തൊല്ലെപ്പെടുത്താതേ
> തോളിൽക്കിടക്കിൻറ പൈയിൽച്ചുരക്കൈച്ചുമന്തു ചടൈത്തേങ്ങി
> അയ്യോ കടുതായ് വഴിയിലെ എന്നോടു അലക്കൊടുപ്പേതുക്കടി?'

എന്നു ചെട്ടിയും,

> 'വെത്തിലൈ തിന്നാമൽപ്പോനാലെന്നുടൽ മെത്തച്ചുടയ്ക്കുതുകാൺ
> കൂടത്തുടരാമൽ ഉന്മൈ നാൻ കൊഞ്ചത്തിൽ വിട്ടുവിട്ടാൽ
> കൂട്ടമരംതന്നിൽ കാട്ടിനിൽക്കള്ളിക്കൊപ്പും ചിരിയാതോ?'

താൻ പിന്തുടരാഞ്ഞാൽ തന്നെനോക്കി കള്ളിച്ചെടിയുടെ കൊമ്പുകൂടി ചിരിക്കുമെന്ന് അവളും പറഞ്ഞു.

> 'നകൈപ്പോ(1)ടേ നടപ്പാനേൻ നങ്കയ(2)ർക്കിളൈ(3)കളുണ്ടു
> വകൈയുടയ മതിനി(4)യുണ്ടു മാമനുണ്ടു തായുമുണ്ടു'
> എൻറു ചൊല്ലിയേ കാട്ടിൽ ഇത്തനയും ഉണ്ടുചെയ്തു
> നൻറുകടൈത്തെരുവൈ വിട്ടു നടുവഴിയേ പോവോമെൻറാം
> ചെട്ടിതന്നെക്കൊഴുന്ത(5)നെൻറു ചിരിത്തുവരുവാളൊരുത്തി
> വെററിലൈയെത്തിന്നുമെൻപാൾ; വീടുതന്നിൽ വാരുമെൻപാൾ

(1) നകൈപ്പു = ചിരി (2) നങ്കയർ = യുവതി (3) കിളമൈകൾ = ബന്ധുക്കൾ
(4) മതിനി = ജ്യേഷ്ഠന്റെ ഭാര്യ (5) കൊഴുന്നൻ = ഭർത്താവിന്റെ സഹോദരൻ

മുററമതിൽവാരുമെൻറു മുക്കാലി പോട്ടിടുവാം.
നൻറാകവിരുന്തിടലാം നാലാറു വരിഷം മട്ടും
ഇൻറു വരുവീരെനവേ ഇടവഴിയിൽ കാത്തിരുന്തേൻ.
ചായയിലേ അറിയേനോ തമ്പി മകനെൻറു ചൊൽവാം
വെയിലതിലേ വഴിനടന്താൽ മെലിയാളോ എൻമകൾ താൻ?
മാപ്പിള്ളയും എൻമകളും വാഴവന്താരെൻറു ചൊൽവാം.

നീലി അവിടെ ഒരു ഗൃഹത്തേയും അതിൽ തൻെറ തള്ള, ഭർത്താവിൻെറ സഹോദരഭാര്യ, അമ്മൻ മുതലായവരേയും മായകൊണ്ടു സൃഷ്ടിച്ചു. ആനന്ദനെ അയാളുടെ സഹോദരഭാര്യവന്നു കുശലപ്രശ്നം ചെയ്തു സൽക്കരിച്ചു. അയാൾ അതെല്ലാം മായയെന്നറിഞ്ഞിരുന്നതിനാൽ നിന്നനില്പിൽനിന്ന് ഇളകിയില്ല.

'ഉലകുതനിലാശകൊണ്ടു ചെട്ടിയാരേ
ഓടിപ്പോനാലുമുമ്മൈ നാൻ വിടുവേനോ?'
'ചൂതുവൈത്തുക്കൊല്ലവേ തുടന്തുവാര നീലി ഉൻ
സൂക്ഷമെല്ലാം നാനറിവേൻ ശാസ്തിരത്തിനാലേ'
'ശാസ്തിരം ശാസ്തിരമെൻറു ചെട്ടിയാരേ!
കൊണ്ടപെണ്ണൈയടിത്തുപ്പോട്ടുക്കോപിക്കറീരേ'
എൻറു ചെട്ടി കേൾക്കുമുന്നെ കള്ളിക്കൊമ്പൈ
ഇട്ടക്കിപ്പിള്ളയാകവൃക്കൈയിൽ വൈത്താൾ.

അവളുടെ സൂക്ഷ്മാവസ്ഥ താനറിയുമെന്നു ചെട്ടി പറഞ്ഞപ്പോൾ കള്ളിക്കൊമ്പിനെ കുഞ്ഞിൻെറ രൂപത്തിൽ പ്രത്യക്ഷീഭവിപ്പിച്ച് കൈയ്യിൽവച്ചു കൊണ്ട് അയാൾ തൻെറ ഭർത്താവാണെന്നും ആ കുഞ്ഞ് അയാളുടേതാണെന്നും നീലി ഘോഷിച്ചുതുടങ്ങി. അതു കള്ളിക്കൊമ്പാണെന്നു ചെട്ടി വീണ്ടും വാദിച്ചപ്പോൾ അയാൾ കിണററിൽ കളഞ്ഞ പണ്ടങ്ങളുടെ കാര്യവും മററും യക്ഷി ഓർമ്മപ്പെടുത്തി. അങ്ങനെ ആനന്ദനും പുറകെ നീലിയും ഓടിയോടി പവിഴനല്ലൂർ കടത്തെരുവിൽ ചെന്നുചേർന്നു. ("അപയമിട്ട കരലോശൈ അമ്പലത്താർ താൻ കേട്ടു.") അയാളുടെ ആക്രന്ദനം അവിടത്തെ അമ്പലത്തിലുള്ള വെള്ളാളർ കേട്ട് ഓടിച്ചെന്നു. തന്നെ കൊന്നുതിന്നുവാൻ ഒരു യക്ഷി പാഞ്ഞുവരുന്നതായി അയാൾ ആവലാതിപ്പെട്ടു.

'വിട്ടുവിട്ടാൽ എന്നൈയെടുത്തു വിഴുങ്കാമൽ കാത്തിടുങ്കൾ'
എൻറു ചെട്ടി ചൊല്ലുമുന്നേ ഇടുക്കിയ കൈപ്പിള്ളയുമായ്

അൻറു വിമ്മിയഴുതുകൊണ്ടു അമ്പലത്തിൽ നീലിവന്താൾ.
മുട്ടാക്കൈത്താൻ തുറന്തു മുകത്തൈ മെല്ലക്കാട്ടിനളേ
'ഉൻക്കൂടവാറേനെൻേറാടിവന്താളിടവഴിയിൽ
ഏൻക്കൂടവരവേണ്ടാമെൻേറാടിവന്തേൻ നാൻ
പിടിത്തു വിളൈയാട്ടമെൻറു പെരുവഴിയിൽ വഴി മറുത്താൾ
കടിക്കവരും പാമ്പിതെൻറു കൈതപ്പി ഓടിവന്തേൻ
ഏൻകൈയിലെ പണവുമില്ലൈ; ഇവളൈ നാൻ വൈത്തറിയേൻ
ഉങ്കളുക്ക വേണമെൻറാൽ ഊരവരെ കൊണ്ടുപോങ്കോ'

'ചെട്ടിയാരേ! ചൊന്നതെല്ലാം ചെവികളിരക്കേട്ടീരൊ?
(1)അട്ടിൽ......ണ്ണിയെന്നൈ വെറും അവിശാരിയാക്കി വിട്ടീർ
ചെട്ടിച്ചിയാന പാവി ചെറുമൈയിലേ താലിവൈത്തേൻ
പലൈപ്പുകഴന്തെക്കാറി പകൽ വഴി നാൻ നടപ്പേനോ?
ഏളുപ്പിലാക്കിപ്പോട്ടീരേ; ഇനിയൊരുവാർ തൊട്ടുവാരോ?
പട്ടാങ്കു(2)മെത്തറുണ്ടേ പഴവനപ്പുരണ്ണർകളേ!
കട്ടിവൈത്ത എന്നൈയടിത്തു കാട്ടിൽ വിഴന്തോടിവന്താർ
പെൺപിള്ളൈയും ആൺപിള്ളൈയും പെററെടുത്ത അണ്ണർകളേ!
കൺതിറക്ക വേണ'മെൻറു കണ്ണീരു ഉതിർത്തനളേ.

ഇങ്ങനെ നാട്ടാരുടെ മുൻപിൽ അവർ തമ്മിൽ പലവിധത്തിലുള്ള ഉക്തിപ്രത്യുക്തികൾ നടന്നു. ഒടുക്കം തന്നെ ഉപദ്രവിക്കവാൻ നീലി വഴിയിൽ പിശാചുക്കളെ സൃഷ്ടിച്ചു എന്നു് ആനന്ദൻ പറഞ്ഞപ്പോൾ (അന്ത പിശാചുകൾ വന്തുമറുക്ക അതട്ടിവിട്ടോടി വന്തേൻ) ആ പിശാചുക്കളിൽനിന്നു് അയാളെ രക്ഷിച്ചതു താനായിരുന്നു എന്നായി നീലി. ഒടുവിൽ കൈയിലുള്ള വാൾകൊണ്ടു യക്ഷിയെ വെട്ടുമെന്നു് അയാൾ വീരവാദം ചെയ്തപ്പോൾ,

'എപ്പടി കൊൻറാലും നീർമുന്നേപ്പോലെയിരുപ്പീരേയാമാകിൽ
ഇപ്പടിപ്പോലുള്ള പിള്ളൈയൊരായിരമീൻറിടമാട്ടേനോ?
ചെട്ടിയാർ കള്ളിനിഴലിലേ ചെയ്തതൈ ദൈവമറിയാതോ?"

തന്നെ എങ്ങനെ കൊന്നാലും അയാൾ ജീവിച്ചിരിക്കുമെങ്കിൽ അതുപോലെ ആയിരം കിടാങ്ങളെ താൻ പെറുമെന്നും, പണ്ടു കള്ളിയുടെ നിഴലിൽ അയാൾ ചെയ്ത പാപം ദൈവമറിയുമെന്നും മററും യക്ഷിയും ഗർജ്ജിച്ചു. അവൾ കൈക്കുഞ്ഞിനെ താഴെയിറക്കി; ആ ചെട്ടിയാരുടെ അരികിൽചെന്നു്,

(1) അട്ടിൽ ......ണ്ണു = അടുക്കളക്കാരിയാക്കി (2) പട്ടാങ്കു = സത്യം

'അപ്പിച്ചേ (1) ഉൻ കൈയിലൊപ്പിച്ചാളെന്നെ
അൻറുസാക്ഷി നാനല്ലവോ' എൻറു ചിരിക്ക

ദാസിയുടെ വധത്തിനു സാക്ഷി താനായിരുന്നു എന്നു പറഞ്ഞു ചിരിച്ചു. കാണികൾ സ്ത്രീ സത്യവതിയെന്നും പുരുഷൻ അപരാധിയെന്നും വിധിച്ചു. പിന്നെയും ആനന്ദനും നീലിയുംതമ്മിൽ വാഗ്വാദംതുടരുകയും,

'കള്ളിയങ്കാട്ടുക്കള്ളേ നീരെന്നെക്കൊല്ലൈത്തലയിലിട്ടീർ'

എന്നുംമററും നീലി പൂർവ്വജന്മകഥ വിസ്തരിച്ച് ആനന്ദനെ വീണ്ടും തേജോവധംചെയ്കയുംചെയ്തു. അപ്പോഴേയ്ക്ക്,

പോകുംമതിനിനൈന്തു വേപ്പുംപത്തിരവും കൈകഴന്തുവീഴ
അമന്തവനേ! ചെട്ടിയാരേ! യെൻറു അൻറവൾ
കൈയാൽ മുടിപിടിത്തു
തൂങ്കിത്തുയിൽമുടിന്തു ചെട്ടി തൊണ്ണൈതുറന്തുടൻ പേശലററാൻ
ഉരൈപ്പാർ നെഞ്ചെപ്പിളന്തു ഉടൻ ഉററപന്തമവൾ നാട്ടിവിട്ടാൾ
പിറന്തപിള്ളെ കള്ളിതന്നൈ ഉടൻ പേച്ചി(2)യവൻ നെഞ്ചിൽ
നാട്ടിവൈത്തു
പറന്താളേ മോട്ട(3)യത്തിയന്തപ്പഴവനല്ലൂർ വഴിയാകവേതാൻ.

വേപ്പിൻപിടിയുള്ള ഉടവാൾ ആ സമയത്ത് ആനന്ദൻെറ കൈതെററി നിലത്തുവീണു. ആ തക്കംകൊണ്ട് നീലി അയാളുടെ വയറു പിളന്ന് അവിടെ ഒരു പന്തംനാട്ടി താൻ കൈക്കുഞ്ഞാക്കിയിരുന്ന കള്ളിക്കൊമ്പും അവിടെ നട്ട്, പവിഴനല്ലൂർവഴിയായി മുകളിലേയ്ക്കു പറന്നു പോയി.

ഇതാണ് നീലികഥയുടെ സംഗ്രഹം. വിസ്തരഭയത്താൽ ഞാൻ പല ഭാഗങ്ങളും വിട്ടിട്ടുണ്ട്. ഈ കൃതിയുടെ നാലു പാഠങ്ങൾ എൻെറ കൈവശമുണ്ട്; അവയിൽ രണ്ടെണ്ണം പ്രശസ്തഗവേഷകനും പരിഷത്തിൻെറ ഒരു പ്രധാനബന്ധുവുമായ ശ്രീമാൻ ഒററശ്ശേഖരമംഗലം ടി. ജി. അച്യുതൻനമ്പൂതിരി എനിക്കയച്ചുതന്നതും, ബാക്കിരണ്ടും ഞാൻതന്നെ സമ്പാദിച്ചു പകത്തിച്ചു വച്ചിട്ടുള്ളതുമാണു്. നാലു പകപ്പുകളും സ്ഖലിതജടിലങ്ങളാകയാൽ വളരെ ക്ലേശിച്ച് ഒരു ശുദ്ധമായ പാഠം ഉണ്ടാക്കേണ്ടിവന്നു. വില്ലടിച്ചാൻപാട്ടുകാർ ആദരിക്കുന്ന ഗ്രാമീണകൃതികളും രസനിഷ്യന്ദികളാണെന്നുള്ളതിനു നീലികഥയിലെ പല ഭാഗങ്ങളും സാക്ഷ്യംവഹിക്കുന്നു. (പഴവ) പവിഴനല്ലൂർ എന്ന ഗ്രാമം പണ്ടു തിരു

(1) അപ്പിച്ചി = അച്ഛൻ (2) പേച്ചി = പെൺപിശാച് (3) മോട് = മേൽ

വിതാംകൂറിൻെറ ഒരു ഭാഗമായിരുന്നു. അതിന്ന് ഇന്നത്തെപ്പേർ പഴവൂർ എന്നാണ്. അതു് ഇന്നു തിരുവിതാംകൂറിൻെറ അതിർത്തിക്കപ്പുറം തോവാളമണ്ട പത്തുവാതുക്കലിനെ തൊട്ടുകിടക്കുന്ന തിരുനൽവേലി ഡിസ്ട്രിക്റ്റിൽ നാങ്ങുനേരിത്താലൂക്കിലെ ഒരംശമാകുന്നു. ശാന്തിക്കാരൻ ദാസിയെക്കൊന്നതു കള്ളിയങ്കാട്ടുവച്ചാണ്. കള്ളിയങ്കാട്ട് അഗസ്തീശ്വരംതാലൂക്കിൽ പാർവ്വതീപുരത്തിന്നും വടശ്ശേരിക്കും ഇടയ്ക്കുള്ള ഒരു കുഗ്രാമമാകുന്നു. കള്ളിയങ്കാടെന്ന് ആ സ്ഥലത്തിന്ന് പേർസിദ്ധിച്ചതു് കള്ളിച്ചെടി ധാരാളമായി വളരുന്നതുകൊണ്ടുമാത്രമല്ല, ദാസി കള്ളിയെ സാക്ഷിവച്ചു് അപമൃത്യുവിന്ന് അധീനയായതുകൊണ്ടുമാണെന്നു നിശ്ചയിക്കാം. അവിടെ പഞ്ചവൻകാട്ടുനീലി എന്നൊരു ഇശക്കിയമ്മൻ(യക്ഷി)കോവിൽ ഇന്നു കാണപ്പെടുന്നു. പഞ്ചവൻകാടെന്നു കള്ളിയങ്കാടിൻെറ കിഴക്കേഭാഗത്തിനു പേരുണ്ടു്. ആ കോവിൽ നില്ക്കുന്ന തറയിൽ വെച്ചായിരുന്നുവത്രെ ദാസി മരിച്ചതു്. കുറെ വർഷങ്ങൾക്കു മുൻപുവരെ ആ യക്ഷിയെ ജനങ്ങൾ ഏററവും ഭയപ്പെട്ടിരുന്നു; വെള്ളിയാഴ്ച രാത്രികാലത്തും മററും ആ ക്ഷേത്രത്തിൻെറ സമീപത്തുകൂടി ഒററയ്ക്ക് ആരും സഞ്ചരിച്ചിരുന്നില്ല. ഇന്നു മോട്ടോർവാഹനങ്ങളുടെയും മററും ശബ്ദംകേട്ട് അത്തരത്തിലുള്ള ഭൂതങ്ങൾ ആകപ്പാടെ ഞെട്ടി മനുഷ്യോപദ്രവം ചെയ്യാതെ അടങ്ങിയൊതുങ്ങി ജീവിക്കുകയാണ്. പവിഴനല്ലൂരിന്നും പഞ്ചവൻകാട്ടിന്നും തമ്മിൽ ഉദ്ദേശം പതിന്നാലു നാഴിക ദൂരം വരും. കാവേരിപട്ടണത്തിലെ വേപ്പു മറിച്ചു പഴവൂർഗ്രാമക്കാർ ക്ഷേത്രപ്പണിക്കു കൊണ്ടുവന്നു എന്നു കവി പറയുന്നതു് അതിശയോക്തിയായി കരുതണം. കഥ നടന്ന കാലമേതെന്നു കണ്ടുപിടിക്കുവാൻ ഒരു വഴിയും കാണുന്നില്ല; എങ്കിലും പവിഴനല്ലൂർ എന്നതു പഴവൂരിൻെറ പഴയ പേരാകയാൽ പ്രസ്തുതസംഭവത്തിനു മുന്നൂറു സംവത്സരത്തിൽ കുറയാതെയുള്ള പഴക്കമെങ്കിലും ഉണ്ടായിരിക്കുമെന്നു അന്വേഷണത്തിൽ അറിയുന്നു.

"ഉതയകിരി തീർപ്പായ്ന്ത ഉററചെമ്പവല്ലിയോടേ
അപ്പട്ടൂരിൽ തീർപ്പായ്ന്ത ആയിഴയാം വള്ളിയോടേ
പാപ്പാൻ വതിത്തതൊരു പഴവൂരിൽ ദാസിയോടേ"

എന്നു കുടിയിരുത്തുപാട്ടിൽ വിവരിക്കുന്ന യക്ഷികളിൽ രണ്ടുപേരുടെ കഥ ഞാൻ പരിഷത്ത്രൈമാസികംവഴിയായി കേരളീയരെ ഗ്രഹിപ്പിച്ചുകഴിഞ്ഞു. "അപ്പട്ടൂർത്തീർപ്പായ്ന്തവള്ളി"യുടെ കഥ കിട്ടിയിട്ടില്ല; അന്വേഷിച്ചു വരുന്നതേയുള്ളു.



# രാസക്രീഡ.

## തിരുവാതിരപ്പാട്ട്.



(സമ്പാദകൻ — വെള്ളക്കുളത്തു കരുണാകരൻനായർ ബി. എസ്സ്‌സി; എൽ റ്റി.)

[അപ്രകാശിതമായ ഈ കൃതി കടമറ്റൂർ ചെമ്പകശ്ശേരിമഠത്തിൽനിന്നു കിട്ടിയതാണ്. ദുഷ്പാഠങ്ങളെ തിരുത്തിത്തന്നതിന് ചെമ്പകശ്ശേരിമഠത്തിൽ ബ്രഹ്മശ്രീ മിത്രൻമിത്രൻ നമ്പൂതിരിരാജാ അവർകളോടു ഞാൻ കടപ്പെട്ടിരിക്കുന്നു. 'ശുകപുരിവാണരുളും ഭഗവാനെ വണങ്ങുന്നേൻ' എന്നു ആരംഭിക്കുന്നതുകൊണ്ടും, സരളലളിതമധുരമായ രീതിയിൽ എഴുതിയിരിക്കുന്നതുകൊണ്ടും ഈ കൃതി മഹാകവി കലക്കത്തു കുഞ്ചൻനമ്പ്യാരുടേതാണെന്ന് ഊഹിക്കാം. അഖിലഭാരത പൗരസ്ത്യ സമ്മേളനത്തിൽ വായിച്ച "കുഞ്ചൻനമ്പ്യാരുടെ ആദ്യകാലവും ആദ്യകൃതികളും" എന്ന പ്രബന്ധത്തിൽ ഞാൻ ഈ കൃതിയെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്.]

### ഒന്നാംപാദം.

ശുകപുരിവാണരുളും ഭഗവാനെ വണങ്ങുന്നേൻ
ശുകവാണി വാണിമാതെ സ്വരഗീതം നൽകിടേണം
കളഗോപിമാരുമായി കളിയാടും വാസുദേവൻ
കളവേണുഗീതംപാടിക്കനിവോടെ മേവും കാലം
മദിരാക്ഷിമാർക്കുള്ളിൽ മദമേറീടുകമൂലം
മടിയാതെ രാധയുമായ് മറഞ്ഞങ്ങുപോയി കൃഷ്ണൻ.
അതുനേരം ഗോപിമാരങ്ങതിഖേദം പൂണ്ടുകൊണ്ടു
തിരയുന്നു കാടുതോറും കരയുന്നു കാമിനിമാർ;
തളരുന്നു ദേഹമെല്ലാം വളരുന്നു പരിതാപം;
മലർബാണമേറ്റു പാരം വലയുന്നു വല്ലവിമാർ
മുകിൽവർണ്ണനതുനേരം സുഖമോടെ രാധയുമാ-
യകലെപ്പോയൊരുദിക്കിലഴകോടെ രമിപ്പാനായ്.
"രമണിയാം രാധേ ബാലേ! രമിപ്പാനായ്‌വന്നാലും നീ *
കുളുർമുല പുണരുവാൻ കുതുകി ഞാനെന്നും കാന്തേ!
കളിയല്ല മറ്റാരോടും രമിപ്പാൻ ഞാൻ പോകുന്നില്ല."

---

* ഇതിനുശേഷം ഒരു വരി വിട്ടുപോയിരിക്കുന്നതായി തോന്നുന്നു. ത്രൈ. പ.

രണ്ടാംപാദം

"എങ്കിലെൻെറ വാസുദേവ! എന്നെത്തോളിലെടുക്കാമോ
നികഴത്തിലിരിപ്പാനുണ്ടാഗ്രഹമെനിയ്ക്കു കൃഷ്ണ!
കാട്ടതോറും മണ്ടിമണ്ടി കാൽകഴഞ്ഞീടുന്നു നാഥ!
കാണിനേരമെന്നൊത്തോളിലേററിക്കൊണ്ടു നടക്കാമോ?"
"കാണിനേരമല്ല രാധേ! കമ്രവാണി വന്നാലും നീ
നാണമില്ലെനിയ്ക്കു നാഥേ നാരിയുടെ വാക്കുകേൾപ്പാൻ"
മുകുന്ദൻെറ ഗളംതന്നിൽ സുഖമോടേ കരേറുവാൻ
അരികിൽപ്പോയ്ചെന്നുനിന്നു അഴകോടേ കാലുയർത്തി
അഖിലേശൻതൻെറ കണ്ടേ അതിമോഹംവെച്ചപ്പോ-
ളവിടെക്കാണാതെപോയി അഴകേറും മുകുന്ദനെ.
മധുവൈരി വിരവോടെ മറഞ്ഞങ്ങു ഗമിച്ചപ്പോൾ
പുലി പന്നി മഹിഷങ്ങൾ വലിയൊരു ഗജങ്ങളും
കലമാനും കരടിയും കലഹിച്ചുവരുന്നതു
കുറയാതെ കണ്ടുകണ്ടു ഭയപ്പെടിച്ചു വിറച്ചുകൊണ്ടു
മുറയിട്ടു മണ്ടിമണ്ടി മുകുന്ദനേത്തേടിത്തേടി
വനംതന്നിലങ്ങുമിങ്ങും വരവാണി നടക്കുമ്പോൾ
ഒരുദേശേ മററുള്ളോരു തരുണിമാരെയും കണ്ടു
അവരോടുചേർന്നുകൂടി അടവിയിൽ നടകൊണ്ടു

മൂന്നാംപാദം

മററുള്ള ഗോപിമാർ കാനനംതന്നിൽ മണ്ടിവരുന്നോരു രാധയെക്കണ്ടു
ചുററും നിരക്കവേ നിന്നുരചെയ്തു "തെറെറന്നു നിന്നെയും കൈവെടിഞ്ഞായോ?
നമ്മുടെ ഗോപാലനെങ്ങു ഗമിച്ചു? നന്മൊഴിരാധേ നീ നമ്മോടു ചൊല്ലു,
നമ്മോടുകൂടി രമിക്കുന്നനേരം നിന്നെയുംകൊണ്ടല്ലൊ പോയി മുകുന്ദൻ
നിന്നോടുചേർന്നു രമിക്കുന്നനേരം നിന്നെയുമയ്യോ വെടിഞ്ഞിതു നാഥൻ
ഞങ്ങളെക്കുറില്ല മാധവനെന്നു ഞങ്ങൾക്കു മുന്നമേ ബോധവുംവന്നു
നിന്നെയുപേക്ഷിപ്പാനെന്തൊരു മൂലം?" എന്നതുകേട്ടു പറഞ്ഞിതുരാധാ
"എന്നുടെ ജാതകദോഷത്തേകേൾപ്പിൻ എന്നോടുകൂടി രമിക്കുന്നനേരം
ഏറേത്തെളിഞ്ഞുപറഞ്ഞിതു ഞാനും എന്നെക്കഴുത്തിലെടുക്ക മുകുന്ദ!
എന്നുപറവാനങ്ങനെതോന്നി എന്നാലതും ചെയ്യാമെന്നുരചെയ്തു

എന്നെയരികത്തു ചേർത്തുപുണർന്നു മുട്ടുകാൽകുത്തി മുകുന്ദനിരുന്നു.
പെട്ടെന്നു ഞാൻചെന്നു പിന്നിലുംനിന്നു ചേലയുടുത്തു ചാലേമുറുക്കി
കാലുമുയർത്തിക്കരേറുവതിനായ് കൗതുകത്തോടെ തുടങ്ങോരുനേരം
കാർമുകിൽവർണ്ണനെക്കണ്ടതുമില്ല കാനനംതന്നിൽ ഞാൻ താനേചമഞ്ഞു
കാട്ടുമൃഗങ്ങളെക്കണ്ടുവിറച്ചു കാട്ടിലുഴന്നു നടക്കുന്നനേരം
നിങ്ങളെക്കാണ്മാനും സംഗതിവന്നു ഇങ്ങനെയെന്നുടെ വാർത്തകളെല്ലാം
കൊണ്ടൽനിറമുള്ള കോമളരൂപം കണ്ടായോ നിങ്ങളും ഗോപിമാരേ?"
"കണ്ടില്ലയെങ്ങുമേകൃഷ്ണനെ ഞങ്ങൾ എങ്ങുപോയെന്നൊരു രൂപവുമില്ല"
എന്നുപറഞ്ഞുടൻ ഗോപികമാരും ഏറെവിഷാദിച്ചു കാനനംതന്നിൽ
പുഷ്പങ്ങൾതമ്മോടും വള്ളികളോടും പക്ഷിമൃഗത്തോടും ചോദ്യംതുടങ്ങി.

നാലാംപാദം.

"സിന്ദുവാരമേ കുന്ദജാലമേ സുന്ദരാംഗനെയുണ്ടോ കണ്ടു?
ചന്ദനങ്ങളേ ചമ്പകങ്ങളേ ചന്ദ്രവക്ത്രനെയുണ്ടോ കണ്ടു?
മുല്ലേ മല്ലികേ നല്ലമാലതീ മല്ലവൈരിയെയുണ്ടോ കണ്ടു?
പൈങ്കിളികളേ കോകിലങ്ങളേ പങ്കജാക്ഷനെയുണ്ടോ കണ്ടു?
വെള്ളപ്പക്ഷിയേ വെണ്മയേറുന്ന വേദമൂർത്തിയെയുണ്ടോ കണ്ടു?
വള്ളിക്കെട്ടിലേപ്പുള്ളിമാനേ നീ വല്ലവേന്ദ്രനെയുണ്ടോ കണ്ടു?
കൃഷ്ണസാരമേ കൃഷ്ണഗോക്കളേ കൃഷ്ണനുണ്ണിയെയുണ്ടോ കണ്ടു?
മത്തമാതംഗക്കൂട്ടമേ നിങ്ങൾ മർത്ത്യരൂപനെയുണ്ടോ കണ്ടു?
കൈതേ കൈനാറിക്കൂട്ടമേ നിങ്ങൾ കൈടഭാരിയെയുണ്ടോ കണ്ടു?
ഗോകുലങ്ങളേ ഗോക്കളേനിങ്ങൾ ഗോവിന്ദൻതന്നെയുണ്ടോകണ്ടു?"
ഇങ്ങനെയോരോ ചോദ്യംചെയ്തു കൊണ്ടംഗനാജനമങ്ങുമിങ്ങും
കാനനംതന്നിൽസഞ്ചരിക്കുമ്പോൾ കാണുമാറായികാർവർണ്ണൻതന്നെ
കൊണ്ടൽവർണ്ണനെക്കണ്ടുഗോപിമാർ കൊണ്ടാടിക്കൂടി മേളത്തോടെ
രാസക്രീഡകൾ ചെയ്തുപിന്നെയും രാപ്പകൽവാണു രാഗത്തോടെ.



നീലകണ്ഠന്റെ

# കൊച്ചിരാജപരമ്പര.



(പ്രൊഫസ്സർ കെ. രാമപ്പിഷാരടി അവർകൾ, എം. ഏ.)

പോൎച്ചുഗീസുകാരുടെ ആഗമനത്തിനു മുമ്പുള്ള കൊച്ചിരാജ്യചരിത്രം നമുക്കു തീരെ അജ്ഞാതമായിട്ടാണിരിക്കുന്നതു്. അക്കാലത്തെ ചരിത്രത്തെ സംബന്ധിച്ചു് എന്തുസംഗതികൾ കിട്ടിയാലും അതു ചരിത്രകാരന്മാൎക്കെന്നപോലെ സാധാരണന്മാൎക്കും രസാവഹമായിരിക്കും. സാഹിത്യഗ്രന്ഥങ്ങളിൽനിന്നു കിട്ടുന്നതും പോൎച്ചുഗീസ്സുകാരുടെ ആഗമനത്തിനു മുമ്പുള്ളതെന്നു ഞാൻ അനുമാനിക്കുന്നതും ആയ ചില സംഗതികളാണു് പ്രസ്തുതലേഖനത്തിന്റെ വിഷയം.



ഇവിടെ ആധാരമായി സ്വീകരിച്ചിട്ടുള്ള സാഹിത്യഗ്രന്ഥങ്ങളെ കുറിച്ചു് ആദ്യം പ്രസ്താവിക്കാം. ഇവയിൽ പ്രധാനമായിട്ടുള്ളതു് തെൻകൈലാസനാഥോദയം എന്ന പേരായ ചമ്പൂപ്രബന്ധമാണു്. വിദ്യാവല്ലഭൻ എന്ന ബിരുദം സമ്പാദിച്ചിട്ടുള്ള നീലകണ്ഠമഹാകവിയാണു് ഇതിന്റെ കൎത്താവു്. ഇദ്ദേഹം ഇതിനുപുറമെ ചെല്ലൂർനാഥോദയമെന്നും നാരായണീയമെന്നും രണ്ടു പ്രബന്ധങ്ങൾകൂടി രചിച്ചിട്ടുണ്ടു്. ഗ്രന്ഥകാരന്റെ ജന്മദേശത്തെയോ ജീവിതകാലത്തെയോ വ്യവസ്ഥചെയ്യുവാൻ ഉതകുന്ന വിശ്വസനീയമായ തെളിവുകൾ യാതൊന്നും ഇതേവരെ ലഭ്യങ്ങളായിത്തീൎന്നിട്ടില്ലെന്നു പ്രത്യേകം ഓൎമ്മിക്കേണ്ടതാണു്. ആയതിനാൽ ഇദ്ദേഹത്തിന്റെ കാലനിൎണ്ണയം അഭ്യന്തരങ്ങളായ തെളിവുകളെ ആശ്രയിച്ചു മാത്രം ചെയ്യേണ്ടതായിട്ടാണിരിക്കുന്നതു്. രണ്ടാമതായി ഇവിടെ സ്വീകരിച്ചിട്ടുള്ളതു രാജരത്നാവലീയമെന്ന സുപ്രസിദ്ധചമ്പൂഗ്രന്ഥമാകുന്നു. ഈ ഗ്രന്ഥം ചമച്ച മഹാകവി ആരാണെന്നും ഏതുകാലത്തു ജീവിച്ചിരുന്നുവെന്നും മറ്റുമുള്ള വിഷയങ്ങൾ വെറും അനുമാനപ്രധാനങ്ങളായിരിക്കുന്നതേയുള്ളു. ഈ വിശിഷ്ടകൃതി ഒരു മഴമംഗലത്തിന്റേതാണെന്നു് ഒരു ഐതിഹ്യമുണ്ടു്. ആയതിനാൽ അവനവനു് ഇഷ്ടമുള്ള മഴമംഗലത്തിനു് ഈ കൃതിയുടെ കൎത്തൃത്വം കൊടുക്കുന്നതിനും യാതൊരു വിരോധവുമില്ല. മൂന്നാമതായി പ്രകൃതത്തിൽ ഉപയോഗിച്ചിട്ടുള്ള ഗ്രന്ഥം ബാലകവിയുടെ

രാമവൎമ്മവിലാസമെന്ന ഒരു സംസ്കൃതനാടകമാണ്. ഈ ഗ്രന്ഥത്തിന്റെ കാലവും അനിൎണ്ണീതമാണ്. ഈ മൂന്നു ഗ്രന്ഥങ്ങളെ കൂട്ടിച്ചേൎത്ത്* അവയിൽനിന്നുകിട്ടുന്ന ചില ചരിത്രശകലങ്ങളെയാണ് ഇവിടെ പ്രതിപാദിക്കുവാൻ പോകുന്നതു്.

ഇതേവരെയും പ്രസിദ്ധംചെയ്യാത്തതാണ് രാമവൎമ്മവിലാസനാടകം. അതിലെ നായകൻ കൊച്ചിയിലെ ഒരു രാമവൎമ്മമഹാരാജാവാകുന്നു. ഗോദവൎമ്മാഭിധനായ സ്വാനുജനോടുകൂടി ശത്രുസംഹാരംചെയ്തു രാജ്യത്തെ യഥാവിധി രക്ഷിച്ചു സുസ്ഥിരമാക്കിച്ചെയ്തു്, സ്വാനുജനിൽ രാജ്യഭാരമേല്പിച്ചു്, മഹാരാജാവു തലക്കാവേരീസ്നാനത്തിനായി എഴുന്നള്ളി. അവിടെവച്ചു് 'മന്ദാരമാല'യെന്ന ഒരു യുവതിയെ കാണുകയും, ദൃഷ്ടമാത്രയിൽത്തന്നെ അനുരാഗപരവശനാകനിമിത്തം കന്യകയെ ഭാൎയ്യയായി സ്വീകരിച്ചു കുറച്ചുകാലം അവിടെ താമസിക്കുകയും ചെയ്തു. അപ്പോഴേയ്ക്കും രാജ്യത്തു ശത്രുക്കളെക്കൊണ്ടുള്ള ഉപദ്രവം തുടങ്ങിയെന്നു സോദരന്റെ അടുക്കൽനിന്നു വിവരമറിയുകനിമിത്തം പെട്ടെന്നു രാജധാനിയിലേയ്ക്കു മടങ്ങി രാജ്യഭാരം വീണ്ടും കൈയേററു്, ശത്രുക്കളിൽ കൊല്ലേണ്ടവരെ കൊന്നും കളയേണ്ടവരെക്കളഞ്ഞും വീണ്ടും രാജ്യം സുസ്ഥിരമാക്കിച്ചെയ്തു. ഇങ്ങനെ 'അഭിനവേ വയസി' രാജ്യലക്ഷ്മീലാളിതനായി ചിരകാലം രാജ്യംഭരിച്ചു്, അവസാനത്തിൽ കാശിക്കെഴുന്നള്ളി തിപ്പെട്ടുകയും ചെയ്തു. ഈ മഹാരാജാവിന്റെ അപദാനങ്ങളെ വൎണ്ണിക്കുന്ന രാമവൎമ്മവിലാസനാടകത്തിന്റേയും, ഈ മഹാരാജാവിന്റെ ആജ്ഞയനുസരിച്ചെഴുതിയ രത്നകേതൂദയത്തിന്റേയും കൎത്താവായ ബാലകവി ഈ രാമവൎമ്മമഹാരാജാവിന്റെ സദസ്യനായിരുന്നുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ.

രാജരത്നാവലീയത്തിലെ നായകനായ രാമവൎമ്മമഹാരാജാവും പ്രസ്തുതനാടകത്തിലെ നായകനായ മഹാരാജാവും ഒരാറം തന്നെയാണ്. അങ്ങനെ വരുമ്പോൾ ഈ വിശിഷ്ടപ്രബന്ധത്തിന്റെ കൎത്താവായ മഹാകവിയും ഈ രാമവൎമ്മമഹാരാജാവിന്റെതന്നെ സദസ്യനായിരിക്കണം. ഇത്രയും സംഗതികൾ പ്രസ്തുതകാവ്യരത്നങ്ങളിൽനിന്നു തെളിയുന്നുണ്ടു്.

---

* ഈ മൂന്നു ഗ്രന്ഥങ്ങളേയും, പരിഷൽത്രൈമാസികം രണ്ടാംവാള്യത്തിലെ "മഴമംഗലവും ഭാഷാനൈഷധചമ്പുവും" എന്ന ഉപന്യാസത്തിൽ ഉള്ളൂർ സൂചിപ്പിച്ചിട്ടുണ്ടു്.

പ. ത്രൈ. പ.

ഈ രണ്ടു ഗ്രന്ഥങ്ങളിലും പോർച്ചുഗീസ്സുകാരെപ്പററി ഒന്നുംതന്നെ പ്രതിപാദിച്ചു കാണാത്തതിനാൽ പ്രഥമദൃഷ്ടിയിൽ ഉണ്ടാകാവുന്ന അനുമാനം, ഈ രാമവർമ്മമഹാരാജാവു പോർച്ചുഗീസ്സുകാരുടെ ആഗമനത്തിനു മുമ്പു ജീവിച്ചിരുന്നിരിക്കണമെന്നല്ലതാണ്. നാടകകാരനായ ബാലകവി കോഴിക്കോട്ടു വിക്രമസദസ്സിലെ അംഗമായ ഉദ്ദണ്ഡശാസ്ത്രികളാൽ അപമാനിതനായി കൊച്ചിരാജാവിനെ വന്നാശ്രയിച്ചുവെന്ന ഐതിഹ്യം ഈ ഊഹത്തെ പ്രബലപ്പെടുത്തുന്നുമുണ്ട്.

ഇനി തെൻകൈലാസനാഥോദയത്തെ പരിശോധിക്കാം. പ്രബന്ധാരംഭത്തിൽ കവി കൊച്ചിരാജപരമ്പരയെ താഴെ പറയുംപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

"അസ്തി ഖലു..... ......മനുകുലമണിപ്രദീപാനാം മാടധാത്രീഭൃതാം വിശ്വവിസ്മാപകാഭോഗാ കൊച്ചീതിനാമ കലരാജധാനീ.

സുരാലയസ്യോജ്ജയിനീ വിഭൂത്യാ
പരൈരജയ്യാഽയോധ്യാ മധുരാ വിശാലാ
വിരാജതേ ഭോഗവതീ സ്വയം യാ
കൃതേവ സംശ്രുയ മഹാപുരീഭിഃ

മനുകുലമണിദീപേ തത്ര പുണ്യാമഭൂതാം
മഹിതഗുണനിധാനൗ രാമവർമ്മാഭിധാനൗ
പ്രതിഭടമദകുംഭിപ്രൗഢസംഹാരസിംഹൗ
സലിലനിധിഗഭീരൗ ദ്വൗ മഹീപാലവീരൗ.

തദനു വിപുലവൈദുഷീനിധാനം
മനുജവരോഽജനി തത്ര ഗോദവർമ്മാ
അഗണിതഗുണരശ്മിരാശിമധ്യേ
രവിസദൃശോ രവിവർമ്മനാമധേയഃ

ആവിർബഭൂവ തദനന്തരമാവിരുഗ്ര-
ഭ്രൂവല്ലിവിഭ്രമവശംവദവിശ്വലോകഃ
സാവിത്രവംശതിലകസ്സ്വിദശേന്ദ്രധാമാ
ശ്രീവീരകേരള ഇതി ക്ഷിതിപാലചന്ദ്രഃ"

വലിയ ശിവഭക്തനും വീരയോദ്ധാവുമായ ഈ വീരകേരളവർമ്മമഹാരാജാവു ചിരകാലം രാജ്യംഭരിച്ചു. വാർദ്ധക്യത്തിൽ അദ്ദേഹത്തിനു രാമവർമ്മൻ,

ഗോദവർമ്മൻ എന്നിങ്ങനെ രണ്ടു മരുമക്കളുണ്ടായി. ഇവരിൽ രാമവർമ്മാവിനെ വർണ്ണിച്ചതിന്റെശേഷം അദ്ദേഹത്തിന്റെ രാജ്യഭാരത്തെക്കുറിച്ച് ഇപ്രകാരം പറഞ്ഞവസാനിപ്പിക്കുന്നു.

"സാമ്രാജ്യാധികൃതോ വയസ്യധിനവേ ശ്രീരാമവർമ്മാഭിധോ
രാജേന്ദ്രഃ സഹ ഗോദവർമ്മസഹജനാക്രമ്യ വർഷം ദധിഷാം
കൃത്വാ ദാനവരം തുലാദ്യപുരുഷം വാരാണസീസന്നിധൌ
സംപ്രാപ്തഃ ശിവലോകമനപഗന്തജോപ്യാഗമ്യ രാമേശപദാൽ

അനന്തരമനന്തരായരമണീയനാനാഗുണ-
പ്രഭാവജിതരാഘവോ വിഹിതലാഘവോ വൈരിണാം
ശശാസ വിധിവന്മഹീം ഗുണമഹീയസീം പൂരയൻ
യശോ ജഗതി വീരകേരള ഇതി പ്രതീതോ നൃപഃ"

ഈ വീരകേരളവർമ്മമഹാരാജാവിന്റെ ആജ്ഞാനുസരണമാണ് നീലകണ്ഠകവി തന്റെ തെൻകൈലാസനാഥോദയമെന്ന ഗ്രന്ഥമെഴുതിയത്.

മേൽ ഉദ്ധരിച്ച പദ്യങ്ങളിൽനിന്ന്, രാമവർമ്മ-രാമവർമ്മ-ഗോദവർമ്മ-രവിവർമ്മ-വീരകേരളവർമ്മ-രാമവർമ്മ-ഗോദവർമ്മ-വീരകേരളവർമ്മ എന്നിങ്ങനെയുള്ള വംശാവലി അനുസ്യൂതമായ പാരമ്പര്യമാണെന്ന്, തദനന്തരം, തദനു എന്നീ പദങ്ങൾ വെളിവാക്കുന്നുണ്ട്. രണ്ടാമതൊരുസംഗതി ഇതിൽനിന്നും തെളിയുന്നത്, കൊച്ചിയെ കുലരാജധാനിയാക്കിയതിനുശേഷമാണ് പ്രസ്തുത പരമ്പര തുടങ്ങിയതെന്നുള്ളതാണ്. കൊച്ചി ഒരു തുറമുഖമായിത്തീർന്നത് ക്രി: പി: 1341-ാമാണ്ടിനുശേഷമാകയാൽ ഈ വംശാവലി അതിനുശേഷമായിരിക്കുവാനേ തരമുള്ളു എന്നുള്ളതും നിശ്ചയംതന്നെ.

ഈ വംശാവലിയിലെ ആറാമത്തെ രാജാവായ മൂന്നാമത്തെ രാമവർമ്മനായിരിക്കണം രാജരത്നാവലീയത്തിലേയും രാമവർമ്മവിലാസത്തിലേയും നായകനായ രാമവർമ്മമഹാരാജാവ്. അനുജനോടുകൂടിയ രാജ്യഭരണവും ഒടുവിൽ കാശിയിൽപോയി മരിച്ചു എന്നുള്ള സംഗതിയും ഈ ഊഹത്തെ സ്ഥാപിക്കുന്നുമുണ്ട്. ഈ രാമവർമ്മഗോദവർമ്മാക്കളുടെ കാലശേഷം രാജ്യംവാണതു കേരളവർമ്മമഹാരാജാവാണ്. അദ്ദേഹത്തിന്റെകാലത്താണല്ലോ നീലകണ്ഠമഹാകവി തന്റെ തെൻകൈലാസനാഥോദയമെന്ന ഗ്രന്ഥം നിർമ്മിച്ചിട്ടുള്ളത്.

ഇനി ആലോചിക്കേണ്ട വിഷയം ഈ വംശാവലിയിൽ പ്രകീർത്തനം ചെയ്യപ്പെട്ടിട്ടുള്ള എട്ടു മഹാരാജാക്കന്മാർ ഏതുകാലത്താണ് രാജ്യം ഭരിച്ചതെന്നുള്ളതാണ്. ഈ സംഗതിയിൽ നിർണ്ണീതമായി അഭിപ്രായം പറയുന്നതിനുതക്കതായ തെളിവുകളൊന്നും ഇതേവരെ കണ്ടുകിട്ടിയിട്ടില്ല. എന്തെങ്കിലും അഭിപ്രായംപറയുന്നതു് ഊഹാപോഹങ്ങളെ അടിസ്ഥാനപ്പെടുത്തിമാത്രമാണ്.

പ്രസ്തുത വംശാവലിയിലെ എട്ടാമത്തെ രാജാവിന്റെ ആജ്ഞയെ അനുസരിച്ച് ഒരു പ്രബന്ധം രചിക്കുന്ന അവസരത്തിൽ അദ്ദേഹത്തിന്റെ ഏഴു പൂർവ്വികന്മാരുടെ നാമസ്മരണത്തിന്റെ ഉദ്ദേശ്യം എന്തായിരിക്കാം? തന്റെ രാജാവിന്റെ മഹിമവർണ്ണനമാത്രമാണുദ്ദേശ്യമെങ്കിൽ അദ്ദേഹത്തിന്റെ പൂർവ്വഗാമിയും അംഗിഗംഭീരനും ഗോദവർമ്മാവിന്റെ ജ്യേഷ്ഠനുമായ രാമവർമ്മമഹാരാജാവിന്റെ അപദാനങ്ങളെ വർണ്ണിക്കുകമാത്രമായാലും ഉപേക്ഷയില്ലാത്തതാണ്. ക്രി: പി: 1341-ാമാണ്ടുമുതല്ക്കു യഥാർത്ഥത്തിൽ കൊച്ചിരാജാക്കന്മാരായിത്തീർന്നിട്ടുള്ള പെരുമ്പടപ്പുസ്വരൂപത്തിലെ മഹാരാജാക്കന്മാരുടെ വംശാവലിയെ ചുരുക്കിപ്പറയുകയെന്നുള്ളതുംകൂടി ഗ്രന്ഥകർത്താവിന്റെ ഉദ്ദേശ്യമായി കരുതിയാൽമാത്രമേ ഈ വംശാവലീകഥനം യുക്തിയുക്തമായിത്തീരുകയുള്ളൂ. ആയതിനാൽ നീലകണ്ഠൻ സ്വപ്രബന്ധത്തിൽ പറഞ്ഞിട്ടുള്ള കൊച്ചിരാജവംശാവലി 1342-മുതല്ക്കുള്ളതാണെന്നാണ് എന്റെ അഭിപ്രായം. ഈ അഭിപ്രായത്തെ സാധൂകരിക്കുന്ന ആദ്യത്തെ ഒരു തെളിവായി കല്പിക്കാവുന്നതു്, ബാലകവിയെ ഉദ്ദണ്ഡനോടുകൂടി ഘടിപ്പിക്കുന്ന ഐതിഹ്യമാണ്.

വെറും അഭിപ്രായംകൊണ്ടും നാടോടിയായ ഐതിഹ്യംകൊണ്ടും മാത്രം ഈ രാജാവലിയുടെ കാലം നിശ്ചിതപ്രായമാണെന്ന് ഇവിടെ ഉൽഘോഷിക്കുന്നില്ല. ഇവയെ ബലപ്പെടുത്തുന്ന വേറെയും ചില തെളിവുകളുള്ളതു് ഇനി പ്രസ്താവിക്കാം. അവയിൽ ആദ്യമായിട്ടുള്ളതു്, കവി പ്രസ്തുത കൃതിയിൽ പോർച്ചുഗീസുകാരെക്കുറിച്ച് ഒന്നുംതന്നെ പറഞ്ഞിട്ടില്ലെന്നുള്ളതാണ്. ഈ കൃതിയിൽ മാത്രമല്ല, രാമവർമ്മവിലാസനാടകത്തിലും രാജരത്നാവലീയത്തിലും രത്നകേതൂദയത്തിലും ഇവരെക്കുറിച്ച് ഒരു വാക്കുപോലും പറഞ്ഞുകാണുന്നില്ല. പോർച്ചുഗീസുകാർ വന്നതിന്റെശേഷം രാജ്യത്തിന്റെ ക്ഷേമത്തിനും വിജയത്തിനും കാരണവും, രാജാക്കന്മാരുടെ സ്നേഹബഹുമാനങ്ങൾക്കു പാത്രവുമായ ഈ പാശ്ചാത്യവർഗ്ഗക്കാരെ അനുസ്മരിക്കാതിരിക്കുന്നതിൽനിന്ന് ഒരു സംഗതി തെളിയുന്നതു്, അവരുടെകാലത്തല്ലാ ഈ കവികൾ ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുള്ളതെന്നാകുന്നു. ഇതും ഒരനുമാനംമാത്രമാണെന്നു പറഞ്ഞു സംശയകോ

ടിയിൽ തല്ലാവുന്നതാണെന്നുള്ള സംഗതി ഞാൻ വിസ്മരിക്കുന്നില്ല. പോർച്ചുഗീസ്സുകാരുടെ ആഗമനത്തിനുശേഷമുണ്ടായിട്ടുള്ള രാജാക്കന്മാരുടെ പാരമ്പര്യത്തെസംബന്ധിച്ച മൂന്ന നാലാവലികൾ ഇപ്പോൾ സുലഭങ്ങളായിട്ടുണ്ട്. ഈ നാലാവലികളും അനാസ്പൃതമായ നീലകണ്ഠന്റെ ആവലിയോട് ചേരുന്നില്ലെന്നുള്ള സംഗതി ഇവിടെ പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. ഇതിൽനിന്ന നീലകണ്ഠന്റെ ആവലി പോർച്ചുഗീസ്സുകാരുടെ ആഗമനത്തിനമുമ്പുണ്ടായിരുന്ന രാജാക്കന്മാരുടെ വംശപാരമ്പര്യത്തെ വർണ്ണിക്കുന്നതാണെന്ന് ഊഹിക്കുന്നതിൽ അസാംഗത്യമുണ്ടെന്ന് എനിക്ക തോന്നുന്നില്ല.

ഇത്രയുംപറഞ്ഞതിൽനിന്ന വന്നുകൂടുന്നതു്, നീലകണ്ഠന്റെ വംശാവലി ക്രി: പി: 1342-ാമാണ്ടിന ശേഷവും 1500-ാമാണ്ടിന മുമ്പും ഉണ്ടായിരുന്ന കൊച്ചിരാജാക്കന്മാരുടെ വംശപരമ്പരയാണെന്നുള്ളതാണ്. ഈ മതം സ്വീകാരയോഗ്യമെന്നുവന്നാൽ മേൽവിവരിച്ച ഗ്രന്ഥങ്ങൾ കൂടി 1500-നുമുമ്പിൽ നിർമ്മിക്കപ്പെട്ടിട്ടുള്ളവയാണെന്നും അതുപോലെ തന്നെ ആ ഗ്രന്ഥങ്ങളുടെ കർത്താക്കന്മാർ പോർച്ചുഗീസ്സുകാരുടെ ആഗമനത്തിനുമുമ്പു ജീവിച്ചിരുന്നവരായിരിക്കണമെന്നുമാണല്ലൊ വന്നുകൂടുന്നതു്. അതായതു മലയാളസാഹിത്യത്തിലെ ഉത്തമഗ്രന്ഥമായ രാജരത്നാവലീയവും നീലകണ്ഠന്റെ പ്രബന്ധത്രയവും ക്രി: പി: 1500-നുമുമ്പ എഴുതിയതായിരിക്കണമെന്ന ചുരുക്കം.

നീലകണ്ഠൻ വിവരിക്കുന്ന രാജാവലിയുടെ കാലനിയമത്തെപ്പററി വിഭിന്നാഭിപ്രായമില്ലെന്നില്ല; പക്ഷെ, ആ അഭിപ്രായത്തെ പ്രകടിപ്പിച്ചിട്ടുള്ള ലേഖനത്തെ സൂക്ഷ്മമായി പരിശോധിച്ചു നോക്കുന്നതായാൽ അതു തീരെ അടിസ്ഥാനരഹിതമാണെന്ന്, കൊച്ചിരാജ്യചരിത്രമറിയുന്ന ഏവനും ക്ഷണത്തിൽ ഗ്രഹിക്കാറുന്നതാണ്. വിഭിന്നാഭിപ്രായപ്രകടനം ചെയ്തിട്ടുള്ളവരിൽ മേന്മകൊണ്ടും വിദ്വത്വംകൊണ്ടും മററും ഉന്നതസ്ഥാനമർഹിക്കുന്നതു് റാവുസാഹിബ് മഹാകവി ഉള്ളൂർ എസ്സ്. പരമേശ്വരയ്യരവർകളാകുന്നു. വിദ്വച്ഛിരോമണിയായ ഇദ്ദേഹത്തിന്റെ അഭിപ്രായം അടിസ്ഥാനരഹിതമാണെന്നും ആയതിനാൽ അതു സ്വീകാര്യമല്ലെന്നും സ്ഥാപിച്ചുകഴിഞ്ഞാൽ, ഇതരന്മാരുടെ അഭിപ്രായങ്ങളും അസാധുവായിത്തീരുമെന്നുള്ളതുകൊണ്ടു് മി: അയ്യരുടെ അഭിപ്രായംമാത്രമേ ഇവിടെ പരിശോധിക്കുന്നുള്ളു. മി: അയ്യർ നീലകണ്ഠമഹാകവിയുടെ കാലം പതിനാറാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിന്റെ അന്ത്യദശയാണെന്നാണ് അഭിപ്രായപ്പെട്ടിട്ടുള്ളതു്. നൈഷധചമ്പുവും രാജരത്നാവലീയവും ഒരാളുടെ കൃതിയാണ്;

ത്ത കവി മഴമംഗലമാണ്; മഴമംഗലംനമ്പൂരിമാരിൽ ചംപൂകർത്താവു ക്രി: പി: 1615-നുള്ളിൽ ജീവിച്ചിരുന്നിരുന്ന നാരായണനനാണ്; എന്നിങ്ങനെയുള്ള മൂന്നനുമാനങ്ങളെക്കൊണ്ടു രാജരത്നാവലീയവും നൈഷധചംപുവും 16-ാംന്റ്വാററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഉണ്ടായവയാണെന്ന് അദ്ദേഹം സ്ഥാപിക്കുന്നു. ഈ അനുമാനത്രയത്തിനുള്ള പ്രധാനലിംഗം, "എന്നാണ് ഞാൻ അനുമാനിക്കുന്നതു്" എന്നുള്ള ഇതുമാത്രമാണ്.

ഇങ്ങനെ രാജരത്നാവലീയത്തെ 16-ാംനൂററാണ്ടിന്റെമദ്ധ്യഭാഗത്തിലേയ്ക്കോ ഉത്തരഭാഗത്തിലേയ്ക്കോ വലിച്ചുകൊണ്ടുവരുമ്പോൾ ചില കഴപ്പങ്ങൾനേരിടുന്നു. അവയേയും തന്റെ ചാമർത്ഥ്യംകൊണ്ടുതന്നെയാണ്നമ്മുടെ മഹാകവി നിരാകരിക്കുന്നതു്. തെൻകൈലാസനാഥോദയത്തിൽ മൂന്നാമതായി വർണ്ണിച്ചിട്ടുള്ള രാമവർമ്മാവും രാജരത്നാവലീയത്തിലെ നായകനും ഒന്നുതന്നെയെന്നു ന്യായമായി അനുമാനിക്കുന്നു. അതിനുശേഷം ആ ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ഒരു രാമവർമ്മമഹാരാജാവിനെ ഉണ്ടാക്കുവാൻ പുറപ്പെടുന്നു; അവസാനത്തിൽ 1565 മുതൽ 1603 വരെ രാജ്യംഭരിച്ചു് മേല്പത്തൂരിന്റേയും വേദാന്താചാര്യരുടേയും പ്രശംസയ്ക്കു പാത്രമായിത്തീർന്ന രവിവർമ്മമഹാരാജാവിന്റെ പേർ കൊച്ചിരാജ്യചരിത്രത്തിൽ കാണാത്തതുകൊണ്ടും, ഇദ്ദേഹം കാശിക്കുപോയി എന്നൊരു കിംവദന്തിയുള്ളതുകൊണ്ടും ഇദ്ദേഹമാണ് രാജരത്നാവലീയത്തിലെ നായകനായ രാമവർമ്മമഹാരാജാവെന്നു പിന്നീടഭിപ്രായപ്പെടുന്നു. മാടമഹീശപ്രശസ്തിയിലെ രവിവർമ്മനെ രാജരത്നാവലീയത്തിലെ രാമവർമ്മനാക്കിത്തീർത്തപ്പോൾ, നീലകണ്ഠന്റെ രാജപരമ്പരയെ പരസ്പരം ഘടിപ്പിയ്ക്കേണ്ടതായ ഒരു പുതിയ ബുദ്ധിമുട്ട് മി: അയ്യർക്കുണ്ടായിത്തീർന്നു. ഇതിനേയും മി: അയ്യർ സസുഖം നിർവ്വഹിക്കുന്നു. 1500-ാമാണ്ടിനു ശേഷമുണ്ടായിട്ടുള്ള രാജാക്കന്മാരുടെ പരമ്പര ഗ്രന്ഥവരിയിലുള്ളതു നീലകണ്ഠന്റെ ആവലിയോട് ഒത്തുനോക്കുമ്പോൾ യോജിക്കുന്നില്ല; കവിയുടെ പ്രതിഭാഗുണമാശ്രയിച്ചോ എന്തോ, എല്ലാ ആവലികളേയും ചേരേണ്ടപടി ചേർത്തിട്ടാണ് മി: അയ്യർ അവയ്ക്കു് ഐകരൂപ്യം ഉണ്ടാക്കിത്തീർക്കുന്നതു്. അതായതു്, നീലകണ്ഠന്റെ ആവലിയിൽ അധികം രാജാക്കന്മാരെ കാണുമ്പോൾ അവർ പ്രസിദ്ധന്മാരാകയാൽ ഗ്രന്ഥവരിയിൽ ചേർത്തില്ലെന്നും, ഗ്രന്ഥവരിയിൽ അധികം രാജാക്കന്മാരെ കാണുമ്പോൾ അവർ അപ്രസിദ്ധന്മാരാകയാൽ നീലകണ്ഠൻ വർണ്ണിച്ചില്ലെന്നും അദ്ദേഹം സമാധാനിക്കുന്നു. ഇങ്ങനെ നീലകണ്ഠന്റെ രാജാവലിയും ഗ്രന്ഥവരിക്കാരന്റെ രാജാവലിയും ഒന്നുതന്നെയാണെന്നു പ്രതിപാദിക്കുന്ന മി: അയ്യരെ സഹൃദയന്റെ നിലയ്ക്കു് അഭിനന്ദിക്കുകയും ചരിത്രകാരന്റെനിലയ്ക്കു് അനാദരിക്കുകയുമാണ്

ഞാനിവിടെ ചെയ്യുന്നതു്. ഇപ്രകാരം അടിസ്ഥാനരഹിതങ്ങളായ അനുമാനപരമ്പരകളെക്കൊണ്ടു സ്ഥാപിതപ്രായമെന്നു വിശ്വസിക്കുന്നതന്റെ മതം, രാജരാജനെന്നതു് ഒരു സ്ഥാനപ്പേർമാത്രമാണെന്നും, അതു പ്രബന്ധനായകനായ രാമവർമ്മാവിന്റെ പൂർവ്വികനായ കേരളവർമ്മാവിന്റെ സ്ഥാനപ്പേരായിരുന്നുവെന്നുമുള്ള അനുമാനത്തോടുകൂടിച്ചേരുമ്പോൾ, യഥാർത്ഥകവിതയായി പരിണമിക്കുന്നു എന്നു പറഞ്ഞേതീരൂ.

ഇത്രയും പറഞ്ഞതിൽനിന്നു വന്നുകൂടുന്നതു്, രാജരത്നാവലീയത്തെ പതിനാറാംനൂററാണ്ടിന്റെ മദ്ധ്യദശയിലേയ്ക്കു കൊണ്ടുവന്നിട്ടുള്ളതിനു യാതൊരു തെളിവും മി: അയ്യർ കാണിച്ചിട്ടില്ലെന്നുള്ളതാണു്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഈ ഗ്രന്ഥം 16-ാംനൂററാണ്ടിലാവാമെങ്കിൽ, വേറേ ചിലരുടെ അഭിപ്രായത്തിൽ ഇതു് 15-ാം നൂററാണ്ടിലാകുന്നതിനും യാതൊരു വിരോധവുമില്ല. ഇങ്ങനെ സങ്കല്പിക്കുന്നതിലേയ്ക്കു നീലകണ്ഠന്റെ രാജാവലി അനുകൂലവുമാണു്. പക്ഷെ തങ്ങളുടെ അഭിപ്രായങ്ങളെ സാധൂകരിക്കുവാൻവേണ്ടി കൃതികളുടേയും കവികളുടേയും കാലം യഥേഷ്ടം വിപരിണമിപ്പിക്കുന്നതും അനാസ്പൃതമായ ആവലികളെ യഥേഷ്ടം മാററുന്നതും ഒരു സാഹസമാണെന്നേ പറയേണ്ടതുള്ളൂ.

ചുരുക്കിപ്പറയുകയാണെങ്കിൽ, നീലകണ്ഠന്റെ വംശാവലി പോർട്ടുഗീസ്സുകാലത്തിനു മുമ്പുള്ളതാണെന്നും, കൈലാസനാഥോദയം, രാജരത്നാവലീയം, രാമവർമ്മവിലാസം എന്നീ ഗ്രന്ഥങ്ങൾ 15-ാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ നിർമ്മിച്ചിട്ടുള്ളതാണെന്നുമാണു് എന്റെ പൂർണ്ണമായ വിശ്വാസം. ഇങ്ങനെ അഭിപ്രായപ്പെടുന്നതിൽ വേറേ ഒരാക്ഷേപംകൂടിയുണ്ടാവുന്നതു് ഇവിടെ ചൂണ്ടിക്കാണിച്ചു നിരാകരിക്കാം. ഭാഷാശൈലി ആശ്രയിച്ചുനോക്കുമ്പോൾ ഇവയെ പതിനാറാംനൂററാണ്ടിൽ സ്ഥാപിക്കേണ്ടതായി വരുന്നുവെന്നുള്ളതാണ് ആ ആക്ഷേപം. ഇതു വെറുമൊരു മിഥ്യാവാദംമാത്രമാണെന്നു് ആദ്യമായി പറഞ്ഞുകൊള്ളട്ടെ. ഭാഷാശൈലിയെമാത്രം അടിസ്ഥാനപ്പെടുത്തി ഒരഭിപ്രായം പറയുന്നതു് സാഹസമാണു്; എന്തുകൊണ്ടെന്നാൽ ഓരോ നൂററാണ്ടിലേയും ഭാഷാശൈലിയുടെ സ്വരൂപം വിശദമാക്കുന്ന ഗ്രന്ഥങ്ങളേതെല്ലാമെന്നു് ഇനിയും സുനിശ്ചിതമായിട്ടില്ല; ഇവയുടെ സ്വരൂപം ഇതേവരെ ആരും വിശദമാക്കീട്ടുമില്ല. ഇതിനുംപുറമേ, പ്രബന്ധങ്ങളിൽ അപഹൃതശ്ലോകങ്ങൾ ധാരാളം കാണുന്നുണ്ടെന്നു മി: അയ്യർ അഭിപ്രായപ്പെടുന്നതുമുണ്ടു്. ഇങ്ങനെ വരുമ്പോൾ ഭാഷാശൈലിയെമാത്രം അടിസ്ഥാനപ്പെടുത്തീട്ടുള്ള ഒരഭിപ്രായത്തെ ആശ്രയിച്ചു്, 'ഈ കൃതി ഇന്നകാല

ത്തേതായിരിക്കണം, ആ കൃതി ഇന്ന നൂററാണ്ടിലേതായിരിക്കണം' എന്നുംമററും അഭിപ്രായപ്പെടുന്നതു ചരിത്രദൃഷ്ട്യാ സ്വീകാരയോഗ്യമല്ലെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. ശൈലിയെ സംബന്ധിച്ച വസ്തുസ്ഥിതി താഴെകാണിക്കുന്നവിധത്തിലാണെന്നു തോന്നുന്നു. ഭാഷാശാസ്ത്രജ്ഞൻ സാഹിത്യചരിത്രകാരനോടു ചില ഗ്രന്ഥങ്ങളുടെ കാലമെന്താണെന്നു ചോദിച്ചറിഞ്ഞതിൻെറശേഷം, അക്കാലത്തെ ഭാഷാശൈലി ഇന്നതെന്ന് അഭിപ്രായപ്പെട്ടു; പിന്നീട് ഈ വിഷയത്തെക്കുറിച്ചെഴുതിയ ചരിത്രകാരൻ, ഭാഷാശൈലി ഇന്നകാലത്തേതാകകൊണ്ട് ആ ഗ്രന്ഥം ഇന്ന കാലത്തുണ്ടായതായിരിക്കണമെന്നഭിപ്രായപ്പെട്ടു. ഇങ്ങനെ അന്യോന്യാശ്രയമായി സ്ഥിതിചെയ്യുന്നതാണ് ഭാഷാശൈലിയെ അടിസ്ഥാനപ്പെടുത്തീട്ടുള്ള അഭിപ്രായം. പ്രകൃതവിഷയത്തിൽ അതു ദുർബ്ബലവും തീരെ അസമഞ്ജസവുമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ.

മലയാളസാഹിത്യചരിത്രത്തെക്കുറിച്ചുകൂടി ഒരു വാക്കുപറഞ്ഞു പ്രകൃതവിഷയങ്ങളെ ഉപസംഹരിക്കാം. രാജരത്നാവലീയം, തെങ്കൈലനാഥോദയം മുതലായ പ്രബന്ധങ്ങളെ 16-ാംനൂററാണ്ടിലേയ്ക്കു കൊണ്ടുവന്ന്, ഈ ശതകത്തിലായിരിക്കണം ചമ്പുക്കളുടെ ഉത്ഭവം എന്നുംമററും അഭ്യൂഹിക്കുന്ന സാഹിത്യചരിത്രകാരൻെറ അഭിപ്രായവും, അതിനെ അടിസ്ഥാനപ്പെടുത്തി ചരിത്രകാരൻ ചെയ്തിട്ടുള്ള അനുമാനപരമ്പരകളും തെററായിട്ടുള്ളതാണെന്നാണ് എൻെറ പൂർണ്ണവിശ്വാസം. മലയാളസാഹിത്യത്തിലെ ഉത്തമങ്ങളായ ചമ്പുക്കളെല്ലാം 15-ാം നൂററാണ്ടിൽതന്നെ ഉത്ഭൂതങ്ങളാണെന്നു വിചാരിക്കുന്നതിൽ വലിയ അസംബന്ധമുണ്ടെന്നു തോന്നുന്നില്ല.*

## മറുപടി.

(മുള്ളൂർ)

എൻെറ പ്രിയസുഹൃത്തായ ശ്രീമാൻ കെ. രാമപ്പിഷാരടി മേൽകാണുന്ന ലേഖനത്തിൽ സ്ഥാപിക്കുവാൻ ഉദ്യമിക്കുന്നതു്, നീലകണ്ഠകവി തെങ്കൈലനാഥോദയം(തെങ്കൈലനാഥോദയമല്ല)പ്രബന്ധത്തിൽ സ്മരിക്കുന്ന എട്ടു കൊച്ചിരാജാക്കന്മാർ ക്രി: പി: 1342 മുതൽ 1500 വരെ ജീവിച്ചിരുന്നവരാണെന്നാണ്. ഈ ഉദ്യമത്തിൽ അദ്ദേഹം ആശ്രയിക്കുന്ന തെളിവുകൾ എന്തെല്ലാമെന്നു ത്രൈമാസികംവാ

* "മാനവിക്രമൻ—ശക്തൻതമ്പുരാൻ" എന്ന പേരിൽ ഞാൻ എഴുതി അസിദ്ധപ്പെടുത്തീട്ടുള്ള ഒരു പുതിയ പുസ്തകത്തിൽ ഈ വിഷയത്തെപ്പററി സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്.

ലേഖകൻ.

യനക്കാർ ശ്രദ്ധിച്ചു നോക്കേണ്ടതുണ്ട്. അവ രണ്ടേരണ്ടെണ്ണം മാത്രം. ഒന്നു ചെല്ലൂർനാഥോദയം, നാരായണീയം, തെങ്കൈലനാഥോദയം എന്നീ ഭാഷാചമ്പുക്കളുടെ പ്രണേതാവായ ആ നീലകണ്ഠകവിയാകട്ടെ, രാജരത്നാവലീയകാരനാകട്ടെ, രത്നകേതൂദയം, രാമവർമ്മവിലാസം എന്നീ സംസ്കൃതനാടകങ്ങളുടെ നിർമ്മാതാവായ ബാലകവിയാകട്ടെ, പോർട്ടുഗീസുകാരെപ്പററി ഒന്നും പ്രസ്താവിച്ചിട്ടില്ലെന്നുള്ളതു്; മറെറാന്നു ബാലകവി, ഉദ്ദണ്ഡശാസ്ത്രികളാൽ അവമാനിതനായി കൊച്ചിരാജാവിനെ ആശ്രയിച്ചു എന്നൊരൈതിഹ്യമുണ്ടെന്നുള്ളതു്. മൂന്നാമതായി ഒരു തെളിവു് അദ്ദേഹത്തിനില്ല. 1341-ൽ കൊച്ചിത്തുറമുഖം സ്ഥാപിച്ചതിനു പിന്നീടുള്ള എല്ലാ കൊച്ചിരാജാക്കന്മാരേയും നീലകണ്ഠൻ സ്മരിക്കുന്നു എന്നു് അദ്ദേഹം ഊഹിക്കുകയും നീലകണ്ഠന്റെ വംശാവലി മററു ചില വംശാവലികളോടു യോജിക്കാത്തതു് ഈ ഊഹത്തിനു സഹായമായിരിക്കുന്നു എന്നു സ്വയം സമാശ്വസിക്കുകയും ചെയ്യുന്നു.

പിന്നെ എന്റെ വാദമുഖങ്ങളെ ഖണ്ഡിക്കുന്നതിനുള്ള സംരംഭമാണു് കാണുന്നതു്. ആ വാദമുഖങ്ങൾ എന്തെല്ലാമെന്നു് മി: പിഷാരടിയുടെ ലേഖനംകൊണ്ടുമാത്രം വായനക്കാർ മനസ്സിലാക്കുന്നതല്ല. 1109 —ലെ പരിഷത്തുമാസികത്തിൽ ഞാൻ പ്രസിദ്ധപ്പെടുത്തിട്ടുള്ള 'മഴമംഗലവും ഭാഷാനൈഷധചമ്പുവും' എന്ന ലേഖനവും, തെങ്കൈലനാഥോദയത്തിന്റെ ആമുഖമായി ഞാൻ എഴുതിച്ചേർത്തിട്ടുള്ള ഉപന്യാസവും വായിച്ചാലേ അവയുടെ ഒരു സ്വരൂപജ്ഞാനം അവർക്കു സിദ്ധിക്കയുള്ളു.

പോർട്ടുഗീസുകാരെപ്പററി മുൻപു പറഞ്ഞ മൂന്നു കവികളും ഒന്നും പ്രസ്താവിച്ചിട്ടില്ലെന്നുള്ളതു ശരിതന്നെ. അങ്ങനെ ഒരു പ്രസ്താവനയ്ക്കു് അവർക്കുള്ള അവസരമെന്തായിരുന്നു എന്നു ഞാൻ എന്റെ സ്നേഹിതനോടു ശാന്തമായി ചോദിക്കുന്നു. തൃപ്പൂണിത്തുറ ക്ഷേത്രത്തിന്റേയോ തൃശ്ശൂർ ക്ഷേത്രത്തിന്റേയോ പ്രതിഷ്ഠയെ വർണ്ണിക്കുന്ന ഒരു പ്രബന്ധത്തിൽ ആ വൈദേശികന്മാരെപ്പററി അസംഗതമായി ഒരു വർണ്ണനവും നീലകണ്ഠകവി ചെയ്തിട്ടില്ലെന്നുവെച്ചു് അതിൽനിന്നു ചരിത്രസംബന്ധമായി ഇത്ര മഹത്തായ ഒരു അനുമാനത്തിനു മാർഗ്ഗമുണ്ടോ? താൻ സ്മരിച്ച കൊച്ചിരാജാക്കന്മാരിൽ ആരെങ്കിലും അവരെ യുദ്ധത്തിൽ തോല്പിക്കുകയോ മററുവിധത്തിൽ കീഴടക്കുകയോ ചെയ്തിരുന്നു എങ്കിൽ, എന്താണു് ആ വിജയവാർത്ത കവി മറന്നുപോയതു് എന്നു് ഒരു നിമിഷത്തേയ്ക്കു വേണമെങ്കിൽ ചരിത്രകാരനു ചോദിക്കാം; പ്രസക്തിയില്ലാത്തതുകൊണ്ടാണെന്നു് ഉത്തരക്ഷണത്തിൽ സമാധാനപ്പെടുകയും

ചെയ്യാം. ഇവിടെ പോർട്ടുഗീസുകാരും കൊച്ചിക്കുംതമ്മിൽ ഉണ്ടായിരുന്ന ബന്ധം അത്തരത്തിലൊന്നുമല്ലായിരുന്നതിനാൽ ആ വിധത്തിൽ ഒരു ചോദ്യത്തിനുപോലും അവകാശമില്ലല്ലൊ. അതു കേവലം ഒരു വാണിജ്യബന്ധമായിരുന്നു. അതുതന്നെയാണ് ബാലകവിയുംമററും അവരെപ്പററി ഒന്നും എഴുതാതിരുന്നതിന്റെയും കാരണം. എന്നുമാത്രമല്ല, ഒരു ഗ്രന്ഥകാരൻ ഒരു വിഷയത്തെപ്പററി പ്രസ്താവിച്ചിട്ടില്ല എന്നുള്ളതു് ഒരു സിദ്ധാന്തം സ്ഥാപിക്കുന്നതിനു തെളിവാകുമോ എന്നും വായനക്കാർ ആലോചിച്ചു തീർച്ചപ്പെടുത്തേണ്ടതാണ്. ഇംഗ്ലീഷുകാരുടെ മേൽക്കോയ്മ തിരുവിതാംകൂറിലും കൊച്ചിയിലും ആരംഭിച്ചതിനുമേൽ രാജപ്രശസ്തിപരങ്ങളായ പദ്യങ്ങൾ അടങ്ങീട്ടുള്ള എത്രയോ കൃതികൾ ഈ രണ്ടു രാജ്യങ്ങളിലും ആവിർഭവിച്ചിട്ടുണ്ട്. അവയിൽ പലതിലും ഇംഗ്ലീഷുകാരെ സ്മരിക്കുന്നതേയില്ല. അതുകൊണ്ട് അവയുടെ നിർമ്മിതി ഇംഗ്ലീഷുകാർ ഈ രാജ്യങ്ങളിൽ വന്നതിനുമുൻപാണെന്നു പറഞ്ഞാൽ അതു് എത്രകണ്ടു യുക്തിയുക്തമായിരിക്കും?

രണ്ടാമത്തെ തെളിവ്, ഉദ്ദണ്ഡനും ബാലകവിയും, സമകാലികന്മാരായിരുന്നു എന്നൊരൈതിഹ്യമുള്ളതാണുപോലും! തന്റെ അഭിപ്രായത്തെ സ്ഥാപിക്കുന്നതിനുള്ള "ആദ്യത്തെ ഒരു തെളിവായി കല്പിക്കാവുന്നതു്" അതാണെന്നുകൂടി അദ്ദേഹം പറയുവാൻ മടിക്കുന്നില്ല. ഈ ഐതിഹ്യമേതെന്നും എവിടെനിന്ന് ഇപ്പോൾ പൊന്തിവന്നു എന്നും ഞാൻ ആശ്ചര്യത്തോടുകൂടി ചോദിക്കുന്നു. ഇതിനുമുൻപ് ഇങ്ങനെയൊന്ന് ഉണ്ടെന്നു മി: പിഷാരടിതന്നെ എവിടെയെങ്കിലും എഴുതീട്ടുള്ളതായി എനിക്ക് ഓർമ്മയില്ല; മററാരാളും നാളതുവരെ പറഞ്ഞു ഞാനൊട്ടു കേട്ടിട്ടുമില്ല. ഉദ്ദണ്ഡൻ എവിടെവെച്ചാണ് ബാലകവിയെ പരാജിതനാക്കിയതു്? ഏതവസരത്തിൽ? ഏതു സ്ഥലത്തിൽ? ബാലകവി പതിനെട്ടരക്കവികളിൽ ഒരാളായിരുന്നുവോ? ഇതിനെപ്പററിയെല്ലാം എന്റെ സ്നേഹിതനു പ്രസ്താവിക്കുവാൻ യാതൊന്നുമില്ലെങ്കിൽ ഈ ഐതിഹ്യത്തിന്റെ വിലയെന്തെന്നു വായനക്കാർ നിർണ്ണയിച്ചുകൊള്ളും. കാളിദാസനും ഭവഭൂതിയും മാഘനും ഭോജരാജാവും ഒരു കാലത്തു ജീവിച്ചിരുന്നതായി ഉൽഘോഷിക്കുന്ന ഭോജപ്രബന്ധകാരൻ വിശ്വസിച്ച ഐതിഹ്യത്തിനും, കണ്ണശ്ശപ്പണിക്കരും തുഞ്ചത്തു ഗുരുനാഥനും ഒരുകാലത്തു ജീവിച്ചിരുന്നതായി പ്രചരിക്കുന്ന കൈരളീയൈതിഹ്യത്തിനും മററും ഇതിനേക്കാൾ പ്രചുരപ്രചാരമുണ്ടെന്നു മി: പിഷാരടിതന്നെ സമ്മതിക്കുമെന്നു തോന്നുന്നു. അവയെ ശരണീകരിച്ചു സാഹിത്യചരിത്രമെഴുതിയാൽ അതു് എത്രകണ്ടു വിജയത്തിൽ കലാശിക്കും?

അതുകൊണ്ടു്, "1342-ാമാണ്ടുമുതല്ക്കു യഥാൎത്ഥത്തിൽ കൊച്ചിരാജാക്കന്മാരായിത്തീൎന്നിട്ടുള്ള പെരുമ്പടപ്പുസ്വരൂപത്തിലെ മഹാരാജാക്കന്മാരുടെ വംശാവലിയെ ചുരുക്കിപ്പറയുകയെന്നുള്ളതുകൂടി ഗ്രന്ഥകൎത്താവിന്റെ ഉദ്ദേശ്യമായി" എന്റെ സ്നേഹിതന്നു് ഈ തെളിവുകൾകൊണ്ടു കരുതുവാൻകഴിയുമെങ്കിൽ കരുതിക്കൊള്ളട്ടെ; ഞാൻ അങ്ങനെ കരുതണമെങ്കിൽ ഈ രണ്ടു തെളിവുകൾ—അല്ല ഒളിവുകൾ—പോരാ; വേറെ തന്നെ വേണം.

എന്റെ വാദങ്ങൾക്കു് അടിസ്ഥാനമില്ലെന്നു മി: പിഷാരടി ഒന്നിലധികംപ്രാവശ്യം പ്രസ്താവിക്കുന്നുണ്ടു്. ആ പ്രസ്താവനയ്ക്കുള്ള ആധാരമെന്തെന്നു് ഇനി പരിശോധിക്കാം. "16-ാംശതകത്തിന്റെ ഉത്തരാൎദ്ധത്തിൽ ഒരു രാമവൎമ്മമഹാരാജാവിനെ ഉണ്ടാക്കുവാൻ" ഞാൻ പുറപ്പെട്ടു എന്നു് അദ്ദേഹം എന്നെ അപവദിക്കുന്നു. അതുകൊണ്ടു മതിയാകാഞ്ഞിട്ടെന്നപോലെ, "അവസാനത്തിൽ 1565 മുതൽ 1603 വരെ രാജ്യം ഭരിച്ചു മേല്പുത്തൂരിന്റേയും വേദാന്താചാൎയ്യരുടേയും പ്രശംസയ്ക്കു പാത്രമായിത്തീൎന്നിട്ടുള്ള രവിവൎമ്മമഹാരാജാവിന്റെ പേർ കൊച്ചിരാജ്യചരിത്രത്തിൽ കാണാത്തതുകൊണ്ടും, ഇദ്ദേഹം കാശിക്കുപോയി എന്നൊരു കിംവദന്തിയുള്ളതുകൊണ്ടും, ഇദ്ദേഹമാണു് രാജരത്നാവലീയത്തിലെ നായകനായ രാമവൎമ്മമഹാരാജാവെന്നു പിന്നീടു് അഭിപ്രായപ്പെടുന്നു. മാടമഹീശപ്രശസ്തിയിലെ രവിവൎമ്മനെ രാജരത്നാവലീയത്തിലെ രാമവൎമ്മനാക്കിത്തീൎത്തു" എന്നുംകൂടി ഉൽഘോഷിക്കുന്നു. എന്നാൽ സത്യാവസ്ഥയെന്താണു്? ക്രി: പി: 1565 മുതൽ 1601 വരെ (1603 വരെയല്ല) രാമവൎമ്മമഹാരാജാവു് കൊച്ചിരാജ്യംഭരിച്ചു എന്നും അദ്ദേഹമാണു് രാജരത്നാവലീയത്തിലെ നായകനെന്നും അദ്ദേഹത്തിന്റെ അനന്തരവനായ ഗോദവൎമ്മാവു രാജ്യാഭിഷേകം കഴിഞ്ഞയുടൻ അന്തരിച്ചുഎന്നും അനന്തരം 1615 വരെ നീലകണ്ഠകവിയുടെ പുരസ്കൎത്താവായ വീരകേരളവൎമ്മാവാണു് രാജ്യഭാരംചെയ്തതു് എന്നുമത്രെ ഞാൻ പ്രസ്താവിച്ചിട്ടുള്ളതു്. മി: പിഷാരടിയുടെപക്ഷം 1601-ൽ തീപ്പെട്ടതു രവിവൎമ്മാവെന്നൊരു രാജാവായിരുന്നുഎന്നാണു്. ഇതിന്നു് അദ്ദേഹത്തിന്റെ തെളിവു്, മേല്പുത്തൂർഭട്ടതിരിയും വേദാന്തദേശികരും ഇങ്ങനെ ഒരു രാജാവിനെപ്പററി പറഞ്ഞിട്ടുണ്ടെന്നുള്ളതാണു്. മേല്പുത്തൂർ അങ്ങനെ പറഞ്ഞിട്ടുണ്ടെങ്കിൽ ഞാൻ സമ്മതിക്കാം; എന്തെന്നാൽ അദ്ദേഹത്തിന്റെ കാലം ക്ലിപ്തപ്പെട്ടുതീൎന്നിട്ടുള്ളതാണു്. പക്ഷെ വാസ്തവത്തിൽ ആ മഹാകവി വീരകേരളവൎമ്മമഹാരാജാവിനെയാണു് അദ്ദേഹത്തിന്റെ ഗോഷ്ഠീനഗരവൎണ്ണനപ്രബന്ധത്തിൽ

പ്രശംസിക്കുന്നത്; രവിവർമ്മാവിനെയല്ല. അതു മി: പിഷാരടി ധരിക്കുന്നതിനുവേണ്ടി ആ പ്രബന്ധം, "നിജഭുജസമ്പദ്ധൃതക്ഷിതിഭരോ മാടക്ഷിതിവരോ വീരകേരളനാമാ വിജയതേ" എന്നാണ് അവസാനിക്കുന്നതെന്ന് അറിയിച്ചുകൊള്ളട്ടെ. അതോടുചേർന്നതന്നെ ആ തമ്പുരാനെപ്പററി ഭട്ടതിരി രചിച്ചിട്ടുള്ള പ്രശസ്തിപദ്യങ്ങളിൽ ഒന്നാണ് ചുവടെ ഉദ്ധരിക്കുന്നത്.

പ്രാകൃതം.

"കേസേസും കസുമാഇഅം ണിഡിളഏ്യ മാളേഅളേഹാഇഅം
കംഠേ ഹാരളആഇഅം ഥണഅഡേ കംപൂരപൂരാഇഅം
സോണീഅം ധവളംസുഅഇഅമഹോ കീംതിംവഹാകംദളം
ണാരീണം അഇ വീരകേരള! ഗഅം ണീസേസഭൂസാവഏ്യ"

ഛായ

"കേശേഷു കസുമായിതം നിടിലേ മാലേയലേഖായിതം
കണ്ഠേ ഹാരലതായിതം സ്തനതടേ കർപ്പൂരപൂരായിതം
ശ്രോണ്യാം ധവളാംശുകായിതമഹോ കീർത്തിപ്രഭാകന്ദളം
നാരീണാമയി വീരകേരള! ഗതം നിശ്ശേഷഭൂഷാപദം"

മേല്പുത്തൂർഭട്ടതിരി വീരകേരളനെയല്ലാതെ മററു യാതൊരു മഹാരാജാവിനേയും വർണ്ണിച്ചിട്ടുള്ളതായി എനിക്കറിവില്ല. രവിവർമ്മാവിനെ വർണ്ണിച്ചിട്ടുണ്ടെങ്കിൽ എന്റെ സ്നേഹിതൻ പ്രമാണം ഉദ്ധരിച്ചു കാണിക്കട്ടെ. കാഞ്ചീപുരത്തുകാരനായ വേദാന്തദേശികർ അല്ലെങ്കിൽ വേദാന്താചാര്യർ എന്നൊരു കവി കൊച്ചിയിലെ ഒരു രവിവർമ്മമഹാരാജാവിന്റെ വാഴ്ചക്കാലത്തു്, അദ്ദേഹത്തിന്റെ അനന്തരവനായ വീരകേരളവർമ്മാവിന്റെ ആജ്ഞാനുസാരം കാവ്യപ്രകാശത്തിന് ഉത്തേജിനി എന്നൊരു വ്യാഖ്യാനം നിർമ്മിക്കുകയുണ്ടായിട്ടുണ്ടു്. ഈ വേദാന്താചാര്യർ ക്രി: പി: 16-ാംശതകത്തിന്റെ ഉത്തരാർദ്ധത്തിലാണ് ജീവിച്ചിരുന്നതെന്നുള്ളതിനു്, മി: പിഷാരടിക്ക് എന്താണ് തെളിവു്? ഒരു വീരകേരളവർമ്മാവു് 1601 മുതൽ 1615 വരെ രാജ്യഭാരംചെയ്തിരുന്നുഎന്നുള്ളതു പരമാർത്ഥമാണ്. അദ്ദേഹമാണ് ആചാര്യരുടെ പുരസ്കർത്താവു് എന്നു് അദ്ദേഹം അങ്ങോട്ടു തീർച്ചപ്പെടുത്തി; അദ്ദേഹത്തിന്റെ മാതുലനെന്നുപറയുന്ന രവിവർമ്മാവു് അതിനുമുൻപിലത്തെ രാജാവായിരുന്നിരിക്കണമെന്ന് അതോടുകൂടിത്തന്നെ നിശ്ചയിച്ചു; അദ്ദേഹത്തിന്റെ പേർ രാമവർമ്മാവാണെന്നു പറഞ്ഞുപോയ എന്നോടു കയർക്കുകയുംചെയ്തു. ഇതിലെത്ര യുക്തിയു

ണ്ടെന്നു ഞാൻ സൌഹാൎദ്ദപൂൎവ്വം ചോദിച്ചുകൊള്ളുന്നു. വേദാന്താചാൎയ്യരുടെ കാലം കൊല്ലം ഒൻപതാംശതകത്തിന്റെ ഉത്തരാൎദ്ധത്തിലാണു്. ആ രാജാവിന്റെ പേർ രാമവൎമ്മാവായിരുന്നു എന്നുതന്നെ ഞാൻ വീണ്ടും ഉറപ്പിച്ചുപറയുന്നു. അദ്ദേഹത്തെ ഞാൻ ഉണ്ടാക്കാൻപുറപ്പെട്ടതല്ല; അദ്ദേഹം വാസ്തവത്തിൽ ഉണ്ടായിരുന്നതാണു്. എന്റെ തെളിവു് അഭാവപ്രമാണമല്ല; അഭിനവൈതിഹ്യവുമല്ല; ശിലാരേഖയാണു്. പോരെങ്കിൽ ആ ശിലാരേഖ എന്റെ സ്നേഹിതൻ വളരെക്കാലം പ്രൊഫസ്സറായി താമസിച്ചിരുന്ന ചിദംബരത്തിലെ നടരാജക്ഷേത്രത്തിലുള്ളതുമാണു്. അതു് അദ്ദേഹം സമ്മതിക്കാതെ തരമില്ലല്ലോ; അപ്പോൾ എന്നിൽ ആരോപിക്കുന്ന അപവാദം അദ്ദേഹത്തിനു പിൻവലിക്കാതെ ഗത്യന്തരവുമില്ല. ശാലിവാഹനശകാബ്ദം 1498-നു ശരിയായ ക്രി: പി: 1576-ൽ, അതായതു് കൊല്ലവൎഷം 751-ൽ, മാൎഗ്ഗഴിമാസം 12-ാംനു- ചേരമാൻപെരുമാളുടെ വംശജനും കൊച്ചിരാജാവും വിശാഖംനക്ഷത്രത്തിൽ ജാതനുമായ രാമവൎമ്മമഹാരാജാവു് ആനന്ദതാണ്ഡവനായകനു് (നടരാജസ്വാമിക്കു്) മുപ്പത്തിമൂന്നു തളികയ്ക്കുവേണ്ട വഴിപാടുകഴിക്കുകയും ആ നിവേദ്യാന്നം ബ്രാഹ്മണൎക്കും മാഹേശ്വരന്മാൎക്കുമാറുമായി വിനിയോഗിക്കണമെന്നു വ്യവസ്ഥചെയ്കയുംചെയ്തതായി പ്രസ്താവിക്കുന്ന ആ ശിലാരേഖ മേല്പടി ക്ഷേത്രത്തിന്റെ പടിഞ്ഞാറെ ഗോപുരത്തിന്റെ വലത്തുവശത്തുള്ളതും ഞാൻ പരിശോധിച്ചിട്ടുള്ളതുമാണു്. മദിരാശിയിലെ പുരാണവസ്തുസംരക്ഷണവകുപ്പുകാർ ഇതു് 1913-ൽ പകൎത്തിട്ടുമുണ്ടു്. ഞാൻ പറയുന്നതു് 1565 മുതൽ 1601 വരെ രാജ്യഭാരംചെയ്ത രാമവൎമ്മമഹാരാജാവിന്റെ ശിലാശാസനമാണിതു് എന്നാകുന്നു. ഇനി എന്തുണ്ടു സംശയിക്കുവാൻ? ചിദംബരംവരെ രാമവൎമ്മാവു സഞ്ചരിച്ചതു ശരിയാണെങ്കിൽ തലക്കാവേരിയിൽ സ്നാനത്തിനായി അവിടുന്നു പോയിരിക്കാവുന്നതു സംഭാവ്യവും, രാമവൎമ്മവിലാസത്തിലെ ഇതിവൃത്തത്തിനു് എന്റെ അനുമാനപ്രകാരം യാതൊരു അനുപപത്തിയുമില്ലാത്തതുമാകുന്നു. ഗോദവൎമ്മാവിന്റെ അനന്തരഗാമിയാണു് ഈ രാമവൎമ്മമഹാരാജാവെന്നു പ്രൊഫ്സ്സർ വീരംഗാചാരി അദ്ദേഹത്തിന്റെ 'Inscriptions of the Madras Presidency' എന്ന പുസ്തകത്തിൽ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നുണ്ടു്; പേരറിവില്ലെങ്കിലും 1565 മുതൽ 1601 വരെ രാജ്യഭാരംചെയ്ത കൊച്ചിമഹാരാജാവുതന്നെയാണു് കാശിക്കു് എഴുന്നള്ളിയ തമ്പുരാനെന്നു നിശ്ചയിക്കാമെന്നു കേരളചരിത്രകാരന്മാരിൽ അഗ്രഗണ്യനായ ശ്രീമാൻ കെ. പി. പത്മനാഭമേനവനും അഭിപ്രായപ്പെട്ടിട്ടുണ്ടു്.

തൃപ്പൂണിത്തുറ ഗ്രന്ഥവരിയിൽ പേർപറയാത്ത ഒരു ഗോദവർമ്മാവിനേയും ഒരു രവിവർമ്മാവിനേയുംപററി നീലകണ്ഠൻ പ്രസ്താവിക്കുന്നുണ്ടെന്നും നീലകണ്ഠൻ പറയാത്ത ഉണ്ണിഗോദവർമ്മാവിനേയും 14 ദിവസത്തേയ്ക്കുമാത്രം രാജ്യഭാരംചെയ്ത ഒരു തമ്പുരാനേയുംപററി ഗ്രന്ഥവരിയിൽ പ്രസ്താവനകാണുന്നുണ്ടെന്നും ഞാൻ എഴുതീട്ടുണ്ട്. അവരവക്ക് നിസ്സാരന്മാരെന്നു തോന്നിയവരെ അവരവർ വിട്ടുകളഞ്ഞു എന്നേ ഇതിൽനിന്ന് അനുമാനിക്കേണ്ടതായുള്ളു. പ്രസിദ്ധന്മാരായ രാജാക്കന്മാരെ ഗ്രന്ഥവരിയിൽ ചേത്തിട്ടില്ലെന്നു ഞാൻ ഒരിടത്തും പ്രസ്താവിച്ചിട്ടില്ലല്ലൊ. അങ്ങനെയുംകൂടി പറഞ്ഞാലേ മി: പിഷാരടിയുടെ തെളിവുകൾ മുഴുവനാകൂ എന്നുണ്ടോ?

ഭാഷാചംപൂപ്രബന്ധങ്ങളുടെ ഉത്ഭവം 16-ാംനൂററാണ്ടിലാണെന്നു ഞാൻ ഒരിടത്തും പറഞ്ഞിട്ടില്ല; പറയുന്നതുമല്ല. പതിന്നാലാംശതകത്തിന്റെ ആരംഭംമുതല്ക്കുതന്നെയുള്ള ചില പ്രബന്ധങ്ങളുടെ നഷ്ടശിഷ്ടങ്ങൾ ഞാൻ കണ്ടിട്ടുണ്ട്. 15-ാംശതകത്തിലാണല്ലൊ രാമായണചംപുവിന്റെ ആവിർഭാവം. 'ഭാഷാശൈലി പരിശോധിക്കുമ്പോൾ രാജരത്നാവലീയവും നീലകണ്ഠന്റെ ചംപൂത്രയവും 16-ാംശതകത്തിൽ നിർമ്മിതങ്ങളാണെന്നാവണം ഊഹിക്കുവാൻ' എന്നു ഞാൻ ആവത്തിച്ചുപറയുന്നു. അങ്ങനെ പറയുന്നതിനുള്ള കാരണങ്ങൾ ഭാഷാനൈഷധചംപുവിന്റെ ആമുഖോപന്യാസത്തിൽ വിവരിച്ചിട്ടുമുണ്ട്.

എന്റെ ഒരു ഉത്തമസുഹൃത്തായ ശ്രീമാൻ പിഷാരടിയിൽനിന്ന് ഈ വിഷയത്തിൽ ഭിന്നിക്കേണ്ടിവരുന്നതിൽ ഞാൻ അത്യന്തം വ്യസനിക്കുന്നു. "കവിയുടെ പ്രതിഭാഗുണമാശ്രയിച്ച്" എന്നിത്യാദി പംക്തികളിൽകാണുന്നതുപോലെയുള്ള പ്രയോഗങ്ങൾ ഞാൻ അദ്ദേഹത്തിൽനിന്നു പ്രതീക്ഷിച്ചിരുന്നതല്ല. അവയ്ക്കു മറുപടിപറയുന്നത് എന്റേയും ത്രൈമാസികത്തിന്റേയും നിലയ്ക്കു പോരാത്തതാകയാൽ അവയിൽ അടങ്ങീട്ടുള്ള ധ്വനിയുടെ സ്വാരസ്യം വായനക്കാരുടെ ആസ്വാദനത്തിനായി വിട്ടുകൊണ്ടു വിരമിക്കുന്നു.



# പാർവ്വതീപരിണയം. *

(പാന)

(വെണ്മണി അച്ഛൻനമ്പൂതിരിപ്പാട്)

തിങ്കൾമൌലിതാനെങ്കിൽ തിരുകണ്ണിൽ
പങ്കജാസ്ത്രന്റെ സംഹാരകാരണനാൽ
മങ്കമാർമണി പാർവ്വതിക്കുള്ളത്തിൽ
സങ്കടം ചെററു സംഭവിച്ചീടുന്നു.
അംഗസൌന്ദര്യമുണ്ടെങ്കിലും പാർത്താൽ
അംഗനമാരിൽ തന്റെ പ്രിയവാക്ക്
അംഗജന്റെ വിലാസങ്ങൾ കൂടാതെ
സംഗമാഗ്രഹമുണ്ടാകയില്ലല്ലോ.
ആയതുമൂലമിക്കാലമെന്നുടെ
കായസൌന്ദര്യംകൊണ്ടു ഫലമില്ല
നായകൻ നമ്മെ പാണിഗ്രഹം ചെയ്യാൻ
ആയവനതിനാംരാഗമില്ലെങ്കിൽ.
കണ്ണില്ലാത്ത പുരുഷന്റെ മുൻഭാഗേ
കാമിനിമാർകടാക്ഷങ്ങളെപ്പോലെ
കർണ്ണം കേളാത്തവന്റെ പുരോഭാഗേ
തംബുരുവീണാപ്രയോഗത്തെപ്പോലെയും
ശബ്ദാർത്ഥങ്ങൾ ഗ്രഹിക്കാത്തവൻമുമ്പിൽ
ശാസ്ത്രവാക്യപ്രയോഗത്തെപ്പോലെയും
സൂത്രാർത്ഥങ്ങൾ ഗ്രഹിക്കാത്തവനോടു
ദുർവൃത്തന്റെ വിചാരങ്ങൾപോലെയും
ചണ്ഡമാകിന 'കാനനമദ്ധ്യത്തിൽ
ചന്ദ്രപാതപ്രകാശത്തെപ്പോലെയും

---

* തൃപ്പൂണിത്തുറ ഊട്ടുവെയ്പു ഗ്രന്ഥശാലയിൽനിന്നു കിട്ടിയ ഒരു കൃതിയാണിതു്. വെണ്മണി അച്ഛൻനമ്പൂതിരിപ്പാടാണു് ഇതിന്റെ കർത്താവു്. കുമാരസംഭവം അഞ്ചാംസർഗ്ഗത്തിലെ ആശയങ്ങളാണു് ഇതിൽ പ്രകാശിതങ്ങളായിരിക്കുന്നതു്.

സമ്പാദകൻ --കെ. നാരായണപ്പിഷാരടി എം. എ.

കാമഭോഗേന കാന്തന്മാരോടൊത്തു
കാമിനീജനവിഭ്രമം നിഷ്ഫലം.
ഇന്നുതന്നേ തപസ്സു തുടങ്ങുവ-
നെന്നുറച്ചു പുറപ്പെട്ടു പാർവ്വതി.
ഇന്ദുശേഖരസ്വാമിക്കു കാരുണ്യ-
മെന്നൊരു നാളിലെന്നിൽ ഭവിക്കുന്നു;
അത്രനാളും തപസ്സുചെയ്യുന്നുടേ
ഗാത്രശോഷണം ചെയ്യുന്നതുണ്ടു ഞാൻ.
പെട്ടെന്നിങ്ങനെ കല്പിച്ചുറച്ചു തൻ-
പട്ടവസ്ത്രം പിഴുത്തു കളഞ്ഞാശു
വല്ക്കലം കൊണ്ടുടുത്തു താൻ കോപ്പുകൾ
ഒക്കവെയങ്ങഴിച്ചുവച്ചാദരാൽ
കേശഭാരം പിരിച്ചു ജടയാക്കി
ക്ലേശംകൂടാതെ മെല്ലേ പുറപ്പെട്ടു.
കാനനം പുക്കു താനും സഖിമാരും
സ്നാനവുംചെയ്തു ഗംഗാജലംതന്നിൽ
ധ്യാനത്തിന്നൊരു ഭംഗം വരാതുള്ള
സ്ഥാനം നോക്കിയടിച്ചു തളിച്ചുടൻ
പർണ്ണശാലയും കെട്ടിയങ്ങുണ്ടാക്കി
സ്വർണ്ണപുഷ്പങ്ങൾ കൊണ്ടു വഴിപോലെ
നീലകണ്ഠസ്വരൂപത്തെ ധ്യാനിച്ചു
നീലവേണി തപം തുടങ്ങീടിനാൾ.

ബാലചന്ദ്രനും ഗംഗാ ഭുജംഗവും
ചാലവേ ചാരു ചെഞ്ചിടാഭാരവും
ഫാലനേത്രം കപോലസ്ഥലങ്ങളിൽ
ലോലമാകിന കുണ്ഡലീകുണ്ഡലം
ചില്ലിവല്ലീ സുനാസാപുടം നല്ല-
പല്ലവാധരം മന്ദസ്മിതങ്ങളും
സോമസൂര്യവിലോചനയുഗ്മവും
സോമബിംബസമാനം തിരുമുഖം
കാളകണ്ഠതിരുമാറ്വിടം തന്നിൽ
വ്യാളഹാരവും ഭൂതിവിലേപനം
തൃക്കൈനാലിൽ മൃഗവും പരശുവും
ചൊല്ക്കൊണ്ടീടും വരദാഭയങ്ങളും

നാഭീമദ്ധ്യമുദാരം കടീതടം
ശോഭയുള്ള പുലിത്തോലുടയാട
ചാരുചഞ്ചലകാഞ്ചിഭുജംഗവും
ഊരുകാണ്ഡങ്ങളും ജംഘായുഗ്മവും
സൎപ്പമഞ്ജീരമഞ്ജുപാദാംബുജവും
തൽപരാഗവുമെത്ര മനോഹരം!
ഇപ്രകാരം തൽകേശാദിപാദാന്തം
സുപ്രസന്നസ്വരൂപമുത്തമം
മുപ്പുരാന്തകൻതന്റെ വിഗ്രഹം
ഉൾപ്പൂവിങ്കലുറപ്പിച്ചു പാൎവ്വതി
ഘോരമാകും തപം തുടങ്ങീടിനാൾ
ആരുമാൎന്നാൽ വരുത്താവതല്ലിദം.
ശീതകാലേ കഴുത്തോളം വെള്ളത്തിൽ
വീതസന്ദേഹം നിന്നു തപംചെയ്യും
വേനൽക്കാലത്തു പഞ്ചാഗ്നിമദ്ധ്യത്തിൽ
ഊനമെന്യേ വസിച്ചരുളീടുന്നു.
വൎഷകാലേ പുറത്തൊരു പാറമേൽ
വാരിധാരയുമേറ്റു വസിച്ചിടും.
പൎണ്ണംകൂടെബ്ഭുജിക്കായ്ക കാരണാൽ
വൎണ്ണനീയ'മപൎണ്ണ'യെന്നുള്ള പേർ;
സുവൎണ്ണംപോലെ തപിക്കെന്നാലേറ്റവും
വൎണ്ണശോഭ ശരീരത്തിനുണ്ടായി;
ഇപ്രകാരം തപംചെയ്തു കാനനേ
സുപ്രഭാവേന വാണരുളീടുന്ന
ശൈലപുത്രീടെ ഭാവംപരീക്ഷിപ്പാൻ
കാലവൈരി പുറപ്പെട്ടു മെല്ലവേ.
ബ്രഹ്മചാരിശരീരത്തെക്കൈക്കൊണ്ടു
വേഗമായോടെ തപോവനംപ്രാപിച്ചു.
പൎണ്ണശാലയിൽ വന്നൊരനന്തരം
വൎണ്ണിയെക്കണ്ടാനന്ദമപൎണ്ണയും
അൎഘ്യപാദ്യാദികൊണ്ടുടൻ പൂജിച്ചു
സൽക്കരിച്ചങ്ങിരുത്തി വണങ്ങിനാൾ.
വൎണ്ണിതാനുമതുചെയ്തു സന്തോഷം

"വർണ്ണനീയഗുണേ! ശൃണു പാർവ്വതി!
ബാലഭാവേ തപസ്സുതുടങ്ങുവാൻ
മൂലമെന്തെന്നുരചെയ്ക സുന്ദരി!
ലീലയോടെ സുഖിച്ചു വസിക്കേണ്ടും
കാലമിങ്ങനെ ദുഃഖിക്കുന്നതിനായ് ?
ദ്രവ്യമില്ലാഞ്ഞു ഖേദം നിനക്കില്ല;
ഭവ്യനല്ലോ നിൻതാതൻ ഹിമവാനും
നല്ല ഭർത്താവുണ്ടാവാൻ മനോരഥം
തെല്ലുണ്ടെങ്കിലതിനെന്തു വൈഷമ്യം?
ഉർവ്വശീരംഭാമേനകയാദിയാം
സർവ്വദേവനിതംബിനിമാരുടെ
ഗർവ്വമൊക്കെശ്ശമിച്ചിതു സാമ്പ്രതം
പാർവ്വതി! നിന്റെ രൂപഗുണംകൊണ്ട്,
ഏവരുമുള്ള നിനക്കുവശനല്ലാ-
തെവനുള്ളു ജഗത്ത്രയംതന്നിലും?
കിന്നരന്മാരും കിമ്പുരുഷന്മാരും
പന്നഗന്മാരും വിദ്യാധരന്മാരും
സുരന്മാരുമന്യജനങ്ങളും
ചാരണന്മാരും ദേവസമൂഹവും
ചാരുവേണി! നിൻ കാരുണ്യമുണ്ടാവാൻ
പാരമാഗ്രഹിച്ചിരിക്കുന്നു പാർവ്വതി!
എന്തിനായ്യോ തപസ്സുകൊണ്ടിങ്ങനെ
ചന്തമുള്ള ശരീരം ക്ഷയിപ്പിപ്പാൻ
ഊണുറക്കമിളച്ചു വനാന്തരേ
വാണു ദുഃഖിച്ചിടുന്നു വൃഥാതന്നെ?
'ചൊന്നു ഞാൻതന്നെ പാർവ്വതീകാന്തനായ്
വന്നു സംഭവിക്കേണ'മെന്നാഗ്രഹം
മന്നിലുള്ള മഹാജനങ്ങൾക്കെല്ലാം
ഒന്നുപോലെ ഭവിക്കുന്നു സുന്ദരി!
ഏതു ധന്യനെക്കാമിച്ചു നീ വ്രതം
ചെയ്യുമേവം ചാരുവിലോചനേ!
ഇജ്ജനത്തിനു കേൾക്കാമതാണതോ
വക്ത്രംകൊണ്ടു പറഞ്ഞുകൂടാത്തതോ

സജ്ജനം കേട്ടാലന്തരമുള്ളതോ
ദുർജ്ജനങ്ങൾ ദൂഷിക്കുമെന്നുള്ളതോ
എന്തുകൊണ്ടു പറവാൻ മടിക്കുന്നു
ദന്തിഗാമിനി പാർവ്വതി കന്യകേ!
എന്തൊന്നാകിലുമെന്നോടുരചെയ്താൽ
ഏതും ദോഷം വരാനില്ല നിർണ്ണയം.
കണ്ടപ്പോൾതന്നെ വിശ്വാസമെന്നുള്ളിൽ
ഉണ്ടായ്വന്നു വിശേഷിച്ചുമിന്നിപ്പോൾ
കണ്ടിവാർകുഴലാളേ! നീയും ഞാനും
രണ്ടല്ലെന്നു ധരിച്ചുകൊള്ളേണമേ!"
ഇത്തരം ബ്രഹ്മചാരിതൻ ഭാഷിതം
ചിത്തരംഗപ്രസാദേന കേട്ടവൾ
ഉത്തരംപറവാൻ തന്റെ തോഴിയെ
സത്വരം ദൃഷ്ടികൊണ്ടു നിയോഗിച്ചു.
വർണ്ണിയോടുരചെയ്തു സഖിതാനും
"വർണ്ണിപ്പാനിന്നു വൈദഗ്ദ്ധ്യമില്ലെടോ.
അത്രമാത്രം കഥിക്കാമതുകൊണ്ടു
മിത്രമാം നീ പ്രസാദിച്ചുകൊള്ളേണം.
നാരികൾക്കു ദുരാഗ്രഹമുണ്ടെന്നു
പാരിലൊക്കെ പ്രസിദ്ധമിസ്സംസാരം.
ആരുമോർത്താൽ വരുത്താവതല്ലാത്തോ-
രാരംഭിക്കുംകുമാരികൾ സാമ്പ്രതം.
നിർദ്ധനന്മാർ മനോരാജ്യമാകുമ്പോ-
ളർദ്ധരാജ്യം കൊതിക്കുമാറില്ലല്ലോ.
വർദ്ധിക്കുന്നു വലിപ്പത്തിലാഗ്രഹം;
അർത്ഥിക്കുന്നവർ ദോഷമോരാ വത്രേ.
സാധിച്ചീടുമോ തന്റെ മനോരഥം
ബോധിച്ചീടുമോ ദേവൻ മഹേശ്വരൻ
എന്നുള്ളോരു വിചാരമവർക്കില്ല
തന്നുള്ളത്തിലെ മോഹം മുഴുക്കയാൽ.
താനാരെന്നും മഹാദേവനാരെന്നും
താനേ ചിന്തിപ്പാനാളല്ലാതാകയാൽ
ആനന്ദാമൃതബ്രഹ്മസ്വരൂപത്തെ

ധ്യാനംകൊണ്ടു വിലോകനംചെയ്തിവർ
ആശ്ലേഷാദിസുഖംകൊണ്ടു മോദിക്കും
വിശ്ലേഷത്തെ വിചാരിച്ചു രോദിക്കും;
ഭ്രാന്തുതന്നേ പിടിച്ചുവെന്നുള്ളൊരു
ഭ്രാന്തിയുണ്ടാകും കാണുന്നവർക്കെല്ലാം.
കാമദേവൻ പ്രയോഗിച്ച സായകം
വാമദേവന്റെ ഹുങ്കാരംകൊണ്ടഹോ
തെറ്റിപ്പോന്നങ്ങിവളുടെ ദേഹത്തിൽ
തെറ്റെന്നാശു തറച്ചു കനക്കവേ.
അന്നുതൊട്ടതികഷ്ടമായ്‌വന്നിതു
കന്നിൽമാതിന്റെ വൃത്താന്തമൊക്കെയും.
കത്തിയിട്ടു മുളപ്പിച്ച വൃക്ഷങ്ങൾ
പൂത്തുകാച്ചു തളിർത്തിതാ നില്ക്കുന്നു
കന്നിൽമാതിൻ മനോരഥവൃക്ഷങ്ങൾ
ഇന്നു കാച്ചതും പൂത്തതുമില്ലല്ലോ!
അന്തകാരിക്കു കാരുണ്യമില്ലാഞ്ഞാ-
ലെന്തുചെയ്യുന്നു ഞങ്ങൾ കുമാരക?"

ഇപ്രകാരം സഖിയുടെ വാക്കുകൾ
വിപ്രബാലൻ വിരവൊടു കേട്ടപ്പോൾ
"അപ്രിയം നിനക്കുണ്ടാകയില്ലെങ്കിൽ
സപ്രമോദം പറഞ്ഞു ശമിപ്പിക്കാം.
കാമദേവനെക്കണ്ണിലെരിച്ചൊരു
വാമദേവനെക്കാംക്ഷിക്കും പെണ്ണുങ്ങൾ
ഭൂമി പാതാളസ്വർഗ്ഗലോകങ്ങളിൽ
നാമൊരേടത്തും കേട്ടറിയുന്നില്ല.
ഏതുതന്നെ മഹാവ്യസനദ്ദേഹം!
ഗോത്രമെന്തെന്നുമാർക്കുമറിവില്ല.
നേത്രം മൂന്നുള്ള വക്ത്രമുടയോരു
ഗാത്രം പാരം വികൃതമെന്നോർക്ക നീ
ഇന്ദു ചാമ്പലുംപാമ്പുമലങ്കാരം
വൻപുലിത്തോലുമെല്ലും കപാലവും
ചെമ്പിച്ചുള്ളൊരു ജടയിലകപ്പെട്ടൊ-
രമ്പിളിക്കല കൂടെ നിറം കെട്ടു.

മുണ്ഡു കൌപീനമെന്നിവ കൊള്ളുവാൻ
രണ്ടുതാരം*ത്തിനത്ഥമവനില്ല.
കണ്ടകാട്ടിൽചുടലകളെങ്ങളിൽ
കണ്ട വേതാളഭൂതങ്ങളുമായി
നൃത്തമാടിയിരന്നു നടക്കുന്നു
കൃത്തിവാസസ്സെക്കാന്തനാക്കീട്ടവാൻ
മൂഢമിഗ്ഗിരികന്യകയ്ക്കെന്നിയേ
മറെറാരുത്തക്കമാഗ്രഹമില്ലിപ്പോൾ.
കങ്കമച്ചാറണിഞ്ഞു വിളങ്ങും നിൻ-
കൊങ്ക രണ്ടിലും വെണ്ണീറുമെപ്പൊഴും
സംഗമിപ്പതിനായുമല്ല സന്നാഹം
പങ്കജാക്ഷി! നിനക്ക ഹിതമല്ല.
നൂറുലക്ഷം വയസ്സായ കാളമേൽ
കേറുവാനോ നീയാഗ്രഹിച്ചീട്ടുന്നു?
ആറു മൂടുന്ന ദേവകലെത്രയും
ക്രൂരണ്ടാവാൻ നിനക്കെന്തു കാരണം?
കാളകണ്ഠനെക്കാമിച്ചതൊട്ടുമേ
കോളല്ലെന്നു നമുക്കിഹ തോന്നുന്നു.
പാളയുംകൊണ്ടു ഭിക്ഷയേററീട്ടവാ-
നാളല്ലേത്തും നീയദ്രികുമാരികേ!"

ശംഭുനിന്ദകളീവണ്ണം കേട്ടപ്പോൾ
സംഭൃതക്രോധകമ്പിതഗാത്രിയാം
മാനേലുംമിഴിമൌലി മഹേശ്വരി
താനേ കിഞ്ചിൽ പറഞ്ഞു തുടങ്ങിനാൾ.
"പോരും പോരുമബദ്ധം പറയാതെ
പോക നീയാശു വിപ്രകുമാരകാ!
ആരു നിന്നോടു ചോദിച്ചു വൃത്താന്തം
സാരബോധമില്ലാത്ത കിശോരകാ?
വിശ്വമൊക്കെസ്സൃജിക്കുന്നതും ശിവൻ;
വിശ്വരക്ഷണം ചെയ്യുന്നതും ശിവൻ;
വിശ്വസംഹാരിയാകുന്നതും ശിവൻ;
വിശ്വസമ്പൂണ്ണനാകുന്നതും ശിവൻ;

* തരാംഗത്തെ നാണയം — അരപ്പെണം.

ഐശ്വര്യത്തിന്നിരിപ്പിടമാകുമനോ-
രീശ്വരൻെറ പരമാത്മതത്ത്വത്തെ
ശാശ്വതബ്രഹ്മവാദിജനങ്ങൾക്കും
ശാസ്ത്രികൾക്കുമറിവാനെളുതല്ല.
നിഷ്കളനെന്നും നിഷ്ഗുണനെന്നും
വൃദ്ധനെന്നും ദുഷിക്കുന്ന നിന്നുടെ
ബുദ്ധിവൃത്തിക്കു ശുദ്ധിയില്ലായ്കയാൽ
വദ്ധിക്കുന്നു ജളത്വം നിനക്കുള്ളിൽ.
ദുസ്സാമത്ഥ്യം പറയാതെ പോയാലും
ദുസ്സ്വഭാവമിവിടെത്തരമല്ല.
സൽസ്വഭാവപ്രധാനം തപോവനം
സജ്ജനങ്ങൾക്കേ സഞ്ചരിച്ചീടാവൂ;
ഞാനുമെൻെറ സഖിമാരും പോകുന്നു;
കാനനത്തിന്നു വിസ്താരമുണ്ടല്ലൊ.
ജ്ഞാനമില്ലാത്ത നിന്നോടു ശാസിപ്പാൻ
സ്ഥാനമിങ്ങില്ല വല്ലതും ചൊല്ല, നീ.''
ഇപ്രകാരം പറഞ്ഞുതാൻ പാവ്വതി
തൽപ്രദേശമുപേക്ഷിച്ചു പോവാനായ്
ക്ഷിപ്രമങ്ങെഴുന്നേറ്റോരനന്തരം
സപ്രസാദം പ്രകാശിച്ചു ശങ്കരൻ
ചന്ദ്രഭൂഷണമദ്രിജാതോഷണം
മന്ദഭാഷണനാമംഗജശോഷണം
ഭൂതിഭൂഷണം ഭൂതവിഭൂഷണം
വീതഭൂഷണം വൈരിവിദ്വേഷണം.
ദിവ്യരൂപം ധരിച്ചു മഹേശ്വരൻ
ദിവ്യകന്യകതന്നോടുരചെയ്തു.
''മല്ലലോചനേ! വന്നാലും നിന്നുടെ
വല്ലഭൻ ചന്ദ്രശേഖരനേഷ ഞാൻ
പല്ലവാധരി! നിൻെറ മനോധൈര്യം
തെല്ലൊന്നിങ്ങു പരിക്ഷിപ്പാൻ വന്നു ഞാൻ.
നിൻ തപസ്സിനാൽ പ്രീതനായിട്ടു ഞാൻ
വന്നു ഞാനെൻെറയദ്രികുമാരികേ!
പാതിവ്രത്യബലംകൊണ്ടു നീയെൻെറ
പാതിദേഹം പകുപ്പിച്ചു മേടിക്കും.

ഭക്തനാകും ശരീരത്തെപ്പോലും ഞാൻ
ഭർത്താവാകുന്ന ദേഹമെന്നോർക്ക നീ.
സക്തനാമെന്നെസ്സമ്മാനിച്ചീടണം
മുക്തസന്ദേഹമാലിംഗനംകൊണ്ടും"
എന്നുരചെയ്തു കുന്നിൻമകളുടെ
മുന്നിൽച്ചെന്നാശു മുശേഖരൻ
ശോണപങ്കജം പോലെ മനോഹരം
പാണിപങ്കജം മെല്ലെപ്പിടിച്ചപ്പോൾ
നാണം പൂണ്ടു മുഖാംബുജവും താഴ്ത്തി-
യെന്നലോചനയാകുന്ന പാർവ്വതി.
ദൃഷ്ടികൊണ്ടു സഖിയെ നിയോഗിച്ചു
ശിഷ്ടയാമവൾ വന്ദിച്ചുരചെയ്തു.
"ശൈശവേതന്നെ സംഭവിച്ചീടുന്ന
ശൈവഭക്തിക്കു സാഫല്യമിന്നിപ്പോൾ
സിദ്ധമായ്വന്നു മുശേഖരാ!
ബദ്ധപ്പാടിനി വേണ്ടാ ഭഗവാനേ!
താതമാതാക്കന്മാരെ ഗ്രഹിപ്പിച്ചി-
ട്ടേതും വൈഷമ്യംകൂടാതെ കല്യാണം
സാധിച്ചീടുമെന്നാലവർതങ്ങളെ
ബോധിപ്പിക്കേണമേവം വിരവോടേ.
ഇപ്പോൾ ഞങ്ങളെ വേഗമയയ്ക്കണം
ത്രിപുരാന്തക നാഥ നമസ്കാരം!"

* * * *

* * * *

അന്നേരത്തു വിവാഹമുഹൂർത്തവും
വന്നെത്തുന്നു തുടങ്ങി ക്രിയകളും
കാശ്യപാദിമുനീന്ദ്രന്മാരാദരാൽ
കർമ്മമെല്ലാമനുഷ്ഠാനംചെയ്യുന്നു.
വെണ്മയോടേ ചടങ്ങുകൾകാട്ടുവാൻ
ബ്രഹ്മദേവൻ തുടങ്ങി പറയവേ.
അഗ്നിദേവൻ ശിവന്റെ തിരുമുമ്പിൽ
അത്യുദാരം ജ്വലിച്ചു വസിച്ചപ്പോൾ
അഗ്നിസാക്ഷിയായുള്ള വിവാഹത്തി-
നഭിപ്രായത്തെച്ചൊല്ലാരു ചമയിച്ചു

പട്ടണിപ്പുട കെട്ടിയുടപ്പിച്ചു
പട്ടുകൊണ്ടു ശരീരം പുതപ്പിച്ചു
കങ്കണം മണിഹാരം പതക്കങ്ങൾ
തങ്കപ്പൊന്നരഞ്ഞാണം പലവിധം
കണ്ഡലം മണിമോതിരം പൊൻവള
മണ്ഡനങ്ങളനേകമണിയിച്ചു.
അപ്സരസ്ത്രീകൾ ഭദ്രികമാരിയെ
മുപ്പുരാരിതിരുമുമ്പിൽകൊണ്ടന്നു
വേളികർമ്മങ്ങളെല്ലാം വഴിപോലെ
നാളീകാക്ഷീശിരോമണിയെക്കൊണ്ടും
കാളകണ്ഠനെക്കൊണ്ടും വിരിഞ്ചൻ താൻ
കാലതാമസംകൂടാതെ ചെയ്യിച്ചു
സോദരൻ മുകിൽവർണ്ണൻ മുരാന്തകൻ
സോദരിയാകും പാർവ്വതീകന്യയെ
മോദേന പുരവൈരിക്കു മെല്ലവേ
സാദരദാനംചെയ്തു കനിവോടേ.
എണ്ണലാഞ്ഛനശേഖരനീശ്വരൻ
എണ്ണനേർമിഴിയാളാമുമയുടെ
ശോണപങ്കജംപോലെ മനോഹരം.
പാണിപങ്കജം സ്വീകരിച്ചീടിനാൻ.
വ്യാജഹീനം ജ്വലിക്കുന്നൊരഗ്നിയിൽ
ലാജഹോമവും ചെയ്യിപ്പിച്ചാദരാൽ
പാർവ്വതീപരമേശ്വരരെക്കൊണ്ടു
പാവകനെ പ്രദക്ഷിണംവയ്പിച്ചു
പങ്കജാസനൻ പിന്നെപ്പുതുക്കവേ
ശങ്കരസ്വാമിയെക്കൊണ്ടുമഗ്നിയെ
അശ്മലംഘനകർമ്മവുംചെയ്യിച്ചു
ആശ്വസിച്ചു ഹിമവാനും പത്നിയും.
ഏവം ഘോഷിച്ചു പാർവ്വതീകല്യാണം
ദേവദേവൻ ദയാനിധി ശങ്കരൻ
ഭാവബോധേന സാധിച്ചനന്തരം
മായയോടേ രമിച്ചു യഥാസുഖം.



# മുദ്രാരാക്ഷസനാടകം.



ശ്രീമതി പി. രത്നമയീദേവി, ബി. ഏ. (ഓണേഴ്സ്)

ഭാരതീയനാടകരംഗം അനാഗ്രഹീതങ്ങളായ പ്രാചീനകാലങ്ങളിൽ വിവിധരസപ്രധാനങ്ങളായ അനേകരൂപകങ്ങൾക്കു ജന്മഭൂമിയായിരുന്നുവെന്നുള്ളതു പണ്ഡിതലോകം സൎവ്വാത്മനാ സമ്മതിക്കുന്ന ഒരു പരമാൎത്ഥമാണ്. അന്നത്തെ വിദ്വൽസദസ്സുകളെ ആനന്ദഭരിതങ്ങളാക്കിയിരുന്ന അനവധി രൂപകകാവ്യതല്ലജങ്ങൾ പരമ്പരയാ ഇന്നു നമുക്കു സിദ്ധിച്ചിട്ടുണ്ട്. കൂടാതെ എത്രയോ പുരാതനമായ ആ കാലത്തുതന്നെ നടനകല ഉൽകൎഷസോപാനത്തിൽ അഗ്രിമസ്ഥാനത്തെ അൎഹിച്ചിരുന്നു എന്നു തെളിയിക്കത്തക്കവണ്ണം നാടകാദിരൂപകങ്ങളേയും, തത്സംബന്ധങ്ങളായ നിരവധി നിയമങ്ങളേയും പുരസ്കരിച്ചു നിൎമ്മിതങ്ങളായ ലക്ഷണഗ്രന്ഥങ്ങൾ, ഭരതമുനിയുടെ നാട്യശാസ്ത്രത്തിനെ നേതാവാക്കിക്കൊണ്ടു നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. ലക്ഷണഗ്രന്ഥങ്ങൾക്കു മാൎഗ്ഗദൎശികളായി ലക്ഷ്യഗ്രന്ഥങ്ങൾ ഉണ്ടായിരിക്കണമെന്നുള്ളതിനു സംശയമില്ല. എന്തെന്നാൽ വിശിഷ്ടങ്ങളായ പ്രബന്ധങ്ങളിൽ കാണുന്ന സാമാന്യധൎമ്മങ്ങളാണ് ലക്ഷ്യത്തെ നിൎദ്ദേശിക്കുന്ന ലക്ഷണങ്ങളായിത്തീരുന്നതെന്ന് അനുഭവംകൊണ്ടു നമുക്കറിയാം. എന്നാൽ ഭാരതീയനാട്യശാസ്ത്രമാകുന്ന ലക്ഷണഗ്രന്ഥത്തിനു ലക്ഷ്യങ്ങളായിത്തീൎന്ന മഹൽകൃതികൾ ഏതെല്ലാമെന്നുംമറ്റും സുനിശ്ചിതമായി ഒരഭിപ്രായം പുറപ്പെടുവിക്കത്തക്ക ജ്ഞാനം ഇന്നു ലോകത്തിൽ ആൎക്കും സിദ്ധിച്ചിട്ടില്ലതന്നെ. ഏതായാലും നാട്യശാസ്ത്രകാലത്തിനുശേഷം ജന്മം സ്വീകരിച്ചിട്ടുള്ള എത്രയോ ശതം രൂപകങ്ങൾ, പാശ്ചാത്യപൌരസ്ത്യപണ്ഡിതവൎയ്യന്മാരുടെ ഏകോപിച്ചും ഭിന്നരീതിയിലുമുള്ള ഗവേഷണബുദ്ധിയും പരോപകാരതൽപരതയും നിമിത്തം നമുക്ക് ഇപ്പോൾ ലഭിച്ചിട്ടുണ്ട്. അങ്ങനെ കിട്ടിയിട്ടുള്ള രൂപകങ്ങൾ, പ്രായേണ ശൃംഗാരരസപ്രധാനങ്ങളും പൊതുവേ ഐകരൂപ്യമുള്ളവയുമായിട്ടാണ് കാണപ്പെടുന്നതു്. നിയമത്തെ അക്ഷരംപ്രതി അനുസരിക്കാത്തവർ അപഹാസ്യരായിത്തീൎന്നേയ്ക്കാമെന്നുള്ള ഭയം നിമിത്തമോ ആത്മവിശ്വാസത്തിന്റെ കുറവുകൊണ്ടോ, കവികൾ-അഥവാ കവിയശഃപ്രാൎത്ഥികൾ-കണ്ണുമടച്ചു പ്രവൎത്തിച്ചാൽ ഫലം മറ്റൊരുവിധത്തിൽ വരുവാൻ മാൎഗ്ഗവുമില്ലല്ലൊ. ശാകുന്ത

മാദികൃതികഠം മാതൃകകളും, ഭരതമുനി അടിപിഴച്ചാൽ അടവേ തെററിക്കുന്ന ആശാനെന്ന വിശ്വാസവും ചേന്നപ്പോഠം, രൂപകലോകമാകുന്ന വിശേഷത്തിന് ശൃംഗാരം പ്രധാനരസവും, രാജാവു നായകനും, രാജകന്യക നായികയും, അവരുടെ പ്രേമബന്ധത്തിൻെറ ഫലാവാപ്തിവരെയുള്ള വിവിധാവസ്ഥകഠം ഇതിവൃത്തവുമായ നാടകം ഒരു സാമാന്യമാതൃകയായിത്തന്നെ കലാശിച്ചു. എന്നാൽ കേവലാനുകരണംമാത്രം കവിധമ്മമായിത്തീന്നപ്പോഠം നവീനകൃതികഠംക്കുപോലും നവീനത്വം കൂടാത്ത വൈകൃതം സംഭവിച്ചുവെങ്കിൽ അതിശയിക്കുവാനില്ല. ഈ അഭിപ്രായം സംസ്കൃതനാടകത്തെ അങ്ങനെതന്നെ ബാധിക്കുമെന്ന് ആരും തെററിദ്ധരിക്കേണ്ട. ഇതു സാധാരണധമ്മവും, അതിൽനിന്നും വ്യത്യസ്തപ്പെട്ടു കാണപ്പെടുന്ന ചുരുക്കം ചിലവ, മഹാസമുദ്രത്തിൽ അങ്ങിങ്ങായി പ്രത്യക്ഷപ്പെട്ടു രക്ഷ നല്കുന്ന ദ്വീപങ്ങഠം മാത്രവുമാണെന്നാണ് എനിക്കു തോന്നീട്ടുള്ളതു്.

എന്നാൽ ഇതിൽനിന്നൊക്കെ വ്യത്യസ്തവും, പണ്ഡിതലോകത്തിൽ സുസമ്മതിക്കഹമായിത്തീന്നതും, ശാസ്ത്രീയവും ലൗകികവുമായ ഗുണപൗഷ്കല്യങ്ങഠം തികഞ്ഞതെന്നു പാശ്ചാത്യവിദ്വാന്മാക്കുകൂടി കുതൂഹലം ജനിപ്പിച്ചിട്ടുള്ളതുമായ ഒരു വിശിഷ്ടരത്നം നമ്മുടെ കലാചക്രവാളത്തിൽ നക്ഷത്രപ്രഭയോടെ വിലസുന്നുണ്ട്. അതിൻെറ ഇതിവൃത്തം നായികാനായകന്മാരുടെ പ്രേമബന്ധമല്ല; രസം ശൃംഗാരമല്ല; വസ്തു, പുരാണഭണ്ഡാരത്തിലെ പഴംകഥയുമല്ല; എങ്കിലും, ആ കൃതി ശാസ്ത്രതത്വത്തിൻെറ പഴമയും ഉറപ്പും, ഭാവനാശക്തിയുടെ പുതുമയും മുഴപ്പും, നല്ലവണ്ണം തെളിയിക്കുകയും, സൂക്ഷ്മങ്ങളായ നിയമങ്ങഠംക്കുകൂടിയും ഉൽകൃഷ്ടമനോഭാവങ്ങളേയും സവ്വസാധാരണമായ ലോകചരിത്രത്തേയും എങ്ങനെ തന്മയീഭാവം നല്കി പ്രദശിപ്പിക്കുവാൻ സാധിമെന്നുള്ളതിന് ഉത്തമസാക്ഷ്യം വഹിക്കുകയുംചെയ്യുന്നു. രാഷ്ട്രീയമായ ഇതിവൃത്തവും പുരാവൃത്തവും ഇടകലത്തി മനുഷ്യബുദ്ധിയുടെ ആഴമളന്നു കണക്കാക്കി രൂപകത്വേനതന്നെ രൂപകശബ്ദത്തിനഹമായി ശോഭിക്കുന്ന ശ്രീ വിശാഖദത്തരചിതമായ 'മുദ്രാരാക്ഷസ'മത്രെ മേൽപറഞ്ഞ പ്രശസ്തദൃശ്യകാവ്യം.

ഉത്തമമായ ആത്മവിശ്വാസദാർഢ്യത്താൽ തനിക്കഹമായ അഗ്രിമസ്ഥാനത്തെ സ്വയമേ സ്വീകരിച്ച വിഷ്ണുഗുപ്തബ്രാഹ്മണനു നന്ദമഹാരാജാവിൻെറ അന്ധതമൂലം നേരിട്ട അവമതിയാൽ ക്രുദ്ധനായിത്തീന്ന അധൃഷ്യപ്രഭാവനും തീക്ഷ്ണധീയുമായ അദ്ദേഹത്തിൻെറ പ്രതിജ്ഞാസി

ദ്ധിയോടുകൂടിയാണ് മുദ്രാരാക്ഷസത്തിലെ ഇതിവൃത്തം ആരംഭിക്കുന്നത്. അഗ്രാസനാഹനും ആരാധനീയനുമായ ആ ബ്രഹ്മതേജസ്വി തന്റെ പാദത്തിൽ യദൃച്ഛയാ തടഞ്ഞുപോയ ദർഭയെ എന്നപോലെതന്നെ നന്ദവംശത്തേയും തന്റെ ക്രോധാഗ്നിക്കാഹുതിയാക്കിത്തീർത്ത്, ഭക്തിമാനായ ചന്ദ്രഗുപ്തനിൽ രാജ്യക്ഷേമം സമർപ്പിക്കുകയും ചെയ്തു. എന്നാൽ തന്റെ ബുദ്ധിബലത്താൽ ചന്ദ്രഗുപ്തനെക്കൊണ്ടു പരിഗ്രഹിപ്പിച്ച രാജ്യലക്ഷ്മി പുതിയ നാഥനോടിണങ്ങിച്ചേരുവാൻ ഉചിതനായ പിരമർത്ഥനെക്കൂടാതെ സാദ്ധ്യമല്ലെന്നു നയനിപുണനായ ചാണക്യനറിയാമായിരുന്നു. അവമാനത്തിനു പ്രതിക്രിയചെയ്തു സാധിതപ്രതിജ്ഞനായതിനുശേഷവും നഗരവാസംതുടൎന്ന്, തന്നാൽ സ്ഥാപിതമായ വംശത്തെ രക്ഷിച്ചുകൊണ്ടു ലോകത്തെക്കവണ്ണം പ്രപഞ്ചത്തിരയ്ക്കുള്ളിൽവീണ്ടും മുഴുകുവാൻ യഥാൎത്ഥബ്രാഹ്മണനായിരുന്ന അദ്ദേഹത്തിനു മനസ്സുണ്ടായിരുന്നില്ല. അതിനാൽ നന്ദവംശത്തിന്റെ വിശ്വസ്തസചിവനും രാജ്യതന്ത്രനൈപുണ്യത്തിൽ അത്തുല്യനും, സ്വഭാവോൽകൎഷത്താൽ ആരാധനീയനുമായ അമാത്യരാക്ഷസനെ അദ്ദേഹത്തിനുചിതമായ പൂൎവ്വസ്ഥാനത്തുതന്നെ പ്രതിഷ്ഠിച്ച്, വീണ്ടും സ്വധാമമായ കാന്താരമദ്ധ്യത്തിലേയ്ക്കു മടങ്ങണമെന്ന് ഋഷിസത്തമനായ അദ്ദേഹം തീൎച്ചയാക്കി. ആ ഉദ്ദേശ്യസിദ്ധിക്കുള്ള വിവിധോപായങ്ങളും അതിന്റെ ഫലപ്രാപ്തിയുമാണ് പ്രകൃതമായ ഇതിവൃത്തം.

ഇത്രയും ഗൂഢമായ ഒരു സംഭവത്തെ അടിസ്ഥാനമാക്കിപ്പടുത്ത് ഉൽകൃഷ്ടവും മനോഹാരിയുമായ വിധത്തിൽ കെട്ടിയുയൎത്തിയിരിക്കുന്ന ഒരു മനോഹരസൗധമത്രേ 'മുദ്രാരാക്ഷസം'. "നാടകത്തിന് ആവശ്യമായ എല്ലാലക്ഷണങ്ങളും സംപൂൎണ്ണമായതും കവിഹൃദയങ്ങളിൽ ഉത്തമമായ ഒരു സ്ഥാനത്തെ അൎഹിക്കുന്നതും രംഗപോഷണത്തിനുതകുന്നതും അഭിനയോചിതവുമായ ഒരു യഥാൎത്ഥരൂപകമാണ് വിശാഖദത്തന്റെ കൃതി" എന്ന് വിൽസൺ (Wilson: The Hindu Theatre.), കീത്ത് (Keith: Sanskrit Drama) തുടങ്ങിയ പാശ്ചാത്യപണ്ഡിതകേസരികൾകൂടി മുക്തകണ്ഠം ഉല്ഘോഷിക്കുന്നു. അത്രമാത്രം മഹനീയമായ പ്രശംസയ്ക്കൎഹമായിത്തീൎന്ന മുദ്രാരാക്ഷസത്തെ ലക്ഷ്യഗ്രന്ഥമാക്കിക്കൊണ്ടു നാടകലക്ഷണങ്ങളുടെ ഒരേകദേശപഠനം സാധിക്കാമെന്നുമാത്രമേ ഈ ലഘുലേഖകൊണ്ടു ഞാനുദ്ദേശിക്കുന്നുള്ളു.

ഇതിവൃത്തനായകരസാദിഭേദങ്ങൾകൊണ്ടു രൂപകങ്ങൾ തമ്മിൽ വിവിധരീതിയിൽ വ്യത്യസ്തങ്ങളാക്കി തരംതിരിക്കപ്പെട്ടിരിക്കുന്നുവെന്നു നാട്യശാസ്ത്രത്തിൽനിന്നു നാം ഗ്രഹിക്കുന്നു. വിവിധരീതിയിലുള്ള നാട്യപ്രയോഗങ്ങളുടെ എല്ലാ അവസ്ഥകളും പൂർണ്ണമായി തികഞ്ഞതും, പ്രാധാന്യത്തെ അർഹിക്കുന്നതുമായ രൂപകമാണു് നാടകനാമംകൊണ്ടു ശാസ്ത്രജ്ഞന്മാരാൽ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. നാടകലക്ഷണത്തെക്കുറിച്ചു ഭരതമുനി ഇപ്രകാരം പറയുന്നു.

"ദേവതാനാം മനുഷ്യാണാം രാജ്ഞാം ലോകമഹാത്മനാം
പൂർവ്വവൃത്താനുചരിതം നാടകംനാമ തദ്ഭവേത്.

(അ: 19: 119)

പ്രഖ്യാതവസ്തുവിഷയം പ്രഖ്യാതോദാത്തനായകം
രാജർഷിവംശചരിതം തഥാ ദിവ്യാശ്രയോത്ഥിതം

നാനാവിഭൂതിസംയുതമൃദ്ധിവിലാസാദിഭിർഗ്ഗുണൈര്യുക്തം
അങ്കപ്രവേശകാഢ്യം ഭവതി ഹി തന്നാടകം നാമ.



(അ: 18: 10—11)

നൃപതീനാം യച്ചരിതം നാനാരസഭാവചേഷ്ടിതൈർബ്ബഹുധാ
സുഖദുഃഖോൽപത്തികൃതം വിജ്ഞേയം നാടകം നാമ.

(12)

ലോകത്തിൽ പൂജ്യതയെ അർഹിക്കുന്ന ദേവന്മാരുടേയോ മനുഷ്യരുടേയോ പൂർവ്വവൃത്തങ്ങളെ അനുകരിച്ചഭിനയിച്ചു്, തന്മയീഭാവത്തോടെ പ്രദർശിപ്പിക്കുന്നതാണു് നാടകം. അതു പുരാണപ്രസിദ്ധമോ ചരിത്രപ്രസിദ്ധമോ ആയ ഇതിവൃത്തവും, പ്രഖ്യാതനും ധീരോദാത്തനും രാജാവുമായ നായകനും ചേർന്നതും, വിവിധരസഭാവങ്ങളെ ആവിഷ്കരിക്കുന്നതും, അഭിനേതാക്കൾക്കും പ്രേക്ഷകന്മാൎക്കും സുഖദുഃഖങ്ങളെ ഇടകലർന്നനുഭവിപ്പിക്കുവാൻ ശക്തവുമായിരിക്കേണ്ടതാണു്.

ഇതിവൃത്തഗ്രഥനത്തിലും പ്രത്യേകനിയമങ്ങൾ അനുസരിക്കേണ്ടതുണ്ടു്. പ്രാരംഭാദ്യവസ്ഥാപഞ്ചകവും ബീജാദ്യർത്ഥപ്രകൃതിപഞ്ചകവും മുഖാദിസന്ധിപഞ്ചകവും ചേൎന്നു്, ലോകവൃത്താനുകാരിയായി ഉൽകൃഷ്ടാദർശപൂർണ്ണമായി അനുസ്യൂതങ്ങളായ സംഭവപരമ്പരകളോടുകൂടി ശൃംഗാരവീരരസങ്ങളിൽ ഒന്നിനെ സ്ഥായിയായി സ്വീകരിച്ചു്, സ്വാഭാവികമായി അത്ഭുതരസാവിഷ്കരണം ചെയ്തവസാനിപ്പിക്കുന്ന അഞ്ചുമുതൽ ഏഴുവരെ അങ്കങ്ങളുള്ള അഭിനയോചിതമായ രൂപകത്തിനാണു് നാട

കം എന്ന നാമം ഉചിതമായിട്ടുള്ളതു്. മുദ്രാരാക്ഷസം മേല്പറഞ്ഞ എല്ലാനിയമങ്ങളേയും പൂൎണ്ണമായി അനുസരിക്കുന്നുണ്ടെന്നാണു് ശാസ്ത്രജ്ഞന്മാരായ പണ്ഡിതവൎയ്യന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നതു്.

ഒരു ആപാതപരിശോധകന്റെ ദൃഷ്ടിയിൽ ഈ അഭിപ്രായം പൂൎണ്ണാംഗീകരണത്തെ അൎഹിക്കുന്നതായി തോന്നാമെങ്കിലും, അല്പം കൂടി ഉള്ളിലേയ്ക്കു കടന്നുനോക്കിയാൽ പല സംശയങ്ങൾക്കും അവകാശം നേരിടുന്നുണ്ടെന്നു നമുക്കു കാണാം. ആ ശങ്കകൾക്കു സമാധാനം പറവാനില്ലാതെവരികയില്ലെങ്കിലും, അവ ആലോചനാൎഹങ്ങൾതന്നെയാകയാൽ അവയെക്കുറിച്ചു് അല്പം ചിലതു പ്രസ്താവിക്കുന്നതു് അപ്രകൃതമാകയില്ലല്ലൊ.

നായകൻ, രസം, ഇതിവൃത്തം, എന്നിവ ഒരു നാടകത്തിൽ ശ്രദ്ധയെ ആകൎഷിക്കുന്ന മുഖ്യവസ്തുക്കളാകയാൽ ഈദൃശമായ ചൎച്ചയിൽ അവയെത്തന്നെ അടിസ്ഥാനമാക്കുന്നതാണു് ഉചിതം. നായകൻ എന്ന പദത്തിനു നയിക്കുന്നവൻ, അതായതു കഥാഗതിയെ നയിച്ചുകൊണ്ടുപോകുന്നവൻ, എന്നാണു് യഥാൎത്ഥമായി ഗ്രഹിക്കാവുന്ന അൎത്ഥം.

"നായക ഇതി. ബീജബിന്ദ്വാദിസംവലിതസ്യ നാടകസ്യ നാട്യമന്തം നയതീതി നായകഃ; സ ഏവ ധൎമ്മകാമാൎത്ഥഫലഭാഗ്ഭവതി!"

സംക്ഷിപ്തമായി പറഞ്ഞാൽ പ്രധാനകഥാപുരുഷന്മാരിൽ സംഭവബാഹുല്യമായ ഇതിവൃത്തത്തിലെ ഫലാനുഭോക്തൃതപത്താൽ മുഖ്യസ്ഥാനാൎഹനായ ആളാണു് നായകശബ്ദത്താൽ നിൎദ്ദേശിക്കപ്പെടുന്നതെന്നുവരുന്നു. നാടകത്തിലെ നായകൻ ധീരോദാത്തനായിരിക്കണമെന്നും നിൎബ്ബന്ധമുണ്ടു്. അതായതു്, ശകുന്തളാവാപ്തിയും പുത്രലാഭവുമാകുന്ന ഫലാനുഭൂതിയുണ്ടാകുന്ന ദുഷ്യന്തമഹാരാജാവു് അഭിജ്ഞാനശാകുന്തളത്തിലും, അവസാനത്തിൽ ഉൎവ്വശീപ്രാപ്തിയും സന്താനലബ്ധിയും അനുഭവിക്കുന്ന പുരൂരവസ്സു് വിക്രമോൎവ്വശീയത്തിലും, മാളവികാസമാഗമം ദേവീപ്രീതിയാൽ സംഭവിച്ചാനന്ദിക്കുന്ന അഗ്നിമിത്രൻ മാളവികാഗ്നിമിത്രത്തിലും, നായകന്മാരാണെന്നു സിദ്ധിക്കുന്നു. മേല്പറഞ്ഞ നാടകങ്ങളിലും താദൃശങ്ങളായ മററു കൃതികളിലും നായകൻ കേവലം ഫലഭോക്താവുമാത്രമല്ല, ധീരോദാത്തപ്രകൃതി ഏററക്കുറെ പ്രത്യക്ഷപ്പെടുത്തുന്നവനും, സംഭവഗതികളുടെ നേതാവുംകൂടിയാണെന്നു സൂക്ഷിച്ചാൽ നമുക്കു കാണ്മാൻകഴിയുന്നു. ഇവ

യിൽനിന്നും വ്യത്യസ്തമായി പ്രധാനകഥാപുരുഷനോടുതുല്യം പ്രവൎത്തി
ക്കുന്നവരും മുഖ്യഫലത്തിനു ഹേതുഭൂതരുമായ മററംഗങ്ങളോടുകൂടിയ
ചില രൂപകങ്ങൾ (വത്സരാജാവായ ഉദയനനെസംബന്ധിക്കുന്ന കഥ
കൾ) ഇല്ലെന്നില്ല. എങ്കിലും ഒരുവിടേയും ആദ്യവസാനക്കാരായി സം
ഭവഗതികളെ നയിക്കുവാൻ പ്രാപ്തരെന്നനിലയിൽത്തന്നെ ആ അന്തിമ
ഫലഭോക്താക്കൾ പ്രത്യക്ഷപ്പെടുന്നുണ്ടു്. ഈ കാൎയ്യങ്ങൾകൊണ്ടും ദൈ
വതാനുഗ്രഹത്താൽ സംഭവിക്കുന്നതല്ലാത്ത നാടകങ്ങളിലെ ഭരതവാക്യോ
ച്ചാരണാവകാശംകൊണ്ടും നായകനിൎണ്ണയം സാധാരണമായി സുസാധമാ
കുന്നു. നിയമത്തേയും മേല്ക്കാണിച്ച ധൎമ്മങ്ങളേയും അടിസ്ഥാനപ്പെടു
ത്തി ആലോചിക്കുമ്പോൾ, മുദ്രാരാക്ഷസത്തിലെ നായകൻ ആരെന്നചോ
ദ്യത്തിനുത്തരം അല്പം അപകടത്തിലവസാനിക്കുന്നതായി നമുക്കു കാണാ
വുന്നതാണു്.

അഭിജ്ഞാനശാകുന്തളത്തിലെ ശകുന്തളാഭിജ്ഞാനംപോലെ, മുദ്രാ
രാക്ഷസത്തിൽ അമാത്യരാക്ഷസന്റെ പൂൎവ്വസ്ഥാനസ്വീകാരം, അഥവാ
ചന്ദ്രഗുപ്തന്റെ അമാത്യലാഭമാണു് ഉദ്ദിഷ്ടഫലം. ആ ഫലം ലഭിക്കേ
ണ്ടതു രാജസ്ഥാനമലംകരിക്കുന്ന ചന്ദ്രഗുപ്തനുമാണു്. ഈ നിലയിൽ മുദ്രാ
രാക്ഷസവ്യാഖ്യാതാക്കന്മാരായ പ്രാചീനപണ്ഡിതന്മാരുടെ അഭിപ്രായത്തോ
ടുയോജിച്ചു്, ചന്ദ്രഗുപ്തമഹാരാജാവു തന്നെയാണു് നായകൻ എന്നു സ
മ്മതിക്കുന്നതു ശരിയെന്നു പ്രഥമദൃഷ്ടിയിൽ നമുക്കു തോന്നാം. നായക
ലക്ഷണം ഫലാനുഭോക്തൃത്വത്തിൽമാത്രം അവസാനിക്കുന്നുവെങ്കിൽ ഈ
വിശ്വാസം അസ്ഥാനത്തിലല്ലായിരിക്കാം; എന്നാൽ നായകശബ്ദശ്ര
വണമാത്രയിൽ സംഭവഗതികളുടെ, കഥാഘടനയുടെ, മുഖ്യേതിവൃത്ത
ത്തിന്റെ, നേതാവും ആദരണീയനും അനുകരണീയനുമായ ഒരു പുരുഷ
രത്നത്തിന്റെ പ്രതീതിയാണു് സാധാരണ നമുക്കുണ്ടാവുന്നതു്. ഏതൊരാ
ളുടെ അഭാവത്താൽ കഥാഗതി നിശ്ചേഷ്ടമായി നിലകൊണ്ടുപോകുന്നു,
ഏതൊരാളുടെ അശ്രദ്ധ സംഭവിച്ചുപോയാൽ ഉദ്ദിഷ്ടഫലം വിപരീതനി
ലയിൽ അവസാനിച്ചുപോകുവാനിടയാകുന്നു, ഏതൊരാൾ ഇതിവൃത്തത്തി
ന്റെ ജീവനായി, നാന്ദീഘടനത്തിനു ഹേതുവായി, ആദ്യവസാനം പ്രത്യ
ക്ഷപ്പെടുന്നു, ആ ആൾമാത്രമേ യഥാൎത്ഥമായി നായകശബ്ദത്തിനൎഹനാ
കുന്നുള്ളു. ഫലാനുഭോക്താവില്ലെങ്കിൽ ഫലത്തിനേ ആവശ്യമില്ലെന്നു
വരുന്നതിനാൽ ആ ഒരംശംമാത്രംകൊണ്ടു നായകനിൎണ്ണയം ചെയ്യണമെ
ന്നു സിദ്ധാന്തിക്കുകയാണെങ്കിൽ, ഫലഭോക്താവുണ്ടെങ്കിലും, പ്രയത്നത്തി
നാളില്ലെന്നുവന്നാൽ ഭോജ്യമായ ഫലം എങ്ങനെ സിദ്ധിക്കുമെന്ന ചോ

ദൃത്തിനുത്തരംപറയേണ്ടതാവശ്യമാണ്. ഇതിനു മറുപടിയായി ശാസ്ത്രജ്ഞന്മാർ പറയുന്നതു്, സചിവായത്തസിദ്ധിയായ രാജാവിന്റെ മന്ത്രിയുടെ പ്രയത്നവും സ്വപ്രയത്നത്തിനു തുല്യമാണെന്നും, അതിനാൽ ഫലവും പ്രയത്നവും രണ്ടു വ്യക്തികളെ ആശ്രയിക്കുന്നുവെന്നു കരുതേണ്ടതില്ലെന്നുമാണ്. മുദ്രാരാക്ഷസത്തിലെ ചന്ദ്രഗുപ്തനെപ്പോലെ ഇത്രത്തോളം സാത്വികനും സ്വശക്തിയില്ലാത്തവനുമായ ഒരു നായകൻ, ഒരു രൂപകത്തിനും അഭിമാനഹേതുവല്ലെന്നു സമ്മതിക്കാതെ നിവൃത്തിയില്ലതന്നെ. യൗഗന്ധരായണനില്ലെങ്കിലും, വത്സരാജനെപ്പോലെ വിലാസപ്രിയനും വീരപ്രശസ്തി ലഭിച്ചവനുമായ ഒരു രാജാവിന്നു വാസവദത്തതുടങ്ങിയുള്ള ദേവിമാരെ പ്രാപിക്കുവാൻ തീരെ അസാദ്ധ്യമാകുമെന്നു നമുക്കു തോന്നുന്നില്ല. എന്നാൽ മുദ്രാരാക്ഷസത്തിലെ നായകസ്ഥാനത്തിൽ അവരോധിക്കപ്പെട്ടിരിക്കുന്ന ചന്ദ്രഗുപ്തൻ അനന്യസഹായനായിരുന്നുവെങ്കിൽ മൗര്യസാമ്രാജ്യപ്രാപ്തിയോ അമാത്യരാക്ഷസലബ്ധിയോ അദ്ദേഹത്തിന്നുണ്ടാകുമായിരുന്നില്ലെന്നു നിശ്ചയമായിത്തന്നെ നമുക്കു പറവാൻകഴിയുന്നു. ധീരോദാത്തനും പ്രതാപവാനുമായ രാജാവിന്നുമാത്രമേ നാടകത്തിൽ നായകനാകുവാൻ അവകാശമുള്ളൂ. എന്നാൽ വിനീതനും ഗുരുശാസനത്തെ അക്ഷരംപ്രതിയനുസരിച്ചു ദാസഭാവത്തിലിരിക്കുന്നവനുമായ ഒരു ശിഷ്യനെയാണ്, അല്ലാതെ രാജ്യശ്രീവരനാവാൻതക്ക വീര്യശൗര്യാദികളോ, ആത്മവിശ്വാസമോ, ധൈര്യസ്ഥൈര്യങ്ങളോ ഉള്ള ഒരു രാജലക്ഷണനായകനെയല്ലാ, ഏഴങ്കമുള്ള ആ നാടകത്തിൽ രണ്ടുപ്രാവശ്യംമാത്രം പ്രത്യക്ഷപ്പെടുന്ന ചന്ദ്രഗുപ്തനിൽ നാം കാണുന്നതു്.

"ബുദ്ധയോഗ"മില്ലായിരുന്നുവെങ്കിൽ, അസംപൂർണ്ണമണ്ഡലനോ സംപൂർണ്ണമണ്ഡലനോ ആയിക്കൊള്ളട്ടെ, ചന്ദ്രനെ കേതു അഭിഭവിക്കുക തന്നെ ചെയ്യുമായിരുന്നുവെന്നു മുദ്രാരാക്ഷസത്തിലെ ഓരോ വാചകവും, ഓരോ സംഭവവും, ഓരോ കഥാപാത്രവും, തെളിയിക്കുന്നു.

"സന്നിഹിതനായകോ/ങ്കഃ കർത്തവ്യഃ" എന്ന നിയമത്തെ പലരും ആചാര്യന്മാരും പലവിധത്തിലാണ് വ്യാഖ്യാനിച്ചിരിക്കുന്നതു്. എല്ലാ അങ്കങ്ങളിലും ഒരു പ്രധാനകഥാപാത്രം, നായകനോ നായികയോ പ്രതിനായകനോ ഉപനായകനോ ആരെങ്കിലും പ്രാധാന്യത്തെ അർഹിക്കുന്ന ഒരാൾ, പ്രത്യക്ഷമായിരിക്കണം എന്നുമാത്രമേ വിവക്ഷിതമായിട്ടുള്ളു എന്നു ചിലരും, നാഗാനന്ദം, മായാമദാലസാ, കാളിദാസകൃതികൾ മുതലായവയിലെപ്പോലെ മുഖ്യനായകൻതന്നെ എല്ലാ അങ്കങ്ങളിലും സന്നിഹിതനായി

രിക്കണമെന്നു വേറെ ചിലരും, എല്ലാ അങ്കങ്ങളിലുമില്ലെങ്കിലും, ആദ്യത്തേയും അവസാനത്തേയും അങ്കങ്ങളിൽ നായകൻ നിശ്ചയമായും ഉണ്ടായിരിക്കണമെന്നു മററാരുകൂട്ടരും അഭിപ്രായപ്പെടുന്നുണ്ട്. ഇതിൽ ഏതഭിപ്രായത്തെ അവലംബിച്ചുനോക്കിയാലും, പ്രഥമാങ്കത്തിൽ നായകപ്രവേശമില്ലാത്ത നാടകങ്ങൾ ഒന്നുംതന്നെ സംസ്കൃതനാടകവേദിയിൽ കാണപ്പെടുന്നില്ല. കേരളനാട്യരംഗത്തിൽനോക്കിയാലും, കഥകളി കൂടിയാട്ടം തുടങ്ങിയ സാമാന്യനാടകങ്ങളിൽ നായകനെ ആദ്യവസാനക്കാരൻ എന്ന പേരുകൊണ്ടു നിർദ്ദേശിച്ചു കഥാപാത്രത്തിൻെറ പ്രാധാന്യത്തേയും, ആദ്യരംഗത്തിൽത്തന്നെ നായകപ്രവേശത്തിൻെറ ആവശ്യകതയേയും തെളിയിക്കുന്നു.

സ്വഗുരുവും അഭയദാതാവുമായ ചാണക്യബ്രാഹ്മണൻെറ കപടനാടകത്തിലെ ഒരു രംഗമഭിനയിക്കുവാൻവേണ്ടി മൂന്നാമങ്കത്തിലും, അദ്ദേഹത്തിൻെറ അനുഗ്രഹഭാജനമായി അവസാനരംഗത്തിലും മാത്രമേ മുദ്രാരാക്ഷസത്തിലെ നായകസ്ഥാനീയനായ ചന്ദ്രഗുപ്തൻ പ്രത്യക്ഷപ്പെടുന്നുള്ളു. ഈ അവസ്ഥയിൽ അത്ര വളരെ ഗണ്യമല്ലാത്ത ഒരു സ്ഥാനത്തെമാത്രം അർഹിക്കുന്നവനായി തോന്നുന്ന ചന്ദ്രഗുപ്തനെ ഫലാനുഭോക്താവാണെങ്കിലുംകൂടി നായകനാക്കുവാൻ, അതിനിപുണനും വേണ്ടിവന്നാൽ ചന്ദ്രഗുപ്തനെ കുറേക്കൂടി സ്വഭാവമഹിമയും പ്രാധാന്യവുമുള്ളവനാക്കിത്തീർക്കുവാൻ ശക്തനുമായ കവി ഉദ്ദേശിക്കുമോ എന്നതു് അല്പം ചിന്തനീയമായിത്തന്നെയിരിക്കുന്നു.

പ്രധാനകഥാപുരുഷന്മാരായി രാജാവിനെക്കൂടാതെ മലയകേതു, അമാത്യരാക്ഷസൻ, ചാണക്യൻ, എന്നു മൂന്നുപേരുള്ളവരിൽ, ആദ്യൻ പ്രതിനായകസ്ഥാനമവലംബിച്ച് അവസാനഘട്ടത്തിൽ പരാജിതനായിത്തീരുന്നതിനാലും, രണ്ടാമൻ ഗ്രഹണീയമായ ഫലത്തിൻെറ മൂർത്തീകരണമാകയാലും, നായകസ്ഥാനത്തിനർഹന്മാരല്ലെന്നു വരുന്നു. അതിനാൽ ചാണക്യനെന്ന അപരനാമധേയത്താൽ അറിയപ്പെടുന്ന വിഷ്ണുഗുപ്തനാണു് നായകൻ എന്നു സിദ്ധമാകുന്നു. ഈ അഭിപ്രായം, പൗരസ്ത്യപണ്ഡിതന്മാരിൽ ശാരദാരഞ്ജനറായിമാത്രമേ അംഗീകരിക്കുന്നുള്ളു. ഫലാനുഭോക്താവാകയാൽ ചന്ദ്രഗുപ്തൻതന്നെയാണ് നായകനാവേണ്ടതെന്നും, അദ്ദേഹം സചിവായത്തസിദ്ധിയായതുകൊണ്ടു ചാണക്യൻെറ ലക്ഷ്യപ്രാപ്തിക്കുള്ള പ്രയത്നങ്ങൾ രാജാവിൻേറതായി ഗണിക്കാവുന്നതാണെന്നുമാണ് മററാചാര്യന്മാരുടേ സിദ്ധാന്തം. എന്നാൽ കാര്യങ്ങ

ളുടെ ക്രൂലങ്കഷമായ വിചാരണയിൽ രാജാവു് എത്രമാത്രം അപ്രധാന നായിത്തീരുന്നുവെന്നു നാം കണ്ടുകഴിഞ്ഞു. ഇനി ശേഷിക്കുന്ന അവകാശം ചാണക്യന്റേതാണു്.

വത്സരാജചരിതത്തിലെന്നപോലെ മുദ്രാരാക്ഷസത്തിലും രാജാവു സചിവായത്തസിദ്ധിയാകയാൽ യൗഗന്ധരായണനെപ്പോലെ സ്വാമിയുടെഅഭ്യുദയകാംക്ഷിയായ മന്ത്രിയായി കർത്തവ്യാനുഷ്ഠാനംമാത്രമേ ചാണക്യൻ ചെയ്യുന്നുള്ളൂ എന്നും, അതിനാൽ ചാണക്യനിൽ നായകത്വാരോപണത്തിനു പ്രസക്തിയില്ലെന്നുമാണു് മുഖ്യമായുള്ള ആക്ഷേപം. എന്നാൽ ഈ ഉപമതന്നെ ശരിയായില്ലെന്നു ഗ്രഹിക്കുവാൻ വളരെ പ്രയാസപ്പെടേണ്ടതില്ല. ഉദയനചക്രവർത്തിയെപ്പോലെ ധീരലളിതനും മഹാവംശോത്ഭവനുമായ ഒരു രാജാവല്ല ചന്ദ്രഗുപ്തൻ; ധീരോദാത്തനായകന്റെ ലക്ഷണങ്ങളും ചന്ദ്രഗുപ്തനിൽ കാണുന്നില്ല; അഥവാ അദ്ദേഹത്തെ ആ വിധത്തിൽ അംഗീകരിക്കുയാണെങ്കിൽത്തന്നെയും, ധീരോദാത്തനായകൻ സ്വയമേ സമസ്തഗുണസമ്പന്നനാകയാൽ സചിവായത്തസിദ്ധിയായിരിക്കുന്നതു് ഉചിതവുമല്ല. നന്ദമഹാരാജാവിന്റെ പുത്രനാണെങ്കിലുംകൂടി യഥാർത്ഥകിരീടാവകാശിയല്ലാത്ത ഒരു വൃഷലീപുത്രൻ മാത്രമാണു് ചന്ദ്രഗുപ്തൻ എന്നും, ചാണക്യന്റെ കൃപാതിരേകത്താലും, നന്ദവംശവിദ്വേഷിയായ ദൈവത്തിന്റെ ആനുകൂല്യംകൊണ്ടുംമാത്രം സ്ഥാനപ്രാപ്തനായതാണെന്നും പ്രത്യക്ഷവുമാണു്. എന്നുമാത്രമല്ല, മന്ത്രിസ്ഥാനമല്ല രാജനിർമ്മാതൃസ്ഥാനമാണു് യഥാർത്ഥത്തിൽ ചാണക്യൻ സർവ്വഥാ അർഹിക്കുന്നതും അംഗീകരിക്കുന്നതുമെന്നുംകൂടി നാം വിസ്മരിക്കരുതു്. സ്വസ്വാമിയുടെ അഭിവൃദ്ധിക്കുവേണ്ടി അദ്ദേഹത്തിന്റെ ഹിതദീക്ഷിതനും അഹിതഭീരുവുമായ യൗഗന്ധരായണനല്ല, തേജസ്വിയും ഉത്സാഹാദിസർവ്വശക്തിയുക്തനും സർവ്വതന്ത്രസ്വതന്ത്രനുമായ ചാണക്യൻ. അദ്ദേഹം മുൻപു് അമാത്യനായിരുന്നില്ല; മേലിൽ അങ്ങനെയിരുന്നുകൊള്ളുവാൻ വിചാരിക്കുന്നുമില്ല. കാര്യവശാൽ സ്വനിർമ്മിതമായ രാജസ്ഥാനത്തിന്റെ സ്ഥിരീകരണം സാധിക്കുന്നതുവരെമാത്രം, അമാത്യഖഡ്ഗം ധരിക്കുന്ന ഒരുത്തമബ്രാഹ്മണസിദ്ധനത്രെ ചാണക്യൻ. അദ്ദേഹത്തിന്റെ ഉദ്ദേശ്യം, നന്ദവംശോന്മൂലനവും ചന്ദ്രഗുപ്തലക്ഷ്മിയുടെ സ്ഥിരപ്രതിഷ്ഠയും മാത്രം. അതു സാധിച്ചനിമിഷത്തിൽ അദ്ദേഹം നഗരമദ്ധ്യത്തിലും സംസാരദുരിതങ്ങളിലുംനിന്നു പിന്മാറുകയും ചെയ്യുന്നു. ഇങ്ങനെയുള്ള അനിയന്ത്രിതനും, തേജസ്വിത ഔദ്ധത്യം ഔദാര്യം നയകൗശലം മുതലായി ഉത്തമനായ ഒരു രാഷ്ട്രീയനേതാവിനുവേണ്ട സമസ്തഗുണ

ങ്ങളും തികഞ്ഞിട്ടുള്ളവനുമായ ചാണക്യബ്രാഹ്മണനെ നിയമാനുസര ണത്തിനുവേണ്ടി രാജഹിതദീക്ഷിതനായ ഒരു മന്ത്രിയായിമാത്രം ഗണി ക്കുന്നതു് ഒരു മഹാസാഹസമായിരിക്കും.

"ആഃ! ക ഏഷ മയി സ്ഥിതേ ചന്ദ്രഗുപ്തമഭിഭവിതുമിച്ഛതി" എന്നു് ഉദ്ധതനായി ചോദ്യംചെയ്തുകൊണ്ടു രംഗപ്രവേശംചെയ്യുന്ന ചാണക്യൻ, തന്റെ സർവ്വസംരംഭങ്ങളേയും ഉദ്ദിഷ്ടപ്രാപ്തിയിൽ സമാപിപ്പിച്ചു്, "ഭോ! രാജൻ കിം തേ ഭൂയഃ പ്രിയമുപകരോമി" എന്നുചോദിച്ചു്, സമ സ്തലാഭങ്ങളും സിദ്ധിച്ച ശിഷ്യപ്രധാനനെ അനുഗ്രഹിച്ചുകൊണ്ടു രംഗഭൂ മിയിൽനിന്നു നിഷ്ക്രമിക്കുകയാണു് ചെയ്യുന്നതു്. അദ്ദേഹത്തിന്റെ പ്ര വേശനംമുതൽ, അവസാനരംഗത്തിൽ സർവ്വം ശുഭമായി കലാശിക്കുന്നതു വരെ, ചാണക്യവടുവിന്റെ വിദഗ്ദ്ധഹസ്തങ്ങൾ നിരന്തരമായും നിപുണ മായും ആത്മവിധാനം പ്രവർത്തിക്കുന്നതു നാം പ്രത്യക്ഷത്തിൽത്തന്നെ കാ ണുന്നുണ്ടു്. ഒന്നു്, മൂന്നു്, അഞ്ചു്, ഏഴു് ഈ അങ്കങ്ങളിൽ പ്രത്യക്ഷത്തിലും, രണ്ടും നാലും ആറും അങ്കങ്ങളിൽ പരോക്ഷത്തിലാണെങ്കിലും സ്വപ്രണി ധികൾമൂലവും, തന്റെ ഉദ്ദിഷ്ടസാധനത്തിനായി—മലയകേതുപ്രവാസനം, രാക്ഷസസംഗ്രഹണം, ചന്ദ്രഗുപ്തലക്ഷ്മീസ്ഥാപനം, എന്നിങ്ങനെ അനുക്രമമാ യി സിദ്ധിക്കേണ്ട കാര്യങ്ങൾക്കായി—ശിഷ്യവത്സലനും പ്രതിജ്ഞാദീ ക്ഷിതനുമായ ബ്രഹ്മതേജസ്വി വിശ്രമമേല്ക്കാതെ പ്രവർത്തിക്കുകതന്നെ ചെയ്യുന്നു. അദ്ദേഹത്തിന്റെ പ്രവൃത്തികൾക്കും നിശ്ചയങ്ങൾക്കും, മററൊ രാളുടെ അനുവാദമോ അപേക്ഷയോ ആലോചനയോ ആവശ്യമാകുന്നി ല്ല; അവയ്ക്കൊന്നിനും അദ്ദേഹത്തെസംബന്ധിച്ചിടത്തോളം പ്രേരകശ ക്തിയുമില്ല.

> ശ്യാമീകൃത്യാനനേന്ദൂനരിയുവതിദിശാം സന്തതൈഃ ശോകധൂമൈഃ
> കാമം മന്ത്രിദ്രുമേഭ്യോ നയപവനഹൃതം മോഹഭസ്മ പ്രകീര്യ
> ദഗ്ദ്ധ്വാ സംഭ്രാന്തപൗരദ്വിജഗണരഹിതാന്നന്ദവംശപ്രരോഹാൻ
> ദാഹ്യാഭാവാന്ന ഖേദാ, ജ്ജ്വലന ഇവ വനേ ശാമ്യതി ക്രോധവഹ്നിഃ
>
> (Act I. 11.)

എന്നു യഥാർത്ഥമായിത്തന്നെ പറയുന്ന അവസരത്തിൽ, രാക്ഷസപരിപ ന്ഥിത്വമെന്ന ഹേതു വീണ്ടും സംഭവിച്ചുവെങ്കിലും, ആ ശത്രുക്കൂടി മിത്രമായി ത്തീർന്നു. രാക്ഷസൻ വീണ്ടും ചന്ദ്രഗുപ്താമാത്യനായിത്തീർന്നപ്പോൾ ചാണ ക്യന്റെ കോപാഗ്നി വിറകില്ലാത്തതിനാൽത്തന്നെ നശിക്കുകയാണുണ്ടായ തു്. ഇങ്ങനെ അതിശയോക്തിലേശമില്ലാതെ സ്വശക്തിയെക്കുറിച്ചു

പറയുവാൻസാധിക്കുന്ന ചാണക്യനെക്കാറം ഉപരിയായി, നായകസ്ഥാന ത്തെ അർഹിക്കുവാൻ ചന്ദ്രഗുപ്തന്റെ രാജത്വമോ ചക്രവത്തിത്വമോ മതി യായ കാരണമാകുമെന്നു തോന്നുന്നില്ല.

ഭൃത്യാ ഭദ്രഭടാദയഃ സ ച തഥാ ലേഖഃ സ സിദ്ധാർത്ഥകഃ
തച്ചാലംകരണത്രയം സ ഭവതോമ്മിത്രം ഭദന്തഃ കില
ജീർണ്ണോദ്യാനഗതഃ സ ചാപി പുരുഷഃ ക്ലേശഃ സ ച ശ്രേഷ്ഠിനഃ
സർവം മേ—വൃഷലസ്യ—വീര! ഭവതാ സംയോഗമിച്ഛോന്നയഃ
(Act VII. 9)

എന്നു രാക്ഷസഗ്രഹണത്തിനു നിദാനങ്ങളായ സമസ്തസംഭവങ്ങളും സ്വക തന്ത്രതന്നെയെന്നു തെളിച്ചുപറയുന്നതിൽക്കൂടുതൽ ചാണക്യന്റെ സ്വത ന്ത്രതന്ത്രത്തിനും, ചന്ദ്രഗുപ്തന്റെ പാരതന്ത്ര്യത്തിനും, എന്തു തെളിവാ ണാവശ്യമുള്ളതു്?

ഇനിയും, നാടകത്തിൽ രാജർഷിയെത്തന്നെയല്ലാതെ ബ്രാഹ്മണ നെയോ അമാത്യനെയോ നായകനാക്കാൻപാടില്ലെന്നു് ശെമ്പുട്ടർ വാദി ച്ചേയ്ക്കാം. എന്നാൽ രാജർഷിചരിതംമാത്രമല്ല, ഉത്തമനായകന്റെ ചരി തവും നാടകത്തിൽ അനുസന്ധിക്കാമെന്നു ഭരതമുനിതന്നെ അഭിപ്രായപ്പെ ട്ടിട്ടുണ്ടു്. "ദിവ്യ"പദംകൊണ്ടുദ്ദേശിച്ചിരിക്കുന്നതു് ഈ അഭിപ്രായത്തെ ത്തന്നെയാണെന്നു വിജ്ഞന്മാർ സമ്മതിക്കയുംചെയ്യുന്നു.

ഭരതവാക്യോച്ചാരണം നായകലക്ഷണമായി നമ്മുടെ കവി ഗണിച്ചിട്ടില്ലെന്നു്, രാക്ഷസനെക്കൊണ്ടു് അതു ചെയ്യിച്ചിരിക്കുന്നതിൽ നിന്നു് അനുമാനിക്കാവുന്നതേയുള്ളു.

ഇങ്ങനെ ചാണക്യനായകമായ ഇതിവൃത്തത്തിൽ അമാത്യരാക്ഷ സൻ പ്രതിനായകനും, മലയകേതു, ചന്ദ്രഗുപ്തനെപ്പോലെ രാക്ഷസമതി ശക്തിയെ ആശ്രയിച്ചു വൃദ്ധിയോ ക്ഷയമോ അനുഭവിക്കുവാൻമാത്രം ശക്തനായ ഒരു രാജനാമധാരിയുമായിത്തോന്നുന്നു. അമാത്യരാക്ഷസന്റേ യും വിഷ്ണുഗുപ്തബ്രാഹ്മണന്റേയും മേല്പറഞ്ഞ പരിപന്ഥിത്വംതന്നെ യായിരിക്കാം,

"വിരുദ്ധയോർഭൃശമിഹ മന്ത്രിമുഖ്യയോ-
ർമ്മഹാവനേ വനഗജയോരിവാന്തരേ
അനിശ്ചയാൽ ഗജവശയേവ ഭീതയാ
ഗതാഗതൈർദ്ധ്രുവമിഹ ഖിദ്യതേ ശ്രിയാ"

എന്നും "ചാണക്യമതിപരിഗൃഹീതം ചന്ദ്രഗുപ്തമവലോക്യ വിഫലമിവ രാക്ഷസപ്രയത്നമവഗച്ഛാമി; രാക്ഷസമതിപരിഗൃഹീതം മലയകേതുമവലോക്യ പലായിതമിവാധിരാജ്യാച്ചന്ദ്രഗുപ്തമവഗച്ഛാമി" എന്നും വിരാധഗുപ്തനെക്കൊണ്ടു പറയിക്കുന്ന കവി ഉദ്ദേശിക്കുന്നൂ്. ഈവിധത്തിൽ ചാണക്യനെ നായകനായി സ്വീകരിക്കുന്നതിന്, ഔദ്ധത്യപൂർണ്ണവും ചണ്ഡവുമായ അദ്ദേഹത്തിന്റെ സ്വഭാവം അനുകൂലിക്കുന്നില്ലെന്നും, ധീരോദ്ധതനായ നായകൻ നാടകത്തിൽ പാടില്ലെന്നും ചിലർ വാദിക്കുമായിരിക്കാം. അങ്ങനെ ആലോചിച്ചാൽ മററു പല ദുർഘടങ്ങൾക്കും ഇടയാകുന്നു.

ഭരതമുനി നാടകത്തിൽ രാജർഷിയോ ദിവ്യനോ നായകനാകണമെന്ന് ഒരു ദിക്കിലും, ധീരോദാത്തനോ, ധീരലളിതനോ ആയിരിക്കണമെന്ന് ഇനിയൊരിടത്തും, അമാത്യന്മാർ ധീരോദാത്തന്മാരും, രാജാക്കന്മാർ ധീരലളിതന്മാരുമായിരിക്കണമെന്നു മൂന്നാമതൊരുസ്ഥലത്തും പറയുന്നുണ്ട്.

"പ്രഖ്യാതവസ്തുവിഷയം പ്രഖ്യാതോദാത്തനായകം ചൈവ
രാജർഷിവംശചരിതം തഥാ ദിവ്യാശ്രയോപേതം"

(അ: XX 10)

"ദേവാ ധീരോദ്ധതാഃ പ്രോക്താ ലലിതാസ്തു നൃപാഃ സ്മൃതാഃ
സേനാപതിരമാത്യശ്ച ധീരോദാത്തൗ പ്രകീർത്തിതൗ"

(അ: XXXIV 15.)

ഇതെല്ലാംകൂടി ചേർത്താലോചിക്കുമ്പോഴും ഉദാത്തസ്വഭാവനായിരിക്കത്തക്കവണ്ണം അമാത്യസ്ഥാനത്തെ സ്വയമേ അംഗീകരിച്ചിരിക്കുന്നവനും, ജന്മനാ ബ്രാഹ്മണനെങ്കിലും കർമ്മംകൊണ്ടു ക്ഷത്രിയത്വമവലംബിച്ചിരിക്കുന്നവനുമായ ചാണക്യനെ നായകനായി സ്വീകരിക്കുന്നതിൽ അനൗചിത്യമൊന്നുമുണ്ടെന്നു തോന്നുന്നില്ല. എന്നുമാത്രമല്ല, അത്ര അസഹ്യമായവിധത്തിലുള്ള ഔദ്ധത്യം ഉത്തമയോഗിയും പരാർത്ഥപരനുമായ വിഷ്ണുഗുപ്തനിൽ കാണുന്നില്ലെന്നു നിശ്ചയമായി പറവാൻ ആർക്കും സാധിക്കുന്നതുമാണ്. മായാവിയും വികത്ഥനനും ചണ്ഡപ്രകൃതിയുമായി പല രംഗങ്ങളിൽ പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിലും, ചാണക്യന്റെ യഥാർത്ഥപ്രകൃതി അതല്ലെന്നും, വിനീതനും മധുരവചസ്സും ത്യാഗശീലനുമാണ് അദ്ദേഹമെന്നും, അഭീഷ്ടസിദ്ധി ലഭിച്ചു കൃതാർത്ഥനായി വനവാസത്തിനു പുറപ്പെടുന്ന അവസാനരംഗത്തിലെ ഓരോ വാക്കും നമ്മെ സുവ്യക്തം ബോധിപ്പിക്കുന്നു.

"സർവം മേ—വൃഷലസ്യ വീര! ഭവതാ സംയോഗമിച്ഛോന്നയഃ"

എന്ന പ്രത്യക്ഷത്തിൽ പറയേണ്ടിവരുന്ന ഘട്ടത്തിൽ, കേവലം ആത്മ ശ്ലാഘാപരനും അഹംകാരിയുമായ ഒരു ചണ്ഡപ്രകൃതികൻെറ ഔദ്ധത്യമല്ല, ധീരനും നയശാലിയും പരാർത്ഥപരനുമായ ഒരുദാത്തപ്രകൃതികൻെറ ഔദാര്യവും വിനയശീലവുമത്രെ പ്രത്യക്ഷപ്പെട്ടുകാണുന്നത്. തൻെറ തന്ത്രങ്ങളെയെല്ലാം വിളിച്ചുപറയിച്ച് അതെല്ലാം കേവലം തന്ത്രങ്ങൾമാത്രമാണെന്ന ഭൃസ്സഹലജ്ജയോടെ അപരാധസമ്മതംചെയ്യുന്ന രീതിയിൽ രാക്ഷസനെ സാന്ത്വനംചെയ്യിക്കുകയും സ്വാധീനനായ രാക്ഷസനോട് അളവില്ലാത്ത ആദരവും ഔദാര്യവും കാണിക്കുകയും ചെയ്യുന്നതിൻെറ ആന്തരാർത്ഥം മറെറാന്നുമാവാൻ തരമില്ലെന്ന നിശ്ചയംതന്നെയാണ്. രണ്ടുവിധത്തിൽ നായകോൽകർഷവർണ്ണനം ആലംകാരികന്മാർ അനുവദിച്ചിട്ടുണ്ടെന്നു വിദ്യാനാഥൻ പ്രതാപരുദ്രീയത്തിൽ പറയുന്നു. അതിൽ ഒന്ന്, നായകൻെറ സമസ്തഗുണങ്ങളേയും ആവിഷ്കരിച്ചു കാണിക്കുകയും, മറേറത് പ്രതിനായകഗുണങ്ങളെ വർണ്ണിച്ചതിനുശേഷം നായകഗുണപൂർണ്ണതയാൽ ആ പരിപന്ഥിയേയും അധഃകരിക്കുന്നുവെന്നു കഥാഘടനയും വർണ്ണനാവൈചിത്ര്യവുംകൊണ്ടു സാധിക്കുകയുമാണ്.

ഇതിൽ രണ്ടാമത്തെരീതിയാണ് മുദ്രാരാക്ഷസകവി അംഗീകരിച്ചിരിക്കുന്നതെന്നു തോന്നുന്നു. രാക്ഷസൻെറ ഗുണപൗഷ്കല്യങ്ങൾ എത്ര പ്രശംസിച്ചിട്ടും തൃപ്തരാകാത്തനിലയിലാണ് കഥയിലെ ഓരോ പാത്രങ്ങളേയും നാം കാണുന്നത്.

"ഐശ്വര്യാദനപേതമീശ്വരമയം ലോകോഽർത്ഥതഃ സേവതേ
തം ഗച്ഛന്ത്യനുയേ വിപത്തിഷു പുനസ്തേ തൽപ്രതിഷ്ഠാശയാ
ഭർത്തുര്യേ പ്രലയേപി പൂർവ്വസുകൃതാസംഗേന നിസ്സംഗയാ
ഭക്ത്യാ കാര്യധുരാം വഹന്തി കൃതിനസ്തേ ദുർല്ലഭാസ്ത്വാദൃശാഃ"
(act. I. 19)

നന്ദവംശനാശകനായ ചാണക്യൻതന്നെ മുക്തകണ്ഠം ശ്ലാഘിക്കയും, സ്വാധീനനാക്കുവാൻ ആഗ്രഹിക്കുകയുംചെയ്യത്തക്ക ഗുണഗണത്തോടുകൂടിയദേഹമാണ് അമാത്യരാക്ഷസൻ. അങ്ങനെയുള്ള അമാത്യരാക്ഷസൻതന്നെ ദീർഘരോഷതയെ ത്യജിച്ച്, "സ്ഥാന ഏവ ചാണക്യോ യശസ്വീ" എന്നു ഗുരുശിഷ്യന്മാരായ ചാണക്യചന്ദ്രഗുപ്തന്മാരെ അഭിമാനപൂർവ്വം മനസാ അഭിനന്ദിക്കുന്നതിനിടയാക്കി. സ്വപ്രയത്നംകൊണ്ടുമാത്രം ഉദ്ദിഷ്ടഫലംസിദ്ധിക്കാൻ ശക്തനാം, ചന്ദ്രഗുപ്തലക്ഷ്മീസ്ഥാപകനുമായ

ചാണക്യനല്ലാതെ മുദ്രാരാക്ഷസത്തിലെ നായകസ്ഥാനത്തിനർഹനായി മററാരുമില്ല. ഇങ്ങനെ ഏതുവിധത്തിൽ പരിശോധിച്ചുനോക്കിയാലും, ശാസ്ത്രജ്ഞനായ വിശാഖദത്തകവി ചാണക്യനെയാണ് നായകനാക്കി ഗണിച്ചിട്ടുള്ളതെന്നു വിശ്വസിക്കുവാനാണ് അധികം അവകാശംകാണുന്നത്. പ്രയത്നവും സംഭവഗതികളുടെ കണ്ണുധാരത്വവുംമൂലമുള്ള മുഖ്യനായകത്വം അഥവാ നേതൃത്വം വിഷ്ണുഗുപ്തയോഗിയിലും, ഫലാനുഭോഗിത്വംകൊണ്ടു സിദ്ധിക്കുന്ന കഥാനായകത്വം ചന്ദ്രഗുപ്തചക്രവർത്തിയിലും നിക്ഷേപിച്ചു സമാധാനപ്പെടുകയാണ് ഈസ്ഥിതിക്കുചിതമായിട്ടുള്ളത്.

ക്രിയാകാരകനായ ചാണക്യനു പരിപന്ഥിയായി അമാത്യരാക്ഷസനും, ഫലാനുഭോക്താവായ ചന്ദ്രഗുപ്തനെതിരായി മലയകേതുവും, ഇങ്ങനെ നാലു കഥാപാത്രങ്ങളെ ചുററി പ്രകൃതമായ ഇതിവൃത്തം വളരുന്നു. വേറെയും പാത്രങ്ങൾ എത്രയോ, രംഗത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിലും, അവരെല്ലാംതന്നെ നായകൻേറയോ പ്രതിനായകൻേറയോ പ്രണിധികൾമാത്രമാണെന്നു പ്രത്യക്ഷമാണ്. ഇങ്ങനെ ഗ്രീക്കനാട്യശാസ്ത്രജ്ഞനായ അരിസ്റ്റോട്ടൽ (Aristotle)ൻേറയും അനന്തരഗാമികളുടേയും മതമനുസരിച്ചു രൂപകനിർമ്മാണത്തിൽ അവശ്യം ആവശ്യമായി ഗണിക്കപ്പെടുന്ന മൂന്നു ഐക്യങ്ങളിൽ (the unities of time, place and action) മുഖ്യമായ ഉദ്ദേശ്യൈക്യം മററു ഗ്രന്ഥങ്ങളെ അപേക്ഷിച്ചു മുദ്രാരാക്ഷസത്തിൽ പ്രത്യക്ഷമായി പ്രശോഭിക്കുന്നതിനു ഹേതുവും, പ്രകൃതമായ ഇതിവൃത്തഗ്രഹണത്തിൽ കവി പ്രദർശിപ്പിച്ചിട്ടുള്ള ദർശനസൂക്ഷ്മതതന്നെയാണ്. നായകനുണ്ടെങ്കിലും നായികയില്ലാത്ത ഏകസംസ്കൃതനാടകം മുദ്രാരാക്ഷസംമാത്രമാകുന്നു.

ശൃംഗാരാദിനവരസങ്ങളിൽ, ശൃംഗാരമോ വീരമോ അംഗിയായും ശേഷമുള്ളവ അംഗങ്ങളായും നാടകത്തിൽ പ്രദർശിപ്പിക്കണമെന്നും, നിർവ്വഹണത്തിൽ സ്വാഭാവികമായിത്തന്നെ അത്ഭുതരസം പ്രവർത്തിക്കേണ്ടതുമാണെന്നത്രെ ശാസ്ത്രീയമതം. ഇതിവൃത്തം നായികാനായകപ്രേമസംബന്ധമല്ലാതെ രാഷ്ട്രീയമാകയാൽ ശൃംഗാരരസത്തിനു ഇവിടെ പ്രസക്തിയില്ലാതെവരുന്നതും, വീരരസം അംഗിയാകുന്നതും സ്വാഭാവികംതന്നെ. ചാണക്യരാക്ഷസന്മാരായ പരിപന്ഥികളുടെ പരസ്പരവിരോധത്തിൽ തുല്യശക്തികളുടെ വീര്യപ്രകടനവും നയനൈപുണ്യവും, തദ്വാരാ വീരരസത്തിൻെറ ഉൽകർഷവും, ഒരുവിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ സഹൃദയദൃഷ്ടിക്കു വിഷയീഭവിക്കുന്നുണ്ടു്. രൗദ്രം, കരുണം ആദി

യായ രംഗങ്ങൾ, ചാണക്യന്റെകോപം, ചന്ദനദാസന്റെ ശൂലാരോപണഘട്ടം ഇത്യാദിപ്രദേശങ്ങളിൽ വൈചിത്ര്യദീക്ഷയോടെ പ്രദർശിപ്പിക്കുന്നതുപോലെതന്നെ, ചന്ദ്രഗുപ്തന് സർവ്വനാശംവരുത്തുവാൻ ബദ്ധകങ്കണനായിരുന്ന നന്ദവംശമിത്രമായ അമാത്യരാക്ഷസൻതന്നെ അവസാനത്തിൽ സ്വയമേവാഗതനായി ഗത്യന്തരമില്ലാതെ ചന്ദ്രഗുപ്തന്റെ അമാത്യപദം സ്വീകരിക്കുന്നതും ചാണക്യനീതിയുടെ അപ്രതിഹതമായ അഭിവൃദ്ധിയും, ആരേയും അത്ഭുതപരതന്ത്രരാക്കുന്നു. രംഗപരിപുഷ്ടിയും രസപോഷണവും, തുല്യനിലയിൽ സാധിച്ചു വിജയിക്കുന്ന രൂപകങ്ങളിൽ അദ്വിതീയസ്ഥാനംതന്നെ, മൃച്ഛകടികം കഴിഞ്ഞാൽ, മുദ്രാരാക്ഷസത്തിനു ലഭിക്കണമെന്നുള്ളതു സംശയരഹിതമായ സംഗതിയത്രെ.

ഈ വിധത്തിൽ മഹൽപ്രശംസയ്ക്കർഹമായിത്തീർന്നിട്ടുള്ള ഇതിവൃത്തത്തിന്റെ ബന്ധവൈചിത്ര്യവും ശാസ്ത്രജിജ്ഞാസുവിന്റെ ഗവേഷണബുദ്ധിക്ക് വിഷയമാവേണ്ടതുതന്നെ. പഞ്ചാവസ്ഥകളും അർത്ഥപ്രകൃതിപഞ്ചകവും ചേർന്ന്, ചതുഃഷഷ്ട്യംഗസംപൂർണ്ണമായി പഞ്ചസന്ധിയുക്തമായി, പതാകാസ്ഥാനങ്ങളാലും അലംകാരവിശേഷങ്ങളാലും അലംകൃതമായി, നാന്ദീമുഖ്യമായി, പ്രശസ്തിയിൽ ആശംസാപൂർവ്വം അവസാനിക്കുന്ന അഭിനേയകാവ്യമാണ് രൂപകമെന്നു വിജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

> "കാര്യോപക്ഷേപമാദൗ തനുമപി രചയൻ തസ്യ വിസ്താരമിച്ഛൻ
> ബീജാനാം ഗർഭിതാനാം ഫലമതിഗഹനം ഗൂഢമുദ്ഭേദയംശ്ച
> കുർവ്വൻ ബുദ്ധ്യാ വിമർശം പ്രസൃതമപി പുനസ്സംഹരൻ കാര്യജാതം
> കർത്താ വാ നാടകാനാമിമമനുഭവതി ക്ലേശമസ്മദ്വിധോവാ?"
>
> (അങ്കം 4.)

എന്ന് അമാത്യരാക്ഷസവാക്യംകൊണ്ടു മേല്പറഞ്ഞ നിയമങ്ങളിൽ തനിക്കുള്ള അഭിജ്ഞതയെ പ്രത്യക്ഷപ്പെടുത്തുന്ന കവി കഴിയുന്നതു നിയമങ്ങളെ അനുസരിക്കുവാൻ തന്നെ ശ്രമിച്ചിരിക്കുമെന്നും, അതു വിജയപ്രദമാംവണ്ണം തന്നെ സാധിച്ചിട്ടുണ്ടെന്നും, നമുക്ക മനസ്സിലാക്കുവാൻ വലിയ പ്രയാസമൊന്നുമില്ല. ഈ പ്രസ്താവനയെ തെളിയിക്കത്തക്കവണ്ണം ധനഞ്ജരാജൻ തുടങ്ങിയ ആചാര്യന്മാർ ഓരോ അംഗങ്ങളേയും പ്രത്യേകം ചൂണ്ടിക്കാണിച്ചിട്ടുള്ളതു ഈ വിധത്തിലാണ്.

പ്രഥമാങ്കത്തിൽ അമാത്യരാക്ഷസഗ്രഹണം ആവശ്യമാണെന്നു വിഷ്ണുഗുപ്തൻ തീർച്ചപ്പെടുത്തുന്നത് അഥവാ "അഗൃഹീതേ രാക്ഷസേ കി

മൂൽഖാതം നന്ദവംശസ്യ? കിം വാ സൈഥത്ത്യമൂൽപാദിതം ചന്ദ്രഗുപ്തല ക്ഷ്യ്യാഃ?" എന്ന ഘട്ടം, ബീജോൽപത്തിയായ മുഖസന്ധിപ്രാരംഭവും, അതേ അങ്കത്തിൽത്തന്നെ സിദ്ധാർത്ഥകനാൽ ആനീതമായ രാക്ഷസമു ദ്രാലാഭം ബിന്ദുവും, വിരാധഗുപ്തരാക്ഷസസംവാദരൂപമായ രണ്ടാമങ്കം പതാകയും, കരഭകമുഖേന രാക്ഷസൻ ഗ്രഹിക്കുന്നതും കൃതകവുമായ ചാണക്യചന്ദ്രഗുപ്തകലഹം പ്രകരിയും, രാക്ഷസഗ്രഹണം കാൎയ്യവുമാ ണെന്നാണ് അവർ വിധിക്കുന്നതു്.

ഇതുപോലെതന്നെ പ്രഥമാങ്കത്തിൽ "അനേന ഖലു ലേഖേന രാക്ഷസോ ജേതവ്യഃ" എന്ന ചാണക്യവചനംവരെ മുഖസന്ധിയും, ശേഷാംശം പ്രതിമുഖസന്ധിയും, ദ്വിതീയാങ്കം ഗർഭസന്ധിയും, തൃതീയ ചതുർത്ഥാങ്കങ്ങൾ വിമർശസന്ധിയും, അവസാനത്തെ മൂന്നങ്കങ്ങൾ നിൎവ്വ ഹണസന്ധിയുമാണെന്നും അവർ അഭിപ്രായപ്പെടുന്നു. ഈ വിഭാഗമനു സരിച്ചാണ് അവസ്ഥാപഞ്ചകങ്ങളേയും വിഭജിച്ചിരിക്കുന്നതു്. എന്നാൽ ഈ വിഭജനത്തിൽ പ്രത്യക്ഷമായ അസാംഗത്യമുണ്ടെന്നു പറയാതെ കഴികയില്ല. ഇതിവൃത്തത്തിന്റെ ശരിയായ ഘടനയ്ക്കു വേണ്ടിയാണ് പഞ്ചകത്രയങ്ങളും, അവയുടെ വിഭാഗങ്ങളും പൂൎവ്വാചാൎയ്യന്മാർ നിഷ്കൃഷ്ട മായി നിയമനം ചെയ്തിരുന്നതെന്നും, ആ വിഭാഗങ്ങൾ കഥാഗതിയുടെ ക്രമോന്നതമായ വളൎച്ചയെ ആശ്രയിച്ചിരിക്കുന്നുവെന്നുമുള്ളതു സൎവ്വവി ദിതമായ തത്ത്വങ്ങളാണ്. മേല്പറഞ്ഞ വിഭജനത്തിൽ ആരംഭം, യത്നം, പ്രാപ്ത്യാശ, നിയതാപ്തി, ഫലാഗമം, എന്ന അഞ്ചവസ്ഥകളും അനുക്ര മമായി പ്രദർശിപ്പിച്ചിരിക്കണമെന്നും, ആ അവസ്ഥകളെ ആശ്രയിച്ചു ബീജാദ്യർത്ഥപ്രകൃതികളുടെ സഹായത്തോടുകൂടി സന്ധിനിൎണ്ണയം ചെയ്തു കൊള്ളണമെന്നും, ഈ സന്ധികൾ യോഗ്യതാനുസാരം വൎദ്ധിപ്പിക്കുക യോ സങ്കോചിപ്പിക്കുകയോ ചെയ്തിരുന്നാലും, ഔചിത്യദീക്ഷ വിസ്മരിച്ചു കൂടെന്നും, പ്രതിഭാവാന്മാരായ അവർ നിയമനം ചെയ്തിട്ടുണ്ടു്.

അർത്ഥപ്രകൃതിപഞ്ചകങ്ങളെക്കുറിച്ചു വിചാരണചെയ്യുന്ന സന്ദ ൎഭത്തിൽ "സ്വപരാക്രമബഹുമാനശാലിനാം പതാകാപ്രകൎയ്യാവവിവ ക്ഷിതേ ഏവ; ബീജബിന്ദുകാൎയ്യാണി സൎവ്വത്രാനപായീനി" എന്നു് അഭിനവഗുപ്താചാൎയ്യൻ നിസ്സംശയമായിത്തന്നെ പറഞ്ഞിരിക്കുന്നു. പ താക, പ്രകരി, എന്നിവയെ വിവരിക്കുന്ന ഘട്ടത്തിൽ,

"യദ്വൃത്തം ഹി പരാൎത്ഥം സ്യാൽ പ്രധാനസ്യോപകാരകം
പ്രധാനവച്ച കല്പ്യേത, സാ പതാകേതി കീൎത്തിതാ"
(നാട്യശാസ്ത്രം XXI. 25)

എന്നു ഭരതമുനിയും,

"വ്യാപി പ്രാസംഗികം വൃത്തം പ്രകരീ ച പ്രദേശഭാക്"
(ദശരൂപകം)

എന്നു ധനഞ്ജയനും പറയുന്നു.

പഞ്ചസന്ധികളുടെ നിവേദനത്തിൽ നാട്യശാസ്ത്രത്തിൽനിന്നും ധനഞ്ജയൻ പ്രത്യക്ഷമായ ഒരു വ്യതിയാനം വരുത്തീട്ടുള്ളതു് അവസ്ഥകളും അൎത്ഥപ്രകൃതികളും യഥാസംഖ്യമായി ചേരുമ്പോൾ പഞ്ചസന്ധികൾ സംഭവിക്കുന്നു എന്നുള്ള അഭിപ്രായത്തിലാണ്. (ധനഞ്ജയാഭിപ്രായമനുസരിച്ചാണു് മേല്പറഞ്ഞ വ്യാഖ്യാതാക്കൾ ഇതിവൃത്തവിഭാഗം സാധിച്ചിട്ടുള്ളതെന്നും നമുക്കു് കാണ്മാൻ കഴിയുന്നു.) ധനഞ്ജയന്റെ ഈ വ്യതിയാനം യുക്ത്യനുസരണമല്ലെന്നു് ചിന്തിച്ചാൽ ഗ്രഹിക്കാവുന്നതേയുള്ളു. എങ്കിലും ആ വിചാരം ഇവിടെ അപ്രകൃതമാകയാൽ ഇനിയൊരുസന്ദൎഭത്തിലേയ്ക്കു മാററിവെച്ചിട്ടു നമുക്കു പ്രകൃതഗ്രന്ഥത്തെത്തന്നെ അനുഗമിച്ചുനോക്കാം.

അവസ്ഥകളുടെ എന്നപോലെതന്നെ സന്ധികളുടേയും വിഭജനം, കഥാഗതിയുടെ അനുക്രമമായ വളൎച്ചയേയും, രസത്തിന്റെ ക്രമപ്രവൃദ്ധമായ പോഷണത്തേയും, അവയുടെ മുഖ്യഘട്ടങ്ങളിൽ പ്രത്യക്ഷപ്പെടുത്തിക്കാണിക്കുന്ന ഒരു സാങ്കേതികനയമാണെന്നു് ആൎക്കും അറിയാവുന്നതാണ്. അങ്ങനെയുള്ള സന്ധികളുടേയും, ഒരു പൂൎണ്ണനാടകത്തിനു് അവശ്യംവേണ്ട അംഗങ്ങളുടേയും സംഖ്യ അഞ്ചുതന്നെയായിരിക്കണമെന്നു നിൎദ്ദേശിച്ചിരിക്കുന്നതു ചിന്തിക്കുമ്പോൾ, പൂൎവ്വാചാൎയ്യന്മാർ ഓരോ പ്രത്യേകസന്ധിയുടേയും അവസാനഘട്ടം ഓരോ അങ്കാവസാനംകൊണ്ടു നിൎദ്ദേശിക്കുന്നതു നന്നായിരിക്കുമെന്നുകൂടി ഉദ്ദേശിച്ചിരുന്നുവോ എന്നു സംശയിക്കുവാൻ അവകാശം കാണുന്നു. ആ ഉദ്ദേശ്യം യുക്തിക്കനുസരണവുമായിരിക്കുന്നു. ഒരു കഥ തുടങ്ങിയാൽ ഉചിതമായ ഒരു സ്ഥലത്തല്ലാതെ പെട്ടെന്നു മദ്ധ്യത്തിൽവെച്ചു ഖണ്ഡിച്ചുകളയുന്നതു കൎമ്മകശലനായ ഒരു കവിയുടെ മനോധൎമ്മത്തിനൊരിക്കലും അഭിമാനജനകമല്ല. അങ്ങനെയുള്ള അരസികത്വം, സഹൃദയഹൃദയങ്ങളെ ആഹ്ലാദിപ്പിക്കുന്നതിനു പകരം വേദനിപ്പിക്കുകയായിരിക്കും ചെയ്യുക.

അതിനാൽ അനാക്രമവും ക്രമവിന്യസ്തവുമല്ലാത്ത ഒരു സന്ധിനിയമം കുശലനായ ഒരു കവിയും നിർമ്മിക്കുവാനൊരുമ്പെടുകയില്ലതന്നെ. ഈ സംഗതികൾ ആലോചിക്കുമ്പോൾ ഏഴങ്കമുള്ള മുദ്രാരാക്ഷസത്തിന്റെ അവസ്ഥാപഞ്ചകങ്ങളേയും സന്ധികളേയും മറെറാരുവിധത്തിൽ വിന്യസിക്കുവാൻ സൗകര്യവും കാണുന്നു.

ചാണക്യന്റെ ആത്മഗതത്തോടുകൂടി ആരംഭിക്കുന്ന ഒന്നാമങ്കം മുഖസന്ധിയും, രാക്ഷസവിചാരമാകുന്ന രണ്ടാമങ്കം പ്രതിമുഖസന്ധിയും, സംഭവബഹുലങ്ങളും ഫലഗർഭിതങ്ങളുമായ മൂന്നും നാലും അഞ്ചും അങ്കങ്ങൾ ഗർഭസന്ധിയും, ആറാമങ്കം വിമർശസന്ധിയും, ഫലപ്രാപ്തി സിദ്ധിക്കുന്ന ശുഭപര്യവസായിയായ ഏഴാമങ്കം നിർവ്വഹണവുമായി വിഭാഗിക്കുന്നതു് അനുചിതമാകയില്ലെന്നു തെളിയിക്കുവാൻ വഴികാണുന്നുണ്ടു്.

"അഥവാ അഗൃഹീതേ രാക്ഷസേ, കിമുത്ഖാതം നന്ദവംശസ്യ? കിം വാ സ്ഥൈര്യമുത്പാദിതം ചന്ദ്രഗുപ്തലക്ഷ്മ്യാഃ?" എന്നു പറയുന്ന സന്ദർഭത്തിൽ, ബീജോപക്ഷേപം സംഭവിക്കുന്നു. ചാണക്യനീതിലതയുടെ ബീജാവാപം അവിടെ സിദ്ധമാകുന്നു.

ആ അങ്കത്തിൽ അവസാനഫലസിദ്ധിക്കു സഹായമായ പലതും പ്രത്യക്ഷപ്പെടുന്നുവെങ്കിലും, അതിൽ മുഖ്യസ്ഥാനത്തെ അർഹിക്കുന്ന രാക്ഷസമുദ്രാലാഭം അനന്തരകർത്തവ്യങ്ങൾക്കെല്ലാം വീരോദ്ധതനായ ആ ബ്രാഹ്മണനെ ശക്തനാക്കിത്തീർക്കുന്നതിനാൽ അതിനെ ബിന്ദുവാക്കിസ്വീകരിക്കുന്നതു് ഉചിതംതന്നെ. ഇങ്ങനെ അംഗീകരിക്കുമ്പോൾ മുമ്പു നിർദ്ദിഷ്ടമായ സന്ധിവ്യവസ്ഥ യോജിക്കാതെവരുമല്ലൊ എന്ന ശങ്കയ്ക്കവകാശമില്ല. എന്തെന്നാൽ സന്ധിസമ്പാദനത്തിനു ബീജാദികൾ അവസ്ഥാപഞ്ചകങ്ങളോടു് അനുക്രമമായി യോജിക്കേണ്ട ആവശ്യമില്ലെന്നു മാത്രമല്ല, ഔചിത്യമനുസരിച്ചു് ഒന്നോ രണ്ടോ ഒരേസന്ധിയിൽത്തന്നെ വരാമെന്നും, അത്യാവശ്യങ്ങളായ ബീജബിന്ദുകാര്യങ്ങൾ മുന്നിലും ഏററവും പ്രധാനമായിത്തോന്നുന്നതിനെ മുഖ്യഫലമായി പ്രഥമസന്ധിയിൽത്തന്നെ വിന്യസിക്കുന്നതിൽ ദോഷമൊന്നുമില്ലെന്നും, അഭിനവഗുപ്താചാര്യർ തെളിച്ചുപറയുന്നുണ്ടു്. "ഏതേഷാം യതഃ ഗുണ ഇഷ്യതേ തത് പ്രധാനം കർത്തവ്യം" അതായതു്, ഇവയിൽ ഏതിനാണോ ഗുണാധിക്യം അഥവാ പ്രയോജനാധിക്യം ഭവിക്കുന്നതു് ആ അർത്ഥപ്രകൃതി കൂടുതൽ ശ്രദ്ധയേയും പ്രാഥമ്യത്തേയും അർഹിക്കുന്നു. ഈ വ്യാഖ്യാനത്തോടു യോജിപ്പിച്ചുനോക്കുമ്പോൾ മുദ്രാരാക്ഷസത്തിൽ മുഖസന്ധിയും പ്രതിമുഖസ

സന്ധിയും പ്രഥമാങ്കത്തിൽ തന്നെ കാണുന്നു; എന്നല്ല, മുദ്രാരാക്ഷസത്തിലെ ഇതിവൃത്തം ബിന്ദുപ്രധാനമാണെന്നു മനസ്സിലാക്കുന്നതാണു് കൂടുതൽ ഉചിതമായിത്തോന്നുന്നതു്. ആ അങ്കത്തിന്റെ അവസാനത്തിൽ ശകടദാസസഹിതനായി പലായനം ചെയ്ത സിദ്ധാർത്ഥകന്റെ കഥ കേട്ട്, "കൃതഃ കാര്യാരംഭഃ" എന്നു് ആത്മഗതം ചെയ്യുന്ന ചാണക്യൻ സ്വാഭീഷ്ടസിദ്ധിയുടെ ആരംഭാവസ്ഥ കഴിഞ്ഞു എന്നും പ്രയത്നമാണിനിയത്തേതെന്നും സൂചിപ്പിക്കുകയും,

"സ്വച്ഛന്ദമേകചരമുജ്ജ്വലദാനശക്തി-
മുത്സേകിനാ മദബലേന വിഗാഹമാനം
ബുദ്ധ്യാ നിഗൃഹ്യ വൃഷലസ്യ കൃതേ ക്രിയായാ-
മാരണ്യകം ഗജമിവ പ്രഗുണീകരോമി."

(Act I.)

എന്നു സ്വധൈര്യം പറഞ്ഞു ഗൂഢോൽഭേദനം ചെയ്തു മുഖസന്ധി സമാപനം സാധിക്കയും ചെയ്യുന്നു.

ചന്ദ്രഗുപ്തന്റെ ഉന്മൂലനാശത്തിനായി അമാത്യരാക്ഷസനായ പ്രതിനായകനാൽ പ്രയുക്തങ്ങളായ വിവിധനയങ്ങളും അവയുടെ വിപരീതപരിണാമങ്ങളും വർണ്ണിക്കപ്പെട്ടിട്ടുള്ള രണ്ടാമങ്കം, രാക്ഷസഗ്രഹണമായ ഭാവിഫലത്തിൽ രാക്ഷസപരാജയമാകുന്ന ഇഷ്ടതത്വം രാക്ഷസപ്രതികാരബുദ്ധിയായ നഷ്ടതത്വവും തുല്യനിലയിൽ പ്രത്യക്ഷപ്പെടുത്തുന്നതിനാലും, രാക്ഷസപരിപന്ഥിത്വത്തിന്റെ ഉഗ്രതയെ തെളിയിക്കുന്നതിനാലും, മണ്ണിനടിയിൽനിന്നും അല്പമായി പുറത്തുകാണപ്പെടുന്ന ബീജപ്രരോഹത്തിനു തുല്യമായിത്തന്നെ ഇരിക്കുന്നതിനാൽ പ്രതിമുഖസന്ധിയാണു് അതെന്നു തീർച്ചയാക്കുന്നതു് അസംഗതമായിരിക്കയില്ല.

രാക്ഷസന്റെ ശ്രമങ്ങളെല്ലാംതന്നെ സ്വവിജയസോപാനത്തിന്റെ പടികളാക്കിത്തീർക്കുന്നതിൽ ചാണക്യൻ പ്രദർശിപ്പിച്ച നയകൗശലങ്ങളെ വർണ്ണിക്കുന്ന വിരാധഗുപ്തവചനങ്ങൾമൂലം, കവി വാസ്തവത്തിൽ ചാണക്യഫലപ്രാപ്തിയായ കഥയുടെ പ്രയത്നാവസ്ഥയെയാണു് ചിത്രീകരിക്കുന്നതു്. ശകടദാസസമേതനായ സിദ്ധാർത്ഥകനേയും, ആഭരണത്രയത്തേയും അമാത്യരാക്ഷസൻ സ്വീകരിക്കുന്നതോടുകൂടി ചാണക്യപ്രയത്നങ്ങൾ ഫലസിദ്ധിയോടടുക്കുന്നതായി നാം പ്രത്യക്ഷത്തിൽ കാണുന്നു.

"മൌര്യസ്തേജസി സർവ്വഭൂതലഭുജാമാജ്ഞാപകോ വർത്തതേ
ചാണക്യോപി മദാശ്രയാദയമഭൂദ്രാജേതി ജാതസ്മയഃ
രാജ്യപ്രാപ്തികൃതാർത്ഥമേകമപരം തീർണ്ണപ്രതിജ്ഞാർണ്ണവം
സൗഹാർദ്ദാൽ കൃതകൃത്യതൈവ നിതരാം ലബ്ധാന്തരാ ഭേത്സ്യതി"
(അങ്കം II. 16)

എന്നു പൂർണ്ണമായി വിശ്വസിച്ച്, തന്നാൽ ചിന്തിതമായ സന്ധിഭേദനം സുസാധമെന്നു ഭ്രമിച്ചിരിക്കുന്ന അമാത്യരാക്ഷസന്റെ ചിന്തകളെക്കൂടി ഗ്രഹിച്ച്, അതിനനുസരണമായി അഭിനയിച്ച് എതിരാളിയെ കൊടികുത്തിക്കുവാൻ ബദ്ധപരികരനായി, ചന്ദ്രഗുപ്തനെ അതിനുവേണ്ട ഉപദേശങ്ങളോടുകൂടി സജ്ജനാക്കുന്ന ചാണക്യന്റേയും ചന്ദ്രഗുപ്തന്റേയും കൃതകകലഹത്തോടുകൂടി അവസാനഫലസിദ്ധി ഗർഭിതമാകയും, ആ ഘട്ടത്തിൽവെച്ചു ഗർഭസന്ധി ആരംഭിക്കുകയും ചെയ്യുന്നു. അടുത്ത മൂന്നങ്കങ്ങളിലും ചാണക്യതന്ത്രങ്ങൾ ഒന്നിനൊന്നു ഫലപ്രാപ്തിയിൽ എത്തി ഗർഭിതമായ പരിണാമത്തെ ത്വരിപ്പിക്കയും, ആരെ അധീനത്തിൽവെച്ചുകൊണ്ടു ശത്രുനിധനം സാധിക്കാമെന്ന് അമാത്യരാക്ഷസൻ ആശിച്ചുവോ, ആ അജ്ഞനജനം വിചാരഹീനനുമായ മലയകേതുവിനാൽ തന്നെ സ്വയം നിഷ്കാസിതനായി ദുഃഖിതനും നിരാശനുമായിത്തീൎന്ന്, സ്വചരിതത്തിന്റേയും താൻ ഭാഗഭാക്കായ നിരവധി സംഭവങ്ങളുടേയും ചാണക്യബ്രാഹ്മണന്റെ തന്ത്രങ്ങളുടേയും വിമർശങ്ങൾക്കധീനനാവുന്നതോടുകൂടി ഗർഭസന്ധിയെ പൂർണ്ണതയിലെത്തിക്കയും ചെയ്യുന്നു.

"കിം ഗച്ഛാമി തപോവനം? ന തപസാ ശാമ്യേൽ സവൈരം മനഃ;
കിം ഭർത്തൄനനുയാമി? ജീവതി രിപൗ സ്ത്രീണാമിയം യോഗ്യതാ;
കിം വാ ഖഡ്ഗസഖഃ പതാമ്യരിബലേ? നൈതച്ച യുക്തം ഭവേൽ;
ചേതശ്ചന്ദനദാസമോക്ഷരഭസം രുന്ധ്യാൽ കൃതഘ്നം ന ചേൽ."

ഓരോ കർത്തവ്യത്തേയും വിമർശനംചെയ്ത് അടങ്ങുകയും ചന്ദനദാസനെ രക്ഷിക്കുന്നതാണ് തന്നാൽ സാദ്ധ്യമായ ഏകകർത്തവ്യമെന്നു തീർച്ചയാക്കുകയും ചെയ്യുന്നതോടുകൂടി പ്രാപ്ത്യാശാവസ്ഥ നിയതാപ്തിയിലെത്തിച്ചേരുകതന്നെ ചെയ്യുന്നു. എന്തെന്നാൽ ചന്ദനദാസഗ്രഹണം സുഹൃദ്വത്സലനായ രാക്ഷസന്റെ ബന്ധനത്തിനു തുല്യമാണെന്നറിഞ്ഞിരുന്ന ചാണക്യന്റെ നീതികൗശലമാണ്, അടുത്തുസംഭവിക്കുമെന്നു താൻ അറിഞ്ഞിരിക്കുന്ന തന്റെ സഖാവിന്റെ ശൂലാരോപണനിശ്ചയമെന്നു ഗ്രഹിക്കാതെ ഏതുവിധത്തിലും സുഹൃത്തിനെ രക്ഷിക്കുമെന്നു ധീരോദാത്തനായ

അമാത്യരാക്ഷസൻ എപ്പോൾ പ്രതിജ്ഞ ചെയ്യുവോ, ആ നിമിഷത്തിൽ രാക്ഷസസ്വാധീനകരണമാകുന്ന ചാണക്യന്റെ അഭീഷ്ടം സാധിതപ്രായമാകുന്നുവെന്നു നാം കാണുന്നു. ആറാമങ്കത്തിലെ ഓരോ വരിയും ഓരോ പദ്യവും ഓരോ നിസ്സാരസംഭവവും, അമാത്യരാക്ഷസന്റെ പരാജയത്തേയും ചന്ദ്രഗുപ്തഗുരുവയ്യന്റെ പടിപടിയായ വിജയത്തേയും മനോഹരമായ വിധത്തിൽ ചിത്രീകരിക്കുന്നതും, തദ്ദ്വാരാ യഥാർത്ഥ നിയതാപ്ത്യവസ്ഥയുടെ പ്രതിഫലനവുമായ വിമർശസന്ധിയത്രെ. കാര്യനിർവ്വഹണവും ശുഭാശംസയും യോജിച്ച്, ചാണക്യന്റേയും ചന്ദ്രഗുപ്തന്റേയും ചിരകാലപ്രതീക്ഷിതമായ രാക്ഷസസ്വാധീനകരണത്തിന്റെ പരിപൂർണ്ണവിജയപ്രാപ്തിയോടെ ഉത്തമമായ ഈ കൃതി അവസാനിക്കുകയും ചെയ്യുന്നു.

ഇങ്ങനെ ആവശ്യങ്ങളായ നിയമങ്ങളെ അനുസരിച്ചും, അനാവശ്യങ്ങളായവയെ പരിത്യജിച്ചും, പതാകാസ്ഥാനങ്ങൾ വിവിധാംഗങ്ങൾ അനപേക്ഷ്യങ്ങളായ അലംകരണങ്ങൾ മുതലായവയോടു യോജിച്ചും, കവിയുടെ ജന്മസിദ്ധമായ വാസനാവൈഭവത്തിന്റേയും അഭ്യാസപാടവത്തിന്റേയും ഏകോപിച്ചുള്ള വിജയപതാകയായി പരിലസിക്കുന്ന ഈ കൃതി, ധനഞ്ജയാദികളായ അനന്തരശാസ്ത്രകാരന്മാരെ അനുകരിക്കുന്നതിനേക്കാൾ, പ്രാചീനനും നാട്യജനയിതാവ് എന്ന നാമത്തിനർഹനുമായ ഭരതമുനിയുടെ ആശയങ്ങൾക്കനുസരിച്ച ഒരു മഹനീയ ലക്ഷ്യഗ്രന്ഥമായിട്ടാണ് കാണപ്പെടുന്നതു്.



# രണ്ടു പഴയകീർത്തനങ്ങൾ.

(സമ്പാദകൻ—ടി. ജി. അച്യുതൻനമ്പൂതിരി അവർകൾ.)

## 1. ഒരു ശൃംഗാരകീർത്തനം. *

കാമോദരി രാഗം

പല്ലവി.
കമലാദികളാം നറുമലരെല്ലാം
കാണുന്നു നിങ്കൽ.

അനുപല്ലവി.
രമണീയാത്ഭുതകോമളശീലേ
രതിനിപുണേ രമണീജനമൗലേ! (കമലാദി)

ചരണങ്ങൾ 1.
സുരുചിരവദനം വികസിതകമലം
സുന്ദരിമിഴിയിണ കുവലയയുഗളം
പരിചെഴുമധരം ബന്ധൂകസുമം
ഭാസുരനാസിക തവ തിലകസുമം (കമലാദി)

2.
പുഞ്ചിരിയായതു കുറുമൊഴിജാതി
പൂഞ്ചായലിലണിയുന്നതു ജാതി
അഞ്ചിതമഞ്ജരിയുഗളവിശേഷം
അണിമുല കാലിണ നല്ല ശിരീഷം. (കമലാദി)

3.
പല്ലുകൾ മല്ലികമൊട്ടുകളെല്ലാം
പാണികൾ ചെന്താമലരിണ ചൊല്ലാം
വില്ലിനൊടിടയും ചില്ലീയുഗളം
വിലസുമഗസ്ത്യമഹീരുഹമുകുളം ¶ (കമലാദി)

4.
ജംഘകൾ കൈതപ്പൂക്കൾവിശേഷം
ചമ്പകമലർതാനംഗമശേഷം
ശംഖപുഷ്പമലർ...ണനികേതം
സകലം വിധിയുടെ കൗശലജാതം (കമലാദി)

5.
കൊണ്ടലണികുഴലി! കണ്ടു തവാംഗം
കുതുകമിയന്നൊരു മാനസഭൃംഗം;
ഇണ്ടൽതീർത്തു പരിപാഹി മൃഗാക്ഷി!
ഇതിനിഹ പങ്കജനാഭൻ സാക്ഷി. (കമലാദി)

---

* ഇതിന്റെ കർത്താവു് സ്വാതിതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടാണെന്നറിയുന്നു.

¶ അകത്തിമൊട്ട്.

## ൨. പൂർണ്ണവേദേശകീർത്തനം.*

മോഹനരാഗം.

പല്ലവി. ചിന്തയാമി പൂർണ്ണവേദേശം—സദാ ബഹു
ചിന്തനീയഗുണരാശിം.

അനുപല്ലവി. കാന്തരാജ.......... —ദലനകാന്തി-
സന്തതികാന്ത(സുന്ദരം)
ശാന്തതരം സുരകാന്തനതം കമ-
ലാന്തരംഗചിന്താമണിമനിശം. (ചിന്തയാമി)

ചരണങ്ങൾ 1. ചന്ദ്രകലാംബുധിജാതം—സദാ ഹരി-
ചന്ദനചർച്ചിതമൂർത്തിം
കന്ദരദനമമന്ദബോധസു-
ഖം ദയാനിധിമിന്ദിരാവരം
ചന്ദ്രചകോരമുഖം ദനുജാന്തക-
മന്തകാരിവന്ദ്യാംബുജചരണം. (ചിന്തയാമി)

2. പുണ്ഡരീകായതനേത്രം—സദാ സുര-
മണ്ഡലമണ്ഡിതഗാത്രം
കുണ്ഡലീശശയനം സന്മണി
കുണ്ഡലപ്രഭഗണ്ഡയുഗളസു
മണ്ഡലമമലമഖണ്ഡിതശരകോ-
ദണ്ഡപാണിമണ്ഡോൽഭവതുരഗം. (ചിന്തയാമി)

3. പീതകൌശേയാംകിതാംഗം—യദുകല-
ജാതമപ്രതിമാപാംഗം
വാതജാതസുരകേതനപ്രിയം
ജാതരൂപകിരീടമബ്ജസു-
ജാതനതം നവനീതഹരം ഖല-
പൂതനാരിമേതന്നാരസിംഹം. (ചിന്തയാമി)



* ഇതിന്റെ കർത്താവാരാണെന്നറിയുന്നില്ല.

# ഭാഷാന്തരീകരണം.



(ശ്രീമാൻ. പി. എൻ. മൂസ്സതു്, ബി. എ എൽ. ടി.)

ലോകത്തിലുള്ള ഭാഷകളുടെ ചരിത്രം പരിശോധിക്കുന്നതായാൽ അവയുടെ അഭിവൃദ്ധിക്കു അന്യഭാഷകളിൽനിന്നു ലഭിച്ചിട്ടുള്ള സാഹായ്യം എത്രയാണെന്നു വിശദമാകും. ഇങ്ങനെ ഒരു ഭാഷയിലുള്ള വിജ്ഞാനശകലങ്ങളെ മറെറാരു ഭാഷയിലേയ്ക്കു സംക്രമിപ്പിക്കുന്നതിനുള്ള ഒരു ഉപകരണമാണു് ഭാഷാന്തരീകരണം. അന്യരാജ്യങ്ങളെ ആശ്രയിക്കാതെ വാണിജ്യവ്യവസായാദികളിൽ അഭിവൃദ്ധിപ്രാപിപ്പാൻ ഇന്നു് ഒരു രാഷ്ട്രത്തിനു കഴിയാത്തതുപോലെ അന്യഭാഷകളെ തീരെ നിരസിച്ചു വളരുവാൻ ഒരു ഭാഷയ്ക്കും ഇന്നു സാധിക്കുന്നതല്ല. എന്നുമാത്രമല്ല, ചില ഭാഷകളുടെ സാഹായ്യം മററു ചില ഭാഷകൾക്കു് അനപേക്ഷ്യമാണെന്നും വന്നേയ്ക്കാം. ഇങ്ങനെ ഭാഷകൾക്കുതമ്മിൽ ആശയവിനിമയം ആവശ്യമായിവരുമ്പോൾ അതിനുള്ള ഉപാധി ഭാഷാന്തരീകരണമാണു്. ഈ ഉപാധിയെ സ്വീകരിക്കാതിരുന്നാൽ ഒരു ഭാഷയുടെ സീമയും വിപുലമാകുന്നതല്ല.

ഭാഷാന്തരീകരണംനിമിത്തം മററു ഭാഷകളിൽനിന്നു് ആശയങ്ങൾമാത്രമല്ല പദങ്ങൾകൂടി സ്വായത്തമാക്കി ത്വരിതതരം വളൎന്നുവരേണ്ടതിനു് അത്യാവശ്യംനേരിട്ടിട്ടുള്ള ഒരു ഭാഷയുണ്ടെങ്കിൽ അതു കേരളഭാഷയാണു്. എന്നാൽ മിക്കപ്പോഴും "വെളുക്കാൻ തേച്ചതു പാണ്ടായി"പ്പരിണമിക്കയാണു് പതിവെന്നുവന്നാൽ അതിലധികം ശോച്യമായിട്ടുള്ളതു മറെറന്താണു്? അസ്ഥാനത്തിലുള്ള തൎജ്ജമകളാൽ അലങ്കോലപ്പെടുത്തി അന്യഭാഷകളുടെ മുമ്പിൽ ഉയൎത്തിപ്പിടിക്കുന്നതുകൊണ്ടു കേരളോക്തികന്യകയുടെ ഉള്ള മാനംകൂടി ഇല്ലാതെയായിപ്പോകുന്ന കഥ വിസ്മരിക്കത്തക്കതല്ല. ഭാഷാന്തരീകരണപരിശ്രമത്തിൽ പരാജയംപ്രാപിക്കുന്നതിനു പല പ്രധാനകാരണങ്ങളുണ്ടു്. സുപ്രസിദ്ധാംഗലസാഹിത്യകാരനായ ഡാക്ടർ ജോൺസൺ ഉഭയഭാഷാപ്രവീണത്വം ഭാഷാന്തരീകരണപരിശ്രമത്തിനുള്ള അനപേക്ഷ്യമായ ഒരു യോഗ്യതയായി പ്രസ്താവിച്ചിരിക്കുന്നു. വിമൎശകകേസരിയായിരുന്ന കെ. രാമകൃഷ്ണപിള്ള, വായ വലുതായ ഒരു പാത്രത്തിൽനിന്നു്, വായ ഇടുങ്ങിയ ഒരു കുപ്പിയിലേയ്ക്കു വെള്ളമൊഴിക്കുന്ന

തിന്ന തുല്യമാണ്, സാമാന്യം വളൎച്ചയെത്തിയ ഒരു ഭാഷയിൽനിന്ന വളൎച്ച്കുറഞ്ഞ ഒരു ഭാഷയിലേയ്ക്ക് ആശയങ്ങൾ സംക്രമിപ്പിക്കുന്നതെന്നു പറഞ്ഞിട്ടുള്ളതായോൎക്കുന്നു. സ്വതേതന്നെ ദുഷ്ക്കരമായ ഈ പ്രവൃത്തി കൈകെല്പും ശ്രദ്ധയുമില്ലാത്ത ഒരാളാരംഭിക്കുന്നതായാലുള്ള ഫലം പറയേണ്ടതില്ലല്ലോ. വലിയ പാത്രത്തിലെ ജലത്തിൽ വളരെക്കുറച്ചുമാത്രമേ അപ്പോൾ കപ്പിയിൽ സംഗ്രഹിക്കുവാൻ സാധിക്കയുള്ളു. ഇതിൽനിന്നു ഭാഷാന്തരീകരണം എളുപ്പമായ പ്രവൃത്തിയല്ലെന്നും അതിലേപ്പെടുന്ന ആൾക്കു ചില പ്രത്യേകഗുണങ്ങൾ ആവശ്യമാണെന്നും വിശദമായല്ലൊ. ഒന്നാമത്, രണ്ടു ഭാഷയിലും ഒരുപോലെ പാണ്ഡിത്യമില്ലാത്ത ഒരാളും ഭാഷാന്തരീകരണത്തിന്ന പുറപ്പെടാതിരിക്കുന്നതുതന്നെയായിരിക്കും ഉഭയഭാഷകൾക്കും ശ്രേയസ്കരമായിരിക്കുക. എന്നാൽ ഇങ്ങനെ ഉഭയഭാഷാപാണ്ഡിത്യം തികഞ്ഞിട്ടുള്ളവർ വളരെ ചുരുക്കമാകയാൽ, സഫലങ്ങളായ ഭാഷാന്തരീകരണങ്ങളും ചുരുക്കമായിട്ടാണിരിക്കുന്നതു്. പക്ഷെ എഴുതുവാനുള്ള ക്ഷമയും, അച്ചടിക്കുവാനുള്ള പണവും, വില്പനയ്ക്കുള്ള ഏജൻറും സ്വാധീനത്തിലുള്ള ചില കിഞ്ചിജ്ജന്മാർ വായിക്കുവാനുള്ള ആളുകളുണ്ടോ എന്നറിയാതെ ഭാഷാന്തരീകരണസാഹസത്തിന്ന ബദ്ധകങ്കണരായി ചാടിപ്പുറപ്പെട്ടു സാഹിത്യസന്താംഗിക്കു ദുൎമ്മേദസ്സു വൎദ്ധിപ്പിക്കുന്ന കാഴ്ചയാണ് ഭയങ്കരം. ചിലപ്പോൾ ഉഭയഭാഷാപാണ്ഡിത്യപൌഷ്കല്യത്താൽ ഉദ്ധതന്മാരായ ചില സാഹിത്യയോദ്ധാക്കൾ ഏൎപ്പെടുന്ന ചില സംരംഭങ്ങൾതന്നെയും ശ്രദ്ധാരാഹിത്യത്താൽ അബദ്ധാനുബദ്ധമായിത്തീരാറുണ്ട്. പക്ഷെ അബദ്ധത്തെ സുബദ്ധമാക്കി അകത്തുചെലുത്തുന്നതിനുള്ള ഒരു പാണിനീയഗുളികാപ്രയോഗമോ പാതഞ്ജലാരിഷ്ടസേവനമോ വിധിക്കുന്നതിനും ഇവർ അപ്പോൾ മടിക്കാറില്ലെന്നുള്ളതും വിസ്മരിക്കത്തക്കതല്ല. ഏതായാലും മേല്പറഞ്ഞ രണ്ടുവിധത്തിലും ചില ദുരന്തദുരിതങ്ങൾ കൈരളീകമനിക്കു വന്നുചേൎന്നിട്ടുണ്ടെന്നറിയാത്തവരധികമുണ്ടാകയില്ല.

ഭാഷാന്തരംചെയ്യുന്ന ആളുടെ യോഗ്യതകളെക്കുറിച്ചുമാത്രം ചൎച്ചചെയ്യുതുകൊണ്ടായില്ലെന്നും ഭാഷകളുടെ സ്ഥിതിക്രൂടി തൎജ്ജമയുടെ ഗുണദോഷങ്ങൾക്ക് ഉത്തരവാദിത്വം വഹിക്കുന്നുവെന്നും ചിലൎക്കഭിപ്രായമുണ്ട്. ഇതിൽ കുറെയേറെ വാസ്തവമുണ്ടെന്നുതന്നെ സമ്മതിക്കാം. തൎജ്ജമയ്ക്ക് വിധേയമല്ലാത്തവിധത്തിലുള്ള ചില പ്രത്യേകരീതികളും ശൈലികളും ആശയങ്ങൾതന്നെയും ഉള്ള സാഹിത്യഭാഗങ്ങൾ ചില ഭാഷകളിൽ ഉണ്ടായേയ്ക്കാം. അവയെ മറെറാരു ഭാഷയിലേയ്ക്കു പക

ത്താണമെന്നു കരുതുന്നതു പലപ്പോഴും ഒരു ദുർമ്മോഹം മാത്രമായിരിക്കും. ആവക ഘട്ടങ്ങളിൽ ഭാഷാന്തരീകരണം അപഹാസ്യംതന്നെയായിത്തീരും. ആംഗലതത്വചിന്തകരിൽ ധുരീണനായ കാർലൈലിന്റെ ചില കൃതികൾ തർജ്ജമചെയ്യാൻ പുറപ്പെടുന്ന ഒരാളോട് "സാഹസകർത്രെ നമസ്തുഭ്യം" എന്നല്ലാതെ എന്താണ് പറയുക? ആംഗലഭാഷപഠിച്ച് പാണ്ഡിത്യം സമ്പാദിച്ച ശേഷമല്ലാതെ അത്തരം ഗ്രന്ഥങ്ങളിൽനിന്നു വല്ല ആഹ്ലാദവും സമ്പാദിക്കാമെന്നു കരുതുന്നതു മൗഢ്യമായിരിക്കും. ഏതുഭാഷകളിലും ഇങ്ങനെ തർജ്ജമയ്ക്കു വശംവദമല്ലാത്ത ഗ്രന്ഥങ്ങൾ ചിലതെങ്കിലും ഉണ്ടാകാതിരിക്കയില്ല. അവയെ ഭാഷാന്തരീകർത്താവ് തന്റെ അണിയറയിൽ കൊണ്ടുചെന്നു ചുട്ടികുത്തി വികൃതവേഷംകെട്ടിച്ചു രംഗത്തുചാടിച്ചു ബീഭത്സനൃത്തം ചെയ്യിക്കുന്നതു ക്ഷന്തവ്യമായ ഒരപരാധമല്ല. ആർഷസംസ്കാരസാരഭൃതമായ ഉപനിഷത്തുകൾ, വേദങ്ങൾ, എന്നിവയെ ഏതുഭാഷയിൽ പകർത്തിയാലും അതുകൊണ്ടു യാതൊരു പ്രയോജനവും സിദ്ധിക്കാതെ പോകുന്നതായി അനുഭവപ്പെടുന്നതിനുള്ള കാരണവും മേല്പറഞ്ഞതുതന്നെ. ഇതിനൊക്കെപ്പുറമെ ചില ഭാഷകളിലുള്ള സങ്കേതങ്ങളും സമ്പ്രദായങ്ങളും ശൈലീവിശേഷങ്ങളും ഇതരഭാഷകളിൽ അസാധാരണവും വിലക്ഷണവും ചിലപ്പോൾ അശ്ലീലംകൂടിയും ആയിപ്പോയേയ്ക്കും. ആവക ഘട്ടങ്ങളിൽ ഭാഷാന്തരീകർത്താവിനു വളരെ വിഷമിക്കേണ്ടതായിവരാം; എത്ര പരിശ്രമിച്ചാലും ശരിയായ പരിഭാഷ സിദ്ധിച്ചില്ലെന്നും വരാം. മനസ്സാക്ഷിയുള്ള സാഹിത്യകാരൻ അങ്ങനത്തെ ഒരു വിഷമഘട്ടത്തിലെത്തിയാൽ തന്റെ ഉദ്യമത്തിൽനിന്നു വിരമിക്കുന്നതു വായനക്കാരെ തെററിദ്ധരിപ്പിക്കുന്നതിനേക്കാൾ ഭേദമാണെന്നുതന്നെ കരുതും. മററു പ്രലോഭനങ്ങളുടെ പിടിയിൽപ്പെട്ട ഭാഷാന്തരീകർത്താവു വല്ലവിധത്തിലും തനിക്കുപററിയ അമളിയെ മൂടിവെപ്പാൻ ശ്രമിച്ചു വിഷമഘട്ടം തരണംചെയ്യാനും ഉദ്യമിക്കും. മലയാളഭാഷയിൽ ഗ്രന്ഥങ്ങൾ തർജ്ജമചെയ്തുചേർക്കാൻ ഉദ്യമിക്കുന്നവരിൽ അധികംപേർ രണ്ടാമത്തെ വകുപ്പിലുണ്ടെന്നുള്ളതു സാഹിത്യരസികന്മാർക്കറിയാവുന്നതാണ്. അനുവാചകന്മാരുടെ ക്ഷമാശക്തിയുടെ മാററുനോക്കുന്നതിനുള്ള നികഷപാഷാണങ്ങളെന്നു പറയാവുന്ന ചില തർജ്ജമകളും ഭാഷയിലുണ്ട്. വൃത്താന്തപത്രങ്ങളിലും മാസികകളിലും ചേർത്തുകാണാറുള്ള പദപരീക്ഷാപ്രശ്നങ്ങൾപോലെ ചില ക്ഷമാപരീക്ഷണപ്രശ്നങ്ങൾ വല്ല സംഘക്കാരും ആരംഭിക്കയാണെങ്കിൽ, പാവങ്ങളായ വായനക്കാരിൽ വല്ലവർക്കും ഇന്ന പുസ്തകം അവസാനംവരെ അവധാനപൂർവ്വം ക്ഷമയോടുകൂടി വായിക്കുവാൻ സാധിക്കുന്നതായാൽ ഇന്ന സംഖ്യ ഒന്നാം

സമ്മാനമായിക്കൊടുക്കുന്നതാണെന്ന പ്രഖ്യാപനംചെയ്താൽ നമ്മുടെ നാട്ടിൽ ക്ഷമാശക്തി വർദ്ധിച്ചവരെത്രയുണ്ടെന്നറിയാമായിരുന്ന എന്ന് ആശിക്കത്തക്കവിധം തർജ്ജമകൾ ഇന്ന ബഹുലങ്ങളായിരിക്കുന്നു. വിദേശവസ്ത്രഭാണ്ഡങ്ങളെ കോൺഗ്രസ്സുകാരെന്നവിധം,അനാശാസ്യതർജ്ജമകളെ ഭാഷാപ്രണയികൾ അഗ്നിക്കിരയാക്കുകയും, ആ വിവരം "Bonfire Of Translation Pests" എന്ന തലവാചകത്തിൽ വൃത്താന്തപത്രങ്ങളിൽ പ്രസിദ്ധംചെയ്കയും ചെയ്താൽ നന്ന്.

ഭാഷാന്തരീകരണംകൊണ്ടു വല്ല ഗുണവും ഉണ്ടാവണമെങ്കിൽ അതു നിർവ്വഹിക്കേണ്ടതെങ്ങനെയായിരിക്കണമെന്നുകൂടി വിചാരിക്കാം. ഒന്നാമതു്, തർജ്ജമചെയ്യാൻ ആരംഭിക്കുന്നതിനുമുൻപ് ആ തർജ്ജമ ഭാഷയ്ക്കേതുവിധത്തിൽ പ്രയോജകീഭവിക്കുമെന്ന ഗാഢമായി ചിന്തിക്കുകയും ഭാഷാന്തരീകർത്താവിൻെറ പണസ്സമ്പാദനം വർദ്ധിപ്പിക്കുകമാത്രമായിരിക്കും ഗ്രന്ഥത്തിൻെറ പ്രയോജനമെന്ന കണ്ടാൽ ആ സംരംഭം ഉപേക്ഷിക്കുകയും ചെയ്യേണ്ടതാണ്. ഈ സംഗതി ആലോചിക്കാതെ, ആവശ്യമില്ലാത്ത തർജ്ജമകളുംകൊണ്ടു പുറത്തുവരുന്ന ഒരു സാഹിത്യകൃത്ത് ഏററവും ഉപദ്രവംചെയ്യുന്നതു് അയാളുടെ പരിചയക്കാർക്കും സ്നേഹിതന്മാർക്കുമായിരിക്കും. എന്തെന്നാൽ അയാളുടെ പേരിൽ അവർക്കുള്ള സ്നേഹപരിചയങ്ങളിന്മേൽ ഉടനെ അയാൾ ഒരു നികുതിചുമത്തിക്കളയുന്നു. പുസ്തകത്തിന് ആവശ്യക്കാരില്ലാതാകുമ്പോൾ അയാൾ അതു സ്നേഹിതന്മാരുടെ തലയ്ക്കുവെച്ചു കെട്ടുന്നതിലാശ്ചര്യമില്ലല്ലൊ. ഇങ്ങനെയുള്ള നിർബ്ബന്ധവില്പനക്കാരിൽനിന്ന് "ഹിററ്ലറിസ"ത്തിൽനിന്നുള്ളതിനേക്കാൾ ഭയം ജനിക്കുന്നുണ്ടെന്നുള്ളതു പരമാർത്ഥമാണ്. അതുകൊണ്ടു പ്രയോജനമില്ലാത്ത ഭാഷാന്തരീകരണസംരംഭത്തെ ആരും പ്രോത്സാഹിപ്പിക്കാതിരിക്കുന്നതായിരിക്കും ഉത്തമം.

രണ്ടാമതു്, ഒരു ഗ്രന്ഥം ഭാഷാന്തരംചെയ്യുന്ന ആൾക്ക് ആ ഗ്രന്ഥത്തെക്കുറിച്ചു ഗാഢമായ പരിചയം ഉണ്ടായിരിക്കണം. അയാൾ ആ ഗ്രന്ഥത്തെ പല പ്രാവശ്യവും അവധാനപൂർവ്വം വായിച്ചിരിക്കണമെന്നു മാത്രമല്ല, അതിൽ അയാൾക്കറിയാത്തതായ ഒരക്ഷരംപോലുമുണ്ടായിരിക്കരുതു്. എന്നാൽ ഇത്രമാത്രം കൊണ്ടായില്ല. തർജ്ജമക്കാരന മൂലഗ്രന്ഥകാരനെക്കുറിച്ച്—അതായതു്, അദ്ദേഹത്തിൻെറ ജീവിതരീതി, സ്വഭാവം, ജീവകാലം, അപ്പോൾ അദ്ദേഹത്തിൽ പ്രവർത്തിച്ചിരുന്ന ശക്തികൾ, ഗ്രന്ഥപ്രണയനത്തിനദ്ദേഹത്തെ പ്രേരിപ്പിച്ച സംഗതികൾ മുതലായവയെക്കുറിച്ച്—ധാരാളം അറിവുണ്ടായിരിക്കണം. ഈ സംഗ

തികളുടെ വെളിച്ചത്തിൽമാത്രമേ മൂലഗ്രന്ഥത്തിന്റെ പല ഭാഗങ്ങളും നന്നായി ഗ്രഹിക്കുവാൻ അയാൾക്കു സാധിക്കയുള്ളൂ. പല തർജ്ജമകളിലും അസ്വാരസ്യങ്ങൾ കടന്നു കൂടുന്നതിനുള്ള ഒരു കാരണമിതാണ്.

മൂന്നാമതു്, ഭാഷാന്തരംചെയ്യുന്ന ആൾക്കു സ്വഭാഷയിൽ വളരെ പരിചയമുണ്ടായിരിക്കണം. അയാളുടെ പദസമ്പത്തു വളരെ വിപുലമായിരിക്കണം. നിരുക്തത്തിലും ഭാഷാശാസ്ത്രത്തിലും തർജ്ജമക്കാരൻ അതിനിപുണനായിരിക്കണം. അന്യഭാഷാപദങ്ങളെ സ്വീകരിക്കുമ്പോൾ ഈ ജ്ഞാനം ആയാൾക്ക് അനപേക്ഷ്യമായിരിക്കും.

നാലാമതു്, ഭാഷാന്തരംചെയ്യുന്ന സമ്പ്രദായത്തെക്കുറിച്ചും അയാൾ വളരെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. അനുപദതർജ്ജമ പ്രായേണ ഹേയമാണ്. അനുപദതർജ്ജമകൊണ്ടുള്ള ദോഷങ്ങൾക്ക് അനവധി ഉദാഹരണങ്ങൾ ഉദ്ധരിക്കാം. ഇന്നത്തെ വർത്തമാനപത്രങ്ങളിൽ ഇങ്ങനത്തെ അനവധി ദോഷങ്ങൾ കാണാം. "സിംഹഭാഗം", "ഭീമഹരിജി", "ചിററമ്മനയം", "മുക്കൌൺസിൽ", "ഐക്യമുന്നണി", "പൂച്ചയ്ക്കു മണികെട്ടുക", "അനുകൂലമായ അന്തരീക്ഷം" മുതലായ പല ആഭാസതർജ്ജമകളും ഇന്നു പത്രലോകത്തിൽ സ്ഥലംപിടിച്ചു കാണുന്നുണ്ട്. ഗാന്ധിജിയുടെ കാലാവസ്ഥ 90ഡിഗ്രിയാണെന്നുകൂടി ഒരു പ്രസിദ്ധദിനപത്രത്തിൽ കുറെമുമ്പു കാണുകയുണ്ടായി. അർത്ഥം അനുസരിച്ചല്ലാതെ പദങ്ങൾക്കുപകരം മറുപദങ്ങൾ നിരത്തിവെച്ചു ചെയ്യുന്ന തർജ്ജമ പരിഹാസ്യമായിപ്പരിണമിക്കുന്നതിലാശ്ചര്യമില്ല. ശൈലികളെ തർജ്ജമ ചെയ്യുമ്പോൾ തത്തുല്യമായ ശൈലികൾ ഭാഷയിലുണ്ടെങ്കിൽ ഉപയോഗിക്കുന്നതു കൊള്ളാം. "വെള്ളിക്കരണ്ടി വായിൽവെച്ചു ജനിക്കുന്ന" രാക്ഷസജന്മത്തെക്കുറിച്ചു മലയാളി എങ്ങനെ അറിയും? മലയാളി ഒരാളെ ചെണ്ടകൊട്ടിച്ചുവെങ്കിൽ ആ അപരാധത്തെ "He was made to beat the drum" എന്ന രൂപത്തിലൊരു ചാഞ്ജാക്കിയാൽ ഇംഗ്ലീഷുകാരനു കാര്യം മനസ്സിലാകുമോ? ആശയം ഗ്രഹിക്കയാണ് തർജ്ജമകൊണ്ടുള്ള ആവശ്യമെങ്കിൽ ആശയത്തിനനുസരിച്ചതന്നെയാണ് തർജ്ജമ ചെയ്യേണ്ടതു്.

ഭാഷയിൽ ഇല്ലാത്തതായ ചില പദങ്ങൾ സൃഷ്ടിക്കേണ്ട ആവശ്യം നേരിടുന്ന അവസരത്തിൽ മൂലത്തിലെ വാക്കിന് ഏകദേശം തുല്യമായിട്ടുള്ള വല്ല വാക്കുകളുമുണ്ടെങ്കിൽ അവയെ സ്വീകരിക്കാം. അല്ലെങ്കിൽ മൂലത്തിലെ വാക്കുകളെത്തന്നെ അപ്പടി സ്വീകരിക്കാം. എന്നാൽ മൂലത്തിലെ വാക്കു മലയാളികളുടെ ഉച്ചാരണത്തിനു പററിയതല്ലെങ്കിൽ അല്പം ചില ഭേദഗതികളോടുകൂടി അവയെ അംഗീകരിക്കയും

ചെയ്യാം. glass, rail, motor, pencil, slate, മുതലായ വാക്കുകൾ അങ്ങനെതന്നെ ഭാഷയിൽ എഴുതുന്നതിനു വിരോധമില്ല. വളരെ ക്ലേശിച്ച് ഇവയ്ക്കു തർജ്ജമയുണ്ടാക്കേണ്ടുന്ന ആവശ്യമില്ല. മോട്ടോർവാഹനത്തിന് "മൃത്തൈലബാഷ്പശകട"മെന്നു പേർപറഞ്ഞാൽ അതു സാധാരണക്കാർക്കു ഭ്രമജനകമായിരിക്കയേ ഉള്ളൂ. Nitrogen, Albumin മുതലായ പദങ്ങളെ "നത്രം" "അലബ്യൂമിനം" എന്നിങ്ങനെ മലയാളരൂപത്തിലാക്കുകയും ചെയ്യാം. ഇന്ന വാക്കിന് ഇന്ന അർത്ഥം എന്ന വിവക്ഷ ഒരു സങ്കേതം മാത്രമാണല്ലൊ. ഏതർത്ഥത്തിൽ ഒരു വാക്ക് അധികംപേർ പ്രയോഗിക്കുന്നുവോ, ആ അർത്ഥത്തിൽ അതു രൂഢമായിത്തീരുന്നു. അതുകൊണ്ട് ഏതെങ്കിലും ഒരു പ്രാമാണികസംഘത്തിന്റെ നിർദ്ദേശമനുസരിച്ചു പുതിയ വാക്കുകളെ സർവ്വരും ഉപയോഗിച്ചു തുടങ്ങിയാൽ പിന്നെ വഴക്കുണ്ടാകയില്ല. ഓരോ വ്യക്തിയും സ്വതന്ത്രമായി ഓരോ വാക്കുണ്ടാക്കയും തന്റെ തന്റെ വാക്കുതന്നെ ശരിയെന്നു ശഠിക്കയും ചെയ്താൽ ഒരാൾക്കു മറ്റൊരാൾ പറയുന്നതു മനസ്സിലാവാതെ കുഴപ്പമുണ്ടായിത്തീരും. അതുകൊണ്ടു തർജ്ജമയ്ക്കുമാത്രം ഒരു അഭിജ്ഞസംഘത്തെ രൂപവൽകരിക്കുന്നതു നന്നായിരിക്കും.





# ചില ശൃംഗാരശ്ലോകങ്ങൾ*

(ലക്ഷ്മീപുരത്തു രവിവർമ്മക്കോയിത്തമ്പുരാൻ)

1

കല്ഹാരം കാതി,ലാമൽപ്പുരികുഴലിലിളന്തിങ്കൾ, പോർകൊങ്കമൊട്ടിൽ-
ച്ചൊല്ലാർന്നീടുന്ന ഹാരം, കരമതിലൊരു പൂമാലയെന്നിപ്രകാരം
കല്യാണത്തിന്നു കോപ്പിട്ടഴകിലമരുമാ മാമലപ്പെൺകിടാവിൻ-
കല്യശ്രീപൂണ്ട പൂമേനിയെ മനസി മുദാ പേർത്തുമിന്നോർത്തിടുന്നേൻ.

2

പാലഞ്ചും വാണിയും നല്ലരിമളമിളകും വേണിയും പിച്ചകപ്പൂ
മാലഞ്ചും മേനിയും കാന്തിയുമധരസുധാസത്തുമിത്യാദിയാലെ
നീളെപ്പഞ്ചേന്ദ്രിയങ്ങൾക്കനുപമപരമാനന്ദമൊന്നിച്ചു നല്കും
നീലപ്പൂവേണിമാർ നിങ്ങടെ കരളിലെഴും കാമമെല്ലാം തരട്ടെ.

---

* സമ്പാദകൻ—ഉള്ളൂർ

3

"കണ്ഠാശ്ലേഷം കനക്കല്ലിതിൽ വിഷമിയലുന്നുണ്ടയേ! ചുംബനത്തി-
ന്നുണ്ടാകുന്നു ഭയം മേ ഗരളമൊഴുകുമിക്കണ്ഠമാം കാൺകമൂലം"
കൊണ്ടാടിക്കൊണ്ടിവണ്ണം ഗിരിമകൾ പരിരംഭാദിലീലയ്ക്കൊരുങ്ങും
തണ്ടാർബാണാരിതന്നോടരുളിന പരിഹാസോക്തി പാലിച്ചിടട്ടെ.

4

താണങ്ങേലാരോമനപ്പൈപ്പാട്ടയിലഴകൊഴുകും നല്ലരിമ്പായൽമീതേ
വാണല്ലാസേന കോകദ്വയമഭിമുഖമായ് നോക്കി നന്ദിക്കവണ്ണം
ചേണേറും ചന്ദ്രബിംബം ചിതമൊടുസവിധേ ചേർത്തു ചെന്താർശരൻതാൻ
കാണിക്കും മോടിവിദ്യപ്പുതുമ മതിമയക്കുന്നതാശ്ചര്യമല്ല.

5

കല്ലോലം കൈതൊഴും നിൻചടുലതരചലച്ചില്ലി, നല്ലിന്ദ്രനീല-
ക്കല്ലോടൊക്കുന്ന തൃക്കണ്മുന, മുഴുമതി തോല്ക്കുന്ന വക്ത്രാരവിന്ദം,
നല്ലാമൽപ്പോർമുലക്കുന്നുകൾ, നലമിയലും നാഭി,യെന്നോവമോരോ-
ന്നല്ലോ മന്മാനസത്തിന്നിളുപൊഴുതു വിനോദങ്ങളെന്നംഗളാംഗി!

6

അല്ലിന്നുൾച്ചേർച്ചയുണ്ടോ കുളിർമതിയിൽ? ഇളന്തിങ്കളിൽ ഭൃംഗമുണ്ടോ?
മല്ലിത്താരിന്നടുത്തായ് മധുരിമ തിരളുന്നേറാരു ചെന്തൊണ്ടിയുണ്ടോ?
ചൊല്ലേറും ശംഖമുണ്ടോ കനകമലയിലിജ്ജന്നാലിൽച്ചേർന്നതെല്ലാം
നല്ലോരീ മേടതന്നിൽത്തെളിവിനൊടധുനാ ഹന്ത! കാണായിടുന്നു.

7

ദിക്കാകെക്കാറുതിങ്ങീട്ടിരുളുതിരളുമാറുള്ള വന്മാരിചോരും
നല്ക്കാറേറേറേററമുള്ളിൽക്കുളിരുവളരുമിക്കാലമെൻ പേലവാംഗി!
മുഷ്കാളും പൊല്കുടംവന്നടിയിണപണിയും നിൻ......കുന്നു മെയ്യാൽ
തെക്കാതേ കണ്ടുകണ്ടിങ്ങനെ കമനി! കഴിക്കുന്ന ഞാൻതന്നെ ധീരൻ.

8

ചട്ടററീടിന വെണ്മ കണ്ടു കൊതിപൂണ്ടിത്താമരപ്പൊയ്കത-
ന്നിഷ്ടപ്പെട്ടൊരു ഹംസമെന്നു വെറുതേ നിന്നെ ഭ്രമിച്ചീടിനാൾ
അട്ടക്കൊക്കുകൾ തിന്നു കൊക്കരണിയിൽക്കേളിക്കു മേളിക്കുമ-
ദ്ദുഷ്ടക്കൊക്കിലൊരുത്തനെന്നതു നിനച്ചില്ലൊട്ടുമേ കഷ്ടമേ!

9

കണ്ടിക്കാർവേണിയാളേ! പവിഴവുമഴൽകൈക്കൊണ്ടു മണ്ടുംവിധം നിൻ-
ചുണ്ടിൽക്കാണും ചുവപ്പിൻതരികളെ വിരവിൽക്കൈക്കലാക്കിപ്പതുക്കെ
മണ്ടിക്കാട്ടിന്നകംപുക്കതുപൊഴുതവിടെത്തൊണ്ടിയായ്ക്കണ്ടതത്ത-
ത്തൊണ്ടിക്കിപ്പോഴു പാരിൽ പരിചിനൊടുളവായ്‌വന്നവെ-
[ന്നോർത്തിടുന്നേൻ.

10

എന്നായകൻതന്നൊ മുടീട്ടിളകുന്നൊരു മഴക്കാറൊടും, പുറവമിററി-
ക്കാണും നീൾത്തുള്ളിയോടും, ഘനപവനനലയ്ക്കുന്ന പൂന്തൊത്തിനോടും,
ചേർന്നാന്നീടും മയൂരസ്വരമൊടു,മന്നയുന്നീ മഴക്കാലമീക്ഷി-
ച്ചേന്നാക്ഷിത്തുള്ളലാൾതന്നുടെ ചതുരത ഞാൻ പേർത്തു-
[മിന്നോർത്തിടുന്നേൻ.

11

പട്ടക്ഷൗമങ്ങൾകെട്ടിപ്പുരിമുടികദളീസ്തംഭവും നാട്ടി നൽപ്പൊൻ-
തട്ടത്തിൽ ഫുല്ലനീലോല്പലദളവുമിരുത്തിട്ടുവച്ചഗ്രഭാഗേ
പുഷ്പശ്രീപൊല്കുടംചേർത്തലർവിശിഖമഹാരാജനെസ്സൽകരിക്കാൻ
വട്ടംകൂട്ടിക്കഴിഞ്ഞാളിതുപൊഴുതിളമാൻകണ്ണി പുണ്യാംബുരാശേ!

12

മാറാതെല്ലായ്പ്പൊഴും വന്നണയുമൊരു മഴക്കാറു ദൂരത്തുമാറീ-
ട്ടീരാത്രിക്കിന്നു താനേ തെളിവൊടു തനിയേ വന്നിടുന്നുണ്ടു ചന്ദ്രൻ;
പാരാകെക്കാന്തിപൂരം വിതറി വിലസിടും പൂനിലാവിന്നിവങ്കൽ-
ച്ചേരാതാവില്ലയെന്നോർത്തതിരസമിയലുന്നിച്ചപാലിച്ചകോരി.

13

എന്നാളും കുത്തൊഴുക്കുള്ളൊരു പെരിയ കയം നീന്തി മെല്ലക്കടന്നി-
ട്ടൊന്നായ്പ്പുച്ചപ്പുതപ്പുല്ലെഴുമിടവഴിയിൽക്കൂടിയല്പം നടന്നാൽ
നന്നായ്പ്പൊങ്ങീട്ടുകാണാം വലിയ മലകൾ രണ്ടുണ്ടതിന്തോളിലേറി-
ച്ചെന്നാലന്നാളിലുണ്ടായ്‌വരുമൊരു പരമാനന്ദമിന്നെന്തുചൊല്ലാം?

14

ആരോമല്പ്പൂനിലാവിൽ പുതുമകൾ പലതും കോരിവാരിച്ചൊരിഞ്ഞും,
മാരോല്ലാസം വിളഞ്ഞും, തെളിവു തിരളുമത്തിങ്കൾതൻഭംഗിയെല്ലാം
നേരോടേ കണ്ടു കൊണ്ടാടിന മമ മിഴികൾക്കുള്ള ഭാഗ്യഭ്രമത്തെ
വേരോടേ കട്ടുകൊണ്ടാൻ വിധിയകരുണനായ് ഹന്ത! ഞാനെന്തുചെയ്യൂ?

15

ചുട്ടറ്റീട്ടുന്ന വാർപൂങ്കുഴലയഴകിയലുംമട്ടിൽ നെററിക്കുമീതേ
വട്ടത്തിൽ കെട്ടിവെച്ചും പുതുമലർനികരം ചൂടിയും മോടിയോടേ
ഒട്ടൊട്ടോമൽസ്മിതശ്രീസുധചൊരിയുമൊരച്ചാരുവക്ത്രാരവിന്ദം
കഷ്ടം! കാണാതെകണ്ടിട്ടരനിമിഷമിരിക്കാനെനിക്കാവതല്ല.

16

വീണപോലെ തവ കൊങ്കകൾ രണ്ടും;
പിട്ടിലാണു തവ കാൎയ്യമശേഷം;
നീ വിളങ്ങുന്നതുപൂവിത്തു നിനച്ചാൽ;
നിന്റെ പാട്ടിലമരാത്തവരുണ്ടോ?



# സംഗീതവും സാഹിത്യവും.

(ശ്രീമാൻ എം. എ. ദാമോദരമേനോൻ, അഷ്ടംഗ്.)

സൎവ്വഭാഷാസൎവ്വംകഷയായ ഗൈൎവ്വാണീദേവി, "അതിഖരഘോഷ"ങ്ങൾകൊണ്ടു കൎക്കശശബ്ദബഹുലയാണെങ്കിലും ശരി, "സംഗീത" ശബ്ദം പുറപ്പെടുവിക്കുമ്പോൾ ഉണ്ടാകുന്നതു മധുരനിനദംതന്നെയാണ്. "സം......ഗീ .....തം!" കണ്ടില്ലേ? ആ കോമളകലയുടെ പേരുപോലും കുറഞ്ഞൊരു കോമളിമയോടുകൂടാതെകണ്ടു ശബ്ദിക്കാൻ ഏതു ഭാഷയിലാണ് കഴിവുള്ളതു്? "കശ്പിശ്" എന്നുള്ള ശബ്ദങ്ങൾകൊണ്ടു കലശൽകൂട്ടുന്നവളാണല്ലോ ആംഗലഭാഷാവനിത. എന്നാൽ, അവളുടെയും "Song" കേൾക്കുമ്പോൾ സംഗീതത്തിന്റെ ശബ്ദമധുരിമ സ്ഫുരിക്കുന്നില്ലേ? ഇനി ദ്രാവിഡഭാഷായോഷയാണെങ്കിലോ, അവൾക്ക് "പാട്ടി"ന്റെ പാട്ടിൽനിന്നു വേർപെട്ടാൽ പിന്നെ ഒന്നുംതന്നെ മിണ്ടാൻവയ്യാ. എന്തെന്നാൽ സംഗീതമാധുൎയ്യത്തോടുകൂടാതെ ശബ്ദിക്കാനുള്ള വാക്കുകൾ അവളുടെപക്കൽ വളരെ വിരളമാകുന്നു. അതിനാൽ അവളുടെ "പാട്ടു" കേട്ടാലുമുണ്ട്, മണിവീണാകൂജനത്തിന്റെ സുഖം. ആകട്ടെ, ഇതൊക്കെ എന്തിനെയാണ് വെളിപ്പെടുത്തുന്നതു്? സംഗീതത്തിന്റെ ആപാതമധുരതയെ; സംശയമില്ല.

സംഗീതകലയെപ്പററി വല്ലതും പറയുമ്പോൾ സാഹിത്യത്തേയും സ്വാഭാവികമായി പരാമർശിച്ചുപോകുന്നതാണ്. അതെന്തുകൊണ്ടെന്നാൽ, സംഗീതസാഹിത്യങ്ങൾ ഇരട്ടപെററ സഹോദരങ്ങളാണ്. ഭാരതീതനലതികയിലെ സാന്ദ്രമരന്ദതുന്ദിലമായ കചകലികാദ്വന്ദ്വമാണവ രണ്ടും. അവയിൽ ഏതെങ്കിലും ഒന്നിൻെറ രസം ആസ്വദിക്കാൻ പുറപ്പെട്ടാലുംമതി, ആ രസലോലുപമാകുന്ന ലോലംബത്തിൻെറ പദസ്പർശത്താൽ ആ ഇരുകലികകൾക്കും ഒരു കലുക്കംതട്ടാതിരിക്കില്ല. ആ രണ്ടു മൊട്ടുകൾക്കും ആധാരമായ വസ്തു ഒന്നേയുള്ളു. അപ്പോൾ ഒരു മൊട്ടിൽ മുട്ടിയാൽ മറെറ മൊട്ടുമൊട്ടു കുലുങ്ങുമല്ലൊ. ഒരു ശരീരത്തിലെ അവയവദ്വന്ദ്വമെന്നപോലെ മിഥസ്സമ്പൃക്തങ്ങളാണിവരണ്ടും. ആകയാൽ ഈ സഹോദരങ്ങൾതമ്മിൽ വലിയ വേർപാടിനിടയാക്കാതിരിക്കുകയല്ലേ നല്ലതു്?

സാഹിത്യം അർത്ഥപ്രധാനവും, സംഗീതം ശബ്ദപ്രധാനവുമാകുന്നു. മറെറാരുതരത്തിൽ പറകയാണെങ്കിൽ, രമണീയാർത്ഥപ്രതിപാദകമായ വാക്യമാകുന്നു സാഹിത്യമെങ്കിൽ, രമണീയശബ്ദപ്രതിപാദകമായ രാഗമാകുന്നു സംഗീതം. സാഹിത്യത്തിൽ അർത്ഥത്തിനാണ് രാമണീയകം വേണ്ടതു്. ശബ്ദത്തിനത്രത്തോളംതന്നെയില്ലെങ്കിലും വേണ്ടിയില്ല. സംഗീതത്തിൽ, നേരെമറിച്ചു്, അർത്ഥത്തിനു രാമണീയകം കുറവായാലും, ശബ്ദത്തിനതു വേണം. സാഹിത്യത്തെ ആസ്വദിക്കാൻ കുറെ വൈഷമ്യമുണ്ടു്. എന്തെന്നാൽ, സാഹിത്യം ആദ്യം ശ്രവണേന്ദ്രിയത്തിൽകൂടി ബുദ്ധിയിലെത്തി അവിടെവച്ചുള്ള ചർച്ചയും അർത്ഥഗ്രഹണധാരണങ്ങളും കഴിഞ്ഞതിനുശേഷമാണ് സഹൃദയഹൃദയത്തിന്ന് ആസ്വദിക്കാറാകുന്നതു്. എന്നാൽ സംഗീതാസ്വാദനത്തിന്ന് അത്ര കഷ്ടപ്പാടൊന്നുമില്ല. സംഗീതത്തിൻെറ ശ്രവണക്ഷണത്തിൽതന്നെ അകമേ സുഖമേറിക്കഴിയുകയായി. ഇവിടെ ബുദ്ധികൊണ്ടുള്ള ചർച്ചയുംമററും ആവശ്യമില്ലാത്തതിനാൽ, ശ്രവണേന്ദ്രിയത്തിൽനിന്നു നേരിട്ടു് അതു ഹൃദയത്തെ പ്രാപിക്കുന്നതാണ്, ഇപ്രകാരമുള്ള ക്ഷിപ്രാസ്വാദസുഖത്തിനു നിദാനം. പക്ഷെ, ഒരു കാര്യമുണ്ടു്. ഈ സുഖം സാഹിത്യസുഖത്തെ അപേക്ഷിച്ചാണെങ്കിൽ കേവലം ക്ഷണികമാണ്. എന്തെന്നാൽ, ശബ്ദപ്രധാനമല്ലേ സംഗീതം? ശബ്ദം നിന്നാൽ സുഖവും നിലച്ചു. പക്ഷെ, സാഹിത്യസുഖം അങ്ങനെയല്ലതന്നെ. ശബ്ദം നിന്നാലുംവേണ്ടില്ല, അർത്ഥചിന്തനമെത്രകാലമുണ്ടോ അത്രകാലം ആനുഷംഗികമായിത്തന്നെ സാഹിത്യത്തിൻെറ ആസ്വാദസുഖം അനുഭവിക്കാം. ഈ സഹോദരങ്ങൾത

ത്തിൽ ഇപ്രകാരമൊരു വ്യത്യാസമുണ്ടെങ്കിലും രണ്ടും തുല്യവയസ്സുകളാണ്. ഒന്നിനു പൂർവ്വജത്വമോ മറ്റൊന്നിനു അവരജത്വമോ അല്ല ഉള്ളത്. അതെങ്ങനെയെന്നു പറയാം.

സംഗീതം ശബ്ദപ്രധാനമാണെന്നു മുമ്പു പറഞ്ഞുവല്ലോ. ശബ്ദത്തിലാണല്ലോ അർത്ഥമടങ്ങിയിരിക്കുന്നതു്. അപ്പോൾ ശബ്ദമുണ്ടായതിനുശേഷമാണ് അർത്ഥമുണ്ടായതെന്നു വരുന്നതിനാൽ, ശബ്ദപ്രധാനമായ സംഗീതത്തിനുതന്നെ പൂർവ്വജത്വമെന്നു വിചാരിക്കാം. ആദ്യന്തരഹിതവും പരബ്രഹ്മസ്വരൂപവുമായ "ഓ"മെന്ന ശബ്ദത്തിൽനിന്നാണ് ഇക്കാണുന്ന സകല പ്രപഞ്ചങ്ങളുടേയും പ്രാദുർഭാവമെന്നുള്ളതു്, മുൻപറഞ്ഞ അനുമാനത്തിനു് അവഷ്ടംഭകവുമാകുന്നു. പരമാത്മാവിൽ ശബ്ദമുണ്ടായ നിമിഷത്തിൽതന്നെ അർത്ഥവുമുണ്ടായിട്ടുണ്ട്. എന്തെന്നാൽ ശബ്ദാർത്ഥങ്ങൾ നിത്യസംബന്ധങ്ങളാകുന്നു. പാർവ്വതീപരമേശ്വരന്മാരുടെ നിത്യസംബന്ധത്വത്തെ കാളിദാസൻ ഉപമിച്ചിട്ടുള്ളതു ശബ്ദാർത്ഥങ്ങളോടുതന്നെയാണെന്നുള്ളതു പ്രത്യേകം സ്മർത്തവ്യമാകുന്നു; എങ്കിലും ശബ്ദമാണ്, ആദ്യമെ ശ്രവണേന്ദ്രിയത്തിനു വിഷയമാകുന്നതു്. അവിടെനിന്നു ബുദ്ധിയിലെത്തുമ്പോഴെ അർത്ഥഗ്രഹണമുണ്ടാകുന്നുള്ളു. അർത്ഥം മുൻപുതന്നെ ശബ്ദത്തിലുണ്ട്. മാത്രമല്ല, ആശയപ്രകാശനമാണല്ലോ ശബ്ദത്തിന്റെ ധർമ്മം. ഏതെങ്കിലുമൊരാശയം അഥവാ അർത്ഥം വെളിപ്പെടുത്തുന്നതിനാണ് ശബ്ദം ആവശ്യമായിത്തീരുന്നതു്. ആവശ്യം സൃഷ്ടിയുടെ മാതാവുമാണ്. ആകയാൽ, അർത്ഥത്തിനുശേഷമാണ് ശബ്ദത്തിന്റെ ഉൽപത്തി എന്നുവരികകൊണ്ട് അർത്ഥപ്രധാനമായ സാഹിത്യത്തിനു പൂർവ്വജത്വം സിദ്ധിക്കുന്നു.

ഇപ്രകാരമുള്ള സൂക്ഷ്മവീക്ഷണത്തിൽനിന്നു്, സംഗീതസാഹിത്യങ്ങൾക്കു സമവയസ്കതയും അന്യോന്യാശ്രയഭാവവുമാണുള്ളതെന്നു അഭിപ്രായത്തിന്റെ സാമഞ്ജസ്യം അഭിവ്യഞ്ജിക്കുന്നുണ്ടല്ലോ. ഇങ്ങനെയൊക്കെയാണെങ്കിലും, അർത്ഥത്തേക്കാൾ മുൻപേ ശബ്ദഗ്രഹണമുണ്ടാകുന്നുവെന്നുള്ള അനുഭവത്തെ ആസ്പദിച്ചാവണം "സാഹിത്യമപി സംഗീത"മെന്നു സാഹിത്യത്തെ മുൻപേ പറയാതെ "സംഗീതമപി സാഹിത്യ"മെന്നും 'സംഗീതസാഹിത്യകലാവിഹീനഃ സാക്ഷാൽപശുഃ പുച്ഛവിഷാണശൂന്യഃ' എന്നും മററുമുള്ള ശ്ലോകങ്ങളിൽ സംഗീതത്തിനു പ്രഥമഗണന നല്കിയിരിക്കുന്നതു്, എന്നുള്ള അഭ്യൂഹം സംഗതമെന്നു പറയാവുന്നതല്ലേ? സംഗീതസാഹിത്യങ്ങളുടെ സമവയസ്കത സുവ്യക്തമായതോടെ അവയുടെ സമപരിമാണതയും അനുക്തസിദ്ധമാകുന്നുണ്ടു്. സംഗീതഭക്തനും സാ

ഹിതീഭവിക്കുന്നതും സ്വച്ഛന്ദസഞ്ചാരംചെയ്യത്തക്കവണ്ണം വിപുലവും എന്നാൽ തുല്യവുമായ പരിമാണമാണ് ആ രണ്ടു കലാശാലകൾക്കുമുള്ളതു്. ഒരു ഗായകൻ മധുരമായ രാഗാലാപത്തിൽ എത്രകണ്ട് ഉൽപ്ലവലനാണോ, അത്രകണ്ടു ഉൽപ്ലവലനാണ് സരസോല്ലേഖനിർമ്മാണത്തിൽ ഒരു സാഹിത്യകാരൻ.

കലയേപ്പററി ചില ചിന്തകന്മാർ പറയും, പ്രകൃതിയിലങ്ങിങ്ങായി ചിന്നിച്ചിതറിക്കിടക്കുന്ന സൗന്ദര്യാംശങ്ങളെ യഥോപപത്തി സംഗ്രഹിച്ച്, ഹൃദയാഹ്ലാദകരമാംവണ്ണം ചെയ്യപ്പെടുന്ന വിന്യാസവിധിയാണ് കലയെന്ന്. ഈ നൂതനമതത്തിൽ, സംഗീതസാഹിത്യകലകളെ സംബന്ധിച്ചിടത്തോളം, എത്രകണ്ടു ഉപപത്തിയുണ്ടെന്നു് ഒന്നാരാഞ്ഞുനോക്കാം.

സാഹിത്യത്തിന്റെ അവസ്ഥ എന്താണ്? ഒരു കവി തന്റെ ചുററും കാണുന്നവയും തന്നെ നേരിടുന്നവയും സുഖദുഃഖസമ്മിശ്രങ്ങളുമായ പ്രകൃത്യനുഭവങ്ങളെ, ഭാവനാവാസനകളുടെ വിലാസമനുസരിച്ചു സഹൃദയഹൃദയാവർജ്ജകമായ വിധത്തിൽ വാഗ്രൂപേണ ഉല്ലേഖനംചെയ്യുന്നു. അതുപോലെതന്നെ ഒരു ഗായകൻ, പ്രകൃതിയിലങ്ങിങ്ങും വിപ്രകീർണ്ണങ്ങളായ കേകികോകിലകാകാദിതിര്യക്കുകളുടേയും മററും ശബ്ദവിശേഷങ്ങളെ യഥോപപത്തി കൂട്ടിയിണക്കി മോഹനമായ രാഗത്തെ രൂപീകരിക്കുകയത്രെ ചെയ്യുന്നതു്. ചുരുക്കത്തിൽ കലയെന്നതു്, പ്രകൃതിയെ അനുകരിക്കുകയാണെന്നു പറയാം. സംഗീതത്തെ സംബന്ധിച്ചിടത്തോളം ഈ ഭാഗം കുറച്ചു വിശദമാക്കേണ്ടിയിരിക്കുന്നു. സപ്തസ്വരങ്ങൾ ഓരോന്നും പ്രകൃതിയുടെ അനുകരണഫലമാണെന്നുള്ളതു് അവയെ പ്രത്യേകം നിരീക്ഷണം ചെയ്താൽ വെളിവിൽ തെളിഞ്ഞു കാണാവുന്നതാണ്.

"നിഷാദർഷഭഗാന്ധാരഷഡ്ജമദ്ധ്യമധൈവതാഃ
പഞ്ചമശ്ചേത്യമീ സപ്ത തന്ത്രീകണ്ഠോത്ഥിതാഃ സ്വരാഃ"

ഇങ്ങനെയാണ് സപ്തസ്വരങ്ങളെപ്പററിയുള്ള ഒരു പ്രമാണം. ഈ ഏഴുസ്വരങ്ങളിൽ ഋഷഭസ്വരത്തിന്റെ പേര് ആലോചിക്കയാണെങ്കിൽ തന്നെ അതു ഋഷഭത്തിന്റെ (കാളയുടെ) സ്വരത്തെ അനുകരിച്ചിട്ടുണ്ടായതാണെന്നുതോന്നും. അതുപോലെതന്നെ, പഞ്ചമസ്വരം കുയിലിന്റെ ശബ്ദത്തെഅനുകരിച്ചിട്ടാവണം ഉണ്ടായതു്. "പഞ്ചമം പാടും കുയിലേ!" എന്നുള്ളതു് ഈ അവസരത്തിൽ സ്മരണീയമാകുന്നു. മാത്രമല്ല, ആന, കുതിര, മയിൽ, കുയിൽ, ആടു്, മാടു്, ക്രൗഞ്ചപക്ഷി എന്നീ ജന്തുക്കളോരോന്നും സപ്തസ്വരങ്ങളിൽ ഓരോന്നിനേയും ശബ്ദിക്കുന്നുണ്ടെന്ന ഒരിടത്തുകാണുന്നു:-

"ഷഡ്ജം രൗതി മയൂരസ്തു, ഗാവോ നർദ്ദന്തി ചർഷഭം,
അജാവികൗ ച ഗാന്ധാരം, ക്രൗഞ്ചോ നദതി മദ്ധ്യമം,
പുഷ്പസാധാരണേ കാലേ കോകിലോ രൗതി പഞ്ചമം,
അശ്വസ്തു ധൈവതം രൗതി, നിഷാദം രൗതി കുഞ്ജരഃ."

മയിൽ(സ) ഷഡ്ജസ്വരവും, മാടുകൾ(രി) ഋഷഭസ്വരവും, ആടും കുറിയാടും(ഗ) ഗാന്ധാരവും, ക്രൗഞ്ചപക്ഷി(മ) മദ്ധ്യമസ്വരവും, വസന്തത്തുവിൽ കുയിൽ(പ) പഞ്ചമവും, കുതിര(ധ)ധൈവതവും ആന(നി) നിഷാദസ്വരവും ശബ്ദിക്കുന്നുവെന്നർത്ഥം. ഈ ഗ്രന്ഥവാക്യം, കല എന്നതു പ്രകൃതിയെ അനുകരിക്കുകയാകുന്നുവെന്ന ആധുനികമതത്തിന്റെ സാധുതയെ സാധിതമാക്കുന്നതിനു വേണ്ടുവോളം സമർത്ഥമാണെന്നുള്ളതിൽ സന്ദേഹമില്ലതന്നെ.

കലകൾക്കു സാമാന്യമായ ഉദ്ദേശ്യമുണ്ടെന്നുള്ള തത്വത്തെ അടിസ്ഥാനപ്പെടുത്തി പറയുകയാണെങ്കിൽ, സംഗീതത്തിനു ഭക്തിയെ വർദ്ധിപ്പിക്കുന്നതിനുള്ള കഴിവുണ്ടെന്നു പറയണം. "കല കലയ്ക്കുവേണ്ടി" എന്നു ശഠിക്കുന്നവർ ഇതു കേട്ടാൽ ചിലപ്പോൾ വലിയ കലശൽ കൂട്ടിയേയ്ക്കും. പരമാർത്ഥത്തിൽ സംഗീതരസം നുകർന്നാൽ ഏതു ഹൃദയപാഷാണവും അലിയുകതന്നെ ചെയ്യും. താത്വികമായി പറകയാണെങ്കിൽ ഹൃദയത്തിന്റെ അലിവുതന്നെയാണല്ലൊ ഭക്തി. അതുതന്നെയാണ് സംഗീതത്തിന്റെ സാമാന്യമായ ഉദ്ദേശ്യം. ദുർവ്യാപാരങ്ങളിൽനിന്നു മനസ്സിനെ പിന്തിരിപ്പിച്ച്, നിർമ്മലവും ഏകാന്തസുന്ദരവും സാന്ദ്രാനന്ദൈകരസവുമായ പരമനിർവൃതി ലഭിക്കുവാനിടയാക്കത്തക്ക ചേതോവികാരമാണ് ഭക്തിയെങ്കിൽ, പരിശുദ്ധമായ സംഗീതം ഭക്തിയെ വർദ്ധിപ്പിക്കുന്നതിനു തികച്ചും പര്യാപ്തമെന്നുതന്നെ പറയണം. സംഗീതം ഭക്തിയെ ജനിപ്പിക്കുന്നതുപോലെതന്നെ, ഭക്തി സംഗീതത്തേയും ഉളവാക്കും. ഭക്തി അഥവാ ഹൃദയത്തിന്റെ ഉരുക്കം(ദ്രവീഭാവം) എവിടെയുണ്ടോ അവിടെമാത്രമേ, സംഗീതത്തിന്റെ കണിക കണി കാണുകയുള്ളുവെന്നുകൂടിപ്പറവാൻ തോന്നിപ്പോകും. ഭാരതത്തിൽ, സംഗീതകലയ്ക്ക് അധികം കീർത്തികേട്ട ദേശങ്ങളിൽ ദ്രാവിഡവും കർണ്ണാടകവും ഒട്ടും അപ്രധാനമല്ലല്ലൊ. ഇവയിൽ, ദ്രാവിഡദേശത്തു ഭക്തി ജനിക്കുകയും കർണ്ണാടകദേശത്തു വളരുകയും ചെയ്തതായിട്ടു ഭാഗവതമാഹാത്മ്യത്തിൽ,

"ഉൽപന്നാ ദ്രാവിഡേ സാ/ഹം
വൃദ്ധിം കർണ്ണാടകേ ഗതാ"

എന്നിങ്ങനെ സാക്ഷാൽ ഭക്തിതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. ഇതു മുൻ പറഞ്ഞ അഭ്യൂഹത്തെ തികച്ചും ദൃഢമൂലമാക്കുന്നുണ്ടെന്നുള്ളതോ പോകട്ടെ. ഭക്തിവേഗം കൊണ്ടു തരളിതഹൃദയരായ എത്രയെത്ര പരമഭാഗവതന്മാർ ശ്രോതാക്കളെ പുളകിതകളേബരന്മാരാക്കുന്ന എത്രയെത്ര ഭഗവത്സങ്കീർത്തനങ്ങളാണു് പാടിയിട്ടുള്ളതു്? ഭഗവാനെ സംബന്ധിച്ചവരാണു് ഭാഗവതന്മാർ. അവർ തന്നെയാണു് ഭക്തന്മാർ. ആ ഭക്തന്മാർ പരമാനന്ദലഹരിയിൽ മുഴുകുകനിമിത്തം താനേ ആനന്ദഗാനങ്ങൾ പാടിപ്പോകയാണു്. യഥാർത്ഥഭാഗവതന്മാർ പുറമെ രാഗാലാപം ചെയ്യുമെങ്കിലും അവരുടെ ഉള്ളിൽ അശേഷം രാഗാലേപം കാണുകയില്ല. ശ്രീനാരദൻ, ശ്രീശുകൻ, ത്യാഗരാജൻ തുടങ്ങിയുള്ളവർ അപ്രകാരം ഭഗവന്നാമസങ്കീർത്തനം പാടിനടന്ന പരമഭാഗവതന്മാരാണു്. ചുരുക്കത്തിൽ ഇങ്ങനെ പറയാം. ദുഃഖംകൊണ്ടോ സുഖംകൊണ്ടോ ആവട്ടെ, തരളമായ ഹൃദയത്തിൽനിന്നു ഹൃദയസ്പൃക്കുകളായ ചില ശബ്ദങ്ങൾ അവശ്യം പൊട്ടിപ്പുറപ്പെടുകതന്നെ ചെയ്യും. അങ്ങനെ പൊട്ടിപ്പുറപ്പെടുന്ന ശബ്ദങ്ങൾ യഥാർത്ഥസംഗീതത്തിൻെറയും, അവയുടെ അർത്ഥങ്ങൾ യഥാർത്ഥസാഹിത്യത്തിൻെറയും പരിധിയിലുൾക്കൊണ്ടിരിക്കുകയും ചെയ്യും. പരമവും സത്യവുമായ ശബ്ദവും അർത്ഥവും ഉൾക്കൊള്ളുന്നൊന്നുള്ളതു്, ശബ്ദബ്രഹ്മമയവും പരമാർത്ഥസ്വരൂപവും ആയ "ഓ" മെന്ന പ്രണവമന്ത്രമാകുന്നു. ആ ശബ്ദത്തിൻെറ വ്യാപ്തി അനന്തമായ ആകാശത്തിലത്രെ. ആ അർത്ഥത്തിൻെറ വ്യാപ്തി അഖണ്ഡമായ ബ്രഹ്മാണ്ഡത്തിൽ തന്നെ. ആകയാൽ സർവ്വശബ്ദാർത്ഥങ്ങളും അതിൽ ലയിച്ചുപോകുന്നു. ആദിനിധനവിഹീനവും വിശ്വവ്യാപ്തവുമായ പ്രണവസ്വരത്തിൽനിന്നത്രെ ഉച്ചാവചമായ പ്രപഞ്ചത്തിൻെറ ഉൽപത്തി. പിന്നെയുണ്ടോ, മററുള്ള സർവ്വസ്വരങ്ങളും അർത്ഥങ്ങളും അതിലടങ്ങാതിരിക്കുന്നു? ഈ സ്വരമാണ് പരാവരജ്ഞന്മാരായ പരമഭാഗവതന്മാർക്കുമാത്രം ശബ്ദിക്കാൻ കഴിവുള്ളതും ആദ്യവും അനന്തവും ആനന്ദസാന്ദ്രവുമായ സംഗീതം! ഈ ശബ്ദമാണു്, അവാച്യവും അനാദരവൈകവേദ്യവും പരമരസപ്രദവുമായ അർത്ഥത്തെ ഉൾക്കൊള്ളുന്ന പരമസാഹിത്യം!

സംഗീതകലയുടെ വൈശിഷ്ട്യത്തെ വെളിപ്പെടുത്തുന്നതായി വേറെയും ഒരു സംഗതിയുള്ളതു പ്രാസംഗികമായി ഇവിടെ പ്രതിപാദിക്കേണ്ടിയിരിക്കുന്നു. അതെന്തെന്നാൽ, സംഗീതത്തിൽ അക്ഷരവ്യക്തിയില്ലാതെ രാഗാലാപം ചെയ്യുമ്പോഴും അതു് ഓരോ അർത്ഥത്തെ പ്രകാ

ശിപ്പിക്കുന്നവെന്നുള്ളതാണ്. ചില രാഗങ്ങളാലപിക്കുമ്പോൾ ശോകാത്മകത, ചിലത് ആലപിക്കുമ്പോൾ ഏകാന്തത, മററു ചില രാഗാലാപത്തിൽ ഉത്സാഹാത്മകത, ശാന്തത എന്നിങ്ങനെയുള്ള ഓരോ അർത്ഥത്തിന്റെ അനുഭൂതി എങ്ങനെയൊ നമുക്കുണ്ടാകുന്നുണ്ട്. അതെങ്ങനെയെന്നു ചോദിച്ചാൽ അനുഭവിച്ചറിഞ്ഞുകൊള്ളണമെന്നേ പറയാൻ കഴിവുള്ളു. എന്നാൽ സാഹിത്യത്തിനാണെങ്കിൽ ഈവക അർത്ഥങ്ങൾ അക്ഷരസഹായംകൂടാതെ പ്രകാശിപ്പിക്കാനുംകൂ കഴിവില്ലതന്നെ. ചില രാഗങ്ങൾ പ്രത്യേകം ചില കാലങ്ങളിൽ ആലപിച്ചാൽ അവ, ശ്രോതാക്കളുടെ അകത്തും പുറത്തും പുളകപാളി കോരിവാരിയിട്ടു പുളപ്പിക്കാതിരിക്കയില്ല.

ഇനിയുമൊരു വിശേഷംകൂടിയുണ്ട്. സംഗീതരസം ഇന്നാർക്കേ ആസ്വദിക്കാൻകഴിയൂ എന്നില്ല. പണ്ഡിതനായാലും പാമരനായാലും വേണ്ടില്ല, പശുവായാലും ശിശുവായാലുംവേണ്ടില്ല, മധുരമായ സംഗീതരസം ആർക്കും യഥേഷ്ടം ആസ്വദിക്കാം. എന്നാൽ സാഹിത്യമങ്ങനെയല്ല. അതിനു പണ്ഡിതനോടൊരു പക്ഷപാതമുണ്ട്. അതു പാമരനും പശുവിനും ശിശുവിനും രസം പ്രദാനംചെയ്യയില്ല; പിന്നെയോ, പണ്ഡിതനായ സഹൃദയനുമാത്രം. എന്നാൽ സംഗീതത്തിനാവക പക്ഷപാതമൊന്നുമില്ലെന്നുള്ളതാണ് അതിനുള്ള മെച്ചം. ഇത്രയും പറഞ്ഞുവെന്നുവെച്ചു സാഹിത്യത്തെ ഇടിച്ചുതാഴ്ത്തിക്കളയുന്നതായി കരുതരുതെന്നുകൂടി അനുസ്മരിപ്പിച്ചുകൊള്ളട്ടെ. സാഹിത്യത്തിന്റെ രസം സാക്ഷാൽ ശ്രീപരമേശ്വരൻപോലുമറിയുന്നുണ്ടോ എന്ന് ഒരു കവി സന്ദേഹിക്കുന്നതു നോക്കുക:—

"പശുർവ്വേത്തി ശിശുർവ്വേത്തി വേത്തി ഗാനരസം ഫണീ
സാഹിത്യസ്യരസം സാക്ഷാച്ഛങ്കരോ വേത്തി വാ ന വാ".

ഇതിൽനിന്നും സാഹിത്യത്തിന്റെ മാഹാത്മ്യം വചോവിചാരഗോചരമല്ലെന്നല്ലയോ വെളിപ്പെടുന്നതു്? സംഗീതകലാനിധിയുടെ പാലൊളിപ്പുനിലാവുലാവുന്ന ഏതൊരു മാനസമരീചികയിലാണ് പരന്ന പാലാഴിയുടെ വെണ്മയും കുളൎമ്മയും നിരന്നു പരക്കാത്തതു്? അതിപാവനിയായ സംഗീതഗംഗാതരംഗിണിയുടെ ശിശിരശീകരമേററു ഹൃദയപങ്കജം കുളുത്തുവിടരുന്നു്, തെല്ലെങ്കിലും പങ്കമകലാതിരിക്കത്തക്കവണ്ണം അത്ര പാപിഷ്ഠനെവിടെയുണ്ട്? യാതൊരു കലാദേവതയാണോ, ജീവിതമത്സരതൃഷ്ണനിമിത്തം അലഞ്ഞും വലഞ്ഞും അകമുലഞ്ഞുമെരിഞ്ഞുമിരിക്കുന്ന

ഏതൊരുവൻേറയും ശ്രോത്രപാത്രങ്ങളെ സുധാസാരപൂരിതങ്ങളാക്കി, സംതൃപ്തിയും സ്വാന്തശാന്തിയും അരുളി അനുഗ്രഹിക്കുന്നതു്, ആ ലളിതകോമളയും ശാന്തിസ്വരൂപിണിയും ആയ സംഗീതകലാദേവതയ്ക്കു് ഇതാ ഹൃദയംഗമമായ നമസ്കാരം.



# ഡാൻറി അലിഗ്ഗീരി.

(ശ്രീമാൻ എം. ഒ. ജോസഫ്, നെടുങ്കുന്നം.)

## I.

ചരിത്രപ്രസിദ്ധമായ റോമാസാമ്രാജ്യത്തിൻെറ അധഃപതനത്തിനുശേഷം, പതിമൂന്നാംക്രിസ്തുശതകത്തിൻെറ അവസാനംവരെയുള്ള കാലഘട്ടത്തിൽ ഉണ്ടായിട്ടുള്ള അത്യുൽകൃഷ്ടങ്ങളായ ബൃഹദ്ഗ്രന്ഥങ്ങളിൽ മഹനീയാശയപ്രകാശകവും ചിന്തോജ്ജ്വലവും വിപുലവുമായ കൃതി ഡാൻറി അലിഗ്ഗീരിയാൽ പ്രണീതമായ "ഡിവീനാ കൊമീഡിയാ" എന്ന മഹാകാവ്യമാണെന്നുള്ളതു സർവ്വസമ്മതമാണ്. അക്കാലത്തെ കലാലയാധികൃതന്മാരുടെ ധിഷണാവിലാസം, മായാവാദികളുടെ വാദകോലാഹലങ്ങൾ, ജനസമുദായത്തിൻെറ പ്രകൃതിദത്തവും ആദർശയോഗ്യവുമായ വനിതാരാധന, ഇററാലിയൻ മഹാകവികളുടെ സവിശേഷമായ താത്ത്വികദൃഷ്ടി, വിരുദ്ധോദ്ദേശ്നിവേശിതരായ രാജ്യതന്ത്രജ്ഞന്മാരുടെ രാഷ്ട്രീയസ്വപ്നങ്ങളും സിദ്ധാന്തങ്ങളും. സാർവ്വത്രിക റോമൻസാമ്രാജ്യത്തിൻേറയും സാർവ്വത്രിക റോമൻകത്തോലിക്കാസഭയുടേയും നിർമ്മാതാക്കളുടെ ഉൽകൃഷ്ടാശയങ്ങൾ, എന്നിവയെല്ലാം ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ, പ്രസ്തുതമഹാകാവ്യത്തിൽ വർണ്ണിക്കപ്പെടുന്നുണ്ടു്. ഡാൻറി അവയ്ക്കു് അദ്ഭുതപൂർവ്വമായ ഒരു നവ്യജീവൻ നല്കുന്നു. സ്വകാവ്യാധ്വാവിൽക്കൂടെ ആനയിച്ചു് അവയ്ക്കു് അഭിനവമായ ഒരു ദിവ്യൈക്യത്തെ അദ്ദേഹം പ്രദാനംചെയ്യുന്നു. ഡാൻറിയുടെ ഭാവനാശക്തിയാകുന്ന ഉലയിൽ വെച്ചുരുക്കപ്പെടുമ്പോൾ അവയെല്ലാം കർത്തവ്യം, ജീവിതം, സൗഭാഗ്യം എന്നിവയുടെ ഓരോ നിർമ്മലദർപ്പണങ്ങളായി രൂപാന്തരപ്പെടുന്നു.

മഹാകവി ഡാൻറി 1265 മേയ്മാസത്തിൽ ഇററലിയിലെ ഫ്ളോറൻസ്നഗരത്തിൽ ഭൂജാതനായി. അദ്ദേഹത്തിൻെറ പിതാവായ 'അലിഗ്ഗീരി ഡി ബല്ലൻസിയോനെ' ആഭിജാത്യമുള്ള ഒരു കുടുംബത്തിലാ

ണ്ട് ജനിച്ചതെങ്കിലും, തദ്ദേശീയപൗരാവലിയിൽ ഗണനീയമായ സ്ഥാനം വഹിക്കത്തക്ക പ്രാമാണ്യം ഒന്നും ഉള്ളവനായിരുന്നില്ല. തദ്ദേശജനാധിപത്യത്തിലെ ഭരണമേധാവികളായ യാഥാസ്ഥിതികരുടെ സമൂഹത്തിൽനിന്നും അദ്ദേഹം ബഹിഷ്കൃതനായിരുന്നു. ഡാൻറിയുടെ മാതാവായ 'മെന്നാ ബെല്ലാ' അദ്ദേഹം 'ദിവാകരകരപരിലാളിത'നായി അധികദിവസങ്ങൾ കഴിയുന്നതിനുമുൻപേ ദിവംഗതയായി. അച്ഛൻ മറെറാരു വനിതയെ സഹധർമ്മിണിയായി സ്വീകരിച്ചു. ഇത്രമാത്രമേ ഡാൻറിയുടെ ബാല്യത്തെപ്പററി നമുക്കറിഞ്ഞുകൂടൂ. 1283-ൽ, 18-ാമത്തെ വയസ്സിൽ, രചിച്ച "പ്രേമവിധേയർ" എന്ന കവിതയാണ് നമുക്ക് അവശേഷിച്ചിട്ടുള്ള അദ്ദേഹത്തിൻെറ പ്രഥമകൃതി. ഈ ഖണ്ഡകൃതിയാൽ ഒരു കവിയെന്ന ഉന്നതപദവിയും, അക്കാലത്തെ ഇററാലിയൻ കവിസാർവ്വഭൗമനായ 'ഗിഡോ ഡി കവൽകാൻറി'യുടെ സൗഹാർദ്ദവും അദ്ദേഹത്തിന് അനായാസേന സംസിദ്ധമായി.

1274-ലാണ് ഡാൻറിയുടെ ജീവിതകഥയിലെ സർവ്വപ്രധാനമായ സംഭവം നടന്നത്. ഒൻപതു വയസ്സുമാത്രം പ്രായമായിരുന്ന ഡാൻറി, സമപ്രായരായിരുന്ന ചില ബാലസുഹൃത്തുക്കളോടുകൂടി, 'ഫോൾക്കോ പോർട്ടിനാരി' എന്ന മാന്യൻെറ ഭവനത്തിൽ, മേയ്ദിനാഘോഷങ്ങളിൽ ഭാഗഭാക്കായി വിഹരിക്കയായിരുന്നു. ആ സന്ദർഭത്തിലാണ് ചെങ്കൗശേയനിർമ്മിതമായ ഒരു മനോഹരക്കുപ്പായവും ധരിച്ച്, ഗൗരവയുക്തമെങ്കിലും മന്ദസ്മിതസമന്വിതമായ മുഖഭാവത്തോടുകൂടി ഒരു വനദേവതയെപ്പോലെ ചാഞ്ചാടിക്കൊണ്ടിരുന്ന ഒരു ബാലിക അദ്ദേഹത്തിനു പ്രഥമതഃ ദൃഷ്ടിലക്ഷ്യമായത്. പോർട്ടിനാരിയുടെ ഓമനനന്ദിനിയായിരുന്ന 'ബീയാട്രീസി'ന് അന്നു വയസ്സ് ഒൻപതു തികഞ്ഞിരുന്നില്ല. ആ വിനാഴികമുതൽ ഡാൻറിയുടെ ഹൃദയം അവാച്യവും സ്വർഗ്ഗീയവുമായ ഒരു ആനന്ദാനുഭൂതിയാൽ പരിവേഷ്ടിതമായി. അവിസ്മരണീയമായ ആ വിനാഴികമുതൽക്കാണ് ഡാൻറിയുടെ ജീവിതത്തെ പരമപാവനമാക്കിയ ആ വിശിഷ്ടമായ പ്രണയം ബീജാവാപം ചെയ്തത്. ഏററവും നിഷ്കളങ്കവും നിസ്സ്വാർത്ഥവും അലോകസാധാരണവുമായ പ്രണയം! അതേ, അത്തരമൊന്നു മനുഷ്യവർഗ്ഗചരിത്രം മുഴുവൻ തിരഞ്ഞാലും വേറേ കണ്ടെത്തപ്പെടുന്നതല്ല! ആ വിനാഴികയിൽ ഡാൻറിയുടെ ഹൃദയത്തിൽ വേരൂന്നിയ ആ പ്രണയം അദ്ദേഹത്തോടൊപ്പം വളർന്നുകൊണ്ടിരുന്നു. എന്തിന്, സമസ്തസൗന്ദര്യത്തിൻേറയും, സമസ്തപരിശുദ്ധിയുടേയും ഒരു മാതൃകയായിത്തീർന്നു അദ്ദേഹത്തിനു ബീയാട്രീസ്.

ആ മെയ്ദിനാഘോഷാനന്തരം ചിലപ്പോഴൊക്കെമാത്രമേ ബീയാട്രീസിനെ കാണുന്നതിന് അദ്ദേഹത്തിനു സാധിച്ചിട്ടുള്ളു. ജനനിബിഡമായ തെരുവീഥിയിലോ, ഭക്തിനിഭൃതമായ ദേവാലയത്തിലോ, ആഘോഷകേന്ദ്രമായ വല്ല സുഹൃത്ഭവനങ്ങളിലോവെച്ചു യാദൃച്ഛികമായി അവർ പരസ്പരം കാണുകയും, കുശലപ്രശ്നംചെയ്യുകയും ഉണ്ടായെന്നുവരാം. തത്താദൃശിയായ ഒരു വനിതയിൽ അദ്വിതീയബുദ്ധിമാനായ ഒരാൾ തൻെറ ഹൃദയത്തിലെ പ്രണയം മുഴുവൻ നിക്ഷേപിച്ചിരുന്നുവെന്നതു നമുക്ക് ആശ്ചര്യകരമായി തോന്നിയേക്കാം. പുരുഷൻ സ്ത്രീയെ സ്നേഹിക്കുകയെന്നതു ലോകത്തിൻെറ ആരംഭംമുതൽ ഉണ്ടായിട്ടുണ്ട്. എന്നാൽ ഡാൻറിയെപ്പോലെ അഭൗതികമായ പ്രണയതീക്ഷ്ണതയോടുകൂടിയ മറെറാരു പുരുഷനെ ലോകചരിത്രം കാണിച്ചുതരുന്നില്ല. ഈ അദ്വിതീയമായ ധിഷണാവിലാസത്തെ—ഡാൻറിയെ—ആ യുവതീലലാമം തൻെറ ഉള്ളംകയ്യിൽ അടക്കിയിരുന്നുവെന്നു പറയാം. അവൾ ഒന്നു മന്ദസ്മിതംചെയ്താൽ, പാടലാധരങ്ങൾ വിടർത്തി ഒരു മധുമൊഴി തൂകിയാൽ, ഡാൻറിക്ക് അനുഭൂതമാകുന്ന ആനന്ദവൈവശ്യം അതിൻെറ പരമകാഷ്ഠയെ പ്രാപിച്ചതായിരുന്നു.

തൻെറ പ്രണയഭാജനത്തെ വിവാഹംചെയ്യണമെന്നു ഡാൻറി അഭിലഷിച്ചിരുന്നുവോ? വിവാഹത്തെപ്പററി ചിന്തിക്കുകയെന്ന സ്വാർത്ഥത്തിനു ദിവ്യപ്രണയസമ്പൂർണ്ണമായ അദ്ദേഹത്തിൻെറ ഹൃദയത്തിൽ സ്ഥലമില്ലായിരുന്നു. 1286-ൽ ബീയാട്രീസ് 'സിമോണി ഡി ബാർഡി' എന്ന ഒരു മാന്യൻെറ സഹധർമ്മിണിയായിത്തീർന്നു. അതേ, ഡാൻറിയുടെ പ്രണയഭാജനം മറെറാരുവൻെറ ഗൃഹറാണിയായിച്ചമഞ്ഞു. പക്ഷെ, അതുകൊണ്ടൊന്നും അദ്ദേഹത്തിൻെറ പ്രണയത്തിനു ശൈഥില്യംഭവിച്ചില്ല. ജീവിതവ്യഗ്രതകളോ, കുടുംബബന്ധങ്ങളോ, യാതൊന്നും മ്ലാനീഭവിപ്പിക്കാത്ത അചഞ്ചലവും അനവദ്യവുമായ ഒരു പ്രണയകേദാരമായിരുന്നു അദ്ദേഹത്തിൻെറ ഹൃദയം. തൻെറ കാമിനി സൗഭാഗ്യമനുഭവിക്കുന്നുവെന്നറിയുന്നതായിരുന്നു ഈ കാമുകൻെറ ജീവിതത്തിലെ ആനന്ദവും ആലംബവും.

പക്ഷെ, ഈ സൗഭാഗ്യാവസ്ഥ അധികകാലം നീണ്ടുനിന്നില്ല. നാലുകൊല്ലക്കാലത്തെ ദാമ്പത്യജീവിതത്തിനുശേഷം 1290-ൽ, ഡാൻറിയുടെ ആരാധനാപാത്രവും പ്രേമമൂർത്തിയുമായിരുന്ന ബീയാട്രീസ് പൊടുന്നനവെ ഇഹലോകവാസം വെടിഞ്ഞു. ഡാൻറി അനുഭവിച്ച ഖേദം അവർണ്ണനീയമായിരുന്നു. ശോകമൂർച്ഛിതനായ ഈ കാമുകൻ അടുത്ത

രണ്ടുകൊല്ലക്കാലം മിക്കവാറും ഏകാന്തവാസംതന്നെയാണ് വരിച്ചിരുന്നതു്. ഇക്കാലത്തു്, അതേവരെ തൻെറ പ്രണയഭാജനത്തിൻെറ ബഹുമാനാർത്ഥം വിരചിച്ചിരുന്ന പ്രേമഗീതങ്ങളെയെല്ലാം സമാഹരിച്ചു്, വിസ്തൃതമായ ഒരു പ്രസ്താവനയോടുകൂടി 'നവ്യജീവൻ' എന്നപേരിൽ പ്രസിദ്ധപ്പെടുത്തുകയും, ആത്മസുഹൃത്തായ കവൽകാൻറിക്കു സമ്പ്രത്യയം അതിനെ സമർപ്പിക്കുകയുംചെയ്തു. സ്വപ്രണയാഗ്നിയിൽ വാർത്തെടുത്ത ആ കവിതാഖണ്ഡരത്നങ്ങളെ മനോഹരമായ ഒരു ഗദ്യകവിതാസുവർണ്ണതന്തുവിൽ കോർത്തു് അനന്യസദൃശമയോടുകൂടിയ ഒരു ഹാരമാക്കി സ്വകാമിനിയുടെ സ്മരണാകളേബരത്തിൽ ചാർത്തി.

നിരാശാകാർമേഘാച്ഛാദിതമായ ഡാൻറിയുടെ ജീവിതത്തെ അല്പമെങ്കിലും ഉന്മേഷഭരിതമാക്കുവാൻ സാധിച്ചെങ്കിലോയെന്നുകരുതി ബന്ധുജനങ്ങൾ അദ്ദേഹത്തെ വിവാഹത്തിനു പ്രേരിപ്പിച്ചു. അവരുടെ നിർബന്ധം സാധിച്ചെങ്കിലും ഏററവും അതൃപ്തികരമായ ഒരു മനോഭാവത്തോടെയാണത്രേ ഡാൻറി ഗൃഹസ്ഥാശ്രമസന്നിവേശംചെയ്തതു്. അദ്ദേഹത്തിൻെറ സഹധർമ്മിണീപദത്തെ പ്രാപിക്കുന്നതിനു ഭാഗധേയമുണ്ടായ 'ജമ്മാ ഡൊനാത്തി' സുശീലയും സുന്ദരിയുമായിരുന്നെങ്കിലും മഹാബുദ്ധിമാനായ അദ്ദേഹത്തിനു് അനുരൂപയായ ഒരു വാമാർദ്ധമായിരുന്നുവോയെന്നു നമുക്കറിഞ്ഞുകൂടാ. ഡാൻറി അവരെ സ്നേഹിച്ചിരുന്നില്ലെന്നു തോന്നുന്നു; എന്തെന്നാൽ അദ്ദേഹത്തിൻെറ അനേകം കൃതികളിൽ ഒരിടത്തും ആ മഹതിയെപ്പററിയാകട്ടെ, അവരിൽ ഡാൻറിക്കു സംജാതരായ സന്താനപഞ്ചകത്തെപ്പററിയാകട്ടെ പ്രസ്താവിച്ചുകാണുന്നില്ല.

തൻെറ പ്രേമഭാജനമായിരുന്ന ബിയാട്രീസിൻെറ വിയോഗാനന്തരം ഡാൻറി സ്വദേശമായ ഫ്ളോറൻസിലെ രാഷ്ട്രീയപ്രലോഭനങ്ങളിൽ അധികമധികം ഏർപ്പെട്ടുതുടങ്ങി. ഡാൻറിയുടെ ജീവിതനാടകത്തിലെ അടുത്ത ചില രംഗങ്ങൾ വീരോചിതമായ വൃത്തികളാൽ വിഭൂഷിതമായിരുന്നു. അക്കാലത്തു ധനസമൃദ്ധമായ ഫ്ളോറൻസു് ആഭ്യന്തരകലഹങ്ങളാലും ബാഹ്യാക്രമണങ്ങളാലും പ്രക്ഷുബ്ധമായിരുന്നു. പ്രകൃതിസുന്ദരവും വിഭവസമ്പൂർണ്ണവുമായ ആ ജനാധിപത്യത്തെ കരസ്ഥമാക്കുന്നതിനു റോമായിലെ ചക്രവർത്തിയും മാർപ്പാപ്പായും രണ്ടു കക്ഷിയായി നിന്നു വടംവലി നടത്തി. കിംബഹുനാ, ഫ്ളോറൻസിൽത്തന്നെ രണ്ടു കക്ഷികൾ ഉണ്ടായി. യാതൊരു കക്ഷിയിലും ഉൾപ്പെടാതെയാണു് അദ്ദേഹം രാഷ്ട്രീയരംഗത്തേക്കിറങ്ങിയതു്. കത്തോലിക്കാസഭയുടെ ഒരു പ്രേ

ഷ്ടപുത്രനായിരുന്നെങ്കിലും മാറ്റ്പ്പാപ്പായുടെ ഭൗതികരാജ്യസമ്പാദനതൃഷ്ണയെ അദ്ദേഹം അതിശക്തിയായി എതിർത്തു; ജനാധിപത്യത്തിൻെറ ഒരു വീരയോദ്ധാവായിരുന്നെങ്കിലും ചക്രവർത്തിയോട് അദ്ദേഹത്തിന്ന് അഗാധമായ ഭക്തിബഹുമാനങ്ങളുണ്ടായിരുന്നു.

ഡാൻറി ഫ്ളോറൻസിലെ അശ്വസൈന്യത്തിൽചേൎന്നു ജനാധിപത്യത്തെ ഉദാരമായി സേവിച്ചു. ജനാധിപത്യവാദികളും രാജകക്ഷികളും തമ്മിലുണ്ടായ ഘോരസമരത്തിൽ ഡാൻറി ജനാധിപത്യത്തിന്നുവേണ്ടി പോരാടുകയും, 1289 ജൂൺ 11-ാംതിയതി കമ്പാൽസിഡോ യുദ്ധരംഗത്തിൽവെച്ച് എതിർകക്ഷികളെ നിശ്ശേഷം പരാജിതരാക്കുകയുംചെയ്തു. ക്രമേണ ജനാധിപത്യത്തിലെ ഓരോ പ്രധാനപ്പെട്ട ഉദ്യോഗങ്ങൾ അദ്ദേഹം വഹിക്കുകയും, ഒടുവിൽ 1300 ജൂൺ 15-ാംതീയതിമുതൽ 2 മാസക്കാലത്തേയ്ക്ക് അതിലെ പ്രധാന പ്രാഡ്വിവാകന്മാരിൽ പ്രധാനിയായി ജോലിനോക്കുകയുംചെയ്തു. ഇക്കാലത്താണ് ആത്മസുഹൃത്തായ ഗിഡോ ഡി കവൽകാൻറിയെ വിപ്രവാസശിക്ഷയ്ക്കു വിധിക്കുവാൻ അദ്ദേഹം പ്രേരിതനായത്. കലഹങ്ങളാലും കൊള്ളകളാലും പ്രക്ഷുബ്ധമായിരുന്ന ഫ്ളോറൻസിൽ സമാധാനപുനഃസ്ഥാപനത്തിന് ഈ മഹാശയൻ അക്ഷീണയത്നംചെയ്തു.

പക്ഷെ, ഇക്കാലത്തു ഡാൻറിക്കെതിരായി നടന്ന ഒരു ഗൂഢാലോചനയിൽ ശത്രുക്കൾക്കാണ് വിജയം സിദ്ധിച്ചതു്. ഫ്ളോറൻസിൻെറ ബദ്ധശത്രുവായിരുന്ന മാപ്പ്പ്പാ ബോനിഫസ്അഷ്ടമൻ ഫ്ളോറൻസിനോടു മൈത്രിഭാവിച്ചുകൊണ്ടു വാലോയിസിലെ ചാറത്സിനെ ഒരു "സമാധാനദൂത"നായി അങ്ങോട്ടയയ്ക്കുവാൻ തീരുമാനിച്ചു. ഈ വാൎത്തയറിഞ്ഞ ഉടനെ ജനാധിപത്യം ഒരു പ്രതിനിധിസംഘത്തെ റോമിലേയ്ക്കയച്ചു. ആ സമൂഹത്തിൻെറ നേതാവായിരുന്ന ഡാൻറി, മാപ്പ്പാപ്പായുടെ സിംഹാസനത്തിങ്കൽ സാഷ്ടാംഗപ്രണാമംചെയ്ത്, ഫ്ളോറൻസിനെ വിദേശാക്രമണത്തിൽനിന്നു രക്ഷിക്കണമെന്നാഭ്യൎത്ഥിച്ചു. ഈ സമയത്തു്, സമാധാനദൗത്യവുംവഹിച്ച് ചാറത്സ് ഫ്ളോറൻസിൽ പ്രവേശിച്ചുകഴിഞ്ഞിരുന്നു. പട്ടണത്തിനുള്ളിലായി എന്നറിഞ്ഞയുടനെ ചാറത്സ് തൻെറ യഥാൎത്ഥവേഷംകാട്ടി; നാഥനില്ലാതിരുന്ന ആ നഗരത്തെ കൊള്ളയിടുന്നതിന് അനുചരന്മാരോട് ആജ്ഞാപിക്കുകയും അവർ പ്രതിപക്ഷികളെ നിർദ്ദയം വധിക്കുകയും ദൂഷണംചെയ്യുകയും അവരുടെ വസ്തുവകകൾക്ക കൊള്ളിവെയ്ക്കുകയുംചെയ്തു.

അക്രമിയായ ചാറത്സ് തൻെറ നിഷ്ഠുരഭരണമാരംഭിച്ചതു്, വിപക്ഷനേതൃപ്രമാണികളെ നാടുകടത്തുന്നതിനുള്ള ശിക്ഷാവിധിക്ക് ഒപ്പുവെച്ചുകൊണ്ടായിരുന്നു. ആ ക്രൂരൻെറ പ്രതികാരഖഡ്ഗം പ്രഥമമായി പതിച്ചതു ഡാൻറിയിലായിരുന്നുവെന്നു പറയേണ്ടതില്ലല്ലൊ. ഫ്ളോറൻസിലെ മററു 15 പൗരന്മാരോടൊപ്പം ഡാൻറിയെ നാടുകടത്തുന്നതിനും, അതിനുശേഷം എപ്പോഴെങ്കിലും ഫ്ളോറൻസ് ജനാധിപത്യാതിർത്തികളിൽ കണ്ടെത്തപ്പെടുന്നപക്ഷം ജീവനോടെ ദഹിപ്പിക്കുന്നതിനുമത്രെ ഡാൻറിയുടെമേൽ ഉച്ചരിക്കപ്പെട്ട വിധി. അങ്ങനെ ഒരു പ്രവാസിയും ഭിക്ഷുവുമായി അദ്ദേഹം അലഞ്ഞുതിരിയേണ്ടിവന്നു. നാടുകടത്തപ്പെട്ട മററു ജനാധിപത്യകക്ഷികളുമായി യോജിച്ചു്, ചാറത്സിനെതിരായി പല യുദ്ധങ്ങളിലും അദ്ദേഹം ഏർപ്പെട്ടെങ്കിലും അതിലെല്ലാം പരാജയപ്പെടുകയാണുണ്ടായതു്. ഫ്ളോറൻസിൻെറ കവാടങ്ങൾ അഭേദ്യമായവിധം അദ്ദേഹത്തിൻെറ മുൻപിൽ അടഞ്ഞുകിടന്നിരുന്നു.

ഈ ഘട്ടത്തിൽ ഒരഭിനവരാഷ്ട്രോദ്ധാരകൻ രംഗപ്രവേശം ചെയ്തിരിക്കുന്നതായി ഡാൻറിക്കു തോന്നി. അനാഹാരാതുരം ഏകാകിനിയായും വിധവയായും സപത്നീജനത്തെപ്പററി വിലപിച്ചുകൊണ്ടിരിക്കുന്ന നിത്യനഗരിയെ സമാശ്വസിപ്പിക്കുന്നതിനു്, അഭിനവാസ്ത്രിയൻചക്രവർത്തിയായ ലക്സംബർഗ്ഗിലെ ഹെൻറിക്കുമാത്രമേ സാധിക്കുകയുള്ളുവെന്നായിരുന്നു ഡാൻറിയുടെ വിശ്വാസം. ഹെൻറി ഒരു സമാധാനദൗത്യവാഹകനായി സാമ്രാജ്യംമുഴുവൻ പര്യടനം ചെയ്തു്, വിപക്ഷകക്ഷികളെ രഞ്ജിപ്പെടുത്തുകയും, നാടുകടത്തപ്പെട്ടവരെ തിരിച്ചുവിളിപ്പിക്കുകയും, ജനക്ഷേമകരമായ ഭരണത്തിനു് അസ്തിവാരമിടുകയുംചെയ്തു. അദ്ദേഹത്തിൻെറ കാരുണ്യപ്രവാഹത്തിൽ പുഷ്പനഗരമായ ഫ്ളോറൻസ് മജ്ജനോന്മജ്ജനംചെയ്യുവാനിടയാകുന്നതിനുമുൻപു്—നിർഭാഗ്യമെന്നേ പറയേണ്ടു—ജ്വരഗ്രസ്തനായി, അപമാനപരാജയശങ്കകളോടെ, ഹെൻറി കാലയവനികയ്ക്കുള്ളിൽ തിരോഭൂതനായി. അദ്ദേഹത്തോടുകൂടി ഡാൻറിയുടെ അന്ത്യപ്രത്യാശയും മൃതിയടഞ്ഞു.

അനപക്ഷ്യനും ഭഗ്നഹൃദയനുമായി ഡാൻറി ഇററലിയിലെ ഗ്രാമഗ്രാമാന്തരങ്ങളിൽ അലഞ്ഞുതിരിയുകയാണ് പിന്നീടുചെയ്തതു്. നിരാശയുടേയും മനശ്ശല്യത്തിൻേറയും വ്യഗ്രതയ്ക്കടിപെട്ടു ഭിക്ഷാംദേഹിയായി സാധുജനങ്ങളുടെ ഔദാര്യത്തിന്മേല ഉപജീവിച്ചു നാടടക്കംനടന്നു കഴിച്ചുകൂട്ടി. ഒടുവിൽ റാവെന്നായിലെ ഇടപ്രഭുവായ പോളെന്താ, മഹാകവിക്ക് ഏററവും മാന്യവും സൗഹാർദ്ദപരവുമായ ഒരു രക്ഷാകേന്ദ്രം നല്കി.

അവിടെ തൻെറ അന്തേവാസിത്വം സ്വീകരിച്ച ഏതാനും വിദ്യാത്ഥികളെ ശിക്ഷണംചെയ്തുകൊണ്ടു കുറേനാൾ അദ്ദേഹം കഴിച്ചു. എന്നാൽ ജീവിതാനന്ദമെന്നുള്ളതു് അദ്ദേഹത്തിൻെറ നിഘണ്ടുവിൽ ഇല്ലാത്തതായ പദമായിരുന്നു. അക്കാലത്തു വെനീസും റാവെന്നായും തമ്മിൽ ശത്രുത വദ്ധിച്ചിരുന്നു. തന്നെ ഉദാരമായി രക്ഷിച്ചുപോരുന്ന പോളെന്തായ്ക്കുവേണ്ടി വെനീസിലേയ്ക്കു് ഒരു സമാധാനദൂതനായി പോകുന്നതിനു ഡാൻറി നിശ്ചയിച്ചു.

തൻെറ വാഗ്വിലാസത്താൽ വെനീസിലെ ഭരണാധികാരികളെ വശത്താക്കി, സമാധാനപുനഃസ്ഥാപനം ചെയ്യാമെന്നായിരുന്നു ഡാൻറിയുടെ മോഹം. പക്ഷെ, വിളംബംവിനാ നിരാശനും രോഗഗ്രസ്തനുമായി അദ്ദേഹം പിന്തിരിയേണ്ടിവന്നു. വെനീസുകാർ ഏററവും നിന്ദയോടും അവജ്ഞയോടുംകൂടിയാണു് ഡാൻറിയെ സ്വീകരിച്ചതു്. അദ്ദേഹത്തെ അവഹേളിക്കുകയും അപലപിക്കുകയും ചെയ്തുവെന്നുമാത്രമല്ല, ഭദ്രമായ പ്രത്യാഗമനത്തിനുവേണ്ട സൗകര്യംപോലും ചെയ്തുകൊടുത്തില്ല. ഈ മാനഭംഗാനുഭവം ഡാൻറിയുടെ ഹൃദയത്തിനേല്പിച്ച ക്ഷതം അതിഭയങ്കരമായിരുന്നു. ഈ സംഭവത്തിനുശേഷം ഒരിക്കലെങ്കിലും അദ്ദേഹം പുറത്തിറങ്ങി സഞ്ചരിച്ചിട്ടില്ല. 1321 സെപ്റ്റംബർ 14-ാംനു-, തൻെറ 56-ാമത്തെ വയസ്സിൽ, അക്ഷയ്യമായ യശശ്ശരീരത്തെ ബാഹ്യലോകത്തിൽ നിലനിത്തികൊണ്ടു്, നശ്വരമായ ദേഹത്തെ ഉപേക്ഷിച്ചു് അദ്ദേഹം കാലയവനികയ്ക്കുള്ളിൽ നിത്യവിശ്രമം തേടി.

സാർവ്വലൗകികമായ രാഷ്ട്രീയപ്രശ്നങ്ങളുടെയെല്ലാം മൂലസ്ഥാനം റോമൻചരിത്രത്തിൽനിന്നു കണ്ടുപിടിക്കാമെന്നു ഡാൻറിക്കു നല്ല നിശ്ചയമുണ്ടായിരുന്നു. ജനസാമാന്യത്തിൻെറ പുരോഗമനത്തിനും, നിയമങ്ങളുടെ സാർവ്വത്രികമായ പ്രചരണത്തിനുംവേണ്ടി ദൈവത്താൽ സംസ്ഥാപിതമായിട്ടുള്ളതാണു് പ്രാചീനറോമൻസാമ്രാജ്യമെന്നും, പ്രാചീനത്തിൽനിന്നു് അധികം വിഭിന്നമല്ലാത്ത അഭിനവറോമൻസാമ്രാജ്യം സാർവ്വരാഷ്ട്രീയസമാധാനത്തേയും മനുഷ്യവഗ്ഗത്തിൻെറ ഉന്നമനത്തേയും സുസാധമാക്കുവാൻവേണ്ടി ദൈവത്തിൽനിന്നു നേരിട്ടുസിദ്ധിച്ചിട്ടുള്ള അധികാരത്തോടുകൂടിയ ഒരു ദിവ്യസ്ഥാപനമാണെന്നുമുള്ള വിശ്വാസം ഡാൻറിക്കുണ്ടായിരുന്നുവെന്നു തോന്നുന്നു. ലോകത്തിൻെറ ഏകച്ഛത്രാധിപത്യം റോമാക്കാക്കു ലഭിക്കുന്നതിലുള്ള ന്യായമെന്താണെന്നു് ഒരു ദശ്നംമുഖേന തനിക്കു ബോദ്ധ്യമായതായി "ഡി മോണാക്കിയാ" എന്ന ഗ്രന്ഥത്തിൻെറ ദ്വിതീയഭാഗത്തൊരിടത്തു് അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ടു്. അക്കാല

ത്തു് ഒരു ജർമ്മൻരാജകുമാരൻെറ ഹസ്തസ്ഥിതമായ രാജകീയഗൃദ്ധ്രൻ എന്നുകൊണ്ടു പ്രാചീനകാലത്തിലേപ്പോലെതന്നെ ഇററാല്യക്കു ലഭിച്ചുകൂടെന്നും, പേരുപോലെതന്നെ പ്രവൎത്തനത്തിലും എന്നുകൊണ്ടു 'റോമൻ' ആയിക്കൂടെന്നുമുള്ള ചിന്ത അദ്ദേഹത്തിൻെറ മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു. ലക്സംബർഗ്ഗിലെ ഹെൻറിയെ പ്രശംസിച്ചു രചിച്ചിട്ടുള്ളതും, സഭയേയും രാഷ്ട്രത്തേയും, പാപ്പാസ്ഥാനത്തേയും സാമ്രാജ്യത്തേയും പരാമൎശിക്കുന്ന ബൃഹത്പ്രശ്നങ്ങളെ വിവരിക്കുന്നതുമായ ഡി മോണാക്കിയാ എന്ന ഗ്രന്ഥത്തിൻെറ പ്രാരംഭഭാഗത്തൊരിടത്തു്, തൻെറ ഭൂതകാലപ്രവൎത്തനങ്ങൾ വെറും മിഥ്യയായിരുന്നെന്ന് അദ്ദേഹത്തിനുതന്നെ ബോദ്ധ്യപ്പെട്ടതായി രേഖപ്പെടുത്തിയിട്ടുള്ളതു പിൽക്കാലത്തുണ്ടായ ഈ അനുഭവങ്ങളിൽനിന്നായിരിക്കണം. ജനാധിപത്യഭരണസമിതിയുടെ വിപ്രവാസശിക്ഷയ്ക്കു പാത്രമായി ഡാൻറി വിദേശങ്ങളിൽ അലഞ്ഞുനടന്നതു് ഈ അഭിനവമായ രാഷ്ട്രീയവിശ്വാസത്തോടുകൂടിയായിരുന്നു. തന്മൂലം അനതിദീൎഘകാലത്തിനുള്ളിൽ, സഹവിപ്രവാസികളേയും സ്വപക്ഷവൎത്തികളേയും കൂട്ടിയിണക്കി, കേവലം ബാഹുബലംകൊണ്ടെങ്കിലും ഫ്ളോറൻസ് കീഴടക്കുന്നതിനുള്ള ഒരു യത്നത്തിൽ അദ്ദേഹം വ്യാപൃതനായി. പക്ഷെ ആ ശ്രമം ഫലോന്മുഖമല്ലെന്നു കാണുകയാൽ 1303-ൽ അവരിൽനിന്നും വിട്ടകന്നു സ്വതന്ത്രമായ ഒരു രാഷ്ട്രീയകക്ഷിയെ രൂപവൽകരിക്കുന്നതിനു് അദ്ദേഹം നിർബന്ധിതനായി; ആ യത്നവും വിഫലമായിട്ടാണു് കലാശിച്ചതു്.

മാതൃകാപ്രേമോജ്ജ്വലമായ ഒരു മഹനീയാദൎശത്തോടുകൂടി ഇററലിയിലെ ഒരു നഗരത്തിൽനിന്നു മറെറാരു നഗരത്തിലേയ്ക്കു ദാരിദ്ര്യസമേതനായി അലഞ്ഞുതിരിഞ്ഞും, സ്വാഭീഷ്ടങ്ങൾക്കു വിപരീതമായി ദൌൎഭാഗ്യം പ്രദാനംചെയ്ത മഹാദാരുണങ്ങളായ ഹൃദയക്ഷതങ്ങളെ ലോകത്തിനു പ്രദൎശിപ്പിച്ചും, അതിദീൎഘമായ വിപ്രവാസത്താൽ ക്ഷീണചിത്തനായ മഹാകവിയുടെ ജീവിതനൌക ജനസാമാന്യപരിചിന്തനമാകുന്ന മഹാബ്ധിയിൽക്കൂടി ഒഴുകിത്തുടങ്ങി. കാമം, അഹങ്കാരം, ധനപ്രമത്തത മുതലായവയിൽ മുഴുകി, അരാജകത്വത്തിലും സേച്ഛാപ്രഭുത്വത്തിലും നടമാടുന്ന ലോകത്തെ ഒരു സ്വൎഗ്ഗീയവീക്ഷണഗോപുരത്തിൽ നിന്നെന്നപോലെ, അദ്ദേഹം ദൎശിച്ചു. സാധുജനങ്ങളെ അവരുടെ ജോലികളിൽപ്പോലും നിൎദ്ദയം മൎദ്ദിക്കുന്ന മുതലാളിമാരെ അദ്ദേഹം സൂക്ഷിച്ചു. രാജാക്കന്മാരുടെ കല്മഷപ്രവൃത്തികളേയും, ഭൌതികശക്തിയും സമ്പത്തുമാൎജ്ജിക്കുന്നതിനായി സുവിശേഷവചനങ്ങളെത്തന്നെ പരിത്യജിക്കുന്ന ചില പുരോഹിതന്മാരുടെ നട

പടികളേയും അദ്ദേഹം വീക്ഷിച്ചു. ഒരു കൃസ്റ്റാനദീപ്രവാഹംപോലെയുള്ള മഹാന്മാരുടേയും സാധുക്കളുടേയും തന്നെപോലെയുള്ള സാന്മാർഗ്ഗികാധഃപതനത്തെ അദ്ദേഹം മനസ്സിലാക്കി. എന്തിന്, ലോകം ഒരു കല്മഷഗർത്തത്തിൽ ആകണ്ഠം ആണ്ടിരിക്കുന്ന വസ്തുത, സ്വഹൃദയമഹാദർപ്പണത്തിൽ അദ്ദേഹം തെളിഞ്ഞുകണ്ടു. ദയനീയമായ ഈ അവസ്ഥയിൽ തനിക്ക് ആശ്വാസപ്രദമായി, തന്റെ ബാല്യത്തിലെ പ്രണയഭാജനമേയുള്ളുവെന്നു ഡാൻറിക്കു ബോദ്ധ്യപ്പെട്ടു. അദ്ദേഹം ബിയാട്രീസിനെ സ്മരിച്ചു. അദ്വിതീയമഹാകാവ്യമായ "ഡിവീനാ കൊമീഡിയാ" നമുക്കു സന്ദത്തവുമായി.

ഇതിനിടകൊണ്ട് ഏതാനും നല്ല സാഹിത്യകൃതികൾ ഡാൻറി രചിച്ചുകഴിഞ്ഞിരുന്നു. പ്രേമവിധേയർ, നവ്യജീവൻ, ഡി മോണാർക്കിയാ, എന്നിവയെപ്പററി മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ മററുരണ്ട് അപൂർണ്ണഗദ്യകൃതികളാണ് "ഭാഷാസ്വാധീനം", "പ്രാശനം" എന്നിവ. ഇവയിൽ ആദ്യത്തേതിൽ, രാഷ്ട്രീയാശയവിനിമയത്തിനു പററിയ ഒരു "മാതൃകാ ഇററാല്യൻ ഭാഷയെ" രൂപവൽകരിക്കുവാൻ ശ്രമിക്കുകയും, ഇററാല്യൻഖണ്ഡകവിതകളുടെ കഥനരീതിയെ ക്രോഡീകരിക്കുകയും ചെയ്യുന്നു. രണ്ടാമത്തേതിലാകട്ടെ, പാമരക്കുപോലും സുഗ്രഹിതമാകത്തക്കവിധം താത്ത്വികന്യായങ്ങളെ സുലളിതമായി വിന്യസിക്കുന്നു. എന്നാൽ ഡാൻറിയുടെ നാമം അനശ്വരമാക്കിത്തീർത്തിരിക്കുന്നതു് ഇവയല്ല; പ്രത്യുത ഡിവീനാ കൊമീഡിയാ ആണു്.

വിപ്രവാസജീവിതകാലത്താണ് ഈ ഗ്രന്ഥം അദ്ദേഹം രചിക്കുവാൻ തുടങ്ങിയതെന്നു മുൻപു സൂചിപ്പിച്ചുവല്ലൊ. കയ്യെഴുത്തുഗ്രന്ഥം എപ്പോഴും തന്നോടുകൂടി കൊണ്ടുനടക്കുകയും, പ്രതിദിനം ഓരോഭാഗം എഴുതിച്ചേർക്കുകയുംആയിരുന്നു പതിവു്. അദ്ദേഹത്തിന്റെ മനസ്സിന്റെ ക്രമപ്രവൃദ്ധമായ പരലോകോന്മുഖത്വം ഈ കാവ്യത്തിന്റെ ക്രമപ്രവൃദ്ധമായ വികാസത്തിൽനിന്നു നമുക്കു ദൃശ്യമാകുന്നതാണ്. ഉദാഹരണമായി അദ്ദേഹത്തിന്റെ ഹൃദയത്തിൽ നാരകീയമായ ഭയങ്കരയാതനകളും കോപതാപവികാരങ്ങളും വിരോധവിദ്വേഷങ്ങളും ഓളംതല്ലിക്കൊണ്ടിരുന്ന കാലത്തു വിരചിതങ്ങളായവയത്രേ "നരക"ത്തിലെ ഘോരങ്ങളായ 33 സർഗ്ഗങ്ങൾ. അതിനെക്കാൾ മൃദുലതരമായ "ശോധനസ്ഥല"വർണ്ണന എഴുതിക്കൊണ്ടിരുന്നപ്പോൾ, അദ്ദേഹത്തിന്റെ ഹൃദയം ലോകത്തിലെ വിവിധക്ലേശങ്ങളിലും ആകുലതകളിലുംനിന്നുയർന്ന്, മതത്തിൽ ആശ്വാസംതേടാൻ ആരംഭിച്ചിരുന്നു. അഭൗതികമായ ശാന്തിയും ആ

നന്ദവും അനുഭവിച്ച ജീവിതാന്ത്യഘട്ടത്തിൽ വിരചിച്ചവയാണ് "പറുദീസാ"യിലെ സർഗ്ഗങ്ങളെല്ലാം. അക്കാലത്തു 'വിശുദ്ധപർവ്വത'ത്തിൽ ആരോഹണംചെയ്തു, അതിൻെറ ഏകാന്തവും ഹിമാദ്രിസുന്ദരവുമായ ശൃംഗത്തിന്മേൽനിന്നു കൊണ്ടു താഴെ, പ്രാന്തപ്രദേശങ്ങളിൽ, അലഞ്ഞുകൊണ്ടിരുന്ന അനേകമ്പാഹരായ ജനക്കൂട്ടത്തെ അദ്ദേഹം അഭിവീക്ഷിക്കുകയായിരുന്നു. ഇവിടെവെച്ചാണ് അദ്ദേഹം പരേതയായ തൻെറ പ്രാണപ്രേഷ്ഠപ്രണയിനിയുമായി ഒരു അഭൗതികസംസർഗ്ഗത്തിൽ ഏർപ്പെട്ടതു്. തന്മൂലം മരണം അദ്ദേഹത്തിനു പ്രിയതരനായ ഒരു സുഹൃത്തുമാത്രമായിരുന്നു. ആ അനുപമസുന്ദരിയുടെ ഹസ്തംവഹിച്ചുകൊണ്ട്, ആനന്ദകേദാരമായ പറുദീസായെ അധിരോഹണംചെയ്യുന്ന ഒരു മഞ്ജുളസ്വപ്നത്തിൽ ലീനചിത്തനായിരിക്കുകയായിരുന്നു അദ്ദേഹം.

ഡിവീനാ കൊമീഡിയാ ഡാൻറിയുടെ ഹൃദയത്തിൻെറ പ്രകടനം മാത്രമാകുന്നു. ആ ഗ്രന്ഥം വായിക്കുമ്പോൾ മഹാകവിയുമായുള്ള ഒരു അഭിമുഖസംഭാഷണത്തിൻെറ അനുഭൂതിയാണ് നമുക്കുണ്ടാകുന്നതു്. അന്നത്തേതിൽനിന്നു ബഹുധാ വ്യത്യസ്തമായ ഒരു ലോകത്തിൽ ജീവിക്കുന്ന നമ്മുടെ ഹൃദയങ്ങളെപ്പോലും നിഷ്പ്രയാസം വികാരതരളിതമാക്കുന്ന അദ്ദേഹത്തിൻെറ പ്രതിഭാവിലാസത്തെപ്പററി എന്തുപറയട്ടെ! നമ്മുടെ വിശ്വാസമെന്തുതന്നെ ആയിരുന്നാലും, ആദർശങ്ങൾ എന്തുതന്നെ ആയിരുന്നാലും, അദ്ദേഹം കരയുമ്പോൾ നാമും കരഞ്ഞുപോകുന്നു; അദ്ദേഹം അവജ്ഞ ഭാവിക്കുമ്പോൾ നമുക്കും അതേവികാരംതന്നെയുണ്ടാകുന്നു. അനേകം ശതവർഷങ്ങൾ കഴിഞ്ഞിട്ടും, സ്വാംഗുലികളെക്കൊണ്ടു നമ്മുടെ ഹൃദയത്തെ സ്പൃശിക്കുന്നതിന് അദ്ദേഹത്തിന് അസാധാരണമായ ഒരു വശ്യശക്തി ഉള്ളതായി കാണുന്നു. അദ്ദേഹത്തിൻെറ കൃതിയുടെ അനശ്വരത അധികം ആശ്രയിച്ചിരിക്കുന്നതു് അതിൻെറ പ്രതിപാദനരീതിയേയല്ല; പിന്നെയോ, മനുഷ്യവർഗ്ഗത്തെ മുഴുവൻ ഉള്ളംകൈയിലടക്കിയിരിക്കുന്ന അദ്ദേഹത്തിൻെറ പ്രാപ്തിയിലാണ്. തൻെറ ചുററുപാടുമുണ്ടായിരുന്നവരുടെ ഹൃദയങ്ങളെ അദ്ദേഹം കൈക്കലാക്കിയിരുന്നു; അവരതന്നെയാണ് അദ്ദേഹത്തിൻെറ കവിതയിൽ ഇന്നും തുടിച്ചുകൊണ്ടിരിക്കുന്നതു്. മനുഷ്യർ വാർദ്ധക്യംപ്രാപിച്ചു മരിച്ചാലും, മനുഷ്യവർഗ്ഗം എന്നും അഭഗ്നമായിത്തന്നെ നിലനില്ക്കുന്നുണ്ടല്ലോ.

ഡാൻറിയുടെ കൃതികൾ അദ്ദേഹത്തിൻെറ സമ്പൂർണ്ണമായ ഒരു ജീവിതചിത്രീകരണമാണെന്നു പറയാം. 'നവ്യജീവൻ' സ്വജീവിതപ്രഭാതകാലത്തിലെ പ്രണയചരിത്രമാണെന്നു പറഞ്ഞുവല്ലോ. ബിയാട്രീ

സിൻെറ ദേഹവിയോഗംമുതൽ, വിപ്രവാസശിക്ഷാഘട്ടംവരെയുള്ള കാലത്തിലെ അദ്ദേഹത്തിൻെറ ചെയ്തികളേയും ചിന്തകളേയും അതിൽ സമഗ്രമായി ക്രോഡീകരിച്ചിട്ടുണ്ട്. ഡിവീനാ കൊമീഡിയാ വിപ്രവാസാരംഭംമുതലുള്ള പ്രവൎത്തനങ്ങളുടെ ശരിയായ ഒരു വിവരണമാണെന്നും, പ്രസ്തുതകൃതിയിലെ സൂചനകളിൽനിന്ന് അദ്ദേഹം എവിടെയെല്ലാം അലഞ്ഞുതിരിഞ്ഞുവെന്നും ഏതെല്ലാം ഘട്ടങ്ങളെ അഭിമുഖീകരിച്ചുവെന്നും നിൎണ്ണയിക്കാവുന്നതാണെന്നും, അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ചുരുക്കത്തിൽ, നരക,ശോധനസ്ഥല,പറുദീസാകളുടെ ദൎശനത്തിൻെറ ഒരു വിവരണമെന്നതിനേക്കാൾ ഒരു അന്നദിനക്കുറിപ്പാണതെന്നാണ് വിദഗ്ദ്ധജനമതം. മററുകൃതികളിലെന്നപോലെ ഇതിലും അദ്ദേഹത്തിൻെറ താത്വികവും രാഷ്ട്രീയവുമായ അഭിപ്രായങ്ങൾ സുവിദിതമായി രേഖപ്പെടുത്തിയിട്ടുണ്ട്. അസാമാന്യപാടവത്തോടുകൂടി സജ്ജീകൃതമായ ഒരു മനോഹരചിത്രശാലയും പ്രസ്തുതമഹാകാവ്യത്തിൽ അന്തർലീനമായിട്ടുണ്ട്. പാത്രചിത്രീകരണത്തിൽ ഡാൻറിയെ അതിശയിക്കുന്ന മഹാകവികൾ അപൂൎവ്വമാണെന്നുതന്നെ പറയാം.



II

ഹതഭാഗ്യനായ ഡാൻറിയുടെ ചൈതന്യം, ആരാധനാമൂൎത്തിയായ സ്വപ്രണയഭാജനത്തിൻെറ—ബിയാട്രീസിൻെറ—സാന്നിദ്ധ്യംതേടി നരകം, ശുദ്ധീകരണസ്ഥലം, സ്വൎഗ്ഗം എന്നീ സ്ഥലങ്ങൾ തരണംചെയ്യുന്നതാണ് മൂന്നു പുസ്തകങ്ങളിലായി 100 സൎഗ്ഗങ്ങളുള്ള ഈ മഹാകാവ്യത്തിലെ പ്രതിപാദ്യവിഷയമെന്നു ചുരുക്കത്തിൽ പറയാം. കഥാനായകനായ കവി "സിംഹവ്യാഘ്രശല്യാദിമൃഗഗണസംകീൎണ്ണ"മായ ഒരു മഹാരണ്യത്തിൽ ഏകനായും മാൎഗ്ഗഭ്രഷ്ടനായും അകപ്പെടുന്നു. അവിടെ യഥാക്രമം ഒരു പുള്ളിപ്പുലിയും സിംഹവും ചെന്നായും അദ്ദേഹത്തെ എതിരിടുന്നു. ഈ ഹിംസ്രജന്തുക്കളിൽനിന്നു രക്ഷനേടുവാൻവേണ്ടി ഒരു പൎവ്വതാഗ്രത്തെ പ്രാപിക്കുവാൻ ശ്രമിക്കവേ, പ്രാചീനറോമൻമഹാകവിയായ വെർജിൽ സഹായത്തിനു പ്രത്യക്ഷപ്പെടുന്നു. ഡാൻറി ആ റോമൻകവികോകിലത്തെ പിൻതുടൎന്നു നരകത്തിലേയ്ക്കു പോകുന്നു. നരകത്തിൻെറ ഒൻപതു കക്ഷ്യകളും തരണംചെയ്യുന്നു. ഈ ഓരോ കക്ഷ്യയിലും പാപികന്മാർ ഭയങ്കരമായവിധം ശിക്ഷിക്കപ്പെട്ടിരിക്കുന്നതായി മഹാകവി വൎണ്ണിക്കുന്നു. സാഹിത്യത്തിലും സമുദായത്തിലും രാഷ്ട്രത്തിലും മതത്തിലും പ്രഥിതചരിതന്മാരായ അനേകംപേർ തങ്ങളുടെ പാപങ്ങൾനിമിത്തം അവിടെ പീഡനമനുഭവിക്കുന്നതു മഹാകവിയുടെ നേത്രങ്ങളിൽ പെടാതിരിക്കുന്നില്ല.

അനന്തരം ഡാൻറിയും വെർജിലും നരകഗർത്തത്തിൽനിന്ന വിമുക്തരായി, താരകാശോഭിതമായ ശോധനസ്ഥലത്തേയ്ക്ക് (ശുദ്ധീകരണസ്ഥലത്തേയ്ക്ക്) പോകുന്നു. ശോധനസ്ഥലത്തിലെ സപ്തകക്ഷ്യകളിലും, ലോകത്തിൽ പാപികളായിരുന്ന പശ്ചാത്താപത്തോടെ മരണംപ്രാപിച്ചിട്ടുള്ള മനുഷ്യർ ശിക്ഷയനുഭവിക്കുന്നതായി അവർ കണ്ടു. ദാംഭികന്മാർ അസൂയാലുക്കൾ, പരോൽക്കർഷാസഹിഷ്ണുക്കൾ, ദ്രവ്യാഗ്രഹികൾ, കോപനശീലർ, കർത്തവ്യവിലോപികൾ, വിഷയലമ്പടർ, ഭോജനലുബ്ധന്മാർ ഇവരൊക്കെയാണ് ഇവിടത്തെ യാതനാദേഹികൾ. ശോധനസ്ഥലം കടന്നപ്പോൾ ഉദയാസ്തമനങ്ങളോ പാപമാകുന്ന മേഘത്തിൻെറ ലാഞ്ഛനമോ ഇല്ലാത്ത അതിമനോഹരമായ വിഭാതകാലാകാശത്തിൽ സുന്ദരമായ ധ്രുവനക്ഷത്രമെന്നപോലെ, സ്വർഗ്ഗത്തിൽനിന്ന നിയുക്തയെന്നവണ്ണം, ഒരു ലലനാലലാമം—ഡാൻറിയുടെ ബിയാട്രീസ്—പ്രത്യക്ഷീഭൂതയായി. സർവ്വലോകസുന്ദരിയായി, ഭുവനത്രയമോഹിനിയായി, പാടലകുസുമതതിയാലാവൃതയായി, ഹരിതാംബരാച്ഛാദിതയായി, സ്വർഗ്ഗത്തിൽനിന്ന് അവരോഹണംചെയ്ത ആ സർവ്വപ്രേമനിധിയായ ബിയാട്രീസാണ് അനന്തരം ഡാൻറിക്ക മാർഗ്ഗദർശനംചെയ്തത്.

അവർ പറുദീസായെ (സ്വർഗ്ഗത്തെ) പ്രാപിച്ച്, സ്വർഗ്ഗത്തിൻെറ ഒൻപതു കക്ഷ്യകളേയും തരണംചെയ്തു. നീതിമാന്മാരും വിശുദ്ധന്മാരുമായ മഹാമതികളാണ് ഇവിടെയെല്ലാം സൗഭാഗ്യമനുഭവിക്കുന്നത്. റോമൻസാമ്രാജ്യത്തിൻെറ പ്രതാപത്തെ കീർത്തിക്കുന്നതിനും തോമസ് അക്വിനാസ്, ഫ്രാൻസിസ് അസീസി മുതലായ വിശുദ്ധന്മാരുടെ അമാനുഷികമഹത്വത്തെ വർണ്ണിക്കുന്നതിനും മഹാകവി ഈ സന്ദർഭത്തെ ഉപയോഗിക്കുന്നുണ്ട്. നവമകക്ഷ്യയിൽവെച്ചു മഹാകവി ദൈവികമഹത്വത്തെ സമ്യക്കായി ദർശനംചെയ്യുന്നു. ഗംഭീരവും പ്രവൃദ്ധവുമായ ആ പ്രഭാഗത്തിൽ ത്രിവർണ്ണോപേതമായ മൂന്നു ഗോളങ്ങൾ, ഏകതേജനബദ്ധമായി സ്ഥിതിചെയ്യുന്നതു് അദ്ദേഹം കണ്ടു. "ആകാശത്തിലെ സൂര്യനേയും സർവ്വനക്ഷത്രങ്ങളേയും ചലിപ്പിക്കുന്ന സ്നേഹത്താൽ പ്രേരിതമായി, തുല്യവേഗത്തിൽ ചരിക്കുന്ന ഒരു ചക്രംപോലെ, ഇച്ഛാശക്തി മുന്നോട്ടു കുതിച്ചു". ഇങ്ങനെ കാവ്യം അവസാനിക്കുന്നു.

വിശ്വവിഖ്യാതമായ ഡിവീനാ കൊമീഡിയായുടെ സർഗ്ഗശതങ്ങളിൽ അടങ്ങിയിരിക്കുന്ന കഥാതത്വം ഏതാണ്ട് മുകളിൽ ഉദ്ധരിച്ചതാണ്. സാങ്കേതികപദബഹുലവും ആശയഗംഭീരവുമായ ഈ മഹാകാ

വ്യത്തിൽ പലതരത്തിലുള്ള പ്രമേയങ്ങളെപ്പററി പ്രതിപാദിക്കുന്നുണ്ട്. 1300-ൽപരം ആളുകളേയും സ്ഥലങ്ങളേയുംപററി ഈ മഹാകാവ്യത്തിൽ വർണ്ണിച്ചിരിക്കുന്നു. എന്നാൽ കഥാഘടനയേക്കാൾ അനുവാചകർക്ക് വിജ്ഞാനോദ്ദീപകമായിരിക്കുന്നതു്, കുസുമങ്ങളിൽനിന്നു മകരന്ദമെന്നപോലെ, ഓരോ പാത്രങ്ങൾവഴിയായി വഴിഞ്ഞൊഴുകുന്ന രാഷ്ട്രീയാദർശങ്ങളുടേയും വേദശാസ്ത്രവിചിന്തനങ്ങളുടേയും മതപരമായ വിശ്വാസത്തിൻേറയും അനന്യസുലഭമായ പ്രവാഹമാകുന്നു. ഈ കാവ്യനിർമ്മാണത്തിലേയ്ക്കുവേണ്ടി, ഡാൻറി, താൻ ഫ്ളോറൻസിലെ ജനാധിപത്യപ്രാഡ്വിവാകപ്രമുഖനായി രണ്ടുമാസം ജോലിനോക്കിയ 1300-ലേയ്ക്കു പിന്തിരിഞ്ഞു. 1300ഏപ്രിൽ 18-ാംതിയതി വെള്ളിയാഴ്ച പ്രഭാതംമുതൽ ഏഴുദിവസത്തേയ്ക്കുണ്ടായ ഒരു ദർശനത്തെ, ഇരുപതുകൊല്ലത്തിനുശേഷം സ്വജീവിതാന്ത്യഘട്ടത്തിൽ, അദ്ദേഹം വിവരിക്കുന്നു. ആകയാൽ 1300 ഏപ്രിൽമാസത്തിനുശേഷം തനിക്കോ തൻെറ സഹപ്രവർത്തകർക്കോ സംഭവിച്ചിട്ടുള്ളവകളെയെല്ലാം പ്രവചനങ്ങളായി ഇതിൽ പ്രതിപാദിച്ചിരിക്കുന്നു.



മദ്ധ്യയുഗസാഹിത്യത്തിൽ മരണാനന്തരജീവിതത്തെപ്പററിയുള്ള ദർശനങ്ങൾ ഒരു നവ്യപ്രസ്ഥാനമൊന്നുമല്ലായിരുന്നു. പക്ഷെ അതു്, ഈ കാവ്യത്തിലുള്ളതുപോലെ, സാർവ്വത്രികപ്രസക്തിയുള്ളതും സാർവ്വത്രികപ്രചാരയുക്തവുമായ ഒരു മഹാകാവ്യത്തിൻെറ ഇതിവൃത്തമായി ഇതിനുമുൻപൊരിക്കലും പ്രകീർത്തിക്കപ്പെട്ടിരുന്നില്ല. എന്നുമാത്രമല്ല, ഭൂസ്വർഗ്ഗപാതാളങ്ങളിൽക്കൂടെയുള്ള കല്പിതസഞ്ചാരങ്ങളിൽ പ്രസക്തി പ്രദർശിപ്പിച്ചിരുന്ന അക്കാലത്തെ കവികളുടേതിൽനിന്നു വളരെ വിഭിന്നമാണു് ഡാൻറിയുടെ ദർശനം. പ്രാചീനറോമൻകവിസാർവ്വഭൗമനായ വെർജിലിൻെറ എനിയഡു് (Aeneid) എന്ന മഹാകാവ്യത്തെ ഡാൻറി അനുകരിക്കുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ആഗസ്റ്റീനോസ്, ബേത്തിയസ്, ബർണ്ണാർഡ്, റിച്ചാഡ്ഡുവിക്ടർ, തോമ്മസ് അക്വിനാസ് മുതലായി മദ്ധ്യയുഗത്തിൽ ജീവിച്ചിരുന്ന മഹാതാത്വികന്മാരുടെ കൃതികളിലെ ആശയങ്ങളും ഡാൻറിക്കു സഹായകമാകാതിരുന്നിട്ടില്ല. ഇവരുടെ ഗ്രന്ഥങ്ങളിൽ അദ്ദേഹം എത്ര നിഷ്ണാതനായ പണ്ഡിതനായിരുന്നുവെന്നു ഡിവീനാ കൊമീഡിയാ തെളിയിക്കുന്നുണ്ട്. ദാർശനികന്മാരുടെ ശുഷ്കങ്ങളായ ആശയങ്ങൾ ഡാൻറിയുടെ പ്രതിഭാവിലാസത്തിനു വിധേയമായപ്പോൾ ഒന്നാംതരം കവിതകളായിത്തീർന്നു. ചിലരുടെമാത്രം ഹസ്തസ്ഥിതമായിരുന്ന പ്രസ്തുതാശയനിശ്രേണിയെ ഡാൻറി ജനസാമാന്യത്തിൻെറ പൊതുസ്വത്താക്കിത്തീർത്തു.

അങ്ങനെ ഡിവീനാ കൊമീഡിയാ കേവലം ഒരു ദർശനത്തിൻെറ അവസ്ഥയെ അതിലംഘിക്കുന്നു. ഈ മഹാഗ്രന്ഥത്തിൽ ഡാൻറി തൻെറ സമകാലീനലോകത്തിലെ ജ്ഞാനവും ഭക്തിയുമെല്ലാം സംഗ്രഹിക്കുകയും, തനിക്കു മുൻപുണ്ടായിരുന്ന മഹാമതികളുടെ ആത്മീയോപദേശങ്ങളെ ക്രോഡീകരിക്കുകയും ചെയ്യുന്നു. മദ്ധ്യയുഗങ്ങളിലെ ഒരു മാതൃകാകത്തോലിക്കനായ കവി, ഒരു പരലോകദർശനവ്യാജേന, അക്കാലത്തെ ജനസാമാന്യത്തിൻെറ സാക്ഷാൽസ്ഥിതിയെ ചിത്രീകരിക്കുകയാണ് ചെയ്യുന്നത്. ജനാവലിയെ അസാന്മാർഗ്ഗികജീവിതപഥത്തിൽനിന്ന് ഉദ്ധരിക്കുവാനും, രാഷ്ട്രത്തിന് ഒരു നവജീവൻ പ്രദാനംചെയ്യുവാനും, സ്വരാജ്യക്ഷതങ്ങളെ പരിഹരിക്കുവാനുമായി ദൈവനിയുക്തനായ ഒരു പ്രേഷിതപ്രവരനായി ഡാൻറി ഈ മഹാകാവ്യത്തിൽ പരിലസിക്കുന്നു. മനുഷ്യരെ ആദ്ധ്യാത്മികവും ആധിഭൗതികവുമായ കഷ്ടതകളിൽനിന്നു മോചിപ്പിക്കണമെന്നുള്ളതാണ് അദ്ദേഹത്തിൻെറ ഗ്രന്ഥോദ്ദേശ്യം. "ധനസഹായത്താലല്ല, ദൈവപ്രസാദത്താലാണ് ഞാൻ ഈ സ്ഥിതിയിലായിരിക്കുന്നത്" എന്നാണ് ഒരിക്കൽ ഇററലിയിലെ കർദ്ദിനാളന്മാർക്കു ഡാൻറി എഴുതിയത്.

മനുഷ്യജീവിതം നശ്വരമാണെന്നും, ചിരന്തനമായ ഒരു ഭാഗ്യാവസ്ഥയിലേയ്ക്കുള്ള പരിശീലനമാണ് ഈ ലോകത്തിൽ മനുഷ്യൻെറ ലക്ഷ്യമെന്നും, അസന്ദിഗ്ദ്ധമായ വാക്കുകളിൽ മഹാകവി വിളംബരംചെയ്യുന്നു. "നിർഭാഗ്യരേ, നാം വെറും കൃമികളാണെന്നും, അത്യുന്നതമായ ഒരു സൗഭാഗ്യാവസ്ഥയെ പ്രാപിക്കുവാൻ നിയുക്തരാണെന്നും നിങ്ങൾക്കറിഞ്ഞുകൂടേ?" എന്നു മഹാകവിതന്നെ ചോദിക്കുന്നു. മറെറാരിടത്ത്, ലോകത്തിൻെറ ക്ഷണികതയെപ്പററി കവി പാടുന്നതിങ്ങനെയാണ്: "മനുഷ്യശക്തികളേ! നിങ്ങളുടെ മഹത്ത്വം അതിൻെറ പരമാവധിയിൽപോലും എത്ര നിസ്സാരമാകുന്നു!. ഭൗതികപ്രതാപങ്ങളുടെ ഒച്ച, നാലുഭാഗത്തേയ്ക്കും അടിച്ചുകൊണ്ടിരിക്കുന്ന കാററിൻെറ ഒച്ചയ്ക്കു തുല്യമാകുന്നു... മനുഷ്യരുടെ സ്മരണയിൽ (നിങ്ങൾ) സജീവരായിരിക്കുന്നത് ഒരായിരം കൊല്ലമായിരുന്നാൽതന്നെയും, നിത്യത്വത്തോടു തുലനംചെയ്യുമ്പോൾ അതു നിമിഷത്തേക്കാൾ നിസ്സാരമാകുന്നു." മനുഷ്യർ ഇച്ഛാസ്വാതന്ത്ര്യത്തോടുകൂടിയവരാണെന്നും, അവരുടെ പല വിപത്തുകൾക്കും കാരണം, ഭൗതികാധികാരത്തേയും ആദ്ധ്യാത്മികാധികാരത്തേയും തമ്മിൽ അനർഹമായവിധം കൂട്ടിക്കുഴയ്ക്കുന്നതാണെന്നും മറെറാരു സന്ദർഭത്തിൽ ചിന്തകനായ ആ കവി പാടിയിരിക്കുന്നു.

തൻെറ ബഹുമാനപാത്രമായ കത്തോലിക്കാസഭയുടെ പ്രബോധനങ്ങളെ യഥാസന്ദർഭം ആവിഷ്കരിക്കുന്നതിലും ഈ കാവ്യത്തിൽ കവി അലസനായിരുന്നിട്ടില്ല. ശോധനാസ്ഥലത്തിലെ ഒന്നിലധികം ആത്മാവുകളെക്കൊണ്ടു പ്രാർത്ഥനയുടെ മഹാശക്തികളെ ഈ വിധം കവി പാടിക്കുന്നു: "ഭൂമിയിലുള്ളവരുടെ സഹായത്താൽ ഇവിടെ അനേകം നന്മകൾ ചെയ്യുവാൻ സാധിക്കും." "ലോകത്തിൽ ദൈവാനുഗ്രഹത്തിൽ ജീവിക്കുന്നവരുടെ ഹൃദയത്തിൽനിന്നും ഉൽഗമിക്കുന്ന പ്രാർത്ഥനയല്ലാതെ, ഞങ്ങളെ സഹായിക്കത്തക്കതായി മറെറാന്നും സ്വർഗ്ഗത്തിൽ ഇതേവരെ അറിയപ്പെട്ടിട്ടില്ല." കാവ്യത്തിൻെറ തൃതീയഭാഗമായ പറുദീസായിലെ സർഗ്ഗങ്ങൾ എല്ലാംതന്നെ സഭയുടെ മഹനീയസിദ്ധാന്തങ്ങൾ ഭംഗിയായി കോർത്തിണക്കിയിട്ടുള്ള ഒരു മനോഹരമാല്യമാകുന്നു. സഭയ്ക്കു് ആധാരമായിരിക്കുന്ന മൗലികതത്വങ്ങളെയും, സഭ സ്വീകരിച്ചിരിക്കുന്ന ആരാധനക്രമത്തിൻെറ വിവിധവശങ്ങളേയും, സഭയിലെ വിശുദ്ധന്മാരുടെ മഹത്വങ്ങളേയും, മഹാകവി സമ്യക്കായി പ്രകീർത്തിക്കുന്നുണ്ടു്.



സാമുദായികമായ പ്രശ്നങ്ങളിലും കവിയുടെ ശ്രദ്ധ ചെല്ലാതിരിക്കുന്നില്ല. അധഃപതനഗർത്തത്തിലേയ്ക്കു ത്വരിതഗമനം ചെയ്തുകൊണ്ടിരിക്കുന്ന ജനസാമാന്യത്തിനു് ഒരു രക്ഷാഹസ്തം നീട്ടിക്കൊടുക്കുകയെന്നതാണല്ലോ കവിയുടെ കീർത്തനത്തിൻെറ ഉദ്ദേശ്യം. സാമുദായികമായ എല്ലാദൂഷ്യങ്ങളേയുംതന്നെ കവി നരകശുദ്ധീകരണസ്ഥലങ്ങളിൽ കൊണ്ടുവന്നു ശിക്ഷിക്കുന്നുണ്ടു്. ദ്രവ്യാഗ്രഹം, ഭോഗേച്ഛ, വിഷയലമ്പടത്വം മുതലായി അക്കാലത്തു ജനങ്ങളിൽ കടന്നുകൂടിയിരുന്ന ദുരാചാരങ്ങളെ അതിഭയങ്കരമായ രീതിയിലാണു് മഹാകവി വീക്ഷിക്കുന്നതു്. അത്തരം കുററക്കാരെ—അവർ ആദ്ധ്യാത്മികമോ ഭൗതികമോ ആയ അധികാരത്തിൻെറ പരമകോടിയിലിരിക്കുന്നവരായിരുന്നാൽതന്നെയും—നരകശോധനാസ്ഥലങ്ങളിൽ പിടിച്ചുകൊണ്ടുവന്നു മാതൃകായോഗ്യമായവിധം കവി ശിക്ഷിക്കുന്നു. ഫ്ളോറൻസിലെ വനിതകളുടെ വസ്ത്രധാരണരീതിപോലും കവിയുടെ കർക്കശമായ നിരൂപണത്തിനു പാത്രീഭവിക്കാതിരിക്കുന്നില്ല. "ഫ്ളോറൻസിലെ ലജ്ജയില്ലാത്ത ഈ വനിതകൾ, പൊതുജനവീക്ഷണലക്ഷ്യമാക്കി, തങ്ങളുടെ മാറിനെ മറയ്ക്കാതെ നടക്കുന്നപക്ഷം, അവരെ കുററപ്പെടുത്തുന്ന ഒരു കാലം അടുത്തുതന്നെ ഉണ്ടാകുന്നതാണു്. തങ്ങളുടെ അവയവങ്ങളെ ആച്ഛാദനംചെയ്തു സഞ്ചരിക്കുന്നതിനു പരപ്രേരണ വേണ്ടിവരത്തക്കവണ്ണം ആദ്ധ്യാത്മികശിക്ഷണം ആവശ്യമായിരിക്കുന്ന അപരിഷ്കൃതസ്ത്രീ ആരാണുള്ളതു്!" എന്നിങ്ങനെയാണു സ്വസുഹൃത്തായിരുന്ന 'ഫോറസ്സി'യെക്കൊണ്ടു കവി പറയിച്ചിട്ടുള്ളതു്.

ഡാൻറിയുടെ ഡിവീനാ കൊമീഡിയാ സർവ്വോപരി ധ്വനിപ്രധാനമായ ഒരു മഹാകാവ്യമാകുന്നു; അഥവാ മിസ്റ്റിക്‌പ്രധാനത്തിലുള്ള കാവ്യങ്ങളുടെ മകുടമാണ് അതെന്നു പറയാം. "ലോകത്തിൻെറ ഉൽപത്തിസ്ഥിതിഗതികൾക്കു നിദാനമായ ആ പരമരഹസ്യതത്വത്തെ ആരായുമ്പോൾ നമ്മുടെ ഇന്ദ്രിയങ്ങൾക്കും മനസ്സിനും അനനുഭൂതമാകുന്ന അവാച്യമായ ഒരു ദിവ്യസൗന്ദര്യധാമത്തിൻെറ ദർശനത്തിൽ നമ്മുടെ അന്തഃസത്വത്തിനു് ഉളവാകുന്ന അപൂർവ്വാഹ്ലാദസമ്പത്തിയുടെ ആവിഷ്കരണ"ത്തിനു്—ദൈവവും ആത്മാവുമായി ദൃഢബന്ധത്തിലേപ്പെട്ടിരിക്കുന്ന അവസ്ഥയ്ക്കു്—ആണല്ലോ മിസ്റ്റിസിസം എന്നു പറയുന്നതു്. വാച്യമായ അർത്ഥത്തിനപ്പുറമെ ആത്മീയമായ ഏതെങ്കിലും ഒരു തത്വത്തേയുംകൂടി ഉള്ളടക്കിയിട്ടുള്ള കവിതയ്ക്കു മിസ്റ്റിക്‌കവിതയെന്നു പറയാം. ഡാൻറിയുടെ മഹാകാവ്യം ആപാദചൂഡം ഒരു മിസ്റ്റിക്‌കവിതയാകുന്നു. ഈ കാവ്യത്തിൽ ഡാൻറി മനുഷ്യവർഗ്ഗത്തെയാണു് പ്രതിനിധീകരിക്കുന്നതു്. അദ്ദേഹം അകപ്പെട്ട അരണ്യം, രാഷ്ട്രീയമായ അനാഥത്വവും, ദൈവനിഷ്ഠാസനമാകുന്ന അന്ധകാരവും, ദുഷ്കർമ്മങ്ങളും അധർമ്മങ്ങളുമാകുന്ന വന്യമൃഗങ്ങളും ചേർന്ന ഈ ലോകം തന്നെ. ആ അരണ്യത്തിൽ അദ്ദേഹത്തെ അഭിമുഖീകരിക്കുന്ന വന്യമൃഗങ്ങൾ പുള്ളിപ്പുലി (സുഖഭോഗതൽപരത)യും, സിംഹ(അഹംകാരിത്വ)വും, ചെന്നായും(ദ്രവ്യാഗ്രഹവും) ആണു്. നരകശോധനസ്ഥലങ്ങളിൽ ഡാൻറിക്കു മാർഗ്ഗദർശനം ചെയ്യുന്ന വെർജിൽ സ്വാഭാവികയുക്തിയേയും, മാനുഷികതത്വജ്ഞാനത്തേയും, ഭൗമികപറുദീസായിലെ മാർഗ്ഗദർശകയായ ബിയാട്രീസ് ദൈവികജ്ഞാനത്തേയും പ്രതിനിധീകരിക്കുന്നു. ഡിവീനാ കൊമീഡിയായിലെ പ്രമേയം മുഴുവനും ഈ ആദ്ധ്യാത്മികമായ അർത്ഥത്തോടുകൂടി മനസ്സിലാക്കാവുന്നതാണു്.

പ്രസ്തുതമഹാകാവ്യം ഒരു മിസ്റ്റിക്‌കവിതയായിരിക്കുന്നതുപോലെതന്നെ ത്രയോദശാബ്ദശതകത്തിലെ ഇററലി ചിത്രീകൃതമായിട്ടുള്ള ഒരു ആലേഖമാണെന്നും പറയാം. 'റോസെററി', ഡയോനിസി' മുതലായ വിമർശകന്മാർ ചെയ്തിരിക്കുന്നതുപോലെ ചരിത്രപരമായ അർത്ഥത്തെ മുൻനിർത്തിയും ഈ കാവ്യത്തെ വ്യാഖ്യാനിക്കാവുന്നതാണു്. അരണ്യത്തിലകപ്പെട്ടിരിക്കുന്ന കവി രാഷ്ട്രീയാനാഥത്വത്തിൽ അധഃപതിച്ചിരിക്കുന്ന റോമൻജനതയാണു്. അരണ്യത്തിൽ അദ്ദേഹം അഭിമുഖീകരിക്കുന്ന പുള്ളിപ്പുലിയും സിംഹവും ചെന്നായും, ഫ്ളോറൻസും ഫ്രാൻസും റോമ്മായിലെ പേപ്പൽസിംഹാസനവുമത്രെ. അദ്ദേഹത്തിനു മാർഗ്ഗദർശനംചെയ്യുന്ന വെർജിലും ബിയാട്രീസും, പ്രാചീനറോമൻസാ

സാമ്രാജ്യാഭിമാനജന്യമായ രാഷ്ട്രീയാദർശങ്ങളും കത്തോലിക്കമതപ്രോക്തമായ ആദ്ധ്യാത്മികതത്വങ്ങളും ആകുന്നു. വെർജിൽ, താനാരെന്നു ഡാൻറിയെ പരിചയപ്പെടുത്തുന്നതുതന്നെ ഇങ്ങനെയാണ്:

"And born of Lombard parents, Mantuans both
By country, when the power of Julius yet
Was scarcely firm. At Rome my life was past
Beneath the mild Augustus, in the time
Of fabled deities and false.........…"

ജൂലിയസ് സീസർ റോമാസാമ്രാജ്യത്തിൻെറ സർവ്വാധിപതിയാകുന്നതിനു മുൻപ് അവിടെ നിലവിലിരുന്ന ജനായത്തഭരണസമ്പ്രദായമാണല്ലൊ ഡാൻറിയുടേയും രാഷ്ട്രീയാദർശം. ആ വിധത്തിൽ നോക്കിയാൽ, 13-ം 14-ം ശതാബ്ദങ്ങളിലെ ഇററലിയുടെ രാഷ്ട്രീയചരിത്രമാണ് ഈ ഗ്രന്ഥത്തിലെ പ്രമേയമെന്നു പറയാം.

ഏതത്ഥത്തിൽ വ്യാഖ്യാനിച്ചാലും, ലോകസാഹിത്യത്തിലെ ഏററവും അനുപാദ്യമായ ഒരു ഭാഗമാണ് ഡാൻറിയുടെ 'നരകം.' മരണാനന്തരജീവിതത്തിൽ പാപികൾ അനുഭവിക്കുന്ന പീഡനങ്ങൾ, ഈ ലോകത്തിൽ മനുഷ്യർ അനുഭവിക്കുന്ന ദണ്ഡനങ്ങൾപോലെതന്നെ ആയിരിക്കുമെന്നു മഹാകവി വിചാരിച്ചിരിക്കണം. ഡാൻറിയുടെ നരകം, അദ്ദേഹത്തിൻെറ മുൻപിൽ കാണപ്പെട്ട മനുഷ്യരുടെ തിന്മയും നാശവുംതന്നെ. ഡാൻറിയുടെ നരകത്തിൽ ദുരിതമനുഭവിക്കുന്നവർ, അദ്ദേഹത്തിൻെറ മുൻപിൽകണ്ട പാപികളാകുന്നു. പാപംചെയ്തിട്ട് പശ്ചാത്തപിക്കാത്ത നിർഭാഗ്യരേപ്പററി ഡാൻറിക്കു യാതൊരു അനുകമ്പയുമില്ല. തൻെറ രഹസ്യശത്രുക്കളേയും രാഷ്ട്രീയശത്രുക്കളേയും നരകത്തിൽതള്ളി അനശ്വരമായ ദുഷ്കീർത്തിക്കു പാത്രമാക്കിയെന്നുള്ള ന്യൂനതയൊഴിച്ചാൽ, ഡാൻറിയുടെ നരകകല്പനയെപ്പററി കുററാരോപണംചെയ്യുവാൻ യാതൊരു വിമർശകനും ധൈര്യപ്പെടുന്നതല്ല.

പ്രതിപാദനരീതിയൊഴിച്ചാൽ, ഡാൻറിയുടെ നരകം, മദ്ധ്യയുഗൈതിഹ്യങ്ങൾക്കു സമാനംതന്നെയാണെന്നു പറഞ്ഞുവല്ലൊ; എന്നാൽ അദ്ദേഹത്തിൻെറ ശോധനസ്ഥലം അങ്ങനെയല്ല; നക്ഷത്രതാരകാദികൾക്കു താഴെ, ഉദയാസ്തമനങ്ങളുടെ ജാജ്വല്യമാനമായ പ്രകാശത്തിൽ, ലോകകല്മഷങ്ങളിൽനിന്നു മത്ത്യനെ വിമലീകരിച്ച്, സാക്ഷാത്തായ പുണ്യത്തിലും ധാർമ്മികവും മാനസികവുമായ സ്വാതന്ത്ര്യത്തിലും പുനരുജ്ജീവിപ്പിച്ച്, പറുദീസായിലേയ്ക്കു് ആനയിക്കുന്ന അദ്ദേഹത്തിൻെറ "ശോധനാശൈല" കല്പനംപോലെ അത്ഭുതകരവും ഭാവനാസമ്പന്നവുമായ കവിതാഭാഗം

സാഹിത്യത്തിൽ അപൂർവ്വമാകുന്നു. ആദ്ധ്യാത്മികവും സ്നേഹമസൃണവുമായ പ്രസ്തുതപ്രസ്താവനകൾ സർവ്വഥാ, സാർവ്വത്രികമായി, ഒന്നുപോലെ ഹൃദയാന്തഃകരണങ്ങൾക്കു പ്രിയതമങ്ങളാകുന്നു. അതിൻെറ ആരംഭത്തിൽ തന്നെ പ്രേമധ്വനി പ്രതിധ്വനിക്കപ്പെടുന്നു. പ്രേമപ്രബോധകശക്തിയെ പ്രദാനംചെയ്യുന്നതും പൂർവ്വദിശാഭാഗത്തെ പ്രകാശമാനമാക്കുന്നതുമായ ആ സുന്ദരഗ്രഹത്തെ— ബിയാട്രീസിനെ—കവി ദർശിക്കുന്നു. അദ്ദേഹത്തിൻെറ കാവ്യാനന്തരഭാഗങ്ങളിൽ ഒരു നിഃവേശകവും പ്രേരകവുമായിരിക്കുന്നതു സാക്ഷാൽ പ്രേമംതന്നെ. ഇന്നത്തെ അർത്ഥത്തിലല്ലാ പ്രേമത്തെ ഇവിടെ വിവക്ഷിച്ചിരിക്കുന്നതു്. പ്രത്യുത, നിർജ്ജീവമായാലും സജീവമായാലും, സ്പർശനശക്തിയുള്ളതായാലും ഇല്ലാത്തതായാലും, എല്ലാ സൃഷ്ടികളേയും അവയുടെ പ്രകൃതിദത്തമായുള്ള ആത്മീയശാസനകളെ അനുസരിക്കുന്നതിനു നിർബന്ധിക്കുന്ന മഹാശക്തി ഏതോ, അതിനെയാണു് ഇവിടെ വിവക്ഷിച്ചിരിക്കുന്നതു്. "Ordina quest' amore, o tu che-m'ami" (സ്നേഹിയാ, എന്നെ സ്നേഹിക്കുന്നവനായുള്ളോവേ, ഈ പ്രേമം ക്രമീകരിക്കുക) എന്നു് ആ ഫ്രാൻസിസ്കൻസന്യാസി ജാക്കഫോൺ ഡഢറോഡി ക്രിസ്തുവിൻെറ നാമത്തിൽ പറഞ്ഞതുപോലെ, ശുദ്ധീകരണസ്ഥലം മുഴുവൻ പ്രേമത്തെ ക്രമീകരിക്കുന്നതിനും സത്യത്തിൽ സ്ഥാപിക്കുന്നതിനുമുള്ള മഹാശ്രമം നടക്കുന്ന ഒരു സ്ഥലമായി കവി ഭാവനംചെയ്തിരിക്കുന്നു.

നിഷ്കളങ്കമായ പ്രണയം, നിസ്വാർത്ഥമായ പ്രേമം, അതിപരിശുദ്ധമായ അനുരാഗം! ഇതു ഭുവനത്തിൽനിന്നു സ്വർഗ്ഗീയഭവനത്തിലേയ്ക്കുള്ള പന്ഥാവാണെന്നു മഹാകവി നമ്മെക്കൊണ്ടു് ഉച്ചൈസ്തരം ഉൽഘോഷിപ്പിക്കുന്നു. അത്യുന്നതമായ ദൈവസിംഹാസനംവരെ എത്തൊരുവളുടെ ആത്മീയമഹത്വം ദൃശ്യമായിരുന്നോ, ആ നിജനായികയെപ്പററിയുള്ള പ്രശംസകളിൽക്കൂടെമാത്രമേ ഈ പ്രേമദാസൻ സൗഭാഗ്യങ്ങളെ ദർശിക്കുന്നുള്ളു. അവൾ സ്മൃതിപഥത്തെ ആരോഹണംചെയ്യുമ്പോഴേയ്ക്കും സർവ്വവിധമായ മലിനചിന്തകളും ദൂരീകൃതമാകുന്നു. അവളുടെ ദർശനംതന്നെ മഹത്വത്തിനു നിദാനമായിരിക്കുന്നു. ദൈവികസൗന്ദര്യം പ്രതിഫലിച്ചിരിക്കുന്ന അതിനിർമ്മലമായ ദർപ്പണംതന്നെയാണവൾ. അതേ, അവൾ "ഒരു അത്ഭുതപ്രവർത്തനത്തിനായി സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലേയ്ക്കു വന്നവൾതന്നെ." "എൻെറ നായികയേ വീക്ഷിക്കുന്നവൻ സർവ്വവിധ രക്ഷണങ്ങളും സമ്പൂർണ്ണമായി ദർശിക്കുന്നു. അവൾ ലോകത്തിൽനിന്നു മറയുമ്പോൾ നമുക്കു് അഗോചരീഭവിക്കുന്ന അവളുടെ സൗന്ദര്യസുധ, സ്വർഗ്ഗത്തിൽ സ്നേഹപ്രകാശം ജ്വലിപ്പിക്കുകയും, സ്വർഗ്ഗവാസികളെ അത്ഭുതപരതന്ത്രരാക്കുകയും ചെയ്യും."

ഷെല്ലി പറയുന്നതുപോലെ "പ്രേമമെന്നിയേ മററു വസ്തുക്കൾ രൂപാന്തരീഭവിക്കുന്ന"തെങ്ങനെയെന്നുള്ള കഥയാണ് ഡാൻറിയുടെ "പറുദീസാ"യിൽ അടങ്ങിയിരിക്കുന്നത്. അദ്ദേഹത്തിനു മാൎഗ്ഗദൎശനംചെയ്യുന്നതും അചഞ്ചലനിയമമായിരിക്കുന്നതും തൻെറ ഭാവനകൾക്കെല്ലാം ഒരു വ്യാഖ്യാനമായിരിക്കുന്നതും, ഈ പ്രേമം ഒന്നുമാത്രമാണ്. പ്രേമം ഏതുപ്രകാരം നന്മയ്ക്കും തിന്മയ്ക്കും നിദാനമാകാമെന്നു ശോധനസ്ഥലത്തിൽ നല്ലപോലെ വൎണ്ണിച്ച മഹാകവി, പറുദീസായിൽ, നവവൃന്ദങ്ങളിൽ ഏററവും ഉന്നതമായുള്ള 'സെറാഫിൻ'മാലാഖമുതൽ ഇങ്ങേഅററത്തെ അണുജീവിവരെയുള്ള ഓരോ സൃഷ്ടിയുമുൾപ്പെട്ട ഈ അണ്ഡകടാഹം ഏതുവിധം പ്രേമനൃത്തംചെയ്യുന്നുവെന്നു കാണിക്കുന്നു. അദ്ദേഹത്തിൻെറ ദൎശനാവസാനത്തിൽ, ദിവ്യപ്രകാശത്തിൻെറ സഹായത്താൽ പരമൈക്യത്തെ ദൃഷ്ടാന്തീകരിക്കത്തക്കവണ്ണം പ്രേമം ഏതുപ്രകാരം ഈ പ്രപഞ്ചവസ്തുക്കളെ ഒന്നാക്കി ബന്ധിക്കുന്നുവെന്നു മഹാകവി വീക്ഷിക്കുന്നു.

"Nel suo profondo vidi che s'interna,
Legato con amore in un volume,
Sia che per l'universo si squaderna."

(അതിൻെറ അഗാധതകളിൽ, ഈ അണ്ഡകടാഹസമുച്ചയത്തിൽ, ചിതറപ്പെട്ടുകിടക്കുന്ന ഓരോ താളും ശേഖരിച്ച്, സ്നേഹത്താൽ ബന്ധിതമായ ഒരു ഗ്രന്ഥമാക്കിത്തീൎക്കുന്നതു ഞാൻ കണ്ടു.)

ബിയാട്രീസും ഡാൻറിയുമായുള്ള ബന്ധത്തിൽനിന്നു നമുക്ക്, ഈ മഹാകവിയുടെ ഭാവനകളുടെ ഗൂഢാൎത്ഥത നിഷ്പ്രയാസം ഗ്രഹിക്കാം. ശോധനസ്ഥലത്തിലെ ശുദ്ധീകരണശക്തിയാൽ ക്രമീകരിക്കപ്പെട്ട പ്രേമം, പറുദീസായിലെ ഗ്രഹോപഗ്രഹങ്ങളിൽ അത്യധികം സമ്പൂൎണ്ണമായി ഉയൎത്തപ്പെട്ടിരിക്കുന്നു. മറെറല്ലാ ആശകളും ദൂരീകൃതമായി, അവസാനം ദൈവത്തിനു വിധേയമായി ആത്മാവു ദിവ്യദൎശനത്തിൽ ലയിച്ച്, സത്യസമ്പൂൎണ്ണതയിലും യഥാൎത്ഥസൌന്ദൎയ്യത്തിലും ദിവ്യശക്തിയുമായി ഏകീഭവിക്കുന്നു. "ആകാശത്തിലെ സൂൎയ്യനേയും സൎവ്വനക്ഷത്രങ്ങളേയും ചലിപ്പിക്കുന്ന സ്നേഹത്താൽ പ്രേരിതമായി, തുല്യവേഗത്തിൽ ചരിക്കുന്ന ഒരു ചക്രംപോലെ, ഇച്ഛാശക്തി മുന്നോട്ടു കുതിക്കു"ന്നതായി പ്രസ്താവിച്ചുകൊണ്ടാണല്ലോ മഹാകവി തൻെറ ദൎശനം അവസാനിപ്പിക്കുന്നത്. അമൃതനിഷ്യന്ദിയായ കാവ്യരസം തുളുമ്പുന്ന ഈ മനോഹരകൃതി വായിക്കുന്നവരുടെ ഇച്ഛാശക്തിയും എപ്പോഴും മുന്നോട്ടു കുതിക്കുകതന്നെ ചെയ്യുന്നു.

# കൊച്ചി രാമവൎമ്മമഹാരാജാവിന്റെ
# ഒരു ശിലാശാസനം.



(ഉള്ളൂർ)

ഞാൻ ഒരു രാമവൎമ്മമഹാരാജാവിനെ നിൎമ്മിച്ചതായി പ്രൊഫെസ്സർ കെ. രാമപ്പിഷാരടി അവർകൾ എഴുതീട്ടുള്ള ഒരു ലേഖനവും അതിനുള്ള എന്റെ മറുപടിയും ത്രൈമാസികത്തിന്റെ ഈ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. എന്റെ മറുപടിയിൽ ഞാൻ പ്രധാനമായി ആശ്രയിക്കുന്നത്, ഞാൻ നിൎമ്മിച്ചു എന്നു മി: പിഷാരടി പറയുന്ന രാമവൎമ്മമഹാരാജാവിന്റെ വകയായി ശാലിവാഹനശകാബ്ദം 1498 (ക്രി: പി: 1572) മാർകഴിമാസം 12-ാംനു- ചിദംബരക്ഷേത്രത്തിൽ കൊത്തപ്പെട്ടു കാണുന്ന ഒരു ശിലാശാസനമാണ്. ആ രേഖ മുഴുവൻ വായിക്കുന്നതിനു വായനക്കാൎക്കു കൗതുകമുണ്ടായിരിക്കുമെന്നുള്ളതിനാൽ അതു തമിഴ് ലിപിയിൽ നിന്നു മലയാളലിപിയിൽ പകൎത്തി താഴെ ഉദ്ധരിച്ചുകൊള്ളുന്നു. അപ്രകാശിതമായ ഈ ശാസനം കൊച്ചിക്ക് അത്യന്തം അഭിമാനാവഹമാകുവാനും വായനക്കാരുടെ സംശയത്തിനു പൂൎണ്ണവിരാമമിടുവാൻ പൎയ്യാപ്തവുമാണ്.

## ശിലാശാസനം.



സ്വസ്തിശ്രീ ശകാബ്ദം ൧൪൯൮-ൽ മേൽചെല്ലാനിന്റ ധാതു വൎഷം മാർകഴി മാതം ൧൨-ാനു സ്വാമി ചിദംബരേശ്വരനുക്കു ചേരമാൻ പെരുമാൾ നായനാർ ഗോത്രത്തു കൊച്ചി പെരുമ്പടൈപ്പു മൂത്ത വിചാകനാം പിറന്ത രാമവൎമ്മ മകാരാചാവിൻ തൻമമാക അനന്ത താണ്ഡവപ്പെരുമാൾ നായനാർ അപിഷേകത്തിൽ രാമവൻമൻ ചന്തി തിരുമുൻതളിക്കൈ ആക അപിഷേകകട്ടളൈയിലൈ തളിക്കൈ ൧൨ ചൂൎണ്ണ കട്ടളൈയിലൈ തളിക്കൈ ൧൦. നെയ് കട്ടിളൈയിലൈ തളിക ൩-ം വടൈ കട്ടിളയിലൈ തളിക്കൈ ൩-ം ഉച്ചവ കട്ടിളൈയിലൈ തളിക്കൈ ൩-ം ആകത്തളിക്കൈ ൩൩. രാമവൻമ മകാരാചാവിൻ തന്മമാക അനന്തതാണ്ഡവപ്പെരുമാൾ നായനാർ ചന്നിതിയിലെ നൈവേത്തിയം പണ്ണ ഇതുക്കു ചിലവു പിരാമണപോചനത്തുക്കു തളിക്കൈ ൧൧-ം മഹേശ്വരരുക്കു തളിക്കൈ ൧൧-ം ചിരമച്ചിലവുപേക്കു തളിക്കൈ ൧൧-ം ആക തളിക്കൈ ൩൩. കൊച്ചി രാചാവിൻ കാരിയം ചിതംപരേശ്വരൻ അപിഷേകക്കട്ടിളൈ കലിയരായൻ കല്പിത്തപടി വേ അന്തക്കട്ടിളൈ യാരും തന്നും നടത്തക്കടവർകളാക അപിഷേക കട്ടിളൈ കലിയരായൻ.



റജിസ്റ്റ് ചെയ്യപ്പെട്ട

## സമസ്തകേരളസാഹിത്യപരിഷത്തിൻെറ

# ആറാം വാർഷികയോഗം.



പരിഷന്നിയമാവലിയിലെ ഒൻപതാംവകപ്പനുസരിച്ചുള്ള ആറാമത്തെ വാഷികസമ്മേളനം 1113 മേടം 15-ാംനു- വൈകുന്നേരം 7 മണിക്ക്, കോട്ടയം സി. എം. എസ്. കാളേജിൽവെച്ചു മഹാകവി ഉള്ളൂരിൻെറ അദ്ധ്യക്ഷതയിൽ കൂടി. ശ്രീമാന്മാരായ പി. ശങ്കരൻനമ്പ്യാർ എം. ഏ, ജോസഫ് മുണ്ടശ്ശേരി എം. ഏ., കെ. സി. മാത്യു ബി. ഏ., ബി. എൽ., മള്ളൂർ ഗോവിന്ദപ്പിള്ള ബി. ഏ., ബി. എൽ, വടക്കുങ്കൂർ രാജരാജവർമ്മരാജാ, കോമാട്ടു കൃഷ്ണൻനായർ, പുലിയന്നൂർ എസ്. രാമയ്യർ, വെള്ളങ്കുളം കരുണാകരൻനായർ ബി. എസ്സി., എൽ. ററി, എം. ഓ. ജോസഫ്, വിദ്വാൻ ഏ. ഡി. ഹരിശർമ്മ, വെള്ളാട്ടു കരുണാകരൻനായർ മുതലായ പല പരിഷദംഗങ്ങളും ഹാജരുണ്ടായിരുന്നു. 112-113 പരിഷത്സംവത്സരത്തിലെ വാഷികവിവരണം കാര്യദശി മി: ഹരിശർമ്മയും, ആ കൊല്ലത്തെ വരവുചെലവുകണക്കും അടുത്തകൊല്ലത്തെ ബഡ്ജററും ഖജാൻജി മി: കരുണാകരൻനായരും യോഗത്തിൽ വായിച്ചു; യോഗം അംഗീകരിച്ചു. താഴെ പേരുപറയുന്ന ആളുകളെ അടുത്തകൊല്ലത്തെ നിർവ്വാഹകസംഘാംഗങ്ങളായി തിരഞ്ഞെടുത്തു.

| | | | |
|---|---|---|---|
| 1. | ഉള്ളൂർ പരമേശ്വരയ്യർ | അവർകൾ | അദ്ധ്യക്ഷൻ |
| 2. | ഏ. ഡി. ഹരിശർമ്മ. | ,, | കാര്യദശി |
| 3. | എം. ഓ. ജോസഫ് | ,, | സഹകാര്യദശി |
| 4. | വി. കരുണാകരൻനായർ | ,, | ഖജാൻജി· |
| 5. | അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട് | | |
| 6. | അമ്മാമൻ തമ്പുരാൻ | ,, | |
| 7. | മള്ളൂർ ഗോവിന്ദപ്പിള്ള | അവർകൾ | |
| 8. | മോൺ: ജോൺ പാലോക്കാരൻ | ,, | |
| 9. | ടി. കെ. കൃഷ്ണമേനോൻ | ,, | |
| 10. | കെ. നാരായണപ്പിഷാരടി | ,, | |

11. വടക്കങ്കൂർ രാജരാജവൎമ്മരാജാ അവർകൾ
12. എ. വി. കുട്ടിക്കൃഷ്ണമേനോൻ ,,
13. വെള്ളക്കുളത്തു കരുണാകരൻനായർ ,,
14. ജോസഫ് മുണ്ടശ്ശേരി ,,
15. കെ. സി. മാത്തു ,,
16. ഡാക്ടർ എൽ. എ. രവിവൎമ്മ ,,
17. ,, സി. കുഞ്ഞൻരാജാ ,,
18. ഇ. വി. രാമൻനമ്പൂതിരി ,,
19. കോയിപ്പിള്ളി പരമേശ്വരക്കുറുപ്പ് ,,
20. പി. ശങ്കരൻനമ്പ്യാർ ,,
21. വിദ്വാൻ ജി. ശങ്കരക്കുറുപ്പ് ,,
22. ടി. ബാലകൃഷ്ണൻനായർ ,,
23. കൊടുങ്ങോട്ടു കൃഷ്ണൻനായർ ,,
24. കരിമ്പാറ ലക്ഷ്മിക്കുട്ടിനേത്യാരമ്മ ,,
25. അമ്പാടി ഇക്കാവമ്മ ,,

അടുത്ത ഒരു കൊല്ലത്തേയ്ക്കു പരിഷത്ത്ത്രൈമാസികത്തിന്റെ പത്രാധിപസമിതിയിലെ അംഗങ്ങളായി താഴെ പേരുപറയുന്നവരെ തിരഞ്ഞെടുത്തു.

1. ഉള്ളൂർ പരമേശ്വരയ്യർ, എം. എ., ബി. എൽ.
2. എ. ഡി. ഹരിശൎമ്മ, എം. ആർ. എ. എസ്.
3. പി. ശങ്കരൻനമ്പ്യാർ, എം. എ.
4. ടി. കെ. കൃഷ്ണമേനോൻ, ബി. എ.
5. വടക്കങ്കൂർ രാജരാജവൎമ്മരാജാ.
6. ജോസഫ് മുണ്ടശ്ശേരി, എം. എ.
7. കെ. സി. മാത്തു, ബി. എ., ബി. എൽ.

പത്രാധിപസമിതിയിലെ അംഗങ്ങളിൽ ഓരോരുത്തരും പരിഷൽത്രൈമാസികത്തിന്റെ പുരോഗതിക്കായി ഹൃദയപൂൎവ്വം പ്രവൎത്തിക്കേണ്ടതാണെന്നുള്ള അദ്ധ്യക്ഷന്റെ അഭ്യൎത്ഥനയോടുകൂടി 8 മണിക്കു യോഗം പിരിഞ്ഞു.

# ൧൧൧൨-൧൧൧൩ പരിഷത്സംവത്സരത്തിലെ വാർഷികവിവരണം.



രജിസ്റ്റ്ചെയ്ത സമസ്തകേരളസാഹിത്യപരിഷത്തിന്റെ ആറാമത്തെ വർഷാന്തവിവരണം —1112 ധനുമുതൽ 1113 മീനംവരെയുള്ള കാലഘട്ടത്തിലെ ചെയ്തികളുടെ ഒരു ചുരുങ്ങിയ വിവരണം—സഹൃദയന്മാരായ പരിഷത്സാമാജികന്മാരുടെ മുമ്പിൽ സമർപ്പിക്കുന്നതിന് എനിക്കു തിയായ സന്തോഷമുണ്ട്. ഭാഷാപോഷണമെന്ന പ്രധാന ലക്ഷ്യത്തെ മുൻനിർത്തി സംസ്ഥാപിതമായിട്ടുള്ള സാഹിത്യപരിഷത്തിനു ചെയ്യേണ്ടതായി പലതുമുള്ളതിൽ വളരെ കുറച്ചേ ചെയ്യാൻകഴിഞ്ഞിട്ടുള്ളുവെങ്കിലും, അത്രയും സാധിച്ചല്ലൊ എന്നുള്ള ചാരിതാർത്ഥ്യമാണ് പ്രവർത്തകന്മാർക്കുള്ളത്.

<u>ലാഭം.</u> പ്രസ്തുത പരിഷത്സംവത്സരത്തിൽ നടന്നവയും പരിഷത്തിന് അഭിമാനജനകങ്ങളുമായ ഒന്നുരണ്ടു സംഗതികളെ ഇവിടെ രേഖപ്പെടുത്തുകയാണ് എന്റെ സന്തോഷാവഹമായ പ്രഥമകൃത്യം. പരിഷത്തിന്റെ രക്ഷാധികാരികളിൽ തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സിലേയ്ക്കു് ആന്ധ്രാസർവ്വകലാശാലയിൽനിന്ന് ഡി. ലിററ് എന്ന ബിരുദവും, കൊച്ചിമഹാരാജാവുതിരുമനസ്സിലേയ്ക്കു കാശിസർവ്വകലാശാലയിൽനിന്ന് എൽ. എൽ. ഡി. എന്ന ബഹുമതിയും സിദ്ധിച്ചുവെന്നുള്ളതാണ് ഇവിടെ രേഖപ്പെടുത്താനുള്ള സന്തോഷസംഭവങ്ങളിൽ ഒന്ന്. പരിഷത്തിന്റെ രക്ഷാധികാരികൾക്കു സംസിദ്ധമായ ഈ ബഹുമതിയിൽ പരിഷത്ത് അത്യധികം അഭിമാനംകൊള്ളുന്നു.

പരിഷത്തിന്റെ അദ്ധ്യക്ഷനും ജീവനാഡിയുമായ മഹാകവി ഉള്ളൂരിന്റെ ഷഷ്ട്യബ്ദപൂർത്ത്യാഘോഷമായിരുന്നു രണ്ടാമത്തെ സംഗതി. കേരളത്തിന്റെ നാനാഭാഗങ്ങളിലും ആ സുദിനം യഥോചിതം കൊണ്ടാടപ്പെടുകയും പലേടത്തും സ്മാരകങ്ങൾ ഏർപ്പെടുത്തുകയുംചെയ്തു. പരിഷത്തും എറണാകുളത്ത് ഒരു അനുമോദനയോഗം നടത്തുകയും, ആ സുദിനസ്മാരകമായി ഒരു ഗ്രന്ഥശാല ഏർപ്പെടുത്തണമെന്നു തീരുമാനിക്കുകയും, ഒരു സ്മാരകപ്രസിദ്ധീകരണം പുറത്താക്കുകയുംചെയ്തു. പരിഷത്ത് ഏർപ്പെടുത്തുവാൻ തീരുമാനിച്ച ഗ്രന്ഥാലയം "ഉള്ളൂർ പരമേശ്വരയ്യർ

ഷഷ്ട്യബ്ദപൂൎത്തിസ്മാരകം" എന്ന പേരിൽ എറണാകുളം പബ്ളിക് ലൈബ്രറിയുടെ ഒരു വിഭാഗമായി ആരംഭിക്കുന്നതു യുക്തമായിരിക്കുമെന്നു തോന്നുകയാൽ, അതിനുവേണ്ടി പ്രവൎത്തകസമിതി പബ്ളിക്‌ലൈബ്രറിപ്രവൎത്തകന്മാരുമായി എഴുത്തുകുത്തുനടത്തിക്കൊണ്ടിരിക്കുകയാണ്. മഹാകവിയുടേയും പരിഷത്തിന്റെയും നേരെ സ്നേഹവും ബഹുമാനവുമുള്ള ഭാഷാപ്രണയികളുടെ സഹായസഹകരണങ്ങളോടുകൂടി ഈ ഗ്രന്ഥാലയം വിജയകരമാക്കാമെന്നു കമ്മിററി പ്രതീക്ഷിക്കുന്നു.

നഷ്ടം. പ്രസ്തുതവൎഷത്തിൽ ഭാഷാസാഹിത്യലോകത്തിനു പൊതുവേയും പരിഷത്തിനു പ്രത്യേകിച്ചും അപരിഹാൎയ്യങ്ങളായ ചില നഷ്ടങ്ങൾ നേരിട്ടിട്ടുള്ള വസ്തുതയും ഇവിടെ വ്യസനപൂൎവ്വം രേഖപ്പെടുത്തേണ്ടിയിരിക്കുന്നു. ശ്രീമാന്മാരായ സി. പി. അച്യുതമേനോൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, കപ്പക്കാട്ടു നാരായണമേനോൻ, സക്കറിയ ഒല്ലൂ, പി. കെ. നാരായണപിള്ള, വി. കൃഷ്ണൻതമ്പി, കെ. പി. കറുപ്പൻ, ഈ. വി. കൃഷ്ണപിള്ള എന്നിങ്ങനെ പല സാഹിത്യകാരന്മാരും നമുക്കു നഷ്ടപ്പെട്ടതു് ഇക്കൊല്ലത്തിലാണ്. മി: പി. കെ. നാരായണപിള്ളയും മി: വി. കൃഷ്ണൻതമ്പിയും മി: സി. പി. അച്യുതമേനോനും പരിഷത്സമ്മേളനത്തിൽ ആദ്ധ്യക്ഷ്യംവഹിച്ചിട്ടുള്ളവരാണ്. ശ്രീമാൻ ഈ. വി. ഒരുകൊല്ലം റജിസ്റ്റ്രചെയ്ത പരിഷത്തിന്റെ സിക്രട്ടറിയായിരുന്നു. പല സമ്മേളനങ്ങളിലും പ്രസംഗിച്ചിട്ടുമുണ്ട്. ഇവരെല്ലാം പരിഷന്നിൎവ്വാഹകസംഘത്തിൽ അംഗങ്ങളായിരുന്നും പരിഷത്തിനു വിലയേറിയ സേവനംചെയ്തിട്ടുള്ളവരത്രെ. മററുള്ളവരും സാഹിത്യത്തിനുവേണ്ടി യഥാശക്തി പ്രയത്നിച്ചിട്ടുള്ളവരാണ്. ഇവരുടെ ദേഹവിയോഗം സാഹിത്യത്തിനും പരിഷത്തിനും ഒരു തീരാനഷ്ടമാകുന്നു. സാഹിത്യപ്രണയികളായിരുന്ന ഇവരുടെ ആത്മാക്കൾക്കു നമുക്കു നിത്യശാന്തിയെ പ്രാൎത്ഥിക്കാം.

യോഗങ്ങൾ. റജിസ്റ്റ്രചെയ്ത പരിഷത്തിന്റെ അഞ്ചാമത്തെ വാൎഷികസമ്മേളനം കഴിഞ്ഞകൊല്ലം മഹാകവി ഉള്ളൂരിന്റെ അദ്ധ്യക്ഷതയിൽ 112 ധനു 15-ാംനു- തിരുവനന്തപുരത്തുവെച്ചു കൂടി. അന്നു മഹാകവി ഉള്ളൂർ അദ്ധ്യക്ഷനായും മെ: എ. ഡി. ഹരിശൎമ്മ. ശൂരനാട്ടു കുഞ്ഞൻപിള്ള എന്നിവർ കാൎയ്യദൎശിമാരായും മി: വി. കരുണാകരൻനായർ ഖജാൻജിയായും മററു 21 പേർ അംഗങ്ങളായുമുള്ള ഒരു പ്രവൎത്തകസമിതിയെ തിരഞ്ഞെടുക്കുകയും, ഗദ്യം, പദ്യം, ശാസ്ത്രം, ചരിത്രവും ഗവേഷണവും, നിരൂപണം ഇവയ്ക്കു് ഓരോ ഉപപത്രാധിപസമിതികളെ

നിശ്ചയിക്കുകയുംചെയ്തു. 1112 എടവം 20-ാംനു- നിൎവ്വാഹകസംഘത്തിന്റെ ഒരു വിശേഷാൽയോഗം മി: ടി. കെ. കൃഷ്ണമേനവന്റെ അദ്ധ്യക്ഷതയിൽ കൂടി ഉള്ളൂരിന്റെ ഷഷ്ട്യബ്ദപൂൎത്തിയിൽ അദ്ദേഹത്തെ അഭിനന്ദിച്ചു് ഒരു പ്രമേയം പാസ്സാക്കുകയും, അദ്ദേഹത്തിനു് അനുമോദനരൂപത്തിൽ ഒരു കമ്പിസന്ദേശം അയച്ചുകൊടുക്കുകയുംചെയ്തു. പി. കെ. നാരായണപിള്ള അവർകളുടെ ദേഹവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുന്നതിനായി പ്രവൎത്തകസംഘത്തിന്റെ ആഭിമുഖ്യത്തിൽ എറണാകുളത്തു് ഒരു പൊതുയോഗം നടത്തുകയുണ്ടായി. പ്രവൎത്തകസമിതിയുടെ യോഗങ്ങൾകൂടി കൃഷ്ണൻതമ്പി, കുറുപ്പൻ മുതലായവരുടെ ചരമത്തിലും അനുശോചനം രേഖപ്പെടുത്തിയിട്ടുണ്ടു്.

<u>ധനസ്ഥിതി.</u> 814 ക 1 ണ 7 പൈയാണു് പരിഷത്തിന്റെ കഴിഞ്ഞകൊല്ലത്തെ വരവു്. ആജീവനസാമാജികന്മാരുടെ വരിസംഖ്യവകയായ 105ക സ്ഥിരം നിക്ഷേപവും, 130 ക 12 ണ 4 പൈ നീക്കിയിരിപ്പുംകഴിച്ചു് 578ക 5 ണ 3 പൈ ചെലവായിട്ടുണ്ടു്. കണക്കുനോക്കിയാൽ, സ്ഥിരം നിക്ഷേപംമാത്രമേ പരിഷത്തിനു് ഒരു ധനമായിട്ടുള്ളു എന്നു കാണാം. സാധാരണ സാമാജികന്മാരായും ആജീവനസാമാജികന്മാരായും ചേൎന്നു കേരളീയരുടെ പൊതുസ്വത്തായ സാഹിത്യപരിഷത്തിനെ സഹായിക്കണമെന്നു് എല്ലാ സാഹിത്യപ്രണയികളോടും അപേക്ഷിച്ചുകൊള്ളുന്നു.

<u>ഉപസംഹാരം.</u> പരിഷത്തു ചെയ്യേണ്ടതായി പലതുമുണ്ടു്; നിൎദ്ദേശങ്ങൾ തരാനുള്ള ആളുകൾക്കും ഒട്ടും കുറവില്ല. പണംമാത്രമേ ഇല്ലാതെയുള്ളു. മലയാളം നമ്മുടെ മാതൃഭാഷയാണെന്നും, മാതൃഭാഷയെ പോഷിപ്പിക്കേണ്ടതു നമ്മളിൽ ഓരോരുത്തന്റേയും കടമയാണെന്നുമുള്ള വിചാരം എല്ലാവൎക്കുമുണ്ടാകുമെങ്കിൽ എല്ലാം ശുഭമായി.

എറണാകുളം,
10—9—1113.

എ. ഡി. ഹരിശൎമ്മ,
കാൎയ്യദൎശി.



സമസ്തകേരളസാഹിത്യപരിഷത്തുവക കണക്കുകൾ 1112 ധനുമുതൽ 1113 വൃശ്ചികം അവസാനംവരെ എഴുതീട്ടുള്ളതു പരിശോധിച്ചു. 1113 കുംഭം 4-ഉം 5-ഉം നു-കളിലാണു പരിശോധിച്ചതു്.

വരവുചിലവിന്റേയും നീക്കിയിരിപ്പിന്റേയും ഒരു സ്റ്റേററുമെന്റു താഴെ ചേർക്കുന്നു.

**വരവ്.**

| | വിവരം. | ക. | ണ. | സ. |
|---|---|---|---|---|
| 1 | കഴിഞ്ഞകൊല്ലത്തെ നീക്കിയിരിപ്പു | 25 | 8 | 10 |
| 2 | വരിസംഖ്യ | 610 | 7 | 3 |
| 3 | ആജീവനാസാമാജികന്മാർവക സംഭാവന | 105 | 0 | 0 |
| 4 | പഴയലക്കം വിററവക | 5 | 4 | 0 |
| 5 | വളവിക്രയനികുതി കൊടുക്കാനും | 78 | 13 | 6 |
| | ആകെ. | 823 | 1 | 7 |

**ചിലവ്.**

| | വിവരം. | ക. | ണ. | സ. |
|---|---|---|---|---|
| 1 | നായർബാങ്കിൽ ഫിക്സഡ്ഡിപ്പോസിററ് | 105 | 0 | 0 |
| 2 | സ്റ്റേഷനറി, അച്ചടി | 242 | 2 | 6 |
| 3 | കടലാസ്സ്‌വില | 155 | 8 | 6 |
| 4 | തപാൽചിലവ് | 60 | 12 | 0 |
| 5 | കമ്മീഷൻ (ഏജൻറന്മാർക്ക്) | 21 | 0 | 0 |
| 6 | അച്ചുക്കൂടത്തിലേക്കു മുൻബാക്കി | 3 | 14 | 0 |
| 7 | വളവിക്രയനികുതി ടി | 6 | 11 | 6 |
| 8 | ഫർനീച്ചർ | 34 | 8 | 0 |
| 9 | ആപ്പീസ്സ്‌ചിലവ് | 42 | 0 | 0 |
| 10 | ആഡിററർഫീസ്സ്‌മുതലായവ | 6 | 7 | 6 |
| 11 | ചില്ലറച്ചിലവ് | 5 | 5 | 3 |
| 12 | വരിസംഖ്യമടക്കിക്കൊടുത്തതു് | 9 | 0 | 0 |
| | നീക്കിയിരിപ്പ് | 130 | 12 | 4 |
| | ആകെ | 823 | 1 | 7 |

എറണാകുളം,
5—8—1113.

*(Sd.)* I. Kochukutta Paniker,
Auditor.

(രജിസ്റ്റർചെയ്ത) സമസ്തകേരളസാഹിത്യപരിഷത്ത്

## 1113 ധനുമുതൽ 1114 വൃശ്ചികംകൂടി 1 വർഷത്തേയ്ക്കുള്ള ബഡ്ജറ്റ്.

### വരവ്

| | ഏനങ്ങൾ | 12ധനുമുതൽ 13കന്നിവരെ ബഡ്ജറ്റ് | 12ധനുമുതൽ 13വൃശ്ചി:കൂടി വരവ് | 13ധനുമുതൽ 14വൃശ്ചി:കൂടി ബഡ്ജറ്റ് |
|---|---|---|---|---|
| 1 | വരിസംഖ്യ | 600 ,, ,, | 601 7 3 | 600 ,, ,, |
| 2 | പഴയലക്കം വില്പന | 25 ,, ,, | 5 4 ,, | 25 ,, ,, |
| 3 | ആജീവനാസാമാജിക സംഭാവന | | 105 ,, ,, | 100 ,, ,, |
| | | | | 725 ,, ,, |

### ചിലവ്

| | ഏനങ്ങൾ | 12ധനുമുതൽ 13കന്നികൂടി ബഡ്ജറ്റ് | 12ധനുമുതൽ 13വൃശ്ചി:കൂടി ചിലവ് | 13ധനുമുതൽ 14വൃശ്ചി:കൂടി ബഡ്ജറ്റ് |
|---|---|---|---|---|
| 1 | കടലാസ്സ്, അച്ചടിക്കൂലി | 330 0 0 | 397 11 0 | 450 ,, ,, |
| 2 | തപാൽചിലവ് | 50 ,, ,, | 60 12 0 | 60 ,, ,, |
| 3 | കമ്മീഷൻ | 25 ,, ,, | 21 ,, ,, | 20 ,, ,, |
| 4 | ആപ്പീസ്സ് ചിലവ് | 50 ,, ,, | 42 ,, ,, | 50 ,, ,, |
| 5 | വിശേഷാൽ ചിലവ് | 10 ,, ,, | 6 7 6 | 10 ,, ,, |
| 6 | യാത്രച്ചിലവ് | 25 ,, ,, | ,, ,, ,, | 5 ,, ,, |
| 7 | സ്റ്റേഷനറി | 5 ,, ,, | 6 2 6 | 5 ,, ,, |
| 8 | ചില്ലറചിലവ് | 20 ,, ,, | 5 5 3 | 10 ,, ,, |
| 9 | കസേര, മേശ,(ഫർനിച്ചർ) | 50 ,, ,, | 34 8 0 | 15 ,, ,, |
| 10 | നീക്കിയിരിപ്പ് | | | 100 0 0 |
| | | | | 725 ,, ,, |

ഖജാൻജി.

സമസ്തകേരളസാഹിത്യപരിഷത്ത്

112 ധനുമാസംമുതൽ 113 മേടംവരെ (മീനംകൂടി)യുള്ള കടധനക്കണക്ക്.

**കടം.**

| | വിവരം. | ക. | ണ. | സ. | റിമാർക്സ് |
|---|---|---|---|---|---|
| 1 | വരുവിക്കയനിവൃത്തിൽ കടലാസ്സുവിലവക | 153 | 8 | 3 | VI-ൽ 3-ാംലക്കത്തിന്റെ കടലാസ്സുവിലയും പെട്ടും |
| 2 | സനാതനധർമ്മം അച്ചുക്കൂടത്തിലേക്ക ത്രൈമാസികം VI-ൽ 2-ന്റെ അച്ചടിക്കൂലി മുതലായതിൽ ബാക്കി | 18 | 6 | 0 | VI-ൽ 3-ാംലക്കത്തിന്റെ അച്ചടിക്കൂലി ഇതിനപ്പുറമേ. |
| 3 | ക്ലാർക്ക കരാറനുസരണം 113 തുലാം മുതൽ 113 മീനംകൂടി 6 മാസത്തെ വേതനം | 30 | 0 | 0 | |
| 4 | ശ്രീശങ്കരലാഡ്ജ് മുറിക്ക് 12 ധനു മുതൽ 113 മീനംകൂടി 16 മാസത്തെ വാടക | 16 | 0 | 0 | |
| | | 217 | 14 | 3 | |

**ധനം.**

| | വിവരം. | ക. | ണ. | സ. | റിമാർക്സ് |
|---|---|---|---|---|---|
| 1 | ലൈസൻസ് ഫീസിനു ഗവർമ്മെണ്ടു ഖജനാവിൽ ഡിപ്പോസിററ | 10 | 0 | 0 | |
| 2 | നായർബാങ്കിൽ ഫിക്സഡ് ഡിപ്പോസിററ | 110 | 10 | 3 | 105 രൂപാ ആജീവനാസാമാജികഫീസ് പലിശ കൂട്ടിച്ചേർത്ത തുക |
| 3 | ഫർനിച്ചർ | 36 | 8 | 0 | |
| 4 | കയ്യിരിപ്പുപണം | 20 | 7 | 0 | |
| | | 117 | 9 | 3 | |

എറണാകുളം, 11—9—1113.

ഖജാൻജി.

## 112 കക്കടകം 8-ാംനു-മുതൽ 113 മേടം 30-ാംനു-വരെ വരിസംഖ്യ അടച്ചവരുടെ പേരുവിവരം.

| പണമടച്ച ആളുടെ പേരും മേൽവിലാസവും | | ഏതുകൊല്ലത്തെ എന്ന് | സംഖ്യ ക. | ണ. | സ. |
|---|---|---|---|---|---|
| മ. രാ. രാ. ഹെഡ്മാസ്റ്റർ, വി. ജി. എച്ച്. സ്കൂൾ, | ചിററൂർ | 112-ലെ | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ | കൊടുങ്ങല്ലൂർ | ,, | 3 | 0 | 0 |
| ,, ,, | ചാലക്കുടി | ,, | 3 | 0 | 0 |
| സി. പി. ഗോവിന്ദൻനായർ, ബി. ഏ. എൽ. ററി., | ഒല്ലൂർ | ,, | 3 | 0 | 0 |
| പ്രിൻസിപ്പാൾ, മഹാരാജകലാലയം | എറണാകുളം | ,, | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ | തൃപ്പൂണിത്തുറ | ,, | 3 | 0 | 0 |
| മാനേജർ, സെൻറ ആൽബർട്ട്സ് ഹൈസ്കൂൾ, | എറണാകുളം | ,, | 3 | 0 | 0 |
| ഹെഡ്മിസ്ട്രസ്സ്, എൽ. എസ്. ജി. എസ്സ്. | മട്ടാഞ്ചേരി | ,, | 3 | 0 | 0 |
| കൊച്ചി സ്റ്റാമ്പുസൂപ്രേണ്ടുപക്കൽനിന്നും 10 പബ്ലിക്ക്ലൈബ്രറികളുടെ | | ,, | 30 | 0 | 0 |
| മിസ്സിസ്സ്. കുമാരനാശാൻ | തിരുവനന്തപുരം | ,, | 3 | 0 | 0 |
| സി. എൻ. നാരായണൻ മൂസ്സത് അവർകൾ | ഒല്ലൂ | ,, | 3 | 0 | 0 |
| പനച്ചിക്കൽ രാമൻപിള്ള | അയിരൂർ | ,, | 3 | 0 | 0 |
| സിക്രട്ടറി, ചിത്തിരതിരുനാൾ വായനശാല | തിരുവനന്തപുരം | ,, | 2 | 0 | 0 |
| ഹിന്ദിപ്രചാരക് നാരായണദേവ് അവർകൾ | കോട്ടയം | ,, | 3 | 0 | 0 |
| കരിയാററ ലക്ഷ്മിക്കുട്ടിനേത്യാരമ്മ അവർകൾ | തൃപ്പൂണിത്തുറ | ,, | 3 | 0 | 0 |
| കെ. കുഞ്ഞിരാമൻനായർ അവർകൾ | കോഴിക്കോട് | ,, | 3 | 0 | 0 |
| മദ്രാസ് യൂണിവേഴ്സിററി ലൈബ്രറിയൻ | മദ്രാസ് | ,, | 3 | 0 | 0 |
| മ. മ. ശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട് | തൃശ്ശൂർ | ,, | 3 | 0 | 0 |
| മ. രാ. രാ. ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ | ഇരിങ്ങാലക്കുട | ,, | 3 | 0 | 0 |
| മ. മ. ശ്രീ രാഘവവർമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ട് | പന്തളം | ,, | 3 | 0 | 0 |
| മ. രാ. രാ. പുലിയന്നൂർ എസ്സ്. രാമയ്യർ | പാലാ | ,, | 3 | 0 | 0 |
| ലൈബ്രറിയൻ, യൂണിയൻ ക്രിസ്ത്യൻകോളേജ്, | ആലുവായ് | ,, | 3 | 0 | 0 |
| തെക്കേടത്തുമനക്കൽ ശങ്കരൻ ഭട്ടതിരിപ്പാട് | പുതിയറ | ,, | 3 | 0 | 0 |
| എം. പത്മനാഭയ്യർ, ബി. ഏ., ബി. ഇ. | പാളയാൻകോട്ട | ,, | 3 | 0 | 0 |
| പണ്ഡിതർ ഇ. വി. രാമൻനമ്പൂരി അവർകൾ | തിരുവനന്തപുരം | 112-ലെ | 3 | 0 | 0 |
| ഏ. ആർ. ബാലകൃഷ്ണവാരിയർ അവർകൾ | തിരുവനന്തപുരം | ,, | 3 | 0 | 0 |
| ഉള്ളൂർ പരമേശ്വരയ്യരവർകൾ | ,, | 113-ലെ | 1 | 1 | 3 |
| വി. കെ. രാമൻമേനോൻ അവർകൾ | ചേന്നമംഗലം | 112-ലെ | 3 | 0 | 0 |
| ആർ. രംഗനാഥപ്രഭു അവർകൾ ബി. ഏ. എൽ. ററി. | ഊററൂർ | ,, | 3 | 0 | 0 |
| വി. ആണ്ടിപ്പിള്ള അവർകൾ, ബി. ഏ., | ആലപ്പുഴ | ,, | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, ഹിന്ദി മിഡിൽസ്കൂൾ | മഞ്ഞപ്ര | 113-ലെ | 3 | 0 | 0 |
| ,, ഇംഗ്ലീഷ് ഹൈസ്കൂൾ | കാഞ്ഞിരപ്പിള്ളി | ,, | 3 | 0 | 0 |
| വിദ്വാൻ ജി. ശങ്കരക്കുറുപ്പ് അവർകൾ | എറണാകുളം | 112-ലെ | 3 | 0 | 0 |

(ശേഷം 390-ാം പേജിൽ)

## സമസ്തകേരളസാഹിത്യപരിഷത്ത്

# ദ്വാദശസമ്മേളനം.

(ഒരു സംക്ഷിപ്തവിവരണം)



സാഹിത്യപരിഷത്തിന്റെ പന്ത്രണ്ടാമത്തെ സമ്മേളനം കോട്ടയം സി. എം. എസ്സ്. കാളേജ്ഹാളിൽ വെച്ച് ഈ മേടം 14, 15, 16 എന്നീ തിയ്യതികളിൽ ഭംഗിയായി കഴിഞ്ഞുകൂടിയിരിക്കുന്നു.

## ഒന്നാം ദിവസം

### സമ്മേളനോദ്ഘാടനം

14-ാംനു- രാവിലെ കൃത്യം എട്ടുമണിക്കു യോഗനടവടികളാരംഭിച്ചു. ഈശ്വരപ്രാർത്ഥനയ്ക്കു ശേഷം, സ്വാഗതസംഘാദ്ധ്യക്ഷനായ ശ്രീമാൻ കെ. സി. മാത്യു, ബി. ഏ. ബി. എൽ., നി: വ: ദിവ്യശ്രീ ഡാക്ടർ ജോസഫ് അട്ടിപ്പേററി അവർകളെ സദസ്യരുമായി പരിചയപ്പെടുത്തുകയും സമ്മേളനത്തെ ഉദ്ഘാടനം ചെയ്വാൻ അദ്ദേഹത്തോടപേക്ഷിക്കുകയും ചെയ്തു. വിജ്ഞാനപ്രദവും സരസവുമായ ഒരു പ്രസംഗത്തിന്റെ അവസാനത്തിൽ, സമസ്തകേരളസാഹിത്യപരിഷത്തിന്റെ പന്ത്രണ്ടാംസമ്മേളനം ഉദ്ഘാടനംചെയ്യപ്പെട്ടിരിക്കുന്നതായി ആ വൈദികശ്രേഷ്ഠൻ പ്രസ്താവിച്ചു.

### പൊതുയോഗം

ഒൻപതു മണിക്കു മള്ളൂർ ഗോവിന്ദപ്പിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ പൊതുയോഗം ആരംഭിച്ചു. കൈരളീപ്രാർത്ഥന, സ്വാഗതപ്രസംഗം ഇവയ്ക്കുശേഷം അദ്ധ്യക്ഷന്റെ ഉപക്രമപ്രസംഗം നടന്നു. കോട്ടയത്തിന്റെ മഹിമ, സാഹിത്യലോകത്തിൽ ജാതിമതചിന്തകൾ അകററിനിർത്തേണ്ടതിന്റെ ആവശ്യകത, ഇവയെപ്പററിയാണ് അദ്ധ്യക്ഷൻ പ്രധാനമായി പ്രസ്താവിച്ചത്. അതിനെത്തുടർന്ന് ശ്രീ. കെ. പി. ശാസ്ത്രികൾ 'നമസ്കാരം' എന്ന ഒരു കവിത വായിച്ചു. സമ്മേളനത്തിനു മംഗളമാശംസിച്ചുകൊണ്ട്, ഡാ: സുബ്ബരായൻ, മെ: സി. ആർ. റെഡ്ഡി, ജവഹരലാൽനെഹ്രു, എം. കൃഷ്ണൻനായർ, കരി

മ്പററ ലക്ഷ്മിക്കുട്ടിനേത്യാരമ്മ, കെ. എം. പണിക്കർ, ടി. കെ. കൃഷ്ണമേനോൻ എന്നു തുടങ്ങി പല മഹാന്മാരും അയച്ചിരുന്ന സന്ദേശങ്ങൾ കാര്യദർശി യോഗത്തിൽ വായിച്ചു. രാജഭക്തിയേയും, ഏതാനും സാഹിത്യപ്രണയികളുടെ ചരമത്തിൽ പരിഷത്തിനുള്ള അനുശോചനത്തേയും രേഖപ്പെടുത്തുന്ന മൂന്നു പ്രമേയങ്ങൾ അദ്ധ്യക്ഷൻ അവതരിപ്പിച്ചു പാസ്സാക്കിയതിനുശേഷം വിഷയനിർണ്ണയക്കമ്മിററി രൂപവൽകരിച്ചു.

തെക്കേടത്തു വാസുദേവൻഭട്ടതിരിപ്പാടവർകൾ ഒരു ചെറിയ പ്രസംഗത്തോടുകൂടി പ്രദർശനം ഉദ്ഘാടനം ചെയ്തിരിക്കുന്നതായി പ്രസ്താവിച്ചു. ഇതോടുകൂടി യോഗം പിരിയുകയും സദസ്യർ അദ്ധ്യക്ഷനെ അനുഗമിച്ചു പ്രദർശനശാലയിലേയ്ക്കു പോവുകയും ചെയ്തു. താളിയോലഗ്രന്ഥങ്ങൾ, അച്ചടിച്ച പഴയ പുസ്തകങ്ങൾ, സാഹിത്യകാരന്മാരുടെ ഛായാപടങ്ങൾ, കൈയെഴുത്തുമാതൃകകൾ, അനവധി പത്രങ്ങളും മാസികകളും, എന്നിങ്ങനെ ദർശനീയങ്ങളായ പല അമൂല്യസാധനങ്ങളും ആ ശാലയിൽ ശേഖരിച്ചുവെച്ചിരുന്നു.

ഉച്ചയ്ക്കുള്ള വിശ്രമസമയത്തു സമ്മേളനശാലയിൽ തുള്ളൽ നടന്നുകൊണ്ടിരുന്നു.

## ശാഖാസമ്മേളനങ്ങൾ.

### 1 ഗവേഷണം.

ഉച്ചതിരിഞ്ഞു് ഒരു മണിക്ക് മഹാകവി ഉള്ളൂരിന്റെ അദ്ധ്യക്ഷതയിൽ ഗവേഷണവിഷയകമായ ശാഖാസമ്മേളനം ആരംഭിച്ചു. ഗവേഷണം ഇന്നത്തെ തലമുറക്കാരുടെ അവശ്യകർത്തവ്യങ്ങളിൽ ഒന്നാണെന്നു സ്ഥാപിച്ചുകൊണ്ട് മഹാകവി ആരംഭിച്ച അദ്ധ്യക്ഷപ്രസംഗത്തിൽ വിജ്ഞേയങ്ങളായ പല കാര്യങ്ങളും അടങ്ങിയിരുന്നു. പ്രസ്തുതസമ്മേളനത്തിൽ ഐതിഹാസികകാലങ്ങളിലെ സമുദായാദർശങ്ങൾ, ഗവേഷണമണ്ഡനം, കറൾ-ഒരു നിധി, കുമാരനാശാന്റെ കവിത എന്നീ വിഷയങ്ങളെ അധികരിച്ചു് ശ്രീ: രത്നമയീദേവി എം. ഏ., കോമലേത്തു കൃഷ്ണൻനായർ, സി. എൻ. ഏ. രാമയ്യാശാസ്ത്രി എം. ഏ., എം. സുബ്രഹ്മണ്യൻ നമ്പൂരി എന്നിവർ യഥാക്രമം പ്രസംഗിക്കുകയും, മൈ: വക്കം ഏ. അബ്ദുൽകാദർ, എം. കെ. ഗോപാലൻനായർ, സി. എം. സെബാസ്റ്റ്യൻ, കെ. വി. എബ്രഹാം എന്നിവർ ഓരോ കവിത വായിക്കുകയും ചെയ്തു. ജീവിതധനം, മിസ്റ്റിക്പ്രപഞ്ചം, ഒരു

സുമുഖിയുടെ പ്രതീക്ഷ, ക്രൂശിലെ യേശുനാഥൻ ഇവയായിരുന്നു കവിതാവിഷയങ്ങൾ. ഇടയ്ക്കു് ഏതാനും ബാലികമാരുടെ തിരുവാതിരക്കളിയുമുണ്ടായിരുന്നു. നാമമാത്രമായ ഉപസംഹാരപ്രസംഗത്തോടുകൂടി 4-15നു് യോഗം പിരിഞ്ഞു.

2- ജീവചരിത്രം, കഥ, ഫലിതം.

ജീവചരിത്രം, കഥ, ഫലിതം എന്നീ വിഷയങ്ങളെ പരാമർശിക്കുന്ന ശാഖാസമ്മേളനം 5 മണിക്ക് ശ്രീ: പി. അനന്തൻപിള്ള എം. ഏ. യുടെ അദ്ധ്യക്ഷതയിൽ കൂടി. 50 മിനിട്ടുനേരം നീണ്ടുനിന്ന അദ്ധ്യക്ഷപ്രസംഗപാരായണത്തിനു ശേഷം മി: നാലാങ്കൽ കൃഷ്ണപിള്ള എം. ഏ. എൽ. ടി. കാളിദാസനെപ്പററി ഒരു കവിത വായിച്ചു. ഫലിതവും സാഹിത്യവും എന്ന വിഷയത്തെപ്പററി ശ്രീ. കെ. എൻ. ഗോപാലപിള്ള, എം. ഏ. പ്രസംഗിച്ചു. സമർപ്പണം, പ്രേമശോധനം, വഴിക്കണ്ണു് എന്നിങ്ങനെ മൂന്നു കവിതകൾ ഡാക്ടർ നാരായണദാസ്, മെ: ജോസഫ് ചെറുവത്തൂർ, കെ. എം. തേവര എന്നിവർ വായിക്കയും ശ്രീ. കറിശ്ശേരി ഗോപാലപിള്ള ശാസ്ത്രി ഭാഷാപദങ്ങളെപ്പററി അല്പം പ്രസംഗിക്കയും ചെയ്തു. 6-50 നു യോഗം പിരിഞ്ഞു. മുതുകുളം കലാവിലാസിനിസംഘക്കാർ അന്നു രാത്രി അനാർക്കലി എന്ന ഗദ്യനാടകം അഭിനയിക്കയുമുണ്ടായി.

## രണ്ടാം ദിവസം.

രാവിലെ 8-30നു വാഗ്മിതാപരീക്ഷനടന്നു. മെ: ഉള്ളൂർ, മള്ളൂർ, ഒ. എം. ചെറിയാൻ എന്നിവരായിരുന്നു പരീക്ഷകന്മാർ. പൗരബോധം എന്ന വിഷയത്തെപ്പററി അഞ്ചുമിനിട്ടുനേരം സംസാരിക്കാൻ ഓരോ പരീക്ഷ്യനേയും അനുവദിച്ചു. ആകെ 8 പേർ പരീക്ഷയിൽ ചേർന്നിരുന്നു. ഒരു ഇൻറർമീഡിയററുവിദ്യാർത്ഥിയായ സി. എം. സ്റ്റീഫൻ (മാവേലിക്കര) ഒന്നാമനായും വി. ഐ. സക്കറിയ രണ്ടാമനായും ജയിച്ചിരിക്കുന്നതായി പരീക്ഷാവസാനത്തിൽ പ്രഖ്യാപനംചെയ്യപ്പെട്ടു.

3. പദ്യസാഹിത്യം.

ഒൻപതുമണിക്ക് പള്ളത്തു രാമൻ അവർകളുടെ അദ്ധ്യക്ഷതയിൽ പദ്യസാഹിത്യവിഷയകമായ ശാഖാസമ്മേളനം ആരംഭിച്ചു. അദ്ധ്യക്ഷപ്രസംഗം ഒരുമണിക്കൂറോളം നീണ്ടുനിന്നു. പദ്യസാഹിത്യത്തിൻെറ പലവശങ്ങളേയും സമർത്ഥമായ രീതിയിൽ പരാമർശിച്ചിരുന്ന അ

പ്രസംഗം സരസവും സാരഗർഭവുമായിരുന്നു. ഈ സമ്മേളനത്തിൽ ആകെ അഞ്ചു പദ്യകവിതകളും ഒരു ഗദ്യകവിതയും രണ്ടു ഗദ്യപ്രബന്ധങ്ങളുമുണ്ടായിരുന്നു. പദ്യസാഹിത്യത്തിലെ ഒരു നൂതനപ്രസ്ഥാനത്തെപ്പററി വിദ്വാൻ ഫാദർ സെബാസ്റ്റ്യൻ തേർമഠം വായിച്ചതായിരുന്നു ഒരു ഗദ്യപ്രബന്ധം. ശ്രീ. എം. സി. മറിയാമ്മ വായിച്ച "പ്രകൃതിയും കവിതയും" ആയിരുന്നു രണ്ടാമത്തേത്. മി: പൊൻകുന്നം വി. എ. വർക്കിയുടെ "ഭിക്ഷു" വാണ് ഗദ്യകവിത. കവിത പാരായണംചെയ്തവർ മെ: കെ. എം. വറുഗീസ് ബി. ഏ., ടി. എൻ. ഗോപീനാഥൻനായർ, കെ. എൻ. പരമേശ്വരൻപിള്ള, കെ. ഭാസ്കരൻനായർ, ചങ്ങമ്പുഴ കൃഷ്ണപിള്ള എന്നിവരും, കവിതാവിഷയങ്ങൾ വിദ്വൽപരിഷത്തിലെ ഉണ്ണിമിശിഹ, ലീലാലാസ്യം അഥവാ ഒരു സ്വപ്നം, ഹരിപുരത്തിലെ കർമ്മയോഗി, ഉത്തരം, വനദേവത എന്നിവയുമായിരുന്നു. എട്ടു വയസ്സു പ്രായമുള്ള ഒരു ബാലികയുടെ ഗ്രാമീണനൃത്തവും, ഒരുസംഘം യുവാക്കളുടെ മാർഗ്ഗംകളിയും ഇതിനിടയിൽ നടന്നു. അദ്ധ്യക്ഷൻെറ ഉപസംഹാരപ്രസംഗത്തിനു ശേഷം 12 മണിക്കു യോഗം പിരിഞ്ഞു. മദ്ധ്യാഹ്നവിശ്രമാവസരത്തിൽ യോഗശാലയിൽ പഞ്ചവാദ്യം മുഴങ്ങിക്കൊണ്ടിരുന്നു.

## 4. ശാസ്ത്രം, വിവർത്തനം.

ഉച്ചതിരിഞ്ഞു് ഒന്നരമണിക്കു് മോൺ: ജോൺ പാലോക്കാരൻ എം. ഏ.യുടെ അദ്ധ്യക്ഷതയിൽ ശാസ്ത്രത്തെയും വിവർത്തനത്തെയും സംബന്ധിച്ച ശാഖായോഗം ആരംഭിച്ചു. പരിഷത്തു ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ, സാങ്കേതികപദനിർമ്മാണം, വിവർത്തനകൃത്യം എന്നിങ്ങനെ പല വിഷയങ്ങളെയും കാര്യക്ഷമമായവിധത്തിൽ പ്രതിപാദിക്കുന്ന അദ്ധ്യക്ഷപ്രസംഗം ഒരുമണിക്കൂർനേരത്തേയ്ക്കു നീണ്ടുനിന്നു. വൃദ്ധൻെറ വിചാരം, നെന്മണിയുടെ ചാരിതാർത്ഥ്യം, എന്നിങ്ങനെ രണ്ടു കവിതകൾമാത്രമേ ഈ യോഗത്തിലുണ്ടായിരുന്നുള്ളു. മെ: കെ. നീലകണ്ഠൻനമ്പീശൻ, പുലിയന്നൂർ എസ്. രാമയ്യർ എന്നിവരായിരുന്നു തൽകർത്താക്കൾ. മെ: സെബാസ്റ്റ്യൻ തകടിയേൽ എം. ഏ, എ. ടി. തോമസ്, മാത്യു എം. കുഴിവേലി ബി. ഏ. എൽ. ററി., ടി. സി. കൊച്ചുകുട്ടിഅമ്മ ബി. ഏ. എൽ. ററി., കെ. പത്മനാഭൻ എന്നിവർ യഥാക്രമം മലയാളവും വിവർത്തനവും, കൈരളിയും ഖണ്ഡകാവ്യപ്രസ്ഥാനവും, കൈരളിയും ശാസ്ത്രഗ്രന്ഥങ്ങളും, മലയാളസാഹിത്യത്തിൽ സ്ത്രീകൾക്കുള്ള സ്ഥാനം, സ്റ്റാമ്പിലെ സാഹിത്യകാരന്മാർ എന്നിവിഷയങ്ങളെ അധികരിച്ച് ഓരോ പ്രബന്ധം വായിച്ചു. അദ്ധ്യക്ഷൻെറ ഉപസംഹാരപ്രസംഗത്തിനുശേഷം 4 മണിക്കു യോഗം പ

രിഞ്ഞു. സമ്മേളനത്തിന്റെ ആഡംബരങ്ങൾ കുറച്ചിട്ടെങ്കിലും പത്തുനൂറുരൂപ മിച്ചംവരുത്തി, ഒരു നല്ല ശാസ്ത്രഗ്രന്ഥത്തിന് ആ സംഖ്യ സമ്മാനമായി കൊടുക്കാൻ സമ്മേളനഭാരവാഹികൾ ശ്രമിക്കേണ്ടതാണെന്നും, എട്ടും പത്തും അദ്ധ്യക്ഷന്മാൎക്കുവേണ്ടി ചെലവാക്കുന്ന സംഖ്യ ഇതിലേയ്ക്കു നീക്കിവെച്ചാൽ ധാരാളം മതിയാകുമെന്നും, താൻ തന്റെ യാത്രച്ചെലവു വേണ്ടെന്നുവെയ്ക്കുവാൻ തയാറാണെന്നും, മററു അദ്ധ്യക്ഷന്മാരും ഇതുപോലെയുള്ള ഒരു ത്യാഗം ഈ നല്ല കാൎയ്യത്തിനായി ചെയ്യുമെന്നാണ് താൻ വിശ്വസിക്കുന്നതെന്നും, അങ്ങനെയാണെങ്കിൽ ഇക്കൊല്ലത്തെ സമ്മേളനഭാരവാഹികൾക്കുതന്നെ തന്റെ നിർദ്ദേശം നടപ്പിൽവരുത്താൻ സാധിക്കുമെന്നും അദ്ധ്യക്ഷൻ ഉപസംഹാരത്തിനിടയ്ക്കു പ്രസ്താവിക്കയുണ്ടായി. ഒരു ഭാഗത്തു് പ്രസ്തുത സമ്മേളനം നടന്നുകൊണ്ടിരുന്നതിനിടയ്ക്കുതന്നെ മററൊരുഭാഗത്തു ഉപന്യാസമത്സരപരീക്ഷയും ദ്രുതകവനപരീക്ഷയും നടന്നുകൊണ്ടിരുന്നുവെന്നുള്ളതും പ്രസ്താവ്യമാണ്.

## 5. ജീവത്സാഹിത്യം വിമൎശനം

ജീവത്സാഹിത്യം, വിമൎശനം എന്ന രണ്ടു വിഷയങ്ങളെ അധികരിച്ചുള്ള ശാഖാസമ്മേളനം പ്രൊഫസർ പി. ശങ്കരൻനമ്പ്യാർ എം. ഏ. യുടെ അദ്ധ്യക്ഷതയിൽ 4-30 നു കൂടി. ജീവത്സാഹിത്യത്തിന്റെ സ്വരൂപത്തെ വേണ്ടുംപോലെ വിവരിച്ചതിനുശേഷം ഇന്ന് അത്തരം സാഹിത്യം ധാരാളം ഉണ്ടാകേണ്ടതു് അത്യാവശ്യമായിരിക്കുന്നുവെന്ന് അദ്ധ്യക്ഷൻ പ്രസ്താവിച്ചു. പക്ഷെ, മഹാകാവ്യങ്ങളെയുംമററും പഴഞ്ചൻ സാഹിത്യമെന്നാക്ഷേപിക്കുന്നതു് ഒരുവക 'തലതിരിഞ്ഞപുതുമഭ്രമ'മാണെന്ന് അദ്ദേഹം ഉറപ്പിച്ചുപറഞ്ഞു. ചുററും കണ്ടതിനെ ഭാഷയിൽ പകൎത്തിയതുകൊണ്ടുമാത്രം അതു ജീവത്സാഹിത്യമാവുകയില്ലെന്നും സാഹിത്യത്തിന്റെ പ്രധാനധൎമ്മം കലാത്വമാണെന്നും ഇന്നത്തെ ജീവത്സാഹിത്യഭ്രമക്കാരിൽ പലരും അതു തീരെ മറന്നുകളയുന്നുവെന്നും അദ്ദേഹം വിശദമാക്കി. വിമൎശനരീതിയെപ്പററിയും കൂടി ചിലതു പ്രസ്താവിച്ചുകൊണ്ട് അദ്ദേഹം പ്രസംഗം അവസാനിപ്പിച്ചു. മി: കെ. കെ. രാഘവപ്പണിക്കരുടെ 'വെളിച്ചത്തിനായുള്ള വിളി'മാത്രമേ ഈ സമ്മേളനത്തിൽ കവിതയായിട്ടുണ്ടായിരുന്നുള്ളു. മി: കൈനിക്കര കുമാരപിള്ള എം. ഏ. എൽ. ററി നാടകത്തെപ്പററിയും, റവ: ഫാദർ ജോൺ മററം 'സാഹിത്യവും തത്വചിന്തയും' എന്ന വിഷയത്തെപ്പററിയും, ശ്രീ. കെ. ആർ. കേരളവൎമ്മരാജാ 'സാഹിത്യസംബന്ധമായ ചില ചിന്തകളെ'പ്പററിയും, മി: എം. പി. പോൾ എം. ഏ. 'ഭാഷാഗദ്യശൈലി'യെപ്പററിയും ശ്രീ. ആനി

ജോസഫ് ബി. ഏ. 'സാഹിത്യത്തിൽ സന്മാർഗ്ഗത്തിനുള്ള സ്ഥാന'ത്തെപ്പററിയും ഓരോ പ്രസംഗംചെയ്തു. നാതിസംക്ഷേപവിസ്തരമായ ഉപസംഹാരപ്രസംഗത്തോടുകൂടി 7 മണിക്കു യോഗം പിരിഞ്ഞു. രാത്രി തോട്ടം പോററിയുടേയും കൂട്ടുകാരുടേയും വകയായ ഭാരതീയമോഹനനടനവുമുണ്ടായിരുന്നു.

## മൂന്നാംദിവസം.

### 6. കല.

കലാപരമായ ശാഖാസമ്മേളനം മഹാകവി വള്ളത്തോളിന്റെ അദ്ധ്യക്ഷതയിൽ രാവിലെ 8-45നു കൂടി. കേരളം പണ്ടുമുതല്ക്കുതന്നെ കലകളുടെ വിളനിലമാണെന്നും, കേരളീയരുടെ കരശില്പം കരിങ്കല്ലിനെ പനിനീർപ്പൂവാക്കുന്ന ഒന്നാണെന്നും, തലേ ദിവസം സമ്മേളനശാലയിൽ നടത്തിക്കണ്ട കല്യാണക്കളി നമുക്കു നിസ്സാരമാണെങ്കിലും ഒരു വിദേശീയൻ അതുകണ്ടാൽ നിശ്ചയമായും വളരെ അഭിനന്ദിക്കുമെന്നും, പാശ്ചാത്യർ അഭിനന്ദിച്ചതിനുശേഷം മാത്രമേ നമ്മുടെ കണ്ണ് ഏതുകാര്യത്തിലും തുറക്കപ്പെടുകയുള്ളു എന്നുള്ള സ്ഥിതി അത്യന്തം ദയനീയമാണെന്നും, കഥകളിയെ ഇന്നു ചിലർ ഊമക്കളിയെന്നും മററും പറഞ്ഞാക്ഷേപിക്കുന്നുണ്ടെങ്കിലും പാശ്ചാത്യർ ദിവസംതോറും അതിനെ കൂടുതൽകൂടുതലായി അഭിനന്ദിക്കയാണ് ചെയ്യുന്നതെന്നും, നശിച്ചുപോകാറായ മോഹിനിയാട്ടത്തേയുംകൂടി ഉദ്ധരിക്കണമെന്നു തനിക്കു വലിയ മോഹമുണ്ടെന്നും, പക്ഷെ, കാണാൻകൊള്ളാവുന്ന പെൺകുട്ടികളെ കലാമണ്ഡലത്തിലേയ്ക്കയയ്ക്കാൻ ആരും തയാറാകാത്തതിനാൽ അത് ഇനിയും സാധിക്കാതെയാണിരിക്കുന്നതെന്നും മററും വിവരിക്കുന്ന അദ്ദേഹത്തിന്റെ കവിത നിറഞ്ഞ ഉപക്രമപ്രസംഗം ഒന്നരമണിക്കൂർ നേരത്തേയ്ക്കുണ്ടായിരുന്നു. ഇതിനെത്തുടർന്ന് കഥകളിയിലെ അഭിനയാംശത്തെപ്പററി മി: ജി. കൃഷ്ണപിള്ളയും, ചിത്രകലയിലെ പ്രസ്ഥാനഭേദങ്ങളെപ്പററി മി: പി. സി. ദേവസ്യ എം. ഏ. യും ചലച്ചിത്രത്തെപ്പററി മി:വെണ്ണിക്കുളം ഗോപാലക്കുറുപ്പും, സാഹിത്യവും സമുദായസൗഭ്രാത്രവും എന്ന വിഷയത്തെപ്പററിമി: കെ. ജി. തോമസ്സ് ബി. ഏ. യും സാഹിത്യത്തിലെ പഞ്ചഭൂതങ്ങളെപ്പററി ശ്രീ.എം. ആർ. വേലുപ്പിള്ള ശാസ്ത്രി ബി. ഏ. യും ഓരോ പ്രസംഗം ചെയ്തു. ശ്രീ. പി. മറിയാമ്മവറുഗീസ്, വട്ടോളി കൊച്ചുകൃഷ്ണൻനായർ എന്നിവർ ഓരോ കവിതയും വായിച്ചു. അതുതാൻ കരണീയം, എന്റെ നാഥൻ എന്നിവയായിരുന്നു കവിതാവിഷയങ്ങൾ. 12 മണിക്കു യോഗം പിരിഞ്ഞു.

ഉച്ചതിരിഞ്ഞു ഫിഡിൽ രാമവർമ്മയുടേയും പാർട്ടിയുടേയും, സംഗീതരത്നം മാമൻഭാഗവതരുടേയും പാട്ടുകച്ചേരികളുണ്ടായിരുന്നു.

വീണ്ടും പൊതുയോഗം

2 മണിക്ക് മല്ലൂരിന്റെ അദ്ധ്യക്ഷതയിൽ വിഷയനിർണ്ണയക്കമ്മിററിയോഗം കൂടി. തയ്യാറാക്കിക്കൊണ്ടു വന്നിരുന്ന ചില പ്രമേയങ്ങൾ വായിച്ച് അവ സ്വീകരിക്കപ്പെട്ടിരിക്കുന്നതായി അദ്ധ്യക്ഷൻ പ്രസ്താവിച്ചു. അതു കഴിഞ്ഞപ്പോൾ ആ യോഗംതന്നെ പൊതുയോഗമായി രൂപാന്തരപ്പെട്ടു പ്രമേയങ്ങൾ ഓരോന്നായി അദ്ധ്യക്ഷൻ വായിക്കയും സദസ്യരുടെ ഹസ്തതാഡനഘോഷത്തിൽ അതു പാസ്സായതായി അംഗീകരിക്കപ്പെടുകയും ചെയ്തു. ഇങ്ങനെ ആകെ 11 പ്രമേയങ്ങൾ പാസ്സാക്കപ്പെട്ടു ഓരോ പ്രമേയം ഓരോരുത്തരായി അവതരിപ്പിക്കുക, സദസ്യർക്ക് അതിനെപ്പററി സാമാന്യമായിട്ടെങ്കിലും ഒരു ബോധം ജനിക്കത്തക്കവണ്ണം പ്രമേയവിഷയത്തെപ്പററി അവതാരകൻ എന്തെങ്കിലും പറയുക, മറെറാരാൾ പ്രമേയത്തെ പിൻതാങ്ങുക എന്നിങ്ങനെയുള്ള സാധാരണ പതിവു പ്രമേയങ്ങളുടെ കാര്യത്തിൽ ഇക്കൊല്ലം അംഗീകരിക്കപ്പെട്ടുകണ്ടില്ല. പ്രമേയാവതരണത്തെത്തുടർന്നു സമ്മാനദാനമാണ് നടന്നതു്. ആകെ ഇരുപത്തഞ്ചോളം പ്രശംസാപത്രങ്ങൾ ഓരോരുത്തർക്കായി സമ്മാനിക്കപ്പെട്ടു. അടുത്തകൊല്ലത്തെ സമ്മേളനം ശ്രീ. ചങ്ങമ്പുഴ കൃഷ്ണപിള്ള ഇടപ്പള്ളിക്കു ക്ഷണിക്കുകയും റജിസ്റ്റർചെയ്ത പരിഷത്തിന്റെ അദ്ധ്യക്ഷൻ അതിനു കൃതജ്ഞത പ്രകടപ്പിക്കയുംചെയ്തു. അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം, മി: വെള്ളങ്ങളം കരുണാകരനു നായരുടെ കൃതജ്ഞതാപ്രസംഗം എന്നിവയ്ക്കുശേഷം വഞ്ചീശമംഗളംമുതലായ ചടങ്ങളോടുകൂടി യോഗം 4 മണിക്കു പിരിഞ്ഞു.

ഇക്കൊല്ലത്തെ സമ്മേളനം ഇതുമാത്രം ഭംഗിയാക്കിത്തീക്കുന്നതിന് അരങ്ങത്തുപ്രവേശിച്ചും അണിയറയ്ക്കുള്ളിൽനിന്നും ഹൃദയപൂർവ്വം പ്രവത്തിച്ച കോട്ടയത്തെ സാഹിത്യപ്രണയികളെ വളരെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. സ്വീകരണസംഘാദ്ധ്യക്ഷനായിരുന്ന മി: കെ. സി. മാമ്മൻ, കാര്യദശിമാരായിരുന്ന മെ: സി. ഐ. രാമൻനായർ, വെള്ളങ്ങളം കരുണാകരൻനായർ, കെ. എം. മാത്തൻതരകൻ എന്നിവരും, പുറമേനിന്നുകൊണ്ടു സമ്മേളനത്തിന്റെ വിജയത്തിനായി അക്ഷീണശ്രമംചെയ്ത മെ: തെക്കേടത്തു വാസുദേവഭട്ടതിരി, പി. സി. ദേവസ്യ, എം. ഏ. മുതലായവരും, പ്രത്യേകിച്ചും അഭിനന്ദനാർഹരാണ്.



# പാസ്സാക്കിയ പ്രമേയങ്ങൾ.



I

തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സിനോടും രാജകുടുംബത്തോടുമുള്ള നിഷ്കളങ്കമായ ഭക്ത്യാദരങ്ങളെ സമസ്തകേരളസാഹിത്യപരിഷത്തിന്റെ ഈ ദ്വാദശസമ്മേളനം വിനയപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു.

II

ബ്രിട്ടീഷ് ചക്രവർത്തിതിരുമനസ്സിലെനേക്കും കൊച്ചിമഹാരാജാവുതിരുമനസ്സിലെനേക്കും ഈ സമ്മേളനത്തിനുള്ള ഭക്തിബഹുമാനങ്ങളെ ഈ സമ്മേളനം സവിനയം രേഖപ്പെടുത്തിക്കൊള്ളുന്നു.

III

ശ്രീമാന്മാരായ സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള, സി. പി. അച്യുതമേനോൻ, കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി, വി. കൃഷ്ണൻതമ്പി, കവിതിലകൻ കെ. പി. കറുപ്പൻ, ഈ. വി. കൃഷ്ണപിള്ള, കപ്പക്കാട്ടു നാരായണമേനോൻ, സക്കറിയ ഔസ്സ, കെ. സി. വർക്കി എന്നീ കാവ്യകാരന്മാരുടെ നിര്യാണംനിമിത്തം കൈരളിക്കു നേരിട്ടിട്ടുള്ള അപാരമായ നഷ്ടത്തെ ഈ യോഗം വ്യസനപൂർവ്വം രേഖപ്പെടുത്തുകയും, അവരുടെ ആത്മാവിനു നിത്യശാന്തിക്കുവേണ്ടി പ്രാർത്ഥിക്കുകയും, തൽബന്ധുജനങ്ങളോടുള്ള അനുശോചനം രേഖപ്പെടുത്തുകയും ചെയ്യുന്നു.

IV

തിരുവിതാംകൂർസർവ്വകലാശാലാപ്രവർത്തനത്തിൽ കേരളഭാഷാസാഹിത്യത്തിന്റേയും സംസ്കാരത്തിന്റേയും അഭിവൃദ്ധിക്കു പര്യാപ്തങ്ങളായ സകല ഏർപ്പാടുകളും ചെയ്യുന്നവിഷയത്തിൽ തിരുവിതാംകൂർ സർവ്വകലാശാല ഉടനെ വേണ്ടതു പ്രവർത്തിക്കണമെന്ന് ഈ യോഗം അഭ്യർത്ഥിക്കുന്നു.

V

മദ്രാസ് സർവ്വകലാശാലയിൽനിന്നു പ്രസിദ്ധംചെയ്തിട്ടുള്ള തമിഴ് നിഘണ്ടുവിന്റെ മാതൃകയിലും അതിലുള്ള ന്യൂനതകളെ പരിഹരിച്ചു

മുള്ള ഒരു മലയാളനിഘണ്ടുവിൻെറ ജോലി കഴിയുന്നതും വേഗത്തിൽ ആരംഭിക്കണമെന്നു തിരുവിതാംകൂർ, മദ്രാസ് എന്നീ സർവ്വകലാശാലകളോട് ഈ സമ്മേളനം അഭ്യർത്ഥിക്കുന്നു.

## VI

തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ്മലബാർ എന്നീ രാജ്യങ്ങളിലുള്ള എല്ലാ കോടതികളിലേയും എഴുത്തുകുത്തുകൾ കഴിവുള്ളിടത്തോളം മലയാളത്തിൽത്തന്നെയാക്കണമെന്നു മേല്പറഞ്ഞ മൂന്നു ഗവർമ്മേണ്ടുകളോടും സമസ്തകേരളസാഹിത്യപരിഷത്ത് അഭ്യർത്ഥിക്കുന്നു.

## VII

"The Universal English-Malayalam Dictionary" എന്ന പേരിൽ ബൃഹത്തായ ഒരു ഇംഗ്ലീഷ്മലയാളനിഘണ്ടു എഴുതിത്തയാറാക്കുകയും അതിൻെറ പ്രഥമസഞ്ചിക പ്രസിദ്ധപ്പെടുത്തുകയും ചെയ്ത ഇംഗ്ലീഷ് കറസ്പോണ്ടൻസ് സ്കൂൾ മാനേജർ ശ്രീമാൻ അച്യുതൻതമ്പിയെ ഈ യോഗം അഭിനന്ദിക്കുന്നു.

## VIII

ഒരു ഇംഗ്ലീഷ്മലയാളസാങ്കേതികപദനിഘണ്ടു നിർമ്മിച്ച ശ്രീമാന്മാരായ എം. നാരായണൻ ബി. ഏ. എൽ. ററി., പി. കെ. കോരു എം. ഏ. എൽ. ററി. എന്നിവരേയും, അതിൻെറ പ്രസാധനകൃത്യം നിർവ്വഹിച്ച കെ. ടി. ചന്തുനമ്പ്യാർ ബി. ഏ. ബി. എൽ. അവർകളേയും ഈ യോഗം അഭിനന്ദിക്കുന്നു.

## IX

മലയാളഭാഷയിൽ ഇതേവരെയുണ്ടായിട്ടുള്ള പുസ്തകങ്ങളുടെ വകപ്പു തിരിച്ചുള്ള ഒരു പട്ടിക പരിഷത്തിൻെറ ആഭിമുഖ്യത്തിൽ തയാറാക്കേണ്ടതാണെന്ന് ഈ സമ്മേളനം റജിസ്റ്റർചെയ്ത പരിഷത്തിനോടു ശിപാർശചെയ്യുന്നു.

## X

സമസ്തകേരളസാഹിത്യപരിഷത്തിൻെറ ഈ ദ്വാദശസമ്മേളനത്തിൽ ശാഖാസമ്മേളനങ്ങൾക്കു വിഷയമായ ഗവേഷണം, ശാസ്ത്രം, വിവർത്തനം, കല മുതലായ ഓരോ വിഭാഗത്തിലും ജോലിചെയ്യുന്നതിനായി പ്രത്യേകം കമ്മിററികളെ നിയമിക്കേണ്ടതാണെന്നും, ആ കമ്മിററികൾ

അടുത്തവഷത്തിൽ ചെയ്യുന്ന ജോലികളെ വിവരിക്കുന്ന ഒരു റിപ്പോർട്ട് അടുത്ത പരിഷത്സമ്മേളനത്തിൽ സമപ്പിക്കേണ്ടതാണെന്നും, ഈ യോഗം റജിസ്റ്റർചെയ്ത സാഹിത്യപരിഷത്തിനോടു ശിപാൎശചെയ്യുന്നു.

## XI

ഇനി മേലാലുള്ള പരിഷത്സമ്മേളനങ്ങളിൽ പാരായണം ചെയ്യപ്പെടേണ്ട ഗദ്യപദ്യപ്രബന്ധങ്ങളും, ഉപന്യാസങ്ങളും, സാധാരണ്യേന തത്തൽസ്ഥലങ്ങളിലെ സമ്മേളനഭാരവാഹികളുടെ പൂർവ്വാനുമതി ലഭിച്ചവയായിരിക്കണമെന്ന് ഈ യോഗം അഭിപ്രായപ്പെടുന്നു.

## XII

തിരുവിതാംകൂർ സർവ്വകലാശാലയുടെ ആവിർഭാവത്തോടുകൂടി, ഹൈസ്കൂളുകളിലും മററും മലയാളം പഠിപ്പിക്കുന്ന പണ്ഡിതന്മാരുടെ ശമ്പളം, ഉദ്യോഗനില മുതലായവ മററു വകുപ്പുകളിൽ ഉള്ളവരുടേതുപോലെ വൎദ്ധിപ്പിക്കണമെന്ന് ഈ യോഗം ഗവമ്മേണ്ടിനോടപേക്ഷിക്കുന്നു.

## XIII

ഇംഗ്ലീഷ് ഹൈസ്കൂളുകളിൽ ഇംഗ്ലീഷ് ഒഴികെ മററുള്ള എല്ലാ വിഷയങ്ങളും മലയാളഭാഷയിൽതന്നെ പഠിപ്പിക്കുന്നതിനു വേണ്ട ഏപ്പാടു ചെയ്യണമെന്ന് ഈ യോഗം കൊച്ചി തിരുവിതാംകൂർഗവമ്മേണ്ടുകളോടഭ്യൎത്ഥിക്കുന്നു.

## XIV

ഓരോ പരിഷത്സമ്മേളനത്തിലും പാസ്സാക്കപ്പെടുന്ന നിശ്ചയങ്ങൾ എത്രമാത്രം ഫലപ്രദമായിത്തീൎന്നിട്ടുണ്ടെന്നുള്ള വിവരവും, സമ്മേളനത്തിൻെറ വിശദമായ റിപ്പോർട്ടും, അടുത്ത വാൎഷികസമ്മേളനത്തിൻെറ പ്രാരംഭത്തിൽ റജിസ്റ്റർചെയ്ത പരിഷത്തിൻെറ ഭാരവാഹികൾ സമപ്പിക്കേണ്ടതാണെന്ന് ഈ യോഗം അഭിപ്രായപ്പെടുന്നു.



# പത്രാധിപക്കുറിപ്പുകൾ.



## 1. മള്ളൂർ ഗോവിന്ദപ്പിള്ളയുടെ ഷഷ്ട്യബ്ദപൂർത്തി.



സമസ്തകേരളസാഹിത്യപരിഷത്തിന്റെ ഒരു പ്രധാനനായകനായ മള്ളൂർ ഗോവിന്ദപ്പിള്ള ബി. ഏ., ബി. എൽ. അവർകളുടെ ഷഷ്ട്യബ്ദപൂർത്തി മേടമാസം 29-ാംനു- തിരുവനന്തപുരത്തു് അദ്ദേഹത്തിന്റെ വസതിയായ പാർവ്വതിമന്ദിരത്തിൽവെച്ചു യഥോചിതം ആഘോഷിക്കപ്പെടുകയുണ്ടായി. ശ്രീമാൻ ഗോവിന്ദപ്പിള്ളയുടെ ജീവിതം ബഹുമുഖമായ വിജയത്താൽ സ്വയംവൃതമാണു്. നിരന്തരവും നിസ്തന്ദ്രവുമായ പരിശ്രമംകൊണ്ടു്, ജനനാദികളായ പരിതഃസ്ഥിതികളിൽനിന്നു ലഭ്യമാകാവുന്ന സാഹായ്യത്തിന്റെ അപേക്ഷകൂടാതെതന്നെ, ഉന്നതവും ഉൽകൃഷ്ടവുമായ ഒരു സ്ഥാനത്തെ അധിരോഹണംചെയ്യുവാൻ സാധിച്ചിട്ടുള്ള കർമ്മകുശലന്മാരും കുശാഗ്രബുദ്ധികളുമായ കേരളീയരിൽ സർവ്വഥാ അപശ്ചിമമായ ഒരു പദവിക്കു് അദ്ദേഹം അവകാശിയായിത്തീർന്നിട്ടുണ്ടു്. ഉത്തമനായ ഒരു അഭിഭാഷകൻ, ഉദാത്തനായ ഒരു വാഗ്മി, ഉജ്ജ്വലനായ ഒരു ദേശാഭിമാനി, ഉചിതജ്ഞനായ ഒരു സാഹിത്യപ്രണയി എന്നിങ്ങനെ പല നിലകളിൽ അദ്ദേഹം ലോകത്തിനു സുവിദിതനാണു്. അരോഗദൃഢഗാത്രനായ ആ മാന്യപുരുഷനിൽ നവയൗവനത്തിന്റെ സൗഭാഗ്യം ഇന്നും നാനാരൂപത്തിൽ പരിസ്ഫുരിക്കുന്നു. തിരുവനന്തപുരത്തെ ഏതു പൊതുക്കാര്യപ്രവർത്തനത്തിലും അദ്ദേഹം പ്രധാന ഭാഗഭാക്കാണു്. സംഗീതസാഹിത്യങ്ങളിൽ അദ്ദേഹത്തിനു് അപാരമായ ആസക്തിയും അഭിനിവേശവുമുണ്ടു്. അനേകം ഗ്രന്ഥങ്ങൾക്കു് ആകർഷകങ്ങളായ ആമുഖോപന്യാസങ്ങളെഴുതി അവയെ സഹൃദയസമക്ഷം സമർപ്പിച്ചുകൊണ്ടു്, സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുന്നതിൽ തനിക്കുള്ള അഭിനിവേശത്തെ അദ്ദേഹം പലപ്പോഴും പ്രത്യക്ഷപ്പെടുത്തിയിട്ടുണ്ടു്.

സാഹിത്യപരിഷത്തിനു താങ്ങും തണലുമായുള്ള അപൂർവ്വം ചില നിർമ്മത്സരബുദ്ധികളിൽ ശ്രീ. മള്ളൂർ അദ്വിതീയമായ സ്ഥാനത്തെ അ

ലങ്കരിക്കുന്നു. മൂന്ന്, പതിനൊന്ന്, പന്ത്രണ്ട് എന്നീപരിഷത്സമ്മേളനങ്ങളിൽ അദ്ധ്യക്ഷനായിരുന്ന് അദ്ദേഹം നടത്തിയ പ്രസംഗങ്ങൾ പലതുകൊണ്ടും വിജ്ഞേയങ്ങളായിരുന്നുവെന്നുള്ളതു് എല്ലാവക്കും അറിവുള്ളതാണല്ലൊ. തിരുവനന്തപുരത്തുവെച്ചു് ഇദംപ്രഥമമായി നടന്ന ആറാമത്തെ സമ്മേളനത്തിൽ പ്രധാനകാര്യദശിയായിരുന്ന് ആ സമ്മേളനകാര്യങ്ങൾ അത്യന്തം വിജയപ്രദമായ നിലയിൽ നിവ്വഹിച്ചതും ശ്രീ: മള്ളൂർ ഗോവിന്ദപ്പിള്ള തന്നെയായിരുന്നു. ആ സമ്മേളനത്തെ കോട്ടയ്ക്കൽനിന്നു തിരുവനന്തപുരത്തേയ്ക്കു ക്ഷണിച്ചതും മററാരുമല്ലായിരുന്നു. ഏതുവിധത്തിൽ നോക്കിയാലും കേരളീയക്ക് അഭിമാനഭാജനമായി പ്രശോഭിക്കുന്ന ശ്രീ: മള്ളൂരിന് ആയതമായ ആയുസ്സും അവ്യാഹതമായ ആരോഗ്യവും അനന്തങ്ങളും അപരിമേയങ്ങളുമായ ഐശ്വര്യാദിസിദ്ധികളും ഈ ശുഭമുഹൂത്തത്തിൽ പ്രാത്ഥിക്കുവാൻ പരിഷത്തിനുള്ള കടമയെ അത്യ ഹൃദയപൂവ്വം നിവ്വഹിച്ചുകൊള്ളുന്നു.

## 2. ചില ചരമങ്ങൾ.

1. <u>വി. കൃഷ്ണൻതമ്പി ബി. ഏ.</u> തിരുവനന്തപുരം ആർട്ട്സ് കോളേജിലെ പൗരസ്ത്യഭാഷാപയ്യവേക്ഷകനായിരുന്ന ശ്രീമാൻ വി. കൃഷ്ണൻതമ്പി ബി. ഏ. യുടെ അത്യന്തം അകാലികവും അപ്രതീക്ഷിതവുമായ ദേഹവിയോഗം ഭാഷയ്ക്കു് ഒരു തീരാത്ത നഷ്ടമാകുന്നു. ശ്രീ: കൃഷ്ണൻതമ്പിക്കു മരിക്കുമ്പോൾ നാല്പത്തഞ്ചുവയസ്സിലധികം പ്രായമുണ്ടായിരുന്നില്ല. അദ്ദേഹം കോളേജ്‌വിദ്യാത്ഥികളോട് ഒരു പ്രസംഗംചെയ്തുകൊണ്ടിരിക്കുമ്പോൾ, പെട്ടെന്നു രക്തസമ്മർദ്ദം അധികപ്പെടുകയും, തന്നിമിത്തം ഏതാനും മണിക്കൂറുകൾക്കുള്ളിൽ ചരമഗതിയെ പ്രാപിക്കുകയുമാണു് ചെയ്തതു്. യശശ്ശരീരനായ ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സിലെ പട്ടമഹിഷിയുടെ കനിഷ്ഠസഹോദരനായ തമ്പി അവർകൾ ഒരു അദ്ധ്യേതാവായിരുന്നപ്പോൾതന്നെ സംഗീതസാഹിത്യങ്ങളിൽ—പ്രത്യേകിച്ചു സംസ്കൃതസാഹിത്യത്തിൽ—അനിതരസാധാരണമായ അഭിരുചി പ്രകടിപ്പിക്കുകയും അദ്ധ്യാപകന്മാരുടെ അഭിനന്ദനത്തിനു പാത്രീഭവിക്കയും ചെയ്തുകൊണ്ടു്, സംസ്കൃതത്തിൽ പ്രശസ്തമായ രീതിയിൽ ബി. ഏ. പാസ്സായി. തദനന്തരം ഉന്നതവിദ്യാഭ്യാസത്തിനായി ഇംഗ്ലണ്ടിലേയ്ക്കു് പോയി മടങ്ങിവന്നപ്പോൾ അദ്ദേഹത്തിൻെറ വാസനയ്ക്കു യോജിച്ചവിധം സംസ്കൃതകലാശാലാപ്രധാനാദ്ധ്യാപകസ്ഥാനത്തിൽ നിയമിക്കപ്പെടുകയും അവിടെനിന്നു യഥാകാലം ആർട്ട്സ്‌കോളേജിലേയ്ക്കു പൗരസ്ത്യഭാഷാപയ്യവേക്ഷകനായി ഉയത്തപ്പെടുകയും ചെയ്തു.

അദ്ദേഹം മുദ്രാരാക്ഷസനാടകവും കപാലകുണ്ഡലയും ഭാഷയിലേയ്ക്കു തർജ്ജമചെയ്തിട്ടുണ്ട്; കഥകളിയുടെ പ്രചാരത്തിനായി പല വിധത്തിലും ശ്രമിച്ചിരുന്ന ആ കലാപ്രണയി വല്ലീകമാരം, താടകാവധം എന്നിങ്ങനെ രണ്ടു ആട്ടക്കഥകൾ നിർമ്മിച്ചിട്ടുണ്ട്; ഏതാനും പ്രഹസനങ്ങൾ അദ്ദേഹത്തിന്റെ വകയായി ഭാഷയ്ക്കു കിട്ടിയിട്ടുണ്ട്; സംസ്കൃതത്തിലും അദ്ദേഹം ചില ഗ്രന്ഥങ്ങൾ നിർമ്മിക്കയുണ്ടായിട്ടുണ്ട്. സാഹിത്യം, സംഗീതം മുതലായ സകലലളിതകലകളേയും അദ്ദേഹം ഉള്ളഴിഞ്ഞു സ്നേഹിച്ചിരുന്നു. ഹരികഥാകാലക്ഷേപത്തിനായി മലയാളത്തിൽ 'ധ്രുവചരിതം' എഴുതുകയും അതു പലേടിക്കിലും കാലക്ഷേപരീതിയിൽ പ്രദർശിപ്പിക്കയും ചെയ്തിട്ടുണ്ട്. തൃശ്ശൂരിൽവെച്ചു നടന്ന പത്താമത്തെ പരിഷത്സമ്മേളനത്തിൽ മി: തമ്പിയാണ് ആദ്ധ്യക്ഷ്യം വഹിച്ചിരുന്നതു്. അവിടെവെച്ചു പതിനൊന്നാമത്തെ സമ്മേളനത്തെ തിരുവനന്തപുരത്തേയ്ക്കു ക്ഷണിച്ചതും കഴിഞ്ഞകൊല്ലം ആ സമ്മേളനം വിജയപൂർവ്വം നടത്തുന്നതിൽ ആദ്യവസാനം സൂത്രധാരത്വം വഹിച്ചതും ആ സാഹിത്യപ്രണയിതന്നെയായിരുന്നു. അന്നു സ്വീകരണസംഘാദ്ധ്യക്ഷന്റെ നിലയിൽ അദ്ദേഹം ചെയ്ത പ്രശംസാർഹമായ ശ്രമം ഇന്നും ഭാഷാഭിമാനികൾ ഓർക്കുന്നുണ്ടായിരിക്കണം. കുലീനനും വിനീതനും സർവ്വജനപ്രിയനുമായിരുന്ന ആ മാന്യപണ്ഡിതനിൽനിന്നു കൈരളി പല സമ്പത്തുകളും ഭാവിയിൽ ന്യായ്യമായി പ്രതീക്ഷിച്ചിരുന്നു. എന്തുചെയ്യാം! ആ പ്രതീക്ഷാപാത്രത്തെ ദൈവം ഭഞ്ജിച്ചുകളഞ്ഞുവല്ലൊ!

2. കവിതിലകൻ കെ. പി. കറുപ്പൻ: അടുത്തകാലത്തു കേരളത്തിനു സംഭവിച്ച മറെറാരു നഷ്ടമാണു് കവിതിലകൻ കെ. പി. കറുപ്പന്റെ ആത്യന്തികമായ ദേഹവിയോഗം. പ്രതികൂലപരിതഃസ്ഥിതികളോടെതിരിട്ടു് സമുദായരംഗത്തിലും സാഹിത്യക്ഷേത്രത്തിലും ഒരുപോലെ അത്യസൂയാർഹമായ വിജയംനേടിയ കർമ്മധീരനാണു് മി: കറുപ്പൻ. കൊച്ചിയിലെ അവശസമുദായങ്ങളെ ഉദ്ധരിക്കുന്നകാര്യത്തിൽ വളരെക്കാലമായി സഫലമായ പ്രയത്നമാണു് ശ്രീ: കറുപ്പൻ ചെയ്തിരുന്നതു്. സാഹിത്യത്തെ പ്രധാനമായ ആയുധമാക്കിക്കൊണ്ടു് ആ സമുദായാഭിമാനി പല പ്രചരണവേലകളും നടത്തിയിട്ടുണ്ടു്. ജാതിക്കുമ്മി, ദീനസ്വരം, ഉദ്യാനവിരുന്നു മുതലായ കൃതികൾ ഇതിനുദാഹരണങ്ങളാകുന്നു. ഈ പ്രചരണസാഹിത്യത്തെ ഒഴിച്ചുനിർത്തിയാലും, മി: കറുപ്പനു ഭാഷാസാഹിത്യലോകത്തിൽ നല്ല ഒരു സ്ഥാനമുണ്ടായിരുന്നു എന്നുകാണാൻ പ്രയാസമില്ല. ഭാഷാഭൈമീപരിണയം, ബാലാകലേശം, ഭർത്തൃപരിത്യക്തയായ ശകുന്തള,

ലളിതോപഹാരം, കൈരളീകൗതുകം, ബാലോദ്യാനം മുതലായ കൃതികൾ ഇതിനു് ഉത്തമസാക്ഷികളത്രെ. അകൃത്രിമവും അശ്ലിഷ്ടവുമായ ഒരു രീതിയും ശയ്യയും മി: കറുപ്പൻെറ കവിതയ്ക്കുള്ള പ്രത്യേകതകളാകുന്നു.

എറണാകുളം മഹാരാജകലാശാലയിൽ ഒരു പണ്ഡിതരായിരിക്കുമ്പോഴാണു് അദ്ദേഹം രോഗശയ്യയെ അവലംബിക്കേണ്ടിവന്നതു്. കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററി, പാഠപുസ്തകക്കമ്മിററി, പ്രാഥമികവിദ്യാഭ്യാസപരിഷ്കരണക്കമ്മിററി മുതലായ സ്ഥാപനങ്ങളിൽ മി: കറുപ്പൻ പലപ്പോഴും അംഗമായിരുന്നിട്ടുണ്ടു്. ഒരിക്കൽ മദ്രാസ്‌സർവ്വകലാശാലവക ഓറിയൻറൽടൈറററിൽപരീക്ഷാബോർഡിൽ അദ്ധ്യക്ഷനായിട്ടും നിയമിക്കപ്പെട്ടിട്ടുണ്ടു്. കേരളവർമ്മവലിയകോയിത്തമ്പുരാൻ വിദ്വാൻ എന്ന ബഹുമതിയും, മദ്രാസിൽതീർപ്പെട്ട കൊച്ചിമഹാരാജാവുതിരുമനസ്സുകൊണ്ടു് കവിതിലകൻ എന്ന ബിരുദവും മി: കറുപ്പനു സമ്മാനിച്ച വിവരം സുപ്രസിദ്ധമാണല്ലൊ. ഒരു നല്ല ഭാഷാഭിമാനിയായിരുന്ന ശ്രീ: കറുപ്പനിൽനിന്നു കൈരളി ഇനിയും പലതും പ്രതീക്ഷിച്ചിരുന്നു. ഇനി അതൊന്നും പറഞ്ഞിട്ടു പ്രയോജനമില്ലല്ലൊ. 'വിധിവിഹിതമേവനും ലംഘിച്ചുകൂടുമോ?'

3. ഈ. വി. കൃഷ്ണപിള്ള. അടുത്തകാലത്തു കേരളക്കരയിലുണ്ടായിട്ടുള്ള ഫലിതസാഹിത്യകാരന്മാരിൽ പലതുകൊണ്ടും പ്രഥമസ്ഥാനത്തെ അർഹിച്ചിരുന്ന ശ്രീമാൻ ഈ. വി. കൃഷ്ണപിള്ളയും ഇഹലോകത്തോടു യാത്രപറഞ്ഞിരിക്കുന്നുവത്രെ! കൊട്ടക്കണക്കിനു കൃതികളെഴുതിത്തള്ളിയിരുന്ന ഇദ്ദേഹംനിമിത്തം മലയാളഭാഷയിലെ ഗ്രന്ഥദാരിദ്ര്യത്തിനു വലിയ കുറവുണ്ടായിട്ടുണ്ടു്. അവസാനകാലത്തു് അദ്ദേഹം 'നേത്രരോഗി' എഴുതിയിരുന്ന ഉപന്യാസങ്ങൾ ചിരിക്കാനും ചിന്തിക്കാനും ഒരുപോലെ ഉതകുന്നവയായിരുന്നു. ഈ. വി. യുടെ ഏതു കൃതിയിലും ഒരു വ്യക്തിത്വം തെളിഞ്ഞു കാണാം. അവസാനകാലമായപ്പോൾ ആ വ്യക്തിത്വം കൂടുതൽ കൂടുതൽ പ്രകടമായിവരികയായിരുന്നു. കുറെക്കാലവുംകൂടി ജീവിച്ചിരുന്നുവെന്നുവരികിൽ ഈ. വീ. വലിയ ഒരു പരിവർത്തനത്തിൻെറ നേതൃത്വംതന്നെ വഹിക്കുമായിരുന്നു. ഇനി അതൊന്നും പറഞ്ഞിട്ടു പ്രയോജനമില്ലല്ലൊ. ബാഷ്പവർഷം, കേളീസൗധം തുടങ്ങിയ കഥാപുസ്തകങ്ങളും, രാജാകേശവദാസ്, ഇരവിക്കുട്ടിപ്പിള്ള, സീതാലക്ഷ്മി മുതലായ രൂപകങ്ങളും, കവിതക്കേസ്സ്, ചിരിയും ചിന്തയും എന്നിത്യാദി ഇതരകൃതികളും മലയാളഭാഷയുള്ളിടത്തോളംകാലം, പണ്ഡിതപാമരഭേദം കൂടാതെ, കേരളീയരെയാകമാനം രസിപ്പിച്ചുകൊണ്ടിരിക്കുമെന്നുള്ളതിനു സംശയമില്ല.

പരേതന്മാരുടെ ആത്മാക്കൾക്കു നിത്യശാന്തി ലഭിക്കുമാറാകട്ടെ.

# 3. തിരുത്തൽ.

I. മഹാകവി ഉള്ളൂർ ഇങ്ങനെ എഴുതിയിരിക്കുന്നു:—"പരിഷത്ത്രൈമാസികത്തിൻെറ ആറാംവാല്യം രണ്ടാംലക്കത്തിൽ വില്വമംഗലത്തു സ്വാമിയാരെപ്പററി ഞാൻ എഴുതിയിട്ടുള്ള ഉപന്യാസത്തിൽ ഒരിടത്തു 'പൊന്നാനിത്താലൂക്കിൽപെട്ട അരിയന്നൂർക്കാവുക്ഷേത്രത്തിലെ' എന്നു പ്രസ്താവിച്ചിട്ടുണ്ട്. പിന്നീടുള്ള അന്വേഷണത്തിൽ, അരിയന്നൂക്കാവു് പൊന്നാനിത്താലൂക്കിലല്ലെന്നും കൊച്ചിസംസ്ഥാനത്തിൽ കുന്നംകുളത്തിനടുത്താണെന്നും അറിവുകിട്ടിയിരിക്കുന്നു. ആ ഭാഗം അങ്ങനെ തിരുത്തിവായിക്കണമെന്നാപേക്ഷ."

II. കെ. നാരായണപ്പിഷാരടി അവർകൾ എം. ഏ. അയച്ചുതന്ന 'പാൎവ്വതീപരിണയം' എന്ന ഒരു പ്രാചീനപദ്യകൃതി ഈ ലക്കത്തിൽ ചേൎത്തിട്ടുണ്ടു്. വെണ്മണി അച്ഛൻനമ്പൂതിരിപ്പാട്ടിലെ വകയാണെന്നു പറഞ്ഞാണു് അദ്ദേഹം അതു് ഇവിടെ അയച്ചുതന്നതു്. അതനുസരിച്ചു ഞങ്ങൾ അതു പ്രസിദ്ധീകരിക്കയുംചെയ്തു. വെണ്മണി അച്ഛൻനമ്പൂരിയുടെ ചില കൃതികൾ പകൎത്തിയ ഒരു ഗ്രന്ഥത്തിൽ കണ്ടതുകൊണ്ടു് അതു് അദ്ദേഹത്തിൻെറവകയാണെന്നു തെററിദ്ധരിച്ചുപോയതാണെന്നും, പിന്നീടു മറെറാരു ഗ്രന്ഥം പരിശോധിച്ചപ്പോൾ "പാൎവ്വതീസ്വയംവരം" എന്ന ഒരു കൃതിയുടെ ഒരു ഭാഗമാണതെന്നു മനസ്സിലാക്കാൻസാധിച്ചുവെന്നും കവിത അച്ചടിച്ചുകഴിഞ്ഞുവെങ്കിൽ ഈ വിവരവുംകൂടി പത്രാധിപക്കുറിപ്പിൽ കാണിക്കണമെന്നും അദ്ദേഹം ഞങ്ങൾക്കെഴുതി അയച്ചിരിക്കുന്നു.

---

☞ പരിഷത്തിൻെറ ദ്വാദശസമ്മേളനത്തെസ്സംബന്ധിച്ച റിപ്പോർട്ടുംമററും ചേൎക്കേണ്ടിവന്നതിനാൽ വിമൎശനവീഥി അടുത്തതവണത്തേയ്ക്കു നീട്ടിവെയ്ക്കേണ്ടിവന്നിട്ടുള്ള വിവരം വായനക്കാരെ അറിയിച്ചുകൊള്ളുന്നു.



(374-ാംപുറത്തുനിന്നു തുടർച്ച)

| പണമടച്ച ആളുകളുടെ പേരും മേൽവിലാസവും | | ഏതുകൊല്ലത്തെ എന്നു | സംഖ്യ ക. | ണ. | സ. |
|---|---|---|---|---|---|
| കെ. രാമകൃഷ്ണറാവു, രാജാസ്ഹൈസ്കൂൾ ഹെഡ്മാസ്റ്റർ | നീലേശ്വരം | 112-ലെ | 3 | 0 | 0 |
| സിക്രട്ടറി, പയ്യന്നൂർ വായനശാല | പയ്യന്നൂർ | ,, | 3 | 0 | 0 |
| പ്രിൻസിപ്പാൾ ഗവ: ട്രെയിനിങ്ങ് ഇൻസ്റ്റിറ്റ്യൂഷൻ, തൃശ്ശൂർ | | ,, | 3 | 0 | 0 |
| ഡാക്ടർ കെ. എൻ. മേനോൻ, | എറണാകുളം | ,, | 3 | 0 | 0 |
| എ. നാരായണപിള്ള അവർകൾ | ചേർത്തല | ,, | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ | തേവര | ,, | 3 | 0 | 0 |
| ഹെഡ്മിസ്ട്രസ്സ്, ഗേൾസ്ഹൈസ്കൂൾ | എറണാകുളം | ,, | 3 | 0 | 0 |
| ,, ,, | കുന്നംകുളം | ,, | 3 | 0 | 0 |
| ഉള്ളൂർ പരമേശ്വരയ്യർ അവർകൾ | തിരുവനന്തപുരം | 113-ലെ ബാക്കി | 2 | 0 | 0 |
| ഹെഡ്മാസ്റ്റർ, ബോർഡുഹൈസ്കൂൾ | ചെറുകുന്ന് | 113-ലെ | 3 | 0 | 0 |
| ഡാക്ടർ നല്ലപെരുമാൾപിള്ള അവർകൾ | തിരുവനന്തപുരം | 112-ലെ | 3 | 0 | 0 |
| വടക്കുംകൂർ രാജരാജവർമ്മരാജാ അവർകൾ | വൈക്കം | ,, | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, ബോർഡുഹൈസ്കൂൾ | ചാവക്കാട് | 113-ലെ | 3 | 0 | 0 |
| ,, ,, | കോട്ടായി | ,, | 3 | 0 | 0 |
| ,, ,, | പെരിന്തൽമണ്ണ | 113-ലെയും 14-ലെക്ക 1ക.യും | 4 | 0 | 0 |
| സിക്രട്ടറി, ഭാഷാപരിഷ്കരണക്കമ്മിററി | തൃപ്പൂണിത്തുറ | 113-ലെ | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, എൽ. എസ്സ്. സ്കൂൾ | എറിയാട് | 112-ലെ | 3 | 0 | 0 |
| വിദ്വാൻ കെ. ടി. തോമാസ് അവർകൾ | കാഞ്ഞിരപ്പിള്ളി | 113-ലെ | 3 | 0 | 0 |
| കെ. നാരായണപ്പിഷാരടി ,, എം. എ., | തൃപ്പൂണിത്തുറ | 112-ലെ | 3 | 0 | 0 |
| എച്ച്. എച്ച്. ഇക്കാവുതമ്പുരാൻ തിരുമനസ്സുകൊണ്ട് | ,, | ,, | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, ബോർഡുഹൈസ്കൂൾ, | ചെറുപ്പുളശ്ശേരി | 13-ലെയും 14-ലെക്ക 1ക. യും | 4 | 0 | 0 |
| കരിമ്പറ്റ് അച്യുതമേനോനവർകൾ | എറണാകുളം | 112-ലെ | 3 | 0 | 0 |
| ടി. തോമാസ്സ് അവർകൾ | ,, | ,, | 3 | 0 | 0 |
| മേടങ്ങൽ ഇല്ലത്തു ത്രിവിക്രമൻനമ്പൂരി അവർകൾ | ,, | ,, | 3 | 0 | 0 |
| വരാപ്പുഴ ആർച്ചുബിഷപ്പ് തിരുമനസ്സുകൊണ്ട് | ,, | 12-ലെയും 13-ലെയും | 6 | 0 | 0 |
| പെരിഞ്ചേരി രാമമേനോൻ അവർകൾ | എറണാകുളം | 112-ലെ | 3 | 0 | 0 |
| ടി. കെ. കൃഷ്ണമേനോൻ ,, | ,, | 113-ലെ | 3 | 0 | 0 |
| ടി. ജി. അച്യുതൻനമ്പൂരി ,, | കററാശ്ശേരിമംഗലം | ,, | 3 | 0 | 0 |
| പി. ശങ്കരൻനമ്പ്യാരവർകൾ എം. എ. | എറണാകുളം | 112-ലെ | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ എൽ. എസ്സ്. സ്കൂൾ | അയിലൂർ | 113-ലെ | 3 | 0 | 0 |
| ശൂരനാട്ടു എൻ. കുഞ്ഞൻപിള്ള അവർകൾ | തിരുവനന്തപുരം | 11-ലെ ബാക്കി 2ക. യും 12-ലെ 2ക. യും | 4 | 0 | 0 |
| മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ | തിരുവനന്തപുരം | 12-ലെയും 13-ലെയും | 6 | 0 | 0 |
| ഹെഡ്മാസ്റ്റർ, എൽ. എസ്സ്. സ്കൂൾ | മണലൂർ | 112-ലെ | 3 | 0 | 0 |
| പൂയംതിരുനാൾ തമ്പുരാട്ടി തിരുമനസ്സുകൊണ്ട് | ഹരിപ്പാട് | 113-ലെ | 3 | 0 | 0 |
| വി. ദാമോദരൻനായർ അവർകൾ, വക്കീൽ | പാലക്കാട് | 112-ലെ | 3 | 0 | 0 |

| | | | | | | |
|---|---|---|---|---|---|---|
| തൊഴടത്തു മനക്കൽ ശങ്കരൻ ഭട്ടതിരിപ്പാട്, | | വെള്ളാറപ്പള്ളാട്ട് | 113-ലെ | 3 | 0 | 0 |
| അമ്പാടി ശങ്കരമേനോൻ | അവർകൾ | എറണാകുളം | 112-ലെ | 3 | 0 | 0 |
| പി. രത്നമയീദേവി | അവർകൾ | മദ്രാസ് | 113-ലെ | 3 | 0 | 0 |
| കോരങ്ങാട്ട ശങ്കുണ്ണിനായർ | ,, | കണ്ണമ്പ്ര | 112-ലെ | 3 | 0 | 0 |
| കെ. സി. മാത്യു | ,, | കോട്ടയം | ,, | 3 | 0 | 0 |
| കോയിപ്പിള്ളി പരമേശ്വരക്കുറുപ്പ് | അവർകൾ | കോഴിക്കോട് | 112-ലെ | 3 | 0 | 0 |
| ടി. എം. നാരായണികോവിലമ്മ | ,, | ,, | ,, | 3 | 0 | 0 |
| ഏ. വി. കുട്ടികൃഷ്ണമേനോൻ | ,, | ,, | ,, | 3 | 0 | 0 |
| കെ. സി. ഉണ്ണിഅനിയൻരാജാ | ,, | ,, | ,, | 3 | 0 | 0 |
| പി. കെ. നമ്പീശൻ | ,, | ചാലപ്പുറം | ,, | 3 | 0 | 0 |
| ഏ. കെ. ടി. കെ. എം. ഗുപ്തൻനമ്പൂരിപ്പാട് | | ,, | ,, | 3 | 0 | 0 |
| വെള്ളമതളം കരുണാകരൻ നായർ | ,, | കോട്ടയം | 112-ലെ | 3 | 0 | 0 |
| എം. ഒ. ജോസഫ് | ,, | എറണാകുളം | ,, | 3 | 0 | 0 |
| ജോസഫ് മുണ്ടശ്ശേരി | ,, | തൃശ്ശിവപേരൂർ | ,, | 3 | 0 | 0 |
| തെക്കേടത്തു വാസുദേവഭട്ടതിരിപ്പാട് | | കടമാളൂർ—കോട്ടയം | 113-ലെ | 3 | 0 | 0 |
| കെ. ജെ. തോമസ് ബി. ഏ, കരിപ്പാപ്പറമ്പിൽ, കാഞ്ഞിരപ്പള്ളി | | | ,, | 3 | 0 | 0 |



അനുബന്ധം

# സമസ്തകേരളസാഹിത്യപരിഷത്തു്.



കൊച്ചിയിലെ 1088 ലെ 2-ാംറെഗുലേഷൻ പ്രകാരം, എറണാകുളം രജിസ്ട്രാപ്പീസിൽ, 1107 ധനു 27-ന്- 1107-ൽ 1-ാംനമ്പ്രായി രജിസ്റ്റ്ചെയ്തതു്.

## മെമ്മോറാണ്ടം.

1. ഈ സംഘത്തിന്റെ പേർ സമസ്തകേരളസാഹിത്യപരിഷത്തു് എന്നാകുന്നു.

2. ഈ പരിഷത്തിന്റെ ഉദ്ദേശ്യങ്ങൾ:

മലയാളഭാഷയ്ക്കും സാഹിത്യത്തിനും പരിഷ്കാരവും പോഷണവും വരുത്തുന്നതിനാവശ്യമായതും ആവശ്യവും ആയ എല്ലാ പ്രവൃത്തികളും ചെയ്കയും അതിനു വേണ്ട ധനമുണ്ടാക്കി സൂക്ഷിച്ചു ചെലവഴിക്കുകയും ആകുന്നു.

3. ഈ പരിഷത്തിന് ഏതു വിധമെങ്കിലും ഉണ്ടാകുന്ന മുതലെടുപ്പും സ്വത്തുക്കളും സംഘമെമ്മോറാണ്ടത്തിൽ കാണിച്ച പ്രകാരമുള്ള ഉദ്ദേശ്യങ്ങൾക്കു മാത്രം ഉപയോഗപ്പെടുത്തുന്നതാണ്. അല്ലാതെ, അതിൽ യാതൊരു ഭാഗവും നേരിട്ടോ മററു പ്രകാരത്തിലോ, ആദായമെന്നോ പലിശയെന്നോ ഉള്ള നിലയിൽ സാമാജികന്മാർക്കു കൊടുക്കുകയോ അവരുടെ അധീനത്തിലാക്കുകയോ ചെയ്യാവുന്നതല്ല.

എന്നാൽ, പരിഷത്തിന്റെ അഭിപ്രായത്തിൽ വല്ല സാമാജികനും സാഹിത്യസംബന്ധമായുള്ള പരിശ്രമത്തിന്റെ ഫലങ്ങൾക്കായി വല്ല പ്രതിഫലമൊ സമ്മാനമൊ കൊടുക്കേണമെന്നു തീർച്ചയാക്കി കൊടുക്കുന്നതായാൽ, ആയതു മേല്പറഞ്ഞ നിശ്ചയത്തിനാൽ അസാധുവാകുന്നതല്ല.

## പരിഷന്നിയമാവലി.

1. പേരു്:—ഈ പരിഷത്തിന്റെ പേരു് സമസ്തകേരളസാഹിത്യപരിഷത്തു് എന്നാകുന്നു.

2. ഉദ്ദേശ്യം: ഈ പരിഷത്തിന്റെ ഉദ്ദേശ്യം ഭാഷയ്ക്കു സർവ്വതോമുഖമായ അഭിവൃദ്ധി സമ്പാദിക്കുകയാകുന്നു.

3. ഉദ്ദേശ്യസാദ്ധ്യത്തിനുള്ള മാർഗ്ഗങ്ങൾ.

പരിഷത്തിന്റെ ഉദ്ദേശ്യസാദ്ധ്യത്തിനായി താഴെ ചേർക്കുന്ന മാർഗ്ഗങ്ങളേയും അതാതു സമയം യുക്തമെന്നു തോന്നുന്ന മററു മാർഗ്ഗങ്ങളേയും അവലംബിക്കാവുന്നതാകുന്നു.

(ക) ഗവേഷണം — കേവലഭാഷാചരിത്രം, നിഘണ്ടു, (സാമാന്യശബ്ദനിഘണ്ടു, സാങ്കേതികശബ്ദനിഘണ്ടു,) വ്യാകരണം, ദേശചരിത്രം മുതലായ വിഷയങ്ങളിൽ ഗവേഷണം നടത്തുക.

(ഖ) സംഭരണം— (1) പഴയ ഗ്രന്ഥങ്ങൾ, പഴയ രേഖകൾ, പ്രസിദ്ധംചെയ്ത

പുസ്തകങ്ങൾ മുതലായവ അടങ്ങിയ ഒരു ഗ്രന്ഥശാല ഏർപ്പെടുത്തുക. (2) ഭാഷാചരിത്രം മുതലായ ചരിത്രങ്ങൾ ഉണ്ടാകുവാൻ സഹായിക്കുന്നവയായ പദാർത്ഥങ്ങളുടങ്ങിയ ഒരു പ്രദർശനശാല സ്ഥാപിക്കുക.

(ഗ) നിർമ്മിതി—കല്പിതങ്ങളും, വിവർത്തിതങ്ങളും, അനുകൃതങ്ങളുമായ ഗ്രന്ഥങ്ങളുടെ നിർമ്മിതി.

(ഘ) പ്രസാധനം—ഇതുവരെ പ്രസിദ്ധപ്പെടുത്തിട്ടുള്ളതും പുതുതായി പ്രസിദ്ധം ചെയ്യുന്നതുമായ ഗ്രന്ഥങ്ങളെ പാടുള്ളതും നന്നാക്കി പ്രസാധനം ചെയ്യുക.

(ങ) മുദ്രണം—ഭാഷാവ്യാകരണനിയമങ്ങൾക്കും ഭാഷാസാഹിത്യനിയമങ്ങൾക്കും വിരോധം കൂടാതെ മുദ്രണത്തിനു വേണ്ടുന്ന വ്യവസ്ഥകൾ ചെയ്യുക.

(ച) വിമർശനം—ശരിയായ രീതിയിൽ ഗ്രന്ഥങ്ങളെ വിമർശിച്ചു കാണിക്കുക.

(ഛ) പ്രവർത്തനം — വർത്തമാനപത്രങ്ങൾ, മാസികകൾ മുതലായവ ഉത്തമരീതിയിൽ നടത്തുവാൻ അവയുടെ അധികൃതന്മാരെ പ്രേരിപ്പിക്കുക.

(ജ) പ്രചരണം—ഗ്രന്ഥശാല, കലാശാല, പാഠശാല, പ്രസംഗം, പ്രദർശനം, ലഘുപത്രിക, മാസിക ഇത്യാദി മാർഗ്ഗങ്ങളിൽകൂടി കേരളത്തിൽ എല്ലാ ദേശങ്ങളിലും ഭാഷാസാഹിത്യത്തിനു പ്രചാരം വരുത്തുക.

## 4. സാമാന്യഘടന.

(ക) (1) പരിഷത്തിന് അഞ്ചിൽ കൂടുതലാകാതെ രക്ഷാധികാരികൾ ഉണ്ടായിരിക്കാവുന്നതാകുന്നു. (2) പരിഷത്തിലെ അംഗങ്ങൾ, പാലകസാമാജികന്മാർ, വിശിഷ്ടസാമാജികന്മാർ, ആജീവനസാമാജികന്മാർ, സാധാരണസാമാജികന്മാർ, എന്നിങ്ങനെ നാലു തരത്തിലായിരിക്കും.

(ഖ) 250 ഉറുപ്പികയൊ തത്തുല്യമായ മററു സംഭാവനയൊ കൊടുക്കുന്നവർ പാലകസാമാജികന്മാരായിരിക്കുന്നതാണ്.

(ഗ) (1) സാഹിത്യക്ഷേത്രത്തിൽ ലബ്ധപ്രതിഷ്ഠരായിരിക്കണം വിശിഷ്ടസാമാജികന്മാർ. (2) ഇവരുടെ സംഖ്യ പ്രത്യേകകാരണങ്ങളാലല്ലാതെ ഒൻപതിൽ കവിയാവുന്നതല്ല. (3) വിശിഷ്ടസാമാജികന്മാർക്കു സാധാരണസാമാജികന്മാരുടെ അധികാരങ്ങളുണ്ടായിരിക്കുന്നതാകുന്നു. എന്നാൽ അവർ വരിപ്പണം കൊടുപ്പാൻ ബാദ്ധ്യതപ്പെട്ടവരല്ല.

(ഘ) പരിഷത്തിനുവേണ്ടി 100 ഉറുപ്പിക ഒരു കൊല്ലത്തിനിടയ്ക്കു സംഭാവന ചെയ്യുന്നവരായിരിക്കും ആജീവനസാമാജികന്മാർ.

(ങ) (1) പരിഷത്തിൽ വർഷംതോറും മൂന്നും ഒന്നും വീതം രൂപ വരിസംഖ്യ അടയ്ക്കുന്ന രണ്ടു തരം സാധാരണസാമാജികന്മാർ ഉണ്ടായിരിക്കുന്നതാകുന്നു. (2) ചേരുന്ന കൊല്ലത്തിലടയ്ക്കേണ്ട വരിസംഖ്യ ചേരുന്ന തിയ്യതിക്കും, കൊല്ലംതോറുമുള്ള വരിസംഖ്യ കൊല്ലത്തെ ആദ്യത്തെ മൂന്നു മാസത്തിനകവും, കൊടുത്തു തീർക്കേണ്ടതാകുന്നു. വർഷപാദത്തിൽ എന്നു ചേർന്നാലും വർഷപാദത്തിൻെറ ആദ്യം മുതൽ ക്രമപ്രകാരമുള്ള വരിസംഖ്യ അടയ്ക്കേണ്ടതാകുന്നു.

(ച) രക്ഷാധികാരികളേയും സാമാജികന്മാരേയും പരിഷത്തിൽ ചേർക്കുവാനു

ള്ള അധികാരം നിർവ്വാഹകസംഘത്തിനാകുന്നു. എന്നാൽ സാഹിത്യലോകത്തിൽ ഉപകാരപ്രദമായ എന്തെങ്കിലും പ്രവൃത്തി ചെയ്തിട്ടുള്ളവരേയും ചെയ്യാമെന്നുള്ളവരേയും മാത്രമെ പരിഷത്തിൽ അംഗങ്ങളായി ചേർക്കുവാൻ പാടുള്ളു. സാമാജികസ്ഥാനത്തിനുള്ള അപേക്ഷകളെ കാരണംകൂടാതെ ഉപേക്ഷിക്കുന്നതിന് നിർവ്വാഹകസംഘത്തിന് അധികാരമുണ്ടായിരിക്കും.

(ഛ) വരിസംഖ്യ അടയ്ക്കേണ്ട തിയ്യതി കഴിഞ്ഞതിനുശേഷം, പരിഷത്തിൽനിന്നു എഴുത്തയച്ച് ഓർമ്മിപ്പിച്ചിട്ടും പിന്നെ രണ്ടു മാസത്തിനുള്ളിൽ കുടിശ്ശിക അടച്ചു തീർക്കാത്ത സാമാജികന്മാരെ പട്ടികയിൽനിന്നു കുറവു ചെയ്യേണ്ടതാകുന്നു. കുറവു ചെയ്താലും അതുവരെയുള്ള അവരുടെ ബാദ്ധ്യതകൾ ഇല്ലാതാകുന്നതല്ല.

(ജ) ആജീവനാസാമാജികന്മാർ സംഭാവനസംഖ്യയിൽ ഏതാനും അടച്ച്, നിശ്ചിതസമയത്തിനുള്ളിൽ മുഴുവനും അടച്ചുതീർക്കാത്തപക്ഷം, അതു അടച്ചുതീരുന്നതുവരെ, അവരെ സാധാരണസാമാജികന്മാരായി ഗണിക്കുന്നതും, സാധാരണ സാമാജികന്മാരുടെ നിലയ്ക്കുള്ള വരിസംഖ്യ അവർ അടച്ച സംഖ്യയിൽനിന്ന് ഈടാക്കുന്നതുമാകുന്നു.

(ഝ) പരിഷത്തിന്റെ കൊല്ലം തുലാത്തോടു തുലാമായിരിക്കുന്നതാകുന്നു.

## 5. സാമാജികന്മാരുടെ അവകാശങ്ങളും അധികാരങ്ങളും.

(ക) മൂന്നു രൂപ വരിസംഖ്യ അടയ്ക്കുന്നവർമാത്രം നിർവ്വാഹകസംഘത്തിൽ അംഗങ്ങളാകുവാനും പരിഷത്ത്ത്രൈമാസികം സൗജന്യമായികിട്ടുവാനും അവകാശമുണ്ടായിരിക്കുന്നതാകുന്നു.

(ഖ) പരിഷത്തുവക ഗ്രന്ഥശാലയിൽ ശേഖരിക്കുന്ന പുസ്തകങ്ങൾ മുതലായവ അതതു കാലത്തു നിശ്ചയിക്കുന്ന ഉപനിയമങ്ങളനുസരിച്ചു സാമാജികന്മാർക്ക് എടുത്തു ഉപയോഗിക്കാവുന്നതാകുന്നു.

(ഗ) പരിഷത്തിന്റെ കാര്യവിചാരയോഗങ്ങളിൽ സാമാജികന്മാർക്കു മാത്രം പ്രത്യക്ഷസമ്മതിദാനത്തിനധികാരമുള്ളതാകുന്നു.

(ഘ) മുറപ്രകാരമുള്ള അവധിക്കുശേഷം വരിസംഖ്യ കുടിശ്ശികയാക്കുന്ന സാമാജികന്മാർക്കു മേല്പറഞ്ഞ അവകാശങ്ങളൊന്നും ഉണ്ടായിരിക്കുന്നതല്ല.

## 6. കാര്യനിർവ്വഹണം.

(ക) പരിഷത്തിന്റെ കാര്യങ്ങൾ നിർവ്വഹിക്കുന്നതിന് ഒരദ്ധ്യക്ഷനും, ഒരു കാര്യദർശിയും, ഒരു സഹായകാര്യദർശിയും, ഒരു ഖജാൻജിയും ഉൾപ്പെടെ 25-ൽ അധികമാകാതെ അംഗങ്ങളുടങ്ങിയ ഒരു നിർവ്വാഹകസംഘം ഉണ്ടായിരിക്കേണ്ടതാകുന്നു.

(ഖ) ഈ സംഘാംഗങ്ങളെ കൊല്ലംതോറും വാർഷികയോഗത്തിൽ വച്ചു തിരഞ്ഞെടുക്കേണ്ടതാകുന്നു.

(ഗ) സംഘാംഗങ്ങളിൽ ഒഴിവു വന്നാൽ ആ സ്ഥാനത്തേയ്ക്കു ആളെ നിയമിക്കുവാൻ നിർവ്വാഹകസംഘത്തിന് അധികാരമുള്ളതാകുന്നു.

(ഘ) സംഘത്തിന്റെ തലസ്ഥാനം തൽകാലം എറണാകുളത്ത് ആയിരിക്കുന്നതാണ്.

## 7. നിൎവ്വാഹകസംഘത്തിൻെറ അധികാരം

(ക) പരിഷത്തിൻെറ ആയവ്യയം തുടങ്ങി എല്ലാ കാൎയ്യങ്ങളും സാധാരണമായി കാൎയ്യനിൎവ്വാഹകസംഘം നിൎവ്വഹിക്കേണ്ടതാകുന്നു.

(ഖ) അടുത്തകൊല്ലത്തേയ്ക്കുള്ള വരവു ചെലവുകളുടെ ഉദ്ദേശക്കണക്ക് പരിഷത്തിൻെറ വാൎഷികയോഗത്തിൽ ഹാജരാക്കി അനുവദിപ്പിക്കേണ്ടതാകുന്നു.

(ഗ) പരിഷത്തിൻെറ ആവശ്യത്തെയ നിൎവ്വഹിക്കുവാൻ ആവശ്യംപോലെ ഏതെങ്കിലും ഉദ്യോഗസ്ഥനെ വെയ്ക്കുവാനും പിരിക്കുവാനും നിൎവ്വാഹകസംഘാദ്ധ്യക്ഷന് അധികാരമുള്ളതാകുന്നു. എന്നാൽ ഉദ്യോഗം നിശ്ചയിക്കുന്നതു നിൎവ്വാഹകസംഘത്തിൻെറ അധികാരത്തിൽപെട്ടതായിരിക്കും.

(ഘ) പ്രത്യേകമായ ഏതെങ്കിലും കാൎയ്യനിൎവ്വഹണം നിൎവ്വാഹകസംഘത്തിന് ഉപസംഘങ്ങളെ ഏല്പിക്കാവുന്നതാകുന്നു.

(ങ) ആവശ്യമുള്ളപ്പോഴോ, പത്തിൽ കുറയാതെ നിൎവ്വാഹകസംഘാംഗങ്ങളോ നാലിലൊന്നുകണ്ടു മററു സാമാജികന്മാരോ ആവശ്യപ്പെട്ടാലോ, അദ്ധ്യക്ഷൻെറ നിൎദ്ദേശപ്രകാരം, കാൎയ്യദൎശി നിൎവ്വാഹകസംഘം വിളിച്ചുകൂട്ടേണ്ടതാകുന്നു.

(ച) കാൎയ്യാലോചനാവിഷയത്തിൽ അംഗങ്ങൾ തുല്യപക്ഷമാകുമ്പോൾ, അദ്ധ്യക്ഷപക്ഷം ബലപ്പെടുന്നതാകുന്നു.

(ഛ) നിൎവ്വാഹകസംഘയോഗങ്ങളിൽ സംഘാദ്ധ്യക്ഷൻ സഭാനാഥനായിരിക്കുന്നതും, അദ്ധ്യക്ഷനു സൌകൎയ്യമില്ലാത്തപക്ഷം, സംഘത്തിൽനിന്ന് ഒരാളെ തൽകാലത്തേയ്ക്കു നിശ്ചയിക്കുവാൻ സംഘത്തിന് അധികാരമുള്ളതുമാകുന്നു.

(ജ) എന്തെങ്കിലും വിശേഷകാൎയ്യം അടിയന്തരമായി പ്രവൎത്തിക്കേണ്ടിവന്നാൽ, പത്തു രൂപവരെ ചെലവുചെയ്യുവാൻ അദ്ധ്യക്ഷന് അധികാരമുള്ളതും അങ്ങനെ ചെയ്യുന്ന ചെലവ് അടുത്ത കാൎയ്യനിൎവ്വഹണസംഘയോഗത്തിൽ ബോദ്ധ്യപ്പെടുത്തി അനുവദിപ്പിക്കേണ്ടതുമാകുന്നു. എന്നാൽ ഇങ്ങനെ ഒരു കൊല്ലത്തിൽ അദ്ധ്യക്ഷൻ ചെലവുചെയ്യുന്ന തുക 150 രൂപയിൽ കൂടുതൽ വന്നുകൂടാ.

(ഝ) യോഗം കൂടുവാൻ സൌകൎയ്യമില്ലാതെവന്നാൽമാത്രം, ഏതെങ്കിലും അടിയന്തിരകാൎയ്യങ്ങൾ എഴുത്തുമൂലം അംഗങ്ങളെ അറിയിച്ചു നിൎവ്വഹിക്കാവുന്നതാകുന്നു. എന്നാൽ പകുതിയിലധികം അംഗങ്ങളുടെയെങ്കിലും അഭിപ്രായം യോജിച്ചിരിക്കണം.

## 8. നിൎവ്വാഹകസംഘത്തിൻെറ ചുമതലകൾ.

(ക) സംഘത്തിൻെറ ഓരോ യോഗത്തിലും ചുരുങ്ങിയതു് അഞ്ചംഗങ്ങളെങ്കിലും ഹാജരായിരിക്കണം.

(ഖ) യോഗം കൂടുന്നതിന് കുറഞ്ഞതു പതിനഞ്ചുദിവസംമുമ്പു്, കാൎയ്യംകാണിച്ചു് അറിവുകൊടുക്കേണ്ടതാകുന്നു.

(ഗ) നിൎവ്വാഹകസംഘത്തിലെ നടവടികൾ കാൎയ്യദൎശി രേഖപ്പെടുത്തി അദ്ധ്യക്ഷനെക്കൊണ്ടു് അടയാളംവെയ്പിക്കേണ്ടതും അടുത്ത യോഗത്തിൽ ഹാജരാക്കേണ്ടതുമാകുന്നു.

(ഘ) പരിഷത്തു സംബന്ധമായ പണമിടപാടുകളും കണക്കുകളും സംബന്ധിച്ച മുതലുകൾക്കു ഖജാൻജി ഉത്തരവാദിയാണ്.

(ങ) പരിഷത്തു കക്ഷിയായ വ്യവഹാരങ്ങളിലും ആധാരങ്ങളിലും പരിഷത്തിനെ പ്രതിനിധീകരിക്കേണ്ടവർ കാര്യ്യദർശിയും ഖജാൻജിയും ആയിരിക്കണം. എന്നാൽ ഈവക കാര്യ്യങ്ങളിൽ നിർവ്വാഹകസംഘം രേഖപ്പെടുത്തീട്ടുള്ള പ്രകാരമേ ഇവർ പ്രവർത്തിച്ചുകൂടു. പ്രധാനപ്പെട്ട ലക്ഷ്യങ്ങളിൽ പരിഷത്തിന്റെ പൊതുമുദ്ര ഉണ്ടായിരിക്കേണ്ടതും, ആയതു് അദ്ധ്യക്ഷന്റെ സൂക്ഷ്മത്തിലിരിക്കേണ്ടതുമാകുന്നു.

9. വാർഷികയോഗം.

(ക) പരിഷത്തിന്റെ വാർഷികയോഗം നിർവ്വാഹകസംഘത്തിന്റെ യുക്തംപോലെ കാലവും ദേശവും നിശ്ചയിച്ച് കൊല്ലംതികഞ്ഞു മൂന്നുമാസത്തിനുള്ളിൽ നടത്തേണ്ടതാകുന്നു.

(ഖ) വാർഷികയോഗത്തിലേയ്ക്കുള്ള അദ്ധ്യക്ഷനായി സാമാജികന്മാരിൽനിന്ന് ഒരാളെ നിർവ്വാഹകസംഘത്തിനു തിരഞ്ഞെടുക്കാവുന്നതാകുന്നു.

(ഗ) അതതുകൊല്ലം ഉണ്ടായിട്ടുള്ള വരവുചെലവുകളെ കാണിക്കുന്നതും പരിഷത്തു നിയമിച്ചിട്ടുള്ള ഒരു വിദഗ്ദ്ധൻ പരിശോധിച്ചിട്ടുള്ളതുമായ കണക്കുകളേയും നിർവ്വാഹകസംഘം ചെയ്തിട്ടുള്ള പ്രവൃത്തികളേയും വിവരിക്കുന്ന ഒരു റിപ്പോർട്ട് നിർവ്വാഹകസംഘക്കാർ വാർഷികയോഗത്തിൽ സമർപ്പിക്കേണ്ടതാകുന്നു.

(ഘ) വാർഷികയോഗത്തിനും മററു പൊതുയോഗങ്ങൾക്കും കോറത്തിന് പത്തിനൊന്നുവീതംകണ്ട് അംഗങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്.

(ങ) പരിഷത്തിന്റെ ആഭിമുഖ്യത്തിൽ ആണ്ടുതോറും ഒരു സാഹിത്യസമ്മേളനം നടത്തുവാൻ നിർവ്വാഹകസംഘം പ്രയത്നിക്കേണ്ടതാകുന്നു. അതിനുള്ള സംഖ്യ പൊതുജനങ്ങളിൽനിന്നുംമററും വിശേഷാൽ പിരിച്ചെടുക്കാവുന്നതാണ്. ചെലവുകഴിച്ചു ബാക്കിയുള്ളതു പരിഷത്തിന്റെ സ്വത്തായിരിക്കുന്നതുമാകുന്നു.

10. ശാഖാസംഘങ്ങൾ.

(ക) പരിഷത്തിന് എവിടെയെങ്കിലും അതിന്റെ ശാഖാസംഘങ്ങളെ സ്ഥാപിക്കാവുന്നതാകുന്നു.

(ഖ) പരിഷത്തിലെ സാമാജികന്മാരല്ലാതെ ശാഖാസംഘങ്ങളിൽ അംഗങ്ങളായിരിക്കുവാൻ പാടുള്ളതല്ല. എന്നാൽ 20-ൽ കുറയാതെ അംഗങ്ങൾ അതിൽ ഉണ്ടായിരിക്കേണ്ടതാകുന്നു.

(ഗ) ശാഖാസംഘങ്ങൾ പരിഷത്തിന്റെ ഉദ്ദേശ്യമനുസരിച്ചു നടക്കേണ്ടതാകുന്നു.

(ഘ) എന്നാൽ അതതു പ്രദേശങ്ങൾക്കു പ്രത്യേകമായ നടവടികൾ വല്ലതും വേണ്ടിവരുന്നതായാൽ, പരിഷത്തിന്റെ സാമാന്യനിയമങ്ങൾക്കും, ഉദ്ദേശ്യങ്ങൾക്കും വിരോധംകൂടാതെ അപ്രകാരമുള്ള നടവടികൾ ശാഖാസംഘങ്ങൾക്കു സ്വതന്ത്രമായി നടത്തുവാൻ അധികാരമുള്ളതാകുന്നു.

(ങ) ശാഖാസംഘങ്ങൾ അവയുടെ സങ്കേതത്തിനകത്തുള്ള സാമാജികന്മാരിൽനിന്നു വരിസംഖ്യ പിരിച്ച് സ: കേ: സാ:

പരിഷത്തിലെ ഖജാൻജിക്ക് അയച്ചുകൊടുക്കേണ്ടതും, അവയുടെ ചെലവു മററു പിരിവുകളെക്കൊണ്ടു നടത്തേണ്ടതുമാകുന്നു.

## 11. നിയമഭേദഗതി.

(ക) പ്രധാനനിയമങ്ങൾക്കു വിപരീതമാകാത്തവിധത്തിൽ വല്ല ഉപനിയമമോ ഉപനിയമങ്ങളോ കൂട്ടിച്ചേർക്കേണ്ടി വന്നാൽ, അതു നിർവ്വാഹകസംഘത്തിനു ചെയ്യാവുന്നതും, എന്നാൽ അടുത്തുകൂടുന്ന പൊതുയോഗത്തിൽ അതു ഹാജരാക്കി അനുവദിപ്പിക്കേണ്ടതുമാകുന്നു.

(ഖ) ഈ നിയമത്തിൽ വല്ലതും ഭേദഗതിചെയ്യേണ്ടിവന്നാൽ, ആയതു് ആ ആവശ്യത്തിനായി ആവശ്യം വിവരമായി കാണിച്ചു് ഒരുമാസത്തെ ഇടവച്ചു നോട്ടീസ്സുകൊടുത്തു വിളിച്ചുകൂട്ടുന്ന ഒരു പ്രത്യേകയോഗത്തിലോ, അല്ലെങ്കിൽ വാർഷികയോഗത്തിലോ വച്ചുമാത്രമേ ചെയ്യുവാൻപാടുള്ളു. ആ യോഗത്തിൽ നേർപകുതിയിൽ കുറയാതെ അംഗങ്ങൾ, നേരിട്ടോ രേഖാമൂലമായി അധികാരപ്പെടുത്തിയ പ്രതിനിധിമൂലമോ ഹാജരുണ്ടായിരിക്കണം; അതിൽ അധികപക്ഷം നിയമഭേദഗതിക്കു് അനുകൂലവുമായിരിക്കണം.

## 12. പ്രത്യേകനിബന്ധന.

അവശ്യം വേണ്ടിവരുന്ന ഘട്ടങ്ങളിലൊഴികെ, പരിഷത്തിനെ സംബന്ധിച്ചുള്ള കാര്യങ്ങളിൽ ഒന്നിലും മലയാളഭാഷയല്ലാതെ വേറെ ഒരു ഭാഷയും ഉപയോഗിക്കാവുന്നതല്ല.

ശുഭം.

പുസ്തകം 6. ലക്കം 4.

സമസ്തകേരള

# സാഹിത്യപരിഷത്തു

വക

# ത്രൈമാസികം

1113 കൎക്കടകം.

വരിസംഖ്യ

പരിഷത്സാമാജികന്മാൎക്ക് (വരിസംഖ്യയടക്കം) ആണ്ടിൽ മൂന്നു രൂപ.
സാമാജികന്മാരല്ലാത്തവൎക്ക് ,, മൂന്നു രൂപ.

ഒററപ്രതിക്ക് ഒരു രൂപ.

എറണാകുളം.

സനാതനധൎമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം.

# വിഷയാനുക്രമണിക.







സമസ്തകേരള

# സാഹിത്യപരിഷത്ത്

വക

# ത്രൈമാസികം.

പുസ്തകം 6. | 1113 കർക്കടകം | ലക്കം 4.



## കൊച്ചി വീരകേരളവർമ്മമഹാരാജാവ്.

(984—1003)

(കുട്ടമശ്ശേരി നാരായണപ്പിഷാരടി എം. എ.)

വിദ്വൽപ്രഭുശബ്ദം പ്രായേണ നൃപതികളിൽ ഷഷ്ഠീതൽപുരുഷസമാസമായിട്ടാണ് യോജിക്കുന്നതെന്നും, അത്ര ചിലരിൽ കർമ്മധാരയസമാസമായും ഘടിക്കുന്നതാണെന്നും കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാൻ അഭിപ്രായപ്പെട്ടിട്ടുള്ളതു പരമാർത്ഥംതന്നെ; എങ്കിലും ഭാരതഭൂമിയിലെ രാജാധിരാജന്മാരിൽ പലരും ഗ്രന്ഥങ്ങൾ നിർമ്മിച്ചും നിർമ്മിപ്പിച്ചും സാഹിതീസമാരാധനം ചെയ്തിരുന്നു. ശ്രീഹർഷദേവൻ, ഭോജൻ, രഘുനാഥനായ്ക്കൻ മുതലായ മഹാരാജാക്കന്മാർ പണ്ഡിതസാർവ്വഭൗമപദത്തെയുംകൂടി അവലംബിച്ചു പ്രശോഭിച്ചിരുന്നു. എത്ര കവികളും പണ്ഡിതന്മാരുമാണ് സാഹിതീവല്ലഭന്മാരായ ആ മഹാരാജാക്കന്മാരെ ആശ്രയിച്ചു ജീവിച്ചുപോന്നിട്ടുള്ളതു്! ധാരേശ്വരനായി സമുല്ലസിച്ച ഭോജദേവന്റെ വൈദുഷ്യത്തെയും വദാന്യതയെയുംപററി സ്മരിക്കു

മ്പോൾ ആരാണ് പുളകിതഗാത്രനായിത്തീരാത്തതു്? അദ്ദേഹത്തെപ്പോലെ സവ്വതന്ത്രസ്വതന്ത്രനും ദാനശൗണ്ഡനുമായ ഒരു രാജാവു് വേറെ ഉണ്ടായിട്ടില്ലെന്നു ഖണ്ഡിച്ചുപറയാം. വിവിധശാസ്ത്രങ്ങളിലായി അദ്ദേഹം മുപ്പതിൽപരം കൃതികളുടെ രചയിതാവാണ്. അദ്ദേഹത്തിന്റെ ദാനമഹിമയെപ്പററി ഒരു കവി "മുക്താഃ കേലിവിസൂത്രഹാരഗളിതാ ................ഭോജനൃപതേ! ത്വത്ത്യാഗലീലായിതം" എന്നിപ്രകാരം വണ്ണിച്ചിട്ടുള്ളതു് എത്രയോ പരമാത്ഥമാണ്.

നമ്മുടെ കേരളാധീശ്വരന്മാരും സാഹിത്യസേവനം ചെയ്യുന്നതിലും കവികളേയും പണ്ഡിതന്മാരേയും പ്രോത്സാഹിപ്പിക്കുന്നതിലും അന്യാദൃശമായ ആഭിമുഖ്യം പ്രദശിപ്പിച്ചിരുന്നു. കോലത്തുനാട്ട്, കോഴിക്കോട്ട്, കൊച്ചി, ചെമ്പകശ്ശേരി, തിരുവിതാംകൂർ മുതലായ രാജവംശങ്ങൾമൂലം സാഹിത്യം നിസ്തുലമായ അഭിവൃദ്ധിയെ പ്രാപിച്ചു. സംവരണാദിനാടകകത്താവായ കുലശേഖരപ്പെരുമാൾ, നാടകത്രയനിമ്മാതാവെന്നു ശങ്കരവിജയകത്താവു പറഞ്ഞിട്ടുള്ള രാജശേഖരപ്പെരുമാൾ, പ്രദ്യുമ്നാഭ്യുദയപ്രണേതാവായ കൊല്ലത്തു രവിവമ്മചക്രവത്തി മുതലായ പുണ്യശ്ലോകന്മാരുടെ നാമധേയങ്ങൾ ഈ ഘട്ടത്തിൽ പ്രത്യേകം സ്മത്തവ്യങ്ങളാണ്. അഭിനവവിക്രമനെന്നു വിശ്വവിഖ്യാതനായ കോഴിക്കോട്ടു ശക്തൻസാമൂതിരിത്തമ്പുരാനേയും, അവിടത്തെ വിദ്വൽസദസ്യരായ പതിനെട്ടരക്കവികളേയും ഇന്നും പുളകോദ്ഗമത്തോടുകൂടാതെ സ്മരിക്കുവാൻ ആക്കാണ് സാധിക്കുക? പണ്ഡിതന്മാക്കും കവികൾക്കും പ്രത്യക്ഷപാരിജാതമായിരുന്ന ഈ തിരുമേനി സമാജ്ജിച്ച സദ്യശസ്സിനെപ്പററി ഒരവസരത്തിൽ ഉദ്ദണ്ഡകവി ഉള്ളഴിഞ്ഞു പുകഴ്ത്തിട്ടുള്ളതു നോക്കുക:—

ശൈലാബ്ധീശ്വര! മാനവിക്രമ! വിഭോ! ത്വൽകീത്തിദുഗ്ദ്ധാംബുധാ-
വിന്ധാനേ കമഠന്തി ദിക്കരിഘടാഃ ഫേനന്തി താരാഗണാഃ
സന്ധ്യാ വിദ്രുമതാം പ്രയാതി ജലദാഃ ശൈവാലജാലന്ത്യഹോ!
ബിഭ്രാതേ ശശിഭാസ്കരൗ പരിപതൽപോതദ്വയീവിഭ്രമം.

ചെമ്പകശ്ശേരിത്തമ്പുരാക്കന്മാരുടെ വിദ്വത്ത്വത്തെപ്പററിയും, ഔദാര്യാതിശയത്തെപ്പററിയും, പണ്ഡിതപക്ഷപാതത്തെപ്പററിയും കേൾക്കാത്ത കേരളീയർ ഉണ്ടായിരിക്കയില്ലല്ലൊ. ആരുടെ ആജ്ഞയാലാണോ മഹാകവിയും പണ്ഡിതമൂർദ്ധന്യനുമായ മേല്പത്തൂർ ഭട്ടപാദർ പ്രക്രിയാസവ്വസ്വമെന്ന അമൂല്യവ്യാകരണരത്നം ഗൈവ്വാണീദേവിയുടെ മാറിടത്തിൽ ചാത്തിയതു്, ആരാണോ കവിമയൂരകാളമേഘമായി പരി

ലസിച്ചതു്, ആരുടെ ദാനമഹിമയാണോ മന്ദാരതരുവിനംകൂടി അമന്ദമായ മന്ദാക്ഷത്തെ ജനിപ്പിച്ചതു്, ആ ദേവനാരായണധരണീപതിയുടെ അപദാനങ്ങൾ ആരേയാണ് അത്ഭുതപരതന്ത്രരാക്കാത്തതു്? ശസ്ത്രശാസ്ത്രങ്ങളിൽ ഒരുപോലെ കശലനം, ധർമ്മരാജാവെന്ന അപരാഭിധാനത്താൽ വിശ്രവിദിതനമായ തിരുവിതാങ്കൂർ കാർത്തികതിരുനാൾ രാമവർമ്മമഹാരാജാവുതിരുമനസ്സകൊണ്ടു് പണ്ഡിതന്മാരെയും കവികളേയും അത്യന്തം പ്രോത്സാഹിപ്പിച്ചിരുന്ന എന്ന സംഗതി സകലക്കം സുവിദിതമായിട്ടുള്ളതാണല്ലൊ. സ്വാതിതിരുനാൾരാമവർമ്മമഹാരാജാവുതിരുമനസ്സിലെ കവനകലാകശലതയേയും, സംഗീതസാഹിത്യവൈചക്ഷണ്യത്തേയും, ദാനമഹിമയേയും കറിച്ചു് എത്രതന്നെ പ്രശംസിച്ചാലും അധികമാകന്നതല്ല. ഈ അടുത്തകാലങ്ങളിൽ പണ്ഡിതന്മാക്കും കവികൾക്കം ഈ തിരുമേനിയിൽ കവിഞ്ഞ ഒരു കല്പവൃക്ഷം ഉണ്ടായിട്ടില്ലെന്ന നിസ്സംശയം പറയാം.

മാനധനന്മാരായ മാടമഹീശന്മാരും പണ്ഡിതന്മാരേയും കവികളേയും ഏററവും സ്പൃഹണീയമായ നിലയിലാണ് പ്രോത്സാഹിപ്പിച്ചു പോന്നിട്ടുള്ളതു്; എന്നാൽ ഈ മഹാരാജവംശത്തിൽ ഓരോ കാലത്തു മുമ്പുണ്ടായിട്ടുള്ള പണ്ഡിതപാരിജാതങ്ങളും കവിചകോരചന്ദ്രന്മാരുമായ രാജാധിരാജന്മാരെപ്പററി നമുക്കുള്ള അറിവു് ഏററവും പരിമിതമാണ്. കേവലം ഐതിഹ്യങ്ങളിൽനിന്നും ഏതാനും ചില സാഹിത്യഗ്രന്ഥങ്ങളിൽനിന്നും മാത്രമേ നമുക്ക് ഈ തിരുമേനിമാരുടെ സാഹിത്യവിഷയകമായ വ്യവസായത്തെപ്പററി അറിയുവാൻ തരമാകന്നുള്ളു.

കൊല്ലം 740 മുതൽ 776 വരെ രാജ്യഭാരം ചെയ്തിരുന്ന എന്ന് അനുമാനിക്കപ്പെടാവുന്ന യശസ്സുരഭിയായ രാമവർമ്മമഹാരാജാവു് പണ്ഡിതന്മാക്കും കവികൾക്കും ഒരു സുരഭിതന്നെയായിരുന്ന എന്ന് അതിശയോക്തിപ്പേർകൂടാതെ പറയാവുന്നതാണ്. അവിടന്ന മഹാപണ്ഡിതനും കവിയുമായിരുന്നു. ക്ഷമയ്ക്കും വദാന്യതയ്ക്കും അവിടുന്ന വിളനിലമായിരുന്നു. പരമഭക്തനായിരുന്ന അവിടുന്ന് ഒരു ഭിക്ഷുവിൻെറ വേഷത്തിൽ ഇന്ത്യയിലെ പലേപുണ്യക്ഷേത്രങ്ങളും സന്ദർശിച്ചിട്ടുണ്ട്.

അവിടത്തെ 'സായംസംഫുല്ലമല്ലീസഹചരത വഹിക്കുന്ന സൽകീർത്തി' ദിഗന്തങ്ങളിൽ വ്യാപിച്ചു; വളരെ വിദ്വജ്ജനങ്ങളും കവികളും അവിടത്തെ സമാശ്രയിച്ചു; അവിടുന്ന് അവരെ വേണ്ടപോലെ പ്രോത്സാഹിപ്പിക്കുകയും അവക്ക് യഥായോഗ്യം പാരിതോഷികങ്ങൾ നല്കുക

യും ചെയ്തു. യഥാൎത്ഥപണ്ഡിതസാൎവ്വഭൌമനായിരുന്ന അവിടുന്നു സ്വയം ഗ്രന്ഥങ്ങൾ രചിച്ചും രചിപ്പിച്ചും ദ്വേധാ സാഹിതീസമാരാധനം ചെയ്തിരുന്നു.

അവിടുന്നു തിരുവള്ളുവരുടെ തിരുക്കുറൾ മലയാളത്തിലേയ്ക്കു തൎജ്ജമചെയ്യിച്ചു. അവിടുന്നു രചിച്ച മനോഹരമായ ഒരു മണിപ്രവാള കാവ്യമാണു് രാസക്രീഡ. ഈ വിശിഷ്ടകാവ്യത്തെ മഹാകവി ഉള്ളൂർ ത്രൈമാസികത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതിനാൽ അതിൽനിന്നും ഉദാഹരണങ്ങൾ ചേൎക്കുന്നില്ല. അക്ലിഷ്ടരമണീയമായ ആ കാവ്യത്തിന്റെ മാധുൎയ്യം സഹൃദയന്മാർ ആസ്വദിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു.

അവിടത്തെ വിദ്വൽസദസ്സിനെ അലങ്കരിച്ചിരുന്നവരിൽ പ്രധാനന്മാർ മൂക്കോല നീലകണ്ഠൻനമ്പൂതിരി, മഹാകവി മഴമംഗലത്തു നാരായണൻനമ്പൂതിരി, മൂലാങ്കുഴം ബാലകവി എന്നിവരായിരുന്നു. ഇവരിൽ നീലകണ്ഠൻനമ്പൂതിരി, അവിടുന്നു് ഇളയതമ്പുരാനായിരുന്ന കാലത്തു്, പട്ടത്തു വാസുഭട്ടതിരിയുടെ ത്രിപുരദഹനത്തിനു് അൎത്ഥപ്രകാശികാവ്യാഖ്യാനവും, അവിടുന്നു മഹാരാജാവായിരുന്നപ്പോൾ ആ കവിയുടെ ശൌരികഥയ്ക്കു് അൎത്ഥപ്രകാശികാവ്യാഖ്യാനവും രചിച്ചിട്ടുണ്ടു്. മഹാകവിയും പണ്ഡിതാവതംസവുമായിരുന്ന മഴമംഗലത്തു നാരായണൻനമ്പൂതിരി ഭാണവും രാജരത്നാവലീയം ചമ്പുവും നിൎമ്മിച്ചതും ഇക്കാലത്തു തന്നെയാണു്. രാജരത്നാവലീയത്തിലെ നായകൻ തിരുമനസ്സുകൊണ്ടാണു്. അതിൽ അവിടത്തെ അപദാനങ്ങളെ മഹാകവി ഉജ്ജ്വലമായി ഉപശ്ലോകനം ചെയ്തിട്ടുണ്ടു്.

അവിടത്തെ വിദ്വൽസദസ്സിലെ മറെറാരംഗമായിരുന്നു മൂലാങ്കുഴം ബാലകവി. അദ്ദേഹം തിരുമനസ്സിലെ പ്രാത്യകപ്രീതിപാത്രമായിരുന്നു. ആ കവിവൎയ്യൻ രത്നകേതൂദയ(1)മെന്നും രാമവൎമ്മവിലാസമെന്നും രണ്ടു നാടകങ്ങൾ രചിച്ചിട്ടുണ്ടു്. അവ രണ്ടും സംസ്കൃതനാടകസാഹിത്യത്തിൽ ഉന്നതസ്ഥാനമലങ്കരിക്കുന്നു.

---

(1) രത്നകേതൂദയം നാടകം കുംഭകോണത്തു നിന്നും പ്രകാശിതമാണു്. എന്നാൽ ഇരിങ്ങാലക്കുട ഈടുവയ്പുഗ്രന്ഥശാലയിലുള്ള പ്രസ്തുത നാടകത്തിന്റെ കൈയെഴുത്തുപ്രതിക്കും അച്ചടിച്ച പുസ്തകത്തിനുംതമ്മിൽ വളരെ അന്തരം കാണുന്നുണ്ടു്. കൈയെഴുത്തുപ്രതിയിലെ പലപാഠങ്ങളും മുദ്രിതപുസ്തകത്തിൽ വിട്ടിരിക്കുന്നു. കൈയെഴുത്തുപ്രതിയിലെ പാഠപ്രകാരം രത്നകേതൂദയത്തിലും ശ്രീകൃഷ്ണമനീഷിതന്നെയാണു് ബാലകവിയെ പ്രശംസിക്കുന്നതു്.

(കെ. നാ. പി.)

പ്രധാനവ്യത്യാസങ്ങളെന്തെന്നു് മറെറാരു ഉപന്യാസത്തിൽ പ്രസ്താവിച്ചാൽകൊള്ളാം. (പ)

രത്നകേതൂദയം നാടകമാണ് ആ കവിയുടെ ആദ്യത്തെ കൃതി. അതിന്റെ കഥാവസ്തു പറഞ്ഞുകൊടുത്തതും അതിന് ആ പേർ കല്പിച്ചതും മററും അവിടുന്നുതന്നെയാണ്. സമസ്തശാസ്ത്രനിപുണന്മാരായ വിദ്വജ്ജനങ്ങളാൽ വിഭൂഷിതമായ സദസ്സിൽ ഉന്നതമായ രത്നപീഠത്തിൽ നിഷണ്ണനായ തിരുമേനിയെ തന്റെ പ്രഥമപ്രവേശത്തിൽ ബാലകവി രത്നകേതൂദയത്തിൽ ഇപ്രകാരമാണ് വർണ്ണിച്ചിട്ടുള്ളത്.

തത്തൽപ്രത്യർത്ഥിപൃത്ഥ്വീപരിവൃഢമകുടീന്ദ്രരത്നപ്രദീപ-
ശ്രേണീനീരാജനാർഹ സ്വപദപദഗളിതപ്രാജ്യ സാമ്രാജ്യസാരഃ
സർവ്വാന്തർവ്വാണിചിന്താമണിരയമരണിർന്നിസ്തുലക്ഷത്രധാമ്നോ
ദിഷ്ട്യാ ദൃഷ്ടഃ പുരസ്താദ്രവികുലതിലകോ രാമവർമ്മക്ഷിതീന്ദ്രഃ

അപിച,

വിദ്യാകൈരവിണീശശാങ്ക! വിജയശ്രീകല്പവല്ലീനവാ-
രാമ! സ്വച്ഛയശശ്ച്ഛടാസുരനദീസ്രോതസ്തുഷാരാചല!
സൗന്ദര്യദ്രവിണൌഘകോശവസതേ! സൗജന്യരത്നാംബുധേ!
ധീരാഗ്രേസര! രാമവർമ്മനൃപതേ! ജീയാസ്സഹസ്രം സമാഃ

കൊല്ലം 776 മുതൽ 790 വരെ നാടുവാണിരുന്ന വീരകേരളവർമ്മമഹാരാജാവ് സകലവിദ്വജ്ജനങ്ങൾക്കും മന്ദാരവൃക്ഷമായിരുന്നു. അവിടുന്നു രണശൂരനും 'നിശ്ശേഷവിദ്യാനിപുണമതി'യുമായിരുന്നു. വീരലക്ഷ്മിയാൽ ഉപാലിംഗിതനും മാനാംബുധിയുമായ അവിടുന്നു സാമൂതിരിപ്പാടുമായി യുദ്ധംചെയ്യുന്നതിന് എഴുന്നള്ളിയ അവസരത്തിൽ തൃശ്ശൂർക്ക് എഴുന്നള്ളി. അപ്പോൾ അവിടെ വടക്കുംനാഥക്ഷേത്രത്തിൽ ശിവരാത്ര്യുത്സവം ആയിരുന്നു. വീരന്മാർക്ക് ശിരോഭൂഷണമായിരുന്ന അവിടുന്ന് 'ഗൗരീനേത്രചകോരപാർവ്വണശരച്ചന്ദ്രനായ' വടക്കുംനാഥനെ തൃക്കൺപാർത്തു. അവിടുന്ന് അവിടെവെച്ച് അനവധി വിദ്വജ്ജനങ്ങളുമായി സംഭാഷണം ചെയ്യുകയും അവരിൽനിന്നും തെക്കൈലനാഥന്റെ മാഹാത്മ്യങ്ങൾ കേൾക്കുകയും ചെയ്തു. സന്തുഷ്ടചിത്തനായിത്തീർന്ന തിരുമനസ്സുകൊണ്ട് അപ്പോൾ അവിടെ സദസ്സിൽ സന്നിഹിതനായിരുന്ന നീലകണ്ഠകവിയോടു തെക്കൈലനാഥപ്രതിഷ്ഠയെക്കുറിച്ച് ഒരു പ്രബന്ധം രചിക്കുവാൻ ആജ്ഞാപിച്ചു. അവിടുത്തെ ആജ്ഞയെ ശിരസാ വഹിച്ച് അദ്ദേഹം തെക്കൈലനാഥോദയമെന്ന ബന്ധുരഗുണമായ പ്രബന്ധോത്തമത്തെ നിർമ്മിക്കുകയും ചെയ്തു. മഹാരാജാവുതിരുമനസ്സുകൊണ്ട്

അതു തൃക്കൺപാർത്തു സന്തോഷിച്ചു്, നീലകണ്ഠകവിക്കു സമുചിതമായ സമ്മാനങ്ങൾ കൊടുത്തിരിക്കണം. ഈ കവിയുടെ മററു രണ്ടു കൃതികളാണല്ലൊ ചെല്ലൂർനാഥോദയവും നാരായണീയവും.

ഈ മഹാരാജാവുതിരുമനസ്സിലെ പ്രീതിപാത്രമായിരുന്ന പണ്ഡിതമൂർദ്ധന്യനും മഹാകവിയുമായ മേല്പത്തൂർ നാരായണഭട്ടപാദർ. ഭട്ടപാദർക്കു തിരുമേനിയുടെപേരിലുള്ള ഭക്തിബഹുമാനങ്ങൾ നിസ്സീമങ്ങളായിരുന്നു. അവയെ അദ്ദേഹം തന്റെ 'മാടമഹാരാജപ്രശസ്തി'യിൽ സവിശേഷം പ്രകാശിപ്പിച്ചിട്ടുണ്ടു്. ഈ പ്രശസ്തിയിൽ മൂന്നു ലഘുകാവ്യങ്ങൾ അടങ്ങീട്ടുണ്ടു്. അവയിൽ രണ്ടെണ്ണം ഗദ്യപ്രബന്ധങ്ങളും ഒന്നു പദ്യപ്രബന്ധവുമാണു്. മൂന്നിലും മഹാകവി തിരുമനസ്സിലെ അന്യാദൃശങ്ങളായ ഗുണഗണങ്ങളെ അത്യന്തം ഉജ്ജ്വലമായി വർണ്ണിച്ചിരിക്കുന്നു. മാടമഹാരാജപ്രശസ്തി കേരളകാളിദാസൻതിരുമേനി പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്. മേല്പത്തൂരിനെപ്പോലെയുള്ള ഒരു മഹാകവിമൂർദ്ധന്യന്റെ സശിരഃകമ്പമായ ശ്ലാഘയ്ക്കു പാത്രീഭൂതനായ തിരുമേനി വദാന്യതയ്ക്കും വൈദഗ്ദ്ധ്യത്തിനും കേദാരമായിരുന്നു എന്നു പറയേണ്ടതില്ലല്ലൊ.

പദ്യപ്രബന്ധത്തിൽനിന്നും ഏതാനും ചില ശ്ലോകങ്ങൾ താഴെ ചേർക്കുന്നു.

ദ്യാമാരോഹതി ഭൂപതേ! തവ യശോജാലേ ഗുണാളാവലീ-
ശങ്കാസങ്കലിതാ വലന്തി പരിതോ ഗംഗാം മരാളാംഗനാഃ
ആചിന്വന്തി കചേ നിലിമ്പമഹിളാഃ കാശ്ചിൽ പടീരഭ്രമോ-
ദന്യാ ഹന്ത! വഹന്തി കുന്തളഭരേ മന്ദാരമാലാധിയാ.

വിശ്വാലങ്കാരഭൂതഃ സ്വയമഭിരമസേ നന്വലങ്കാരമാർഗ്ഗേ
നീതശ്ച കാവ്യപ്രകാശഃ പുനരപി ഭജസേ ചാരുകാവ്യപ്രകാശം
തേനൈവം പൗനരുക്ത്യം ഭജസി യദധുനാ രാജരത്നാങ്കര! ത്വം
തന്മന്യേ സാധു താവന്നൃവര! യമകതാമാദധാസി പ്രജാനാം.

ഗുണപുരസീമ്നി വസന്തം ശ്രുണുമോ മാടേശ്വരം പുരൈവ വയം
അദ്യ തു വിലോകയാമസ്ത്വമിമം ഗുണപുരസീമ്നി വിലസന്തം.

ഒടുവിലത്തെ പദ്യത്തിൽനിന്നും തിരുമനസ്സുകൊണ്ടു സാമൂതിരിപ്പാടുമായി യുദ്ധത്തിനു തൃക്കണാമതിലകത്തു് എഴുന്നള്ളിത്താമസിച്ചിരുന്നകാലത്താണു് ഭട്ടപാദർ ഈ കൃതി രചിച്ചതെന്നു വരുന്നു. സർവ്വാന്തർവ്വാണികൾക്കും ചിന്താമണിയായിരുന്ന തിരുമനസ്സുകൊണ്ടു് ഈ കവിതകൾ തൃക്കൺപാർത്തു് പ്രസന്നഹൃദയനായി ഭട്ടപാദരെ യഥാർഹം മാനിച്ചിരിക്കണം.

ഞാൻ മുമ്പു പ്രസ്താവിച്ച രാമവർമ്മമഹാരാജാവിനെക്കുറിച്ചും, വീരകേരളവർമ്മമഹാരാജാവിനെക്കുറിച്ചും ആ തിരുമേനിമാരുടെ വിദ്വൽസദസ്സിനെക്കുറിച്ചും പ്രസ്താവിച്ചിട്ടുള്ള സംഗതികൾ മഹാകവി ഉള്ളൂരിന്റെ വിജ്ഞാനദീപിക നാലാംഭാഗത്തിൽ 'ഭാഷാനൈഷധചമ്പു' എന്ന ഉപന്യാസത്തിലും തൈലനാഥോദയത്തിന്റെ അവതാരികയിലും അടങ്ങീട്ടുള്ളതാണു്. അത്യന്തം ഉജ്ജ്വലങ്ങളും സാരതമങ്ങളുമായ ആ ഉപന്യാസങ്ങളിലേയ്ക്കു വായനക്കാരുടെ ശ്രദ്ധയെ സാദരം ക്ഷണിച്ചുകൊള്ളുന്നു.

വേദാന്താചാര്യരെന്ന പണ്ഡിതന്റെ പുരസ്കർത്താവായിരുന്നു രവിവർമ്മമഹാരാജാവു്. അവിടുന്നു കവികൾക്കും പണ്ഡിതന്മാർക്കും വലിയൊരവലംബമായിരുന്നു. ആചാര്യർ ഒരിക്കൽ ഇരിങ്ങാലക്കുട വരികയും അവിടെവെച്ചു് അദ്ദേഹം രവിവർമ്മമഹാരാജാവുതിരുമനസ്സിലെ അനന്തരവനും സാഹിത്യശാസ്ത്രനിഷ്ണാതനുമായ വീരകേരളവർമ്മതമ്പുരാനെ കാണുകയും ആ തിരുമേനിയുടെ പ്രീതിപാത്രമായിത്തീരുകയുംചെയ്തു. അവിടുന്നു് ആചാര്യരോടു്,

തൌതാദിക(?)നൈയായികവൈയാകരണാദിവാദിസിദ്ധാന്തൈഃ
ദുരധിഗമസ്യ വിധേഹി വ്യാഖ്യാം കാവ്യപ്രകാശസ്യ.

എന്നു് ആജ്ഞാപിക്കുകയും അദ്ദേഹം തിരുമനസ്സിലെ നിർദ്ദേശപ്രകാരം ഉത്തേജിനി, രവിരാജയശോഭൂഷണം, സർവ്വടീകാവിഭഞ്ജിനി എന്ന നാമത്രിതയത്തോടുകൂടിയ ടീക നിർമ്മിക്കുകയുംചെയ്തു. ദശമോല്ലാസത്തിലെ അർത്ഥാലങ്കാരങ്ങൾക്കു് ഉദാഹരണങ്ങളായി ആചാര്യർ രവിവർമ്മമഹാരാജാവിന്റെ അപദാനങ്ങളെ അധികരിച്ചു പദ്യങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. ആചാര്യർ ഒരു പണ്ഡിതവര്യനും കവിവരനുമായിരുന്നു എന്നുള്ളതിനു് അതിലെ ഓരോ പദ്യവും ഉത്തമനിദർശനമാണു്. ഉദാഹരണത്തിനു ചില പദ്യങ്ങൾ താഴെ ചേർക്കുന്നു.

കീർത്തിഃ ശ്രീരവിരാജ! ശാരദഘനശ്രേണീതൃണീകാരിണീ
മദ്ധ്യാഹ്നപ്രഥമാനചണ്ഡകിരണജ്യോതിർഭുജാവിക്രമഃ
പ്രത്യർത്ഥിപ്രകരാശ്ച തേ ബഹുമുഖാവേഗാമഹാപൂർവ്വികാ-
മാലംബ്യാഹഹ! ലംഘയന്തി ഹരിതാം പാരാണ്യരണ്യാന്യപി.

ക്ഷീരാംഭോനിധിരേഷ ദന്താ രവിനൃപശ്ചന്ദ്രോഽഥ നേദം മുഖം
ദിവ്യശ്രീർന ഭുജാവിമാവപി സുധാ നേയം വചശ്ചാതുരീ

രത്നൌഘാ ന ഗുണാ ഇമേപി ലഹരീ നേയം യശോമണ്ഡലീ
ഘോരം ഹാലഹലം ന ഖഡ്ഗലതികാപ്യൈരാവതോ ന ഭോഗ്വിക്രമ:

നാരോഭ്രൂച്ഛക്രവാളേ സകലഹിതകരഃ കേരളോ നാമ ദേശഃ
തത്രാപ്യാദേശഭൃതാ വലരിപുനഗരന്ന്യേവ കൊച്ചീപുരീയം
തസ്യാം രാജന്യവംശോ രഘുയദുകലയോഃ സാധുസബ്രഹ്മചാരീ
തസ്മിന്നാശ്ചര്യ്യചര്യ്യോ ജയതി രവിനൃപസ്തത്ര സൽപക്ഷപാതഃ

കാളീ തേ കരവാളവല്ലിരസൃജത്തേജോരുണം ദാരുണം
പ്രാസൂത പ്രഥിതം തുഷാരധവളം തത്തേ യശോമണ്ഡലം
മ്ലാനിം കാമപി ദർപ്പചാമജനയൽ തച്ഛാനനേഷു ദ്വിഷാം
നാനാവർണ്ണപരമ്പരാം വിതനുതേ ചിത്രം രവിക്ഷ്മാപതേ!

ഗ്രന്ഥാവസാനത്തിലുമുള്ള,

ശ്രീരാമക്ഷിതിപാനുജന്മ്യജഗതി പ്രൗഢാസിമല്ലാദിധോ
യോ വൈ മാനവപാരിജാത ഇതി യോ ജോഗ്വാഖ്യമാണോ ജനൈഃ
വൃത്ത്യാ നൂതനദേവരാത ഇതി യോ ലീലാഹരിശ്ചന്ദ്ര ഇ-
ത്യാഖ്യാതോ രവിമേദിനീപതിരയം ജീയാദിഹായുശ്ശതം.

ആചാര്യ്യരുടെ പ്രശസ്തിപദ്യങ്ങളിൽനിന്നും രവിവർമ്മമഹാരാജാവ് കീർത്തി, ധൈര്യ്യം, പ്രതാപം, ഔദാര്യ്യം മുതലായ ഗുണങ്ങൾക്ക് ഇരിപ്പിടമായിരുന്നുവെന്നു മനസ്സിലാക്കാം. ഒടുവിലത്തെ പദ്യത്തിൽ നിന്നും അവിടുന്നു രാമവർമ്മമഹാരാജാവിൻെറ അനുജനായിരുന്നു എന്നും വിശദമാക്കുന്നുണ്ടല്ലൊ.

ഇനി രവിവർമ്മമഹാരാജാവിൻെറ കാലമേതാണെന്നാണ് ആലോചിക്കേണ്ടതു്. കൊല്ലം 897 മുതൽ 906 വരെ രാജ്യഭാരംചെയ്തു് ഇരിങ്ങാലക്കുടവച്ചു യശശ്ശരീരനായ തിരുമേനിയായിരിക്കണം ഈ രവിവർമ്മമഹാരാജാവെന്നു മഹാകവി ഉള്ളൂർ (വിജ്ഞാനദീപിക മൂന്നാംഭാഗത്തിൽ) അഭിപ്രായപ്പെടുന്നു. അവിടത്തെ പൂർവ്വഗാമിയായിട്ടു് ഒരു രാമവർമ്മമഹാരാജാവിനേയും അനന്തരഗാമിയായിട്ടു് ഒരു വീരകേരളവർമ്മമഹാരാജാവിനേയും കാണ്മാനുമുണ്ട്. പക്ഷെ, എനിക്ക് ഒരു വൈഷമ്യംമാത്രമേ തോന്നുന്നുള്ളു. ശ്രീമാൻ കെ. പി. പത്മനാഭമേനോൻ അവർകളുടെ കൊച്ചീരാജ്യചരിത്രത്തിൽ വിഷ്ഷർ ഈ തിരുമേനിയെപ്പററി രേഖപ്പെടുത്തിട്ടുള്ള അഭിപ്രായം വായിച്ചുനോക്കുമ്പോൾ വേദാന്താചാര്യ്യർ പ്രകീർത്തനം ചെയ്തിട്ടുള്ള ഗുണഗണങ്ങൾ അവിടുത്തേയ്ക്കു

കാണ്മാനില്ല. കൂടാതെ അക്കാലത്തു സാമൂതിരിപ്പാട്ടും മററുമായി വലിയ യുദ്ധങ്ങളൊന്നുംതന്നെ നടന്നതായും അറിയുന്നില്ല. അതിനാൽ ഈ കാൎയ്യം ആലോചനാവിഷയമാകേണ്ടതല്ലേ എന്നൊരു പ്രശ്നത്തിനിവിടെ അവകാശമില്ലേ? ഒരു പക്ഷേ, കവി അതിശയോക്തി പ്രയോഗിച്ചിട്ടുണ്ടായിരിക്കാം. എന്നാൽ അതിനും ഒരതിരുവേണ്ടേ? വായനക്കാരുടെ ശ്രദ്ധയെ ഞാനീവിഷയത്തിലേയ്ക്കു പ്രത്യേകം ക്ഷണിച്ചുകൊള്ളുന്നു. *

കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാരിയർ മുതലായ മഹാകവികളേയും കൊച്ചിമഹാരാജാക്കന്മാർ വേണ്ടപോലെ പ്രോത്സാഹിപ്പിച്ചിരുന്നു. നമ്പ്യാർ ഇടയ്ക്കിടെ തൃപ്പൂണിത്തുറവരികയും മഹാരാജാവുതിരുമനസ്സിലെ മുഖംകാണിക്കുകയും ചെയ്യാറുണ്ടായിരുന്നു. ചരിക്കാട്ടുനിന്നും കൊല്ലം 921-ൽ തീപ്പെട്ട മഹാരാജാവുതിരുമനസ്സുകൊണ്ടു പറക്കംകൂത്തു കഴിപ്പിക്കുകയും അതിനു തിരുമനസ്സിലെ ആജ്ഞപ്രകാരം നമ്പ്യാർ ചരടു പിടിക്കുകയും ചെയ്തിട്ടുണ്ടു്. അന്നു നമ്പ്യാൎക്കു മുപ്പതോളംവയസ്സു പ്രായം കാണുമെന്നു പഴമക്കാർ പറയുന്നു. പറക്കംകൂത്തുനാൾ രാവിലെയാണു് നമ്പ്യാർ വന്നതു്. അന്നു കാലത്തു് ഒരു മഴയുണ്ടായി. നമ്പ്യാൎക്കു മഴ കുറച്ചു നനയേണ്ടതായും വന്നു. നമ്പ്യാരുടെ ഫലിതോക്തി പ്രസിദ്ധമാണല്ലൊ. മുഖംകാണിക്കുവാൻ തിരുമുമ്പിൽ ചെന്നപ്പോൾ മഹാരാജാവുതിരുമനസ്സുകൊണ്ടു് 'കുഞ്ചൻ എപ്പോഴാണു് വന്നതെ'ന്നു കല്പിച്ചുചോദിച്ചതായും അതിനുത്തരമായി 'നനയാൻ പാകത്തിനെ'ന്നു നമ്പ്യാർ പറഞ്ഞതായും കേട്ടിട്ടുണ്ടു്. നമ്പ്യാർ പറക്കംകൂത്തിനെപ്പററി ഉണ്ടാക്കീട്ടു

* വേദാന്താചാൎയ്യരുടെ പുരസ്കൎത്താവു രാമവൎമ്മമഹാരാജാവിന്റെ അനുജനായ രവിവൎമ്മമഹാരാജാവാകുന്നു. അദ്ദേഹമാണു് അന്നു നാടുവാണിരുന്നതു്. (വിജ്ഞാനദീപിക മൂന്നാംഭാഗം വശം 236)—അദ്ദേഹത്തിന്റെ അനന്തരവനായ വീരകേരളവൎമ്മത്തമ്പുരാൻ അന്നു യുവാവായിരുന്നു. ഇത്രയും സംഭവങ്ങൾ ഒക്കുന്ന ഒരു കാലമാണു് നാം കണ്ടുപിടിക്കേണ്ടതു്. കാശിക്കെഴുന്നള്ളിയ രാമവൎമ്മമഹാരാജാവും അദ്ദേഹത്തിന്റെ പിൻവാഴ്ചക്കാരനായ വീരകേരളവൎമ്മമഹാരാജാവും കൊല്ലം എട്ടാംശതകത്തിൽ ജീവിച്ചിരുന്നതു സത്യംതന്നെ. പക്ഷേ, വീരകേരളവൎമ്മാവിന്റെ മാതുലനായ രവിവൎമ്മമഹാരാജാവിന്റെ "നാമാപി ന ശ്രൂയതേ" എന്നാണല്ലോ അന്നത്തെ വംശാവലിയുടെ സ്ഥിതി. വീരകേരളവൎമ്മാവിന്റെ പിൻവാഴ്ചക്കാരനായി ഒരു രവിവൎമ്മാവുണ്ടു്; പക്ഷേ അതുകൊണ്ടു പ്രസ്തുതവാദത്തിനു് ഒരു സഹായ്യവും ലഭിക്കുന്നില്ലല്ലോ. വേദാന്താചാൎയ്യരുടെ പുരസ്കൎത്താവു് കൊല്ലം 897 മുതൽ 906 വരെ രാജ്യഭാരംചെയ്ത രവിവൎമ്മമഹാരാജാവാകാം; അല്ലെന്നും വന്നേയ്ക്കാം. എന്നാൽ ഒരുകാൎയ്യം നിശ്ചയമാണു്. അദ്ദേഹം മേല്പത്തൂർ ഭട്ടതിരി സ്മരിക്കുന്ന വീരകേരളവൎമ്മാവിന്റെ മാതുലനല്ല; അദ്ദേഹത്തിന്റെ പേർ രവിവൎമ്മാ എന്നല്ല, രാമവൎമ്മാ എന്നാണു്.

(ഉള്ളൂർ.)

ള്ള "മഞ്ചാന്നാനാൽസമ്പന്നാൽ" ഇത്യാദി പദ്യം പ്രസിദ്ധമാണല്ലൊ. ഇതിൽ 'മഞ്ചാന്നാനാൽസമ്പന്നാൽ' എന്ന കലിസംഖ്യാസൂചനത്തിൽ നിന്ന പറക്കംക്രുത്തുനടന്നത് കൊല്ലം 919-ൽ ആണെന്ന മനസ്സിലാക്കാം.

കോവിലകത്തു വലിയതമ്പുരാൻതിരുമനസ്സുകൊണ്ട് ആവശ്യപ്പെട്ടതനുസരിച്ചാണ് നമ്പ്യാർ രുക്മിണീസ്വയംവരം പത്തുവൃത്തമുണ്ടാക്കിയതെന്നും അത് ഒരേസമയത്ത് പത്താളുകളെക്കൊണ്ടു തിരുമുമ്പിൽവച്ച് എഴുതിച്ചുവെന്നും കേട്ടിട്ടുണ്ട്. അതെഴുതിയിരുന്നതിനിടയ്ക്കു നമ്പ്യാർ 'ബുദ്ധിമുട്ട്-ബുദ്ധിമുട്ട്'എന്നിടയ്ക്കു പറഞ്ഞുവെന്നും, അപ്പോൾ തമ്പുരാൻ 'എന്നാൽ പിന്നെ മതി' എന്നരുളിച്ചെയ്തതായും, അപ്പോൾ നമ്പ്യാർ 'അതല്ല; ശബ്ദങ്ങൾ അഹമഹമികയാ വന്നതിനാൽ ആവാപോദ്വാപങ്ങൾക്കുള്ള ബുദ്ധിമുട്ടിനെ ഉദ്ദേശിച്ചാണ് അങ്ങനെ പറഞ്ഞതെ'ന്നു തിരുമനസ്സറിയിച്ചതായും വൃദ്ധജനങ്ങൾ ഇന്നും പറഞ്ഞുവരുന്നു.

മഹാകവി ഉണ്ണായിവാരിയരും കൊച്ചിമഹാരാജാവുതിരുമനസ്സിലെ പ്രീതിഭാജനമായിരുന്നു. മാടമഹാരാജകുടുംബത്തിലെ പരദൈവങ്ങളെമാത്രമേ നളചരിതത്തിൽ വർണ്ണിച്ചുകാണുന്നുള്ളു. ഇതിൽനിന്നും ഈ വിശിഷ്ടകൃതി തിരുമനസ്സിലെ നിർദ്ദേശപ്രകാരം തൃപ്പൂണിത്തുറവെച്ചു നിർമ്മിച്ചതാണെന്നുവേണം ഊഹിപ്പാൻ.

അച്ചടിച്ച പുസ്തകത്തിലില്ലാത്തവയും ആരുമറിയാത്തവയുമായ ആ വന്ദനശ്ലോകങ്ങളെ താഴെ ചേർക്കുന്നു:—

1. തൃപ്പൂണിത്തുറയപ്പൻ.

ആനീലം പീതചേലം മണികനകമയൈർഭൂഷിതം ഭൂഷണൌഘൈർ-
ല്ലക്ഷ്മീവക്ഷോജഭാസ്വൽഘുസൃണരസലസദ്വക്ഷസം സുപ്രസന്നം
ബിഭ്രാണം ശംഖചക്രേ നളിനമപി ഗദാം ചാരുദോർഭിഃ പുരാണം
പൂർണ്ണത്രയ്യാലയേശം പുരുഷമഹമഹീശാസനാസീനമീഡേ.

2. പഴയന്നൂർ ഭഗവതി.

കല്യാണം വിതനോതു വഃ പുരരിപോർദ്ദോരന്തരാളോല്ലസൽ-
ഭസ്മോന്മർദ്ദിതകുങ്കുമാങ്കിതകുചാഭോഗാ നഗേന്ദ്രാത്മജാ
പത്യുർന്നേത്രഹുതാശനാർദ്ദിതതനും സംജീവയന്ത്യംഗജം
ദൃഷ്ട്യാ യാ ഖലു ലാലസീതി നിതരാം ശ്രീമൽപുരാണാലയേ

3. കൂടൽമാണിക്യസ്വാമി.

സാന്ദ്രാനന്ദാംബുരാശിം സരസിജകലിതസ്രഗ്ധരം മുഗ്ദ്ധഗാത്ര്യാ
വധ്വാ ലക്ഷ്മ്യാ ധരിത്ര്യാപ്യുപചരിതപദം മുക്തിദം ഭക്തിഭാജാം
ശ്രീമന്മാണിക്യരത്നദ്യുതിമിളിതതനും ദേവദേവം മുകുന്ദം
വന്ദേ ശ്രീസംഗമേശം കരകലിതഗദാശംഖചക്രാക്ഷമാലം

4. വടക്കുംനാഥൻ.

ഗൗരീനീരന്ധ്രപീനസ്തനഭരയുഗളീഗാഢഗാഢാങ്കപാളീ-
കേളീവ്യത്യസ്തഭസ്മപ്രതിനവമകരീപത്രമുദ്രോ മഹാത്മാ
ചില്ലീലീലാലവോത്ഥാപിതവിലസദസൽപ്രായമായാപ്രപഞ്ചഃ
ത്ര്യക്ഷഃ പായാദപായാന്മനസിജവിജയീ ദക്ഷിണാദ്രീശ്വരോ വഃ

5. തിരുവഞ്ചിക്കുളത്തപ്പൻ.

സകലഭുവനപാലം സായമാരബ്ധലീലം
നിഖിലനിഗമമൂലം നിർജ്ജിതോദഗ്രകാലം
പദനതസുരജാലം പാർവ്വതീകേളിലോലം
പ്രണമത ശശിഫാലം പ്രാപ്തവാനീരമൂലം

6. കൊടുങ്ങല്ലൂർ ഭഗവതി.

ഒടുങ്ങുന്നൂ പുണ്യം പ്രതിദിവസമായുസ്സുമിതി നീ
തുടങ്ങൊല്ലാ ഖേദം മമ ഹൃദയമേ കേളൊരു ഹിതം
നടുങ്ങൊല്ലാ തെല്ലും നതഹിതരതാ നമ്മെ വെടിയാ
കൊടുങ്ങല്ലൂർക്കാവിൽ ഭഗവതി കുരുംബാംബ തുണയാം

മഹാകവി രാമപാണിവാദൻെറ മാതുലനെന്നു ഞാൻ അഭ്യൂഹിക്കുന്ന കലക്കത്തു രാഘവൻനമ്പിയാർ, കൊല്ലം 936 മുതൽ 951 വരെ കൊച്ചിരാജ്യംഭരിച്ചിരുന്ന വീരകേരളവമ്മമഹാരാജാവുതിരുമനസ്സിലെ നിർദ്ദേശപ്രകാരമാണ് ശാകുന്തളംആട്ടക്കഥയുണ്ടാക്കീട്ടുള്ളതെന്ന് അതിൽ നിന്നും മനസ്സിലാക്കാം. അച്ചടിച്ച പുസ്തകത്തിലില്ലെങ്കിലും മഹാകവി ഉള്ളൂർ ആ ഭാഗം ത്രൈമാസികത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതിനാൽ ഞാൻ ഇവിടെ അതിൽനിന്ന് ഒന്നും ഉദ്ധരിക്കുന്നില്ല.

ഇങ്ങനെ കൊച്ചിമഹാരാജാക്കന്മാർ പ്രാചീനകാലംമുതല്ക്കുതന്നെ കവികളേയും പണ്ഡിതന്മാരേയും ഏററവും അഭിലഷണീയമായ വിധത്തിൽ മാനിച്ചിരുന്നു. ഈ വിഷയത്തെക്കുറിച്ചു് ഇനിയും വളരെ പറയാനുണ്ടെങ്കിലും തോടയംകൊണ്ടു നേരംവെളുപ്പിക്കണമെന്നു വിചാരിക്കുന്നില്ല.

ഇനി നമുക്കു പ്രകൃതത്തിലേയ്ക്കു പ്രവേശിക്കാം. കൊല്ലം 925 മുതൽ ഒരു ശതാബ്ദകാലം കൈരളിയുടേയും ഗൈർവ്വാണിയുടേയും ശോഭനദശയായിരുന്നു. കാർത്തികതിരുനാൾരാമവർമ്മമഹാരാജാവു്, അശ്വതിതിരുനാൾഇളയതമ്പുരാൻ, സ്വാതിതിരുനാൾമഹാരാജാവു്, എന്നീ തമ്പുരാക്കന്മാർ തിരുവനന്തപുരത്തും, രാമവർമ്മമഹാരാജാവു്, വീരകേരളവർമ്മമഹാരാജാവു് എന്നീ തിരുമേനിമാർ കൊച്ചിയിലും, മനോരമത്തമ്പുരാട്ടി, മണിത്തമ്പുരാൻ എന്നീതമ്പുരാക്കന്മാർ കോഴിക്കോട്ടും, വിദ്വാൻ ഇളയതമ്പുരാൻ കൊടുങ്ങല്ലൂരും ജീവിച്ചിരുന്നതു് ഇക്കാലത്താണു്. ഈ തമ്പുരാക്കന്മാർമൂലം സാഹിത്യം ഉന്നതപദവിയെ പ്രാപിച്ചു. ഈ തമ്പുരാക്കന്മാരെ അനവധി പണ്ഡിതന്മാരും കവികളും അന്നു് ആശ്രയിച്ചിരുന്നു. കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാരിയർ മുതലായ മഹാകവികളുടേയും ദേശമംഗലത്തു് ഉഴുത്രവാരിയർ, പന്തളം സുബ്രഹ്മണ്യശാസ്ത്രികൾ, കുഞ്ഞിക്കുട്ടിരാഘവൻനമ്പ്യാർ തുടങ്ങിയ മികച്ച സംസ്കൃതപണ്ഡിതന്മാരുടേയും കാലം ഇതുതന്നെ ആയിരുന്നു.

ശക്തൻതമ്പുരാനെന്നു വിശ്വവിശ്രുതനായ കൊച്ചി രാമവർമ്മമഹാരാജാവുതിരുമനസ്സുകൊണ്ടു് 981ൽ തീപ്പെട്ടു. അവിടുത്തെ ഭാഗിനേയനായ രാമവർമ്മമഹാരാജാവു സിംഹാസനാരൂഢനായി. പക്ഷെ, അവിടുത്തേയ്ക്കു വളരെക്കാലം രാജ്യഭാരംചെയ്യുവാൻ സംഗതിവന്നില്ല. 984-ൽ അവിടുന്നു ദിവംഗതനായി; അവിടുത്തെ അനുജൻ വീരകേരളവർമ്മതമ്പുരാനു തിരുമൂപ്പായി. രാഷ്ട്രീയാന്തരീക്ഷം കാർമേഘപടലങ്ങളെക്കൊണ്ടു നിബിഡമായിരുന്നു. രാജ്യംതന്നെ നഷ്ടമാകുമോ എന്നുപോലും ശങ്കിക്കേണ്ടതായി വന്നിരുന്നു.

അപ്പോഴേയ്ക്കും ശ്രീപൂർണ്ണത്രയീശന്റെ കൃപാനുഗ്രഹത്താൽ ആകാശത്തിലെ ഇരുളെല്ലാം നീങ്ങി; അന്തരീക്ഷം വീണ്ടും സുപ്രസന്നമായി. ആപത്തുകളെല്ലാം ഭഗവാന്റെ കരുണാവർഷത്തിൽ കെട്ടു പ്രശാന്തമായി. തിരുമനസ്സുകൊണ്ടു ബ്രിട്ടീഷുഗവർമ്മേണ്ടുമായി ഉടമ്പടിചെയ്യുകയും, കർണ്ണൽമൺറോസായിപ്പു് ദിവാൻജിയായി നിയമിതനാകുകയുംചെയ്തു. ബ്രി

ട്ടിഷുഗവർമ്മെണ്ടുമായി നടത്തിയ ഈ ഉടമ്പടി സത്യത്തിൽ കൊച്ചിയിലെ ആധുനികപരിഷ്കാരത്തിൻെറ ഭാസുരമായ അരുണോദയമായി ഗണിക്കാവുന്നതാണ്. മഹാരാജാവു തിരുമനസ്സിലേയ്ക്കാകട്ടേ, കലാപമെല്ലാം കലാശിച്ചതിനാൽ സൈ്വരമായി കാവ്യാലാപംചെയ്യുവാൻ സമയവും സൗകര്യവും സിദ്ധിച്ചു.

അവശ്യം അനുഷ്ഠേയങ്ങളായ ദിനകൃത്യങ്ങൾ നിർവ്വഹിച്ചുകഴിഞ്ഞാൽ അവിടുന്നു ബാക്കി സമയമെല്ലാം സാഹിത്യവിഷയമായും ഈശ്വരവിഷയമായും വിനിയോഗിക്കുകയാണു് ചെയ്തിരുന്നതു്. അവിടുന്നു് അനവധി ദേവാലയങ്ങളുടെ ജീർണ്ണോദ്ധാരണം നടത്തി. ധർമ്മനിഷ്ഠ, ഈശ്വരഭക്തി എന്നിവയിൽ അവിടുന്നു് അദ്വിതീയനായിരുന്നു. അദ്വൈതമാർഗ്ഗത്തെക്കാൾ സുഗമവും സുഗ്രഹവുമായ ദ്വൈതമതത്തെയാണ് അവിടുന്ന് അവലംബിച്ചതു്. ഉടുപ്പിയിൽനിന്നും മാദ്ധ്വമതാവലംബിയായ ഒരു സ്വാമിയാരെ വരുത്തി, തിരുമനസ്സുകൊണ്ടു് അദ്ദേഹത്തിൻെറ അടുക്കൽനിന്നും ഉപദേശംവാങ്ങിച്ചു. അവിടുന്നു മാദ്ധ്വമതത്തിൽ നിരന്തരമായി പരിശ്രമിക്കുകയും, അതിൽ നിരതിശയമായ പാണ്ഡിത്യം സമ്പാദിക്കുകയുംചെയ്തു.

കവികളേയും പണ്ഡിതന്മാരേയും അവിടുന്നു സമുചിതമായവിധത്തിൽ പ്രോത്സാഹിപ്പിച്ചിരുന്നു എന്നുള്ളതു് അനുഭവസിദ്ധമാണല്ലൊ. അവിടത്തെ നിഷ്കളങ്കവും അക്ഷയ്യവുമായ കീർത്തിചന്ദ്രിക ദിഗന്തങ്ങളിൽ വ്യാപിച്ചു. പല കവികളും പണ്ഡിതന്മാരും പ്രത്യക്ഷപാരിജാതമായ ആ തിരുമേനിയെ സമാശ്രയിച്ചു. ഇങ്ങനെ അവിടത്തെ പ്രീതിപാത്രങ്ങളായി, അവിടത്തെ വിദ്വൽസദസ്സിനു് അലങ്കാരങ്ങളായി, പ്രശോഭിച്ചിരുന്ന പണ്ഡിതപ്രവേകന്മാർ ആറ്റൂരടിതിരി, കല്ലൂർ നമ്പൂതിരിപ്പാട്, മഴമംഗലത്തു ഉണ്ണി, കല്ലേക്കുളങ്ങര രാഘവപ്പിഷാരടി, എടവട്ടിക്കാട്ടു നാരായണൻനമ്പൂതിരി, ആമ്പല്ലൂർ ഇളയിടത്തു നാരായണൻനമ്പൂതിരിപ്പാട്, ചേരാനല്ലൂർ കൃഷ്ണൻകർത്താവു് എന്നിവരായിരുന്നു. ഈ വിദ്വന്നക്ഷത്രമാലയ്ക്കു നടുനായകമായി തിരുമേനിയും പരിലസിച്ചു.

അവിടത്തെ ജ്യേഷ്ഠൻ 984-ൽ തീപ്പെട്ട മഹാരാജാവുതിരുമനസ്സുകൊണ്ടും സംസ്കൃതത്തിൽ ദൃഢവ്യുൽപന്നനും അനുഗൃഹീതവാസനാകവിയുമായിരുന്നു. അവിടത്തേയ്ക്കു് ഒരിക്കൽ ഭൂതകൃത്യത്തിൻെറ ഉപദ്രവം നേരിടുകയും, അതു വായുസംബന്ധമായ ഒരു രോഗമാണെന്നു വിശ്വാസംമൂലം വായുപുത്രനായ ഹനുമാൻെറ പ്രസാദത്താൽ അതിനു നിവൃ

ത്തിസമ്പാദിക്കണമെന്നുകരുതി, സുന്ദരകാണ്ഡം മുഴുവൻ പാനയായി അവിടുന്നു മലയാളത്തിൽ രചിക്കുകയും, ഹനുമാൻ സീതാദേവിയുടെ കയ്യിൽ അംഗുലീയകം സമപ്പിച്ചഘട്ടംവരെ ഉണ്ടാക്കിയപ്പോൾ ശീലായ്മ സുഖപ്പെടുകയുംചെയ്തു എന്നാണ് ഐതിഹ്യം. നാരായണീയസ്തോത്രനിമ്മാണത്താൽ മഹാകവി മേല്പത്തൂർഭട്ടപാദർക്കു വാതരോഗനിവൃത്തിയും, സൂര്യശതകനിമ്മിതിയാൽ മയൂരമഹാകവിക്കു മഹാരോഗശമനവും സിദ്ധിച്ചു എന്ന കഥകൾ വിശ്വവിദിതങ്ങളും വിശ്വാസയോഗ്യങ്ങളുമാണല്ലൊ. ഗർഭകാലത്തു സുഖപ്രസവത്തിനായി കോവിലകത്തു തമ്പുരാട്ടിമാർ ഇന്നും ഈ പാന പാരായണംചെയ്തുവരുന്നു. തിരുമനസ്സിലെ കവനകലാകശലതയ്ക്കു് ഈ കൃതി മൂർദ്ധാഭിഷിക്തനിദർശനമാണ്. പ്രകാശിതമാകയാൽ അതിൽനിന്നും ഉദാഹരണങ്ങൾ ചേർക്കുന്നില്ല. അവിടുന്നു കുറെക്കൂടി കൃതികൾ രചിച്ചു സാഹിതീസമാരാധാനംചെയ്യാഞ്ഞതു ഭാഷയുടെ ഭാഗ്യവിപര്യയമെന്നേ പറയാവൂ.

വീരകേരളവമ്മമഹാരാജാവുതിരുമനസ്സുകൊണ്ട് വ്യാകരണശാസ്ത്രത്തിൽ അത്യധികം നിഷ്ണാതനായിരുന്നു. കാവ്യനാടകാലങ്കാരങ്ങളിൽ അവിടത്തേയ്ക്കുണ്ടായിരുന്ന അവഗാഹം അസാദൃശമായിരുന്നു. ദ്വൈതത്തിലും അവിടുന്ന് അനന്യസുലഭമായ നൈപുണ്യം സമ്പാദിച്ചിരുന്നു. വ്യാകരണത്തിൽ അവിടത്തേയ്ക്കു സ്വരപ്രക്രിയാഭാഗത്തിൽക്കൂടി അത്യധികം പാണ്ഡിത്യമുണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. ഒരുദിവസം അവിടുന്നു പൂർണ്ണത്രയീശനെ തൊഴാൻ പോകാൻ എഴുന്നള്ളിയ സമയം ഉണ്ണിനമ്പൂതിരിമാർ ഓത്തു പിഴച്ചുചൊല്ലുന്നതുകേട്ട് ഓതിക്കൻനമ്പൂതിരിയെ വിളിച്ചു ഗുണദോഷിച്ചതായും അറിയുന്നു. അവിടത്തെ ഈ സ്വരപ്രക്രിയാപ്രാവീണ്യംമൂലം അവിടുന്നു തൃപ്പൂണിത്തുറ ചക്കംകുളങ്ങര ശിവക്ഷേത്രത്തിൽവച്ച് ഒരു ത്രിസന്ധ്യ നടത്തിച്ചിട്ടുമുണ്ട്.

അവിടുന്നു നിരന്തരമായി സാഹിത്യപരിശ്രമംചെയ്തിരുന്നുവെന്നു ഞാൻ മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. നാട്യകലയിൽ അവിടത്തേയ്ക്ക് അസാദൃശമായ അഭിനിവേശമുണ്ടായിരുന്നു; എന്നുമാത്രമല്ല, അതിൽ അവിടുന്നു സാമാന്യേതരമായ ജ്ഞാനംനേടുകയുംചെയ്തു. പ്രതിദിനം അവിടുന്ന് ഓരോ ആട്ടക്കഥ കല്പിച്ചുണ്ടാക്കി അരങ്ങേററിച്ചിരുന്നു എന്നു പറഞ്ഞാൽ ഇന്നുള്ളവർ അതു കേവലം കെട്ടുകഥയായി വിചാരിച്ചേക്കാം; പക്ഷേ, നൂറാട്ടക്കഥകളോളം അവിടുന്നുണ്ടാക്കി ആടിച്ചുകണ്ടിട്ടുണ്ടെന്ന് അഭിജ്ഞന്മാർ പറയുന്നു. 50-ൽപരം കഥകൾ അവിടത്തെ

വകയായി തൃപ്പൂണിത്തുറ ഈരടുവയ്പുഗ്രന്ഥാലയത്തിൽ ഇപ്പോഴും കാണാനുണ്ടു്. പാണ്ഡിത്യവും കവിതാവാസനയുമുള്ളവക്കു് ഇതു ദുസ്സാധമല്ലല്ലൊ. അവിടത്തെവകയായി പ്രത്യേകം കഥകളിയോഗവും ഉണ്ടായിരുന്നു. പ്രസിദ്ധന്മാരായ വേഷക്കാരെ മറുനാടുകളിൽനിന്നു വരുത്തി അഭിനയിപ്പിച്ചു് അവക്കു സമുചിതമായ സമ്മാനങ്ങളും അവിടുന്നു നല്കിയിരുന്നു. കഥകളിയിലെ വേഷങ്ങൾക്കും മററും അഭിലഷണീയമായ പരിഷ്കാരംവരുത്തിയ സാക്ഷാൽ കപ്ളിങ്ങാടിന്റെ ശിഷ്യനായ കൃഷ്ണപ്പണിക്കരുടെ ശിഷ്യന്മാരും, കടത്തനാട്ടുരാജാവിന്റെ കഥകളിയോഗത്തിലെ പ്രധാനവേഷക്കാരുമായ കേളൻനമ്പ്യാരേയും കുഞ്ഞിക്കിട്ടമേനവനേയും അവിടുന്നു പ്രത്യേകം വടക്കുനിന്നും വരുത്തി അവരുടെ വേഷവും അഭിനയചാതുരിയും, പ്രത്യേകിച്ചു കല്യാണസൌഗന്ധികത്തിൽ നമ്പ്യാരുടെ ഹനുമാനും മേനവന്റെ ഭീമനും കണ്ടു് അത്യന്തം അഭിനന്ദിക്കുകയും, ഉചിതമായ പാരിതോഷികങ്ങൾ നല്കി അവരെ വളരെ മാനിക്കുകയും ചെയ്തു.

അമൃതേത്തുകഴിഞ്ഞാൽ അവിടുന്നു കഥകളി ഉണ്ടാക്കുവാനിരിക്കുകയായി. ദ്രുതകവനമായിരിക്കും. ഒരിക്കലേ പറയുകയുള്ളൂ. അതു പകത്തിയെടുക്കാൻ അതിവിദഗ്ദ്ധനും പണ്ഡിതനുമായ ഒരാൾ വേണമെന്നുകരുതി അവിടുന്നു പാലപ്പുറത്തു ഗോവിന്ദൻനമ്പ്യാരെ ഇദംപ്രഥമമായി തൃപ്പൂണിത്തുറയ്ക്കുവരുത്തി. നമ്പ്യാക്കു വ്യാകരണത്തിലും സാഹിത്യത്തിലും പരിനിഷ്ഠിതമായ പാണ്ഡിത്യമുണ്ടായിരുന്നതിനാൽ അവിടത്തെ കഥകളികളെല്ലാം തെററുകൂടാതെ പകത്തുമെന്ന ബോധം അവിടത്തേയ്ക്കുണ്ടായിരുന്നു.

പരമഭക്തനായിരുന്നതിനാൽ അവിടത്തെ കൃതികളധികവും ഭക്തിപരങ്ങളാണു്. കഥകളികൾക്കു പുറമേ അവിടുന്നു സംസ്കൃതത്തിൽ പൂണ്ണത്രയീശശതകസ്തോത്രം, ഭാഗ്ഗവാവതാരം, ശ്രീരാമാവതാരം, ശ്രീകൃഷ്ണാവതാരം എന്നീ ശ്ലോകമാലകളും രചിച്ചിട്ടുണ്ടു്. ഭാഗ്ഗവാവതാരം മുതലായ കൃതികളിൽ "ദശാവതാരശ്ലോകമാലായാം ഭാഗ്ഗവാവതാരഃ" എന്നു കാണുന്നതിനാൽ അവിടുന്നു ഭഗവാന്റെ പത്തു് അവതാരങ്ങളെ അധികരിച്ചും പ്രത്യേകം ഓരോ ശ്ലോകമാല നിമ്മിച്ചിരിക്കണമെന്നൂഹിക്കാം. എന്നാൽ ഈ മൂന്നു ശ്ലോകമാലകൾമാത്രമേ കണ്ടുകിട്ടീട്ടുള്ളു. ഭാഗ്ഗവാവതാരത്തിൽ ശ്രീപരശുരാമന്റെ അപദാനങ്ങൾ അത്യന്തം തന്മയത്വത്തോടുകൂടി വണ്ണിച്ചിട്ടുണ്ടു്. ശ്രീകൃഷ്ണാവതാരത്തിൽ ഭഗവാന്റെ അവതാരംമുതൽ സ്വഗ്ഗാരോഹണപയ്യന്തമുള്ള കഥയാണു് കീ

ത്തിതമായിട്ടുള്ളതു്. രാമായണം ബാലകാണ്ഡംമുതൽ ഉത്തരകാണ്ഡം വരെയുണ്ടു്. ഈ മൂന്നു കാവ്യങ്ങളിലും തിരുമനസ്സിലെ നിരതിശയമായ ഹരിഭക്തി ഒരുപോലെ പരിലസിക്കുന്നതു കാണാം. വിസ്തരഭയത്താൽ അവയിൽനിന്നും ഉദാഹരണങ്ങൾ ചേക്കുന്നില്ല.

എന്നാൽ അവിടുത്തെ കൃതികളിൽ അഗ്രിമസ്ഥാനത്തെ അർഹിക്കുന്നതു് പൂർണ്ണത്രയീശശതകമാണെന്നാണു് എന്റെ വിനീതമായ അഭിപ്രായം. ഈ സ്തോത്രത്തിൽ മോക്ഷസാധകമായിട്ടുള്ളതു മാധ്വമതമാണെന്നു സ്ഥാപിക്കുകയും, അദ്വൈതമതത്തെ ഖണ്ഡിക്കുകയും, വിഷ്ണുഭഗവാനു സവ്വോൽകൃഷ്ടത്വം കല്പിക്കുകയും ചെയ്തിട്ടുണ്ടു്. ഭാഗവതം ദശമസ്കന്ധത്തിലെ കഥകളെ അവിടവിടെയായി സാരതഃ സംഗ്രഹിച്ചിട്ടുമുണ്ടു്. ഈ സ്തോത്രരത്നത്തിൽനിന്നും സ്ഥാലീപുലാകന്യായേന ചില പദ്യങ്ങളെ താഴെചേക്കുന്നു:—

1. സൌന്ദര്യാണ്ണവമിന്ദിരാശശിമണി ശ്രീചന്ദ്രമബ്ജാതഭവ-
പ്രാണേശാദിഹൃദംബുജാക്കമസുരശ്രേണ്യാഹിപത്രീശപരം
പാപസ്തോമപലാലകല്പമരുതം ഭക്താത്തപീഡാടവീ-
ദാവാഗ്നിം പരിപൂർണ്ണചിത്സുഖതനും പൂർണ്ണത്രയീശം ഭജേ

2. ഉദ്യൽഭാസ്കരകോടിസന്നിഭരുചിഃ പൂർണ്ണേന്ദുകാന്തപ്രഭോ
രക്താശോകസുമാതിരക്തസുതനുർനീലോല്പലാഭശ്ച യഃ
ദേവോഽനേകസുരൂപശാല്യപി സദാ ഹ്യേകസ്വരൂപോഽദ്ഭുത-
സ്വാഭിന്നോരുവിചിത്രശക്തിരമിതാനന്ദം ഭജേ തം ഹരിം

3. യോ ലക്ഷ്മീകുചകുംഭയുഗ്മവിലസൽകസ്തൂരികാലങ്കൃത-
ശ്രീവക്ഷാഃ സ്വജജാതചക്രദരസൽകൌമോദകീപങ്കജഃ
ദൃശ്യം ഹി ശ്രുതിഗോചരഞ്ച നിഖിലം വ്യാപ്യാഭിതിഷ്ഠൻ ബഹി-
രന്താന്തശ്ചാപി ലസത്യമേയമഹിമാ തം നൌമി നാരായണം

4. യൽപാദോണ്ഡകടാഹഭേദനചണോ ജാതീസുമാൽ കോമളോ
യദ്വക്ത്രം ഭ്രുകുടീപുടാതിഭയദം സൌമ്യഞ്ച ചന്ദ്രൌഘതഃ
യദ്ഗാത്രം സ്വജവഹ്നിദഗ്ധചതുരാസ്യേശാദിജീവോൽകരം
ശൃംഗാരാമൃതസാരപൂർണ്ണമപി തം ശ്രീശം ഭജാമ്യദ്ഭുതം

5. ആനീലാംബുദഭാസമാനവിമലശ്രീകേശപാശസ്ഫുരൽ-
ബാലാർക്കോപമരത്നസംഘരചിതശ്രീമൽകിരീടാഞ്ചിതം
ഉദ്യൽകോട്യധികാക്കശോഭമമിതാനന്ദാത്മകം സുന്ദരം
വന്ദേ കർണ്ണവിമദ്ദനപ്രിയമഹം പൂർണ്ണത്രയീനായകം

അവിടന്നു നൂറു ആട്ടക്കഥകൾ നിർമ്മിച്ചിട്ടുണ്ടെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അവയിൽ ഇതേവരെ കണ്ടുകിട്ടീട്ടുള്ളവയുടെ പേരുകൾ താഴെ ചേർക്കുന്നു:—

1. കല്യാണസൌഗന്ധികം
2. ധ്രുവചരിതം
3. ഗജേന്ദ്രമോക്ഷം
4. സന്താനഗോപാലം
5. രാവണപരാജയം
6. ജരാസന്ധപരാജയം
7. നീലാസ്വയംവരം
8. സുദക്ഷിണവധം
9. രുക്മിണീസ്വയംവരം
10. പാരിജാതഹരണം
11. മിത്രമിന്ദാസ്വയംവരം
12. രേവതീസ്വയംവരം
13. ഭദ്രാദേവീസ്വയംവരം
14. കാളീസ്വയംവരം
15. ലക്ഷണാസ്വയംവരം
16. രുക്മിവധം
17. ദുശ്ശാസനവധം
18. ദൂതവാക്യം
19. സുന്ദോപസുന്ദോപാഖ്യാനം
20. കിമ്മീരവധം
21. ഭീമസേനദിഗ്വിജയം
22. ശ്രീകൃഷ്ണാവതാരം
23. അഷ്ടാക്ഷരമാഹാത്മ്യം
24. സാല്വവധം
25. രാസക്രീഡ
26. സീതാസ്വയംവരം
27. സുഗ്രീവാഭിഷേകം
28. സഗരോപാഖ്യാനം
29. നിവാതകവചവധം
30. അജാമിളമോക്ഷം
31. ഭാർഗ്ഗവചരിതം
32. മാധ്വവിജയം
33. ബലരാമതീർത്ഥയാത്ര
34. വാമനമാഹാത്മ്യം
35. താടകാവധം
36. ശാകുന്തളം
37. ദക്ഷയാഗം
38. കിരാതം
39. സുന്ദരീസ്വയംവരം
40. അംബരീഷചരിതം
41. വ്യാസാവതാരം
42. യാഗരക്ഷ
43. അഹല്യാമോക്ഷം
44. മുചുകുന്ദമോക്ഷം
45. പാഞ്ചാലീസ്വയംവരം
46. ദേവയാനീചരിതം
47. അമൃതമഥനം
48. സുഭദ്രാഹരണം

ഇങ്ങിനെ 48 ആട്ടക്കഥകൾ തൃപ്പൂണിത്തുറ ഈടുവെപ്പു ഗ്രന്ഥാലയത്തിൽ ഉണ്ടു്. ഈ കഥകളെല്ലാം കേവലം സംസ്കൃതമയങ്ങൾതന്നെ. ദ്രുതകവനമാകയാൽ സാഹിത്യഗുണം പോരാ എന്നൊരാക്ഷേപത്തിനവകാശമുണ്ടായേയ്ക്കാം. എന്നാൽ ദൃശ്യകല എന്നനിലയിൽ ഇവ ഉത്തമങ്ങൾതന്നെയാണു്.

984-ൽ തീപ്പെട്ട തിരുമനസ്സിലെ സുന്ദരകാണ്ഡം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിട്ടുള്ളതു് ശ്രീമാൻ മാണിക്കത്തു ശങ്കരമേനവനാണു്. ശ്രീകൃഷ്ണാവതാരം, ഭാൎഗ്ഗവചരിതാവതാരം മുതലായ കാവ്യങ്ങളുടേയും, താടകാവധം, യാഗരക്ഷ, ദക്ഷയാഗം, ശാകുന്തളം തുടങ്ങിയ ആട്ടക്കഥകളുടേയും കൎത്തൃത്വം ഈ തിരുമേനിക്കാണു് അദ്ദേഹം കൊടുത്തിട്ടുള്ളതു്. എന്നാൽ ഇതു ശരിയല്ല. എന്തെന്നാൽ ഗജേന്ദ്രമോക്ഷം, സന്താനഗോപാലം തുടങ്ങി വളരെ കഥകളികൾ അടങ്ങിയ ഒരു താളിയോലഗ്രന്ഥത്തിന്റെ അവസാനത്തിൽ ഇങ്ങനെ ഒരു കുറിപ്പുകാണുന്നു. "കൊല്ലം 1003-ാമാണ്ടു കൎക്കിടകമാസം 22-ാനു- കൃഷ്ണപക്ഷത്തിൽ നവമിയും തിങ്കളാഴ്ചയും കാൎത്തികനക്ഷത്രവുംകൂടിയ ദിവസം ഉച്ചതിരിഞ്ഞു് 4 അടിയാകുമ്പോൾ ഈ മഹാരാജാവു തൃപ്പൂണിത്തുറവച്ചു തീപ്പെട്ടുപോകുകയും, ഇദ്ദേഹം മഹാജ്ഞാനിയാകകൊണ്ടു് സ്വൎഗ്ഗത്തെ പ്രാപിച്ചു എന്നു നിശ്ചയം."

ഇതിൽനിന്നു കഥകളി നിൎമ്മിച്ചതുംമററും 984-ൽ തീപ്പെട്ട തിരുമേനിയല്ലെന്നും 1003-ൽ തീപ്പെട്ട തമ്പുരാനാണെന്നും സുവ്യക്തമാകുന്നുണ്ടല്ലൊ. കൂടാതെ വാൎദ്ധക്യയൊഴിഞ്ഞ മഹാരാജാവുതിരുമനസ്സുകൊണ്ടു് അരുളിച്ചെയ്തു കേട്ടിട്ടുള്ളതും കോവിലകത്തു തമ്പുരാക്കന്മാർ പറഞ്ഞുവരുന്നതും 1003-ൽ തീപ്പെട്ട തിരുമനസ്സുകൊണ്ടാണു് ആട്ടക്കഥകളുടേയും കാവ്യങ്ങളുടേയുംമററും രചയിതാവെന്നാണു്. തിരുമനസ്സിലെ കഥകളിയോഗത്തിലെ പാട്ടുകാരൻ, കല്ലുവരപിഷാരത്തു കരുണാകരപ്പിഷാരടിയായിരുന്നു. അദ്ദേഹം പണ്ഡിതനും നല്ല ബുദ്ധിമാനുമായിരുന്നു. അദ്ദേഹം 1010-ൽ ആണു് അന്തരിച്ചിട്ടുള്ളതു്. എന്റെ അച്ഛൻ സഹൃദയതിലകൻ രാമപ്പിഷാരടിഅവർകളുടെ മുത്തമ്മാമനായിരുന്നു അദ്ദേഹം. എന്റെ അച്ഛൻ പറഞ്ഞുകേട്ടിട്ടുള്ളതും മേൽപ്രസ്താവിച്ചപ്രകാരത്തിൽ തന്നേയാണു്.

ഇതുവരെ ആട്ടക്കഥകളുംമററും രചിച്ചു സാഹിതീസമാരാധനത്തിനു സന്നദ്ധനായ തിരുമനസ്സുകൊണ്ടു് ആരുടെ ഹൃദയപൂൎവ്വമായ പ്രശംസയ്ക്കാണു് പാത്രമാകാത്തതു്? അവിടുന്നു കേവലം ഒരു അമാനുഷനായിരുന്നു എന്നുവേണം വിചാരിപ്പാൻ. ശ്രീപൂൎണ്ണത്രയീശ പരമോപാസകനും യഥാൎത്ഥപണ്ഡിതരാജനുമായ അവിടുത്തേയ്ക്കല്ലാതെ മററാൎക്കും ഇതു സാദ്ധ്യവുമല്ല. അവിടുന്നു് ഒരു വാതരോഗികൂടിയായിരുന്നു എന്നു് അറിയുമ്പോൾ അവിടുത്തെ സാഹിതീസേവനവ്യഗ്രതയിൽ ആരാണു് അത്ഭുതപ്പെടാത്തതു്?

ഇനി അവിടുത്തെ വിദ്വൽസദസ്സിനെ അലങ്കരിച്ചിരുന്ന പണ്ഡിതപ്രകാണ്ഡങ്ങളുടേയും കവിരത്നങ്ങളുടേയും സാഹിത്യവ്യവസായത്തെക്കുറിച്ചും കുറഞ്ഞൊന്നു പ്രസ്താവിക്കാം.

1. വിദ്വാൻ ആത്തുർ മാധവൻ അടിതിരി.

വിദ്വാൻ അടിതിരിപ്പാട് എന്നു സുപ്രസിദ്ധനായ ആത്തുർ മാധവൻ അടിതിരിയുടെ ജനനം കൊല്ലം 940-ൽ ആണെന്നു സൂക്ഷ്മമായി അറിയുന്നു. പട്ടത്തു വാസുഭട്ടതിരി, മഴമംഗലത്തു നാരായണൻനമ്പൂതിരി എന്നീ മഹാകവികളുടേതുപോലെ ഇദ്ദേഹത്തിന്റേയും ജന്മഭൂമി പെരുവനമാണ്. ഇദ്ദേഹത്തെക്കുറിച്ചു ചില വിവരങ്ങളെല്ലാം ഇദ്ദേഹത്തിന്റെ ഉത്തരനൈഷധകാവ്യത്തിന്റെ ഒടുവിലുള്ള എഴുതാനും ചില പദ്യങ്ങളിൽനിന്നു മനസ്സിലാക്കാം. അവ താഴെ ചേർക്കുന്നു:—

1. വന്ദാതദ്വിജമാധവം യമസൂജച്ഛ്രീനീലകണ്ഠാധ്വരീ
ശ്രീദേവീ ച സതീ സമാ സതിതമാ സാഹിത്യസൗഹിത്യതഃ
യം ശാസ്ത്രി സ്വ പിതാമഹൈാ/ഹ ച പയഃക്രോഡാലയോ ബ്രഹ്മവിൽ
സുഭ്രൂവമന്യസുധീശ്വ രുദ്രഗുരുരപ്യാനന്ദയത്യഗ്രണീഃ

2. യം വിദ്യാർത്ഥിനമർത്ഥപോഷമപുഷദ്രാജ്ഞീ പുരോമന്ദിര-
കല്യാളൽസിന്ധുപവംശസുഃ സുവിദുഷീ വിദ്യുൽപ്രകാശാ ഭുവി
ഗാർഹസ്ഥ്യ പരിനിഷ്ഠിതഃ പുനരഗാച്ഛ്രീകോടിലിങ്ഗാഭിധ-
ക്ഷ്മാന്നീനായകഭാഗിനേയസുധിയം ഹ്ഥാനേ തൃതീയശ്ച യഃ

3. മാടക്ഷ്മാശസഹോദരീ സദകരോദ്രാജ്ഞീ സുഭദ്രാഭിധാ
സാത്ഥ്യാ യുവരാജപുത്രവിനയായാനായ്യ യം പുത്രിണീ
സാമ്രാജ്യാധികൃതേന തേന വിഹിതോ യസ്മിൽ ഗുരോന്നിഷ്ക്രയ-
സ്ഥൈനൈവാപ്ത്തിതജീവനോ ഭവതി യഃ പ്രത്യബ്ദമബ്ദശ്രിയാ.

4. യോ ഭ്രയാപി വിഭ്രതയേ സമയതേ സാമന്തസീമന്തമ-
ണ്യുദ്ദീപ്രാംഘ്രികമാടഭൂപരിവൃഢശ്രീരാമവർമ്മേക്ഷണം
തൽകാവ്യാമൃതരാശിപാരമഗമൽ സദ്യഃ പുനഃ ഷോഡശഃ
കാവ്യഞ്ചോത്തരനൈഷധീയചരിതം പുണ്യേന പൂർണ്ണശ്രിയം.

അടിതിരിപ്പാട്ടിലെ (സ്വതവേ ഭട്ടതിരിയാണ്; ആഹിതാഗ്നിയായതിനാലാണ് അടിതിരിയായത്) പിതാവ് നീലകണ്ഠസോമയാജിയും മാതാവ് ശ്രീദേവിയുമായിരുന്നു. ആദ്യപാഠം സ്വന്തം പിതാമഹന്റെ അടുക്കൽ നടത്തിയശേഷം വ്യാകരണം പഠിക്കുവാനായി കോഴിക്കോട്ടേയ്ക്കു

പോയി. അന്നവിടെ മഹാവിദ്വാൻ ദേശമംഗലത്തു് ഉഴുത്രവാരിയർ കോവിലകത്തു പഠിപ്പിച്ചുതാമസിക്കുന്ന കാലമായിരുന്നു. വടക്കൻപ്രദേശങ്ങളിൽ വാരിയരെപ്പോലെ പ്രാമാണികനായ ഒരു പണ്ഡിതൻ അക്കാലത്തു് ഉണ്ടായിരുന്നില്ല. അടിതിരി കോഴിക്കോട്ടുചെന്നപ്പോഴേയ്ക്കും കുഞ്ഞിട്ടരാഘവൻനമ്പ്യാർ, മനോരമത്തമ്പുരാട്ടി, കൊച്ചുശങ്കരൻമൂത്തതു് മുതലായവരുടെ പഠിത്തം കഴിഞ്ഞിരുന്നു. അടിതിരി വാരിയരുടെഅടുക്കലും മനോരമത്തമ്പുരാട്ടിയുടെഅടുക്കലും വ്യാകരണംപഠിച്ചു. അടിതിരിയുടെ പഠിത്തവിഷയത്തിൽ തമ്പുരാട്ടി നല്ലപോലെ നിഷ്കർഷിച്ചിരുന്നു. കൌമുദിയും മനോരമയും പഠിക്കുകയും അവയിൽ നല്ല നൈപുണ്യം സമ്പാദിക്കുകയും ചെയ്തു.

പിന്നീടു ശേഖരം പഠിക്കണമെന്നുകരുതി അദ്ദേഹം തിരുവനന്തപുരത്തു് വൈയാകരണപഞ്ചാനനൻ പന്തളം സുബ്രഹ്മണ്യശാസ്ത്രികളുടെ അടുക്കലേയ്ക്കു പോയി. ശാസ്ത്രികൾ സർവ്വതന്ത്രസ്വതന്ത്രനായ ശേഖരകാരന്റെ ശിഷ്യന്റെ അടുക്കൽ കാശിയിൽ പോയി ഒരു വ്യാഴവട്ടക്കാലം വ്യാകരണംപഠിച്ച ആളായിരുന്നു. കേരളത്തിൽ അന്നു ശാസ്ത്രികളെപ്പോലെ വ്യാകരണശാസ്ത്രത്തിൽ, വിശിഷ്യ ശേഖരത്തിൽ, പരിനിഷ്ഠിതമായ പാണ്ഡിത്യം സമ്പാദിച്ചിരുന്ന ഒരു പണ്ഡിതനുണ്ടായിരുന്നില്ല. അദ്ദേഹം കാർത്തികതിരുനാൾതിരുമേനിയുടെ ആസ്ഥാനപണ്ഡിതനും തിരുമനസ്സിലെ പ്രത്യേകപ്രീതിഭാജനവുമായിരുന്നു. അടിതിരി, ശേഖരം പഠിച്ചാൽ കൊള്ളാമെന്നുള്ള തന്റെ അപേക്ഷ ശാസ്ത്രികളെ അറിയിച്ചപ്പോൾ ശാസ്ത്രികൾ കാവ്യം പഠിച്ചിട്ടുണ്ടോ എന്നു ചോദിക്കുകയും ഉണ്ടെന്നുത്തരം പറയുകയും ചെയ്തുവെങ്കിലും, തന്റെ അടുക്കൽ ഒന്നുകൂടി നൈഷധം പഠിക്കുവാൻ പറഞ്ഞു. ആദ്യം അടിതിരിക്കു് അല്പം വൈമനസ്യം തോന്നിയെങ്കിലും ഒരു ദിവസത്തെ പാഠം കഴിഞ്ഞപ്പോഴേയ്ക്കും സമ്പ്രദായം മാറി. അടിതിരിക്കു നൈഷധം പുതുതായപോലെ തോന്നി. ശാസ്ത്രികളുടെ നവനവങ്ങളായ അർത്ഥകല്പനകൾ കേട്ടു് അദ്ദേഹം അത്ഭുതപരതന്ത്രനായി. *

പിന്നീടു പഠിത്തമെല്ലാം കഴിഞ്ഞു സ്വഗൃഹത്തിലേയ്ക്കു മടങ്ങി; ക്രമത്തിൽ അടിതിരി ഗൃഹസ്ഥാശ്രമം സ്വീകരിച്ചു. അതിനുശേഷം അദ്ദേഹം കൊച്ചിസുഭദ്രത്തമ്പുരാന്റെ പുത്രൻ 1013-ൽ തീപ്പെട്ട മഹാരാ

---

* കൂടല്ലൂർ വാസുദേവൻനമ്പൂതിരിപ്പാട്ടിലേയ്ക്കു് കൌമുദിയും രഘുവംശവും പോലെ ശാസ്ത്രികൾക്കു ശേഖരവും നൈഷധവുമായിരുന്നു പ്രധാനം. ഞാനറിയുന്നതുവരെ ശാസ്ത്രികൾ ഇതു രണ്ടും പഠിപ്പിച്ചിരുന്നു എന്നാണറിയുന്നതു്.

ജാവുതിരുമനസ്സിലെ പഠിപ്പിക്കുന്നതിനായി തൃപ്പൂണിത്തുറയിൽ താമസമാക്കി. അക്കാലംമുതൽ അടിതിരി വീരകേരളവമ്മതമ്പുരാൻ തിരുമനസ്സിലെ പ്രീതിഭാജനവും, അവിടുത്തെ വിദ്വൽസദസ്സിലെ പ്രധാനാംഗവുമായിത്തീൎന്നു. പിന്നെ അധികം തൃപ്പൂണിത്തുറയായിരുന്നു അദ്ദേഹത്തിൻെറ താമസം. ഇതിനിടയ്ക്കു കുറച്ചുകാലം കൊടുങ്ങല്ലൂർപോയി താമസിച്ച്, അന്നു മൂന്നാംക്കൂറായിരുന്ന വിദ്വാൻ ഇളയതമ്പുരാനെ മനോരമ പഠിപ്പിക്കുകയുണ്ടായിട്ടുണ്ട്. 1013-ൽ തീപ്പെട്ട മഹാരാജാവുതിരുമനസ്സിലെ പ്രധാനഗുരു അടിതിരിതന്നെയായിരുന്നു. അവിടുത്തേയ്ക്ക് 1003-ൽ തിരുമുപ്പു കിട്ടിയശേഷം അടിതിരിക്കു ഗുരുദക്ഷിണ കഴിക്കുകയും വൎഷാശനം കല്പിച്ചുകൊടുക്കുകയും ചെയ്തു. അടിതിരി കാലധൎമ്മം പ്രാപിച്ചതു് 1011-ൽ ആണെന്നു സൂക്ഷ്മമായി അറിയുന്നു. കൊല്ലം 1008 വരെ അദ്ദേഹം തിരുവനന്തപുരത്തു താമസിച്ചുവെന്നും 1015-ൽ മുറജപത്തിനു് അവിടെ ഉണ്ടായിരുന്നുവെന്നും ഭാഷാചരിത്രകൎത്താവു പറഞ്ഞിട്ടുള്ളതു ശരിയല്ല.

ഉത്തരനൈഷധം കാവ്യമാണ് അടിതിരിയുടെ പ്രധാനകൃതി. തിരുവനന്തപുരത്തു ശാസ്ത്രികളുടെ അടുക്കൽ പഠിത്തം കഴിഞ്ഞപ്പോഠം തന്നെ അടിതിരിക്കു നൈഷധം പൂൎത്തിയാക്കണമെന്ന ആഗ്രഹം മനസ്സിൽ അങ്കുരിക്കുകയും, തൃപ്പൂണിത്തുറ താമസമാക്കിയതോടുകൂടി മഹാരാജാവുതിരുമനസ്സിലെ പ്രോത്സാഹനത്താലും പ്രേരണയാലും അതു ഫലിക്കുകയും ചെയ്തു. ശ്രീഹൎഷൻെറ നൈഷധീയചരിതം 22 സൎഗ്ഗമാണല്ലൊ. അതിൽ ദമയന്തീസ്വയംവരപൎയ്യന്തമുള്ള കഥമാത്രമേ അടങ്ങീട്ടുള്ളു. അടിതിരിപ്പാട്ട് അതു 16 സൎഗ്ഗംകൊണ്ടു പൂരിപ്പിച്ചു. ശ്രീഹൎഷൻെറ നൈഷധീയചരിതമഹാകാവ്യം സംസ്കൃതസാഹിത്യത്തിൽ അദ്വിതീയമായ സ്ഥാനത്തേയാണ് അലങ്കരിക്കുന്നതെന്ന് ഏവൎക്കും അറിയാമല്ലൊ. 'ഗഗനം ഗഗനാകാര'മെന്നു പറഞ്ഞമട്ടിൽ നൈഷധത്തിനോടു തുല്യമായിട്ടു നൈഷധം മാത്രമേയുള്ളു. അത്രയും പ്രൗഢവും ചമൽകാരകാരിയുമായ ഒരു മഹാകാവ്യം സംസ്കൃതസാഹിത്യത്തിൽ വേറെയില്ലെന്നു നിസ്സംശയം പറയാം. അത്തരത്തിലുള്ള ഒരു മഹാകാവ്യത്തെ പൂരിപ്പിക്കാൻ പുറപ്പെട്ട അടിതിരിപ്പാട്ടും ഒരസാമാന്യനായ കവിയും പണ്ഡിതനുമാണെന്നുള്ളതിനു സംശയമില്ല; എന്നു തന്നേയല്ല, ഈ ഉദ്യമത്തിൽ അദ്ദേഹം വിജയം നേടിയിട്ടുമുണ്ടെന്നാണ് സഹൃദയന്മാരുടെ അഭിപ്രായം. പഞ്ചാക്ഷരയുക്തമായ ബാലാമന്ത്രത്തിൻെറ മഹിമയാലാണ് അദ്ദേഹത്തിന് ഇതു സാധിച്ചതെന്ന് അദ്ദേഹം കാ

വൃത്തിൽ പ്രകടമായി പ്രസ്താവിച്ചിട്ടുണ്ട്. ഈ കാവ്യം എഴുതിത്തീന്നതു് 1005-ൽ ആണെന്നു അതിലുള്ള "ശൂലൈകധ്യാനദീപഃ" എന്ന കലിസംഖ്യാസൂചനത്തിൽനിന്നു മനസ്സിലാക്കാം. മഹാരാജാവുതിരുമനസ്സിലേയ്ക്കു് ഇതു പൂത്തിയാക്കിക്കാണ്മാനുള്ള ഭാഗ്യം സിദ്ധിച്ചില്ല; അവിടുന്നു് 1003-ൽ യശഃശരീരനായിപ്പോയല്ലൊ.

ഉത്തരനൈഷധം ആദ്യന്തം ഒരുപോലെ പ്രൗഢമായ ഒരു മഹാകാവ്യമാണ്. പ്രതിഭാസമ്പന്നനും പണ്ഡിതമൂൎദ്ധന്യനുമായ ഒരാൾക്കല്ലാതെ ഇത്തരത്തിലൊരു കാവ്യം രചിക്കുവാൻ സാധിക്കുകയില്ല. ശബ്ദങ്ങളുടെമേൽ അടിതിരിക്കുള്ള ആധിപത്യം അത്ഭുതാവഹമാണ്. ഈ കാവ്യത്തിൽനിന്നു് ഏതാനും പദ്യങ്ങൾ താഴെ പകത്താം:—

നളന്റെ രാജ്യഭാരം.

ന്യപേണ തേനൈവ ധരാത്മവത്യഭ്രു-
ദ്രമസ്പസ്യസ്സാ ന ധരാഹ്യഭജ്യത
കഥാ പ്രിയന്താമധരം പിബന്നയം
ന വേദ്മി രാജാനധരാം വ്യധാൽ സ്വയം

തപസ്വിമാത്രപ്രവണഃ കുശേഷ്വയം
സ്വയം ദയാവാനിതി വിശ്രുതോപി സഃ
ക്രമാദധൎമ്മം സ്വകൃശം തപസ്വിനം
വിവാസയാമാസ മഹീതലാൽ ബലാൽ

വൈതാളികവചനം.

കലക്ഷമാട്ടൽകലശേഖരാത്മജാ
നളാത്തചിത്തേതി ഭവൽപ്രിയാശ്രുതേഃ
നിജപ്രിയാം കിം ഭവതാ ഹ്യതാശയാം
വിശങ്ക്യ ദേഹേന ബബന്ധ ശങ്കരഃ

ദമയന്തീഗർവ്വൎണ്ണനം.

അവരസാന്നരസേന്ദ്യരസോത്തരേ-
പ്യവിരതാ വിരതാദയിതാധരാൽ
ധരമനോജ്ഞമനോജലധേസ്സുധാ
രസതയാ സ തയാനധരീകൃതഃ

നളകരഗ്രഹമന്യസുദുർല്ലഭം
സപദിസമമേഷ്യതി സോപി ച ദാരകഃ
ഇതി പരിതൃപയേവ പദം ദധേ
ദരനതേരനതേഗ്രപയോധരേ

ബാലവർണ്ണനം.

പുരപുരന്ധ്രിജനേഷു കരാൽ കരം
രസവശാൽ ഗമിതൗ നളദാരകൗ
കളമരാളശിശു ഇവ രേജതു-
സ്സുനളിനാന്നളിനാന്തരഗാമിനൗ

ദമയന്തീവിലാപം.

അഥ സാ പതിദേവതാ പതിം
നളമുദ്ദിശ്യ ഝളജ്ഝളാക്ഷരാ
പ്രലപന്ത്യനഗൽഗദസ്വരം
വിപിനാന്തേ വിലലാപ വിഹ്വലാ

ഹരിണീം മഹിഷീം വദന്നപി
പ്രഥമാം മാം ചരമാന്ന മന്യസേ
ന കദാപി ദയാലുനാ വനേ
ഹരിണീവന്മഹിഷീ ത്വയോജ്ഝിയൽ

സുരസംസദി സുന്ദരാഥവാ
ത്വയി മാന്യസ്യ സുരാവഹേളനാൽ
തവ ദീർഘസമീക്ഷയാ മയാ
ഫലമാപ്തം മഹിഷീകലാശ്രുതം

കഥയാപി സകല്മഷം ഹരൻ
കഥമേവംവിധപാതകീ ഭവാൻ
ന ഹി ലോകതമോപഹോ രവി-
സ്തമസാ കാപ്യളിഭ്രയതേ ദിവി.

അടിതിരിയുടെ ശ്ലോകാത്ഥംപറയൽ വളരെ വിശേഷമായിരുന്നു. മഹാരാജാവുതിരുമനസ്സുകൊണ്ടു് പലേ അവസരങ്ങളിലും നൈഷധശ്ലോകങ്ങളുടെ അത്ഥം അടിതിരിയെക്കൊണ്ടു പറയിക്കാറുമുണ്ടു്. ഇടയ്ക്കു തിരുമുമ്പിൽവച്ചും, ഇടയ്ക്കു തൃപ്പൂണിത്തുറക്ഷേത്രത്തിന്റെ കിഴ

ക്ഷേഗോപുരത്തറയിൽവച്ചും, വിസ്തരിച്ചു ശ്ലോകാത്ഥംപറഞ്ഞു ശ്രോതാക്കളെ അത്ഭുതപരതന്ത്രരാക്കിത്തീത്തിട്ടുണ്ടെന്നു പഴമക്കാർ പറഞ്ഞു കേട്ടിട്ടുണ്ട്. ഇദ്ദേഹത്തിനു ശ്ലോകാത്ഥം പറയുവാനുള്ള സാമത്ഥ്യത്തെപ്പററി ഒരു കഥ കേട്ടിട്ടുള്ളതു വായനക്കാൎക്കു രസാവഹമായിരിക്കുമെന്നു കരുതി ചുവടേ ചേക്കുന്നു.

ഒരിക്കൽ മഹാപണ്ഡിതനായ പന്തളം സുബ്രഹ്മണ്യശാസ്ത്രികൾ ശിഷ്യരൊന്നിച്ചു പത്മനാഭസ്വാമിക്ഷേത്രത്തിൽ ദൎശനത്തിനുപോയി. അന്ന് അടിതിരിപ്പാട്ടുമുണ്ടായിരുന്നു. തൊഴാൻചെന്ന അവസരത്തിൽ ശാസ്ത്രികളുടെ ശിഷ്യരിൽ ഒരാൾ ഭാഗവതം വായിക്കുന്നുണ്ടായിരുന്നു. ശാസ്ത്രികൾ അതു കേൾക്കാനായി അവിടെ ഇരുന്നു. ശിഷ്യൻ ഒരു ശ്ലോകംവായിച്ച്, പ്രാചീനസമ്പ്രദായപ്രകാരം, അത്ഥംപറയുവാനുള്ള അപേക്ഷയോടുകൂടി ശാസ്ത്രികളുടെ മുഖത്തേയ്ക്കു നോക്കി. ഉടനെ ശാസ്ത്രികൾ അത്ഥം പറയുവാൻ അടിതിരിയോടു കണ്ണുകൊണ്ടു ആജ്ഞാപിച്ചു. ഇതു മററു ശിഷ്യന്മാൎക്ക് അത്ര രസിച്ചില്ല. അടിതിരിയെക്കാൾ അധികം പാണ്ഡിത്യവും പഴക്കവും സിദ്ധിച്ച ശിഷ്യന്മാരിൽ പലരും അവിടെ ഉണ്ടായിരുന്നു. അവരുടെ മുഖസ്തോഭം മാറി. എന്നിലും ഗുരുനാഥൻെറ ആജ്ഞയായിരുന്നതിനാൽ അവർ കേവലം മൗനമവലംബിച്ചു. അടിതിരി ആ ശ്ലോകത്തിനു രണ്ടു മണിക്കൂർനേരം വിസ്തരിച്ചത്ഥം പറഞ്ഞു സദസ്യരെയെല്ലാം വിസ്മിതരാക്കി. ശിഷ്യരുടെ മിത്ഥ്യാഭിമാനം അതോടെ അസ്തമിച്ചു. ശ്ലോകാത്ഥം പറയുവാനുള്ള സാമത്ഥ്യം പിന്നീടു കൊടുങ്ങല്ലൂർതമ്പുരാക്കന്മാൎക്കും മററും സിദ്ധിച്ചിട്ടുള്ളതു ഇദ്ദേഹത്തിൻെറ ശിഷ്യപാരമ്പയ്യം വഴിക്കാണ്. അടിതിരിപ്പാടിൻെറ ശിഷ്യപരമ്പര കൊടുങ്ങല്ലൂരും തിരുവനന്തപുരത്തും ഉണ്ടായി. അദ്ദേഹത്തിൻെറ പ്രധാനശിഷ്യൻ കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാനാണ്. അവിടത്തെ മററു രണ്ടു പ്രധാനശിഷ്യന്മാർ വൈക്കത്തു പാച്ചുമൂത്തതും കൊടുങ്ങല്ലൂർ കൃഷ്ണശാസ്ത്രികളുമാണ്. പാച്ചുമൂത്തതിൻെറ ശിഷ്യനാണ്, കേരളകാളിദാസനെന്ന അപരാഭിധാനത്താൽ വിശ്വവിഖ്യാതനായ സാഹിത്യചക്രവത്തി സാക്ഷാൽ കേരളവമ്മവലിയകോയിത്തമ്പുരാൻതിരുമനസ്സുകൊണ്ടു്. വിദ്വാൻ കൃഷ്ണശാസ്ത്രികളുടെ ശിഷ്യന്മാരാണ് കൊടുങ്ങല്ലൂർ കുഞ്ഞുണ്ണിത്തമ്പുരാൻ, കുഞ്ഞിരാമവമ്മത്തമ്പുരാൻ മുതലായവർ. അവരുടെ ശിഷ്യന്മാരാണ് കവിസാവ്വഭൗമൻ കൊച്ചുണ്ണിത്തമ്പുരാനും, സരസദ്രുതകവികിരീടമണിയും കേരളവ്യാസനുമായ കുഞ്ഞിക്കുട്ടൻതമ്പുരാനുമെന്ന് ഈ ഘട്ടത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്.

അടിതിരിപ്പാട്ട് തൃപ്പൂണിത്തുറ താമസിക്കുന്നകാലത്തു് അന്നത്തെ വലിയമ്മതമ്പുരാൻ ആവശ്യപ്പെട്ടതനുസരിച്ചു സുഭദ്രാഹരണം 25 വൃത്തം കൈകൊട്ടിക്കളിപ്പാട്ടു് ഉണ്ടാക്കീട്ടുണ്ടെന്നു സംഗതി കേരളീയരിൽ പലക്കും അശ്രുതപൂൎവ്വമായിരിക്കും. കവിത വളരെ മനോഹരമാണു്. കോവിലകത്തു് ഇന്നും അതു വളരെ പ്രചാരത്തിലിരിക്കുന്നു. അതിൽനിന്നു് ഒരു പാട്ടു താഴെ ചേൎക്കുന്നു:—

ഭദ്രകളാമാളികളുമായിക്കൊണ്ടു ബല-
ഭദ്രാനുജസോദരിയും സുഭദ്രയും
കളിയാടി മേളിച്ചങ്ങു വന്നാളവിൽ യതി-
ക്കളവററു വളൎന്നിതേ നേത്രോത്സവം
ഭ്രൂലീലയും കുവലയമിഴിമുനത്തല്ലും
വാൎകുഴലും കരുനിരക്കുറികളും
എണ്ണാങ്കന്നു നാണംനല്കുമാനനവും കള-
വീണാനാദം നാണിച്ചീടും വാണികളും
മുത്തുകളും പവിഴവുമൊത്തുകൂട്ടംപോലെ
മൃദുഹാസ്യിതസരസമാമധരവും
കാതിലങ്ങു മിന്നുന്നോരു പൊന്നോലയും നിജ-
ഗളംതന്നിൽ വിളങ്ങും ഭൂഷണങ്ങളും
പങ്കജങ്ങൾ ശങ്കിച്ചീടും കൊങ്കമൊട്ടു രണ്ടു-
മങ്കുരിച്ചു വരുന്നോരു മാറിടവും
കങ്കണങ്ങൾ വിളങ്ങുന്ന കരങ്ങളും കന-
കാംഗുലീയമണിയണിഞ്ഞോരംഗുലികളും
രോമാവലീവലികളും നാഭിക്രൂപമതും
ഹേമകാഞ്ചീകലിതമാമാ നിതംബവും
തുമ്പിക്കരം കമ്പിടുന്ന തുടകളും പത്മ-
സമ്പത്തിനെസ്സമ്പാദിക്കും പാദങ്ങളും
മത്തമാതംഗത്തിനൊക്കും ഗതികളും കണ്ടു
മത്തകാശിനിയിൽ മുങ്ങി യോഗിനാഥൻ,
പണ്ടു ഗദൻ ഗദിച്ചപ്പോളധികോക്തിയെന്നും
കണ്ടനേരം മൂകനെന്നും നിൎണ്ണയിച്ചു.

## 2. കല്ലൂർനമ്പൂതിരിപ്പാട്ട്.

ഇദ്ദേഹത്തിന്റെ സ്വദേശം തൃശ്ശൂരിനടുത്തു് ആവണങ്ങേരിയാണു്. പട്ടാമ്പിക്കടുത്തും തൃപ്പൂണിത്തുറയും കല്ലൂർമനവക സ്ഥലങ്ങളുണ്ടു്.

ചങ്ങണംകുന്നത്തു ഭഗവതിയാണ് കല്ലൂർനമ്പൂതിരിപ്പാടന്മാരുടെ പരദേവത. മന്ത്രവാദത്തിനു പണ്ടെയ്ക്കുപണ്ടേ ഈ ഗൃഹം കേളികേട്ടതാണല്ലൊ. കല്ലൂർനമ്പൂതിരിപ്പാടന്മാർ മന്ത്രവാദത്തിൽ അത്യത്ഭുതകരങ്ങളായ പ്രവൃത്തികൾ ചെയ്തിട്ടുള്ളതായി പറഞ്ഞുകേട്ടിട്ടുണ്ട്.

പ്രസ്തുതനമ്പൂതിരിപ്പാടിന്റെ ജീവിതകാലം കൊല്ലം 925-നും 1000-ാമാണ്ടിനും ഇടയിലായിരുന്നുവെന്നറിയുന്നു. ഇദ്ദേഹം വിദ്യാഭ്യാസംചെയ്തതു് ആദ്യം മഹാവിദ്വാൻ ദേശമംഗലത്തു ഉഴുത്രവാരിയരുടെ അടുക്കലും പിന്നീട് അദ്ദേഹത്തിന്റെ ശിഷ്യൻ കുഞ്ഞിട്ടിരാഘവൻനമ്പ്യാരുടെ അടുക്കലുമാണ്. ജീവിതത്തിലധികഭാഗവും കഴിച്ചുകൂട്ടീട്ടുള്ളതു് തൃപ്പൂണിത്തുറയും തൃശ്ശൂരുമാണ്. ഇദ്ദേഹം മഹാരാജാവുതിരുമനസ്സിലെ പ്രധാനസേവകനും അവിടുത്തെ പ്രത്യേകപ്രീതിഭാജനവുമായിരുന്നു. നമ്പൂതിരിപ്പാട് സാഹിത്യവും വിനോദവുമായിട്ടാണ് തിരുമനസ്സിലെ അടുക്കൽ കൂടിയിരുന്നതു്. തിരുമനസ്സുകൊണ്ടു നമ്പൂതിരിപ്പാടിനെ നിരന്തരമായി കാവ്യമാൎഗ്ഗത്തിൽ പ്രോത്സാഹിപ്പിച്ചിരുന്നു. അവിടുത്തെ പ്രേരണയും നിർബ്ബന്ധവുമില്ലായിരുന്നുവെങ്കിൽ നമുക്കു നമ്പൂതിരിപ്പാട്ടിൽനിന്നും 'ബാലിവിജയം' മുതലായ ആട്ടക്കഥകൾ ലബ്ധങ്ങളാവുകയില്ലായിരുന്നു. അവിടുത്തെ നിയോഗപ്രകാരമാണ് ബാലിവിജയം, മധുകൈടഭവധം മുതലായ കൃതികൾ രചിക്കപ്പെട്ടിട്ടുള്ളതു്. ബാലിവിജയത്തിലെ തോടയത്തിൽനിന്ന് ഏതാനും പദ്യങ്ങളെ താഴെ ചേൎക്കുന്നു. ഇവ അച്ചടിപ്പുസ്തകത്തിലില്ലാത്തവയാണെന്ന വസ്തുതയും ഇവിടെ വക്തവ്യമാണ്.

പൂൎണ്ണാനന്ദമയം പുരാരിപുരുഹൂതാദ്യൈശ്ച സംപൂജിതം
പൂൎണ്ണാനൂനശശാങ്കബിംബധവളേ ഭോഗീന്ദ്രഭോഗേ സ്ഥിതം
പൂൎണ്ണം സൎവ്വഗുണൈരനംഗജനനീത്തുംഗസ്തനാലിംഗിതം
പൂൎണ്ണാമ്നായപുരാധിവാസി കലയേ പുണ്യൈകദൃശ്യം മഹഃ

മഹിതഗുണനദീശം മൗലിരാജൽകലേശം
രചിതരിപുവിനാശം രാജതാദ്രിപ്രകാശം
വൃഷഗിരിനിലയേശം വിഷ്ടപാനാമധീശം
നഗവരതനയേശം നൗമി നിത്യം മഹേശം

ഖഡ്ഗേനാദ്രിഷു കൃത്തദൈത്യകലദൎപ്പേ! സതാം സമ്മതേ
മാൎഗ്ഗേ സഞ്ചരതാം കരാൎപ്പിതചതുൎവ്വൎഗ്ഗേ! ജഗന്നായികേ!
സൎഗ്ഗേയാനുപമപ്രഭാവമഹിതേ! ഭൎഗ്ഗേഡിതേ മാമകം
ഹൃദ്ഗേഹം വിശ ചങ്ങണാദ്രിനിലയേ! ദുൎഗ്ഗേ! വിധാതും ശുഭം.

മാതംഗോജ്ജ്വലകണ്ഡലേ! മരതകശ്യാമേ! മഹേന്ദ്രാർച്ചിതേ!
മായേ! മാരിതദാരുകേ! മണിലസന്മഞ്ജീരശുംഭൽപദേ!
മാരാരാതിസുതേ! മഹാസിമധുപാത്രോദ്യൽകരാംഭോരുഹേ!
മാതർമ്മാമവ മാനനീയചരിതേ! മാന്ധാതൃശൈലാലയേ!

ശ്രീവാസുദേവപരമേശ്വരമാധവശ്രീ-
ഗോപാലഭട്ടഭവദാസയതീന്ദ്രമുഖ്യാഃ
ശ്രീരുദ്രരാഘവമുഖാശ്ച കൃപാർദ്രചിത്താ
നിത്യം ദിശന്തു ഗുരവോ മമ മംഗലാനി

യസ്യാന്തഃസ്മരണം കരോതി സതതം സാക്ഷാദനന്തോപരി
ശ്രീശോ യസ്സുമനോജനാപ്പിതമഹാരത്നാശ്വഹസ്ത്യാദികഃ
ഗംഭീരോ ജനകശ്രിയോപ്യചലമധ്യൂഷ്യശ്ചാഭിഗമ്യോ നൃണാം
സോയം ഭാതി ഗുണാർണ്ണവോഽതിസരസഃ ശ്രീമാടപൃഥ്വീപതിഃ

തദന്തികസ്ഥേന സദാത്ര കേനചിൽ
ദ്വിജന്മനാ കൗശികഗോത്രജന്മനാ
വിരച്യതേ രാവണബന്ധനാഭിധാ
കഥാ വിനോദായ തദീയസന്നിധൗ

ബാലിവിജയത്തിനു (രാവണബന്ധനമെന്നാണ് ഗ്രന്ഥകർത്താവിട്ടിട്ടുള്ള പേർ) പുറമേ, മധുകൈടഭവധം, സുമുഖീസ്വയംവരം, സ്വാഹാസുധാകരം എന്നീ മൂന്നു ആട്ടക്കഥകൾകൂടി അദ്ദേഹം ഉണ്ടാക്കീട്ടുള്ളതായി ഭാഷാചരിത്രകാരൻ പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ അവയിൽ മധുകൈടഭവധംമാത്രമേ കണ്ടിട്ടുള്ളു.

ഇദ്ദേഹം തൃപ്പൂണിത്തുറ താമസിക്കുന്ന കാലത്തു് കോവിലകത്തു തമ്പുരാട്ടിമാരുടെ ആവശ്യപ്രകാരം അജാമിളമോക്ഷം പത്തുവൃത്തം കൈകൊട്ടിക്കളിപ്പാട്ടു് ഉണ്ടാക്കീട്ടുണ്ടു്. അടിതിരിയുടെ സുഭദ്രാഹരണത്തിനു കവിതാസാരസ്യം കൂടുമെങ്കിൽ, നമ്പൂതിരിപ്പാടിന്റെ അജാമിളമോക്ഷത്തിന് ഫലിതപ്രയോഗചാതുരി ഏറും. ഈ കൃതി ഇതേവരെ പ്രകാശിതമായിട്ടില്ല. ഇതിൽനിന്നു് ഒരുപാട്ടു താഴെ ചേർക്കുന്നു:—

(ഭദ്രകളാമാളികള്ളമെന്നപോലെ)

കാമിനീമണിയാകുമവളുടയ രൂപം
കണ്ടാലതിമനോഹരമെന്നേ വേണ്ടൂ;
കാർമേഘത്തോടിടയുന്ന കേശങ്ങളും ഫാലേ
കസ്തൂരീതിലകവും കരനിരയും;

കഞ്ജദളങ്ങളുടയ ഗർവ്വമെല്ലാം പോകും
കണ്ണിനുടെ ഭംഗികളും ചൊല്ലാവല്ല
കാമുകന്മാർക്കമൃതിനു തുല്യമാകുന്നോരു
കമ്രബിംബാധരം ചാരുദന്തങ്ങളും
കണ്ണയുഗങ്ങളിൽ വിലസീടുന്ന ചാരു-
കാതിലകൾ മിന്നും ഗണ്ഡങ്ങളും;
കനിയിലുദിച്ച പൂർണ്ണചന്ദ്രനെന്നപോലെ
കാന്തിയേറീടുന്നോരു മുഖഭംഗിയും;
കംബുതുല്യമാകും ഗളഭൂഷണങ്ങൾ ബഹു-
കാഞ്ചനശൈലാഭകുചകുംഭങ്ങളും;
കങ്കണങ്ങളണിഞ്ഞോരു ബാഹുക്കളും നല്ല-
കയ്യിലടങ്ങും നടുരോമാവലിയും
കണക്കത്തഴിഞ്ഞോരു വസ്ത്രം ഇവവി-
ക്കൈകൾപോലെ ചാരുക്കളാമൂരുക്കളും
കാൽച്ചിലമ്പും ജാനുജംഘായുഗളവും നല്ല
കാലിനാടികളുമതിമോടിതന്നെ.
കൺമുനകൊണ്ടുള്ള വിലാസങ്ങൾ കണ്ടാലപ്പോൾ
കാമദേവനുപോലുമിളകും ചിത്തം
കൌതുകത്തോടരികത്തു മേവീടുന്ന തന്റെ
കാന്തനോടുള്ളൊരു ഹാസ്യഭാവങ്ങളും
കണ്ടപ്പോൾ മുഹൂർത്തമാത്രം കാമബാണമേററു
കണ്ണുകൾ മിഴിച്ചുനിന്നുപോയി വിപ്രൻ.

വിദ്വാൻ അടിതിരിപ്പാട്ട് സുഭദ്രാഹരണമുണ്ടാക്കിക്കഴിഞ്ഞതിനു ശേഷമാണ് നമ്പൂതിരിപ്പാട്ട് അജാമിളമോക്ഷമുണ്ടാക്കിട്ടുള്ളതെന്ന് ഈ പാട്ടിനു മട്ടുകൊടുത്തിട്ടുള്ള 'ഭദ്രകളാമാലികളു'മെന്ന സുഭദ്രാഹരണം പാട്ടിൽനിന്നു മനസ്സിലാക്കാം.

ഇദ്ദേഹത്തിന്റെ പേരു ഭാസ്കരനെന്നായിരുന്നുവെന്ന് ഇദ്ദേഹത്തിന്റെ 'ശൃംഗാരലീലാതിലകംഭാണത്തി'ൽനിന്നു മനസ്സിലാക്കാം. ഇദ്ദേഹത്തിന്റെ ഇല്ലം ചെറുവണ്ണൂരടുത്താണ്. ജീവിതകാലം കൊല്ലം 980-നും 1012-നും മദ്ധ്യേയാകുന്നു. ഇദ്ദേഹം ആദ്യം കൂടല്ലൂർപോയി വ്യാകരണം പഠിച്ചു. വാസുദേവശാസ്ത്രികളെന്നുകൂടി പറയാറുള്ള കൂടല്ലൂർ വാസുദേവൻനമ്പൂതിരിപ്പാട്ടും ഉണ്ണിയും സതീർത്ഥ്യന്മാരാണ്. സരസനും

കവിയുമായ എടവെട്ടിക്കാട്ടുനമ്പൂരിക്കു് ഇദ്ദേഹത്തെ വലിയ ബഹുമാനമായിരുന്നു. ഉണ്ണി കൂടല്ലൂർ പാഠിച്ചുതാമസിക്കുന്നകാലത്തു് * ഒരുദിവസം അദ്ദേഹത്തെക്കാണ്മാൻ എടവെട്ടിക്കാട്ടു കൂടല്ലൂക്കുപോയി. ഇദ്ദേഹം ചെന്ന സമയം ഉണ്ണി അവിടെ ഉണ്ടായിരുന്നില്ല. കുറച്ചുകഴിഞ്ഞപ്പോൾ ഉണ്ണി വന്നു. അപ്പോൾ അച്ഛൻനമ്പൂതിരിപ്പാടു്, എടവെട്ടിക്കാട്ടുനമ്പൂതിരി വന്നിട്ടുണ്ടെന്നും തേവാരംകഴിഞ്ഞാൽ ഉണ്ണാൻ കൂട്ടിക്കൊണ്ടു വരണമെന്നും പറഞ്ഞു. ഉണ്ണി അവിടെച്ചെന്നു് ഇങ്ങനെ പറഞ്ഞു.

> "ദേവകാര്യാണ്യതീതാനി സർവ്വാണി ഭവതോ യദി
> ഭോക്തുമാഗമ്യതാം ശീഘ്രം ഭൂസുരേന്ദ്രശിഖാമണേ!"

കേവലം എട്ടുപത്തുവയസ്സുമാത്രം പ്രായംചെന്ന ഉണ്ണി ഇത്ര ഭംഗിയായി ശ്ലോകം ഉണ്ടാക്കിച്ചൊല്ലിയതുകേട്ടു് എല്ലാവരും ഏററവും സന്തോഷിച്ചു. ഇവരെല്ലാവരും അവിടെയുള്ള വർത്തമാനമറിഞ്ഞു് അച്ഛൻ തിരിപ്പാടും അവിടെ ആഗതനായി. അദ്ദേഹം അവരെയെല്ലാവരെയും പെരുവനത്തുള്ള തന്റെ ഇല്ലത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. കുറച്ചുദിവസം എല്ലാവരും അവിടെ കാവ്യവിനോദംകൊണ്ടു സമയംകഴിച്ചു. ഇങ്ങനെ ഇവരെപ്പററി രസാവഹങ്ങളായ പല കഥകളും പലരും പറഞ്ഞുകേട്ടിട്ടുണ്ടു്.

ഉണ്ണി വ്യാകരണംപഠിച്ചതിനുശേഷം വേദാന്തംപഠിക്കുവാനായി തൃപ്പൂണിത്തുറയിൽ വന്നു. വീരകേരളവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു് അവിടത്തെ ആസ്ഥാനപണ്ഡിതനും ന്യായത്തിലും വേദാന്തത്തിലും അതിനിപുണനുമായ ദീക്ഷിതരുടെ അടുക്കൽ ഉണ്ണിയുടെ ശാസ്ത്രാഭ്യാസത്തിനാവേണ്ട ഏർപ്പാടുചെയ്തു. പാഠവും തുടങ്ങി. പക്ഷേ ഉണ്ണി പഠിക്കാൻചെന്നിരുന്നാൽ യാതൊന്നും ചോദിക്കാറില്ല; കേവലം മൗനമവലംബിച്ചിരിക്കാറേയുള്ളു. ഇങ്ങനെ കുറച്ചു ദിവസം കഴിഞ്ഞു. അതിനിടയ്ക്കു തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഉണ്ണിയുടെ പഠിത്തത്തെപ്പററി ദീക്ഷിതരോടു കല്പിച്ചുചോദിച്ചു. അദ്ദേഹം അതിനുത്തരമായി ഉണ്ണി യാതൊന്നും ചോദിക്കാറില്ലെന്നും അതിനാൽ ഒന്നും അഭിപ്രായംപറയുവാൻ തരമി

---

* കൂടല്ലൂർ വ്യാകരണത്തിനും വൈദ്യത്തിനും പണ്ടേയ്ക്കുപണ്ടേ കേളികേട്ട സ്ഥലമാണ്. അവിടെ പതഞ്ജലിമഹർഷിയെ പ്രതിഷ്ഠിച്ചു പൂജിച്ചുപോരുന്നു. ഉപനയനത്തിനുമുമ്പ് അവിടെയുള്ള നമ്പൂതിരിപ്പാടന്മാർ കൗമുദി പഠിച്ചുകൊള്ളുന്നമെന്നു നിശ്ചയം കൂടിയുണ്ടു്. സുഭദ്രാഹരണംകാവ്യം കൂടല്ലൂർ ബ്രഹ്മദത്തൻനമ്പൂതിരിപ്പാടിന്റെ മകൻ നാരായണൻനമ്പൂതിരിപ്പാടാണു് ഉണ്ടാക്കീട്ടുള്ളതെന്ന സംഗതിയും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ല്ലെന്നും കണ്ഠിതത്തോടെ തിരുമനസ്സറിയിച്ചു. ഇതുകേട്ടപ്പോൾ തിരുമനസ്സിലേയ്ക്കു മനസ്സിന്നു നന്നേ അസാഹ്യത തോന്നി. ഉണ്ണിയെ വരുത്തി വളരെ പരിഭവമായി ചിലതെല്ലാം അരുളിച്ചെയ്യുകയുംചെയ്തു. പതിവുപോലെ ഉണ്ണി പിറേറന്നു പഠിക്കാൻചെന്നിരുന്നു. പക്ഷേ അന്ന് ഉണ്ണിയെ മുമ്പത്തെ ഉണ്ണിയായിട്ടല്ല കണ്ടതു്. അദ്ദേഹം ദീക്ഷിതരുടെ അടുക്കൽ ബുദ്ധിപൂർവ്വമായി ഓരോ ശാസ്ത്രവിഷയങ്ങൾ ചോദിക്കാൻതുടങ്ങി. കുറേക്കഴിഞ്ഞപ്പോൾ ദീക്ഷിതർ ഉത്തരംപറയുവാൻ കഴങ്ങി വശായി. ഉണ്ണിയുടെ നിരതിശയമായ ബുദ്ധിവൈഭവംകണ്ടു ഗുരുനാഥനും മററു ശിഷ്യരും അത്യന്തം അത്ഭുതപ്പെട്ടു. ഉണ്ണിയുടെ ജ്ഞാനത്തെക്കുറിച്ചും ബുദ്ധിശക്തിയെക്കുറിച്ചും അപ്പോൾമാത്രമേ ദീക്ഷിതർക്കു മനസ്സിലാക്കാൻസാധിച്ചുള്ളു. ദീക്ഷിതർക്ക് ഉണ്ണിയെക്കുറിച്ചുണ്ടായിരുന്ന മിത്ഥ്യാബോധം പാടേ നശിച്ചു. അന്നു വൈകുന്നേരംതന്നെ ദീക്ഷിതർ തിരുമുമ്പിൽ ചെല്ലുകയും പ്രതിഭകൊണ്ടും ജ്ഞാനംകൊണ്ടും ഉണ്ണി തന്നേക്കാൾ എത്രയോ മീതെയാണെന്നുംമററും ആനന്ദാശ്രുപൊഴിച്ചുകൊണ്ടും തൊണ്ടയിടറിക്കൊണ്ടും തിരുമനസ്സറിയിക്കുകയുംചെയ്തു. തിരുമനസ്സുകൊണ്ടും ഇതുകേട്ട് ആനന്ദഭരിതനായി.

ഉണ്ണി, ദീക്ഷിതരുടെ അടുക്കൽ പഠിത്തം മുഴുവനാക്കീട്ടില്ലെന്നാണറിയുന്നതു്. അപ്പോഴേയ്ക്കും അദ്ദേഹത്തിനു ക്രമേണ വിഷയവിരക്തിവന്നു. ഒടുവിൽ അദ്ദേഹം നടുവിലെമഠത്തിൽ സ്വാമിയാരുടെ ശിഷ്യനായിക്കൂടി. കോഴിക്കോട്ടു തളിയിൽക്ഷേത്രത്തിൽ പുഷ്പാഞ്ജലികഴിച്ചുകൊണ്ടിരിക്കുമ്പോഴാണ് അദ്ദേഹം തന്റെ 32-ാമത്തെ വയസ്സിൽ കാലധമ്മംപ്രാപിച്ചതു്. ക്ഷേത്രത്തിൽ സ്വാമിയാരന്മാർ സമാധിയായാലത്തെപ്പോലെ പുണ്യാഹമുണ്ടായിട്ടില്ലെന്നാണറിയുന്നതു്.

മുളകറിശ്ശി ഉണ്ണിയെപ്പോലെ അതിബുദ്ധിമാനായ ഒരു മഹാൻ ഈ അടുത്തകാലത്തു കേരളത്തിൽ ഉണ്ടായിട്ടില്ല. അതിബുദ്ധിമാനെന്നു സാധാരണയായി പറഞ്ഞുവരാറുള്ള പട്ടത്തോൾ വിദ്വാൻ നമ്പൂതിരിപ്പാട്ടിലേയ്ക്ക് ഉണ്ണിയുടെ ബുദ്ധിയുടെ എത്രാണ്ടൊരു ഛായ കിട്ടീട്ടുണ്ടായിരുന്നുവെന്നു ദീക്ഷിതർ പിന്നീടു നമ്പൂതിരിപ്പാട്ടിലെ പഠിപ്പിച്ചപ്പോൾ പറഞ്ഞതായി കേട്ടുകേൾവിയുണ്ട്. അദ്ദേഹത്തിന്റെ ബുദ്ധിശക്തിയെക്കുറിച്ചു കേട്ടിട്ടുള്ള ഒരു കഥ ഇതിന്നു ഉപോൽബലകമായിരിക്കുമെന്നു കരുതി താഴെ ചേക്കുന്നു:—

ഒരിക്കൽ പരദേശത്തുനിന്ന് ഒരു ശാസ്ത്രികൾ മഹാരാജാവുതിരുമനസ്സിലെക്കുറിച്ചു കുറെ പ്രശംസാപദ്യങ്ങളുണ്ടാക്കി സമപ്പിക്കുവാനായി

വന്നു. അദ്ദേഹത്തെ ഒന്നു് അമ്പരപ്പിക്കാൻവേണ്ടി തിരുമനസ്സുകൊണ്ടു മുതുകറിശ്ശി ഉണ്ണി മുതൽപേരെ ഏറ്റപ്പാടുചെയ്തു. ശാസ്ത്രികൾ തിരുമുമ്പിൽവന്നു തന്റെ കവിതയിൽനിന്നു് ഓരോ ശ്ലോകം ചൊല്ലുവാൻതുടങ്ങി. ഓരോന്നും ചൊല്ലിക്കഴിഞ്ഞാൽ തിരുമനസ്സുകൊണ്ടൊന്നാലോചിച്ചു് 'ആ ശ്ലോകം കേട്ടിട്ടുള്ളതായി തോന്നുന്നു' എന്നു അരുളിച്ചെയ്യുകയും ഉണ്ണിയോടു് അതിനെപ്പററി കല്പിച്ചുചോദിക്കുകയുംചെയ്യും. ഉടനെ 'കേട്ടിട്ടുണ്ടെ'ന്നു് പറഞ്ഞു് ഉണ്ണി ശ്ലോകംചൊല്ലിത്തുടങ്ങും. അപ്പോൾ അടുത്തുണ്ടായിരുന്ന കല്ലൂർനമ്പൂതിരിപ്പാടും, താനും കേട്ടിട്ടുണ്ടെന്നുപറഞ്ഞു് അതു ചൊല്ലും. ഇതുദ്യമാകമ്പോൾ പാലപ്പുറത്തു ഗോവിന്ദൻനമ്പ്യാർ മറഞ്ഞുനിന്നു് അതു ഗ്രന്ഥത്തിൽ എഴുതുകയുംകഴിയും. ഇങ്ങനെ എല്ലാ പദ്യങ്ങളുടെയും കാര്യം കഴിഞ്ഞു. ഈ സമയത്തു മറഞ്ഞുനിന്നിരുന്ന നമ്പ്യാർ ഒന്നുമറിയാത്തമട്ടിൽ തിരുമുമ്പിൽ വരികയും മററുള്ളവർ നടന്ന സംഗതികൾ നമ്പ്യാരേ അറിയിക്കുകയുംചെയ്തു. ഉടനെ നമ്പ്യാർ, ആ കവിത താൻ കേട്ടിട്ടുണ്ടെന്നുമാത്രമല്ല ആ ഗ്രന്ഥംതന്നെ തന്റെ കൈവശമുണ്ടെന്നു പറഞ്ഞു ഓലകൾ കൊണ്ടുവന്നു കാണിച്ചു. ഇതൊക്കെയും കണ്ടുനിന്ന ശാസ്ത്രികൾ നിന്നനില്പിൽ അമ്പരന്നുപോയി. "ഭോജസദസ്സിൽ മാത്രമേ ഇങ്ങനെ ഉണ്ടായതായി കേട്ടിട്ടുള്ളു. ഇതു് സാക്ഷാൽ ഭോജസദസ്സാണു്" എന്നു പറഞ്ഞു് അദ്ദേഹം മഹാരാജാവിനെ സാഷ്ടാംഗം നമസ്കരിച്ചുവത്രെ! തിരുമനസ്സുകൊണ്ടു സന്തോഷിച്ചു ശാസ്ത്രികൾക്കു പല പാരിതോഷികങ്ങളും നല്കി അദ്ദേഹത്തെ പ്രീതചിത്തനാക്കി പറഞ്ഞയച്ചു.

ഉണ്ണിയുടെ കൃതികളിൽ ശൃംഗാരലീലാതിലകം എന്നൊരു ഭാണം മാത്രമേ നമുക്കു കിട്ടീട്ടുള്ളു. അതു് അദ്ദേഹം പതിനാറുവയസ്സു തികയുന്നതിനുമുമ്പു രചിച്ചതാണെന്നു് അതിന്റെ പ്രസ്താവനയിൽനിന്നു മനസ്സിലാക്കാം. ഈ കൃതി കൽക്കട്ടയിൽനിന്നു പ്രൊഫ്സർ രാമപ്പിഷാരടി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ളതിനാൽ ഉദാഹരണത്തിനായി ശ്ലോകങ്ങൾ ചേർക്കുന്നില്ല. കവിത ചമൽകാരകാരിയാണു്.

4. കരുല്ലക്കുളങ്ങര രാഘവപ്പിഷാരടി.

ഇദ്ദേഹത്തിന്റെ ജീവചരിത്രസംക്ഷേപം, വേതാളചരിത്രത്തിന്റെ അവതാരികയിൽ ശ്രീമാൻ കുന്നേഴത്തു പരമേശ്വരമേനോൻ എഴുതീട്ടുള്ളതിനാൽ ഞാനധികമൊന്നും പ്രസ്താവിക്കുന്നില്ല. പിഷാരടി തൃപ്പൂണിത്തുറയിൽ വളരെക്കാലം തിരുമനസ്സിലെ ആശ്രിതനായി താമ

സിച്ചിട്ടുണ്ടു്. അവിടത്തെ ആജ്ഞപ്രകാരമാണു് അദ്ദേഹം രാവണോത്ഭവം ആട്ടക്കഥ നിർമ്മിച്ചിട്ടുള്ളതു്. കൂടാതെ ഉണ്ണായിവാരിയരുടെ നളചരിതം സാഹിത്യഗുണംകൊണ്ടു് ഉൽകൃഷ്ടമാണെങ്കിലും, ദേശികമട്ടായല്ലാകൊണ്ടു് ആട്ടത്തിനത്ര പററിയതല്ലെന്നു തിരുമനസ്സിലേയ്ക്കു തോന്നുകയാൽ, പിഷാരടിയോടു നളചരിതം ആട്ടക്കഥയുണ്ടാക്കാൻ കല്പിക്കുകയും, അദ്ദേഹം നളചരിതം മുഴുവൻ 5 ദിവസത്തെ കഥയായി നിർമ്മിക്കുകയുംചെയ്തു. പിഷാരടിയുടെ കവിതാഗുണങ്ങളെല്ലാം ഇതിൽ സവിശേഷം കളിയാടുന്നുണ്ടു്. വിസ്തരഭയത്താൽ ഉദാഹരിക്കുന്നില്ല. ഈ കൃതി തൃപ്പൂണിത്തുറ ഈടുവയ്പുഗ്രന്ഥശാലയിൽ ഉണ്ടു്. പിഷാരടി ഒരു പ്രൗഢകവിയാണെന്നു നളചരിതത്തിനാപുറമെ അദ്ദേഹത്തിൻെറ വേതാളചരിതം മുതലായ കൃതികളും വിളിച്ചുപറയുന്നുണ്ടു്.

## 5. എടവട്ടിക്കാട്ടു നാരായണൻനമ്പൂതിരി.

ഇദ്ദേഹം തിരുമനസ്സിലെ സേവനം അവിടത്തെ പ്രീതിപാത്രവുമായിരുന്നു. അടിതിരിപ്പാട്ടിലെപ്പോലെ ഇദ്ദേഹത്തിൻെറ ശ്ലോകാൎത്ഥംപറയൽ വളരെ വിശേഷമാണു്. "ആയാതം ഹരിണായതാക്ഷി!" എന്നു തുടങ്ങുന്ന രുക്മിണീസ്വയംവരപദ്യത്തിനു രണ്ടുമണിക്കൂർനേരം വിസ്തരിച്ചൎത്ഥംപറഞ്ഞു് ഇദ്ദേഹം ശ്രോതാക്കളെ വിസ്മയാവിഷ്ടരാക്കീട്ടുണ്ടെന്നു് ഇന്നും വൃദ്ധപണ്ഡിതന്മാർ പറഞ്ഞുവരുന്നു. ഇദ്ദേഹത്തിൻെറ പ്രധാനകൃതി രുക്മിണീസ്വയംവരം പ്രബന്ധമാണു്. ഇതു് മഹാവിദ്വാനും സഹൃദയശിരോമണിയുമായ പരീക്ഷിത്തു കഞ്ഞുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ ഭാവാൎത്ഥദീപികാവ്യാഖ്യാനത്തോടുകൂടി, കെ. രാമൻനമ്പ്യാർ അവർകൾ പ്രകാശിപ്പിച്ചിട്ടുള്ളതിനാൽ ഉദാഹരണങ്ങൾ ചേൎക്കുന്നില്ല.

ഇദ്ദേഹത്തിൻെറ ഒററശ്ലോകങ്ങൾ സുപ്രസിദ്ധങ്ങളാണല്ലൊ. അവയെല്ലാം സാധാരണജനങ്ങൾക്കുകൂടി അറിയാവുന്നതിനാൽ ഇവിടെ പകൎത്തണമെന്നു വിചാരിക്കുന്നില്ല. ഇദ്ദേഹത്തെപ്പററിയുള്ള ചില കൂടുതൽ വിവരങ്ങൾ കിരാങ്ങാട്ടു നാരായണൻനമ്പൂതിരിപ്പാടവർകൾ രുക്മിണീസ്വയംവരം പ്രബന്ധത്തിൻെറ അവതാരികയിൽ പറഞ്ഞിട്ടുണ്ടു്.

## 6. ആമ്പല്ലൂർ ഇളയിടത്തു നാരായണൻനമ്പൂതിരിപ്പാടു്.

ഇദ്ദേഹത്തിൻെറ ഇല്ലം തൃപ്പൂണിത്തുറനിന്നു് അധികം അകലെയല്ലാത്ത ആമ്പല്ലൂർ ദേശത്താണു്. ജീവിതകാലം 930-നും 1000-ാമാ

ണ്ടിനമിടയ്ക്കാണെന്നറിയുന്ന ഇദ്ദേഹത്തിന്റെ കൃതിയായി ഉഷാപരിണയമെന്നൊരു ചമ്പൂകാവ്യം നമുക്കു ലഭിച്ചിട്ടുണ്ട്. അതിന്റെ നിൎമ്മാണത്തെക്കുറിച്ചു കേട്ടിട്ടുള്ള ഐതിഹ്യം ഇപ്രകാരമാണ്.

എടവട്ടിക്കാട്ടു നമ്പൂതിരി രുക്മിണീസ്വയംവരം ഉണ്ടാക്കീട്ട് അധികം ദിവസമായിട്ടില്ല. അതിനിടയ്ക്ക് ഒരു ദിവസം വൈകുന്നേരം ആ ഗ്രന്ഥവുംകൊണ്ടു തന്റെ സ്നേഹിതൻ ഒരു നമ്പൂതിരി ആമ്പല്ലൂരിന്റെ ഇല്ലത്തു ചെന്നു. കുളി, ഊണു മുതലായതു കഴിച്ചതിനുശേഷം സ്നേഹിതൻ ആ നമ്പൂതിരിപ്പാടിനെ വായിച്ചു കേൾപ്പിച്ചു. കവിത കേട്ടു നമ്പൂതിരിപ്പാട്ട് അത്യന്തം ആഹ്ലാദിച്ചു. അതിനുശേഷം ഗ്രന്ഥം കെട്ടിവെച്ചു രണ്ടുപേരും ഉറങ്ങാൻ കിടന്നു. കൂട്ടുകാരനുറങ്ങി. പക്ഷെ, നമ്പൂതിരിപ്പാടിന് ഉറക്കം വന്നില്ല അതുപോലെ ഒരു കവിത ഉണ്ടാക്കണമെന്ന മോഹം മനസ്സിൽ കടന്നുകൂടി. ക്രമേണ അതു ദൃഢമൂലമായി. എന്തിനധികം! ആ രാത്രികൊണ്ടു് അദ്ദേഹം ഉഷാപരിണയമെന്നൊരു ചമ്പൂകാവ്യം നിൎമ്മിച്ചു. സാഹിത്യഗുണംകൊണ്ട് ഈ ചമ്പു രുക്മിണീസ്വയംവരത്തേക്കാൾ വളരെ താഴ്ന്നപടിയിലാണ് നില്ക്കുന്നതെങ്കിലും, ഒരു രാത്രി ഏതാനും മണിക്കൂർനേരംകൊണ്ടാണ് അതുണ്ടാക്കിയതെന്നറിയുമ്പോൾ അദ്ദേഹത്തെ മുക്തകണ്ഠം പ്രശംസിക്കാത്ത സഹൃദയന്മാർ ഉണ്ടാകയില്ല.

ഈ സംഭവത്തിൽ ഒട്ടും അതിശയോക്തിക്കവകാശമുണ്ടെന്നു തോന്നുന്നില്ല. പാണ്ഡിത്യവും കവിതാവാസനയുമുള്ളവൎക്കു ദ്രുതകവനം സുസാധമാണല്ലൊ. ഈ അടുത്തകാലത്തു കുഞ്ഞിക്കുട്ടൻതമ്പുരാൻ തന്നെ ദ്രുതകവനരൂപത്തിൽ പലതുമെഴുതുകയുണ്ടായിട്ടില്ലേ? വലിയകോയിത്തമ്പുരാൻ അത്യന്തം പ്രൗഢമായ തിരുനാൾപ്രബന്ധം ഒരു രാത്രികൊണ്ടല്ലേ ഉണ്ടാക്കിയതു്? രാജചൂഡാമണിദീക്ഷിതർ യുദ്ധകാണ്ഡംചമ്പു ഒരു പകൽകൊണ്ടും, സകലകലാവല്ലഭനായിരുന്ന രാമനാഥനായ്ക്കൻ പാരിജാതഹരണംചമ്പു ഒരു രാത്രികൊണ്ടുമാണ് നിൎമ്മിച്ചിട്ടുള്ളതെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ഉഷാപരിണയംചമ്പുവിൽനിന്നു ചില പദ്യങ്ങൾ താഴെ ചേൎക്കാം:—

ഉഷാവൎണ്ണനം.

തദനു ഗിരിശകാരുണ്യാമൃതാധാരസിന്ധോ-
രപരസരസിജാക്ഷപ്രാണനാഥാ സമാനാ
സുമമൃദുതരഗാത്രീ പശ്യദാനന്ദദാത്രീ
സമജനി ദനുജേന്ദ്രാൽ സാഹ്യഷാ നാമ കന്യാ

യസ്യാ ഗതീക്ഷണവിലോലമനാ വിചാൎയ്യ
സ്രഷ്ടാ സ്വയാനമകരോൽ കില രാജഹംസം
കൃഷ്ണോപി യൽകചസമാനതനം കലാപം
ധത്തേ സദൈവ ശിരസാ കതുകാകലാത്മാ!

ഭക്താനുകമ്പിമനസാ ശശിശേഖരേണ
ലബ്ധാശ്രയാം ശശികലാമളികച്ഛലേന
ധത്തേ തദന്തികനിവാസവിലോലമേത-
ദക്ഷ്ണോൎയ്യുഗം മൃഗശിശോൎന്നയനിചകാര

ഇത്യാദിസുന്ദരതരാംഗവിഭൂഷിതാ സാ
നിത്യം പ്രമോദജനനീ സുകൃതീക്ഷണാനാം
അത്യാദൃതം മകരകേതനതാരകാഭിഃ
പ്രത്യംഗമാശ്രിതവതീ നവയൗവനേന

## 7. ചേരാനെല്ലൂർ കൃഷ്ണൻകൎത്താവു്.

ഇദ്ദേഹത്തിന്റെ ജീവിതകാലം 940-നും 1020-നും മദ്ധ്യേയാണെന്നറിയുന്നു. ഇദ്ദേഹം മഹാഭക്തനും കവിയുമായിരുന്നു. ഈ മഹാനുഭാവൻ നാരായണീയസ്തോത്രാനുകാരിയും ചിററൂരപ്പന്റെ മഹിമാനുവൎണ്ണനപരവുമായ 'ചിൽപുരേശസ്തുതി' എന്നൊരു സംസ്കൃതകാവ്യം രചിച്ചിട്ടുണ്ടു്. ഭാഗവതസംഗ്രഹരൂപമായ ഈ സ്തോത്രത്തിൽ ആകെ 1008 പദ്യങ്ങൾ അടങ്ങീട്ടുണ്ടു്. അതിലെ ഒടുവിലത്തെ പദ്യത്തിലുള്ള 'ത്വൽകൃപാലബ്ധിസാദ്ധ്യ'മെന്ന കലിദിനസംഖ്യയിൽനിന്നു് ഇതിന്റെ നിൎമ്മിതി 983-ൽ ആണെന്നു കാണുന്നു. തിരുമനസ്സുകൊണ്ടു് ഈ കവിത തൃക്കൺപാൎത്തു സന്തോഷിച്ചു വളരെ സമ്മാനങ്ങൾ കൎത്താവിനു കൊടുത്തിട്ടുണ്ടെന്നറിയുന്നു. സ്തോത്രത്തിൽ പലേടത്തും 'ഭഗവാനേ! ഹേ! മധുപ്രിയ!' എന്നും മററും അഭിസംബോധനം ചെയ്തിട്ടുള്ളതു തിരുമനസ്സിലെ പ്രീതിക്കുവേണ്ടിയുംകൂടിയായിരിക്കണം.

ചിൽപുരേശസ്തുതി വളരെ മനോഹരമായ ഒരു സ്തോത്രമാണു്. കവിയുടെ പാണ്ഡിത്യവും ഭക്തിയും അതിൽ ആപാദചൂഡം പ്രകടമായി പരിലസിക്കുന്നുണ്ടു്. ഇതു നാരായണീയസ്തോത്രത്തെ ആദ്യന്തം അനുകരിക്കുന്നു. ചിലടത്തു നാരായണീയത്തിലെ ആശയങ്ങളെ അതേ മാതിരിയിൽ പകൎത്തീട്ടുള്ളതായും കാണുന്നു. കൎത്താവു ഒരു വശ്യവചസ്സായ കവിയായിരുന്നുവെന്നുള്ളതിനു ചിൽപുരേശസ്തുതിയിലെ ഓരോ പദ്യവും മൂൎദ്ധാഭിഷിക്തനിദൎശനമാണു്. മേല്പുത്തൂർ ഭട്ടപാദരുടെ സുപ്ര

സിദ്ധമായ 'അഗ്രേ പശ്യാമി തേജോ' എന്നു തുടങ്ങുന്ന കേശാദിപാദവർണ്ണനത്തിനു സദൃശമായി ചിൽപുരേശസ്തുതിയിലും ഒരു കേശാദിപാദവർണ്ണനമുണ്ട്. അതിൽനിന്നു ചില പദ്യങ്ങൾ താഴെ ചേർക്കുന്നു:—

1. ആസന്നാസന്നസൂര്യസ്ഫുരദഭിനവകാദംബിനീകാന്തികമ്ര-
പ്രോദ്യൽപ്രോദ്ദാമഹേമോജ്ജ്വലമണിമകുടാകുഞ്ചിതസ്നിഗ്ദ്ധകേശം
ഫാലേ ബാലേന്ദുലീലേ മൃഗമദതിലകേനാവദാതോർദ്ധ്വപുണ്ഡ്രേ
ഭ്രൂലേ നീലാങ്കഭാസാ വിലസിതമജിതം ത്വാം സദാ സംസ്മരാമി

2. ശ്യാമാ ഹേമാംബുജന്മോപരിപരിവിചലച്ചഞ്ചരീകാഭിരാമാ
ചില്ലീവല്ലീദ്വയീ മാമഗദയതു ചിദാകേതനാധീശതസ്തേ
ചാരുണ്യാരുണ്യതോന്തർന്നളിനദളനിഭേ ലോചനേ ചാനുകമ്പാ-
ശീലവ്യാലോകലീലേ പ്രചുരരുചിലസൽഭംഗിതുംഗാ ച നാസാ

3. കർണ്ണാകീർണ്ണാതികമ്രദ്യുതിമകരമണീകുണ്ഡലോല്ലാസിഗണ്ഡം
മന്ദോൽസ്യന്ദിസ്മിതാംശുസ്തബകകിസലയീഭൂതശോണാധരാഭം
വ്യഞ്ജന്മഞ്ജുപ്രഭാമണ്ഡലശമിതശരൽപൂർണ്ണചന്ദ്രാഭിരാമം
ഛന്ദോവൃന്ദാവതംസ! പ്രശമയതു ശുചം ചിന്മയ! ത്വന്മുഖം മേ

4. ശോണശ്രീകൗസ്തുഭോദ്യൽഗളതലമതുലം ഭിന്നരുഗ്രത്നമാലാ-
ഹാരശ്രീവത്സരോചിസ്സുരഭിലതുളസീദാമഭിശ്ശോഭമാനം
വക്ഷോലക്ഷ്മീനികേതം സ്വവലയനവരത്നാംഗുലീ ചാംഗദാസ്തേ
ചത്വാരശ്ചാരുചക്രാംബുരുഹദരഗദാഃ പാന്തു ഭാന്തോ ഭുജാ മാം

5. സത്താസത്താന്തരാളസ്ഥിതമവിയദിദം വിശ്വമശ്രാന്തമന്ത-
ർദ്ധത്തേ തത്തേ കൃശാഭിസ്ത്രിവലിഭിരതി ഭാഗ്യാവനദ്ധം ച മദ്ധ്യം
യദ്ധേമോദ്ദാമകാഞ്ചീകലിതമണിമയൂഖാഞ്ചിതം പീതചേലം
പ്രത്യുൽസർപ്പൽപ്രകാശം പ്രകടിതമപി തൽകല്പ്യതാം മേ ദധാത്താം

6. ഏതാവാതാമ്രപീതാംബരപരിപിഹിതൗ പീവരൗ താവകീനാ-
വൂരൂ ചാരൂ നയേതാം സുരുചിരസമവൃത്തേ ച തേ ജാനുനീ മാം
പാതാം ചേതോഭിരാമക്രമപൃഥുലസമാവർത്തുലേ ചാപി ജംഘേ
പാദൗ ചോദീരയന്തൗ ശിവമപനയതാം നൂപുരാദ്യൈർന്നിനാദൈഃ

ഈ പദ്യങ്ങളിൽനിന്നു കവിയുടെ കവനകലാകശലതയും വർണ്ണനാവൈഭവവും ഭാവുകന്മാർക്ക് ഏറെക്കുറെ മനസ്സിലാക്കുവാൻ സാധിക്കുമല്ലോ. വിസ്തരഭയത്താൽ അധികം ഉദാഹരിക്കുന്നില്ല.

മേൽപറഞ്ഞ കവികൾക്കും പണ്ഡിതന്മാൎക്കും പുറമേ വിളാൻ മച്ചാട്ടിളയതു തുടങ്ങിയ കവിവൎയ്യന്മാരെയും അവിടുന്നു യഥായോഗ്യം സമ്മാനിച്ചിട്ടുണ്ടെന്നാണറിയുന്നതു്. വീരകേരളവൎമ്മമഹാരാജാവുതിരുമനസ്സിലെ പാണ്ഡിത്യത്തേയും പണ്ഡിതപക്ഷപാതത്തേയും ഔദാൎയ്യാതിശയത്തേയും കുറിച്ചു് എത്രതന്നെ പ്രശംസിച്ചാലും അധികമാകുന്നതല്ല. ഈ തിരുമനസ്സിലെ നിഷ്കളങ്കവും അക്ഷയ്യവുമായ കീൎത്തിചന്ദ്രിക ഇന്നും അഭംഗുരമായി പരിലസിക്കുന്നു. മനുഷ്യൎക്കു് ഇതിലുമധികം കാമ്യമായി മറെറന്താണൊന്നുള്ളതു്? യാതൊന്നുമില്ലതന്നെ.



# ഉദ്ഘാടനപ്രസംഗം.*



(ഡാക്ടർ ജോസഫ് അട്ടിപ്പേററി പി. എച്ച്. ഡി. ഡി. ഡി.)

ഭാഷാപ്രണയികളായ മഹാജനങ്ങളേ,

രാഷ്ട്രീയമായും സാമുദായികമായും മററും ഭിന്നതാൽപൎയ്യങ്ങളോടുകൂടിയ മലയാളികളെ ഒരേ മനസ്സിൽ ഒന്നിച്ചു ചേൎക്കുവാൻ സാധിക്കുന്ന ഈ സമസ്തകേരളസാഹിത്യപരിഷത്തിനെ, സാഹോദൎയ്യത്തിന്റെ ഒരു നടനരംഗമായിട്ടാണു് ഞാൻ സംവീക്ഷിക്കുന്നതു്. മഹനീയമായ നമ്മുടെ മലയാളരാജ്യം ഭരണകാൎയ്യവശാൽത്തന്നെ മൂന്നായി മുറിഞ്ഞുകിടക്കുന്നു. രാഷ്ട്രീയമാത്രമായ ആ പിരിവിനുപുറമെ, കൂടുതൽ അകൽച്ചയുണ്ടാക്കുന്ന പിളൎപ്പുകൾ പലതുമുണ്ടു്; അഥവാ അതുകൾ ഉണ്ടാക്കാറുണ്ടു്. അതുകയാൽ കേരളീയരായ നമ്മുടെ സൗഭ്രാത്രത്തിനു പ്രയോഗക്ഷമമായുള്ള ഏകാവലംബം നമ്മുടെ ഭാഷയാകുന്നു. ആ ഭാഷാജനനിയുടെ മുമ്പിൽ ഒന്നിച്ചു കൂടുമ്പോൾ, മററു കാൎയ്യങ്ങളിൽ നമ്മെ വിയോജിപ്പിച്ചു നിറുത്തുന്ന മായാമറകളശേഷം മാറി, നമ്മുടെ സാഹോദൎയ്യം തികച്ചും തെളിഞ്ഞുകാണാറാകുന്നു. അതുകൊണ്ടു് ഈ സമസ്തകേരളസാഹിത്യപരിഷത്തു്, സമസ്തകേരളസാഹോദൎയ്യപരിഷത്തുകൂടിയാണെന്നാകുന്നു എന്റെ പരമാൎത്ഥമായ അഭിപ്രായം. അങ്ങനെ കേരളീയജനതയുടെ സാഹിത്യത്തിനും സാഹോദൎയ്യത്തിനും അവലംബമായി

* പാരിക്കൽ ഭാഗശ്രീ സമ്മേളനം — കോട്ടയം.

നിലകൊള്ളുന്നതും നിലകൊള്ളേണ്ടതുമായ ഈ പരിഷൽസമ്മേളനത്തിൽ സംബന്ധിച്ച്, കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്ന് ഇവിടെ സമാഗതരാകുന്ന വിദ്വന്മണികളുടെ സൈ്വരവിഹാരത്തിനായി ഇതിന്റെ കവാടം തുറന്നിടുവാൻ എനിക്കു ലഭിച്ച ഈ അവസരത്തെ ഞാൻ എന്നും സഹർഷം അനുസ്മരിക്കുന്നതാണ്.

## ചില പൂർവ്വസ്മരണകൾ.

കൈരളിയുടെ ഒരു പ്രധാന കേളീരംഗമായി ഇന്നോളം ശോഭിച്ചുപോന്നിട്ടുള്ള കോട്ടയത്തുവെച്ചു കൂടുന്ന ഈ പരിഷൽസമ്മേളനം, ചില പൂർവ്വസ്മരണകളേയാവാം ഭാഷാഭക്തന്മാരുടെ ഹൃദയങ്ങളിൽ ആർദ്രമായി അങ്കുരിപ്പിക്കുക. ഈ പ്രദേശം അധുനാതനകാലത്തു ചെയ്തിട്ടുള്ള സാഹിത്യസേവനങ്ങൾ വിശേഷിച്ചും പ്രസിദ്ധങ്ങളാണല്ലൊ. മലയാളഭാഷാതറവാട്ടിലെ കൈമുതൽ വർദ്ധിപ്പിക്കുവാൻ അക്ഷീണയത്നം ചെയ്ത് അഭിമാനകരങ്ങളായ അനേകം കാർയ്യങ്ങൾ നേടിയ പരേതനായ കണ്ടത്തിൽ വറുഗീസു.മാപ്പിള അവർകളുടേയും, 'മനോരമ', 'ഭാഷാപോഷിണി', 'കോട്ടയം മാസിക' മുതലായ ഉൽകൃഷ്ടങ്ങളായ പലേ പ്രസിദ്ധീകരണങ്ങളുടേയും പ്രവത്തനരംഗമെന്ന നിലയിൽ ഈ പ്രദേശത്തിനുള്ള പ്രശസ്തി ഞാൻ എടുത്തുപറയേണ്ടതില്ല. ഇന്നത്തെ സാഹിത്യപരിഷത്തിന്റെ പുരോഗാമിയായി ഇരുപതു കൊല്ലത്തോളം ജീവിച്ച്, ഭാഷാപരിഷ്കരണാത്ഥം പലതും പ്രവത്തിച്ച്, 1086-ൽ വൈക്കത്തുവെച്ചു നടന്ന വെതാമത്തെ യോഗത്തോടുകൂടി അസ്തംഗമിച്ച 'ഭാഷാപോഷിണിസഭ' ഉദയംചെയ്തത്, വറുഗീസുമാപ്പിള മുതലായി പലരുടേയും ഉത്സാഹത്തിൽ, കോട്ടയത്തുവെച്ചായിരുന്നുവെന്നുള്ള വസ്തുത ഈ പരിഷൽസമ്മേളനസന്ദർഭത്തിൽ ഇവിടെ പ്രത്യേകം സ്മരണീയമായിത്തീരുന്നു. കേരളകാളിദാസനെന്നു വിഖ്യാതനായി, നമ്മുടെ ഭാഷാസാമ്രാജ്യചക്രവത്തിയായി വിരാജിച്ചിരുന്ന കേരളവർമ്മവലിയകോയിത്തമ്പുരാൻതിരുമനസ്സിലെ നേതൃത്വത്തിൽ ആ വിദ്വൽസമ്മേളനവും, അതുപോലെതന്നെ സുസമ്മതനായ ഒരു കൈരളീനായകനായി ഇന്നും ഭാഷാസാമ്രാജ്യത്തിൽ അധികാരം നടത്തിക്കൊണ്ടിരിക്കുന്ന മഹാമഹിമശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സിലേയും മററും നേതൃത്വത്തിൽ കൊച്ചിയിലെ സാഹിത്യസമാജവും, അതീതകാലങ്ങളിൽ ഭാഷാപോഷണവിഷയകമായി ചെയ്തിട്ടുള്ള നിഷ്കാമയത്നങ്ങളെ ഭാഷാഭിമാനികൾ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നതാണ്. "ഭാഷാപോഷിണിസഭ"യും മററും നിന്നുപോയെങ്കിലും ബ്രഹ്മശ്രീ ഇടപ്പള്ളി കൃഷ്ണരാജാ അവർകളുടെ ഉത്സാഹംകൊ

ണ്ടു് 1102-ൽ ആരംഭിച്ച ഈ സമസ്തകേരളസാഹിത്യപരിഷത്തു്, ഇതിനകം കേരളത്തിലെ മൂന്നു സംസ്ഥാനങ്ങളുടേയും പരിലാളനസുഖം അനുഭവിച്ചു് 'ബാലപീഡകൾ' ഒട്ടെല്ലാം നീങ്ങി, കർമ്മസമർത്ഥമായ ഒരു പ്രായത്തിലേയ്ക്കു പ്രവേശിച്ചുതുടങ്ങുന്ന കാഴ്ച, കൈരളീഭക്തന്മാരുടെ കണ്ണിനു കനകാഭിഷേകമായിട്ടാണു് അനുഭവപ്പെടുന്നതെന്നു നിസ്സംശയം പറയാം.

പരിഷത്തിന്റെ ആവശ്യം.

പാശ്ചാത്യസാഹിത്യചരിത്രം പരിശോധിക്കുന്നവർക്കു്, 'അക്കാഡമികൾ'കൊണ്ടു സാഹിത്യശാസ്ത്രകലകൾക്കുണ്ടായിട്ടുള്ള പ്രയോജനം നല്ലപോലെ ബോദ്ധ്യമാകുന്നതാണു്. പുരാതനവിജ്ഞാനകേന്ദ്രങ്ങളായ ഫ്ളോരൻസിലും റോമയിലും പരിശോഭിച്ചിരുന്ന താദൃശങ്ങളായ വിദ്വൽസമാജങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. കർദ്ദിനാൾ റിഷ്‌ല്യൂയുടെ കൈത്തണലിൽ 1635-ൽ ആരംഭിച്ചതും ഇന്നോളം അക്ഷയഭാസ്സോടെ നിലനിന്നുപോരുന്നതുമായ 'ഫ്രഞ്ച് അക്കാഡമി' പരക്കെ അറിയപ്പെട്ടിട്ടുള്ളതും, നമ്മുടെ പരിഷത്തിന്റെ ഉദ്ദേശ്യങ്ങളോടു വളരെ സാദൃശ്യമുള്ളതുമായ ഒരു പണ്ഡിതപരിഷത്താകുന്നു. ഫ്രഞ്ചുഭാഷയുടെ ശുദ്ധീകരണത്തിനും അഭിവൃദ്ധിക്കുമായി, നിർമ്മാണംകൊണ്ടും നിയന്ത്രണംകൊണ്ടും പ്രോത്സാഹനംകൊണ്ടും, ആ പരിഷത്തു സാധിച്ചിട്ടുള്ള കാര്യങ്ങൾ നിരവധിയാണു്. ഫ്രഞ്ചുഭാഷയിൽ ഒരു നല്ല നിഘണ്ടു തയ്യാറാക്കി പ്രസിദ്ധപ്പെടുത്തിയതു് ആ പരിഷത്തായിരുന്നു. ആ നിഘണ്ടുവിലെ ഓരോ വാക്കും പ്രസ്തുത വിദ്വൽസമാജത്തിന്റെ പരിശോധനയോടും അംഗീകരണത്തോടും കൂടിയാണു് പ്രസിദ്ധപ്പെടുത്തിയതെന്നു പറയുമ്പോൾ അതിന്റെ പ്രാമാണ്യം സ്പഷ്ടമാണല്ലോ. പക്ഷെ, ഒന്നുണ്ടു്; ആവശ്യത്തിനു വേണ്ടവിധം ചെലവാക്കാൻ വേണ്ടുന്ന പണം ആ പരിഷത്തിന്റെ സ്വാധീനത്തിൽ ധാരാളം ഉണ്ടായിരുന്നിരിക്കണം. അതേ, "അരിമണിയൊന്നു കൊറിക്കാനില്ല—തരിവളയിട്ടു കിലുക്കാൻ മോഹം" എന്നു പറഞ്ഞമാതിരിയിലുള്ള നമ്മുടെ ചില പ്രസ്ഥാനങ്ങൾപോലെയല്ലാ, അവർ നിഘണ്ടുനിർമ്മാണവും മററും സാധിച്ചതു്. ഗവർമ്മെണ്ടും ജനങ്ങളും നല്ല സംഭാവനകൾ നല്കി ആ പരിഷത്തിനെ പ്രോത്സാഹിപ്പിച്ചുകാണും. നിഘണ്ടു നിർമ്മിക്കാൻതന്നെ ആറു പണ്ഡിതന്മാർ സ്ഥിരശമ്പളത്തിൽ ആജീവനാന്തം ജോലിചെയ്തു. ഇങ്ങനെയുള്ള പ്രത്യേകജോലിക്കാർക്കുമാത്രമല്ല, അക്കാഡമിയിലെ എല്ലാ അംഗങ്ങൾക്കും ഉദ്യോഗഭാരവാഹികൾക്കും ഒരുവക സ്ഥിരശമ്പളമുണ്ടു്. 1500 ഫ്രാങ്കാണു് ഒരു സാധാരണ സാമാജികന്റെ വാർഷികവേതനം. ഇതിനുംപുറമെ,

സാഹിത്യകലാവിദ്യകളിലും, സദാചാരധർമ്മനീതികളിലും സാമർത്ഥ്യം പ്രകാശിപ്പിക്കുന്നവർക്ക് രണ്ടുലക്ഷം ഫ്രാങ്കുവീതം വർഷംതോറും പാരിതോഷികങ്ങളായി നൽകിക്കൊണ്ടിരിക്കാൻ വേണ്ട മൂലധനവും ആ പരിഷത്തു സമ്പാദിച്ചിട്ടുണ്ട്. ഫ്രഞ്ച് അക്കാഡമിയുടെ ധനകാര്യസ്ഥിതിയെപ്പററി ഞാൻ ഇവിടെ ഊന്നിപ്പറയുന്നതു് ഒരു പ്രത്യേക ഉദ്ദേശ്യം വെച്ചുകൊണ്ടു തന്നെയാണ്. നമ്മുടെ ഈ സാഹിത്യപരിഷത്തിന് ഗവേഷണം, സംഭരണം, നിർമ്മിതി, പ്രസാധനം, മുദ്രണം, വിമർശനം, പ്രവർത്തനം, പ്രചരണം, എന്നിങ്ങനെ സാഹിത്യസമുൽകർഷത്തിനുപകരിക്കുന്ന എത്രയോ പരിപാടികൾ അതിന്റെ നിയമാവലിയിൽ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. അവയെല്ലാം നടപ്പിൽ വരുത്തുവാൻ പററിയ ആളുകളും നമുക്കുണ്ടാവാം. പക്ഷെ, 'ആളും അർത്ഥവും' കൂടാതെ കാര്യം നടക്കുന്നതെങ്ങനെയാണ്? നമ്മുടെ പരിഷത്തിനു പാണ്ഡിത്യസമ്പത്തുണ്ട്; പണമില്ല. 'പണമില്ലെങ്കിൽ പിണം'മാണെന്നുള്ള പഴമൊഴിയിൽനിന്നു പരിഷത്തിനും ഒഴിവുകിട്ടാൻ പ്രയാസം. പണം എവിടെ നിന്നാണുണ്ടാവുക? ഗവർമ്മേണ്ടുകളുടേയും പൊതുജനങ്ങളുടേയും ഔദാര്യംകൊണ്ടുതന്നെ വേണം പരിഷത്തിന്റെ പരിപാടികൾ നിർവ്വഹിക്കുന്നതിനു വേണ്ടുന്ന പണം ഉണ്ടാവാൻ. ധർമ്മസ്ഥാപനങ്ങളും ഇതുപോലുള്ള വിദ്വൽസമാജങ്ങളും പൊതുജനങ്ങളുടെ സംഭാവനകൾകൊണ്ടാണ് പുലരേണ്ടതു്. നമ്മുടെ പരിഷത്തിന്റെ നിർദ്ദിഷ്ടപരിപാടികൾ നിർവ്വിഘ്നം നിർവ്വഹിക്കാൻ വേണ്ട കൈമുതൽ നമ്മുടെ ഗവർമ്മേണ്ടുകളും ധനവാന്മാരും നന്മനസ്സോടെ സംഭാവന ചെയ്യുകയും, പരിഷത്തു് അതിനെ വേണ്ടവിധം വിശ്വസ്തമായി കൈപ്പെരുമാററം നടത്തുകയും ചെയ്താൽ നമ്മുടെ സാഹിത്യത്തിനു പരിഷത്തുകൊണ്ടുദ്ദേശിക്കപ്പെടുന്ന സമുൽക്കർഷമെല്ലാം സിദ്ധിക്കും.

## സാഹിത്യകാരന്മാരുടെ ദാരിദ്ര്യം.

പരിഷത്തിന്റെ ധനദാരിദ്ര്യത്തെപ്പററി പറഞ്ഞപ്പോൾ മറെറാരു സംഗതികൂടി എന്റെ ഹൃദയത്തെ സ്പർശിക്കുന്നുണ്ട്, എഴുത്തുകാരുടെ ദാരിദ്ര്യം. എഴുത്തുകാരുടെ ദാരിദ്ര്യം എന്നു ഞാൻ പറയുന്നതു്, എഴുത്തുകാരില്ലാഞ്ഞിട്ടു നമുക്കു് അനുഭവപ്പെടുന്ന ദാരിദ്ര്യത്തെയല്ലാ, ഉള്ള എഴുത്തുകാർക്കുണ്ടാകാറുള്ളതായി അവർക്ക് അനുഭവപ്പെടുന്ന ദാരിദ്ര്യത്തെ ഉദ്ദേശിച്ചാണ്. സാഹിത്യപരിശ്രമവും ദാരിദ്ര്യവും സഹചാരികളായിട്ടാണ് കാണപ്പെടുന്നതു്. പണ്ടും അങ്ങനെതന്നെ ആയിരുന്നുവത്രെ. ഇതിനു കാളിദാസന്റേയും, ഗോൾഡ് സ്മിത്തിന്റേയും, ഭവഭൂതിയുടേയും ജോൺസന്റേയും മററും ദൃഷ്ടാന്തങ്ങൾ പറഞ്ഞു നമ്മുടെ സാഹിത്യകാ

രന്മാർ സമാധാനിക്കാറുണ്ട്. പക്ഷെ, പണ്ട് ഒരു വ്യത്യാസം ഉണ്ടായിരുന്നു. അന്നു കവികളേയും വിദ്വാന്മാരേയും സംരക്ഷിക്കാൻ ഭോജരാജാക്കന്മാരും പ്രഭുക്കന്മാരും ധാരാളമുണ്ടായിരുന്നതുകൊണ്ട് അവർക്കു ഭോജനത്തിനു മുട്ടുണ്ടായിരുന്നില്ല. നമ്മുടെ എഴുത്തച്ഛൻതന്നെ "മനക്കാമ്പിലേററം കൃപാവാരിരാശി"കളായി, "നിനയ്ക്കുന്നതെല്ലാം വരുത്താൻ കരുത്ത"ന്മാരായ അത്തരം ഉപകാരികളെപ്പററി തൻെറ കവിതയിൽ കൃതജ്ഞതാപൂർവ്വം സ്മരിച്ചുകാണുന്നുണ്ട്. പണ്ടു കവികളും വിദ്വാന്മാരും രാജധാനികളിൽ പാർത്തുകൊണ്ടു സാഹിത്യസേവനവും, രാജസേവനവും, രാജ്യസേവനവും ഒന്നിച്ചു നിർവ്വഹിക്കുകയായിരുന്നു പതിവ്. ചിലപ്പോൾ അവർ രാജാക്കന്മാർക്കുവേണ്ടി ഇന്നത്തെ സി. ഐ. ഡി. ഉദ്യോഗസ്ഥന്മാരുടെ ജോലിപോലും നിർവ്വഹിച്ചിരുന്നുവോ എന്നു തോന്നും. കാളിദാസൻ രാത്രികാലങ്ങളിൽ വേഷപ്രച്ഛന്നനായി നടന്നു നാട്ടിലെ ഗൂഢവർത്തമാനങ്ങൾ അറിഞ്ഞു ഭോജരാജാവിനെ ധരിപ്പിക്കുക പതിവായിരുന്നുവെന്നും, അങ്ങനെ വേഷംമാറി നടക്കുമ്പോൾ ഒരുദിവസം വെളുപ്പാൻകാലത്തു രാജഭൃത്യന്മാർ ആളറിയാതെ ആ മഹാകവിയെ പിടികൂടി ഭോജരാജാവിൻെറ പല്ലക്കു ചുമക്കാൻ നിർബന്ധിച്ചുവെന്നുമുള്ള ഐതിഹ്യം പ്രസിദ്ധമാണല്ലൊ. ഇങ്ങനെ വല്ലപ്പോഴും പല്ലക്കുചുമക്കേണ്ടിവന്നെങ്കിലോ എന്നു ശങ്കിച്ചിട്ടോ, 'നിനയ്ക്കുന്നതെല്ലാം വരുത്താൻ കരുത്ത'ന്മാരായ മാനശാലികളെ അധികം കണ്ടുകിട്ടാഞ്ഞിട്ടോ, പണ്ടത്തേപ്പോലെ ചുരുക്കം ചില സങ്കേതങ്ങളിൽ ഒതുങ്ങാൻകഴിയാത്തവണ്ണം കവികളുടേയും വിദ്വാന്മാരുടേയും എണ്ണംതന്നെ വല്ലാതെ വർദ്ധിച്ചിട്ടോ, എന്തോ, ഇപ്പോൾ കവികളും വിദ്വാന്മാരും തങ്ങളുടെ സ്വന്തം പാഴ്ക്കുടിലുകളിൽതന്നെയാണ് പ്രായേണ പാർപ്പ്. അന്നത്തെ രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും സ്ഥാനത്ത് ഇന്നത്തെ പ്രസാധകന്മാരാണ് അവർക്കു പ്രധാനശരണം. ഈ പുതിയ മുതലാളിമാരുമായുള്ള ഇടപാട്, സാഹിത്യത്തൊഴിലാളികൾക്കു വലിയ നഷ്ടത്തിലാണ് കലാശിക്കാറുള്ളതെന്ന് അവർ മുറവിളികൂട്ടുന്നു. മറിച്ച്, ആ മുതലാളിമാരും ഈ വ്യവസായം തങ്ങൾക്കു മുതലാകുന്നില്ലെന്നു മുറുമുറുക്കുന്നു. രണ്ടുകൂട്ടരും ഉരപ്പികഅണ പൈയായിട്ടുമാത്രമാണ് സാഹിത്യത്തെ അളക്കുന്നത്. അതാണ് സാഹിത്യത്തിൻെറ ഏററവും വലിയ ദൗർഭാഗ്യം. എന്തായാലും ഒരു ജീവനക്കൂലി (living wage) കിട്ടണമെന്നുള്ള ഇവരേയെങ്കിലും സാഹിത്യകാരന്മാരുടെ വാദത്തെ നമുക്ക് ആദരിക്കാതെ നിവൃത്തിയില്ല. ഒഴിഞ്ഞ വയറോടുകൂടി കഴിയുന്ന സാഹിത്യകാരന്മാരുടെ തലയും ക്രമേണ ഒഴിഞ്ഞുപോകുവാനല്ലേ തരമുള്ളു. ആ ദുരവസ്ഥ കൈരളിക്കു

വന്നുചേരാതിരിക്കുവാൻവേണ്ടി, സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുവാൻ പ്രസാധകലോകവും അനുവാചകലോകവും കനിയേണ്ടതാണ്. സാഹിത്യത്തൊഴിലാളികൾക്ക് അവരുടെ മുതലാളികളുമായുള്ള ബന്ധം കൂടുതൽ അഭിമാനകരവും ആദായകരവുമാക്കിത്തീർക്കുവാനും, സാഹിത്യകാരന്മാൎക്ക സ്വതന്ത്രവും ഫലപ്രദായകവുമായ പുതിയ പുതിയ വേലകൾ ഉണ്ടാക്കിക്കൊടുക്കുവാനുംവേണ്ടി നമ്മുടെ സാഹിത്യപരിഷത്തും കഴിയുന്നത്ര പരിശ്രമിക്കേണ്ടിയിരിക്കുന്നു. അങ്ങനെയുള്ള പ്രോത്സാഹനം ഇല്ലാതെവരുന്നതുകൊണ്ട് എത്രയോ തുഞ്ചന്മാരും കുഞ്ചന്മാരും, എത്രയോ കേരളവൎമ്മമാരും രാജരാജവൎമ്മമാരും, എത്രയോ ചെറിയാൻമാപ്പിളമാരും കുമാരനാശാന്മാരും, എത്രയോ വള്ളത്തോൾമാരും ഉള്ളൂർമാരും നമുക്കു നഷ്ടപ്പെടുന്നുവെന്ന് ആരു കണ്ടു? തിരിയിൽനിന്നു കൊളുത്തിയ പന്തംകണക്കെ സാഹിത്യകാരന്മാർ ഒന്നിനൊന്നു വർദ്ധിച്ചും വികസിച്ചും വരേണ്ടതിനു പകരം, പന്തത്തിൽനിന്നു കൊളുത്തിയ തിരികൾകണക്കേ സാഹിത്യകാരന്മാർ അടിക്കടി ശോഷിച്ചുപോകുന്നതായി ചിലപ്പോഴെല്ലാം നമുക്കു അനുഭവപ്പെടുന്നുണ്ടെങ്കിൽ, അതു്, സൎവ്വപ്രധാനമായി, ഈ പ്രോത്സാഹനത്തിൻെറ അഭാവംകൊണ്ടാണെന്നു ഞാൻ പറയുന്നു.

### ഐക്യകേരളം.

ഒരു രാജ്യത്തിൻെറ ഉയൎച്ച ആ രാജ്യത്തിൻെറ സാഹിത്യത്തിനു സിദ്ധിക്കുന്ന ഉയൎച്ചയെ ആശ്രയിച്ചിരിക്കുന്നു എന്നുള്ളതു സൎവ്വസമ്മതമായ ഒരു പരമാൎത്ഥമാകുന്നു. ബ്രിട്ടീഷ് സാമ്രാജ്യത്തെ പോഷിപ്പിച്ചതു് ക്ലൈവും വില്ലിങ്ടനുംതന്നെയല്ലാ, മിൽട്ടനും ഷെക്സ്പീയറുംകൂടിയാണെന്നു മോർളിപ്രഭു ഒരിക്കൽ പറഞ്ഞതിൽ വളരെ അൎത്ഥമുണ്ട്. ഐക്യകേരളത്തിൻേറയും ഐക്യഭാരതത്തിൻേറയും ആദൎശങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കുന്ന ഇക്കാലത്തു്, നാം നമ്മുടെ സാഹിത്യസരണികളേയും വീക്ഷണകോണങ്ങളേയും കൂടുതൽ വിശാലങ്ങളാക്കിത്തീൎക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ സകലജനവിഭാഗങ്ങളേയും ഒന്നുപോലെ ആശ്ലേഷിക്കുന്ന പ്രകൃതി നമ്മുടെ സാഹിത്യത്തിനുണ്ടാകാതെ ഒരു ഐക്യകേരളം സംസ്ഥാപിക്കുവാൻ സാധ്യമല്ല. മലയാളസാഹിത്യം ഏതെങ്കിലും ചില പ്രത്യേകവൎഗ്ഗക്കാരുടെ വകയാണെന്നുള്ള സങ്കുചിതബുദ്ധിയും അവസതാഭാവവും നമ്മെ തീണ്ടരുതു്. മലയാളം നമ്മുടെയെല്ലാം മാതൃഭാഷയാണ്—അമ്മയാണ്. ആ അമ്മയെ സംസേവിക്കുന്നതിൽ അവളുടെ മക്കളെല്ലാവരും യാവച്ഛക്യം യത്നിച്ചിട്ടുണ്ട്; യത്നിക്കുന്നുമുണ്ട്.

ആധുനികമലയാളത്തിന്റെ ജനയിതാവ് കേരളീയരുടെ കലഗുരുവായ എഴുത്തച്ഛനാണെങ്കിൽ, ആ "എഴുത്തച്ഛന്റെ" എഴുത്തിനു അച്ചുകളുണ്ടാക്കിച്ചു റോമിൽനിന്ന് ഒരു മലയാളപുസ്തകം ആദ്യമായി മുദ്രണംചെയ്യിച്ചു കൊണ്ടുവന്നതു് വരാപ്പുഴയിൽ ജോലിചെയ്തിരുന്ന ഒരു 'ക്ളമൻറച്ച'നായിരുന്നു. ഇതുപോലുള്ള പല സംഗതികളും എടുത്തുപറയുവാനുണ്ട്. ഹൈന്ദവസഹോദരങ്ങളായ സാഹിത്യകാരന്മാരുടെ വാക്കുകളിൽ രണ്ടുരണ്ടു സംഗതികൾകൂടി ഞാൻ ഇവിടെ സൂചിപ്പിച്ചുകൊള്ളുന്നു:—'മലയാളഭാഷയ്ക്കു് ഇപ്പോൾ കാണുന്ന രീതിയിൽ—രൂപത്തിൽ—ആദ്യമായി അക്ഷരങ്ങളെ കൊത്തിച്ചതു കൊച്ചിയിൽവെച്ചു കൊല്ലവർഷം 752-ൽ ജോയനീസ് ഗോൻസാൽവസ് എന്ന വിദ്വാനാകുന്നു.' വേറൊരു എഴുത്തുകാരൻ, "1027-ൽ, അതായതു വലിയകോയിത്തമ്പുരാന് ഏഴുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന കാലത്തു്, അഥവാ കേരളപാണിനി ജനിക്കുന്നതിനു പതിനൊന്നു കൊല്ലങ്ങൾക്കുമുമ്പു്" റവ: ജോർജ്ജ് മാത്തൻ എഴുതി പ്രസിദ്ധപ്പെടുത്തിയ 'മലയാഴ്മയുടെ വ്യാകരണം' എന്ന പുസ്തകത്തെ അനുസ്മരിച്ചുകാണുന്നു. മറ്റൊരു ഹൈന്ദവസഹോദരൻ, 'നമ്പൂതിരിമാരും നായന്മാരും ഈഴവരും ക്രിസ്ത്യാനികളും എന്നുവേണ്ട, ഈ വർഗ്ഗക്കാരിൽ തന്നെ പല അവാന്തരവിഭാഗങ്ങളും യഥാശക്തി നമ്മുടെ സാഹിത്യത്തിനു സമ്പാദ്യമുണ്ടാക്കിക്കൊടുത്തിട്ടുണ്ടു്' എന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഞാൻ ഈ സംഗതികൾ ഇവിടെ എടുത്തു പറയുന്നതു്, ഏതെങ്കിലും ഒരു പ്രത്യേക സമുദായക്കാരുടെ സാഹിത്യസേവനത്തെപ്പറ്റി ഒരു അവകാശവാദം നടത്തുവാനല്ല; നേരെമറിച്ചു്, ഇവിടെ വന്ന വിദേശികളുൾപ്പെടെ എല്ലാ സമുദായക്കാരും മലയാളഭാഷാഭിവൃദ്ധിക്കുവേണ്ടി ഓരോ തുറകളിൽ പാടുള്ളതു പരിശ്രമിച്ചിട്ടുണ്ടെന്നു കാണിക്കുവാനും, തദ്വാരാ, സാഹിത്യത്തെ സംബന്ധിച്ചിടത്തോളം ജാതിയും സമുദായവും തിരിഞ്ഞു നിന്നുള്ള അവകാശവാദത്തിന്റെ നിരർത്ഥകത്വം തെളിയിച്ചു് ഒരു ഐക്യകേരളത്തിന്റെ അടിസ്ഥാനം ഉറപ്പിക്കുവാനുമാകുന്നു. നമ്മുടെ മാതൃഭാഷയുടെ അഭിവൃദ്ധിക്കായി ശ്രമിച്ചിട്ടുള്ള പൂർവ്വസൂരികളെയെല്ലാം—അവർ വിദേശികളാകട്ടെ, സ്വദേശികളാകട്ടെ, ഏതു സമുദായക്കാരാകട്ടെ, ഏതു സംസ്ഥാനക്കാരാകട്ടെ—നാം കൃതജ്ഞതാപൂർവ്വം അനുസ്മരിക്കേണ്ടിയിരിക്കുന്നു..... നമ്മുടെ പൂർവ്വസൂരികളെപ്പറ്റി പറഞ്ഞപ്പോൾ ഈ അടുത്ത ദിവസങ്ങളിൽ നമ്മിൽനിന്നു വേർപിരിഞ്ഞുപോയ ചില പ്രസിദ്ധപണ്ഡിതന്മാരെക്കുറിച്ചുള്ള വിചാരം എന്റെ ഹൃദയത്തെ സ്പർശിക്കുന്നു. കൈരളിക്കു് ഏതാനും മാസങ്ങൾക്കകം നേരിട്ട കഠിനമായ ആ നഷ്ടം കണ്ണു

നീർകൊണ്ടല്ലാതെ കഴിക്കുവാൻ പ്രയാസം. സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള, കലാനിധി പ്രൊഫസ്സർ കൃഷ്ണൻതമ്പി, കവിതിലകൻ കെ. പി. കറുപ്പൻ, നമ്മെയൊക്കെ ഇന്നാൾവരെ ചിരിപ്പിച്ചുകൊണ്ടിരുന്ന സരസസാഹിത്യകാരൻ ഇ. വി. കൃഷ്ണപിള്ള എന്നിവരുടെ നിര്യാണത്തെ ഞാൻ ചുടുകണ്ണീരിൽ ഇവിടെ രേഖപ്പെടുത്തുകയും, അവരുടെ കുടുംബങ്ങളെ പരസ്യമായി അനുശോചിക്കുവാൻ ഈ അവസരത്തെ വിനിയോഗിക്കുകയും ചെയ്യുന്നു. സമസ്തകേരളസാഹിത്യപരിഷത്തിന്റെ മുൻകഴിഞ്ഞ യോഗങ്ങളിൽ ഈ പണ്ഡിതന്മാർ പല വിധത്തിലും സമലങ്കരിച്ചുപോന്നിരുന്ന ഉന്നതപീഠങ്ങൾ ഇന്നു് ഒഴിവായിക്കിടക്കുന്നല്ലോ എന്നു ഞാൻ വ്യസനിക്കുന്നു............മരണത്താൽ ഇങ്ങനെ നമ്മിൽനിന്നു് ഇന്നോളം പിരിഞ്ഞുപോയിട്ടുള്ള മലയാളസാഹിത്യകാരന്മാരെല്ലാവരുടേയും നാമത്തിൽ; ഞാൻ ഇന്നു് ഈ സമസ്തകേരളസാഹിത്യപരിഷത്തിൽവെച്ചു സവ്വാത്മനാ ചെയ്യുന്ന ഒരു അഭ്യർത്ഥന ഇതാണു്: ജാതീയമോ സാമുദായികമോ സാംസ്ഥാനികമോ ആയ ഭേദവിചാരങ്ങളൊന്നും കൂടാതേയും, ആധുനികകാലത്തു പ്രചുരപ്രചാരത്തിൽ വന്നുകൊണ്ടിരിക്കുന്ന അധാർമ്മികങ്ങളായ തത്ത്വങ്ങളുടെ പ്രലോഭനങ്ങൾക്കു വശംവദരാകാതേയും, നമ്മുടെ സാഹിത്യകാരന്മാർ കൈയോടുകൈകോർത്തു്, കരളോടുകരൾചേർത്തു്, സംസ്കാരസുന്ദരവും വിചാരസമ്പന്നവും സദാചാരാത്മകവുമായ ഒരു സാഹിത്യം നമ്മുടെ ഭാഷയിൽ സംസ്ഥാപിക്കുകയും, ആ സാഹിത്യത്തിന്റെ പ്രഭാവവിശേഷംകൊണ്ടു് അവർ ഒരു ഐക്യകേരളത്തെ സൃഷ്ടിക്കുകയും ചെയ്യട്ടെ. എന്റെ വിനീതമായ ഈ അഭ്യർത്ഥനയുടെ സാഫല്യത്തിനായി ഈ പരിഷത്തും പരിശ്രമിക്കുമെന്നുള്ള പ്രത്യാശയോടും, പരിഷത്തിന്റേയും നമ്മുടെ സകലസാഹിത്യകാരന്മാരുടേയും സദുദ്യമങ്ങളെ ഈശ്വരൻ അനുഗ്രഹിക്കട്ടെ എന്നുള്ള പ്രാർത്ഥനയോടും കൂടി, സമസ്തകേരളസാഹിത്യപരിഷത്തിന്റെ ഷോഡശസമ്മേളനം ഉദ്ഘാടനം ചെയ്യപ്പെട്ടിരിക്കുന്നതായി ഞാൻ സസന്തോഷം പ്രഖ്യാപനം ചെയ്തുകൊള്ളുന്നു.



# അദ്ധ്യക്ഷപ്രസംഗങ്ങൾ.*



## 1. ഗവേഷണം.

(ഉള്ളൂർ)

സമസ്തകേരളസാഹിത്യപരിഷത്തിന്റെ ദ്വാദശവാർഷികസമ്മേളനത്തിൽ ഗവേഷണശാഖായോഗത്തിന്റെ ആദ്ധ്യക്ഷ്യംവഹിക്കണമെന്ന കോട്ടയത്തെ നിർവ്വാഹകസംഘനേതാക്കന്മാർ എന്നോടു ചെയ്ത അപേക്ഷ ഞാൻ ഏററവും സന്തോഷത്തോടുകൂടിയാണ് സ്വീകരിച്ചതു്. ഗവേഷണം എനിക്ക് അത്യന്തം പ്രിയമായ ഒരു വ്യവസായമാണെന്നു ഞാൻ നിങ്ങളോടു പറയേണ്ടതില്ലല്ലോ. ഈ പാഴ്‌വേലയിൽ എന്തിനു സമയംകളയുന്നു എന്നും, ഇതിൽനിന്നു വിരമിച്ചു കുറെക്കൂടി കവിതകൾ എഴുതരുതേ എന്നും എന്നോടു ചില സ്നേഹിതന്മാർ ചോദിക്കാറുണ്ടു്. എനിക്ക് അവരോടു പറയുവാനുള്ള മറുപടി ഇത്രമാത്രമാണ്. എന്നെപ്പോലെയോ എന്നെക്കാൾ നല്ലവണ്ണമോ കവനംചെയ്യുന്നവർ ഇപ്പോൾ ഉണ്ടു്; മേൽ ഉണ്ടാകുകയുംചെയ്യും; അതു നശിച്ചുപോകാവുന്ന ഒരു കലയല്ല. എന്നാൽ ഗവേഷണത്തിന്റെ നില അതിൽനിന്ന് എത്രയോ ഭിന്നമാണ്. അമൂല്യങ്ങളും അവശ്യവിജ്ഞേയങ്ങളുമായ അനവധി വിവരങ്ങൾ അടങ്ങിയ പല താളിയോലഗ്രന്ഥങ്ങളും നിമിഷംതോറും എന്നപോലെ തിരോധാനംചെയ്യുന്നുണ്ടു്. ഒരുകാലത്തു് ഈ ഗ്രന്ഥങ്ങളെ സംഭരിക്കുകയും സൂക്ഷിക്കുകയും ചെയ്യുന്നതിൽ കേരളത്തിൽ ഭേദപ്പെട്ട കുടുംബങ്ങളെല്ലാംതന്നെ, ഏറെക്കുറെ വ്യാപൃതങ്ങളായിരുന്നു. ആ കാലം ഇങ്ങിനി തിരിയെ വരാത്തവണ്ണം അസ്തമിച്ചുപോയി. അച്ചടിച്ച പുസ്തകങ്ങൾപോലും വായിച്ചു് ആനന്ദിക്കുന്നതിന് അവസരമില്ലാതെ, ഇന്നു യുവാക്കന്മാൎക്കു് പഴയ ഓലകളോടു് എന്തെന്നില്ലാത്ത ഒരവജ്ഞയും വൈരാഗ്യവും ജനിച്ചിട്ടുണ്ടു്. അതുകൊണ്ടു് അവ ചിതലിനും പാററയ്ക്കും തീററയായി കാലയവനികയ്ക്കുള്ളിൽ എന്നെന്നേയ്ക്കുമായി മറഞ്ഞുപോകുന്നു. ഈ സംഭവം അശേഷം അത്ഭുതാവഹമല്ലെങ്കിലും ഏററവും ശോചനീയമാണ്. ഓരോ പുരുഷാന്തരത്തിനും മാതൃഭാഷയുടെനേൎക്കു് അനുഷ്ഠിക്കേണ്ട ചില കൎത്തവ്യങ്ങളും, നിറവേറേണ്ട ചില

---

* പരിഷദ്ദ്വാദശസമ്മേളനം – കോട്ടയം, 1113.

കടമകളുമുണ്ട്; ഇന്നത്തെ പുരുഷാന്തരത്തിന് ഈ വിഷയത്തിൽ ഒഴിച്ചുകൂടാത്ത ഒരു ധർമ്മമുണ്ടെങ്കിൽ, അതു് ഇത്തരത്തിലുള്ള ഗ്രന്ഥങ്ങളെ തേടിപ്പിടിച്ചു സംഭരിച്ച്, അവ ഉൾക്കൊള്ളുന്ന വിജ്ഞാനഭണ്ഡാരത്തെ സാമാന്യജനങ്ങൾക്ക് ഉപന്യാസദ്വാരാ ഗ്രഹണയോഗ്യമാക്കിത്തീർക്കുകയാണെന്നത്രെ ഞാൻ കരുതുന്നതു്. കഴിഞ്ഞ പുരുഷാന്തരത്തിന് ഇങ്ങനെ ഒരാവശ്യമില്ലായിരുന്നു; വരാൻപോകുന്ന പുരുഷാന്തരത്തിനു പുരാതനഗ്രന്ഥങ്ങളുടെ അഭാവത്തിൽ ഈ ഉദ്യമം സാദ്ധ്യവുമല്ല. ഇതുകൊണ്ടെല്ലാമാണ് വിശ്രമത്തിനർഹമാണെന്നു നിങ്ങളിൽ പലരും സമ്മതിക്കുന്ന ഈ വാർദ്ധക്യദശയിൽ ഞാൻ ക്ലേശഭൂയിഷ്ഠമായ ഈ വ്യവസായത്തിൽ നിരന്തരമായി ഏർപ്പെട്ടുകൊണ്ടിരിക്കുന്നതു്.

'ഗവേഷണം' എന്ന പദത്തിന് 'അന്വേഷണം', 'തിരയൽ' എന്നാർത്ഥം. 'ഗവേഷ മാർഗ്ഗണേ' എന്നു ധാതു; 'അന്വേഷിതം ഗവേഷിതമന്വിഷ്ടം മാർഗ്ഗിതം മൃഗിതം' എന്ന് അമരസിംഹൻ. എന്തിനെപ്പററിയുള്ള അന്വേഷണം? തത്ത്വത്തെ—പരമാർത്ഥത്തെ—പ്പററി. കേരളത്തിനു പ്രത്യേകമായി ഒരു ഭാഷ, ഒരു ലിപി, ഒരു സംസ്കാരം, ഒരു ചരിത്രം, ഒരു ശാസ്ത്രസമുച്ചയം, ഒരു സാഹിത്യഭണ്ഡാരം ഇവയെല്ലാം ഉണ്ടു്; ഒരു പഴമ, ഒരു പാരമ്പര്യം, ഒരു തറവാടിത്തം ഇവയുമുണ്ടു്. ഇവയിൽ ഏതെങ്കിലും ഒന്നിൻെറ ഘടകമായ ഒരു പരമാണുവിനെ ഏതെങ്കിലും പ്രകാരത്തിൽ സ്പർശിക്കുന്നതിനു പ്രയോജകീഭവിക്കുന്ന സത്യാന്വേഷണമെല്ലാം ഗവേഷണത്തിൻെറ പരിധിക്കുള്ളിൽ പെടുന്നതാണ്. സാഹിത്യം സംബന്ധിച്ചുള്ള അന്വേഷണംകൊണ്ടുമാത്രം സാഹിത്യപരിഷത്തിനു തൃപ്തിപ്പെടരുതേ എന്നൊരു ചോദ്യം ഇവിടെ സ്വാഭാവികമായി ഉണ്ടാകാം. പാടില്ലെന്നാണ് എൻെറ പക്ഷം. ഇതരവിഷയങ്ങളിൽ ഗവേഷണം നടത്തുവാൻ വേറെ പരിഷത്തുകൾ നമുക്ക് ഇല്ലല്ലൊ. സാഹിത്യഗവേഷണംകൊണ്ടു് അന്യവിഷയഗവേഷണങ്ങളും അന്യവിഷയഗവേഷണങ്ങൾകൊണ്ടു് സാഹിത്യഗവേഷണവും പരിപുഷ്ടിയെ പ്രാപിക്കുന്നതാണെന്നുള്ള വസ്തുതയും നാം ഇവിടെ സ്മരിക്കേണ്ടതുണ്ടു്.

കേരളത്തിൻെറ പുരാവൃത്തത്തെ മൗലികമായി സ്പർശിക്കുന്ന പല പ്രധാനപ്രശ്നങ്ങളും ഇന്നും വിവാദത്തിനു വിഷയീഭവിക്കുക തന്നെയാണ് ചെയ്യുന്നതു്. അവയെപ്പററിയുള്ള അത്യൂഹപരമ്പര ഒന്നും ഇനിയും തദ്വിഷയകമായ വാദത്തെ സിദ്ധാന്തപദവിയിൽ എത്തിച്ചിട്ടുണ്ടെന്നു പറയുവാൻ നിവൃത്തിയില്ല. അത്തരത്തിലുള്ള ചില പ്രശ്നങ്ങളുടെ നാമഗ്രഹണത്തിനു മാത്രമേ എനിക്ക് ഇവിടെ സമയമുള്ളു.

ഇതാ കേറംക്കവിൻ പത്തുപതിനാലു ചോദ്യങ്ങറം. (1) മരുമക്കത്തായം കേരളത്തിൽ അനുസ്യൂതമായി ഇതുകാലം നിലനിന്നു പോരുവാനുള്ള കാരണങ്ങറം എന്തെല്ലാം? ആ ദായക്രമത്തിൻെറ ഉൽപത്തി തന്നെ എങ്ങനെ? (2) തീയർ കേരളത്തിലെ ആദിമനിവാസികളോ സിംഹളദ്വീപിൽനിന്നുവന്ന് ഇവിടെ കുടിയേറി പാർത്തവരോ? (3) 'നായർ' എന്ന പദത്തിൻെറ ഉൽപത്തി 'നാഗ'ശബ്ദത്തിൽനിന്നോ 'നായക'ശബ്ദത്തിൽനിന്നോ? (4) സെൻറ്തോമസ്സ് കേരളത്തിൽ വന്നിട്ടുണ്ടോ? (5) കാനായിൽ തൊമ്മനു ലഭിച്ചതും മാർജേക്കബ്ബ് ക്രി: പി: 1543-ൽ പണയംവച്ചതുമായ ചെപ്പേട് ഇപ്പോറം യൂറോപ്പിൽ എവിടെയെങ്കിലുമുണ്ടോ? (6) നമ്പൂതിരിമാർ എതുകാലത്താണ് കേരളത്തിൽ വന്നതു്? (7) ചീനം, അറബി, പോർത്തുഗൽ, ലന്ത ഈ രാജ്യങ്ങളും കേരളവുമായുള്ള സംസ്കാരസമ്പക്കംനിമിത്തം ഇവ ഓരോന്നിനും ഉണ്ടായിട്ടുള്ള പരിഷ്കാരത്തിൻെറ സ്വഭാവമെന്തു്? (8) പെരുമാക്കന്മാർ വെളിയിൽനിന്നു ക്ലിപ്തകാലത്തേയ്ക്കു രാജ്യഭാരത്തിനായി അപ്പോഴപ്പോറം കേരളത്തിൽ കൊണ്ടുവരപ്പെട്ടവരോ, പാരമ്പര്യക്രമത്തിനു് ഇവിടെ രാജ്യഭാരം ചെയ്തവരോ? (9) കേരളത്തിലെ ശില്പകലയ്ക്കു് എത്രമാത്രം വ്യക്തിത്വമുണ്ടു്? (10) കേരളത്തിൽ ബൗദ്ധമതത്തിനും ജൈനമതത്തിനും എത്രകണ്ടു പ്രചാരമുണ്ടായിരുന്നു? (11) കേരളത്തിൽ ഭഗവതിസേവയ്ക്കു് ഇത്രമാത്രം പ്രാധാന്യം വരുവാനുള്ള കാരണമെന്തു്? (12) ശാസ്താവിനും ബുദ്ധനുമായി വല്ല ബന്ധവുമുണ്ടോ? (13) കൊല്ലവഷത്തിൻെറ പ്രതിഷ്ഠാപനത്തിനുള്ള കാരണങ്ങറം ഏവ? (14) ആദിശങ്കരാചാര്യരുടെ കാലമേതു്? അദ്ദേഹം എവിടെവെച്ചാണ് സ്വർഗ്ഗാരോഹണം ചെയ്തതു്? ഈ ചോദ്യങ്ങറംക്ക് ഉത്തരം മൂന്നോ നാലോ മണിക്കൂറുകൊണ്ടെഴുതാൻ യാതൊരു പണ്ഡിതനും സാദ്ധ്യമല്ലല്ലോ.

ഒരുകാലത്തു സ്ഥാപിതങ്ങളെന്നു നാം വിശ്വസിച്ചിരുന്ന പല പ്രമേയങ്ങളും ഉപരിഗവേഷണത്തിൻെറ ഫലമായി പില്ക്കാലത്തു സംശയഗ്രസ്തങ്ങളായും കേവലം അബദ്ധങ്ങളായും തീരുമെന്നുള്ളതിന് ഒന്നുരണ്ടുദാഹരണങ്ങറം ചൂണ്ടിക്കാണിക്കാം. മഹാകവി അശ്വതി തിരുനാറം ഇളയതമ്പുരാൻ കൊല്ലം 964-ാമാണ്ട് നാടുനീങ്ങിയതായാണ് ഇന്നുവരെ ദേശചരിത്രകാരന്മാരും സാഹിത്യചരിത്രകാരന്മാരും പ്രസ്താവിച്ചിട്ടുള്ളതു്. എന്നാൽ തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ പഴയ ഓലറിക്കാർട്ടുകളിൽ അവിടുന്നു "969 മാക്ഴിമാസം 26 ാംനു- വായുവിൻെറ ആലസ്യമായി നാടുനീങ്ങി" എന്ന രേഖ

പ്പെട്ടത്തിട്ടുണ്ട്; അതുവരെ കൊല്ലംതോറും കൎക്കടകമാസത്തിൽ അശ്വതിനക്ഷത്രത്തിൽ അവിടത്തെ ആട്ടത്തിരുനാൾ ആഘോഷിക്കപ്പെട്ടും കാണുന്നു. 963 മകരം 18-ാംനു- മകയിരംതിരുനാൾ രവിവൎമ്മതമ്പുരാൻ തീപ്പെട്ടപ്പോൾ നമ്മുടെ മഹാകവി ഇളയതമ്പുരാനാകുകയും, തദനന്തരം ഏകദേശം ആറുവൎഷത്തോളംകാലം ആ മഹനീയമായ സ്ഥാനം അലങ്കരിക്കുകയും ചെയ്തു. ഇനി മറെറാരു ഉദാഹരണമാകട്ടെ. ഉണ്ണിക്കേരളവൎമ്മാ എന്നൊരു രാജാവു കൊല്ലം 893 മുതൽ 899 വരെ വേണാടു പാലിച്ചിരുന്നതായി ദേശചരിത്രകാരന്മാർ പറയുന്നുണ്ട്. എന്നാൽ അദ്ദേഹം ദേശിങ്ങനാട്ട് (കൊല്ലം) ഭരിച്ചിരുന്ന ഒരു രാജാവായിരുന്നുവെന്നും, ആ കാലത്തു ചിറവാമൂപ്പുകൊണ്ടു വേണാടു രക്ഷിച്ചിരുന്നതു് ആദിത്യവൎമ്മമഹാരാജാവാണെന്നുമുള്ളതിനു തെളിവുണ്ട്. കൊല്ലം 894 മാശിമാസം 30-ാംനു-യ്ക്കു അദ്ദേഹം ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ ചില പ്രായശ്ചിത്തങ്ങൾ ചെയ്യാമെന്ന് ഏല്ക്കുകയും അതു സാധിക്കാത്തതിനാൽ അദ്ദേഹത്തിന്റെ അനന്തരഗാമിയായി 896 പങ്കുനിമാസം 1-ാംനു- രാജ്യഭാരം ആരംഭിച്ച രാമവൎമ്മമഹാരാജാവു്—വീരമാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ അമ്മാമൻ—ആ കൊല്ലം ചിത്തിരമാസം 14-ാംനു- ആ പ്രായശ്ചിത്തങ്ങൾ നടത്തുകയും ചെയ്തതായി മതിലകത്തു് ഓലപ്രമാണങ്ങൾ ഉണ്ട്. ആദിത്യവൎമ്മാ, ഉണ്ണിക്കേരളവൎമ്മാ ഈ രണ്ടു രാജാക്കന്മാരും 894-ൽ തിരുവനന്തപുരത്തു സന്ധിച്ചു എന്നും വേറെ ചില ഓലകളിൽനിന്നും അറിവാകുന്നു. രാമവൎമ്മമഹാരാജാവു രാജ്യഭാരം ആരംഭിച്ചതു് 899-ൽ ആണെന്നു ചരിത്രകാരന്മാർ പ്രസ്താവിക്കുന്നതു തെററാണെന്ന് ഇനി വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. വാല്മീകിരാമായണം കിളിപ്പാട്ട് മുതലായ കാവ്യങ്ങളുടെ പ്രണേതാവായ കോട്ടയത്തു കേരളവൎമ്മതമ്പുരാൻ 871 ആടിമാസം 22-ാംനു- നാടുനീങ്ങിയെന്നും അദ്ദേഹത്തിന്റെ അപരക്രിയചെയ്തതു് ഈ ആദിത്യവൎമ്മതന്നെയായിരിക്കണമെന്നുംകൂടി ഇവിടെ വക്തവ്യമാണ്.

ഇനി ചരിത്രപരമായ ഗവേഷണത്തിന്റെ മറെറാരു പദ്ധതിയിൽകൂടി നിങ്ങളെ സ്വല്പസമയത്തേയ്ക്കു നയിക്കാം. തിരുവിതാംകൂറിൽ പെരിത്താലി, മാൎത്ത എന്നിങ്ങനെ രണ്ടു രാജ്യങ്ങളെയും, തൂത്തെറ എന്നൊരു തുറമുഖത്തേയുംപററി ഡച്ചുഗ്രന്ഥകാരന്മാരിൽ പലരും പ്രസ്താവിച്ചുകാണുന്നുണ്ട്. നാമസാദൃശ്യംകൊണ്ടു ചില ഗവേഷകന്മാർ പെരിത്താലി പത്തനാപുരംതാലൂക്കിൽപെട്ട പട്ടാഴി എന്ന സ്ഥലമാണെന്നു വിശ്വസിച്ചിരുന്നു. എന്നാൽ ഡച്ചുകാരുടെ വിവരണം ഈ സ്ഥലത്തിനു

തീരെ യോജിക്കുന്നില്ലെന്നും തിരുവനന്തപുരംഡിവിഷനിൽപെട്ട നെടുമങ്ങാടായിരിക്കണം പെരിത്താലിഎന്നും എനിക്കു കാണുവാൻ തീരെ പ്രയാസമുണ്ടായിരുന്നില്ല. പക്ഷെ ഒരു വൈഷമ്യമുണ്ട്. നെടുമങ്ങാട് എങ്ങനെ പെരിത്താലിയാകും? എന്തിൻെറ തത്ഭവമാണ് ആ പദം? ഇതിനെപ്പററിയുള്ള അന്വേഷണത്തിൽ ഞാൻ വ്യഗ്രനായിരുന്നപ്പോൾ, 'പേരകത്താവഴിപ്പാട്ട്' എന്നൊരു പഴയ വില്ലടിച്ചാൻപാട്ട് എൻെറ മാന്യസുഹൃത്തും ത്രൈമാസികാനുവാചകന്മാൎക്കു സുപരിചിതനുമായ ശ്രീമാൻ ടി. ജി. അച്യുതൻനമ്പൂതിരി എനിക്ക് അയച്ചുതന്നു. ആ പാട്ട് ആരംഭിക്കുന്നതു്,

> "അൻപിനൊടു പേരകത്താഴി തന്നിലിമ്പമൊടു-
> മഴകു നെടുമങ്ങാട്ടുകോയിക്കൽ"

എന്നാണ്. അതുവായിച്ചപ്പോൾ പേരകത്താവഴി (ലോപിച്ചു പേരകത്താഴി) എന്നു നെടുമങ്ങാട്ടു ഭരിച്ചിരുന്ന വേണാട്ടു രാജവംശത്തിനു പണ്ടു പേരുണ്ടായിരുന്നു എന്നും, ആ വംശത്തിൻെറ രാജധാനിയാണ് നെടുമങ്ങാടെന്നും എനിക്കു മനസ്സിലായി. പിന്നീടു മതിലകത്തേയും മററും ഓലറിക്കാർട്ടുകൾ പരിശോധിച്ചപ്പോൾ അവയിലെല്ലാം പേരകത്താവഴി എന്നപേർതന്നെ കാണുകയും ചെയ്തു. കേരളസൊസൈററി പേപ്പേഴ്സിൽ തിരുവിതാംകൂർ മഹാരാജവംശാവലിയെപ്പററി പ്രസിദ്ധപ്പെടുത്തീട്ടുള്ള ഉപന്യാസങ്ങളിൽ കാണുന്ന 'പോകത്താവഴി' തമിഴിൽ നിന്നു 'പേരകത്താവഴി' മലയാളത്തിലേയ്ക്കു പകൎത്തിയപ്പോൾ പററിയ ലേഖകപ്രമാദത്തിൻെറ ഫലമാണ്; തമിഴിൽ 'പേര' 'പോ' ഈ ലിപികൾക്കു തമ്മിലുള്ള വ്യത്യാസം അത്രമാത്രം ലഘുവാണല്ലൊ. ഈ വിഷയത്തെപ്പററി ഞാൻ കൊച്ചി ശ്രീരാമവൎമ്മ റിസൎച്ച് ഇൻസ്റ്റിററ്യൂട്ട് ജേർണലിൽ ഒരു ഉപന്യാസം പ്രസിദ്ധീകരിച്ചിട്ടുണ്ട്.

'മാത്ത' മരുത്തൂർകുളങ്ങരയാണെന്നു വളരെക്കാലം ചരിത്രകാരന്മാർ ഊഹിച്ചിരുന്നു. മരുത്തൂർകുളങ്ങര ഒരു ഗ്രാമത്തിൻെറ പേരാണ്; രാജ്യത്തിൻേറതല്ല. ആ വിഷയത്തെപ്പററി ഞാൻ ഗവേഷണംചെയ്തുകൊണ്ടിരുന്നപ്പോളാണ് "കരുനാഗപ്പള്ളി, കാൎത്തികപ്പള്ളി, മാവേലിക്കര, ഓണാട്ടുകരയുൾപ്പെട്ട പ്രദേശങ്ങളിൽ ചിറവായ്ക്കൂറായുള്ളതു കായങ്കുളത്തേയ്ക്കും, മാടത്തിൻകൂറായുള്ളതു തൃപ്പാപ്പൂർ സ്വരൂപത്തേയ്ക്കും അടങ്ങിയിരുന്നു" എന്നു മതിലകം ഗ്രന്ഥവരിയിൽ കണ്ടതു്. മാടത്തിൻകൂർ രാജ്യത്തെപ്പററി ഓണാട്ടുകരക്കാരായ പഴമക്കാർ പറഞ്ഞുകേൾവിയുണ്ടായിരുന്നു.

മാടത്തിൻകൂർ സങ്കോചം പ്രാപിച്ച 'മാത്ത്'യായതാണെന്ന കണ്ടുപിടി ക്കുവാൻ പിന്നീട് യാതൊരു പ്രയാസവുമുണ്ടായില്ല. ഗാലെററി അദ്ദേഹ ത്തിന്റെ 'Dutch Records in Malabar' എന്ന പുസ്തകത്തിൽ മാട ത്തിൻകൂറിൽ നിന്നാണ് മാത്തയുടെ ഉൽപത്തിയെന്ന ചൂണ്ടിക്കാണി ച്ചിട്ടുണ്ട്.

രുത്തെറ എന്ന തുറമുഖം പൂന്തുറയോ, വലിയ തുറയോ, പെരു മാതുറയോ എന്നുള്ളതിനെപ്പററിയും ഗവേഷകന്മാർക്ക് സംശയമുണ്ടായി രുന്നു. ഡച്ചുകാർ നിർദ്ദേശിക്കുന്ന സ്ഥലം വലിയതുറ (തിരുവനന്തപുര ത്തിന്റെ തുറമുഖം) ആണെന്നു കാണുവാൻ ബുദ്ധിമുട്ടില്ല. എന്നാൽ വലിയ തുറ എങ്ങനെ രുത്തെറയായിത്തീരും? ഇതിനെപ്പററി നിപുണമായി ചിന്തിച്ചുകൊണ്ടിരുന്ന അവസരത്തിൽ ഒരിക്കൽ വലിയതുറയിലെ ചില വൃദ്ധന്മാരായ ലത്തീൻ കത്തോലിക്ക ക്രിസ്ത്യാനികളെ കണ്ടുമുട്ടുന്നതിനും, അവരുടെ മുഖത്തുനിന്ന് ആ സ്ഥലത്തിനു 'രായതുറ' (രാജതുറ) എന്നു കേൾക്കുന്നതിന് ഇടവരികയും ചെയ്തു. രായതുറ റാത്തുറയാകുന്നതും പിന്നീട് റാത്തുറ വർണ്ണവിപര്യയം മൂലം (രുത്തറ) രുത്തെറയാകുന്നതും അസ്വാഭാവികമല്ലല്ലൊ. വിഴിഞ്ഞവും തദനന്തരം വലിയതുറയും തിരു വിതാംകൂറിൽ ഇംഗ്ലീഷുകാരുടെ ആദ്യത്തെ വ്യാപാരസ്ഥലങ്ങളായിരുന്നു; മൂന്നാമത്തേതാണ് അഞ്ചുതെങ്ങ്. വിഴിഞ്ഞത്തിനു വിദേശീയവണിക്കു കൾ നല്കിയ പേർ ബ്രിങ്ങ്ജോൺ (Bring John) എന്നായിരുന്നു.

സ്ഥലനാമങ്ങൾ നിസ്സാരങ്ങളാണെന്ന് ആരും കരുതിപ്പോ കരുത്. ഓരോ സ്ഥലത്തിന്റെ പേരും ഓരോ ചരിത്രത്തെ പ്രായേണ ഉൾക്കൊള്ളുന്നതായി കാണാം. നാഞ്ചനാടിന്റെ പൂർവ്വരൂപം നാഞ്ചിൽ നാടെന്നാണ്. നാഞ്ചിൽ എന്നാൽ കലപ്പ. നെൽക്കൃഷിക്കു ധാ രാളം നിലങ്ങളുള്ളതിനാൽ കലപ്പ സമൃദ്ധമായി വേണ്ട ഒരു പ്രദേശമാ യതുകൊണ്ട് അതിന് ആ നാമധേയം സിദ്ധിച്ചു. കട്ടനാടെന്ന വാ ക്കിന്റെ അർത്ഥം കളങ്ങളുള്ളതോ (ആഴം) താഴ്ചയുള്ളതോ ആയ നാടെ ന്നാകുന്നു. പുരയിടം തോറും ചെറിയ കുളങ്ങളുള്ള നാടാണല്ലോ കട്ട നാട്; ആ ദേശത്തിനു താഴ്ചയുമുണ്ട്. ആഴ്വാരന്മാരുടെ പാടലുകളിൽ ചെങ്ങന്നൂരിലെ പുലിയൂർക്ഷേത്രംകൂടി കട്ടനാട്ടിൽ പെട്ടതായി പ്രസ്താ വിച്ചുകാണുന്നതു പില്ക്കാലത്ത് ആ നാട്ടിനുണ്ടായ വിസ്തൃതിയുടെ സൂചകമായിരിക്കണം. തോവാളയ്ക്കു സമീപം 'ശീതപ്പാൽ' എന്നൊരു ഗ്രാമമുണ്ട്. ശിലാശാസനങ്ങളിൽനിന്ന് ഈ ഗ്രാമത്തിന്റെ പഴയപേർ

ശ്രീപത്മനാഭനല്ലൂർ എന്നായിരുന്ന എന്നു വെളിവാകുന്നു. നോക്കുക, ഉച്ചാരണസൌകര്യത്തിനുവേണ്ടി സ്ഥലനാമങ്ങളെ ജനങ്ങൾ എങ്ങനെ സങ്കോചിപ്പിക്കുന്നു എന്ന്. ശീതപ്പാലിനു ശീതത്തോടോ പാലിനോടോ ഒരു ബന്ധവുമില്ല. ഇതുപോലെ ഇരണിയൽ 'ഹിരണ്യസിംഹനല്ലൂർ' കുറുകിയതാണ്. ഹിരണ്യസിംഹനല്ലൂർ കാലാന്തരത്തിൽ ഇരണിയനല്ലൂരും, ഇരണിയനല്ലൂർ ഇരണിയലുമായി. കൊല്ലം 964 വൃശ്ചികം 8-ാംനു-യിലെ ഒരു രേഖയിൽ ഇരണിയനല്ലൂർ എന്നുതന്നെ എഴുതിക്കാണുന്നുണ്ട്. തിരുവനന്തപുരത്തിനു സമീപമുള്ള വേളിക്കായൽ, വേളീർക്കായൽ രൂപഭേദപ്പെട്ടതാണ്. വേളീർവംശം ഒരു കാലത്ത്, വേണാട്ടിന്റെ ഏതാനംഭാഗം രക്ഷിച്ചിരുന്നു; അവരുടെപേർ കായലിന്റെ നാമവുമായി ഘടിപ്പിക്കപ്പെട്ടതു യുക്തമാണല്ലോ. ചങ്ങനാശേരിയിൽ ഉള്ള പെരുന്ന പെരുനെയ്തലിന്റെ സങ്കചിതരൂപമാണ്. നെയ്തലെന്ന്, കടലിനോ കായലിനോ സമീപമുള്ള ദേശത്തിനു തമിഴിലും പഴയ മലയാളത്തിലും പേരുണ്ട്. 'പെരു' എന്ന ശബ്ദം വലിപ്പത്തെ കാണിക്കുന്നു.

ഇനി സ്ഥലങ്ങളുടെ പേർമാററത്തെപ്പററി സ്വല്പം ഉപന്യസിക്കാം. തോവാളയ്ക്കു പണ്ട് "അന്തിരപുരമാന സുന്ദരചോളനല്ലൂർ" എന്നൊരു പേരുണ്ടായിരുന്നു. അന്തിരപുരം വളരെ പ്രാചീനമായ ഒരു നാമമാണ്. ദ്രാവിഡസാഹിത്യത്തിൽ ഏഴുകടൈ വള്ളലുകളെ—അതായത് ഒരു കാലഘട്ടത്തിന്റെ അവസാനത്തിൽ ജീവിച്ചിരുന്ന ഏഴു ദാനശൗണ്ഡന്മാരായ ഇടപ്രഭുക്കന്മാരെ—പററി പ്രസ്താവിച്ചുകാണുന്നു. അവരിൽ ഒരാളാണ് ആയ്അന്തിരൻ. സുന്ദരചോളൻ മഹാനായ രാജേന്ദ്രചോളന്റെ പുത്രനും, അദ്ദേഹം പിടിച്ചടക്കിയ ദാക്ഷിണാത്യദേശങ്ങൾ പാലിക്കുന്നതിന് ക്രി: പി: 1019 മുതൽ 1040 വരെ നിയുക്തനായ പ്രതിപുരുഷനും ആയിരുന്നു. ഇതുപോലെ അഗസ്തീശ്വരംതാലൂക്കിൽപെട്ട തേരൂർ എന്ന സ്ഥലത്തിനു 'തേരാന അഴകിയ ചോളനല്ലൂർ' എന്നൊരു പേർ മുൻകാലത്തു പ്രചലിച്ചിരുന്നു. അഴകിയ ചോളനും സുന്ദരചോളനും ഒരാൾതന്നെ. കൊല്ലം 518 മിഥുനം 21-ാംനു-വേണാടു പാലിച്ചിരുന്ന ശ്രീവീരഉദയമാർത്താണ്ഡവർമ്മമഹാരാജാവു പഴയ പേരു മാററി ആ സ്ഥലത്തെ തന്റെ നാമധേയവുമായി സംഘടിപ്പിച്ചു. "ഇവ്വൂരുക്കു ഉദയമാർത്താണ്ഡനല്ലൂർ എൻറുപേരും ഇക്കിണറുക്കു ഉദയമാർത്താണ്ഡൻ എൻറു പേരും കല്പിത്തു" എന്ന് ഒരു ശിലാരേഖയിൽ കാണുമാറുണ്ട്. 'കല്പിത്തു' എന്നാൽ കല്പിച്ചു എന്നാർത്ഥം. ഇനിയും 'ആളൂരാന വിക്രമചോളപാണ്ഡ്യപുരം' എന്നു തെക്കൻതിരു

വിതാംകൂറിൽപെട്ട മറെറാരു സ്ഥലത്തെപ്പററി ഒരു വിവരണമുണ്ട്. വിക്രമചോളൻ ക്രി: പി: 1118 മുതൽ 1133 വരെ രാജ്യഭാരംചെയ്തു. അഗസ്തീശ്വരംതാലൂക്കിൽ ചേൎന്ന കോട്ടാർ എന്ന സുപ്രസിദ്ധമായ വാണിജ്യകേന്ദ്രത്തിനു 'കോട്ടാറാന മുമ്മുടിച്ചോളനല്ലൂർ' എന്നൊരു പേർ ക്രി: പി: 1070 മുതൽ 1118 വരെ രാജ്യംഭരിച്ച കുലോത്തുംഗചോളചക്രവൎത്തി നല്കി. മുമ്മുടിച്ചോളൻ എന്നതു കുലോത്തുംഗചോളന്റെ ഒരു ബിരുദമാണ്. ക്രി: പി: പതിനൊന്നാംശതകംവരെ നെയ്യാററിൻകരതാലൂക്കിൽപെട്ട വിഴിഞ്ഞം, ചേരരാജാക്കന്മാരുടെ അതിപ്രധാനമായ ഒരു നാവികസങ്കേതമായിരുന്നു. ആ സങ്കേതം രാജേന്ദ്രചോളചക്രവൎത്തി (ക്രി: പി: 1012—1043 രാജ്യഭാരകാലം) അഴിക്കുകയും ആ സ്ഥലത്തിനു വിഴിഞ്ഞമാന രാജേന്ദ്രചോളപട്ടണം എന്ന പേർ സമ്മാനിക്കുകയും ചെയ്തു. ഈ പേരിൽതന്നെ പത്തുമുപ്പതു കൊല്ലങ്ങൾക്കുമുൻപുവരെ വിഴിഞ്ഞം അറിയപ്പെട്ടിരുന്നു. ഇനിയും ക്രി: പി: 1260 മുതൽ അഗസ്തീശ്വരംതാലൂക്കിൽചേൎന്ന വടശ്ശേരി എന്ന സ്ഥലത്തിന്റെ പേർ അക്കാലത്തു വേണാട്ടു നാടുവാണിരുന്ന ആദിത്യവൎമ്മമഹാരാജാവു്, വടശ്ശേരിയാന ആദിത്യവൎമ്മ ചതുൎവ്വേദിമംഗലം എന്നു ഭേദപ്പെടുത്തിയതായി ഒരു ശിലാശാസനത്തിൽനിന്നു വിശദമാകുന്നുണ്ട്. ഇങ്ങനെ സ്ഥലങ്ങളുടെ നാമധേയങ്ങൾ നിപുണമായി പരിശോധിച്ചാൽ അവയിൽനിന്നുതന്നെ ഗവേഷകന്മാൎക്കു ധാരാളം പുതിയ ദേശചരിത്രസാമഗ്രികൾ കണ്ടുപിടിക്കുവാൻ സാധിക്കുന്നതാണ്.

ദേശചരിത്രത്തിൽനിന്നു സാഹിത്യചരിത്രത്തിലേയ്ക്കു കടക്കാം. കുഞ്ചൻനമ്പ്യാരെപ്പററിത്തന്നെ ചില പുതിയ വിവരങ്ങൾ ആദ്യമായി പ്രസ്താവിച്ചുകൊള്ളട്ടെ. തിരുവനന്തപുരത്തു വലിയകൊട്ടാരം റിക്കാർഡുകളിൽനിന്ന് കൊല്ലം 933-ാമാണ്ട് തൈമാസം 5-ാംനു- അമ്പലപ്പുഴ കുഞ്ചൻനമ്പ്യാൎക്കു് ഒരു "മുകപ്പിൽ ആണിത്തലയ്ക്കൽ ചികപ്പുകൾവച്ച വീരശങ്ങല"കൊടുത്തു എന്നും, ആ "ഉരു നെനിന്ന് പൊന്നിട കഴഞ്ചു് ഒൻപതേമുക്കാൽ" എന്നും അറിയുന്നു. ഈ സംഭാവന വീരമാൎത്താണ്ഡവൎമ്മമഹാരാജാവിൻേറതായിരുന്നു എന്നു പറയേണ്ടതില്ലല്ലൊ. അവിടുന്നു നാടുനീങ്ങിയതു് 933 മിഥുനം 27-ാംനു-യാണ്. സമരൈകവ്യവസായനായ ആ തിരുമേനിക്കു് സാഹിത്യവുമായി യാതൊരു ബന്ധവുമില്ലായിരുന്നു എന്നു ഗവേഷകന്മാർ വളരെക്കാലം അനുമാനിച്ചിരുന്നതു് അത്യന്തം അബദ്ധമാണെന്നുള്ളതിന് ഈ സമ്മാനദാനവും ഒരു തെളിവാകുന്നു. "934 പുരട്ടാശി 3-ാംനു-" ആ കവിസാൎവ്വഭൗമനു ധൎമ്മരാജാവും

ഒരു വീരശൃംഖല പാരിതോഷികമായി നല്കി. "വീരശങ്ങല ഉരു ഒന്നുക്ക് ഇട കഴഞ്ച് ഏഴേമുക്കാൽ മഞ്ചാടി ഒന്ന്" എന്നാണ് അതിനെപ്പററിയുള്ള വിവരണം കാണുന്നതു്. നമ്പ്യാർ ഓട്ടൻതുള്ളലുകൾ എപ്പോൾ എഴുതി എന്നു് ഇനി നോക്കാം. ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ 918-ാമാണ്ടു് അല്പശിഉത്സവത്തിന് ശൂരനാട്ടു പൂവാണക്കുറുപ്പിനേയും അമ്പലപ്പുഴതകഴിയിൽ കുഞ്ഞുനാരായണക്കുറുപ്പിനേയും ചാർത്തിയതായി രേഖയുണ്ടു്. 923-ലെ അല്പശിഉത്സവത്തിനു ശൂരനാട്ടു്, പന്തളം, അയ്യൂർകാവു്, അമ്പലപ്പുഴ, തകഴി, കൈപ്പട്ടൂർ, തലവൂർ എന്നീ സ്ഥലങ്ങളിൽനിന്നു് ഓട്ടൻതുള്ളൽക്കാർ അരങ്ങിനു വന്നിരുന്നു. തുള്ളൽ മൂന്നുമാതിരിയുണ്ടെങ്കിലും അവയ്ക്കു പൊതുപ്പേർ ഓട്ടൻതുള്ളൽ എന്നുതന്നെയാണ് പഴയ രേഖകളിൽ കാണുന്നതു്. ഇത്രവളരെ പ്രദേശങ്ങളിൽ ഈ വിദ്യയ്ക്കു പ്രചാരം വരണമെങ്കിൽ 915-ാമാണ്ടോടടുപ്പിച്ചെങ്കിലും നമ്പ്യാർ തുള്ളൽക്കഥകൾ രചിച്ചിരിക്കണം എന്നു് അനുമാനിക്കുവാൻ ന്യായമുണ്ടു്. 922-ൽ "കുഞ്ചൻനമ്പിയാരുടെ കൂട നിന്ന മിത്രനപ്പള്ളിവീട്ടിൽ കുഞ്ഞുമാതിററിക്കു ടി. ആണ്ടൊന്നുക്കു നെല്ലു് 72 പറ" പാല്കുളങ്ങര അധികാരത്തിൽനിന്നു ചിലവുവന്നതായി കാണുന്നതിൽനിന്നു് ആ ആണ്ടിനുമുൻപുതന്നെ നമ്മുടെ മഹാകവി മാർത്താണ്ഡവർമ്മ മഹാരാജാവിൻെറ ആശ്രിതനായി തിരുവനന്തപുരത്തു താമസം തുടങ്ങിയിരുന്നുവെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. 929-ാമാണ്ടുമാത്രമാണ് അമ്പലപ്പുഴ വേണാട്ടിൽ ലയിച്ചതു്. 954-ാമാണ്ടു് ചിങ്ങം 9-ാംനു- തിരുവനന്തപുരത്തു നമ്പ്യാർമഠം തളി കാളി ഉടമ പററിയതായി കണക്കിൽ കാണുന്നു. 959-ൽ ദാമോദരൻനമ്പ്യാർ എന്ന പണ്ഡിതൻ രാമവർമ്മ മഹാരാജാവിൻെറ എഴുന്നള്ളത്തിൽ അവിടത്തെ അനുയാത്രചെയ്തതായി ഞാൻ പരിഷത്തൈമാസികത്തിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ഉപന്യാസത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. തിരുവനന്തപുരത്തു നമ്പ്യാർക്കു രാജസമ്മാനമായി ഒരു മഠം കിട്ടി എന്നു സങ്കല്പിക്കുന്നതിൽ അസാംഗത്യം കാണുന്നില്ല.

ഒരു ഗ്രന്ഥം അച്ചടിച്ചു കഴിഞ്ഞുവല്ലോ എന്നു വിചാരിച്ച് അതിൻെറ താളിയോലപ്രതികൾ നിഷ്പ്രയോജനങ്ങളാണെന്നു കരുതരുതു്. ഉദാഹരണമായി രാമചരിതത്തിൽനിന്നുതന്നെ ഒരു ഭാഗം ഉദ്ധരിക്കാം. രാമചരിതത്തിലെ ഭാഷ പഴയ മലയാളമല്ലെന്നും അതു് ഒരുവക നാടോടിത്തമിഴാണെന്നും പറയുന്ന പണ്ഡിതന്മാർ പഴയ മലയാളത്തിനും തമിഴിനും തമ്മിലുള്ള വ്യത്യാസം സൂക്ഷ്മമായി ധരിച്ചിട്ടില്ലാത്തവരാണെന്നു സങ്കല്പിക്കേണ്ടിയിരിക്കുന്നു.

"ഇവിടെയിക്കാലം നിങ്ങളെപ്പരി നിൻറു വൻറു-
തവിടവുമെനക്കച്ചൊല്ലീടാരുടെ തനയരെൻറും
അവനിനായകനു മൈന്തനാകിന തേവതേവ-
നവളിളു വിചാരിക്കക്കേട്ടനന്തരം ചിരിത്തുരൈത്താൻ."

ഇതു രാമചരിതം നൂററിരുപത്തൊൻപതാംപടലത്തിലുള്ള ഒരു പാട്ടാണ്. ഇതിൽ ഇവിടെ, അവനിനായകന്, വൻറുതു് ഈ വാക്കുകൾ തമിഴല്ല; പഴയ മലയാളമാണ്. കണിയാർകളംപോർ മുതലായ വില്ലടിച്ചാൻപാട്ടുകളിൽ ഇത്തരത്തിലുള്ള പ്രയോഗങ്ങൾ കാണുകയില്ല. വൻറുതു് എന്ന രൂപം പ്രത്യേകിച്ചും പരിശോധിക്കേണ്ടതാണ്. തമിഴിൽ 'വന്തു' എന്നേ വരൂ. 'വന്തു' മലയാളത്തിൽ 'വന്നു'വായി മാറിയതിനുമേൽ കവികൾ പാട്ടുകളിൽ ദ്രാവിഡച്ഛായ കലത്തുവാൻ വേണ്ടി സൃഷ്ടിച്ച രൂപാന്തരമാണ് വൻറു എന്നുള്ളതു്. തമിഴിലെ 'എൻറു' മലയാളത്തിൽ എന്നു എന്നാകും. പഴയ പാട്ടുകളിൽ എൻറു തന്നെ പ്രയോഗിച്ചിട്ടുള്ളതായും കാണും. എന്നാൽ ആ വഴിപിടിച്ച് 'വന്തു' വൻറു ആക്കുന്നതു് ഒരു വലിയ സാഹസമാണ്. ഇത്തരത്തിലുള്ള സ്വാതന്ത്ര്യങ്ങൾ രാമചരിതം, ഉണ്ണുനീലിസന്ദേശം, നിരണംകൃതികൾ ഇവയിൽ സുലഭങ്ങളാണ്. അക്കാര്യം പോകട്ടെ. തിരുവിതാംകൂർ ക്യൂറേറർ ആപ്പീസിൽനിന്നു പ്രകാശനംചെയ്ത രാമചരിതത്തിൽ നൂററിമുപ്പത്തൊന്നാംപാട്ടിൽ "വൃത്തലക്ഷണപ്പിഴകളും അത്ഥച്ഛേച്ഛയില്ലായ്മയും" കണ്ടതുകൊണ്ടു പ്രകടനാധികൃതന്മാർ അതിനെ "താഴെ കാണുന്നപ്രകാരത്തിൽ തിരുത്തിയാൽ ശരിയാകുമെന്നു തോന്നുന്നു" എന്നുള്ള മുഖവുരയോടുകൂടി ഇങ്ങനെ ഭേദപ്പെടുത്തി:—

"അണയ്ന്തവളമ്മന്നനൊടിവണ്ണമറിയിത്താൾ
അണങ്കുമവനന്തകനിരാവണനുടേ പിൻ
പിറന്ന തയ്യൽ ചൂപ്പ്ണക ഞാനെമ്പതും നിങ്ങൾ
പിണക്കമെതു നമ്മിലരുതെന്നുമറിയേണ്ടും.
പിണങ്കുമവളീനങ്കകകണതചചരിയ-
പ്പിയ്ച്ചെഴുന്നു പിണങ്കളതിരം പെരിയ വായെ-
പ്പിളന്റ മേന്മേൽ പിഴയ്ക്കുമെന്നും വാതെഴകിൽ വാണാൾ-
ക്കിതം കറയുമതുചെയ്യമെന്നുമിരുവീക്കും"

ഈ പാഠം ഗ്രന്ഥത്തിൽ കണ്ട പാഠത്തെപ്പോലെതന്നെ സ്ഖലിതജടിലമാണു്. ഇതിൽ എതുകയില്ല; മോനയില്ല; "വൃത്തലക്ഷണപ്പി

ഴയും അൎത്ഥച്ചേൎച്ചയില്ലായ്മയും" ധാരാളമായുണ്ടുതാനും. എൻെറ കൈവശമുള്ള ആദൎശഗ്രന്ഥത്തിൻെറ അവലംബത്തോടുകൂടി ഈ പാട്ടിൻെറ ശരിയായ പാഠമെന്തെന്നു നിങ്ങളെച്ചൊല്ലിക്കേൾപ്പിക്കാം:—

"അണൈന്തവളമ്മന്നനൊടിവണ്ണമുരചെയ്താ-
ളനങ്കകണതച്ചരിയ പിച്ചെഴുന്നനേകം
പിണങ്കളുതിരും പെരിയ വാ തുറന്നു ചാല-
'പ്പിഴയ്ക്കു മന്നവാ! നിനവിതൊന്നറിയവേണ്ടും;
പിണങ്കമവരന്തകനിരാവണനവൻപിൻ
പിറന്നതയ്യൽ ചൂൎപ്പണക ഞാനെന്നൊടു നിങ്ങൾ-
ക്കിണങ്കമതു നന്നില; യല്ലാതൊഴികിൽ വാണാൾ-
ക്കിതംകറയും,മേതുചെയ്തുമെൻറുമിരുവീരും."

അവൾ (അണഞ്ഞു) സമീപിച്ച് (മന്നനോട്) ശ്രീരാമനോടു പറഞ്ഞു. (അനങ്കകണ=അനംഗൻെറ കണ. തച്ച്) കാമബാണത്തിൻെറ പ്രഹരമേററു് അസാധാരണമായ കാമോന്മ്ദത്തു് (എഴുന്നു്) പൊങ്ങി, പല ശവങ്ങൾ ഉതിരുന്ന വലിയ വായ്പൊളിച്ചാണു് അവൾ നിലകൊണ്ടതു്. പറഞ്ഞു ആ രാക്ഷസി. 'പിഴചെയ്യുന്ന രാജാവേ! അങ്ങു് ഈ സന്ദേശം അറിയേണ്ടതുണ്ടു്. പിണങ്ങുന്നവൎക്കു് അന്തകനായ രാവണൻെറ കനിഷ്ഠസഹോദരിയായ ശൂൎപ്പണഖയാണു് ഞാൻ; എന്നോടു് ഇണങ്ങുന്നതാണു് നിങ്ങൾക്കു നല്ല നില; അല്ലാതെ ഒഴിയുകയാണെങ്കിൽ നിങ്ങളുടെ (വാണാൾ) ആയുസ്സിനു ഹിതം കറയും. (നിങ്ങൾ ക്ഷണത്തിൽ മരിക്കുമെന്നൎത്ഥം.) ഏതുകാൎയ്യംചെയ്തിട്ടും നിങ്ങൾ ദീൎഘായുസ്സുകളായിരിക്കുവിൻ." ഇതാണു് മേലുദ്ധരിച്ച പാട്ടിൻെറ അൎത്ഥം. ഈ പാഠം ഞാൻ കണ്ടുപിടിച്ചതു് ആദൎശഗ്രന്ഥത്തിൻെറ അനുഗ്രഹംകൊണ്ടല്ലേ?

ഈ വസ്തുത ഉണ്ണുനീലിസന്ദേശത്തിൽനിന്നുകൂടി ഒന്നുരണ്ടുദാഹരണങ്ങൾ ഉദ്ധരിച്ചു വിശദീകരിക്കാം.

"അഴപ്പാൾ നീ ചെൻറനുപമഗുണാമല്പസംബദ്ധമദ്ധ്യാം
തുപ്പാപ്പൂർവാണ്ണവനിമദനാ! തീവ്രശോകാഭിരാമാം
കോപ്പാൎന്നീടും കചഭരനതാം ചേൽപൊരുങ്കണ്ണിയെക്ക-
ണ്ടപ്പൂമാതോടഴകിലറിയിപ്പിപ്പതിവണ്ണമെല്ലാം"

എന്നു് ഉണ്ണുനീലിസന്ദേശത്തിൽ ഒരു ശ്ലോകമുണ്ടു്. ഇതിൽ 'കോപ്പാൎന്നീടും' എന്ന പദം തെററാണെന്നു കണ്ടുപിടിക്കുവാൻ വലിയ പ്രയാസമൊന്നുമില്ല. കാട്ടുന്നതിനു പകരം ദ്വിതീയാക്ഷരപ്രാസമാത്രമാണ് എന്നും പാട്ടെന്നതു് ആക

കയില്ലെന്നും ലീലാതിലകത്തിൽതന്നെ വിധിയുണ്ട്. അപ്പോൾ ഒന്നാം പാദത്തിലെ 'അപ്പോളി'ന്റ മൂന്നാംപദത്തിൽ കോപ്പാന്നീടും എന്നായിരിക്കുകയില്ല, പ്രാസദീക്ഷയുള്ള ഒരു മഹാകവിയുടെ പ്രയോഗം എന്നു നമുക്ക് ഊഹിക്കാം. എന്റെ കൈവശമുള്ള ഗ്രന്ഥത്തിൽ താഴെകാണുന്ന പാഠമാണ് പ്രസ്തുത ശ്ലോകത്തിന്റെ ഉത്തരാർദ്ധം.

"ചെപ്പാന്നീടും കുചഭരനതാം ചേൽപൊരുങ്കണ്ണിയെക്ക-
ണ്ടപ്പൂമാതോടഴകിലരുളിച്ചെയ്യുതിവ്വണ്ണമെല്ലാം."

ആന്ന് എന്നാൽ ഒത്ത എന്നർത്ഥം; ചെപ്പുപോലെയുള്ള എന്നു കവിവിവക്ഷ. "ചെയ്യുതിവ്വണ്ണമെല്ലാം" എന്ന പാഠത്തിനു അന്ത്യപ്രാസഭംഗിയുമുണ്ട്.

ഈ ശ്ലോകത്തിൽ കാണുന്ന പാഠഭേദങ്ങൾ നിസ്സാരങ്ങളാണ്. മറെറാരു ശ്ലോകം മുദ്രിതപുസ്തകത്തിൽനിന്ന് ഉദ്ധരിക്കാം.

"മാറെററും നല്ലനകകലശം വെൻറ പോർകൊങ്കതാങ്ങി-
ക്കാറെററാടാട്ടം നളിനമിഴിയാൾ പോന്നു നിന്മുമ്പിൽവന്ന്
കോൽത്തേനാലും മൊഴി ചെറുതുരച്ചെന്നക്കുട്ടത്തിനിന്നെ-
പ്പോററീ! വൈകിച്ചരുളുകിലെനിക്കൊട്ടു വല്ലായ്മചാല."

ഇതിലെ ഉത്തരാർദ്ധത്തിന്റെ സുബദ്ധമായ പാഠം താഴെക്കാണുന്നതാണ്.

"കോറെറൻവെല്ലംമൊഴി ചെറുകരച്ചേന്ന കട്ടത്തി നിന്നെ
പ്പോററീ വൈകിച്ചരുളുകിലെനിക്കൊട്ടു വല്ലായ്മയുണ്ട്."

ഈ പാഠം ഞാൻ എന്റെ ശിവവിലാസം എന്ന ഉപന്യാസത്തിൽ പ്രസംഗവശാൽ എടുത്തുകാണിച്ചിട്ടുണ്ട്, ഈ കട്ടത്തിയാണ് ശിവവിലാസത്തിൽ പ്രസ്തുതനായ കായംകുളം കേരളവർമ്മരാജാവിന്റെ പത്നി. കട്ടത്തി സംസ്കൃതീകരിച്ചപ്പോൾ ഉച്ചസ്ത്രീയായി. "കുടിലഭുഗധ ഉച്ചസ്ത്രീതി നാമ്നാ പ്രസിദ്ധാ" എന്നു ദാമോദരച്ചാക്കിയാർ മേല്പടി കാവ്യത്തിൽ ആ സ്ത്രീരത്നത്തെ വർണ്ണിക്കുന്നു. അവരുടെ പുത്രിയാണ് ചെറുകര ഉണ്ണിയാടി. തിരുവനന്തപുരത്തു രാജകീയമഹാപാഠശാലയിൽ സംസ്കൃതാദ്ധ്യാപകനായ വിദ്യാഭൂഷണൻ വെങ്കട്ടരാമശർമ്മ കുറെക്കൊല്ലങ്ങൾക്കുമുൻപു വാലും തലയുമില്ലാത്ത ഏഴു താളിയോലകൾ ഒരു ഗ്രന്ഥപ്പുരയിൽനിന്നു കണ്ടെടുത്തു. ആ ഓലകളാണ് ഞാൻ നിങ്ങളെ ഈ സദസ്സിൽ ഇതാ കാണിക്കുന്നത്. ഏഴേ ഏഴ് ഓലകൾമാത്രം. എന്റെ പ്രിയസുഹൃ

ത്തും പണ്ഡിതവരേണ്യനുമായ ശ്രീമാൻ ഈ. വി. രാമൻനമ്പൂതിരി ഈ ാലകം പരിശോധിച്ചു് ഒരു പ്രൌഢഗംഭീരമായ ഉപന്യാസം 1112 ചിങ്ങം 30-ാംനു-യിലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്. ശിവവിലാസത്തെപ്പററി ഉപന്യാസമെഴുതിയകാലത്തു് എനിക്കുണ്ടായിരുന്ന ചില സംശയങ്ങളെ പാടേ പരിഹരിക്കുന്നതിനു് ഈ ാലകം തികച്ചും പര്യാപ്തങ്ങളായിട്ടുണ്ടു്. ഇവയിൽ അടങ്ങീട്ടുള്ളതു്, ശിവവിലാസത്തിൻെറ നിർമ്മാതാവായ ദാമോദരച്ചാക്കിയാർതന്നെ ക്രി: പി: പതിന്നാലാംശതകത്തിൻെറ ഉത്തരാർദ്ധത്തിൽ രചിച്ചിട്ടുള്ള മനോഹരമായ ഒരു ഭാഷാചമ്പുവിൻെറ ഒരു ഭാഗമാണു്. ശിവവിലാസത്തിലെ നായികയായ ഉണ്ണിയാടിയെ ഇതിലും,

“ചെറുകലശവിലാസംചേന്ന മാലസ്തനാഢ്യം
നിറുകയിൽ വനിതാനാം ന്യസ്തപാദാരവിന്ദം
ചെറുകരനിലയം ചേന്നീടുമെന്നുണ്ണിയാടീ

*  *  *  *

ഇളമുലയിണ ചീർത്തിട്ടാകുലാഭോലമധ്യം
തളിരൊളിപെറുമംഗം താവകം വെൽവുതാക

വികാസിപത്മപ്രതിമാനനേത്രേ!
ന കേവലം നിൻവദനേന്ദുരേവ
വിലാസമീടും പുകഴുണ്ണിയാടീ!
കലാസമഗ്രാ നിയമേന നീയും.”

എന്നീപദ്യങ്ങളിൽ കവി സ്മരിച്ചിട്ടുണ്ടു്

താരാപതിദലംചേന്ന ചാരുകോടീരഭാസുരം
താരാലതിതരാം ചാർത്തി വാരാളും കബരീഭരം;

കാമൻതൻമേനി നീററിൻെറ തീ മിന്നും നിടിലേക്ഷണം
മരോന്മേഷമിയററിൻെറ ചാരുഫാലവിശേഷകം

കരാൽനിറമിയലേൻെറാ നിരാകുലവിലോചനം.
മെരിണ്ടുപാല നീളം ചേന്നിരുണ്ട നയനാംബുജം.”

ഇത്യാദി മനോഹരങ്ങളായ അനേകം പദ്യങ്ങൾ ഈ കൃതിയിലുള്ളവയാണു്. ഈ ചമ്പുവിൻെറ ബാക്കി ഏടുകൾകൂടി കിട്ടുവാൻ ചെയ്യുന്ന പരിശ്രമം പാഴ്വേലയാണെന്നു് ഏതു സഹൃദയൻ—ഏതു ഭാഷാഭിമാനി—ഏതു മനുഷ്യഹൃദയമുള്ള കേരളീയൻ—ജല്പിക്കും? ഇത്തരത്തിൽ അനാസ്ഥ

മവൃത്തത്തിലുള്ള, പുളകോൽപാദകങ്ങളായ പഴയ ഭാഷാശ്ലോകങ്ങൾ ഞാൻ വേറെയും കണ്ടിട്ടുണ്ട്. താഴെക്കാണുന്ന പദ്യങ്ങൾ ഒരു വാസവദത്താവർണ്ണനത്തിൽ ഉൾപ്പെട്ടവയാണ്.

"നീർകൊണ്ട നീലജീമൂതം വെരുളും കരുൾമാലയും,
ഏററ തിങ്കളുടേ കീററു തോററിയങ്ങിന നെററിയും,
മുരിക്കിൻമലർ തൻകാന്തി ഒരിക്കുന്നധരോഷ്ഠവും,
പർവ്വചന്ദ്രന പോരുന്ന ഗർവ്വൊഴിച്ച മുഖാംബുജം
ഇണ്ടമാലകന്നക്കേപോയ് നീണ്ടുരുണ്ട ഭുജദ്വയം"

ഇത്യാദി.

"ഘോരത തടവിന സൂകരപംക്തിക-
ളൂററങ്കോലും തേററയിലാക്കി
കത്തിയകത്തു തകൎത്തുപൊടിച്ചു."

എന്നൊരു ഭാഗം പ്രകാശിതമായ ഭാഷാനൈഷധചമ്പുവിലുണ്ട്. ഊററയ്ക്കിടുക എന്നതിനു മയംവരുത്തുക എന്നൎത്ഥമുണ്ടെന്നും, അതുകൊണ്ട് ഊററംകോലും എന്നാൽ മിനുസമുള്ള എന്നായിരിക്കും കവിയുടെ ആശയമെന്നും, പ്രാഞ്ജലിവ്യാഖ്യാനത്തിൽ ശ്രീമാൻ പാട്ടത്തിൽ പത്മനാഭമേനോൻ ഊഹിച്ചതു ആദൎശഗ്രന്ഥങ്ങളുടെ അലബ്ധിനിമിത്തം മാത്രമാണ്. പിന്നീട്ട ഞാൻ കണ്ടെത്തിയ താളിയോലഗ്രന്ഥത്തിൽ 'ഊററങ്കോലും' എന്ന പാഠമാണ് കാണുന്നതു് എന്നു ഞാൻ പരിഷത്ത്രൈമാസികത്തിൽ പ്രസിദ്ധീകരിച്ച ഒരു ഉപന്യാസത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. മലപോലെയുള്ള അൎത്ഥഗ്രഹണവിഘ്നം എത്ര ക്ഷണത്തിൽ അന്തൎദ്ധാനംചെയ്തു!

അബദ്ധങ്ങളായ പാഠങ്ങൾ സുബദ്ധങ്ങളാക്കേണ്ടതുസംബന്ധിച്ച മറെറാരു ദൃഷ്ടാന്തംകൂടി എടുത്തു കാണിക്കാം. കൃഷ്ണഗാഥയിൽ ഗോവൎദ്ധനയാഗഘട്ടത്തിൽ,

"ഗോവൎദ്ധനത്തോടു യാചിച്ചു നില്പിതി-
ങ്ങാപത്തെപ്പോക്കുവാൻ നിങ്ങളെല്ലാം.
വാനവർനായകൻ തന്നുടേ പൂജയേ
മാനിച്ചുകൊണ്ടതിവൻതാനല്ലോ.
ഇണ്ടലെപ്പോക്കീട്ടു പാലിച്ചുകൊള്ളും താൻ;
കണ്ടുതെയാണ്ടവൻ പിണ്ഡത്തിന്നും."

എന്നാണ ശ്രീമാൻ കെ. ഗോവിന്ദപ്പണിക്കർ പ്രസാധനംചെയ്ത പുസ്തകത്തിൽ കാണുന്നതു്. ഇവിടെ കണ്ടമെന്നല്ല ശുദ്ധമായ പാഠം. ഡോക്ടർ ഗുണ്ടർട്ട് "കണ്ടത്തെയാണ്ടവൻ പിണ്ഡത്തിനും" എന്നു് ആ വരി തൻെറ നിഘണ്ടുവിൽ ഉദ്ധരിക്കുകയും കണ്ടം=പ്രേതത്തെ മൂടുന്ന തുണിയിൽനിന്നു് അവകാശി കണ്ടിച്ചെടുക്കുന്ന തുണിക്കഷണം എന്നു് അൎത്ഥം പറകയുംചെയ്തു. കണ്ടവും പിണ്ടവുംതന്നെയാണു് കവിപ്രയുക്തങ്ങളായ പദങ്ങൾ. കണ്ടമെന്നാൽ നിലം; വസ്തുവകകൾ. വസ്തുവകകൾക്കു് അവകാശിയായിത്തീരുന്നവൻ പിണ്ഡപ്രദാനം മുതലായ അപരക്രിയകൾ ചെയ്യുന്നതിനു കടമപ്പെട്ടവനെന്നാണു് ഈ പഴമൊഴിയുടെ അൎത്ഥം. പ്രകൃതത്തിൽ ഗോവൎദ്ധനത്തെ നാം യാഗംകൊണ്ടു് ആരാധിച്ചു; ദേവന്മാൎക്കു നല്കിവന്ന ഉപഹാരങ്ങൾ ഈ പൎവ്വതത്തിനു നല്കി. അവരിൽനിന്നു്, തന്നിമിത്തം വരുന്ന ഉപപ്ലവങ്ങളിൽനിന്നു നമ്മെ രക്ഷിക്കേണ്ടതു് ഇവൻെറ ധൎമ്മമാണു് എന്നു താൽപൎയ്യം. "കണ്ടത്തെയാണ്ടവൻ" എന്ന പാഠത്തിനു് അൎത്ഥവുമില്ലല്ലോ. ഇങ്ങനെ പഴയഗ്രന്ഥങ്ങൾ സംഭരിക്കാമെങ്കിൽ എത്രയെത്ര സന്ദേഹങ്ങൾക്കു നമുക്കു നിവൃത്തിനേടാം? മുദ്രിതപുസ്തകങ്ങൾ പതിപ്പിക്കുന്ന അജ്ഞാനാഗൎത്തങ്ങളിൽനിന്നു നമ്മെ കരയേററുവാൻ അവയ്ക്കല്ലാതെ കഴിവുണ്ടോ?

ഓരോ കവിക്കും പൂൎവ്വകവികളോടുള്ള കടപ്പാടു് എത്രമാത്രമുണ്ടെന്നു ശോധനചെയ്യുന്നതു് ഒരു രസകരമായ സാഹിതീവ്യവസായമാണു്; അതിനെയും ഗവേഷണത്തിൻെറ ഒരു മുഖമായി കരുതുന്നതു് അനുചിതമല്ല.

"വിബുധപതിയൊടു നിശിചരാലയം വെന്തോരു
വൃത്താന്തമെല്ലാമറിയിച്ചുകൊള്ളുവാൻ
അഹമഹമികാധിയാ പാവകജ്വാലക-
ളംബരത്തോളമുയൎന്നു ചെന്നൂ മുദാ."

എന്നൊരു വൎണ്ണനം എഴുത്തച്ഛൻെറ അദ്ധ്യാത്മരാമായണം സുന്ദരകാണ്ഡത്തിലുണ്ടു്. 'നടുങ്ങി രാജാക്കന്മാരുരഗങ്ങളെപ്പോലെ' എന്ന ബാലകാണ്ഡത്തിലെ വൎണ്ണനത്തിനു് ആ മഹാകവിമൂൎദ്ധന്യൻ നിരണത്തു രാമപ്പണിക്കരോടു കടപ്പെട്ടിരുന്നതുപോലെ പ്രസ്തുതവൎണ്ണനത്തിനു് ആരോടെങ്കിലും കടപ്പെട്ടിട്ടുണ്ടോ? ഇല്ലെന്നു തീൎത്തുപറയുവാൻ പാടില്ലാത്ത വിധത്തിലാണു് കൃഷ്ണഗാഥയിലെ,

"ഭീമങ്ങളായുള്ള ധൂമങ്ങളന്നേരം
വ്യോമത്തിലെങ്ങുമേ പോന്നുനിന്നു
നാകത്തിൽച്ചെന്നങ്ങു വാസവൻതന്നോടു
വേഗത്തിൽച്ചൊല്ലുവാനെന്നപോലെ"

എന്ന വരികൾ പ്രകാശിക്കുന്നതു്. എന്നാൽ ഒരു പ്രകടമായ വ്യത്യാസം കാണുന്നതു് എഴുത്തച്ഛന്റെ മേന്മയ്ക്കു കാരണമാണെന്നും പറയേണ്ടിയിരിക്കുന്നു. ഖാണ്ഡവദാഹത്തിൽ അഗ്നിക്കു തക്ഷകരക്ഷകനായ ദേവേന്ദ്രൻ ശത്രുവാണു്; അദ്ദേഹത്തിനോടു ദാഹകഥ അഗ്നിപൊന്തിച്ച ധൂമങ്ങൾ ചെന്നു പറയുക എന്നുള്ളതു സ്വാഭാവികമാണോ? താൻ തന്നെ ശത്രുവിനു തന്റെ ലാഭത്തെപ്പററി അറിവുകൊടുക്കുക എന്നതു സംഭാവ്യമാണോ? അല്ലല്ലോ. എന്നാൽ, ഹനുമാന്റെ വാലിൽനിന്നു പൊങ്ങിയ അഗ്നിജ്വാലകൾ, രാവണത്രസ്തനായ ദേവേന്ദ്രനോടു ലങ്കാദഹനത്തെപ്പററി അറിയിക്കുവാൻ വെമ്പുന്നതു് അത്യന്തം സമുചിതമാകുന്നു. പ്രായേണ പാദപൂരകമായ 'മുദാ' എന്ന പദം എത്ര അൎത്ഥവത്തായാണു് എഴുത്തച്ഛൻ പ്രയോഗിച്ചിരിക്കുന്നതെന്നു പരിശോധിക്കുക എത്ര ക്ഷോദക്ഷമമാണു് എഴുത്തച്ഛന്റെ വൎണ്ണനം! അദ്ധ്യാത്മരാമായണം! മൂലത്തിൽ ഈ അലങ്കാരപ്രയോഗമോ അനലശിഖകളുടേയും അനിലസുതഹൃദയത്തിന്റേയും വിഷ്ണുപദഗമനമോ, ഭ്രതിപരിപൂൎണ്ണമായ ലങ്കാദഹനാനന്തരവും ഭ്രതിപരിപൂൎണ്ണമായിത്തീൎന്ന അവസ്ഥയോ ഒന്നുമില്ല.

"ഉൽപ്ലുത്യോൽപ്ലുത്യ സന്ദീപ്തപുച്ഛേന മഹതാ കപിഃ
ദദാഹ ലങ്കാമഖിലാം സാട്ടപ്രാസാദതോരണാം.
ഹാ നാഥ താത പുത്രേതി ക്രന്ദമാനാസ്സമന്തതഃ
വ്യാപ്താഃ പ്രാസാദശിഖരേഷ്വാരൂഢാ ദൈത്യയോഷിതഃ
ദേവതാ ഇവ ദൃശ്യന്തേ പതന്തഃ പാവകേഽഖിലാഃ"

എന്നുമാത്രമേ ആ ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നുള്ളു. 'ദേവതാ ഇവ ദൃശ്യന്തേ' എന്ന ഉപമയ്ക്കു് അദ്ദേഹം,

"കാശ്ചിദഗ്നിപരീതേഭ്യോ ഹൎമ്മ്യേഭ്യോ മുക്തമൂൎദ്ധജാഃ
പതന്ത്യോ രേജിരേഽഭ്രേഭ്യസ്സൗദാമിന്യ ഇവാംബരാൽ"

എന്നു വൎണ്ണിക്കുന്ന വാല്മീകിമഹൎഷിയോടു കടപ്പെട്ടിട്ടുമുണ്ടു്. മുക്തമൂൎദ്ധജകളായ രാക്ഷസസ്ത്രീകളെ അഭ്രങ്ങളിൽനിന്നു പതിക്കുന്ന വിദ്യുല്ലതകളോടുപമിക്കുന്ന ആദികവീശ്വരൻ എവിടെ? ഹൎമ്മ്യശിഖരങ്ങളിൽനിന്നു രാക്ഷ

സസ്ത്രീകം ദേവതകളേപ്പോലെ പതിക്കുന്നു എന്നുമാത്രം പറഞ്ഞു്, പാവ കനിലുള്ള പതനത്തിനു യാതൊരു ഉപപത്തിയും കല്പിക്കാതെ ചരിതാത്ഥനായി മുന്നോട്ടു പോകുന്ന അദ്ധ്യാത്മരാമായണകാരനെവിടെ? ഒന്നു പൂർണ്ണചന്ദ്രൻ; ഒന്നു മിന്നാമിനുങ്ങ്.

ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിൽ,

"വരുന്ന ഗോപാലനിതംബിനീനാം
കരം പകന്നാശു വിളങ്ങി കൃഷ്ണൻ,
വിരിഞ്ഞ പുഷ്പങ്ങളിലങ്ങുമിങ്ങും
വിരഞ്ഞു മണ്ടുന്നൊരു വണ്ടുപോലെ"

എന്നൊരു ശ്ലോകമുള്ളതു നിങ്ങളിൽ പലരും കേട്ടിരിക്കുമല്ലൊ. ഇതു മേല്പുത്തൂർ ഭട്ടപാദരുടെ നാരായണീയത്തിലെ,

"ഭവദപുഃസ്പശനകൗതുകേന
കരാൽ കരം ഗോപവധൂജനേന
നീതസ്തദാതാമ്രസരോജമാലാ-
വ്യാലംബിലോലംബതുലാമലാസീഃ"

എന്ന ശ്ലോകത്തിന്റെ ക്ഷീണമായ ഒരനുകരണംമാത്രമാണു്. സുന്ദരികളായ ഗോപസ്ത്രീകളുടെ കരതലങ്ങളെ വിരിഞ്ഞ പുഷ്പങ്ങൾ എന്നു് ഉല്ലേഖനം ചെയ്താൽ മതിയോ? ആസമന്താൽ ശോണങ്ങളായ താമരപ്പൂക്കൾ എന്നതന്നെ വർണ്ണിക്കേണ്ടതല്ലേ? വർണ്ണനത്തിനല്ലേ അവിടെ പ്രാധാന്യം കല്പിക്കേണ്ടതു്? കഞ്ചൻനമ്പ്യാരുടെ വിവത്തനത്തിൽ മൂല ശ്ലോകത്തിലെ ആശയം എത്രമാത്രം ചോൎന്നുപോയിരിക്കുന്നു! ഭട്ടതിരിതന്നെയാണു് ഈ ആശയത്തിന്റെ വിധാതാവു് എന്നു പറയുവാനും നിവൃത്തിയില്ല. എന്തെന്നാൽ കൃഷ്ണഗാഥയിൽ,

"കാർവ്വർണ്ണൻതന്നുടെ കൺമുനയന്നേരം
കാമിനിമാർമുഖം തന്നിൽ ചെന്നു,
മേളമിയന്നൊരു താമരപ്പൂക്കളിൽ
നീളേ നടക്കുന്ന വണ്ടുപോലെ"

എന്നൊരു ഭാഗം ഉണ്ടു്. കൃഷ്ണഗാഥ അനവധി മനോഹരങ്ങളായ ആശയരത്നങ്ങളുടെ അക്ഷയമായ ആകരമാകുന്നു. ഭട്ടതിരി കൃഷ്ണഗാഥ വായിച്ചിരുന്നില്ലെന്നു വിശ്വസിക്കുവാൻ പാടില്ലല്ലൊ. എന്നാൽ "ഭവദപുഃസ്പ

ശ്ന" ഇത്യാദി പദ്യം രചിക്കുമ്പോറം അതിലെ കല്പന പൂവ്വഗ്രന്ഥത്തിൽ നിന്നു മനഃപൂവ്വമായി അപഹരിച്ചു എന്നു പറയുവാൻ യാതൊരു സഹൃദയനും അവകാശമുണ്ടെന്നു തോന്നുന്നില്ല.

കേരളത്തിലെ ഓരോ ക്ഷേത്രത്തിലേയും ദേവന്മാരേയും ദേവതമാരേയും വന്ദിക്കുന്നതിനു പ്രാചീനന്മാരായ കവിപുംഗവന്മാർ പല പദ്യങ്ങളും രചിച്ചിട്ടുണ്ട്. അവയിൽ ഏറിയകൂറും ഇന്നും പ്രകാശിതങ്ങളായിട്ടില്ല. ചില പദ്യങ്ങറം ഉദ്ധരിക്കാം.

1. പരിയാരത്തു ശിവൻ.

ചൂഡാലാളിതവാരിരാശിസുകൃതം സ്വാഹാതപസ്സഞ്ചയ-
ക്രീഡാസ്ഥാനലലാട,മംഘ്രികടകവ്യാഖ്യാതശബ്ദാഗമം,
പ്രത്യക്ഷം പരിവാരനാമനി പുരേ പശ്യന്തു ഭക്താ ജനാഃ
പകപം കിഞ്ചന പാവ്വതീനയനയോർഭാഗ്യം ദരീദൃശ്യതേ."

വാരിരാശിസുകൃതം എന്നാൽ ഗംഗ; സ്വാഹാതപസ്സഞ്ചയം അഗ്നി. ശിവൻെറ അംഘ്രികടകം വാസുകിയാണെങ്കിലും വാസുകിയെ അനന്തനാക്കിക്കല്പിച്ചുകൊണ്ടുള്ള വണ്ണനം കവിസങ്കേതസിദ്ധമാകുന്നു. ശബ്ദശാസ്ത്രവ്യാഖ്യയായ മഹാഭാഷ്യത്തിൻെറ പ്രണേതാവായ പതഞ്ജലിഭഗവാൻ അജ്ജുനൻെറ അവതാരമെന്നാണല്ലൊ വെയ്പ്.

2. തിരുവാപ്പിൽ വിഷ്ണു.

ക്ഷീരസാഗരകുമാരികാഹൃദയവാരിജന്മകളഹംസമേ!
വാരുലാവിന നവാംബുദോദരനിറം കലന്ന രുചിരാകൃതേ!
നാരദാദിമുനിവൃന്ദവന്ദ്യ! നളിനായതേക്ഷണ! നമോസ്തു തേ
പാരിലെങ്ങുമരപൊങ്ങിനോരു തിരുവാപ്പുമന്ന കരുണാനിധേ!

3. കുമാരനല്ലൂർ ഭഗവതി.

ശോണാംഭോജാഭിരാമം തവ പദകമലം ദേവി! ദേവാസുരാണാം
നാനാശൃംഗാരരത്നോജ്ജ്വലമണിമകടീരാജിതം കൈതൊഴുന്നോൻ
പ്രാണാപായേ കൃതാന്തപ്പടവരവിലെനിക്കേകദാ കണ്ടുകൊറംവാൻ
ചേന്നാന്നീടുന്ന മന്ദസ്മിതമഹിമ കുമാരാലയംകോലുമമ്മേ!

4. വൈക്കത്തപ്പൻ.

മാരൻപൂമെയ് കരിക്കാ, മരിയ പുരമെരിക്കാ, മെരിക്കം ധരിക്കാം,
പാരീരേഴം ഭരിക്കാം പരിചിനൊടു മൂടിക്കാം, നടിക്കാം ചിതായാം,
ഗൗരിക്കംഗം പകുക്കാം, ഝടിതി കടുംതുടെക്കാളകൂടം കടിക്കാ-
മോരോന്നേവിസ്മയം നിന്തിരുവുരു തിരുവയ്ക്കത്തെഴും തിങ്കൾമൗലേ!

5. കൊടുങ്ങല്ലൂരമ്മ.

ഒടുങ്ങുന്നു പുണ്യം പ്രതിദിവസമായുസ്സമിതി നീ
തുടങ്ങൊല്ലാ ഖേദം മമ ഹൃദയമേ! കേളൊരു ഹിതം
നടുങ്ങൊല്ലാ തെല്ലും നതഹിതരതാ നമ്മെ വെടിയാ
കൊടുങ്ങല്ലൂർക്കാവിൽക്കുടിപതി കുരുംബാംബ തുണയാം.

ഇത്തരത്തിലുള്ള മുക്തകങ്ങൾ ഭാഷയ്ക്കു വേണ്ടെന്നും, അവ ലിഖിതങ്ങളായ താളിയോലകളോടുകൂടി നശിച്ചുപോകട്ടെ എന്നും പറവാൻ ഏതു ഭാഷാപ്രണയിക്കു ധാഷ്ട്യമുണ്ടാകും?

കഴിഞ്ഞ ഏതാനും കൊല്ലങ്ങളിലെ നിഷ്കൃഷ്ടമായ സാഹിത്യഗവേഷണത്തിന്റെ ഫലമായി നമുക്ക് ഒന്നാം കിടയിലുള്ള ഒട്ടുവളരെ സൽഗ്രന്ഥങ്ങൾ ലഭിച്ചിട്ടുണ്ട്. രാമചരിതം, കണ്ണശ്ശരാമായണം, കണ്ണശ്ശഭാഗവതം, കണ്ണശ്ശഭാരതം, ഭാരതമാല, ഭഗവൽഗീത, ശിവരാത്രിമാഹാത്മ്യം, കൗടലീയംഭാഷാഗദ്യം, ദൂതവാക്യംഭാഷാഗദ്യം, ബ്രഹ്മാണ്ഡപുരാണംഭാഷാഗദ്യം, ഭാഗവതംഗദ്യം, ഉണ്ണുനീലിസന്ദേശം, ലീലാതിലകം ഇവയെല്ലാം ആ കൂട്ടത്തിൽപെട്ട വാങ്മയങ്ങളാണ്. ഭാഷാഗദ്യത്തിന്റെ പിതാവ് വലിയകോയിത്തമ്പുരാൻതിരുമേനിയോ, ഗീവറുഗീസ്മാത്തനോ, അരിപ്പാട്ടു കൊച്ചുപിള്ളവാരിയരോ, വൈക്കത്തു പാച്ചുമൂത്തതോ അല്ല. പദ്യത്തിനെന്നപോലെ ഗദ്യത്തിനും ഭാഷയിൽ വളരെ പഴക്കവും പാരമ്പര്യവുമുണ്ട്. കൊല്ലം "564-ാമാണ്ടു മിഥുനഞായിറു പോകിൻറ നാളിൽ" "പരുവക്കൽ ഗൃഹത്തിൽ ഇരുന്ന ചെറിയനാട്ടു ഉണ്ണിരാമൻ" പകർത്തിയെഴുതിയ ദൂതവാക്യം താളിയോലഗ്രന്ഥം ഞാൻ കൊച്ചിഭാഷാപരിഷ്കരണക്കമ്മിററിയുടെ അദ്ധ്യക്ഷനെന്ന നിലയിൽ രാമവർമ്മഗ്രന്ഥാവലി മുപ്പത്തഞ്ചാമങ്കമായി പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. കൊല്ലം അഞ്ചാം ശതകത്തിലേയോ ആറാം ശതകം പൂർവ്വാർദ്ധത്തിലെയെങ്കിലുമോ ഭാഷാഗദ്യരീതി ആ പുസ്തകത്തിൽനിന്നു മനസ്സിലാക്കാം. ഇതാ അതിൽനിന്ന് ഒരു ഭാഗം,

"പിന്നെ ത്രൈലോക്യവിജയാത്ഥമായ് ദൈത്യകോടികളെ നിയോഗിച്ചാൻ മഹാബലി; പുറപ്പെടത്തുടങ്ങീതു അസുരഗണം. മഹാപത്മൻ, നികുംഭൻ, കാഞ്ചനാക്ഷൻ, കപിസ്കന്ധൻ, മേഘനാദൻ, ബലന്ധമൻ തുടങ്ങി പുറപ്പെടത്തുടങ്ങീതു. സിംഹികാതനയൻ രാഹു പുറപ്പെട്ടാൻ. മഹാബലിയുടെ പുത്രൻ സഹസ്രബാഹു രഥാധിരഥകോടിപ്പടയോടുകൂട ധ്വജങ്ങളും, അശ്വങ്ങളും, ആനത്തലവങ്ങളും എന്റെവമാദികളോടുകൂട അമരരാജധാനിയെ പ്രാപിച്ച് അമരകളോട പരാക്രമിക്കിന്റകാലത്തു സമത്ഥരാകിന ദൈത്യന്മാരുടെ ശരകന്താദി ആയുധവരങ്ങളാൽ പരിപീഡിതരായ് കെട്ടോടിപ്പോയിതു ദേവതാവഗ്ഗം. സ്വഗ്ഗൈശ്വര്യം മഹാബലിക്കായിതു."

എഴുതിയകാലം രേഖപ്പെടുത്തീട്ടുള്ള ഏടുകളിൽ എന്റെ അറിവിൽ പെട്ടിടത്തോളം ഈ താളിയോലഗ്രന്ഥത്തിനാണ് പഴക്കം അധികമായിക്കാണുന്നതു്. നിരണത്തു രാമപ്പണിക്കരുടെ കൃതിയാണെന്ന് ഊഹിക്കപ്പെടുന്ന ബ്രഹ്മാണ്ഡപുരാണം ഗദ്യത്തിന്റെ ഇപ്പോളുള്ള പ്രതി 648-ാമാണ്ടു ധനുമാസം 20-ാംനു- "ഞായറാഴ്ചയും മകവും പഞ്ചമിയും കൂടിയ അന്റു് എഴുതിക്കൂടിയതു്" ആണ്. തിരുവിതാംകൂർ ക്യൂറെ റററാപ്പ്രീസ്സിൽനിന്നു പ്രകാശിപ്പിച്ചിട്ടുള്ള ആ ഗ്രന്ഥത്തിൽനിന്ന് ഒരു ഭാഗം ഉദ്ധരിക്കാം.

"ദൂതൻ ചെന്റു കാശിനഗരത്തെ പ്രാപിച്ചു സിംഹാസനത്തിന്മേൽ ഇരിക്കിന്റ ഇരാജാവിനെച്ചെന്റു കണ്ടു ജ്യേഷ്ഠഭ്രാതാവു വസുമനാവു ചൊല്ലിവിട്ടതിനെ അറിയിച്ചാൻ. 'രാജാവേ! നിന്നുടെ ജ്യേഷ്ഠഭ്രാതാവു വസുമനാവു സ്വയംവരത്തിൽ നിന്റു അനേകം രാജാക്കളുടെ നടുവേവച്ചു ഭദ്രശ്രേണ്യനാകിയ ഹേഹയരാജാവിനാൽ തോൽക്കപ്പെട്ടു ഊൺ ഉറക്കമൊഴിഞ്ഞു മനോദുഃഖത്തോടുംകൂടി ഹേഹയരാജ്യത്തിനു ചെന്റു അവനെ കൊൽകതാൻ മരിക്കതാൻ ഇരണ്ടിലൊന്റു കല്പിച്ചിരിക്കിന്റിതു എന്നുമതിനാൽ നിന്തിരുവടിയും അവൻതിരുവടിക്കു സഹായം പററുമെന്റു തോന്റുകിൽ അതിനെ ചെയ്കിതു. നിന്തിരുവടിക്കവൻതിരുവടി ശത്രുവായിരിക്കിന്റതു.' എന്റിവണ്ണം ദൂതൻ ചൊല്ലക്കേട്ടു പ്രദ്രഥൻ ചൊന്നാൻ:—'കേഠംപ്പോയാക ദൂതാ! ഇപ്പൊഴുതെന്നുടെ പടയും ഞാനുംകൂടെ ഹേഹയനഗരത്തിനു ചെന്റു ഭദ്രശ്രേണ്യനേയും പുത്രനേയും പടയോടുംകൂടെക്കൊന്റെൻറിയേ ജ്യേഷ്ഠഭ്രാതാവിനെ നമസ്കരിക്കിന്റതുമില്ല. സത്യം പിഴച്ചേനാകിന്റമയാൽ. നീയും

വിരയെച്ചെൻറു ഹേഹയരാജ്യത്തിങ്കൽ പടയോട്ടംക്രടെ വരുമാറു കോസലരാജാവിനുണത്ത്'കെൻറതു കേട്ടു ദ്ദുതനുമവിടെനിൻറു പുറപ്പെട്ടു അയോദ്ധ്യയെ പ്രാപിച്ചു കോസലരാജാവിനു വൃത്താന്തമറിയിച്ചാൻ. അനന്തരം കോസലരാജാവു പട പുറപ്പെട്ടു കെൻറതിനാൽ സന്നദ്ധനായ് തേർമ്മേലേറി പുറപ്പെട്ടാൻ. അപ്പൊഴുതു ആന അലറിയും കുതിര ചറാലിയും തേരുരുംകയും കാലാംപ്പട ആർത്തും ശംഖുവിളിച്ചും പെരുമ്പറയുടെ നാദം കേട്ടും മേലിലോകം ചെകിടുപട്ടിതു. ഇപ്രകാരമേ ച്ചെപ്പട്ടത്തുകൊണ്ടു പടയോട്ടംക്രടെ പോകെത്തുടങ്ങിനാൻ. ഗംഗകടന്നു യമുന അതിക്രമിച്ചു ഗോമതി കടന്നു വിന്ധ്യപവ്വതത്തിന്നുടെ തെക്കേ താഴ്വരമേൽ നമ്മദയാകിൻറ നദിതീരത്തിങ്കൽ അഞ്ചു യോജന വിസ്താരമായ് വിട്ടു വിട്ടു ഇരുന്ന വനാന്തരം കാണായിതു. കാശിരാജാവും പടയും തനക്കു സഹായം പെണ്ണുവാനായ്ക്കൊണ്ടു വരിൻറവൻ അനേകന്തുറായിരം കാലാം യുദ്ധംചെയ്യകാലത്തു രുധിരംകൊണ്ടു പൊടി അടങ്ങുകയാലും അതിന്നുമുന്നം പുറപ്പെട്ടൊള്ള പൊടിപ്പറപ്പു കാററുന്തിക്കളകയാലും തങ്ങളേയും ശത്രുക്കളേയും അറിഞ്ഞു കലഹിക്കിൻറകാലത്തു മറുതലയെക്കണ്ടു വൈരംനിമിത്തമായ് ഞായംകെട്ടു കലഹിക്കത്തുടങ്ങിനാർ. * * * * അനന്തരം അപ്പൊഴുതു ആനപിണത്തിങ്കൽനിൻറും കുതിരപിണത്തിങ്കൽനിൻറും രാക്ഷസന്മാരുടെ ശരീരത്തിങ്കൽനിൻറും ഒഴുകിൻറ രുധിരംകൊണ്ടു യുദ്ധഭൂമിയുടെ നടുവേ വലിയിതൊരു ആറൊണ്ടായിതു. ആനത്തലവന്മാരാകിൻറതു ആമയായും, കുതിരപിണമാകിൻറതു മുതലയായും, തേരാകിൻറതു കപ്പലായും, അമ്പാകിൻറതു കെണ്ടമീനായും, ഗതയും വില്ലുമാകിൻറതു നികഴപ്പപ്പലകയായും, മനുഷ്യരുടെ തലമയിരാകിൻറതു കണ്ടിപ്പായിലായും, എല്ലാകിൻറതു ചറൽപ്പാറയായും, ഇറച്ചി ആകിൻറതു കിഴ്ച്ചേറായും, കടർമാലയാകിൻറതു കാഞ്ഞിപ്പോത്തായും, ഇപ്രകാരമേ ഒഴുകിൻറ രുധിരനദികണ്ടു ഇരണ്ടു തലയും വൈരം പെരുക്കയാൽ കലഹമിടച്ചു നില്ക്കിൻറകാലത്തു ഭീമാക്ഷനാകിൻറ രാക്ഷസൻ തന്നുടെ രാക്ഷസരോടു ചൊന്നാൻ. 'എന്തെടോ നിങ്ങംക്കു കടിപ്പാനൊള്ളിതല്ലയോ രുധിരം? മാനുഷന്മാർ നിങ്ങംക്കു തിന്മാനൊള്ളിതല്ലയോ? എന്തു നോക്കി നിൻറതു? രുധിരം കൊണ്ടു കടിച്ചു മനുഷ്യരേയും ആനയും കുതിരയും തിൻറു വസുമനാവിനേയും പുത്രനേയും പ്രദർനേയും പുത്രനേയും യുദ്ധത്തിൽ പിടിച്ചു

കെട്ടി എനിക്കു കൊണ്ടുവന്നു തരിക.' എൻറ ഭീമാക്ഷൻതാൻ ചൊല്ലക്കേട്ട രാക്ഷസപ്പട ഒക്കെ കരഞ്ഞു പുറപ്പെട്ടു. ഭൂവിങ്കൽ വടവാമുഖാഗ്നിയുടെ ജ്വാലകണക്കെ ഇരുന്നാ നാവുകൊണ്ടു നക്കി രുധിരവും പുരണ്ട നിലംകൂടെത്തിൻറ ശവങ്ങളും ഭക്ഷിച്ചു എൽപ്പു കടിച്ചു പരുമാറിൻറവർകളെ ആനയും തേരും കുതിരയും കാലാൾ പ്പടയും ഒൻറും ഇരണ്ടും അഞ്ചും പത്തും അൻപതും നൂറുംകൂട തങ്ങളുടെ കൈകൊണ്ടു വാരി പാതാളംപോലെ ഇരിക്കിൻറ വാ തുറന്നു എടുത്തിട്ടു ചവച്ചു രുധിരം കുടിച്ചു എൽപ്പു കടിച്ചു പരു മാറിൻറകാലത്തു കാശികോസലന്മാരുടെ പട ചത്തുശേഷിച്ചിതു."

നോക്കുക. എത്ര സമുജ്ജ്വലമായ വാക്യശൈലി! എത്ര സഹൃദ യാഹ്ലാദകമായ വചോധാര! 612-ൽ പകർത്തിയെഴുതിയ ഒരു ഗ്രന്ഥ മാണ് നിരണത്തു ശങ്കരപ്പണിക്കരുടെ ഭാരതമാല. ഭാഷയുടെ ഉൽപ ത്തിയേയും വളർച്ചയേയും സംബന്ധിച്ച് എത്ര അനർഘങ്ങളായ അറി വുകളാണ് ഇത്തരം ലിഖിതദിനരേഖകൾകൂടിയുള്ള ഏടുകളിൽനിന്നു ലഭിക്കുന്നതു്!

പ്രാചീനകാലത്തു പ്രചരിച്ചിരുന്ന പല പാട്ടുകളും ഇപ്പോൾ മൃതപ്രായങ്ങളായി തീൎന്നിരിക്കുന്നു. താഴെ കാണുന്ന ഏതാനും വരികൾ വീരമാൎത്താണ്ഡവൎമ്മമഹാരാജാവിൻറ ദിഗ്വിജയത്തെ അധികരിച്ചു സമ കാലീനനായ ഏതോ ഒരു കവി രചിച്ചിട്ടുള്ള ഒരു വഞ്ചിപ്പാട്ടിലുള്ള താണ്.

"കായങ്കുളത്തരചനെക്കണ്ടു മേലിൽപ്പൊറുക്കേണ്ടു;
കായങ്കുളം കളമാക്കിച്ചമയ്ക്കുന്നുണ്ടേ.
കപ്പമിന്നു നമുക്കാശു തീൎക്കണം നാമല്ലയാകിൽ-
ലിപ്പൊഴുതേ പടക്കോപ്പു കൂട്ടിടുന്നുണ്ടേ"

എന്നു മഹാരാജാവു ഗൎജ്ജിക്കുന്നു. കായങ്കുളംരാജാവു മറുപടി പറ കയാണ്.

"പത്തുദിക്കും കീൎത്തികേട്ട പത്മിയുക്കാവമൎന്നീടും
ഭദ്രകാളിയാണേ! കപ്പം തരികയില്ലേ.
അടനയ്മ്പും കഴക്കോലുമെടുത്തുടൻ വിരുതന്മാ-
രെടുത്തകാലത്തു കൊല്ലത്തെടുത്തിടേണം.
വെററിലയും പഴുക്കയുമല്ലാതെത്തിന്നുള്ള കോപ്പും
പറതിപ്പലകയും വെച്ചു മുറുക്കിക്കെട്ടി"

ഈ പാട്ട മുഴുവൻ കണ്ടുകിട്ടിയാൽ അതെന്തൊരു മഹാലാഭമായിരിക്കും! അമ്പലപ്പുഴ, തിരുവല്ല മുതലായ താലൂക്കുകളിലുള്ള സാഹിതീബന്ധുക്കൾ ഇക്കാര്യത്തിൽ ഉള്ളഴിഞ്ഞു ശ്രമിച്ചേ മതിയാകൂ.

ശിലാശാസനം, താമ്രശാസനം മുതലായ ശാശ്വതരേഖകൾ, താളിയോലഗ്രന്ഥങ്ങൾ, സ്ഥലപുരാണങ്ങൾ, ഐതിഹ്യങ്ങൾ ഇവയെല്ലാം ഗവേഷണത്തിന് ആധാരങ്ങളാകുന്നു. ഇവതമ്മിൽ യോജിക്കാതെ വരുമ്പോൾ "വിപ്രതിഷേധേ പൂർവ്വം കാര്യം" എന്ന ന്യായമനുസരിച്ചു പ്രവർത്തിക്കേണ്ടതാകുന്നു. സാമാന്യേന ശിലാശാസനംപോലെ പ്രമാണീഭവിക്കുന്ന ആധാരം മറെറാന്നുമില്ല. ന്യൂറ് ഊഹങ്ങളേക്കാൾ, അപ്രതിഷേധ്യമായ ഒരു രേഖയ്ക്കു പ്രാധാന്യമുണ്ടെന്നുള്ള വസ്തുത നാം മറന്നുപോകരുത്. ഒരു ഗവേഷകൻ വളരെ പ്രയാസപ്പെട്ടു ശേഖരിച്ചു പ്രകാശിപ്പിക്കുന്ന പ്രമാണങ്ങളെ പ്രക്ഷിപ്തങ്ങളെന്നുംമററും പറഞ്ഞ് അവഹേളിക്കുന്നവർ അവയെ എതിർക്കുവാൻ പുതിയ പ്രമാണങ്ങൾ കണ്ടുപിടിക്കുന്നതു ലോകത്തിന് ഒന്നുകൂടി ഉപകാരമായിരിക്കും.

ഗവേഷണപദ്ധതി കസുമാസ്തൃതമല്ല; കണ്ടകാകീർണ്ണമാണ്. ആ കാന്താരത്തിൽക്കൂടി സഞ്ചരിച്ചു വിജയംനേടണമെങ്കിൽ ചില സിദ്ധികൾ സ്വാധീനമാക്കേണ്ടതുണ്ട്. ഒന്നാമതു്, തമിഴിലും പഴയ മലയാളത്തിലും—വിശേഷിച്ചു ദക്ഷിണാപഥദേശചരിത്രത്തിലും—പരിനിഷ്ഠിതമായ പാണ്ഡിത്യം സമ്പാദിക്കണം. രണ്ടാമതു്, കേരളത്തിൽ സംസ്കൃതത്തിലും മലയാളത്തിലും പ്രണീതങ്ങളായ വിവിധഗ്രന്ഥങ്ങൾ നിരന്തരമായി പാരായണംചെയ്യണം. മൂന്നാമതു്, ഊഹാപോഹകശലത വികസിപ്പിക്കണം. തത്വദർശനമായിരിക്കണം ഗവേഷകൻെറ പരമലക്ഷ്യം; സ്വപക്ഷസ്ഥാപനമല്ല. ഒരു ഗ്രന്ഥം കോഴിക്കോട്ടുവെച്ചല്ല, കൊച്ചിയിൽവെച്ചാണ് രചിച്ചതെന്നു നാം സ്ഥാപിച്ചാൽ കോഴിക്കോട്ടുകാർ നമ്മെ പ്രഹരിക്കുകയോ കൊച്ചിക്കാർ നമുക്കു പാരിതോഷികം നല്കുകയോ ചെയ്യുകയില്ല. സത്യാന്വേഷണത്തിൽനിന്നുള്ള ലാഭം സത്യാന്വേഷണത്തിൽത്തന്നെ നിലകൊള്ളുന്നു. അതു നല്കുന്ന ആനന്ദം ആയിരം ഉറുപ്പികയ്ക്കു നല്കുവാൻ സാധിക്കുന്നതല്ല. രണ്ടു പക്ഷത്തേയ്ക്കും ഉതകാവുന്ന പ്രമാണങ്ങൾ ഏതു ഗവേഷകനും അറിയാവുന്നിടത്തോളം സമഗ്രമായി ഉദ്ധരിച്ചുകാണിക്കണം. "നാമൂലം ലിഖ്യതേ കിഞ്ചിന്നാപ്രമാണമപേക്ഷിതം" എന്നായിരിക്കണം അയാളുടെ മുദ്രാവാക്യം. സർവ്വോപരി ക്ലേശസഹിഷ്ണുത പരിശീലിക്കണം. പൊടിപിടിച്ച ഗ്രന്ഥങ്ങൾ തൊട്ടാൽ കയ്യും മെയ്യുമഴുക്കാകുമെന്നു ഭയപ്പെടരുതു്; നല്ല ഗ്രന്ഥങ്ങളിലെ

പൊടി ആനന്ദബാഷ്പംകൊണ്ടു കഴുകത്തക്കവണ്ണം നമ്മുടെ ഹൃദയം വിതാരതരളമാകണം. ഈ മനോഭാവത്തോടുകൂടി പഴയ ഗ്രന്ഥങ്ങളെ സമീപിക്കുവാൻ ഒരു പണ്ഡിതൻ സന്നദ്ധനല്ലെങ്കിൽ, അവന്റെ ഗവേഷണം അനുരൂപമായ ഒരു സാഹിത്യവ്യവസായമല്ല.

അല്ലയോ ഗവേഷകന്മാരേ! നമ്മെച്ചിലർ ഭ്രാന്തന്മാരെന്നും, മററു ചിലർ പുറകോട്ടുനോക്കികളെന്നും, വേറേ ചിലർ ഉണക്കശ്ശാസ്ത്രിമാരെന്നും, ഇനിയും ചിലർ ശവന്തീനികളെന്നും, അവരവരുടെ സരസ്വതീപ്രസാദത്തിനൊത്തവണ്ണം ചാരുകസേരകളിൽ കിടന്നുകൊണ്ട് അധിക്ഷേപിക്കാറുണ്ട്. ഭാഷാസാഹിത്യസാമ്രാജ്യത്തിന് ഇന്നുകാണുന്ന വിസ്തൃതി നാം ഉണ്ടാക്കിയതാണ്; ഭാഷാസാഹിത്യസമുദ്രത്തിന് ഇപ്പോഴുള്ള അഗാധത നമ്മുടെ നിസ്തന്ദ്രഖനനത്തിന്റെ ഫലമാണ്. നാം ശവന്തീനികളല്ല; മൃതസഞ്ജീവകന്മാരാണ്. കേരളത്തിന്റെ പഴമയാകുന്ന മഹാക്ഷേത്രത്തിന്റെ ഓരോ മുറിയും ഇന്നും താരതമ്യേന ഇരുളടഞ്ഞു കിടക്കുന്നു. അതിൽ എവിടെയെങ്കിലും ഒരു കോണിന്റെ മൂലയിൽ ഒരു കൊച്ചുകൈത്തിരി കൊളുത്തി മാതൃഭൂമിയെ നമുക്ക് ആരാധിക്കുവാൻ സാധിക്കുമെങ്കിൽ, നമ്മുടെ ജന്മം ചരിതാർത്ഥമായതായി നാം കരുതണം. ഈ ക്ഷേത്രത്തിൽ ഇതിന്റെ പേരിനും പെരുമയ്ക്കുമൊത്ത ഒരു ലക്ഷദീപമഹോത്സവംതന്നെ അചിരേണ ആഘോഷിക്കപ്പെടണം. പെട്ടും; സംശയമില്ല. അല്ലാതെ കേരളത്തിന്റെ ജ്യോതിസ്സ് ലോകത്തിൽ അതർഹിക്കുന്നരീതിയിലും പരിമാണത്തിലും ഒരിക്കലും പ്രകാശിക്കുന്നതല്ല. ആരുടെ ഏതുതരത്തിലുള്ള അവജ്ഞയേയും സഹിച്ച്, നാം ആ മഹോത്സവദിനത്തിന്റെ ഉദയത്തെ ത്വരിപ്പിക്കുക; കണ്ണും കരളും കൈയും, ആ ഉദ്ദേശ്യം നേടുവാൻ സമർപ്പിക്കുക. ഈശ്വരൻ നമ്മെ അനുഗ്രഹിക്കും.

വന്ദേമാതരം! ഭജേ കേരളം!



# II. ജീവത്സാഹിത്യം.

(പ്രൊഫസ്സർ പി. ശങ്കരൻനമ്പ്യാർ എം. ഏ)

സ്വാഭാവികമായ അഭ്യന്തരപ്രചോദനത്തിന്റേയും വിദേശസാഹിത്യപ്രസക്തിയുടേയും ഫലമായി മലയാളസാഹിത്യത്തിൽ അടുത്തകാലത്തു് ആവിർഭവിച്ചിട്ടുള്ള ഒരു പ്രസ്ഥാനവിശേഷമാണ് ജീവത്സാഹിത്യം. അനേകശതവർഷങ്ങളായി പുരാണകഥകളേയും പൗരാണികസങ്കേതങ്ങളേയും ഒരിക്കലും അവസാനിക്കാത്തവിധം ചർവ്വിതചർവ്വണം ചെയ്യുകാണുകയാൽ മനസ്സുമടുത്തവരും, തോന്നിയതു പറയുന്നതിൽ കൂസലില്ലാത്തവരുമായ ഏതാനും ചില ഉൽപതിഷ്ണുക്കളാണ് ജീവത്സാഹിത്യനാടകത്തിന്റെ സൂത്രധാരന്മാരായി രംഗപ്രവേശം ചെയ്തിരിക്കുന്നതു്. മലയാളകവികൾ ഇന്നും സംസ്കൃതത്തിലെ പഴയ സിദ്ധാന്തങ്ങൾക്കു് അടിമപ്പെട്ടു കിടക്കുകയാണെന്നും, തന്മൂലം ചുററുപാടുമുള്ള യഥാർത്ഥലോകത്തിൽനിന്നു പിന്തിരിഞ്ഞു കവിസൃഷ്ടമായ സങ്കല്പലോകത്തിൽ വിഹരിക്കുകയാണ് അവർ ചെയ്തുവരുന്നതെന്നും, സമകാലികമായ ജീവിതഗതിയെ പ്രതിഫലിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുവാൻ അവർ തങ്ങളുടെ പ്രതിഭയെ വിനിയോഗിക്കാതെ മനോധർമ്മസംഹാരിയായ മാമൂൽഭ്രമത്തിനു വിധേയരായി അധഃപതിച്ചുപോകുന്നു എന്നും മററുമാണ് ഇന്നു നാം കേൾക്കുന്ന ഒരാക്ഷേപം. ഇതു കേവലം പ്രകൃതിനിയമമനുസരിച്ചുതന്നെ പ്രതീക്ഷിക്കേണ്ടതായ ഒന്നാണെന്നു സ്വല്പം ആലോചിച്ചാലറിയാറാകും. ജീവിതത്തിലെന്നപോലെ, ജീവിതസന്താനവും ജീവിതസംബന്ധവുമായ സാഹിത്യത്തിലും ഒരു സമ്പ്രദായം അനുസ്യൂതമായി കുറേക്കാലം പ്രചരിച്ചുകഴിഞ്ഞാൽ പിന്നെ സ്വയമേവ ഒരു പ്രത്യാഘാതം (തിരിച്ചടി) ഉണ്ടാവുക എന്നതു പരിണാമക്രമത്തിൽ അനിവാര്യമാകുന്നു. രാമായണവും, മഹാഭാരതവും, കാളിദാസൻ ഭവഭൂതി മാഘൻ ശ്രീഹർഷൻ മുതലായവരുടെ കൃതികളും, സംസ്കൃതകവികളുടെ സാമാന്യസമ്പ്രദായങ്ങളും സങ്കേതങ്ങളും, സംസ്കൃതവൃത്തങ്ങളും മററുമെല്ലാം മലയാളസാഹിത്യത്തെ "കതിരകയറി"ത്തുടങ്ങിയിട്ടു നാളേറെയായിരിക്കുന്നു. അവയിൽ ആവേശം കൊണ്ടു മതിമറന്ന നമ്മുടെ കേരളീയകവികൾ അവരുടെ കണ്ണിനുമുമ്പിൽ കിടക്കുന്ന വാസ്തവലോകത്തെ കാണുന്നതേയില്ല; അവരുടെ ദൃഷ്ടി എപ്പോഴും പഴയതിലേയ്ക്കാണ് തിരിഞ്ഞിരിക്കുന്നതു്. അവർ "പിൻനോക്കി"കളാണ്. ഇങ്ങനെയായാൽ പോരാ, മലയാളകവികൾ ഇനിയെങ്കിലും "മുൻനോക്കി"കളായിത്തീരുവാൻ ശ്രമിക്കണം. നമുക്കിനിയുണ്ടാകേണ്ടതു്

"മുൻനോക്കിസ്സാഹിത്യ"മാണ്. ഏതുസാഹിത്യത്തിലേയും പ്രതിഭാശാലികളായ ആദികവികൾ അവരുടെ കൃതികളിൽ പ്രകാശിപ്പിച്ചിട്ടുള്ള ലോകം അവരുടെ കാലത്തുണ്ടായിരുന്നതുതന്നെയാണ്; അഥവാ അതിൽ കുറച്ചു മുമ്പുണ്ടായിരുന്നതായിരിക്കാം. എങ്ങനെയായാലും ആ ലോകം അവരുടെകാലത്തു സജീവമായിട്ടുള്ളതുതന്നെ ആയിരുന്നിരിക്കണമെന്നുള്ളതു നിസ്സംശയമത്രെ. എന്നാൽ അനന്തരകാലങ്ങളിലെ കവികൾ എന്തുകൊണ്ടാണ് അവരവരുടെ കാലങ്ങളിലുള്ള സജീവലോകത്തെക്കുറിച്ചെഴുതുന്നതിൽ വിമുഖരായിത്തീർന്നതു്? സാഹിത്യത്തിലെ പ്രതിപാദ്യവിഷയമെന്ന നിലയിൽ അനുവാചകന്മാരെ ആഹ്ലാദിപ്പിക്കുന്നതിനും വിജ്ഞന്മാരാക്കിത്തീർക്കുന്നതിനുമുള്ള ശക്തി പഴയ കാലങ്ങൾക്കുമാത്രമാണുള്ളതെന്നു് ഒരിക്കലും പറയാവുന്നതല്ല. നേരെമറിച്ചു്, ജീവിതായോധനത്തിൽനിന്നു പിന്തിരിഞ്ഞോടിപ്പോകാതെ യാഥാർത്ഥ്യങ്ങളോടു യഥോചിതം ഇണങ്ങിയും പിണങ്ങിയും പെരുമാറുന്നവർക്ക്, സമകാലികമായ ലോകഗതിയിലല്ലയോ അധികം താല്പര്യമുണ്ടായിരിക്കുക? സാഹിത്യത്തിൽ പ്രതിപാദിക്കപ്പെട്ടവാൻ വേണ്ടുന്ന വൈവിധ്യവും വൈചിത്ര്യവും അതിനു ധാരാളമുണ്ടുതാനും. ഇതിനൊക്കെ പുറമെ, അവനവന്റെ അടുത്ത ചുററുപാടുകളെ സൂക്ഷ്മമായി ഗ്രഹിച്ചതിനു ശേഷമല്ലയോ കാലദേശവിഷയങ്ങളിൽ വിദൂരസ്ഥങ്ങളായവയെ ഗ്രഹിക്കുവാൻ നോക്കേണ്ടതു്? ഇങ്ങനെ എന്തുകൊണ്ടു നോക്കിയാലും കവികൾ സമകാലികമായ ലോകത്തിലേയ്ക്കു തങ്ങളുടെ പ്രതിഭയാകുന്ന "സൂക്ഷ്മദർശിനി" (ഭൂതക്കണ്ണാടി-Microscope) തിരിക്കേണ്ടതു സ്പൃഹണീയംതന്നെയാകുന്നു. അങ്ങനെചെയ്താൽ മാത്രമേ യഥാർത്ഥമായ ഒരു കേരളീയസാഹിത്യത്തെ പുഷ്ടിപ്പെടുത്തുവാൻ മലയാളകവികൾക്കു സാധിക്കയുള്ളു. മഹാകാവ്യങ്ങളോ, കാവ്യങ്ങളോ, നോവലുകളോ ചെറുകഥകളോ, ഉപന്യാസങ്ങളോ എന്തുതന്നെ ആയിക്കൊള്ളട്ടെ, അവയിലെ രംഗം ഇന്നത്തെ കേരളമായിരിക്കണം എന്നൊരു ദൃഢവ്രതത്തോടുകൂടി അനേകം സാഹിത്യകാരന്മാർ ഇന്നു സധൈര്യം മുന്നോട്ടിറങ്ങിയിരിക്കുന്നു.

പാവങ്ങളുടെ കഷ്ടാരിഷ്ടങ്ങളെ സാനുകമ്പം വിശദമാക്കുന്നു.

അതും പോരാ, പഴയ തോതിൽ ധനവാന്മാർക്കും സുഖലോലുപന്മാർക്കും രുചിക്കാത്ത ഭാഗങ്ങളെയെല്ലാം വിട്ടുകളഞ്ഞും, ഒരു പ്രത്യേകതരം ശൃംഗാരത്തിനോ വീരത്തിനോമാത്രം പ്രാധാന്യംകല്പിച്ചും നിർമ്മിക്കപ്പെടുന്ന സാഹിത്യമല്ലാ ഇപ്പോൾ ഉണ്ടാകേണ്ടിയിരിക്കുന്നതു്. കരുണത്തിനു കൂടുതൽ പ്രതിഷ്ഠ നല്കുകയും ബീഭത്സം യഥാർത്ഥജീവിത

ത്തിൽ കാണുന്നതനുസരിച്ചുതന്നെ സാഹിത്യത്തിലേയ്ക്കു പകർത്തുകയും ചെയ്യുവാൻ മടിക്കരുത്. ഇന്നത്തെ തലതിരിഞ്ഞ പരിഷ്കാരത്തിൻെറ ഫലമായി അതിദാരുണമായ ദാരിദ്ര്യവും അതോടുകൂടിയുള്ള അസംഖ്യം ക്ലേശങ്ങളും ബലവാന്മാരുടെ ഹൃദയരഹിതങ്ങളായ മർദ്ദനങ്ങളും "ചൂഷണങ്ങളും" സഹിച്ചു വലയുന്ന ദുർഗ്ഗജനസഞ്ചയത്തിൻെറ നിത്യജീവിതത്തെ, കാണുന്നപടിതന്നെ, സാഹിത്യത്തിലേയ്ക്കു പകർത്തണം. ആ വഴിക്ക് അവരുടെ ദുരിതസഹസ്രങ്ങൾക്കു പരിഹാരമുണ്ടാക്കാമോ എന്നു നോക്കണം. ലോകത്തിലെ അരിഷ്ടക്കുഴികളിലേയ്ക്കു വായനക്കാരുടെ കണ്ണുകളെ തുറപ്പിക്കണം. കൃഷിക്കാർ, തൊഴിലാളികൾ, കൂലിവേലക്കാർ, അധഃകൃതർ, ദുരാചാരരാക്ഷസാധിഭൂതർ, ശക്തിയേറിയവരാൽ സ്വാത്മദേവതയ്ക്കു ബലികഴിക്കപ്പെടുന്നവർ—എന്നുവേണ്ടാ, നാനാപ്രകാരേണ ജീവിതവിഷകൃമികളായി ചത്തു ചാകാതെ നാൾകഴിക്കുന്നവർ—എന്നീ കൃപാവിഷയങ്ങളായ വർഗ്ഗങ്ങളുടെ കഥ മുഴുവൻ വിശദമാക്കി (എത്ര ജുഗുപ്സാവഹമോ, ഭയാനകമോ ആയാലും വേണ്ടതില്ല) സസൂക്ഷ്മം വിവരിച്ചെഴുതപ്പെടുന്ന സാഹിത്യഗ്രന്ഥങ്ങളാണ് ഇന്നു സജീവങ്ങളായി കണക്കാക്കപ്പെടേണ്ടതു്.



### പരിഹാരമാർഗ്ഗനിർദ്ദേശം.

അതിനുംപുറമെ, താൽകാലികങ്ങളായ തീവ്രപ്രശ്നങ്ങളെ വിശദീകരിച്ചാൽമാത്രം പോരാ, അവയ്ക്കു തൃപ്തികരങ്ങളായ സമാധാനങ്ങളെ ചൂണ്ടിക്കാണിച്ച്, സൃഷ്ടിപരങ്ങളായ നിർദ്ദേശങ്ങളെ നല്കുവാൻകൂടി ശ്രമിക്കേണ്ടതും സാഹിത്യകാരൻെറ കർത്തവ്യമത്രെ.

### വ്യക്തിയെക്കാൾ വർഗ്ഗത്തിനു പ്രാധാന്യം.

ജീവത്സാഹിത്യഗ്രന്ഥങ്ങളിൽ നായകസ്ഥാനത്തു വർണ്ണിച്ചുകാണുന്നതു വ്യക്തിയെക്കാളധികം ജാതിയാണ്; എന്നുവെച്ചാൽ ഒരാളെക്കാളധികം അയാളുൾപ്പെടുന്ന വർഗ്ഗമാണ്. ക്രൂരയായ പ്രകൃതിജനനിയുടെ "ചിററമ്മനയം"കൊണ്ടു ക്ലേശിക്കുന്ന ജനവിഭാഗങ്ങളാണല്ലൊ ജീവത്സാഹിത്യകാരൻെറ അനുകമ്പാപൂർണ്ണമായ അഭിവീക്ഷണത്തിനു ലക്ഷ്യീഭവിക്കുന്നതു്. നായകസ്ഥാനത്തു് ഏതെങ്കിലും വ്യക്തിയെ പ്രവേശിപ്പിച്ചുകണ്ടാൽത്തന്നെയും, ആ വ്യക്തി ഒരു ജനവിഭാഗത്തെ പ്രതിനിധീകരിക്കുന്നതായിട്ടു പ്രത്യക്ഷമാകുന്നു. ജീവിതസാഗരത്തിൻെറ ഉപരിഭാഗത്തു വെട്ടിത്തിളങ്ങുന്ന മഹാസത്വങ്ങൾക്കല്ലാ, അതിൻെറ അടിത്തട്ടിൽ കിടക്കുന്ന നാനാതരം ജന്തുസഞ്ചയത്തിനാണ് പ്രാധാന്യം കല്പിക്കേണ്ടതെന്നു താൽപര്യം.

ഇങ്ങനെ ഒരു വിശിഷ്ടാൎത്ഥത്തോടുകൂടിയാണു് "ജീവത്സാഹിത്യ" പദം ഇന്നു പ്രയോഗിച്ചുകാണുന്നതു്. അതിനാൽ ഇതിനുമുമ്പുള്ള സാഹിത്യത്തിനൊന്നും ജീവനില്ലേ എന്ന പൂൎവ്വപക്ഷത്തിനു പ്രസക്തിയില്ലെന്നു് ഇനി എടുത്തുപറയേണ്ടതില്ലല്ലോ.

### സ്ത്രീയുടെ ചരിത്രത്തോടു സാദൃശ്യം.

ചുരുക്കിപ്പറയുന്നതായാൽ ഇതിൽനിന്നെല്ലാം വന്നുകൂടുന്നതെന്താണു്?

സ്ഥാനം, മാനം, ധനം, സുഖം, വൈദഗ്ദ്ധ്യം എന്നിവയാൽ അനുഗൃഹീതരായിട്ടുള്ള ഏതാനം ചില ഭാഗ്യവാന്മാരെമാത്രം രസിപ്പിക്കുവാനായിട്ടുള്ളതല്ല സാഹിത്യം. യഥാൎത്ഥജീവിതത്തിലെ കയ്പുള്ള ഭാഗം മുഴുവൻ തള്ളിക്കളഞ്ഞു്, കേവലം മധുരമായ ഭാഗംമാത്രം കടഞ്ഞെടുത്തു അത്തരക്കാൎക്കു കൊടുക്കുകയല്ലാ സാഹിത്യത്തിന്റെ ധൎമ്മം. വാസ്തവലോകത്തിലെ അസമത്വങ്ങളിലേയ്ക്കും കഷ്ടാരിഷ്ടങ്ങളിലേയ്ക്കും ഇറങ്ങിവന്നു് അവയുടെ പരിഹാരത്തിനുള്ള പോംവഴികൾ നിൎദ്ദേശിച്ചു പാവങ്ങളെ സഹായിക്കുകയാണു് സാഹിത്യത്തിന്റെ ഇന്നത്തെ കൎത്തവ്യം. യഥാൎത്ഥത്തിൽ നിന്നുയൎന്നു നില്ക്കുകയല്ലാ, അതിനെ അഭിമുഖീകരിക്കുകയാണു് സാഹിത്യത്തിന്റെ ആദൎശം.

ഈ സംഗതികളിലെല്ലാം സാഹിത്യത്തിന്റെ ചരിത്രത്തിനും ലോകത്തിൽ സ്ത്രീയുടെ ചരിത്രത്തിനും തമ്മിൽ ഒരു സാമ്യം കാണാവുന്നതാണു്. സ്ത്രീകളെ ജീവിതത്തിലെ പനിനീൎപ്പൂക്കളോ മധുരപലഹാരങ്ങളോ കളിപ്പാട്ടങ്ങളോ മാത്രമായി കണക്കാക്കിയിരുന്ന ഒരു പഴയ കാലമുണ്ടായിരുന്നു. യാഥാൎത്ഥ്യങ്ങളെ അഭിമുഖീകരിക്കുന്നതിനുള്ള സാമൎത്ഥ്യമല്ല അന്നു സ്ത്രീയിൽനിന്നു പ്രതീക്ഷിക്കപ്പെട്ടിരുന്നതു്. വാസ്തവലോകത്തിൽനിന്നു രക്ഷപ്രാപിച്ചു വിശ്രമിച്ചാനന്ദിപ്പാനുള്ള ഒരു സങ്കേതമായിരുന്നു അവർ. അതുപോയി, ഇപ്പോഴത്തെ സ്ത്രീകളുടെ നില എന്തായി? ജീവിതയുദ്ധത്തിൽ പുരുഷനോടൊപ്പം തോളോടുതോളുരുമ്മിനിന്നുകൊണ്ടു് എവിടെയും പൊരുതുവാനല്ലേ സ്ത്രീകൾ ഇന്നു സന്നദ്ധകളായി ഇറങ്ങിയിരിക്കുന്നതു്? സൗന്ദൎയ്യം, സൗകുമാൎയ്യം, ലാവണ്യം എന്നിവയുടെ നിദാനമായ സ്ത്രീ, യഥാൎത്ഥജീവിതക്ലേശങ്ങളിൽനിന്നു പിന്തിരിഞ്ഞോടുകയല്ലാ, അവയോടു നേരിട്ടുനിന്നു പൊരുതി പരിഹാരമാൎഗ്ഗങ്ങളെ കണ്ടുപിടിക്കുവാൻ സഹായിക്കുകയാണു് ചെയ്യുന്നതു്. കാവ്യാംഗനയും അതുപോലെ തന്നെ, സൗന്ദൎയ്യാദിമുഖ്യഗുണങ്ങൾക്കു കോട്ടം തട്ടാത്തവിധത്തിൽ, അഗതികളുടെ ലോകത്തിലേയ്ക്കിറങ്ങിവന്നു വേല ചെയ്യേണ്ടിയിരിക്കുന്നു. അഥവാ,

സൗന്ദര്യാദിസ്ത്രീലക്ഷണങ്ങൾക്ക കോട്ടം തട്ടുന്നതായാൽക്കൂടി, സ്വധർമ്മാനുഷ്ഠാനത്തിൽ ലോപം വരുത്താതിരിക്കയാണ് വേണ്ടതു്. സ്വധർമ്മാനുഷ്ഠാനംതന്നെ ഒരു സൗന്ദര്യമല്ലയോ? എന്നിങ്ങനെയെല്ലാമാണ് ഇന്നത്തെ ജീവത്സാഹിത്യകാരന്മാരുടെ മതം.

ഭൗതികപ്രപഞ്ചത്തിലെന്നപോലെതന്നെ സാഹിത്യലോകത്തിലും പ്രകൃതിനിയമമനുസരിച്ചുള്ള പരിണാമം അനുസ്യൂതമായി വന്നുകൊണ്ടിരിക്കുന്നുണ്ട്. ചരിത്രത്തിന് എത്തിനോക്കുവാൻ കഴിയാത്ത പ്രാചീനകാലങ്ങളിൽ ജൃംഭിച്ചിരുന്ന മഹാസത്വങ്ങളായ വന്യമൃഗങ്ങളോടു താരതമ്യപ്പെടുത്തുമ്പോൾ ഇന്നത്തെ ശാർദ്ദൂലഗജസിംഹാദികൾ എത്രയോ ക്ഷുദ്രാകാരങ്ങളായ ജന്തുക്കൾ മാത്രമാകുന്നു. ഭാവിയിലെ മൃഗസഞ്ചയം ആകൃതിയിൽ ഇവയേക്കാളും ചെറുതാകയില്ലെന്ന് ആർ കണ്ടു? പുരാണേതിഹാസങ്ങളിൽ വർണ്ണിച്ചുകാണുന്ന മഹാകായന്മാരും ബലിഷ്ഠന്മാരുമായ രാക്ഷസവാനരാദികളുടെ സ്ഥാനത്തു ഇന്നുകാണുന്ന ഗംഭീരന്മാർ, സ്വിഫ്റ്റിന്റെ Gulliver's Travels-ലെ ബ്രോബ്ഡിംഗ്നാഗ്നിവാസികളുടെ സമീപത്തു നില്ക്കുന്ന ലില്ലിപ്പുട്ടുനിവാസികളെപ്പോലെയല്ലയോ തോന്നുന്നതു്!

ഏകദേശം അതുപോലെയുള്ള ഒരു പരിണാമം തന്നെയാണ് സാഹിത്യത്തിലും വന്നുകൂടീട്ടുള്ളതു്. ഈശ്വരസൃഷ്ടിയിൽ കാണുന്ന ഇത്തരം പരിണാമം മനുഷ്യസൃഷ്ടി അനുസരിക്കുന്നതു സ്വാഭാവികമാണല്ലൊ. രാമായണം, മഹാഭാരതം, മാഘനൈഷധാദിമഹാകാവ്യങ്ങൾ, ഇവയുടെ അനുകരണങ്ങൾ എന്നിവയെല്ലാം ഒരു കാലമുണ്ടായിരുന്നു. ആ കാലം പോയി. നമ്മുടെ പരിതഃസ്ഥിതികളും മനഃസ്ഥിതിയും മാറിയിരിക്കുന്നു. പഴയതിനു മഹത്വമില്ലെന്നാരും ശഠിക്കുന്നില്ല. ഇപ്പോഴും, എപ്പോഴും, അതു് അത്ഭുതോത്ഥാപിതമായ അഭിനന്ദനത്തെ അർഹിക്കുന്നതാണെന്നുള്ളതിനു സംശയമില്ല. ഈജിപ്റ്റിലെ പിറമിഡുകളും, ഇന്ത്യയിലെ ടാജ്മഹാളും ആശ്ചര്യജനകങ്ങൾതന്നെ. എന്നുവെച്ചു് ചെറിയ ആസ്പത്രികളും, പള്ളിക്കൂടങ്ങളും, സത്രങ്ങളും മററും വേണ്ടെന്നുവരുമോ? പ്രാചീനവീരയോദ്ധാക്കളുടെ വില്ലും വാളും വേലും മററു പടക്കോപ്പുകളും കാഴ്ചബംഗ്ലാവുകളിൽ കണ്ടു നാം വിസ്മയാദരപരതന്ത്രരാകാറില്ലേ? എന്നുവെച്ചു്, ഇന്നത്തെ ആയോധനങ്ങൾക്കും അവ പര്യാപ്തങ്ങളാണെന്നുള്ള അഭിപ്രായക്കാരാണ് നാം എന്നു വന്നുകൂടുന്നുണ്ടോ? കാലത്തോടൊപ്പം മുന്നോട്ടുപായുന്നതായി മനുഷ്യലോകത്തിൽ ഒരു പദാർത്ഥവുമുണ്ടെന്നു തോന്നുന്നില്ല.

## സാഹിത്യോദ്ദേശ്യത്തെപ്പററിയുള്ള ഭിന്നാഭിപ്രായങ്ങൾ.

ഇവിടെ ഒരു പൂർവ്വപക്ഷത്തിനു വഴിയുണ്ടെന്നുള്ള വാസ്തവം വിസ്മരിക്കുന്നില്ല. യുദ്ധോപകരണങ്ങളെ സാഹിത്യവിഭാഗങ്ങളോടു താരതമ്യപ്പെടുത്തുന്നതിൽ യുക്തിഭംഗമില്ലേ? ആദ്യത്തേതു പ്രയോജനകലയിലും, രണ്ടാമത്തേതു് സുകുമാരകലയിലുമല്ലേ ഉൾപ്പെടുന്നതു്? ഒന്നിൻെറ ഉദ്ദേശ്യം പ്രായോഗികമായ കാര്യസാദ്ധ്യമാണെങ്കിൽ, മറേറതു കേവലം രസാത്മകമാണല്ലൊ. അസമാനധർമ്മങ്ങളായ അവയെ സാദൃശ്യപ്പെടുത്തുന്നതു് അനുചിതമല്ലെ? എന്നിങ്ങനെ ഒരുകൂട്ടർ വാദം തുടങ്ങിയേയ്ക്കാം. ഈ ഘട്ടത്തിൽവെച്ചാണ് സാഹിത്യനിരൂപകന്മാർ രണ്ടുകക്ഷികളായി തിരിഞ്ഞു് രണ്ടു ഭിന്നമാർഗ്ഗങ്ങളിൽക്കൂടി പ്രയാണമാരംഭിക്കുന്നതു്. സാഹിത്യത്തിൻെറ ഉദ്ദേശ്യം കേവലം രസപ്രദാനമല്ല, ചില പ്രത്യേകകാര്യങ്ങൾ സാധിക്കുന്നതിനുള്ള ഉപകരണംതന്നെയാണ് സാഹിത്യം, (Literature is merely a means to an end) എന്നിങ്ങനെ തുറന്നുപറയുന്നവർ അനേകംപേരുണ്ടു്. (Progressive Literature) ജീവത്സാഹിത്യപ്രസ്ഥാനക്കാരുടെ മതം ഇതാണെന്നു് അവർതന്നെ ഉച്ചൈസ്തരം ഉൽഘോഷിക്കുന്നു. അവരോടു വിതണ്ഡാവാദം നടത്തുന്നതു് അനാവശ്യമാണ്. ഉദ്ദേശ്യത്തെക്കുറിച്ചു അഭിപ്രായവ്യത്യാസമുള്ള സാഹിത്യകാരന്മാർ ഭിന്നങ്ങളായ പ്രാപ്യസ്ഥാനങ്ങളെ ലക്ഷ്യമാക്കിക്കൊണ്ടു പുറപ്പെടുന്ന സാംയാത്രികന്മാരെപ്പോലെയാണ്. രണ്ടുകൂട്ടരും രണ്ടുവഴിക്കു പൊയ്ക്കൊള്ളട്ടെ എന്നുവെയ്ക്കുകയായിരിക്കും ഉത്തമം.

ഇങ്ങനെ സാഹിത്യലോകസഞ്ചാരികൾ വേർതിരിഞ്ഞുനിന്നുകൊണ്ടു ഭിന്നമാർഗ്ഗങ്ങളിൽക്കൂടെ അവരുടെ പ്രതിഭയേ വ്യാപരിപ്പിക്കുന്നതിനാൽ ലോകത്തിനാകപ്പാടെ ഗുണമല്ലാതെ ദോഷമൊന്നും വരുവാനുണ്ടെന്നു തോന്നുന്നില്ല. വൈവിധ്യമെന്നതു വളർച്ചയുടെ ലക്ഷണമാകുന്നു. ഈശ്വരസൃഷ്ടിയായ ഈ പ്രപഞ്ചത്തിൽത്തന്നെ കാലഗതിയനുസരിച്ചു് എത്രയെത്ര വ്യത്യാസങ്ങളാണ് വന്നുകൊണ്ടിരിക്കുന്നതു്! എന്നിട്ടാണോ പിന്നെ, മനുഷ്യസൃഷ്ടിയായ സാഹിത്യം പഴയമട്ടിൽനിന്നു വ്യതിചലിക്കാതിരിക്കണമെന്നു ശഠിക്കുന്നതു്! ഭൂപ്രകൃതിയിൽപോലും കുന്നു കുഴിയായിട്ടും, സ്ഥലം ജലമായിട്ടും, കാടു നാടായിട്ടും, ഇവയെല്ലാം ക്രമേണ നേരെ മറിച്ചും, എത്ര മാററങ്ങൾ അനുദിനം വന്നുകൊണ്ടിരിക്കുന്നു. പിന്നെയാണോ സാഹിത്യസ്വഭാവംമാത്രം മാറിക്കൂടാ എന്നു മർക്കടമുഷ്ടി പിടിക്കുന്നതു്!

## പൂൎവ്വസങ്കേതങ്ങൾ.

ലോകം മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നതോടുകൂടി, അതിനെ നടത്തുന്ന ശക്തികളുടെ പ്രതിഫലനമോ പ്രകാശനമോ ആയ സാഹിത്യവും മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുകതന്നെചെയ്യുന്നു. സജീവമായ ഏതു സാഹിത്യത്തിന്റെയും ഒരു ലക്ഷണമാണിതു്. ഈ തത്ത്വമനുസരിച്ചു നോക്കുമ്പോൾ, ലോകത്തിലെന്നപോലെ സാഹിത്യത്തിലും ഇന്നു കാണുന്ന ഒരു പ്രധാനസംഗതി പരമ്പരാഗതങ്ങളായ പഴയ സിദ്ധാന്തങ്ങളേയും സ്ഥാപനങ്ങളേയും പാടേ ധ്വംസിച്ചുകളയുവാനുള്ള വാശിയോടുകൂടിയ അത്യുഗ്രസംരംഭമാകുന്നു. ഇതും സജീവമായ സാഹിത്യഗതിയുടെ ഒരു സ്വാഭാവികാംശമായിട്ടാണു് നാം കണക്കാക്കേണ്ടതു്. പൂൎവ്വസങ്കേതങ്ങളെങ്ങനെയാണുണ്ടായിട്ടുള്ളതെന്നൊന്നാലോചിച്ചു നോക്കുക. ഇന്ദ്രനും, ഐരാവതവും, കല്പവൃക്ഷവും, കാമധേനുവും, അപ്സരസ്ത്രീകളും, ശശധരനും, ഹരിണാങ്കനും, കുമുദിനീവല്ലഭനും, കമലിനീകാന്തനും, കരരീകോകചാതകാദികളും മററും മററുമെല്ലാം പണ്ടുണ്ടായിരുന്ന ഏതാനും ചില കവികളുടെ ഭാവനാസന്താനങ്ങളല്ലെ? ആ കവികളുടെ പ്രതിഭാമുദ്രാങ്കിതങ്ങളായ സ്റ്റാമ്പുകളോ നാണ്യങ്ങളോ അല്ലേ അവ? പഴയ സ്റ്റാമ്പുകളും നാണ്യങ്ങളും ഏറെ നാൾകഴിയുമ്പോൾ പുതിയവയ്ക്കു വഴികൊടുത്തു പ്രചാരലുപ്തങ്ങളാകാറില്ലേ? അനന്തരകാലങ്ങളിലെ പ്രതിഭാശാലികളായ കവികൾ എന്തുകൊണ്ടാണു് പുതിയ നാണ്യങ്ങളും സ്റ്റാമ്പുകളും സ്വമനോധൎമ്മമുദ്രയോടുകൂടി പുറത്തിറക്കുവാൻനോക്കാത്തതു്? സാമഗ്രികളെല്ലാം ഏതുകാലത്തും പ്രപഞ്ചത്തിലുണ്ടു്; മുദ്രമാത്രമേ ആവശ്യമുള്ളു; അതൊട്ടില്ലായ്കയുമില്ല; ഉപയോഗിക്കുന്നില്ലെന്നുമാത്രം!

അതുപോലെതന്നെ കാവ്യനാടകാദികളെ നിൎമ്മിക്കുന്നതിലും അനേകം പഴയ സങ്കേതങ്ങൾ കടന്നുകൂടീട്ടുണ്ടെന്നു സുവിദിതമാകുന്നു. ഇവയെല്ലാം ഏതുകാലത്തും അത്യാവശ്യങ്ങളാണെന്നു വാദിക്കുന്ന മാമൂൽപ്രിയന്മാരുണ്ടെങ്കിൽ, അവർ അനുകമ്പാൎഹന്മാർതന്നെയാണു്. കാവ്യശരീരത്തിന്റെ കാലാനുപാതികമായ വളൎച്ചയിൽ പ്രകൃതിനിയമമനുസരിച്ചു് ഒട്ടേറെനാൾ ചെല്ലുമ്പോൾ, ചില പ്രത്യേകാവയവങ്ങൾക്കു കൎമ്മലോപവും ശോഷണവും വന്നുകൂടുകയും, അവ മിക്കവാറും നിരുപയോഗങ്ങളായിത്തീരുകയുംചെയ്യുന്നു. ഇങ്ങനെയുള്ള മൃതാംഗങ്ങളെ വീണ്ടും വീണ്ടുമെടുത്തു താലോലിച്ചുപോരുന്നതു കേവലം പൂൎവ്വസങ്കേതഭ്രമംകൊണ്ടല്ലെങ്കിൽ പിന്നെന്തുകൊണ്ടാണു്?

പഴയ മഹാകാവ്യങ്ങൾ

എന്നുവെച്ച്, ഇന്നത്തെ ചില ജീവത്സാഹിത്യഭ്രമക്കാർ പണ്ടത്തെ മഹാകാവ്യങ്ങൾ അസംബന്ധമയങ്ങളാണെന്നുംമററും ജല്പിക്കുന്നതിനോടു യോജിക്കുവാനും നിവൃത്തിയില്ല. തലതിരിഞ്ഞ ഒരുവക പഴമഭ്രമമുണ്ടെങ്കിൽ, തലതിരിഞ്ഞ ഒരുവക പുതുമഭ്രമവുമുണ്ട്. രണ്ടിൻെറയും ഫലം ഏകദേശം തുല്യമാണുതാനും—രണ്ടും തത്വഗ്രഹണത്തിന് ഒരുപോലെ ബാധകമാകുന്നു.

ഒരുദാഹരണംകൊണ്ട് ഇതു വെളിവാക്കാം. മഹാകാവ്യമെന്നതു വാസ്തവത്തിൽ ഒരു "മുറജപ"സ്സദ്യയാണ്; അതിലില്ലാത്ത വിഭവങ്ങളില്ല; ഏതു രുചിവിശേഷക്കാൎക്കും ആസ്വാദിച്ചുസുഖിക്കുവാനുള്ള വക അതിലുണ്ട്. രുചിഭേദമനുസരിച്ചു വേണ്ടതെടുത്താസ്വാദിച്ചു സുഖിക്കാം. ഒന്നുമാത്രം വേണം—ക്ഷമ. ഒന്നോരണ്ടോ നിമിഷംകൊണ്ടെല്ലാം വാരിയെടുത്തുള്ളിലാക്കണമെന്നുണ്ടെങ്കിൽ, അതിനുള്ള സൗകൎയ്യം ഇവിടെയില്ല. സദാ തിടുക്കപ്പെട്ടുകൊണ്ടിരിക്കുന്ന "ചരിക്കമ്പാച്ചില്"കാരായ ഉപരിപ്ലവബുദ്ധികൾക്കുള്ളതല്ലാ ഇതു്. "മാസ്യിൻ ഖലഃ ഖേലതു."

ലോകത്തിലെ മഹാകാവ്യങ്ങളെല്ലാം, ഇതുപോലെ, വിദ്വാന്മാൎക്കോ വിദ്യാലോലുപന്മാൎക്കോ, ക്ഷമയോടുകൂടി ധാരാളം സമയം നീക്കിവെച്ച്, സാവധാനം സ്വാദുനോക്കി "അയവിറത്തു" രസിക്കുവാനുള്ളവയാണ്. അതിനു സൌകൎയ്യമില്ലാത്തവർ പ്രസ്ഥാനാന്തരങ്ങളെ ശരണീകരിക്കുകതന്നെവേണം.

സാഹിത്യധ്വംസകങ്ങളാണ് പരമ്പരാഗതങ്ങളായ പൂൎവ്വസങ്കേതങ്ങളെല്ലാം എന്നു പറയുന്നതും ശരിയല്ല. ജീവിതത്തിലെന്നപോലെ തന്നെ സാഹിത്യത്തിലും പൂൎവ്വസങ്കേതങ്ങൾക്കൊരു സ്ഥാനമുണ്ട്. പൂൎവ്വസങ്കേതങ്ങളെ ആരാധിക്കുന്നതിൽ ആംഗ്ലേയർ അദ്വിതീയന്മാരാണ്. അവരുടെ സാമുദായികമൎയ്യാദാപരിപാടിയിലെ ഒരു പ്രധാനചടങ്ങായ (Banquet) ഭോജനോത്സവത്തിൻെറ ക്രമമൊന്നു പരിശോധിച്ചുനോക്കുക. വേഷവിധാനങ്ങൾ, പ്രവേശനിഷ്ക്രമണങ്ങൾ, ആസനവിനിവേശക്രമം, സംഭാഷണരീതി, എന്നുവേണ്ടാ ഭക്ഷ്യപേയാദികളുടെ വൈവിധ്യമൊഴിച്ചു മററെല്ലാംതന്നെ, ഒരേകരുവിൽ വാൎത്തെടുത്തതുപോലെ അത്ര സങ്കേതാനുസൃതമായിരിക്കും. എങ്കിലും ആ സാമുദായികച്ചടങ്ങു സരസമല്ലെന്നവർ പറയുമോ? അതുപോലെ സാഹിത്യത്തിലും സങ്കേതാനുസരണംകൊണ്ടു സ്വാരസ്യം നശിച്ചുപോകണമെന്നില്ല. സ

ങ്കേതാനുസരണം കാവ്യപുഷ്ടിക്കുവേണ്ടിയുള്ളതാണ്, അല്ലാതെ കാവ്യനിർമ്മാണം സങ്കേതപുഷ്ടിക്കുവേണ്ടിയുള്ളതല്ല, എന്ന തത്വം ശരിയായി ഗ്രഹിച്ചു പ്രവർത്തിച്ചാൽ ദോഷമെന്നും വരുവാനില്ലെന്നു സ്പഷ്ടമാണ്.

വൃത്തം.

വേഷവിധാനത്തെപ്പററി പറഞ്ഞപ്പോൾ ഓർമ്മയിൽവന്നാതായ ഒരു സംഗതികൂടി ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. അതു വൃത്തത്തെസംബന്ധിച്ചുള്ളതാണ്. മലയാളകവികൾ സംസ്കൃതവൃത്തങ്ങളിൽ കവനംചെയ്യുന്നതു്, നമ്മുടെ രാജ്യക്കാർ ആംഗ്ലേയരുടെ ഉടുപ്പിട്ടു നടക്കുന്നതുപോലെ പലപ്പോഴും തോന്നാറുണ്ടു്. അടുത്തകാലംവരെ പാശ്ചാത്യവസ്ത്രധാരണരീതിക്കു നമ്മുടെ നാട്ടിൽ പ്രത്യേകമൊരു ഗാംഭീര്യം കല്പിക്കപ്പെട്ടിരുന്നു. ഔപചാരികസന്ദർഭങ്ങളിലെല്ലാം പ്രാമാണികവേഷവിധാനവും അതനുസരിച്ചുതന്നെയായിരുന്നു. അതിന്റെ ഭാരവും ക്ലേശവും സ്വാതന്ത്ര്യഭഞ്ജകസ്വഭാവവുംമററും പലർക്കും അനുഭവവേദ്യമായിരുന്നു. അങ്ങനെയൊക്കെയാണെങ്കിലും, സാങ്കേതികരീത്യാ അതിനോടൊരു പക്ഷപാതം സാമാന്യേന പ്രത്യക്ഷമായിരുന്നു. നിത്യപരിചയംകൊണ്ടു പലർക്കും അതു് അക്ലിഷ്ടമായിത്തോന്നിയിരുന്നു എന്ന വാസ്തവവും നാം വിസ്മരിച്ചുപോകരുതു്. ഈ വസ്ത്രാവിനെപ്പോലെ പലർക്കും ആയതു കൂടുതൽ സ്വാതന്ത്ര്യപ്രദവും സൗകര്യകരവുമായിപ്പോലും തോന്നിയിരിക്കണം. സംസ്കൃതവൃത്തങ്ങളിൽ കേരളീയർ കവനം ചെയ്തിരുന്നതു് ഏകദേശം ഇങ്ങനെയൊക്കെത്തന്നെയാണ്. ഇയ്യിടെയായിട്ടു് അതിനൊരു വലിയ മാററംവന്നിരിക്കുന്നു. വ്യക്തിയുടെ ആഭ്യന്തരമഹത്വത്തെ പ്രഖ്യാപനംചെയ്യുന്നതിനു പാശ്ചാത്യവേഷാഡംബരം ഒട്ടുംതന്നെ ആവശ്യമില്ലെന്നും, നേരെമറിച്ചു്, പലപ്പോഴും അന്തസ്സാരശൂന്യതയെ ആവരണംചെയ്യുവാനാണ് അതു് ഉപകരിക്കുന്നതെന്നും മററുമൊരു ധാരണ പ്രചരിക്കുവാൻതുടങ്ങി. അതോടുകൂടി, ചേഷ്ടാസ്വാതന്ത്ര്യം, എളുപ്പം, ആദായം, ലാഘവം, സാരള്യം, ലാളിത്യം, ജനസാമാന്യപ്രാപ്യത എന്നീവക മെച്ചങ്ങൾ തികഞ്ഞ (National Dress) ദേശീയവസ്ത്രധാരണപ്രസ്ഥാനത്തിനു പ്രാബല്യംകിട്ടി. ദ്രാവിഡവൃത്തപ്രസ്ഥാനത്തിന്റെ ഇന്നത്തെ പ്രാചുര്യം ഏകദേശം ഇതിനോടു സാമ്യംവഹിക്കുന്നുണ്ടു്. സ്വാച്ഛന്ദ്യവും സ്വച്ഛതയും മാത്രാവൃത്തത്തിൽ ഛന്ദോവൃത്തത്തേക്കാൾ കൂടുമായിരിക്കാം; പക്ഷെ, ഒരു ദുർഘടവും അതോടൊപ്പം കാണുന്നുണ്ടു്. കൃതിയുടെ ആന്തരമായ ഗുണദോഷങ്ങളെ ഏററക്കുറച്ചിലോ മാററംമറിച്ചിലോകൂടാതെ അങ്ങനെതന്നെ പ്രകാശി

പ്പിക്കുവാൻ ദ്രാവിഡവൃത്തങ്ങൾക്കു സംസ്കൃതവൃത്തങ്ങളേക്കാളധികം കഴിവുള്ളതുകൊണ്ട്, വാസ്തവത്തിൽ മഹത്വം ഉള്ളിലുണ്ടെങ്കിൽമാത്രമേ, ദേശീയവസ്ത്രംധരിച്ചു നടക്കുന്ന വ്യക്തിയ്ക്കെന്നപോലെ, ദ്രാവിഡവൃത്തകവനത്തിനും ലോകസമക്ഷം ശോഭിക്കുവാൻ സാധിക്കുകയുള്ളൂ.

ആകപ്പാടെ എന്തുകൊണ്ടുനോക്കിയാലും, ഇന്നു സാഹിത്യത്തിന്റെ പരിധികൾ പണ്ടത്തേക്കാൾ തുലോം വിസ്തൃതങ്ങളാകേണ്ടതായിട്ടാണിരിക്കുന്നതു്. എന്നുമാത്രമല്ല, സാങ്കേതികാർത്ഥത്തിലുള്ള പഴയ നിർവ്വചനങ്ങൾ ഇനിമേൽ സാഹിത്യത്തിനു പൂർണ്ണമായി യോജിക്കുമോ എന്നതന്നെ സംശയിതവ്യമാകുന്നു. കാലാന്തരോധേനയുള്ള വളർച്ചയനുസരിച്ചു മേല്ക്കുമേൽ സങ്കലമായിത്തീർന്നുകൊണ്ടാണ് സാഹിത്യത്തിന്റെ ഗതി. ലോകത്തിലുണ്ടായിക്കൊണ്ടിരിക്കുന്ന അഭിവൃദ്ധിയും വികാസവും ലോകപ്രതിബിംബമായ സാഹിത്യത്തിൽ നിഴലിച്ചുകാണാതെ നിവൃത്തിയില്ല. ജീവിതത്തിനൊട്ടാകെ വിസ്താരവും വികാസവും വർദ്ധിച്ചുവരുമ്പോൾ ജീവിതത്തിൽ വേരൂന്നിനില്ക്കുന്ന സാഹിത്യത്തിനും അതനുസരിച്ചുള്ള വൈപുല്യവും വ്യാപ്തിയും വർദ്ധിക്കാതിരിക്കുമോ?

അതിനുംപുറമേ, കൃത്രിമങ്ങളോ യാന്ത്രികങ്ങളോ ആയ നിയമങ്ങളെക്കൊണ്ടു വാസനയുടെ സ്വച്ഛന്ദവ്യാപാരത്തെ തടയുവാൻ നോക്കുന്നതും വ്യർത്ഥമാകുന്നു. ശരിയായ സാഹിതി "നിയതികൃതനിയമരഹിത" തന്നെയാണ്. കേവലം പരമ്പരാഗതമോ സാങ്കേതികമോ ആയ നിയമസംഹിതയെമാത്രം മുമ്പിലെടുത്തുവെച്ചു് ഉൽകൃഷ്ടവാസനാനുഗൃഹീതരായ സാഹിത്യകാരന്മാരുടെ കൃതികളെ അതിനോട്ട് ഒത്തുനോക്കിക്കൊണ്ടിരിക്കുന്ന വിമർശകനെ, കണ്ണാടിയുടെ മുമ്പിലിരുന്ന് അതിൽ തന്റെ മുഖം ബിംബിച്ചുകാണുന്നതിനെമാത്രം സദാ നോക്കിക്കൊണ്ടിരിക്കുന്ന സുന്ദരവിഡ്ഢിയോടാണ് സാദൃശ്യപ്പെടുത്തേണ്ടതു്.

ഇങ്ങനെ സാഹിത്യമണ്ഡലം വിവൃതമായി വികാസംപ്രാപിക്കുന്നതു സർവ്വഥാ ആശാസ്യംതന്നെ. പക്ഷെ അതോടുകൂടി ഒരു സംഗതികൂടി ഓർക്കേണ്ടതായിട്ടുണ്ട്. സാഹിത്യമെന്നതു് ഒരു സുകുമാരകലയാണ്. അതനുസരിച്ചു് അതിന്റെ ആകൃതിക്കു കലാപരമായ രാമണീയകം എപ്പോഴുമുണ്ടായിരിക്കണം. സ്ത്രീ ഏർപ്പെടുന്ന കർമ്മമണ്ഡലം എന്തുതന്നെയായാലും സ്ത്രീത്വം മുഴുവൻ കളഞ്ഞു കളിക്കാതിരുന്നാൽ കൊള്ളാം എന്ന സാരം. എന്നുവെച്ചു്, സൗന്ദര്യത്തിനുവേണ്ടി വളർച്ചയേ തടയുകയുമരുതു്. സംസ്കൃതാനുകരണംനിമിത്തം മലയാളത്തിൽ ഈ ദോഷം കുറച്ചൊക്കെ പററീട്ടുണ്ടു്. കവിതയുടെ ആകാരഭംഗിയിൽ മതിമയങ്ങി

വിസ്താരത്തിനുവേണ്ടി പ്രയത്നിക്കാത്തവരായി അനേകം കാവ്യകാരന്മാർ മലയാളത്തിൽ ഇക്കഴിഞ്ഞ തലമുറവരെ സഗ്വോൽകൎഷേണ വൎത്തിച്ചിരുന്നു. ഇന്നിതാ ആ പ്രസ്ഥാനത്തിൽനിന്നൊരു തിരിച്ചടി തുടങ്ങിയിരിക്കുന്നു. അതിൻെറ ഫലങ്ങളിലൊന്നാണ് "ജീവത്സാഹിത്യസംരംഭം." സാഹിത്യസാമ്രാജ്യം വിസ്തൃതവും പൊതുജനഭരണവിധേയവും ആക്കിത്തീൎക്കുവാനുള്ള ഇന്നത്തെ യുവലോകപരിശ്രമം സൎവ്വഥാ ശ്ലാഘ്യമായിട്ടുള്ളതുതന്നെയാണ്. അതോടുകൂടി എന്നെന്നേയ്ക്കും മനോഹരമാക്കിത്തീൎക്കേണ്ടതിന് വേണ്ടുന്ന കലാകൗശലംകൂടി സമ്പാദിക്കുവാനും ഉത്സാഹശാലികളായ ജീവത്സാഹിത്യകാരന്മാർ ശ്രദ്ധിക്കേണ്ടതാണ്. ഏതായാലും ഇന്നത്തെ നിലയ്ക്ക് നമ്മുടെ സാഹിത്യത്തിൻെറ ഗതിയെക്കുറിച്ച് ഒട്ടുംതന്നെ നിരാശപ്പെടുവാനുണ്ടെന്നു തോന്നുന്നില്ല. നേരെമറിച്ച്, ഇന്നുകാണുന്ന അസംതൃപ്തിയും അക്ഷമയും പ്രസരിപ്പും പ്രക്ഷോഭവും, വിപ്ലവംതന്നെയും, ഭാവിശ്രേയഃപിശുനമായ ചൈതന്യലക്ഷണങ്ങളായിക്കണ്ടുകൊണ്ടു നമുക്കു സ്വയം അഭിമാനിക്കുകയും അനുമോദിക്കുകയും ചെയ്യാവുന്നതാണ്. "രസം"വററി വരണ്ടുകിടക്കുന്ന പലപലത്തിൽ വൎഷാരംഭസമയത്തുണ്ടാകുന്ന കലക്കം ഏതുപോലെയോ, അതുപോലെമാത്രമേ, ഇന്നുകാണുന്ന പ്രക്ഷോഭത്തെ നാം കരുതേണ്ടതുള്ളു. വിദേശീയസാഹിത്യസംസ്കാരവൎഷാപാതത്താൽ മലയാളസാഹിത്യപലപലം രസപൂൎണ്ണമായിത്തീരുന്ന ഒരു ഘട്ടംതന്നെയാണിത്. ഇതിനെക്കുറിച്ച് നമുക്കു കണ്ടിതത്തേക്കാളധികം പ്രത്യാശയ്ക്കുതന്നെയാണ് വഴിയുള്ളത്.



## III. ശാസ്ത്രം, വിവൎത്തനം.

(മോൺസിഞ്ഞോർ ജെ. പാലാക്കാരൻ എം. എ.)

പൂൎവ്വസ്മരണ.

പഴയ ഭാഷാപോഷിണിസഭയുടെ ഉത്ഭവസ്ഥാനമായ കോട്ടയം പട്ടണത്തിലാണല്ലോ ഇക്കുറി പരിഷത്തിൻെറ വാൎഷികമഹോത്സവം നടക്കുന്നത്. ഇത് ആ സഭയേയും അതിൻെറ ചരിത്രത്തേയും സംബന്ധിച്ച പല സ്മരണകളും നമ്മിൽ ഉദിപ്പിക്കാൻ പ്രത്യേകം പ്രേരകമായിത്തീൎന്നിരിക്കുന്നു. കേരളീയരുടെ ഇടയിൽ സാഹിത്യാഭിരുചിക്ക് അനല്പവും അത്ഭുതപൂൎവ്വവുമായ ഒരുണൎച്ചയുണ്ടാക്കുന്നതിനും അനവധി

വിദ്വാന്മാരേയും കവികളേയും രംഗത്തിൽ അണിയിച്ചിറക്കി അവരുടെ അഭിനയവിശേഷങ്ങളാൽ ഭാഷാസാഹിത്യഭണ്ഡാഗാരത്തിൽ പുതിയ മുതൽക്കൂട്ടുകൾ വളരെ വർദ്ധിപ്പിക്കുന്നതിനും ആ സഭയുടെ ജീവിതം അത്യധികം സഹായിച്ചിട്ടുണ്ടെന്നുള്ളതിനു തർക്കമില്ല. വിധിവൈപരീത്യത്താൽ അചിരേണ ആ വിദ്വജ്ജനസംഘടന ശിഥിലീഭവിക്കയും ചൈതന്യശൂന്യമായിപ്പരിണമിക്കയുംചെയ്തു. എന്നിരുന്നാലും അതിന്റെ ജനയിതാവും രക്ഷിതാവുമായിരുന്ന രാജശ്രീമാൻ കണ്ടത്തിൽ വർഗ്ഗീസുമാപ്പിള അവർകളുടെ ചേതന ഈ പുതിയ സംരംഭത്തെ നോക്കി സമാശ്വസിക്കയും ആനന്ദപുളകം പൂണ്ടനുഗ്രഹിക്കയും ചെയ്യുന്നുണ്ടെന്നു സമാധാനിക്കാം. ഏതു ഭാഷയുടേയും സാഹിത്യത്തിന്റേയും ഉചിതമായ പുരോഗതിയ്ക്കു പണ്ഡിതപരിഷത്തുകളുടെ സാരഥ്യം സാരവത്തായ അവലംബമാണ്. പശ്ചിമഖണ്ഡത്തിലെ പ്രഖ്യാതമായ ഫ്രഞ്ച് അക്കാഡമി, ആര്യാവർത്തത്തിലെ വിക്രമാക്കസദസ്സ്, കേരളത്തിലെ തളിയിൽത്താനം മുതലായ സമിതികളുടെ ചരിത്രം പരിശോധിച്ചാൽ ഈ സംഗതി സ്പഷ്ടമായി മനസ്സിലാക്കാം. സാഹിത്യമണ്ഡലത്തിൽ സർവ്വസമ്മതമായ ആധിപത്യം വഹിച്ച് അതിലെ വ്യാപാരങ്ങൾ യഥോചിതം നിയന്ത്രിക്കുന്നതിനും, ജനങ്ങളുടെയിടയിൽ കാവ്യകലാഭിരുചി മേല്ക്കുമേൽ പരിഷ്കരിച്ചു പരത്തുന്നതിനും, ഉത്തമവിമർശനങ്ങൾകൊണ്ടു ഗ്രന്ഥങ്ങളുടെ ഉച്ചനീചത്വങ്ങൾ വെളിപ്പെടുത്തി സൽഗ്രന്ഥങ്ങൾക്കു പ്രതിഷ്ഠയും പ്രചാരവും ഉണ്ടാക്കുന്നതിനും, വിജ്ഞാനത്തിന്റേയും കലാവിധാനത്തിന്റേയും സരണികൾ നൂതനമായി ഉൽഘാടനം ചെയ്യുന്നതിനും, ഇങ്ങനെയുള്ള സമിതികൾക്ക് അനന്യസുലഭമായ ശക്തിയും സൗകര്യവുമുണ്ട്. ഏതന്നിമിത്തം ആധുനികകേരളത്തിൽ ഇദംപ്രഥമമായവതരിച്ച ആ സാത്വികവിദ്വൽസമാജത്തിന്റെ അകാലചരമം ഭാഷാപ്രണയികൾക്ക് അത്യധികം സങ്കടകരമായിത്തീന്നതിൽ അത്ഭുതപ്പെടാനില്ല; എങ്കിലും ഭാഗ്യവശാൽ ഈ പരിഷത്തിന്റെ ആവിർഭാവത്തോടുകൂടി അതിനൊരുപശാന്തിയുണ്ടായിരിക്കുന്നു. ഭാഷയ്ക്കു ഭാസുരമായ ഭാവി സൃഷ്ടിക്കാൻ ഈ സമിതി പൂർവ്വാധികം പര്യാപ്തമാകുമെന്നു നമുക്ക് ഔൽസുക്യത്തോടുകൂടി പ്രതീക്ഷിക്കാം.

ഈ അഭിലാഷം സഫലമാകാൻ വേണ്ടകരുത്തും കരുക്കളും ഈ പരിഷത്തിന് എത്രത്തോളം കൈവന്നുകഴിഞ്ഞിട്ടുണ്ടെന്നും ഇനി ഉപാർജിക്കേണ്ടകൂട്ടങ്ങൾ എന്തെല്ലാമാണെന്നും, അല്പം മനസ്സിരുത്തി ചിന്തിക്കേണ്ടതു ഈ സന്ദർഭത്തിൽ നമ്മുടെ ചുമതലയാണു്.

വർത്തമാനസംരംഭങ്ങൾ.

ആണ്ടിലൊരിക്കൽ എവിടെവെച്ചെങ്കിലും ഓരോ സമ്മേളനം നടത്തുക, കൊല്ലത്തിൽ മൂന്നോ നാലോ തവണവീതം ഒരു പത്രസഞ്ചിക പ്രസിദ്ധപ്പെടുത്തുക, എന്നീരണ്ടുകാര്യങ്ങൾ മാത്രമാണ് ഇപ്പോൾ പരിഷത്തു നിർവ്വഹിക്കുന്ന പ്രവൃത്തികൾ. ഇവതന്നെയും പരാശ്രയംകൂടാതെ നിർവ്വിഘ്നം പാലിച്ചുകൊണ്ടുപോകാൻ വേണ്ടശക്തി അദ്യാപി അതിനു കൈവന്നിട്ടില്ല. ഇപ്പോൾ നടക്കുന്ന പ്രസ്തുത പരിശ്രമങ്ങളുടെ ഫലമാകട്ടെ, പരിമിതമായുമിരിക്കുന്നു. പ്രതിവർഷം വളരെപ്പണം ചിലവുചെയ്തു കൊണ്ടാടുന്ന സമ്മേളനങ്ങൾകൊണ്ടു സഹൃദയന്മാർക്കു പരസ്പരം പരിചയം സമ്പാദിക്കുന്നതിനും, അഭിപ്രായങ്ങൾ വിനിമയം ചെയ്യുന്നതിനും, വിശേഷസൌകര്യം സിദ്ധിക്കുന്നുണ്ടെന്നുള്ളതു വാസ്തവമാണ്. കൂടാതെ ജനങ്ങളിൽ സാഹിത്യസ്മരണ ഉജ്ജീവിപ്പിക്കുന്നതിനും ഇതൊരോട്ടാക്കെ ഉപകരിക്കുന്നുണ്ടെന്നു പറയാം. എങ്കിലും കർമ്മപദ്ധതിയിൽ കാൽവെയ്ക്കാത്ത കാലത്തോളം ഈവക യോഗങ്ങളും സമ്മേളനങ്ങളുംകൊണ്ടു മേല്പറഞ്ഞതിൽ കവിഞ്ഞു കാര്യമായി വല്ലപ്രയോജനവും ഉണ്ടാകുമോ എന്ന സംഗതി സംശയഗ്രസ്തമാകുന്നു. പരിഷത്തിൻെറവക ത്രൈമാസികമാണെങ്കിൽ അപ്രകാശിതങ്ങളായ പഴയ പദ്യകൃതികൾ രംഗത്തിറക്കാനുള്ള ഒരു സാമഗ്രിമാത്രമായിട്ടാണ് ഇപ്പോൾ വർത്തിക്കുന്നതു്. ഈ വിഷയത്തിൽ മഹാകവി ഉള്ളൂർ എത്രയും പ്രശംസാർഹനാണെന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ അഭിനവങ്ങളായ ഗവേഷണരഹസ്യങ്ങൾ, ഉത്തമനിരൂപണങ്ങൾ, ശാസ്ത്രീയലേഖനങ്ങൾ മുതലായവയാണ് ഇങ്ങനെയുള്ള പ്രസിദ്ധീകരണങ്ങൾക്ക് അത്യന്തം ഇണങ്ങിയ ഭൂഷണങ്ങളെന്നു നാം മനസ്സിലാക്കണം. വിജ്ഞാനഭിക്ഷുക്കളായ ഇന്നത്തെ ആളുകളുടെ വിവിധ ജിജ്ഞാസകളെ സന്തർപ്പണംചെയ്യാൻ ഈദൃശോപന്യാസങ്ങളുടെ ആവശ്യം ഇപ്പോൾ ഒഴിച്ചുകൂടാത്തതായിത്തീർന്നിട്ടുണ്ടു്. ആകയാൽ ഉചിതമായ ചില കർമ്മമാർഗ്ഗങ്ങൾ പുത്തനായി കണ്ടുപിടിച്ചു്, തദ്വാരാ പരിഷത്തിൻെറ വർത്തമാനസംരംഭങ്ങളെത്തന്നെയും കൂടുതൽ ഫലപ്രദമാകത്തക്കവിധം പരിഷ്കരിക്കയും വിപുലീകരിക്കയും ചെയ്യേണ്ടകാലം ആസന്നമായിരിക്കുന്നു. ഇക്കാര്യം സംബന്ധിച്ചു് എനിക്കുള്ള ചില അഭിപ്രായങ്ങൾകൂടി ഇവിടെ പ്രസ്താവിക്കാം.

ഒരു ഗവേഷണമന്ദിരം

പരിഷ്കൃതരാജ്യങ്ങളിൽ ഇത്തരം വിദ്വൽസമാജങ്ങൾ അനവധിയുണ്ടു്. അവയെ ശാശ്വതീകരിക്കയും ഉപര്യുപരി പ്രശസ്തവും പ്രയോജനകരവുമാക്കിത്തീർക്കയും ചെയ്തിട്ടുള്ളതു് തത്തൽസംഘങ്ങളോടനുബ

ന്ധിച്ചുണ്ടായിട്ടുള്ള ഉൽകൃഷ്ടങ്ങളായ ഗവേഷണമന്ദിരങ്ങളും പ്രസിദ്ധീകരണശാലകളുമാകുന്നു. നമ്മുടെ പരിഷത്തിൻേറയും ഭാവി സുന്ദരവും സുസ്ഥിരവുമാക്കിത്തീർക്കുന്നതിന് ഇങ്ങനെയുള്ള ഒരു സ്ഥാപനമെങ്കിലും തൽധീനത്തിൽ ഉണ്ടായിരിക്കേണ്ടതു് അവശ്യം ആവശ്യമാണ്. കൊച്ചി തിരുവിതാംകൂർഗവമ്മെണ്ടുകളുടേയും മദ്രാസ്സർവ്വകലാശാലയുടേയും നേതൃത്വത്തിൽ ഭാഷാഭിവൃദ്ധിയെ ഉന്മുഖീകരിച്ച് ഇങ്ങനെ ഏൎപ്പെടുത്തപ്പെട്ടിട്ടുള്ള ചില സ്ഥാപനങ്ങൾ ഇപ്പോൾ ഇല്ലെന്നില്ല. പക്ഷെ, അവകൊണ്ടു പ്രതീക്ഷാർഹമായ ഗുണമൊന്നും ഉണ്ടാകുന്നില്ലെന്നു സവ്യസനം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പരിഷദ്വ്യക്തികൾ അസാരന്മാരല്ല; ഭൂരിപക്ഷം അംഗങ്ങളും രാജ്യത്തിൽ പ്രാമാണ്യവും സ്വാധീനശക്തിയും ഉള്ളവരാണ്; അവർ സോത്സാഹം പരിശ്രമിച്ചാൽ പൊതുജനങ്ങളുടെ ആനുകൂല്യം ധാരാളം സമ്പാദിക്കുവാൻ കഴിയുന്നതാകകൊണ്ട്, കാലവിളംബംകൂടാതെ പ്രസ്തുതോദ്ദേശ്യം സാദ്ധ്യദശയിൽ എത്തിക്കാൻകഴിയും. ഏതൽസദൃശമായ ഒരു സംരംഭംതന്നെയാണല്ലൊ കലാമണ്ഡലം പ്രവൎത്തകന്മാരും സമാരംഭിച്ചിട്ടുള്ളതു്. അതിനുണ്ടായ ആശാനുരൂപമായ വിജയം ഇക്കാൎയ്യത്തിൽ നമുക്കു മാതൃകയായിക്കരുതാം. സ്വപ്രയത്നംകൊണ്ട് ഇത്രമാത്രമെങ്കിലും സാധിതമായാൽ സ്ഥാപനത്തിൻെറ ഭാവിസംരക്ഷണംസംബന്ധിച്ചു നമ്മുടെ ഗവമ്മെണ്ടുകളും തക്കസഹായങ്ങൾ നല്കാതിരിക്കയില്ല. കേരളത്തിലെ ഓരോ കോയ്മയും ഇക്കാൎയ്യത്തിൽ പ്രാദേശികമായി വല്ല ആക്ഷേപവും പുറപ്പെടുവിക്കാൻ ഇടയുണ്ടെന്നാണെങ്കിൽ, എല്ലാ കോയ്മകൾക്കും തുല്യാധികാരമുള്ളതായ കൊച്ചിഹാർബറിനോടു സമീപിച്ച ഏതെങ്കിലും സ്ഥലത്തു് ആ സ്ഥാപനം പ്രതിഷ്ഠിക്കുകയും അങ്ങനെ നിർദ്ദിഷ്ടവൈഷമ്യത്തിനും പരിഹാരമുണ്ടാക്കുകയും ചെയ്യാവുന്നതാണ്.

ഗവേഷണമെന്നു പറഞ്ഞാൽ അപ്രകാശിതകൃതികൾ പ്രസാധനംചെയ്യ എന്നാണെന്നു് ഒരു ധാരണയുണ്ടു്. അക്കാൎയ്യം ഭാഷാവിഷയകമായ ഗവേഷണത്തിൽ അതിപ്രധാനമായ ഒരു ഭാഗമാണെന്നു സമ്മതിക്കാം. എന്നാൽ മലയാളത്തെപ്പോലെയുള്ള ജീവൽഭാഷകളുടെ ഉന്നമനത്തെ ഉദ്ദേശിച്ചു നടത്തപ്പെടുന്ന ഗവേഷണങ്ങൾ മററു പല സംഗതികളേയും ഉന്മുഖീകരിക്കേണ്ടതാകുന്നു. ഭാഷയ്ക്കും സാഹിത്യത്തിനും പുരോഗമനത്തിനുതകുന്ന നവീനമാൎഗ്ഗങ്ങൾ യഥാകാലം വെട്ടിത്തെളിയിച്ചു്, അവയിൽ ഉത്തിഷ്ഠമാനന്മാരായ സാഹിതീസേവകന്മാരെ പ്രവേശിപ്പിക്കുകയാണുള്ള ഭാരം ഗവേഷണസ്ഥാപനത്തിനുള്ളതാണ്. ഇംഗ്ലീഷ്, ഫ്രഞ്ചു് മുതലായ

ള്ള ഭാഷകളുടെ ഉൽകർഷത്തെ ഉദ്ദേശിച്ചുകൊണ്ടുള്ള പാശ്ചാത്യരാജ്യങ്ങളിലെ ഗവേഷണാലയങ്ങളുടെ കർമ്മപരിപാടി കണ്ടിട്ടുള്ളവർക്ക് ഈ അഭിപ്രായം പുത്തരിയായിരിക്കുകയില്ല. ഇതൊക്കെ തീരെ വിസ്മരിച്ചു സംസ്കൃതത്തേയോ ഗ്രീക്കിനേയൊപ്പോലെയുള്ള നിർജ്ജീവഭാഷകളുടെ സംരക്ഷണാർത്ഥം ചെയ്യപ്പെടുന്ന ഗവേഷണോദ്യമങ്ങൾമാത്രം മലയാളത്തിനു മതിയെന്നു പ്രാമാണികന്മാർപോലും വിചാരിക്കുന്നതു ശോചനീയമായിരിക്കുന്നു. ഇക്കാലത്ത്, പദ്യരൂപവും സങ്കല്പജാതവുമായ കാവ്യനാടകാദികൃതികളുടെമാത്രം പെരുപ്പംകൊണ്ട് യാതൊരു ജീവൽഭാഷയും, പരിഷ്കൃതമായ പുരോഗതി പ്രാപിക്കയില്ല. ഇതു ഗദ്യത്തിന്റെയും അഭിനവവിജ്ഞാനങ്ങളുടേയും യുഗമാണെന്നു് ഈയിടെ നിര്യാതനായ എന്റെ മാന്യസ്നേഹിതൻ ശ്രീമാൻ ഈ. വി. ഒരിയ്ക്കൽ തൃശ്ശൂർവെച്ചു പറഞ്ഞതു ഞാൻ ഈ അവസരത്തിൽ സന്തോഷസന്താപാശ്രുക്കൾ ഒപ്പം വാർത്തുകൊണ്ട് അനുസ്മരിക്കുന്നു. കഥകളും കവിതകളും വായിക്കുന്നതിനേക്കാൾ ദേശം, രാഷ്ട്രം, സമുദായം, ജീവിതം, സംസ്കാരസമ്പത്ത്, കലകൾ, ശാസ്ത്രങ്ങൾ, തൊഴിലുകൾ മുതലായ മുഖ്യ വിഷയങ്ങളെക്കുറിച്ചുള്ള അറിവാണ് ഇന്നു് അത്യാവശ്യമായിത്തീർന്നിരിക്കുന്നതു്. ഇതു സാധിക്കുന്നതിനു വിശാലമായ ഒരു ഗവേഷണപഥം വെട്ടിത്തുറന്നേ കഴിയൂ. അന്യഥാ, കേരളീയരുടെ ജീവിതഗതി പരിഷ്കൃതലോകത്തിന്റേതിൽനിന്നു വളരെ പിന്നണിയിൽ ആയിരിക്കാനേ വഴിയുള്ളു. മാത്രമല്ല, സ്വാഭാവികമായി ഉദിക്കുന്ന ഉൽകൃഷ്ടജിജ്ഞാസകളെല്ലാം സിദ്ധിമാർഗ്ഗത്തിന്റെ അഭാവത്താൽ വിഫലങ്ങളായിച്ചമഞ്ഞു് ആയുഷ്കാലം മുഴുവൻ നമുക്ക് അസന്തുഷ്ടിയോടുകൂടി കഴിയേണ്ടതായും വരും. ഈ പോരായ്മകൾക്കെല്ലാം നിവാരണംഉണ്ടാക്കാനുള്ള മുഖ്യപദ്ധതിയാണ് ഉത്തമമായൊരു ഗവേഷണപ്രസ്ഥാനം. ആകയാൽ ഇക്കാര്യം സദസ്യരുടെ ശ്രദ്ധയ്ക്കു പ്രത്യേകം വിഷയമായി ഭവിക്കേണ്ടതാണെന്നുള്ളതാണ് എന്റെ പ്രഥമനിർദ്ദേശം.

### പരിഷത്തും ഗവർമ്മെണ്ടുകളും.

മറെറാരു പ്രധാനസംഗതി, ഭാഷാസാഹിത്യം മലയാളവിദ്യാഭ്യാസം മുതലായവ സംബന്ധിച്ചു നമ്മുടെ ഗവർമ്മെണ്ടുകളും കലാമന്ദിരങ്ങളും നടത്തുന്ന പ്രവൃത്തികളിൽ സമസ്തകേരളസാഹിത്യപരിഷത്തിന് ഇപ്പോൾ യാതൊരു കൈയും ഇല്ലാത്തതു് അത്യന്തം അഭിമാനഹതകമാണെന്നുള്ളതാകുന്നു. മലയാളത്തിൽ പ്രധാനതരങ്ങളായ പല അദ്ധ്യയനപദ്ധ

തികളും പരീക്ഷകളും ഗവേഷണസംരംഭങ്ങളും മററും അധികൃതന്മാർ നിഷ്കൃഷ്ടമായി ഏർപ്പെടുത്തി നടത്തിപ്പോരുന്നുണ്ട്. അവയെ നിയന്ത്രിക്കുന്നതിനു പല ബോർഡുകളും കമ്മററികളും രൂപവൽക്കരിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ അതിൽ ഒന്നിലും പരിഷത്തിനു യുക്തമായ പ്രാതിനിധ്യമാകട്ടെ, അഭിപ്രായസമർപ്പണാവകാശമാകട്ടെ, സിദ്ധിച്ചിട്ടില്ല. ഏതന്മൂലം ഈ സമിതിയുടെ ഇപ്പോഴത്തെ സ്ഥിതി അംഗീകരണവിഹീനമായിരിക്കുന്നു. ഏതാദൃശമായ ഏതൊരു വിദ്വൽപ്രസ്ഥാനത്തിനും, ഒന്നുകിൽ തദഭിപ്രായങ്ങൾക്കും പ്രവൃത്തികൾക്കും ഉള്ള നൈസർഗ്ഗികമായ വിലയും ഗൌരവവുംകൊണ്ട്—അല്ലെങ്കിൽ ഗവമ്മെൻറുകളിൽനിന്നും കലാശാലകളിൽനിന്നും ലഭിക്കുന്ന ആദരാധികാരങ്ങളുടെ വലിപ്പംകൊണ്ട്—ഇങ്ങനെ രണ്ടിൽ ഒരുവഴിക്കല്ലാതെ ആത്മശക്തിയും ജനസമ്മതിയും സമ്പാദിക്കാൻ കഴിയുന്നതല്ല. ഇവയിൽ ആദ്യത്തെ മാർഗ്ഗമാണ് ഉത്തമമായി എണ്ണപ്പെടേണ്ടതെങ്കിലും, ഒരു സാരംഭം ആ അവസ്ഥയിൽ എത്താൻ പല വിശിഷ്ടസാഹചര്യങ്ങളും ഇണങ്ങിച്ചേരേണ്ടതായുള്ളതിനാൽ പരിഷത്തിന് അതേവഴിക്കുതന്നെ വേഗത്തിൽ ഉയർച്ച പ്രാപിക്കാമെന്നു കരുതുന്നതു് പ്രായോഗികമായിരിക്കയില്ല. മറിച്ച്, രണ്ടാമത്തെ മാർഗ്ഗമാകട്ടെ അത്രത്തോളം ദുഷ്പ്രാപമല്ലതാനും. ആകയാൽ നമ്മുടെ മാതൃഭാഷയേയും സാഹിത്യത്തേയും സ്പർശിക്കുന്നതായി ഗവർമ്മെണ്ടുകളും കലാശാലക്കാരും നടത്തുന്ന പ്രധാനതരമായ എല്ലാ ഏർപ്പാടുകളിലും പരിഷത്തിനു പ്രാതിനിധ്യവും, അഭിപ്രായസമർപ്പണം ചെയ്യാനുള്ള അവകാശവും പ്രഥമമായി ഉപാർജ്ജിക്കണം. അതിനുശേഷം, പ്രായേണ പ്രസ്തുതകാര്യങ്ങളിൽ അധികാരസ്ഥാനങ്ങളെ യഥോചിതം ഉപദേശിക്കാനുള്ള പ്രാമാണികത്വംതന്നെയും കരസ്ഥമാക്കേണ്ടതാണ്. ഇപ്രകാരമായാൽ പരിഷത്തിനെക്കുറിച്ചു ജനതാമദ്ധ്യേ ഇപ്പോഴുള്ള മതിപ്പു വളരെ വർദ്ധിപ്പിക്കുന്നതിനും, അതുമൂലം ഈ വിദ്വജ്ജനസംഘടന ശശ്വൽപ്രതിഷ്ഠമാക്കിത്തീർക്കുന്നതിനും കഴിയുമെന്നാണ് തോന്നുന്നതു്. അതിനാൽ ഈ സംഗതിയിലും നമ്മുടെ ശ്രദ്ധ അവശ്യം പതിയേണ്ടതാകുന്നു.

ശാസ്ത്രീയവിജ്ഞാനാഭിവൃദ്ധി.

പൌരസ്ത്യവിദ്വൽപരിഷത്തിനെ അനുകരിച്ച് ഇക്കൊല്ലം നമ്മുടെ പരിഷത്തിൻെറ ഈ സമ്മേളനം വിഷയാനുസാരേണ പല വകുപ്പുകളായി തിരിച്ചതു വളരെ ഉചിതമായിട്ടുണ്ട്. ഇതുനിമിത്തം സമ്മേളനത്തിനു വ്യാപ്തിയും വൈചിത്ര്യവും സിദ്ധിച്ചതിനു പുറമേ, ഓരോ

വകുപ്പിലും ഉൾപ്പെട്ട വിഷയങ്ങളെ പൂൎവ്വാധികം അവഗാഢമായി ച്ചിന്തിക്കാനുള്ള സൌകൎയ്യവും ഉളവായിരിക്കുന്നു. ഈ സമ്മേളനത്തിന്റെ പരിധിയിൽപെട്ട വിഷയങ്ങൾ ശാസ്ത്രം, വിവൎത്തനം എന്നിവയാണല്ലൊ. ആധുനിക യുഗത്തിൽ ഏതുഭാഷയുടേയും ജനസഞ്ചയത്തിന്റേയും അഭിവൃദ്ധിക്ക നിദാനമായിരിക്കുന്നതു വിജ്ഞാനത്തിന്റെ അനപേക്ഷണീയശാഖയായ ശാസ്ത്രമാണെന്നുള്ളതിനു തൎക്കമില്ല.

പണ്ടുള്ള ആളുകളുടെ ഇടയിൽ ശാസ്ത്രപരിജ്ഞാനം ആത്മസംസ്കാരത്തിനായി മാത്രമേ ഉദ്ദേശിക്കപ്പെട്ടിരുന്നുള്ളൂ. ഇന്നത്തെ അവസ്ഥ അതല്ല. ഇദാനീന്തനലോകത്തിലെ സകലവ്യാപാരങ്ങളും ഏറെക്കുറെ ശാസ്ത്രജ്ഞാനത്തെ അവലംബിച്ചിരിക്കുന്നു. മനുഷ്യജീവിതം പ്രകൃതിയെവിട്ടു പരിഷ്കാരത്തെ പ്രാപിച്ചതോടുകൂടി ശാസ്ത്രീയമായ അറിവിന്റെ ആവശ്യം ഒരിടത്തും ഒഴിച്ചുകൂടാത്തതായി തീൎന്നിട്ടുണ്ട്. ഇതുനിമിത്തം, സാഹിത്യത്തിന്റെ സാംസ്കാരികമായ അഭിവൃദ്ധിക്കുതന്നെയും ഈ അറിവ് അപരിത്യാജ്യമായിട്ടാണിരിക്കുന്നത്. ആകയാൽ അഭിനവശാസ്ത്രഗ്രന്ഥങ്ങൾ പലതും മലയാളത്തിൽ വിവൎത്തനം ചെയ്തോ, സ്വതന്ത്രമായി രചിച്ചോ പ്രചരിപ്പിക്കേണ്ട കാലം വളരെ വൈകിയിരിക്കുന്നുവെന്നു നിസ്സംശയം പറയാം. തൽസിദ്ധിക്കുള്ള ചില സാധകമാൎഗ്ഗങ്ങളെക്കുറിച്ചുകൂടി ഈ ഘട്ടത്തിൽ കുറഞ്ഞൊന്നു പൎയ്യാലോചിക്കുന്നതു യുക്തമായിരിക്കും.

ഒന്നാമത്, ശാസ്ത്രവ്യവഹാരത്തിനുവേണ്ട സാങ്കേതികശബ്ദങ്ങൾ നമുക്കു ദുൎല്ലഭമാണ്. ഈ ന്യൂനത പരിഹരിക്കാൻ മുമ്പു പലരും ആലോചിക്കുകയും പ്രവൎത്തിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും അവരുടെ പരിശ്രമങ്ങളിൽ ഒന്നുംതന്നെ പൂൎണ്ണമായിട്ടില്ല. ശബ്ദദാരിദ്ര്യം തീരാത്ത കാലത്തോളം ഗ്രന്ഥദാരിദ്ര്യത്തിനും വിരാമമുണ്ടാകയില്ലെന്നുള്ളതു പരമാൎത്ഥമാകുന്നു. അതുകൊണ്ട് ഇക്കാൎയ്യം സംബന്ധിച്ചു താഴെ പറയുന്ന മുന്നുസംഗതികളിൽ പരിഷത്തിന്റെ ശ്രദ്ധ ഗാഢമായി പതിയേണ്ടതു് ആവശ്യമാണ്.

മലയാളത്തിൽ അവശ്യം വിവൎത്തനംചെയ്തു പ്രചരിപ്പിക്കാൻ അൎഹമായിത്തോന്നുന്ന നവീനശാസ്ത്രഗ്രന്ഥങ്ങളിൽ ഓരോന്നിലുമുള്ള സാങ്കേതികപദങ്ങൾ തരംതിരിച്ചു നിഷ്കൃഷ്ടമായി പരിഭാഷപ്പെടുത്താൻ പ്രാപ്തിയുള്ള ഒരു കമ്മറ്റി സ്ഥിരമായി ഏൎപ്പെടുത്തുകയും, ആ സംഘം തയ്യാറാക്കുന്ന ശബ്ദപരമ്പര ത്രൈമാസികംമുഖേനയോ പുസ്തകരൂപത്തിലൊ തുടൎച്ചയായി പ്രസിദ്ധപ്പെടുത്തുകയും ആണ് പരിഷത്തു് ആദ്യമായി ചെയ്യേ

ണ്ട പ്രവൃത്തി. തദനന്തരം, ബനാറീസിലെ "നാഗരീപ്രചാരണസഭ" ഇപ്പോൾ നിർവ്വഹിച്ചുപോരുന്ന പരിശ്രമങ്ങളെ മാതൃകയാക്കിക്കൊണ്ട്, പരിഷത്തിൻെറയോ മറേറാ നേതൃത്വത്തിൽ ഉത്തമങ്ങളായ ശാസ്ത്രഗ്രന്ഥങ്ങൾ നിർമ്മിച്ചു പ്രചരിപ്പിക്കുവാൻ വേണ്ട ഏതെങ്കിലുമൊരു പദ്ധതിക്കൂടി ഉടൻ തന്നെ രൂപവൽകരിക്കണം. ഇതുരണ്ടും സാമാന്യം സഫലമായിക്കഴിഞ്ഞാൽ, വിദ്യാലയങ്ങളിലും കലാമന്ദിരങ്ങളിലും ശാസ്ത്രാദ്ധ്യാപനം നടത്തുന്നതു കഴിയുന്നതും മാതൃഭാഷയിൽതന്നെയായിരിക്കത്തക്കവണ്ണം അധികൃതന്മാരുടെ സമ്മതി സമ്പാദിക്കയാണ് പിന്നീടു വേണ്ടതു്. അടുത്തു സമാരംഭിക്കാൻ ഇരിക്കുന്ന തിരുവിതാംകൂർ സർവ്വകലാശാലയും ഇക്കാര്യത്തിൽ കൂടുതലായ അനുഭാവം പ്രദർശിപ്പിക്കുമെന്നാണ് എൻെറ വിശ്വാസം. വ്യവഹാരം മാതൃഭാഷയിലായാൽ വിഷയഗ്രഹണവൈഷമ്യം വളരെ കുറയുന്നതാകകൊണ്ടു പാഠ്യപദ്ധതിയിൽ അദ്ധ്യേതാക്കന്മാർക്കു പൂർവ്വാധികമായ നൈപുണ്യം നേടാൻ സാധിക്കുമെന്നുള്ളതു് അനുഭവവേദ്യമാകുന്നു. അധികൃതന്മാർ ഈ തത്ത്വം അവഗണിക്കുകകൊണ്ടല്ല, പ്രത്യുത, ഉൽകൃഷ്ടങ്ങളായ ശാസ്ത്രഗ്രന്ഥങ്ങൾക്കു ദേശഭാഷകളിലുള്ള ക്ഷാമംനിമിത്തമാണ് നിർദ്ദിഷ്ടപ്രസ്ഥാനം ഇപ്പോൾ അനുവദിക്കാതിരിക്കുന്നതു്. ഈ ദൗർല്ലഭ്യം നിരാകൃതമായാൽ അവരുടെ അനുമതി ലഭിക്കുന്നതിനും പ്രായസമുണ്ടാകയില്ല. അതുകയാൽ ശാസ്ത്രീയഗ്രന്ഥങ്ങൾകൊണ്ടു സർവ്വാംഗം അലങ്കരിച്ചു പ്രഭാവത്തോടുകൂടി ജീവിക്കാൻ വേണ്ട വിശിഷ്ടസമ്പാദ്യം ഏതുപാടും നാം നിസ്തന്ദ്രം യത്നിച്ചു സ്വഭാഷയ്ക്കു് ഉണ്ടാക്കിക്കൊടുക്കേണ്ടതാണെന്നു് ഈ സദസ്സിനെ ഒരിക്കൽക്കൂടി സപ്രശ്രയം ഉൽബോധിപ്പിച്ചുകൊള്ളട്ടെ.

സാങ്കേതികസംജ്ഞകൾ സൃഷ്ടിക്കുന്നതു വല്ലാത്ത ഒരു ഭാരമായി പലരും വിചാരിക്കാറുണ്ട്. ആവശ്യം അനുസരിച്ച് ഓരോരുത്തനും തോന്നിയപോലെ നിർമ്മിച്ചിറക്കുന്ന സംജ്ഞകൾ വരുത്തിക്കൂട്ടിയിട്ടുള്ള കുഴപ്പങ്ങൾ ഈ ആശങ്കയെ ബലപ്പെടുത്തീട്ടില്ലെന്നില്ല. ഉത്തരവാദപ്പെട്ട ഒരു കമ്മററിയോ മറേറതെങ്കിലും സ്ഥാപനമോ സാങ്കേതികസംജ്ഞാനിർമ്മാണത്തിനൊരുങ്ങുന്നുവെങ്കിൽ ഭയാശങ്കകളെല്ലാം താനേ നീങ്ങിക്കൊള്ളും. എന്തുകൊണ്ടെന്നാൽ, അങ്ങനെയുള്ള ഒരു സ്ഥാപനത്തിൻെറ ആഭിമുഖ്യത്തിൽ ഏതദ്വിഷയകമായി പ്രവർത്തനമാരംഭിക്കുന്നവർ നവീനസംജ്ഞാനിർമ്മാണത്തിനുള്ള പോംവഴികൾ അന്വേഷിച്ചു കണ്ടുപിടിക്കുകയും, അവ വിജാതീയസംജ്ഞകളുടെ പരാവർത്തനത്തിൽ ഇന്നനുഭവപ്പെട്ടുവരുന്ന ക്ലേശങ്ങൾ മിക്കവാറും ദൂരീകരിക്കുകയും ചെയ്യുന്നതാണ്. ഉദാഹരണമായി ഒരു പദ്ധതി നിർദ്ദേശിക്കാം.

സാങ്കേതികസംജ്ഞകൾ.

ഒന്നാമതായി, സാങ്കേതികസംജ്ഞകളെ ഏതാനും വകപ്പുകളായി തിരിക്കേണ്ടതാകുന്നു. സംസ്കൃതഭാഷയിൽ ശാസ്ത്രവ്യവഹാരത്തിനു പ്രയോജകീഭവിച്ചിട്ടുള്ള സാങ്കേതികസംജ്ഞകൾക്കു സമാനങ്ങളായ ഒട്ടേറെ ശബ്ദങ്ങൾ നവീനജ്ഞാനത്തിൽ ഉപയോഗിക്കപ്പെട്ടുവരുന്നുണ്ട്. അവയെ ഒന്നാംവകപ്പിൽപെടുത്താം. ബീജഗണിതം (Algebra) ക്ഷേത്രഗണിതം (Geometry) ത്രികോണഗണിതം (Trigonometry) ഇത്യാദികളുടെ ഉപയോഗത്തിനുവേണ്ട സംജ്ഞകളായിരിക്കും അക്കൂട്ടത്തിൽ പ്രധാനപ്പെട്ടവ. അവയെ ആര്യഭടീയാദിഗ്രന്ഥതല്ലജങ്ങളിൽനിന്ന് ഉദ്ധരിക്കേണ്ട ഭാരമേ നമുക്കുള്ളു. ആവക വിഷയങ്ങളിൽ അഭിനവമായി സൃഷ്ടിക്കേണ്ട സംജ്ഞകൾ വളരെ ചുരുക്കമായിരിക്കും. Arc എന്ന ഒരു സംജ്ഞ എടുക്കുക. സംസ്കൃതത്തിൽ വില്ലിനുള്ള പര്യായങ്ങളെയെല്ലാം Arc എന്നതിനു് വിവർത്തനങ്ങളായി പണ്ടേ പ്രയുക്തമായിട്ടുണ്ട്. ശരീരവിജ്ഞാനീയം, ഔഷധവിജ്ഞാനീയം, രസതന്ത്രം, രാഷ്ട്രതന്ത്രം മുതലായ വിഷയങ്ങൾക്ക് ഏവംവിധം പഴയ സംജ്ഞകൾ ഒട്ടൊക്കെ തേടിപ്പിടിക്കുവാൻകഴിയും. ഒരു കാര്യമേ ശ്രദ്ധിക്കേണ്ടതുള്ളു. പ്രസ്തുതവിഷയങ്ങളിൽനല്ല അവഗാഹവും, അവയെ പരാമർശിച്ചു നമ്മുടെ പ്രപിതാമഹന്മാർ സംസ്കൃതത്തിൽ വിരചിച്ചിട്ടുള്ള അനർഘഗ്രന്ഥങ്ങൾ വായിച്ചു മനസ്സിലാക്കുവാനുള്ള ത്രാണിയും ഉള്ളവർ മാത്രമെ പ്രാചീനസംജ്ഞകൾ ഉദ്ധരിച്ചു തരംതിരിക്കുവാൻ നിയുക്തരാകാവൂ എന്നുമാത്രം.

ഇംഗ്ലീഷിൽ ഇന്നു നടപ്പിലുള്ള സാങ്കേതികസംജ്ഞകളിൽ ഒട്ടുമുക്കാലും ഗ്രീക്കിൽനിന്നോ, ലത്തീനിൽനിന്നോ ആദത്തങ്ങളാണ്. അതുകൊണ്ട് അവയ്ക്കെല്ലാംതന്നെ സമാനങ്ങളായ ധാതുക്കൾ സംസ്കൃതത്തിൽ ഉണ്ടാകുവാൻ വഴിയുണ്ട്. ഭാഷകളെ താരതമ്യംചെയ്തു പഠിച്ചിട്ടുള്ളവർക്ക് അത്തരം ധാതുക്കൾ കണ്ടുപിടിക്കാൻ പ്രയാസമുണ്ടാകയില്ല. ധാതു ഏതെന്നു തെളിഞ്ഞുകഴിഞ്ഞാൽ അതിന്മേൽ പിന്നെ ആവശ്യംപോലെ പ്രത്യയങ്ങളും അർത്ഥങ്ങളും പാശ്ചാത്യരെപ്പോലെ നമുക്കും ആരോപിക്കാമല്ലൊ. അങ്ങനെ ഭാഷാന്തരീകരിക്കാവുന്ന സാങ്കേതികസംജ്ഞകളെ രണ്ടാമത്തൊരു വകപ്പായി ഗണിക്കാം.

Electricity-യെ ആലക്തികതയായി പണ്ഡിതവരേണ്യനായ ശ്രീമാൻ ഐ. സി. ചാക്കോ അവർകൾ തർജ്ജമചെയ്തതു് ഈ പദ്ധതി അനുസരിച്ചായിരിക്കണം. Statics എന്നതിനെ സ്ഥിതിവിജ്ഞാനീ

യം എന്ന കേരളംമാസികാപ്രവത്തകന്മാർ തജ്ജമ ചെയ്യുകയുണ്ടായി. Axis-ന് അക്ഷം എന്നും Bulb-ന് ബുൽബുദം എന്നും Circle-ന് ചക്രംഎന്നും Octave-ന് അഷ്ടമസ്വരമെന്നും പറയുമ്പോൾ സമാനശബ്ദാന്വേഷണനയം ആരാണ് നിഷേധിക്കുക? അനേകം വാക്കുകൾ ഇങ്ങനെ തറവാട്ടുബന്ധം നോക്കി കണ്ടുപിടിക്കാമെന്നു തോന്നുന്നു. രണ്ടോ നാലോ ഭാഷകളിൽ ശൃംഗശത്തോളം എത്തിയിട്ടുള്ള വിദ്വാന്മാൎക്ക് എത്രയെങ്കിലും സാങ്കേതികശബ്ദങ്ങൾ ഉക്തമാൎഗ്ഗത്തിലൂടെ ഉപാൎജ്ജിക്കുവാൻ കഴിയുമെന്നാണെൻെറ വിശ്വാസം.

സംസ്മരണീയനായ ഏ. ആർ. രാജരാജവൎമ്മ തിരുമനസ്സുകൊണ്ട്, മുകളിൽ ചൂണ്ടിക്കാണിച്ച രണ്ടു പദ്ധതികൾ അനുസരിച്ചു ശബ്ദനിഷ്പാദനം ചെയ്വാൻ ഉത്സാഹിക്കുകയുണ്ടായി. ഏതാനും ശബ്ദങ്ങൾ അദ്ദേഹം ചില സംസ്കൃതമാസികകളിൽ പ്രസിദ്ധപ്പെടുത്തിയതായറിയുന്നുണ്ട്. ഊഴം പൂൎണ്ണമാകുമ്പോഴേയ്ക്കും വിധി അദ്ദേഹത്തെ അപഹരിച്ചുകളഞ്ഞു. സാങ്കേതികസംജ്ഞാനിൎമ്മാണത്തിൽ തിരുമേനിയുടെ വലംകൈയായിനിന്നു പ്രവത്തിച്ചിരുന്നവരിൽ മുഖ്യൻ ശ്രീമാൻ ഐ. സി. ചാക്കോ ആണ്. നവീനവിജ്ഞാനത്തിലുള്ള പരിചയം, ഇൻഡോയൂറോപ്യൻ വംശത്തിലെ പ്രധാന ഭാഷകളിലെല്ലാമുള്ള പാണ്ഡിത്യം, ശാസ്ത്രീയവിഷയങ്ങളെ ഭാവനാസ്പൃരിതമായ രീതിയിൽ വ്യവഹരിക്കാനുള്ള പാടവം, എന്നിവകൊണ്ടു ശ്രീമാൻ ഐ. സി. ശബ്ദനിഷ്പാദനാദികാൎയ്യങ്ങളുടെ നേതാവായിരിപ്പാൻ ഏററവും അൎഹനാണ്. അദ്ദേഹത്തിൻെറ വിശ്രമകാലത്തെ ഭാഷാഭ്യുദയാൎത്ഥം വിനിയോഗിച്ചാൽ നന്നായിരുന്നു.

ഏതാനും സംജ്ഞകൾ മേല്പറഞ്ഞ രണ്ടുവഴിക്കും വിവത്തനം ചെയ്യുവാൻ തരപ്പെടാത്തവയായുണ്ട്. അവയെ മൂന്നാമതു് ഒരു വകുപ്പിൽ പെടുത്താം. ഈ വകുപ്പിൽ അൎത്ഥംമാത്രം മുൻനിറുത്തിക്കൊണ്ടുള്ള ഭാഷാന്തരീകരണനയംമാത്രമേ കൊള്ളൂ. അതനുസരിച്ച് ഉണ്ടാകുന്ന ശബ്ദങ്ങൾക്ക് അളവററ വൈവിധ്യം വരാവുന്നതാണ്. അൎത്ഥം നോക്കി ഓരോരുത്തനും ഓരോ വിധത്തിൽ നാണയമടിച്ചു വിടുവാൻ മടിക്കയില്ല. എൻെറ ചുരുങ്ങിയ പരിചയത്തിനുള്ളിൽ Oxygen, Hydrogen, Expansion, Contraction, Reflection, Refraction മുതലായവയിൽ ഓരോന്നിനും അഞ്ചോ ആറോ വീതം മലയാളസംജ്ഞകൾ കണ്ടുകഴിഞ്ഞിട്ടുണ്ട്. എല്ലാററിനും ക്ഷുദ്രങ്ങളായ പാഠ്യപുസ്തക

ങ്ങൾ വഴി ധാരാളം പ്രചാരം സിദ്ധിച്ചുവരുന്നതായിട്ടാണെന്റെ അറിവ്. പല തെററുകൾക്കും ജനയിതാവായേയ്ക്കാവുന്ന ഈ വൈവിധ്യത്തെ കടിഞ്ഞാണിട്ടു പിടിക്കേണ്ടതു് അത്യാവശ്യമാകുന്നു.

ഒട്ടുവളരെ വാക്കുകൾ വിവർത്തനസഹങ്ങൾ അല്ലാതെ ഉണ്ടു്. അവയെ നാലാമതൊരു വിഭാഗമായി എടുക്കാം. വേണമെങ്കിൽ ആ വിഭാഗത്തെത്തന്നെ രണ്ടായിത്തിരിക്കാം: ഒന്നു് Ohm, Amphere മുതലായിസംജ്ഞാനാമോൽപന്നങ്ങളായുള്ള ശബ്ദങ്ങളും, മറെറാന്നു് Motor, Cycle ഇത്യാദിപോലെ തത്ഭവങ്ങളായി മലയാളത്തിൽ അലിഞ്ഞിണങ്ങിയിട്ടുള്ള ശബ്ദങ്ങളും. ഈ രണ്ടു വിഭാഗങ്ങളിൽ ഉള്ള ശബ്ദങ്ങളെ അത്ഥം നോക്കിയോ മറെറാ തജ്ജമചെയ്യുന്നതു് ഒരു ഭ്രാന്തായിരിക്കും. Ampere-നെ വിവർത്തനംചെയ്യുവാൻ ആരും പുറപ്പെട്ടുമായിരിക്കയില്ല. പക്ഷെ Motor-നെ തൈലശകടമാക്കുവാനും, Cycle-നെ ദ്വിചക്രവണ്ടിയാക്കുവാനും കോപ്പിട്ടിട്ടുള്ളവരെ ഞാനറിയും. അവരോടു് എനിക്കിപ്പോഴും അനുതാപം തോന്നുന്നുണ്ടു്. ഇങ്ങനെ പറയുന്നതുകൊണ്ടു് വിജാതീയശബ്ദങ്ങൾ കണ്ണടച്ചുപയോഗിച്ചു്, കാലാന്തരത്തിൽ നാം, 'കൈരളി'യിൽ ഒരു ലേഖകൻ ആശങ്കിച്ചപോലെ, ഒരുവക ബട്ട്ളർമലയാളം നടപ്പിലാക്കണമെന്നു് എനിക്കു മതമില്ല. Accounts and finance Controller എന്നതിനെ ഒരു പത്രലേഖകൻ ക്രൂസൽക്രൂടാതെ അക്കൗണ്ട്സും, ഫിനാൻസും, കൺട്രോളർ എന്നു മലയാളീകരിച്ച കഥ ഞാനോക്കുന്നു. And എന്നുള്ള സമുച്ചയംമാത്രം ഭാഷാന്തരീകരിച്ചു ചാരിതാത്ഥ്യംപൂണ്ട അദ്ദേഹത്തെപ്പോലെയുള്ളവരുടെ സേവനങ്ങളെ സമുച്ചാടനം ചെയ്യുന്നം എന്നുതന്നെ ഞാൻ പറയും. ബഹുജനസമ്മതിയാൽ മലയാളത്തിൽ ജന്മാവകാശം സമ്പാദിക്കുന്ന ഇംഗ്ലീഷുശബ്ദങ്ങളെ ആട്ടിയോടിച്ചു്, തൽസ്ഥാനങ്ങളിൽ സംസ്കൃതത്തിലോ ഹിന്ദിയിലോ മറെറാ നിന്നു തീരെ അപരിചിതങ്ങളായ ശബ്ദങ്ങൾ കടംവാങ്ങി പ്രതിഷ്ഠിച്ചിട്ടു ഫലമില്ലെന്നേ എനിക്കു വാദമുള്ളു. ജീവൽഭാഷയായ മലയാളത്തിനു മററു ഏതു ഭാഷയിൽനിന്നും ശബ്ദസമ്പത്തു സംഭരിക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരിക്കണം.

## വിവർത്തനപദ്ധതി

ശബ്ദസൃഷ്ടി സാധിച്ചുകഴിഞ്ഞാൽ എല്ലാമായെന്നു പറഞ്ഞുകൂടാ. ശാസ്ത്രീയവിഷയങ്ങൾ സ്വതന്ത്രമായി പ്രതിപാദിക്കുന്നതിനും ഏതാനും മാതൃകകൾ ഉണ്ടാകേണ്ടിയിരിക്കുന്നു. ഇപ്പോൾ കുറെ സാങ്കേതികശബ്ദങ്ങൾ ഉണ്ടായിക്കഴിഞ്ഞാൽ അവ നിരത്തിവെച്ചു മുമ്പും

പിമ്പും നോക്കാതെ ഇംഗ്ലീഷുശാസ്ത്രഗ്രന്ഥങ്ങൾ തൎജ്ജമചെയ്യുകയാണു് പലരും ചെയ്യുന്നതു്. വെറും തൎജ്ജമ നന്നായിരിക്കയില്ല. വിജാതീയത്വം, ശബ്ദങ്ങൾക്കും ശൈലികൾക്കും എന്നപോലെ ഉദാഹരണാദികൾക്കും ഉണ്ടാകുക പതിവാണു്. അതിനെ നിശ്ശേഷം നീക്കി, ഏററവും സ്വതന്ത്രമായിട്ടുവേണം വിവൎത്തനം ചെയ്യുവാൻ. അപ്പൊഴേ ശാസ്ത്രീയവിഷയങ്ങൾ നമ്മുടെ ബാലികാബാലന്മാൎക്കു സുഗ്രഹമാകയുള്ളു. ഓരോവിഷയത്തിലും രണ്ടോ നാലോ ഉൽകൃഷ്ടവിവൎത്തനങ്ങൾ ഉത്ഭവിച്ചുകഴിഞ്ഞാൽ അവയിലെ പ്രതിപാദനരീതി നിഷ്പ്രയാസം നാടാകെ പ്രചരിച്ചുകൊള്ളും. നാലോ അഞ്ചോ പ്രസിദ്ധീകരണങ്ങൾ അത്തരത്തിൽ ഞാൻ കണ്ടിട്ടുണ്ടു്. ചിലതു് എം. രാജരാജവൎമ്മകോയിത്തമ്പുരാൻ തിരുമേനിയുടേതാണെന്നു തോന്നുന്നു. മറെറാന്നു്, അടുത്ത കൊല്ലത്തെ Intermediate പരീക്ഷയ്ക്കു വെച്ചിട്ടുള്ള "വിശ്വവിഹാര"മാണു്. മി: ഐ. സി. ചാക്കോയും, മി: കെ. ആർ. കൃഷ്ണപിള്ളയും എഴുതാറുള്ള ശാസ്ത്രീയലേഖനങ്ങൾ പ്രത്യേകിച്ചും അനുസ്മരിക്കത്തക്കവയാകുന്നു. പഠിപ്പും പരിചയവും ഉള്ള പല ഭാഷാപ്രണയികളും ഇക്കാൎയ്യത്തിൽ മുന്നിറങ്ങി പ്രവൎത്തിക്കാവുന്നവരായുണ്ടു്. അവരെക്കൊണ്ടു ജോലിചെയ്യിക്കാനുള്ള സ്ഥാപനങ്ങളേ ഉണ്ടാകേണ്ടതുള്ളു.

വിവൎത്തനത്തെസംബന്ധിച്ചു പൊതുവായും കുറച്ചു പറയേണ്ടിയിരിക്കുന്നു. ഒരു ഭാഷയിലെ ആശയങ്ങൾ മറെറാരു ഭാഷയിലേയ്ക്കു പകരുക—അത്ര പ്രയാസമേറിയ പ്രവൃത്തിയാണോ? അതിനു രണ്ടുഭാഷകളിലും ഏറെക്കുറെ വ്യുൽപത്തി സമ്പാദിച്ചാൽ മതിയാവുകയില്ലെ? ഇങ്ങനെയൊക്കെ സംശയിക്കുന്നവർ വളരെയുണ്ടു്.

ഇൻററർമീഡിയററു ക്ലാസിൽ ഫ്രഞ്ചു് ഉപഭാഷയായി കൈക്കൊണ്ടിരിക്കുന്ന ചില വിദ്യാൎത്ഥികൾ ഇംഗ്ലീഷിലും ഫ്രഞ്ചിലും ഓരോ Gem Dictionary ഉപയോഗിച്ചു തൎജ്ജമക്കാൎയ്യം അനായാസേന നിൎവ്വഹിച്ചിരുന്നതായി ഓൎക്കുന്നു. അവൎക്കു ധാരാളം മാൎക്കു കിട്ടിയിരുന്നതായിട്ടാണു് എന്റെ അറിവു്. ആ വക മുട്ടുശാന്തികൾകൊണ്ടു സാഹിത്യക്കളരിയിൽ വിജയം നേടുവാൻ തരപ്പെടുകയില്ലെന്നുള്ള കാൎയ്യം നമ്മുടെ ആളുകൾ ധരിച്ചിരിക്കേണ്ടതാണു്. വിചാരങ്ങൾക്കും ശൈലികൾക്കും വേണ്ടുവോളം സാജാത്യമുള്ള രണ്ടു ഭാഷകളാണല്ലൊ ഇംഗ്ലീഷും ഫ്രഞ്ചും. അവയിൽപ്പോലും പദാനുപദവിവൎത്തനം നിരുപയോഗമാണെന്നു തദ്വിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. യഥാൎത്ഥത്തിൽ ഒരു ഛായാപടം സജീവനായ ഒരു മനുഷ്യന്റെ

പ്രതിരൂപമായിരിക്കാൻ എത്രത്തോളം പര്യാപ്തമോ, അത്രത്തോളമേ ഒരു ഭാഷയിലെ വാക്കിനു മറെറാരു ഭാഷയിലെ വാക്കു പ്രതിബിംബമായിരിക്കുകയുള്ളു. ആ സ്ഥിതിക്കു്, പദാനുപദവിവൎത്തനം എത്രകണ്ടു പരിത്യാജ്യമാണെന്നു് ഊഹ്യമാണല്ലോ. മിസ്റ്റർ T. F. Higham, "Literal or word-for-word translation is only possible when the brute or inherent meaning of words—their denotation—is alone important and when equvivalents in the two languages exist. Arithmetical tables lose nothing by translation, or nothing that a few works of exact Science also." എന്നു പറഞ്ഞിട്ടുള്ളതു് ഇവിടെ വിശേഷിച്ചും അവധേയമാകുന്നു.

നാം യാത്രാമദ്ധ്യേ ഒരു മുൻഗാമിയെ പദാനുപദം പിന്തുടരുന്നുവെന്നു വിചാരിക്കുക. അയാൾ എവിടെ എപ്പോൾ നില്ക്കുമെന്നോ മറേറാ മനസ്സിലാക്കുവാൻ സാധിക്കാത്തതുകൊണ്ടു്, നമുക്കു പലപ്പോഴും അയാളുടെ മേൽ ചെന്നലയ്ക്കേണ്ടതായി വന്നേയ്ക്കും. ഈ അനുഭവം പദാനുപദതൎജ്ജമക്കാരനും ഉണ്ടാകുവാൻ ഇടയുണ്ടു്. To make both ends meet എന്നതിനെ 'രണ്ടു തലയും കൂട്ടിമുട്ടിക്കുക' എന്നു ഭാഷാന്തരീകരിക്കുന്നവൻ തീൎച്ചയായും അയാളുടേയും മൂലഗ്രന്ഥകാരന്റേയും തലകൾ കൂട്ടിമുട്ടിക്കുവാൻ എളുപ്പമുണ്ടു്.

മൂലത്തിലെ ആശയങ്ങൾ സമഗ്രമായി ഗ്രഹിച്ചു് ഏറെക്കുറെ സ്വതന്ത്രമായി സ്വഭാഷയിൽ പകരുന്നവനാണു് ഉത്തമവിവൎത്തനകാരൻ. വിജാതീയങ്ങളായ വിചാരങ്ങളും ശൈലികളും ഉചിതജ്ഞതയോടുകൂടി സജാതീയങ്ങളാക്കി മൂലത്തിന്റെ ചൈതന്യം ഒട്ടും ചോൎന്നുപോകാതെ സൂക്ഷിക്കുവാൻ അയാൾക്കു കഴിയണം. അയാൾ നല്ലൊരു സഹൃദയൻകൂടിയാണെങ്കിൽ വിവൎത്തനം മൂലത്തെ അതിശയിച്ചെന്നും വരാം. ഒരുവന്റെ ശ്രമത്താൽ ഊതിപ്പിടിപ്പിക്കുകമാത്രം ചെയ്യുന്ന അഗ്നി മറെറാരുവന്റെ യത്നത്താൽ തെളിഞ്ഞുകാണാമല്ലോ. ഇതിനുദാഹരിക്കാവുന്ന തൎജ്ജമകൾ മലയാളത്തിൽ എന്റെ അറിവിൽ ഇല്ല. ഇംഗ്ലീഷിൽ Fitz Geraldന്റെ റുബായിയാത്തു് അങ്ങനെയൊന്നാണെന്നു സാഹിത്യാഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. സംസ്കൃതകൃതികളുടെ മലയാളതൎജ്ജമകളിൽ വളരെ നല്ലവയുണ്ടെന്നു പറയാം. സംസ്കൃതത്തിനും മലയാളത്തിനുമൊട്ടൊക്കെ സാജാത്യമുള്ളതിനാൽ വിവൎത്തനത്തിൽ വിജയംപ്രാപിക്കുവാൻ പ്രയാസം കുറയും. യൂറോപ്യൻഭാഷകളിൽനിന്നു മലയാളത്തിലേയ്ക്കുള്ള ആശയസന്നിവേശനം അത്ര ക്ഷിപ്രസാദ്ധ്യമല്ല.

തീരെ ജീവനില്ലാത്ത തർജ്ജമകൾ അടിക്കടി മലയാളത്തിൽ പുറപ്പെടുന്നുണ്ട്. കാളിദാസരുടേയും മററും കവിതകളെപ്പററി കേട്ടുകേട്ട് അഭിമാനാന്ധനായിത്തീർന്ന ഒരു മാന്യൻ മലയാളത്തിലെ ചില തർജ്ജമകൾ തപ്പിപ്പിടിച്ചു വായിച്ചുനോക്കിയപ്പോൾ, കാളിദാസൻ ഒരു നാലാം ക്ലാസ്സു കവിയല്ലേ എന്നു സംശയിക്കാൻ ഇടവന്നതായി കേട്ടിട്ടുണ്ട്. തർജ്ജമയുടെ ദോഷമാണ് ആ തോന്നലിനു നിദാനമെന്നു പിന്നീടദ്ദേഹത്തിനു ബോദ്ധ്യമായി. ഷേക്സ്പിയരേയും മററും മലയാളത്തിൽ കൊണ്ടുവന്നു പുലിവേഷം കെട്ടിക്കുന്ന അവിവേകികളുടെ കാര്യവും ഇവിടെ വിസ്തരിക്കുന്നില്ല.

ആകെക്കൂടിനോക്കിയാൽ, ഇതു ഭാഷാസാഹിത്യത്തിൻെറ ഒരു വിവർത്തനദശതന്നെയാണെന്നു പറയാം. ഈ പരിവർത്തനയുഗത്തിൽ ഗദ്യം പദ്യത്തെ കൈയേററംചെയ്തു കഴിഞ്ഞിരിക്കുന്നു; ഇനി അതിൻെറ ആധിപത്യം കുറയ്ക്കാൻ ആർക്കും സാധിക്കുന്നതുമല്ല. ഗദ്യസാഹിത്യത്തിൻെറ ബഹുമുഖമായ വളർച്ചയ്ക്കു യത്നിക്കേണ്ടവർ മലയാളം, സംസ്കൃതം, ഇംഗ്ലീഷ് എന്നീ മൂന്നുഭാഷകളിലും ഉപസ്ഥിതി സമ്പാദിച്ചവർതന്നെ ആയിരിക്കണം. ജ്ഞാനസമ്പാദനത്തിന് അവരോടൊപ്പം മററുള്ളവർക്കു സൗകര്യമില്ലാത്തതിനാൽ അങ്ങനെയുള്ള സഹൃദയവര്യന്മാർ ശ്രമിച്ചാൽ അഭിനന്ദനീയമായ പല സംഗതികളും സാധിക്കാവുന്നതാണ്. വാസനാശക്തിയെ പ്രതിഫലിപ്പിക്കുന്ന സാഹിത്യം, അഥവാ കവിതകൾ, നമുക്കു ധാരാളം ഉണ്ട്; അറിവിനെ വർദ്ധിപ്പിക്കുന്നതിനു പര്യാപ്തമായ സാഹിത്യമാണ് കേരളീയർക്ക് ഇപ്പോൾ ദുർല്ലഭമായിരിക്കുന്നതു്. അതുകൊണ്ട് അത്യാവശ്യമായ ഈ പദ്ധതി കഴിയുന്നത്രദൂരം വിപുലീകരിക്കുന്ന വിഷയത്തിലായിരിക്കണം ഇനിയത്തെ നമ്മുടെ പ്രധാനപരിശ്രമം. ഈ ശ്രമത്തിൽക്കൂടി ആദ്യം പ്രസ്താവിച്ച ശാഖയും അഭിവൃദ്ധിപ്പെട്ടുകൂടെന്നില്ല. നല്ലൊരു കഥയൊ, നോവലൊ, നാടകമൊ, രണ്ടുകാര്യത്തിനും ഉപയോഗപ്പെട്ടുവെന്നു വരാവുന്നതാണല്ലൊ.

ഏതായാലും, കലാപ്രവർത്തനം ഒരിക്കലും അസ്വതന്ത്രമായിച്ചമയരുതു്. അതിന്, രാഷ്ട്രീയപ്രവർത്തനത്തിനെന്നപോലെ, പ്രാദേശികമായ ഒരു സീമയുണ്ട്. അതിനുള്ളിൽ സമ്പൂർണ്ണമായ സ്വാതന്ത്ര്യം സിദ്ധിച്ചെങ്കിലേ ഏതു കലാവ്യാപാരവും അഭിനന്ദനീയമായിത്തീരുകയുള്ളു. രാഷ്ട്രീയവും സാമുദായികവും സാമ്പത്തികവുമായ മാററങ്ങളൊന്നും അതി

നെ ബഹുദൂരം ബാധിച്ച് അലംകോലപ്പെടുത്തുന്നതു യുക്തമല്ല. നമ്മുടെ കവികളും നിരൂപകന്മാരും ഈ പ്രമാണം ഉള്ളിൽവെച്ചുകൊണ്ടു പ്രവർത്തിക്കുന്നതായാൽ മലയാളഭാഷ അചിരേണ ഉത്തമസാഹിത്യഗ്രന്ഥങ്ങളെക്കൊണ്ടു പരിപുഷ്ടമായിത്തീർന്നുകൊള്ളും.



# IV. പദ്യസാഹിത്യം.

(ശ്രീമാൻ പള്ളത്തു രാമൻ)

## രീതി.

അചുംബിതങ്ങളായ ആശയങ്ങളുടെ സൗഭാഗ്യംമാത്രമല്ല, അനന്യവും സ്വയം വെട്ടിത്തെളിയിച്ചതുമായ ഒരു രീതിയുമാണ് കാവ്യകൃത്തിനെ കവിയാക്കുന്നതു്. "മുരാരേസ്തൃതീയഃ പന്ഥാഃ"എന്നുണ്ടല്ലൊ. വശ്യവാക്കുകളായ കവികൾക്കു് ഓരോ പ്രത്യേകരീതിയുണ്ടെന്നു പറയേണ്ടതില്ല. ആ പ്രത്യേകതയാണ് അവർക്കു പ്രതിഷ്ഠനല്കിയതു്. ആ രീതി അനനുകരണീയമായിരിക്കുകയും ചെയ്യും. മാനത്തു മഴവില്ലുവീശുംപോലെ, മായുകയും പിന്നെയും മിന്നുകയും ചെയ്യുമ്പോലെ, രീതി കൂടക്കൂടെ മാററുകയും മറയ്ക്കുകയും ചെയ്യുന്ന, ആത്മപ്രത്യയമില്ലാത്ത, കൂട്ടരുണ്ടു്. അവർ ആത്മനാശം വരുത്തിക്കൂട്ടുകയാണ്. വർണ്ണം, മുഖഭാവം, ആകൃതി ഇവയൊക്കെക്കൂടി മററു വ്യക്തിയിൽനിന്നു ഭിന്നമായ ഒരു ഭാവം മനുഷ്യൻ കൈക്കൊള്ളുന്നതുപോലെ രീതി, രസം, ഭാഷ ഇവകൊണ്ടു് ഒരു വ്യാവർത്തകമായ വിശേഷം കവിതയ്ക്കുമുണ്ടു്. രീതിയെ നിയമപരിധിയിൽ നിറുത്തുവാൻ ശ്രമിക്കുന്നതു് അസാദ്ധ്യമാണ്. കവിയുടെ ഭാഷ ഏതുതരത്തിലുള്ളതായിരിക്കും? കവിയുടെ അന്തഃകരണത്തിന്റെ തനിപ്പകർപ്പാണ് കവിത. കവിയുടെ വ്യക്തിത്വം മനസ്സിലാക്കിയാൽ കവിതയുടെ യഥാർത്ഥസ്വഭാവവും തെളിഞ്ഞുകാണാം. ഗൗരവമേറിയ ഒരു ഭാഷാരീതിയിലാണ് കവി കവിത ചെയ്യുന്നതെങ്കിൽ അദ്ദേഹത്തിന്റെ സ്വഭാവഗൗരവവും കരതലാമലകമാണ്. കവിയുടെ വ്യക്തിമഹത്വമാണ് അനുവാചകനെ അദ്ദേഹം ഉദ്ദേശിച്ച അർത്ഥം ഗ്രഹിപ്പിക്കുന്നതു്; ബുദ്ധികൗശലംകൊണ്ടുള്ള 'കസറത്ത'ല്ല. ജർമ്മൻകവിയായ ഗെഥേയുടെ ഈ അഭിപ്രായത്തെ ആരാണ് ആദരിക്കാത്തതു്! കേരളകാളിദാസന്റെ വ്യക്തിമാഹാത്മ്യം, ഗംഭീരസ്വഭാവം, അവിടുത്തെ ഏതു കൃതികളിലും നിഴലാടുന്നില്ലേ? ഗംഭീരകവിയായ കാളിദാസന്റെ

ഗംഭീരനാടകത്തെ അതേവിധം ഗാംഭീര്യത്തോടെ ഇതരഭാഷയിൽ പ്രകാശിപ്പിക്കുവാൻ ഒരു ഗംഭീരാശയനേ കഴിഞ്ഞിട്ടുള്ളു; കഴിയുകയുമുള്ളു. ആശാൻെറ കവിതയ്ക്കും നാം കണ്ടറിഞ്ഞിട്ടുള്ള ഗാംഭീര്യം ആ കവിയുടെ ഹൃദയഗാംഭീര്യത്തിൻെറ പ്രതിഫലനമാണ്. പാലോലും മൊഴിമാരും പാല്പായസവുമായി കഴിഞ്ഞുകൂടിയവരാണെങ്കിലും, മധുരപദാകലിതമായ കവിതയെഴുതുന്നവരായ കവികളുടെ കൃതികളിൽ നഗ്നശൃംഗാരം നടമാടുന്നതും നാം കണ്ടറച്ച കാഴ്ചയാണല്ലൊ.

## പ്രതിപാദ്യവിഷയം.

കവി ശാസ്ത്രജ്ഞനായിരിക്കണമെന്നില്ല. വികാരശീലനാണ് കവി; വിചാരശീലനാണ് ശാസ്ത്രജ്ഞൻ. അഭിവന്ദ്യന്മാരായ നമ്മുടെ പൂർവ്വകവികൾ മഹാകാവ്യങ്ങളിൽ, തങ്ങളുടെ ശാസ്ത്രകുശലതയെ വെളിപ്പെടുത്തുവാനോ എന്നു തോന്നുമാറ്, ജ്യോതിഷം, തർക്കം, വ്യാകരണം, മീമാംസ തുടങ്ങിയ ശാസ്ത്രീയവിഷയങ്ങൾ വലിച്ചിടാറുണ്ട്. അതു് അർത്ഥപ്രതീതിക്കു വിളംബവും, രസപരിപോഷണത്തിനും അനസ്യൂതമായ കഥാഗതിക്കും പ്രതിബന്ധവും വരുത്തുന്നു. പ്രകൃതിനിരീക്ഷണവും പ്രതിഭാശക്തിയുമാണ് കവിയുടെ പുരോഗതിയിൽ പൂ വിതറുന്നതു്. ചില ചെറുകവികൾ അതൊരു പരിഷ്കാരമാണെന്നു കരുതി പ്രകൃതിവിജ്ഞാനീയം, രസതന്ത്രം തുടങ്ങിയ ശാസ്ത്രസിദ്ധാന്തങ്ങളെ കവിതയിൽ കൊള്ളിക്കുന്നതുകാണാം.

കവിയുടെ സാമ്രാജ്യം വിസ്തീർണ്ണമാണെന്നുള്ളതു ശരിതന്നെ. എല്ലാവിഷയങ്ങളിലും, ഒരു കവിക്കു കണ്ണുണ്ടായിരിക്കണമെന്നില്ല. തൻെറ ഹൃദയത്തെ വികാരതരളിതമാക്കിയിട്ടുള്ളതും, ചിരപരിചയത്താലും അനുസന്ധാനത്താലും തഴമ്പു പിടിച്ചതുമായ വിഷയമേ കവിതയ്ക്കു കൈക്കൊള്ളാവൂ. തങ്ങൾക്കു പററിയവിഷയം തിരിഞ്ഞെടുക്കായ്കയാൽ, ചില പ്രസിദ്ധകവികളുടെ കവനങ്ങളിൽപോലും ദൂഷകതാബീജം മുളച്ചു മുഴച്ചുനില്ക്കുന്നതു കാണാം. രൈവഹേളനബുദ്ധിയോടുകൂടിയോ, അനുകമ്പാകലതയോടുകൂടിയോ ആണ് നാം അവയെ വീക്ഷിക്കുന്നതു്. വാത്തെടുക്കുന്നതിനു കവിയുടെ കരുവിനു കരുത്തില്ലായ്കയല്ല, കരുവിൻെറ കോട്ടവുമല്ല, ഉരുക്കിയൊഴിച്ച വസ്തുവിൻെറ കൂട്ടുപററായ്കയാണ് പരാജയത്തിനു കാരണം.

ടെനിസനു നാടകത്തിൽ പരാജയം പററി; കീററ്സിനും ഷെല്ലിക്കും ഹാസ്യരസപ്രകടനത്തിലും. സുപ്രതിഷ്ഠനേടിയ നമ്മുടെ ചില വന്ദ്യകവികളിലും ഈ ദോഷം പ്രകടമായിക്കാണാം. പാഞ്ചാലീരീതി

പരിചയിച്ച കവിക്ക വീരരസം വ്യഞ്ജിപ്പിക്കുന്നതിനുള്ള ശേഷിക്കുറവു കണ്ടേയ്ക്കാം. പോർച്ചട്ടയും വാളും ധരിച്ച്, വീരരസം ഉടൽപൂണ്ടപോലെ രണരംഗത്തിലേയ്ക്കു പോകുന്ന ഒരു യോദ്ധാവിനെ വർണ്ണിക്കുന്നതു കേട്ടാൽ, സംബന്ധത്തിനു വേഷവിശേഷങ്ങളോടുകൂടിപ്പുറപ്പെടുന്ന ശൃംഗാരിയായ ഒരു പച്ചക്കാമുകനാണെന്നേ തോന്നുകയുള്ളൂ. വീരരസം വിദ്യോതിപ്പിക്കുന്നതിനു സമർത്ഥമായ ശബ്ദപരമ്പരയെ വിന്യസിപ്പിക്കാനുള്ള അശക്തതയാണ് അവിടെ മുഴച്ചുകാണുന്നത്. അർത്ഥഗ്രഹണം കൂടാതെതന്നെ ശബ്ദശക്തികൊണ്ടു പ്രകൃതരസം പ്രകാശിച്ചുകാണണം. രസാനുഗുണമായിരിക്കണം ശബ്ദപ്രയോഗമെന്നർത്ഥം. മറെറാരു കവിക്ക്, രസചക്രവർത്തിയായ ശൃംഗാരത്തെ കാവ്യോപഹാരംകൊണ്ട് പ്രസാദിപ്പിക്കുവാനേ കഴിവില്ല. ശൃംഗാരത്തിൻെറ മർമ്മത്തിൽ കണ്ണും കൈയും ഊന്നുവാൻ കഴിവില്ലായ്കയാണതു്. ശൃംഗാരാനുഗുണമായ ശബ്ദപ്രയോഗത്തിൽ—ഗൗഡീവൃത്തിയെടുത്തു ശീലിച്ച ഒരു കവിക്ക്—ശക്തിയില്ലാതെ വന്നേയ്ക്കാം. കരുണരസത്തിന്, കറെ നെഞ്ഞത്തടിച്ചു കരഞ്ഞാൽ മതിയോ? ഹന്തയും ഹായും ആഹന്തയും അടിച്ചുനീട്ടിയാൽ കരുണം വ്യഞ്ജിക്കുമോ?

"നീലാഭ്രപ്രതിഭടകേശിപേശലാംഗി" എന്നു കേൾക്കുന്നക്ഷണത്തിൽ ആ സ്ത്രീ വാല്മീകിയുടെ താടകയോ യഥാർത്ഥപൂതനയോ എന്നു തോന്നിപ്പോകും. സുകുമാരശരീരയെ പരുപരുത്ത മരവുരിധരിപ്പിച്ചപോലെ, പരുഷവ്യഞ്ജനങ്ങളെക്കൊണ്ടു മൂടിയാൽ, സൗന്ദര്യം പ്രകാശിക്കുമോ? അഗ്നിപർവ്വതം പൊട്ടിത്തെറിച്ചു കനച്ചും ഗന്ധകദ്രവവും പരക്കുകയാണോ എന്നു തോന്നും, ലാലവും ലളിതവുമായ ഒരു വസ്തുവിൻെറ പതനം വർണ്ണിക്കുന്നതു കേട്ടാൽ. അന്തശ്ചോദനയാൽ പ്രേരിതനാകാതെ, അലങ്കാരധോരണിയിലും അർത്ഥകല്പനയിലും ദത്താവധാനനാകകൊണ്ട്, പ്രകരണത്തിനനുഗുണമായ പ്രയോഗം സാധിക്കാതെ പോയി. "രീതിരാത്മാ കാവ്യസ്യ" എന്ന ആചാര്യമതം ഇവിടെ സ്മരണീയമാണ്. Prose is words in right order; Poetry is best words in right order എന്നു കോൾറിഡ്ജ് പറഞ്ഞതു പച്ചപ്പരമാർത്ഥമാണ്.

വൃത്തം.

വിഷയത്തിനു പററിയ വൃത്തം സ്വീകരിക്കുന്നതു് ശരീരത്തിനു ചേർന്ന വർണ്ണസാരി ധരിക്കുംപോലെയാണ്. പ്രാചീനകവികൾക്ക് അക്കാര്യത്തിൽ നല്ല നിഷ്കർഷയുണ്ടായിരുന്നു. സംസ്കൃതച്ഛന്ദസ്സുകൾക്ക് അപ്രകാരമൊരു വ്യവസ്ഥയുണ്ടായിരുന്നതിനാൽ അധികം പേരും വഴി

പിഴച്ചിരുന്നില്ല. അനന്തരഗാമികൾ ദ്രാവിഡവൃത്തങ്ങളിൽ കിടന്നുരുളാൻ തുടങ്ങിയതോടുകൂടി "ഗുണമേറും ഭർത്താവിനും" "നരനായിങ്ങനെ ജനിച്ചതിനും" മഞ്ജരിക്കും കാകളിക്കും കേകയ്ക്കും വിഷയാനുഗുണ്യേന വ്യത്യാസം കല്പിക്കാറില്ല. വരകവികൾക്ക് ഏതു വൃത്തത്തിലും വിഹരിക്കാമെന്നുള്ളതു വാസ്തവമാണെങ്കിലും, ഓരോരുത്തർക്കും ഓരോന്നിൽ അനന്യസാധാരണമായ മേന്മ കാണുന്നുണ്ട്. വള്ളത്തോളിൻെറ മാകന്ദമഞ്ജരിയുടെ മാധുര്യം ചെറുശ്ശേരിക്കുശേഷം മററാർക്കും അത്ര വരംവദമായിട്ടില്ലെന്നു പറയണം. ആശാൻെറ "രഥോദ്ധത" അന്യത്ര ദുർല്ലഭമാണ്.

ശൃംഗാരത്തിനു പററുന്ന വൃത്തം വീരത്തിനു പററുകയില്ല; കരുണത്തിന് അനുഗുണമായതു ഹാസ്യത്തിനു യോജിക്കുകയില്ല. പാശ്ചാത്യകവികളും വൃത്തസ്വീകാരത്തിൽ ബദ്ധശ്രദ്ധരായിരുന്നു. ഇന്നത്തെ ചെറുകവികളുടെ ശ്രദ്ധ ഇതിൽ പതിയുമെന്നു പ്രതീക്ഷിക്കുന്നു.

ഒരു ഉദ്യാനത്തിൽ കടന്നു ചോദിച്ചാൽ ഉദ്യാനപാലകൻ പൂക്കളുടെ പേരൊക്കെ എണ്ണിയെണ്ണിപ്പറയും. പേരില്ലാത്ത പൂവു പൂവല്ലെന്നാണ് അയാളുടെ ഭാവം. നമ്മുടെ പദ്യാരാമത്തിലെ ഓരോ വൃത്തപുഷ്പത്തിനും ഓരോ പേരു കല്പിക്കണം. പേരില്ലാത്തതാണെങ്കിലും അഴകൊഴുകുന്ന അനേകം ദ്രാവിഡവൃത്തങ്ങളുണ്ട്. സാഹിത്യാചാര്യനായ കേരളപാണിനി പല സംജ്ഞകളും കല്പിച്ചുകൊടുത്തിട്ടുണ്ടെങ്കിലും, ഇനിയും അവശേഷിച്ചുകിടക്കുന്ന വൃത്തങ്ങൾ ധാരാളമുണ്ട്. ആ കോവണി കയറുവാനുള്ള ത്രാണി ഇനി ഉള്ളൂരിനേ ഉള്ളൂ.

രക്തത്തിൽ കലന്ന മൊഴി.

നമ്മുടെ മലയാണ്മയിൽ സംസ്കൃതാതിപ്രസരം കടന്നുകൂടിയിരിക്കുന്നു. നമ്മുടെ രക്തത്തിൽ 5000 കൊല്ലത്തിലേറെയായി കലൻ്നുകിടക്കുന്ന ദ്രാവിഡത്തിൽ വിദേശീയബീജം കുത്തിവയ്ക്കുന്നതു് അതിൻെറ ആരോഗ്യത്തിനു ഹാനികരമാണ്. മലയാളകവിതയിൽ ശുദ്ധദ്രാവിഡപദങ്ങളേക്കാൾ സംസ്കൃതശബ്ദങ്ങൾക്കാണ് മേൽക്കോയ്മ. നാം സ്തന്യപാനംചെയ്തു വളൻ്നുവന്നതായ മൊഴിയിലല്ലാതെ ചിന്തിക്കുവാനോ വിലപിക്കുവാനോ നമുക്കു സാദ്ധ്യമല്ല. മലയാണ്മ നമ്മുടെ രക്തത്തിൽ കലന്ന ഭാഷയാണ്.

ചാസർ ഇംഗ്ലീഷും ഫ്രഞ്ചും കലർത്തി ഒരു വെങ്കലഭാഷ സൃഷ്ടിച്ചു. ആ "കോവർകഴുത"യെപ്പററി സ്കിനാർ ഇങ്ങനെ അപലപിച്ചു:—

"ചാസർ അരോചകംപിടിക്കുന്ന ഒരു പുതുമ ഇംഗ്ലീഷുഭാഷയിൽ പുലർത്തി; ഫ്രഞ്ചുവാക്കുകളെ വാരിക്കോരി വിളമ്പി. നാട്ടുഭാഷയുടെ പരിശുദ്ധതയിൽ കറകലർത്തി. വണ്ടിക്കണക്കായി വിദേശപദങ്ങളെ ഇറക്കുമതിചെയ്തു. നമ്മുടെ തായ്മൊഴിയുടെ അഴകം കവർന്നുകളഞ്ഞു."

ഇതുതന്നെയാണ് മലയാണ്മയുടേയും ഗതി. നമ്പൂരിമാരായ ചമ്പൂകാരന്മാർ സംസ്കൃതപദങ്ങളെ കുത്തിച്ചെലുത്തി ഔദാര്യസൗന്ദര്യം വരുത്തിക്കൂട്ടി. ഗ്രാമീണകന്യകയെപ്പോലെ നിസർഗ്ഗരമണീയയായ കൈരളി കഴങ്ങിപ്പോയി. ഇപ്പോഴത്തെ കവിത അധികവും ഹൃദയത്തെ സ്പർശിക്കാതിരിക്കുന്നതു് എന്തുകൊണ്ടാണെന്നു നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? സംസ്കൃതശബ്ദങ്ങളുടെ അതിപ്രസരമാണ്, അർത്ഥപ്രതീതിക്കു വിളംബമുണ്ടാക്കി, ആത്മവികാരങ്ങളെ വെളിപ്പെടുത്താൻ ത്രാണിയില്ലാതെ, ലക്ഷ്യത്തിൽചെന്നു തറയ്ക്കാത്തതു്.

"മമ ത്വര കരുണാപൂരമാണാശ്രയം മേ." ഇതിലെ മമ മേ എന്നു തുടങ്ങിയ അസ്മച്ഛബ്ദങ്ങളെ പരിഹരിക്കേണ്ടതാണ്. അതുപോലെ യുഷ്മത്, ത്വം, തവ തുടങ്ങിയ സംസ്കൃതവിഭക്തിപ്രത്യയങ്ങളോടു നാം അന്ത്യയാത്ര പറയേണ്ടതാണ്.

"നത്വാ, കൃത്വാ" എന്നിങ്ങനെയുള്ള പ്രാചീനപ്രയോഗങ്ങളസ്തമിച്ചെങ്കിലും മമ, തവ തുടങ്ങിയവ ഇപ്പോഴും തലപൊക്കുന്നുണ്ട്. "ചൊന്നാൻ" എന്നു നവീനകവികളും പ്രയോഗിക്കുന്നതു കാണുമ്പോൾ ഒരു തമിഴച്ചുവ വന്നുപോകുന്നു. ചെയ്താൾ, ചെയ്താൻ, ചെയ്താർ ഇത്യാദി ലിംഗവചനങ്ങൾക്കനുസരിച്ചുള്ള വ്യത്യാസം നമ്മുടെ മലയാണ്മയിൽ നാം ദീക്ഷിക്കേണ്ടതില്ല. നമ്മുടെ യുവകവികൾ ഇത്തരം പ്രയോഗങ്ങളെ നിഷ്കരുണം നാടുകടത്തുമെന്നുകരുതുന്നു. ആൽപ്സ്പർവ്വതത്തിന്റെ വടക്ക് എന്നതുപോലെ വിന്ധ്യപർവതത്തിന്റെ തെക്ക് എന്നു നമുക്കും ഉറക്കെ പ്രഖ്യാപിക്കാം.

## കവികളും ഉപമാനവസ്തുക്കളും

ശിരീഷപുഷ്പം! എന്തു സുന്ദരശബ്ദം! ആ പുഷ്പം കാണാതെതന്നെ അതിന്റെ കാമനീയകം നമ്മുടെ കൺമുമ്പാകെ തെളിഞ്ഞുകാണുന്നു. കാളിദാസൻ—ഉപമാചക്രവർത്തി—ആ പുഷ്പത്തെ എത്രകണ്ടു ഗുണ്ഠിച്ചുവിട്ടിട്ടുണ്ട്!

"അളിയുടെ കഴൽ താങ്ങിടും ശിരീഷം
കിളിയുടെയങ്ഘ്രി സഹിക്കയില്ല കന്തേ"

അതിൻെറ മാർദ്ദവവും മസൃണതയും നമുക്ക് അതിൽനിന്ന് അത്രമാത്രം വ്യക്തമാകുന്നുണ്ട്. കാണാത്തവസ്തുക്കളെ ഉപമാനമാക്കിക്കല്പിക്കുന്ന നമ്മുടെ ചില കേരളീയകവികളെപ്പററി രണ്ടുവാക്കു പറയാതെ കഴികയില്ല. കവയിത്രി സരോജിനിയാണ് പാലക്കാട്ടുവച്ച്, ശിരീഷപുഷ്പങ്ങൾ വിരിച്ച വീഥിയിൽ പല കുറിയും സഞ്ചരിച്ചിട്ടും പേരറിയാതെ കടന്നുപോയ എന്നെ ഗ്രന്ഥമാത്രപരിചിതമായ ആ പുഷ്പത്തെപ്പരിചയപ്പെടുത്തിത്തന്നത്. അന്നുമുതൽ അംഗനമാരുടെ അംഗത്തിന് അതിനുള്ള ഉപമാനഭാവം ഞാൻ നല്ലപോലെ ധരിച്ചു. പാർവ്വതിയുടെ ഊരുക്കൾക്ക് ഉപമാനം കണ്ടുപിടിക്കുവാൻ കാളിദാസൻ എത്ര കഷ്ടിച്ചു! നമ്മുടെ ചില കവികൾക്ക് അയുകാരമൊത്താലും മതി.

കവിതക്കുലവറയിൽനിന്ന് ആരും കാണാത്ത കല്പദ്രുമവും കാമധേനുവും എത്ര എടുത്തു പെരുമാറിയാലും മതിയാകാതെയാണിരിക്കുന്നത്. അതിരിക്കട്ടെ! മാനസസരസ്സിൽ താമരയല്ലി തിന്നുകളിക്കുന്ന കളഹംസത്തെക്കണ്ട കവികളെത്രയുണ്ട്? എന്നിട്ടും അന്നനടയും നൂപുരനാദവും വർണ്ണിക്കുന്ന കവിതകൾക്കു സ്വാനുഭവത്തിൻെറ സ്വാദുതയില്ലാത്തതുകൊണ്ട് എത്ര തന്മയത്വക്കുറവുതട്ടിപ്പോകുന്നു. കടൽ കാണാത്തവരും മല കാണാത്തവരുമായി ചില കവികളുണ്ട്. അവരുടെ അവയും മലയും സങ്കല്പസൃഷ്ടങ്ങളത്രെ. കവി പ്രകൃതിയുമായി അടുത്തു പരിചയിക്കണം; പ്രകൃതിയുടെ അന്തേവാസിയായിരിക്കണം. ഏകാന്തസൗന്ദര്യം വാരിപ്പൊഴിക്കുന്ന പർവ്വതപ്രാന്തങ്ങളും സാഗരതീരങ്ങളും കവി മാംസളദൃഷ്ടികൊണ്ടുതന്നെ കാണണം. പ്രപഞ്ചഗ്രന്ഥത്തിൻെറ പ്രണേതാവ് ഓരോ ഏട്ടിലും എത്ര വിചിത്രവസ്തുക്കൾ ചിത്രീകരിച്ചു വെച്ചിട്ടുണ്ട്. അതു കാണാനും അതിൻെറ സന്ദേശം കേൾക്കാനും കണ്ണും കാതും കവി സജ്ജീകരിച്ചു നിറുത്തണം. ചക്രവാകത്തെക്കാണാതെതന്നെ ചക്രവാകസ്തനികളെ ച്ചുമച്ചുവിടുന്ന കവികളെത്രപേരുണ്ട്. മേലിൽ നമ്മുടെ കവികൾ കാണാത്ത വസ്തുക്കളെ ഉപമാനമായി കല്പിക്കുന്നതല്ലെന്ന് ഒരു വ്രതം കൈക്കൊണ്ടാൽ കൊള്ളാം.

ഗ്രാമീണസാഹിത്യം.

നഗരത്തിൻെറ നട്ടെല്ലു നാട്ടിൻപുറമാണ്. മണ്ണിനോടു മല്ലിട്ടു പൊന്നു വിളയിക്കുന്ന വിദ്യ നാട്ടിൻപുറത്തുകാർക്കേ അറിഞ്ഞുകൂടു. നില

മുഴുവുമറിച്ച്, വിത്തുപാകി, കള നീക്കി, വിള കൊയ്യുന്നതുപോലെ അവരുടെ ഹൃദയവും സംസ്കരിച്ചു വിജ്ഞാനവിള കൊയ്യേണ്ടതാണ്. സമുദായത്തിൻെറ തലസ്ഥാനം മാത്രം ഉയൎന്നില്ക്കുകയും ഗ്രാമക്കൈകൾ പിന്നിൽ കെട്ടിയിടപ്പെടുകയും ചെയ്താൽ പുരോഗതിക്ക് എളുപ്പമല്ല. . അവരുടെ ഇടുങ്ങിയ ഹൃദയത്തിനു വിസ്താരം കൂട്ടണം; ഇരുളടഞ്ഞ നെഞ്ചിൽ വെളിച്ചം വിടുർത്തണം; മാറാലകൾ കെട്ടിയിട്ടുള്ള അവരുടെ മാമൂൽക്കുടകൾ തല്ലിപ്പൊളിക്കണം.

ഭീമൻകഥ, സീതാദുഃഖം, വടക്കൻപാട്ടുകൾ, പൂരപ്രബന്ധം, അംബോപദേശം, എന്നിത്തരം അസംസ്കൃതസാഹിത്യമാണ് അവൎക്കുള്ളത്. യഥാൎത്ഥ സാഹിത്യം ഇന്നതാണെന്ന് അവൎക്കറിഞ്ഞുകൂടാ; ജീവത്സാഹിത്യമെന്നും മിസ്റ്റിക്ക്സാഹിത്യമെന്നും അവർ കേട്ടിട്ടുപോലുമുണ്ടായിരിക്കയില്ല. ക്ഷുദ്രകൃതികളും വിശിഷ്ടകൃതികളും തിരിച്ചറിയുവാനുള്ള ശക്തി അവർക്കില്ലായ്കയാൽ, കണ്ടതൊക്കെ അവർ സ്വാഗതംചെയ്യുന്നു. ഇങ്ങനെ ഒരു പരിതഃസ്ഥിതി അവർ ചമച്ചുവിടുന്നു. അന്ധവിശ്വാസം, മൂഢഭക്തി, മാമൂൽമമത തുടങ്ങിയ ദോഷങ്ങൾ അവരിൽ കുടികൊള്ളുന്നു.

ഇന്നത്തെ കവികൾ ഗ്രാമീണരുടെ നേരെ കടക്കണ്ണെറിയേണ്ടതാണ്; അവരുടെ കവിതാകല്ലോലിനിയെ ഗ്രാമത്തിലേയ്ക്കു തിരിച്ചുവിടേണ്ടതാണ്. സത്യം, സമത്വം, സ്വാതന്ത്ര്യം എന്നുള്ള നവയുഗമന്ത്രം അവർ ഉരുക്കഴിക്കുമാറാകണം. മദ്യവൎജ്ജനം, ശൈശവവിവാഹം, അയിത്താചാരം, ദേശാഭിമാനം തുടങ്ങിയ വിവിധവിഷയങ്ങളെ അധികരിച്ചു ലളിതങ്ങളായ കവനങ്ങളെ വാൎത്തുവിടണം. സംഗീതാത്മകമായ ദ്രാവിഡവൃത്തങ്ങൾ മാത്രമേ ഉപയോഗപ്പെടുത്താവൂ. നിഘണ്ടു നോക്കി കണ്ടുപിടിക്കേണ്ട കഠിനപദങ്ങൾകൊണ്ടു സാധുക്കളെ വിഷമിപ്പിക്കരുത്. സാഹിത്യത്തിനു സമുദായത്തിൻെറ നേരെയുള്ള സ്വാധീനശക്തി നിസ്സീമമാണല്ലൊ. ഇങ്ങനെ ഉൽകൃഷ്ടാദൎശങ്ങൾ അടങ്ങിയതും അവരെ തട്ടിയുണൎത്തുന്നതും ആയ ഒരു ഗ്രാമീണപദ്യസാഹിത്യം തള്ളിപ്പുറപ്പെടുകയാണെങ്കിൽ, ഒന്നുരണ്ടു വ്യാഴവട്ടങ്ങൾക്കുള്ളിൽ അനഭ്യസ്തരായ ഗ്രാമീണരുടെ ഇടയിൽ വലിയ ഒരു പരിവൎത്തനം വന്നുചേരുന്നതാണ്. കുരുതികൊണ്ടും, കോഴിവെട്ടുകൊണ്ടും, കുടൽമാലകൊണ്ടും പ്രസാദിക്കുന്ന ദേവനില്ല. നമ്മുടെ ദുൎവ്വിചാരംകൊണ്ടു സൃഷ്ടിക്കപ്പെട്ട ദുൎമ്മൂൎത്തികളെ ആണ് നാം ആരാധിച്ച് അനുകൂലിപ്പിക്കുവാൻ കള്ളും മാംസവും മററും നിവേദിക്കുന്നത്. നമ്മുടെ വിചാരങ്ങൾ വിശുദ്ധങ്ങളാകുംതോറും നമ്മുടെ ദേവതകളും നന്നായിത്തുടങ്ങും. അവർ കള്ള

പേക്ഷിക്കും; നിണപാനം നിറുത്തും. ഇതു് ഒരു വലിയ മനശ്ശാസ്ത്രസി ദ്ധാന്തമാണ്. നമ്മുടെ ഗ്രാമീണരെ യുക്തിവാദികളും ചിന്താശീലന്മാ രും സ്വാതന്ത്ര്യാരാധകന്മാരും ആക്കിത്തീർപ്പാൻ സാധിക്കുന്നതരത്തിലു ള്ള ഒരു സാഹിത്യം നമ്മുടെ യുവലോകം സൃഷ്ടിച്ചുകാണുമാറാകട്ടെ.

## സന്യാസികവികൾ.

ധ്യാനധാരയിൽ മുഴുകിയ ഒരു യോഗിയുടെ ഹൃദയമാണു് കാവ്യ കമ്മോല്ലസത്തിനായ കവിക്കുള്ളതു്. യോഗിതന്നെ കവിയാണെങ്കിൽ, അ ണമുറിഞ്ഞു വാരിധാര കുത്തിച്ചാട്ടംപോലെ, ചിദാനന്ദലഹരിയിൽ ല യിച്ച ഏകതാനമായ ആ ഉൽഫുല്ലഹൃദയത്തിൽനിന്നു കവിത തള്ളി പ്പുറപ്പെടുകയായി. ഇന്നത്തെ കവികൾ യോഗികളല്ല, ത്യാഗികളല്ല, കവിയശഃപ്രാർത്ഥികളാണു്. നാഗരികജീവിതത്തിൻെറ നഗ്നതയുടെ നടുവിൽ, പൌരവിരാവപൂരത്തിൽ, മനോവല്ലകിയിൽനിന്നുണ്ടോ മൃദു മധുരമായ കപാണം പുറപ്പെടുന്നു? പരമശാന്തി പടർന്നുപിടിച്ച പരിസ രങ്ങളിൽ, പർവ്വതപ്രാന്തങ്ങളിൽ, പ്രകൃതിസൌന്ദര്യം വാരിപ്പൊഴിക്കുന്ന നദീപാർശ്വങ്ങളിൽ, നിർവൃതിയിൽ നിമഗ്നമായ ഹൃദയത്തിൽനിന്നു കവിത സ്വയമേവ നിർഗ്ഗളിക്കുന്നു. അരണ്യത്തിൽനിന്നുള്ള ശാന്തസംഗീ തമാണു് നമ്മെ രോമാഞ്ചമയിർക്കൊള്ളിക്കുന്നതു്. വാല്മീകികോകില ത്തിൻെറ കൂജനവും നാം അവിടെനിന്നുതന്നെ കേട്ടു. വ്യാസനും, വസി ഷ്ഠനും വരിഷ്ഠയോഗികൾതന്നെ. ഇങ്ങനെ ആർഷസൂക്തമാണു് നമ്മു ടെ സാഹിത്യത്തിനു കൊഴുപ്പും മിനുപ്പും ശാശ്വതസമ്പത്തും നല്കിയതു്.

ഭൌതികജീവിതത്തിൻെറ വെള്ളപ്പൂശലിൽ ആദ്ധ്യാത്മികത മങ്ങിമറഞ്ഞു. യോഗികളെ മഷിയിട്ടുനോക്കിയാൽപോലും കാണാതെ യായി. ഒരു യോഗിയുടെ ഹൃദയം തുടിക്കുന്നതുകൊണ്ടല്ലയോ "ചിന്ന സ്വാമി"യായിരുന്ന ആശാൻെറ കവിത ഇന്നും വിശ്വശാന്തരമായിരി ക്കുന്നതു്. അദ്ധ്യാത്മരഹസ്യവാദമെന്നു് ഇന്നു നാം പെരുമ്പറയടിക്കുന്ന പ്രസ്ഥാനം ഉദിച്ചസ്തമിച്ചതാണു്. അതിൻെറ സാന്ധ്യകാന്തി ഭാരതന ഭസ്സിൽ സിന്ദൂരം ചാർത്തിയിരുന്നു. അതു കടൽകടന്നുവന്ന പുതുചരക്ക ല്ല. പ്രകൃതത്തിലേയ്ക്കു പ്രവേശിക്കട്ടെ.

കീർത്തനങ്ങളെഴുതി കീർത്തിനേടിയവരാണു് പല കവികളും. അ ന്നുണ്ടോ ഇന്നു നടമാടുന്ന ആത്മഗീതവും ജീവത്സാഹിത്യവുംമററും? "പാലാഴിമങ്കതൻ കൊങ്കപ്പുണരലും" മററുമായി നമ്മുടെ കവികൾ സാഹിത്യശൃംഗാരലഹരിയിൽ ലയിച്ചുകിടക്കുകയായിരുന്നു. ഇന്നു സാ

ഹിത്യപൂന്താവനമൊട്ടാകെ പുളകിതമാക്കിത്തീർത്തിട്ടുള്ള ആ കുയിൽ ഒരുകാലം റെറയ്ക്ക് ഒരു കൊമ്പത്തിരുന്നു കീർത്തനംപാടുകയായിരുന്നു. പിന്നെയാണ് "പ്രരോദനം"ചെയ്യാൻതുടങ്ങിയതു്. നമ്മുടെ യോഗികളെ കീർത്തനക്കാരാക്കി നാം പുറംതള്ളി. അവരുടെ ആത്മസൗന്ദര്യം തുളുമ്പുന്ന സാരസപതമഞ്ജരിയെ നാം മണത്തുനോക്കാതായി. ഭാഷാസാഹിത്യമാലയിൽ ദിവ്യപരിമളം മേളിച്ച ആ പുഷ്പമൊന്നും കോർത്തുകെട്ടാതായി! എന്നിലും, അതു് അനാഘ്രാതമാണെങ്കിലും, അമ്ലാനമായിതന്നെ നില്ക്കുന്നു.

ചെറുപ്പത്തിൽത്തന്നെ എന്റെ മൃദുലമേദസ്സിനെസ്സമാവർജ്ജിച്ച ചില സന്ന്യാസികവനങ്ങളുടെ മാധുര്യം പരിശോധിക്കുക! അവയെ കാലകല്ലോലത്തിൽ ആണ്ടുപോകാതെ കൈകൊടുത്തു കരകയററുക.

"മൂലാശ്രയാബ്ധിയിൽ മുളച്ചുപടർന്നു മൂന്നായ്-
മേലാശ്രയോദയസുമേരുവിലെത്തി മെത്തും
കാലാശ്രയക്കനകവല്ലികളിൽ കലച്ചു
നാലാശ്രയിച്ച നറുതേൻകല നക്കുമോ ഞാൻ."

ഇങ്ങനെ സമാധിയടഞ്ഞ നാരായണസന്ന്യാസിയുടെ മനോഹരപദ്യങ്ങൾ പലതുമുണ്ട്.

ഒരു സന്ന്യാസിവര്യനായിരുന്ന കേരളപണ്ഡിതന്റെ കവിതയ്ക്ക് ആശാന്റെ കവിതയോടടുത്ത കരുത്തും ചാതുര്യവും ഉണ്ടായിരുന്നു. വേദാന്തവിഹാരിയായ ആ കലാകുശലന്റെ തൂലികയുടെ ചലനം അകാലത്തുതന്നെ നിലച്ചു; അതിന്റെ രീതി കേൾക്കുക.

"ധാതാവുമാത്രമറിയും ഭുവനാന്തരാള-
ചേതോവിലാസവുമതിൻ ഗതിയും വിശേഷാൽ
സൂതൻ പ്രഭാവമറിയും ഹരിതന്റെ, വന്യ-
ജാതപ്രഭൂതപമല്ലുപോൽ മൃഗയപ്രകാണ്ഡൻ

കാലത്തു വണ്ടുകൾ നിരന്നു, ചുരുണ്ടകേശ
ജാലത്തിനൊത്തു, മൃദുവായ് കളഹംസകങ്ങൾ
ചേലാർന്നു തൂവി,യരികിൽ പുളകംപരന്ന
കോലം നിനക്കിതു മിഴിക്കുപഭോഗ്യമോവാൻ?"

സ്വാമി ബോധാനന്ദന്റെ തൂലിക അംഗുലീവിവരത്തിൽ കരേറേറണ്ട സമയമേ വേണ്ടൂ കവിത ഒഴുകുവാൻ! തിരൂർ പൊന്നാനിപ്പുഴയുടെ കളിരലച്ചാർത്തിൽ മുഴുകിവരുന്ന ഇളംകാറേററും, ഇരുതീരങ്ങളിലും അ

ണിനിരന്നു വച്ച കടംപിടിച്ചുനില്ക്കുന്ന കേരതരുക്കളുടെ പ്രകൃതിപ്രലോഭനത്തിൽ മനംമയങ്ങിയും, വിശ്വവിധാതാവിൻെറ സൗന്ദര്യധോരണിയിൽ മുഴുകിയും, ആ സന്ന്യാസിവര്യൻ തീബോട്ടിലിരുന്ന് ഏഴരനാഴികകൊണ്ട് എഴുതിത്തീർത്ത ഒരു കവിതയാണ് "പ്രാർത്ഥന". ഞാൻ ദൃക്‌സാക്ഷിയാണ്. വസന്തതിലകത്തിൽ 35-ൽ പരം സുരഭിലസൂനങ്ങൾ കോർത്ത ഒരു മാലികയാണിത്.

"ക്ലേശാദിയാമൊരു വനത്തിന്ന വഹ്നിയായു-
മാശാപിശാചിനൊരു മാരണമന്ത്രമായും
ഈശാനുഷംഗമരുളും പൊരുളായുമാളു-
'മോം ശാന്തി'യെന്നരുവിട്ടന്നതുദമെത്തുകാലം?

ഏതൊന്നാലുപദ്രവമൊരുത്തനമേതുകൊണ്ടു-
മെന്നാളുമേല്ക്കരുതു ഞാൻ കരുതാതെകണ്ടും
നന്നായ്‌വരട്ടെ മമ വൈരിജനങ്ങൾപോലു-
മെന്നാകണം മമ മനസ്സു ജഗത്സ്വരൂപാ!"

ഭാരതത്തിന് ഒരു നവയുഗസന്ദേശം നല്കിയ നാരായണഗുരു സ്വാമികൾ ഒരു വശ്യവാക്കായിരുന്നു. "ആവേശംകൊണ്ടു വാക്കാണു കവിത"യെങ്കിൽ, ആ മഹാത്മാവിൻെറ മധുരഗംഭീരമായ സംഭാഷണത്തിലെ ഓരോ വാക്കിലും വരിയിലും കവിതയുണ്ട്. ആ തീർത്ഥപാദങ്ങളുടെ ഗംഗാഹ്രദംപോലെയുള്ള ഹൃദയത്തിൽനിന്നു നിർഗ്ഗളിക്കുന്ന കവിതകളുടെ ഗരിമാവും ഗംഭീരതയും ഏതൊരു ചിന്തകൻെറയും ഭക്തൻെറയും ഹൃദയത്തെക്കവരാതിരിക്കുകയില്ല. അവിടുന്നു രചിച്ച "നവമഞ്ജരി"യുടെ വ്യാഖ്യാതാവും ഋഷികല്പനമായ കൃഷ്ണനെമ്പ്രാന്തിരി ഇയ്യുള്ളവനോട് ഒരിക്കൽ പറഞ്ഞത്, അക്കൃതി സർവ്വവേദോപനിഷത്തുകളും കടഞ്ഞെടുത്ത തുവെണ്ണയാണെന്നത്രെ. നവപദ്യങ്ങളിൽ പ്രപഞ്ചതത്വത്തെ നവദർപ്പണത്തിലെന്നപോലെ നിഴലിപ്പിച്ചിരിക്കുന്നു. ഗുരുദേവരുടെ "തിരുക്കുറൾ" തർജ്ജമയുടെ പല ഭാഗങ്ങളും തിരുമുഖത്തുനിന്നുതന്നെ ഞാൻ കേട്ടിട്ടുണ്ട്. അജ്ഞാതമായും അമുദ്രിതമായും അവിടത്തെ തിരുവായ്മൊഴി പലതുണ്ട്! അതു ദീനയും ദരിദ്രയുമായ നമ്മുടെ കൈരളിക്ക് ഒരാധ്യാത്മികസമ്പത്താണ്.

അന്തിപ്പൂന്തിങ്കളന്തിത്തിരുമുടി തിരുകിച്ചൂടിയാടും ഫണത്തിൻ-
ചന്തം ചിന്നും നിലാവിന്നൊളിവെളിയിൽ വിയൽഗ്ഗംഗപൊങ്ങിക്കവിഞ്ഞും
ചന്തച്ചെന്തീമിഴിച്ചെങ്കതിർനിരചൊരിയിച്ചന്ധകാരാനകററി-
ച്ചിന്താസന്താനമേ! നിന്തിരുവടിയടിയൻ സങ്കടം പോക്കിടേണം.

## ബൌദ്ധസാഹിത്യം.

ബുദ്ധൻെറ—ചെങ്കോൽ വലിച്ചെറിഞ്ഞു ചുരത്തൊണ്ടെടുത്ത ആ അഹിംസാമൂർത്തിയുടെ—ആ ദയാസിന്ധുവിൻെറ—തിരുനാമം ഉടലാസകലം കോൾമയിർക്കൊള്ളിക്കുന്നു. രണ്ടായിരത്തഞ്ഞൂറുവർഷം മുമ്പു ഭാരതവർഷത്തിൽ വളർന്നുവന്ന ആ വൻമരം, ബോധിദ്രുമം, ജന്മഭൂമിയിൽനിന്നു കടപുഴകിയെടുത്തു വിദേശത്തുവെച്ചു പിടിപ്പിക്കപ്പെട്ടുവന്നു. അതു പടർന്നുപിടിച്ചു ലോകത്തിലെ ഒരു വമ്പിച്ച ഭൂവിഭാഗത്തെ കൈയ്യിലാക്കിക്കഴിഞ്ഞു. ഭാരതീയരായ നമുക്ക് എന്തൊരു തീരാനഷ്ടമാണു് പിണഞ്ഞതു്! ആ ബോധിവൃക്ഷത്തിൻെറ തണലിൽ ഇന്ത്യ ശാന്തവിശ്രമംകൊള്ളുകയായിരുന്നു.

ബൌദ്ധസാഹിത്യഖനിയിൽ എത്ര രത്നങ്ങളാണു് വിളഞ്ഞിരിക്കുന്നതു്? തേച്ചുമിനുക്കിയാൽ ഏതു സാഹിത്യത്തോടും കിടപിടിക്കത്തക്ക അമൂല്യതയും അനർഘതയും അവയ്ക്കുണ്ടെന്നുകാണാം. കവികളും കലാകാരന്മാരും, ശാസ്ത്രകുശലന്മാരും എല്ലാം ബുദ്ധൻെറ സംസ്കാരത്തിൻെറ പാരമ്യത്തിൽ—ഭാരതാന്തരീക്ഷത്തിൽ—തേജഃപുഞ്ജംപോലെ തെളിഞ്ഞു മിന്നിക്കൊണ്ടിരുന്നു. പാലി—അനേകലക്ഷം ഹൃദയങ്ങളും തുടിച്ചുകൊണ്ടിരുന്ന ആ വിശ്വജനീനഭാഷ—അതിൻെറ ജന്മഭൂമിയിൽനിന്നു നാടുകടത്തപ്പെട്ടു!

ഹിന്ദിക്കുവേണ്ടി അടിപിടികൂട്ടുന്നവർ പാലിയെപ്പററി ഒരു നിമിഷംപോലും ചിന്തിച്ചിട്ടുണ്ടോ? ആ പാവനമായ—ആബാലവൃദ്ധം ഒന്നുപോലെ നിഷ്പ്രയാസം ഉച്ചരിക്കാവുന്ന—ഭാരതീയഭാഷ ഇങ്ങിനിവരാതവണ്ണം പോയ് മറഞ്ഞു. ബുദ്ധദേവൻ തിരുവായ്മൊഴി പൊഴിച്ച ആ ഭാഷ—ആ സാഹിത്യം—ആയിരമാണ്ടോളം ശരണംവിളികൊണ്ടിരുന്ന ആ അമൃതവാണി—എന്നു നമ്മുടെ കർണ്ണപുടങ്ങളെ കുളിർപ്പിക്കും?

ത്രിപിടകം, ധമ്മപദം തുടങ്ങിയ വിശിഷ്ടഗ്രന്ഥങ്ങളെ വിവർത്തനംചെയ്തു കൈരളിത്തറവാട്ടിൽ മുതൽക്കൂട്ടുവാൻ നാം മുതിരണം. പാലി നാം പഠിക്കണം. നമുക്കു രാമായണംപോലെ രാവണായനവും ബൌദ്ധായനവും വേണം. ആശാൻെറയും നാലപ്പാടൻെറയും ബൌദ്ധസാഹിത്യങ്ങളെ കൈരളി രണ്ടു കൈയുംനീട്ടി (സരസ്വതിക്കു നാലാണല്ലോ കൈ) വാങ്ങിയിരിക്കയാണു്. സ്വർഗ്ഗത്തിലേയ്ക്കുള്ള ചുങ്കം എടുത്തുകളയുക, പൌരോഹിത്യത്തിൻെറ ചെങ്കോൽ തുണ്ടുതുണ്ടായി മുറിച്ചിടുക, ജാതിയോടു ജന്യംചെയ്യുക, സമത്വകാഹളം വിളിക്കുക, അഹിംസയുടെ

ധമ്മരശ്മി വീശുക, ഇതൊക്കെയാണ് ബൌദ്ധസാഹിത്യം ചെയ്തിട്ടുള്ളത്. ഇന്നത്തെ ഭാരതം ആ ധമ്മരശ്മികളെ വിരികണ്ണോടെ കാത്തിരിക്കുന്നു. "പ്രകാശം, പ്രകാശം" എന്ന് ഇരുളടഞ്ഞ കണ്ണുകൾ നിലവിളിക്കുന്നു. നമ്മുടെ രാമായണമോ നമ്മുടെ ഭാരതമോ (വാല്മീകിവ്യാസന്മാർക്ക് പ്രണാമം!) ഇന്നത്തെ ഇന്ത്യയ്ക്ക്, ഇന്നത്തെ പുളിച്ചു പഴുത്ത കേരളത്തിന് ഉള്ള ചികിത്സാഗ്രന്ഥങ്ങളല്ല. നൂററാണ്ടുകളായി ഉണങ്ങാതെ നില്പുന്ന വ്രണങ്ങൾക്കു വിരോപണൌഷധം ബൌദ്ധസാഹിത്യഗ്രന്ഥങ്ങളിലേ ഉള്ളൂ. ഹൈന്ദവസാഹിത്യം, ക്രൈസ്തവസാഹിത്യം, ഇസ്ലാംസാഹിത്യം, ബൌദ്ധസാഹിത്യം ഇങ്ങനെ സർവ്വമതമൈത്രിയെ പുലർത്തുന്ന വിധത്തിൽ എല്ലാ മതാകരങ്ങളിൽനിന്നും നാം കരിക്കട്ടയെയല്ല, തനി വൈരത്തെത്തേടിപ്പിടിച്ചു കൈരളിയുടെ തിരുമാറിടത്തിൽ മംഗല്യഹാരം ചാർത്തണം. മാഞ്ഞുപോയ മഞ്ഞവണ്ണം ഇതാ ബുദ്ധകേന്ദ്രമായ കേരളത്തിൽ വീണ്ടും ഒളിഞ്ഞും തെളിഞ്ഞും കാണ്മാൻ തുടങ്ങിയിരിക്കുന്നു. പരിഷത്തിൻെറ ആഭിമുഖ്യത്തിൽ "പാലിഗ്രന്ഥവിവർത്തനസമിതി" രൂപവൽകരിക്കുവാൻ ഞാൻ അഭ്യർത്ഥിക്കുന്നു. ഇതിനും പുറമേ, തിരുവിതാംകൂർസർവ്വകലാശാലയിൽ, അശോകൻെറ അവതാരമായ ചിത്രർക്ഷഭൂപൻെറ സാന്നിധ്യത്തിൽ, അശോകൻെറ ഭാഷയായ പാലിയ്ക്ക് ഒരു പീഠം കല്പിച്ചു നല്കുന്നതിനു പരിഷത്ത് ഒരു പ്രമേയം അവതരിപ്പിക്കുവാൻ കൂടി അപേക്ഷിച്ചുകൊള്ളുന്നു. "ബുദ്ധം ശരണം ഗച്ഛാമി".

## ചലച്ചിത്രസാഹിത്യം.

സാഹിത്യത്തിൻെറ ഒരു വലിയ വ്യാവസായികഭാഗമാണിത്. കൈരളി ഈ പ്രസ്ഥാനത്തിൽ കാമ്യമായ ഒരു ഓഹരിയും നല്കിയിട്ടില്ല. "നടാടെ" വെളിപ്പെട്ട മലയാളചലച്ചിത്രം തമിഴരുടെ പരിഹാസത്തിനു പാത്രമായി. നടനകലയുടെ കണികപോലും അതിൽ കാണ്മാനുണ്ടായിരുന്നില്ല.

മലയാളികളായ എത്രയോ നടീനടന്മാർ ചാണക്കല്ലു കാണാതെയും അവസരംകിട്ടാതെയും കിടക്കുന്നു. കഥകളി, മോഹിനിയാട്ടം, എന്നീ നൃത്യകലകളുടെ ജന്മഭൂവായ കേരളത്തിനു, സ്വന്തമായ സംസ്കാരത്തിൽ അഭിമാനിക്കാവുന്ന കേരളത്തിനു, ചലച്ചിത്രപ്രസ്ഥാനത്തിൽ ഒരിക്കലും പിന്നോക്കംവയ്ക്കേണ്ടതായി വരികയില്ല. സാഹിത്യപോഷണത്തിനും അതൊരുത്തമമാർഗ്ഗമാണ്. അന്യാദൃശന്മാർ ഒരു ചലച്ചിത്രശാലാസ്ഥാപനത്തിൻെറ നാന്ദീശ്ലോകം ചൊല്ലിയപ്പോഴേയ്ക്കും നാനാഭാഗ

ത്തുനിന്ന നടീനടന്മാർ തള്ളിത്തിരക്കിയെത്തിത്തുടങ്ങി. നമ്മുടെ ഇടയിൽ എത്ര അശ്വത്ഥാമ്മമാരും, സുബ്ബലക്ഷ്മിമാരും, സുന്ദരമ്മാളമ്മാരും, ത്യാഗരാജന്മാരും കിടക്കുന്നുണ്ട്. ആരുണ്ടവരെ മുന്നണിയിലേയ്ക്ക് ഒന്ന് ഉന്തിവിടാൻ? സമുദായപരിഷ്ക്കരണവും സാഹിത്യപോഷണവും ഒന്നിച്ചു സാധിക്കാവുന്ന ഒരു പ്രസ്ഥാനമാണിത്.

നാടകത്തെ, അവസ്ഥാനകരണത്തെ, വെറും സംഗീതസദസ്സായി മാററുകയാണ് തമിഴരും തെലുങ്കരും ചെയ്യുന്നത്. സംഗീതത്തിന്ന മനുഷ്യഹൃദയങ്ങളെ മെരുക്കുവാനും മയക്കുവാനും ശക്തിയുണ്ടെന്നുള്ളതു ശരി തന്നെ. പക്ഷെ, അസ്ഥാനത്തിലുള്ള പ്രയോഗം അസഹ്യരസമാകാതെ കഴിയുകയില്ലല്ലൊ.

കേരളീയകവികളുടെ കല്പനാകൗശലം ഭാരതമൊട്ടാകെ വെളിപ്പെടുത്തുന്നതിനും, ഒരു വിശ്വസാഹിത്യത്തെ സൃഷ്ടിക്കുന്നതിനും സിനിമകൊണ്ടു സാധിക്കും. ആശാൻെറ കരുണ, വള്ളത്തോളിൻെറ മഗ്ദലനമറിയം, ഉള്ളൂരിൻെറ പിംഗള, ഈ വിശ്വോത്തരകൃതികളെ നടനകലാകശലരായ സിനിമാതാരങ്ങൾ അഭിനയിച്ചു ചലച്ചിത്രങ്ങളിൽ പ്രദർശിപ്പിക്കാൻ തുടങ്ങിയാൽ, അതു സാഹിത്യത്തിന്ന വലിയൊരനുഗ്രഹമായിരിക്കും.

ഹരിജനോദ്ധാരണം, ഗ്രാമോദ്ധാരണം, മദ്യവർജ്ജനം, സംസ്കാരം, പ്രേമം ഈ വിഷയങ്ങളെ അധികരിച്ച് അനേകം ചലച്ചിത്രങ്ങൾ നിർമ്മിക്കാവുന്നതാണ്. നല്ല കവിത കളിയാടുന്ന ഗദ്യനാടകങ്ങളും ധാരാളം വിളയും. ദ്വിജേന്ദ്രലാലിൻെറ ഗദ്യനാടകങ്ങളിലെ ഓരോ വാക്കിലും വരിയിലും കവിതയുണ്ട്. അത്തരം ഉത്തമസാഹിത്യം നമുക്കുമുണ്ടാകണം.

### ആത്മഗീതം.

കവിത പ്രായംചെന്ന മാമരത്തിൻെറ കൊമ്പിലും ചില്ലയിലും നിന്നല്ല, അതെല്ലാം വെട്ടിക്കളഞ്ഞ് അതിൻെറ കടയ്ക്കൽ വേരിന്മേൽ നിന്ന പുതുതായി പൊട്ടിമുളച്ചുപോരണം. ജീവിതച്ചുളിവെള്ളത്തെ മുന്തിരിച്ചാറാക്കി മാററുകയാണ് ആത്മഗീതം ചെയ്യുന്നത്. സമുദായസങ്കേതങ്ങളാണ് കവിതയെ പുതിയ വഴിക്കു തിരിക്കുവാൻ അനുവദിക്കാതെ തടഞ്ഞു നിറുത്തുന്നത്. മനുഷ്യഹൃദയത്തിൽ ഒരു ചെറിയ അലയുണ്ടായാൽ അതു് അങ്ങേ അററം വരെ ചെന്നടിക്കും. പരിവർത്തനത്തേയോ പ്രക്ഷോഭണത്തേയോ ചങ്ങലയ്ക്കിടാൻ സാധിക്കുകയില്ല.

അതിൻെറ അലച്ചുതല്ലലിനെ തടയുവാൻ ആൎക്കും തോന്നിയില്ല. കപ്പലിൻെറ ഇരുമ്പുപലകയെപ്പോലും ഭേദിച്ച് ഉള്ളിൽക്കടന്നു തള്ളിപ്പുറത്തേയ്ക്കു വരുന്ന റേഡിയരശ്മി പോലെയാണിതു്.

ഇന്നതു കൃത്യം ഇന്നതു് അകൃത്യം, രാമനെപ്പോലെയാകണം രാവണനെപ്പോലെയാകരുതു്, എന്ന സമുദായധാൎമ്മികവ്യവസ്ഥ ഒരു വരമ്പിട്ടു മനുഷ്യശക്തികളെ നിയന്ത്രിക്കുന്ന കാലത്തു്, പരിതഃസ്ഥിതികളുടെ പ്രതിഫലനമായി നാടകമുണ്ടാകും. സ്വതന്ത്രചിന്ത ചിറകടിക്കുന്ന കൃതികൾ അക്കാലത്തു് ആവിർഭവിക്കയില്ല. നാടകം വെറും അനുകരണകലയാണല്ലൊ; വെറും രൂപാരോപം. സമുദായഭിത്തികളെ കുത്തിപ്പൊളിച്ചു മനുഷ്യൻ വ്യക്തിപരമായി വിചാരിക്കാനും വിവദിക്കാനും തുടങ്ങുമ്പോൾ പുരാണവുമില്ല, നാടകവുമില്ല. അങ്ങനെയാണ് സോക്രട്ടീസിൻെറ, ആ സ്വതന്ത്രചിന്തകൻെറ, ഉയിർ ആഹുതി ചെയ്തശേഷം പുതിയ നാടകതല്ലജങ്ങളുണ്ടാകാതെ പോയതു്. സ്വാതന്ത്ര്യദാഹം വൎദ്ധിച്ചു് ഇരുൾക്കുന്നിൽ പ്രകാശമെവിടെ എന്നു കണ്ണുകളുഴറുമ്പോൾ, ഹൃദയം ഉലയിലെപ്പൊൻകാരംപോലെ പതയ്ക്കുമ്പോൾ, വ്യക്തിത്വത്തിൻെറ വെളിപാടുണ്ടാകുന്നു. അതാണ് ആത്മഗീതം. അതോടുകൂടി സദാചാരപരങ്ങളായ കൃതികളോ രൂപകങ്ങളോ തലപൊക്കാതെയാകുന്നു. ഇതു് ഒരു മനശ്ശാസ്ത്രരഹസ്യംമാത്രമാണ്.

ഇതുവരെ ബാഹ്യലോകത്തു കിടന്നു ചുററിക്കളിച്ചിരുന്ന മനുഷ്യൻെറ ദൃഷ്ടി ഇതാ അന്തഃകരണത്തെ ചുഴിഞ്ഞുനോക്കുവാൻ തുടങ്ങുന്നു. അവിടം വികാരങ്ങളുടെ ഒരു പോൎക്കളമായിരിക്കയാണ്. അങ്ങനെ ആത്മഗീതപ്രസ്ഥാനം തേന്മാവിൽ തളിരുപോലെയും, ആകാശത്തിൽ താർനിരപോലെയും, അവശ്യംഭാവിയായിട്ടങ്ങനെ ഉദിച്ചുപൊങ്ങുന്നു.

"എൻെറ സ്വാതന്ത്ര്യത്തെ ആരാണ് തടയുവാൻ" എന്നു് കവിത കലികൊള്ളുകയായി. അങ്ങനെ ആത്മാവിൻെറ അടിത്തട്ടിൽ നിന്നു് ഒഴുകിവരുന്ന ആത്മഗീതപ്രവാഹം പടിഞ്ഞാറൻ കരകളെ പച്ചപിടിപ്പിക്കുവാൻ തുടങ്ങിയിട്ടു് ഒരു നൂററാണ്ടോളമായി. നമ്മുടെ കാലശക്തിയും അതിനെ കടന്നെത്തട്ടത്തു് ആസ്വദിക്കുവാൻ തുടങ്ങിയിട്ടു് ഒന്നരണ്ടു വ്യാഴവട്ടമായിക്കാണും.

സംഗീതത്തിൻെറ മധുരിമ പൂരട്ടിയുഴിഞ്ഞതാണ് ആത്മഗീതം. ജമ്മൻസാഹിത്യമാണ് ഈ പ്രസ്ഥാനത്തിൽ ഒരു പടി കയറിനില്ക്കുന്നതു്. മനുഷ്യമനസ്സുകളെ വികാരഭരിതമാക്കുന്നതിന്, കഷ്ടിച്ചു ബൈറനൊഴിച്ചു മററൊരു കവിക്കും, ആത്മഗീതം പാടുന്ന ജമ്മൻകവിയ്ക്കപ്പോലെ കഴിഞ്ഞിട്ടില്ലെന്നു പറയണം.

സമുദായശൃംഖലയുടെ കണ്ണി പൊട്ടിപ്പൊട്ടിവീഴുന്ന ശബ്ദമാണ് ആത്മഗീതത്തിൽ മാറെറാലികൊള്ളുന്നതു്. ആ പ്രസ്ഥാനം കൈരളീക്ഷേത്രത്തിൻെറ ശംഖൊലിയായി കേട്ടു് നമ്മുടെ കാതുകൾക്കട്ടെ!

ജീവൽസാഹിത്യം.

"കണ്ണീരു കണ്ണീരിനെപ്പൊട്ടിപ്പുറപ്പെടുവിക്കുന്നു; മനുഷ്യഹൃദയങ്ങൾക്കു മാത്രമേ മനുഷ്യലോകവസ്തുക്കളെ ഇളക്കുവാൻ കഴിയൂ." നാം ദേവന്മാരുടേയും ദേവിമാരുടേയും പിന്നാലെ ചെന്ന് അവരുടെ ചവിട്ടും കുത്തും ഏററിട്ടും, അവരുടെ കടക്കണ്ണോരു കാത്തുകിടന്നിട്ടും, അവരുടെ അലോകസാമാന്യവും അചിന്ത്യഹേതുകവുമായ ജീവിതമാതൃക കണ്ടു മരവിച്ചു നിന്നിട്ടും കാലം എത്ര കഴിഞ്ഞു.?

കവിത ജീവിതത്തിൽനിന്നുള്ള ഓടിപ്പോകലല്ല, ഇണങ്ങിച്ചേരലാണ്. പുതുക്കപ്പെട്ട ജീവിതത്തിലേയ്ക്കുള്ള ഒരു ഒഴുകലാണ്.

വേലക്കാരുടെ വിയപ്പുതുള്ളികൾ കാണണം; മുതലാളിമാരുടെ ചുടുനെടുവീർപ്പുകൾ കേൾക്കണം. ഇതൊന്നും കാണാനും കേൾക്കാനും ഇടവരുത്താത്ത കവിതയെന്തു കവിതയാണ്? കണ്ണും കാതുമില്ലാത്ത കവിതയോ? പ്രകൃതിസൗന്ദര്യം എന്നു പറഞ്ഞു്, പൂക്കൾ പുഞ്ചിരിതൂകുന്നതും, പൂങ്കുയിൽ കൂകുന്നതും, ഇളംകാററു വല്ലികളെ നടമാടിക്കുന്നതും മാത്രം കണ്ടാലും കേട്ടാലും മതിയോ?

കല്ലിൻെറ കരളിനെ അലിയിക്കുവാൻ കഴിയുന്ന കവിതയെ, നിങ്ങൾ ഇരുളിൻെറ ഒളിവിൽ ചുരുങ്ങിക്കിടക്കുന്ന മാനവജീവിതത്തിലേയ്ക്കു തിരിച്ചു വിടുക.



# "മിസ്റ്റിക് പ്രപഞ്ചം" *



(എം. കെ. ഗോപാലൻനായർ, പാലാ)

നാഥ! ഞാൻ നോക്കുന്നു ഹാ! ഭവാൻ തീർത്തോരീ
ലോകമഹാകാവ്യമെന്നുമെന്നും.
കഷ്ടമിതൊന്നും തിരിവില്ലെനിക്കൊരു
'മിസ്റ്റിസിസ'മാണു കാണ്മതെല്ലാം.
പാണ്ഡിത്യഗർവ്വുകളെത്രയോ തോററു നിൻ-
പാദത്തിൽ വീണു കരഞ്ഞതില്ല,
പേനയും ദൂരത്തെറിഞ്ഞെത്ര ഭാഷ്യക-
രാനമിച്ചീലാ തവാന്തികത്തിൽ,
അത്രയ്ക്കഗാധമായെന്നിൽ മുഴുകിപ്പോ-
യർത്ഥം ഗ്രഹിക്കുന്നതെങ്ങനെ ഞാൻ
ഈലോകജീവിതപാഠാവലിയിലെ
ബാലപാഠംമാത്രം തീർത്തോരീ ഞാൻ!

കണ്ടിടുംതോറുമേ, മേല്ക്കുമേൽ കൂടുന്നെൻ-
കണ്ണിണ കാണേണ്ട സൂക്തിജാലം
നാലാറുനാളിലിപ്പുസ്തകമെങ്ങനെ
ഹാ! ഗുരോ, ഞങ്ങൾ പഠിച്ചുതീർക്കും?

വാനമാംതാളിലെത്തങ്കാക്ഷരത്തിൽ നിൻ
വാരുററ പദ്യങ്ങൾ കണ്ടിടുമ്പോൾ,
ദൂരവേ കാണുന്ന കുന്നിൻനിരകളെൻ
ധാരണാശക്തിയെക്കുമ്പിടിപ്പൂ.
നില്പതുണ്ടെല്ലാപ്പുറത്തും തരുക്കളെ-
മത്ഭുതചിഹ്നങ്ങളേറെയേറെ
മാമകദൃഷ്ടികൾ പോയിടുംദിക്കെല്ലാം
കാകവായ്നില്ക്കുന്നു ജീവജാലം.

---

* കോട്ടയം പരിഷത്സമ്മേളനത്തിൽ വായിച്ചത്.

പൂർവ്വാചലോപരി നിത്യവും കാണ്മൂ, നിൻ
ഭാവനതീർക്കുന്ന ചിത്രപംക്തി
എങ്ങും ധ്വനിയാണലങ്കാരപൂർത്തിയാ-
ണെങ്കിലുമജ്ഞാതമാണിതെല്ലാം

എന്നാലും ദേവ! നിൻ ഗൂഢാർത്ഥകാവ്യത്തി-
ലെന്നാളും തേടും ഞാൻ ശാന്തി പാരം
വാനിലെപ്പൈങ്കിളിയൊത്തു ഹാ! പാടിടും
നാഥ! നിൻ ഗീതങ്ങളന്വഹം ഞാൻ!!



# ഭിക്ഷു *

(വിദ്വാൻ പൊൻകുന്നം വി. എ. വർക്കി.)

i

പച്ചപ്പുല്ലണിമേട്ടിൽ പൂമ്പാദങ്ങൾ നിരത്തി ക്രീഡിച്ചുനിൽക്കുന്ന കലയുടെ ആ വിശ്വസ്തശുശ്രൂഷകൻ—സ്നേഹത്തിന്റെ കാൽച്ചിലമ്പൊച്ച കേൾക്കാത്ത മരുഭൂമികളിൽ കാലെടുത്തുകുത്താത്ത ഒരു ദീർഘാഭിമാനി—സൗന്ദര്യത്തിന്റെ ബലിപീഠത്തിലെന്യേ തലയോ നട്ടെല്ലോ വളയ്ക്കാത്ത ഒരു സ്വതന്ത്രൻ—ഒരു കൊച്ചു മുരളിയല്ലാതെ മററു സമ്പാദ്യങ്ങളൊന്നുംതന്നെ ഇല്ലാത്ത ഒരു നിർദ്ധനൻ—രാത്രിയുടെ കൈക്കുടുക്കിൽനിന്നു പകലിനെ സമുദ്ധരിക്കുവാൻ താഴ്വരകളിൽക്കൂടി സഞ്ചരിക്കുന്ന ഒരു വിപ്ലവകാരി—അതെ, സൗന്ദര്യത്തിന്റെ ഭദ്രസിംഹാസനത്തിനുമുമ്പിൽ കരാഞ്ജലിനീട്ടിക്കൊണ്ടു നിൽക്കുന്ന ഒരു ഭിക്ഷു.

അദ്ദേഹം പ്രഭാതങ്ങളെ പ്രതീക്ഷിച്ചു കാത്തിരിക്കയാണ്. വിശപ്പുകത്തുന്ന പറവകളെപ്പോലെ കൊച്ചു മുകിലുകൾ ചിറകടിച്ചു പറന്നടുക്കുമ്പോൾ ആശാഭരിതനായി അവയെ വീക്ഷിക്കും. ഏകാന്തത ചെന്നു ചുംബിച്ചുണർത്തുമ്പോൾ, ആ പരപ്പേറിയ ഹൃദയം വികാരങ്ങൾകൊണ്ടു നിറയും; മതിമറന്നു പാടും. അതു കേൾക്കുമ്പോൾ ദൂരെയിരിക്കുന്നവർ

* കോട്ടയം പരിഷത്സമ്മേളനത്തിൽ വായിച്ചതു്.

പറയാറുണ്ട്, വസന്താരംഭത്തിലെ കുയിലുകളുടെ ഗാനം പ്രതിധ്വനിക്കയാണെന്ന്; വർഷാരംഭത്തിലെ വാഹിനികളുടെ സംഗീതം മാറ്റൊലിക്കൊള്ളുകയാണെന്ന്.

രാത്രിയും പകലുംതമ്മിൽ രഹസ്യമായി പുണർന്നുനില്ക്കുന്നത് അദ്ദേഹം ഒളിച്ചുനിന്നു കാണും. വികാരപരവശനായി ആ വിപ്ളവകാരി പാടുമ്പോൾ, മറന്നുകിടക്കുന്നതു പലതും നാട്ടുകാർ ഓർക്കും. അന്യർ കാണുന്നതുതന്നെയാണ് അദ്ദേഹവും കാണുന്നതു്. പക്ഷേ, തങ്ങൾ കാണുവാൻ മറന്നുപോയ ആത്മരഹസ്യം എന്താണെന്നറിയുന്നതു ഭിക്ഷു പറയുമ്പോഴാണ്. ജീവിതത്തെനോക്കി അദ്ദേഹം വികാരധാരകൾ കൊരുത്തുകൊണ്ടിരുന്നു. ജീവിതം—അദ്ദേഹത്തിൻെറ ഗാനത്തിലെ ഒരടി ഇതായിരുന്നു—സത്യത്തിൻെറ വിളംബംകേട്ട് അതു തളിക്കുന്നു; സ്നേഹത്തിൻെറ വസന്തോത്സവത്തിൽ പൂവിടുന്നു; സൗന്ദര്യത്തിൻെറ വിപ്ളവത്തിൽ ലയിക്കുന്നു.

സംസാരചിത്രങ്ങൾ രചിക്കുന്നതിലായിരുന്നു, ആ മഹാത്മാവിൻെറ മഹനീയത. നിഴലിൽ പോരാത്തതു കൂട്ടിയിണക്കുന്നതിൽ—അഴകിന്റെ കിന്നരിപ്പുണികൾ തുന്നിപ്പിടിപ്പിക്കുന്നതിൽ—ആ ആനന്ദഭിക്ഷുവിനുണ്ടാകുന്ന ചാരിതാർത്ഥ്യം താങ്ങുവാൻ, പർവ്വതങ്ങളെ ചുമക്കുന്ന ഭൂമിക്കുപോലും കരുത്തുണ്ടായിരുന്നില്ല.

അന്തിച്ചെമപ്പുവന്നു യാത്രചോദിച്ചു നിൽക്കുന്നതു കാണുമ്പോൾ ജീവിതത്തിൻെറ വഴിവക്കിൽ മൂകനായിരിക്കുന്ന ആ ഭിക്ഷു ഉണരും; അദ്ദേഹത്തിൻെറ ആത്മാവിൽ പുളകച്ചാർത്തു കോളിളക്കിത്തുടങ്ങും; വികാരധാര ഓളംവെട്ടിത്തുളുമ്പിത്തുടങ്ങും. പുഴവക്കിലുള്ള സങ്കേതസ്ഥലങ്ങളിലേയ്ക്ക്, ആ ആരാധകൻ ചെല്ലുകയായി. തുടിക്കുന്ന ഹൃദയത്തോടും ഇടറുന്ന കാലടികളോടും മുട്ടിത്തിരിയുന്ന വീർപ്പുകളോടും കൂടി അവൾ—ആ അഭിസാരിക—ശശികല—വൃക്ഷങ്ങളുടെ ഇടയിൽക്കൂടി മന്ദമന്ദം അടുത്തുവരും. മന്ദഹാസമനോഹാരിണിയായ ആ വിലാസിനിയിൽ കാമുകനായ ഭിക്ഷു ഒന്നായി ലയിക്കുന്നു........................................
ഗ്രഢസഞ്ചാരംകഴിഞ്ഞു കണ്ണുതുറന്നു നോക്കുമ്പോൾ അംബരപരപ്പിൽ നിന്നു താരകക്കന്യകമാർ നാണിച്ചു മേഘാവരണികൾ വലിച്ചു കണ്ണുപൊത്തും; കൈരവങ്ങൾ മന്ദഹസിക്കും; ലതികകൾ അർത്ഥഗ്രഢമായി തലയാട്ടും; അലകൾ ചിരിയടക്കിക്കൊണ്ട് ഓടി മറയും. പാതിരാപ്പൂക്കൾ ഓട്ടക്കണ്ണിട്ടുനോക്കും.

ii

ഭിക്ഷു—വ്യഗ്രതയെ നോക്കി സാകൂതം അദ്ദേഹം മന്ദഹസിക്കും; അതു മനുഷ്യജീവിതത്തെ ഒടിച്ചുപിടിച്ച് ഉലയ്ക്കുന്നതുകാണുമ്പോൾ ആ മഹാടവിയിൽ കാട്ടുതീയായി മാറുന്നതിന് അദ്ദേഹത്തിന്റെ ആത്മാവു യാത്രചോദിച്ചുനില്ക്കും. അപ്പോൾ അദ്ദേഹം പാടനാപാട്ടുകളിൽ ദാഹകശക്തിയുള്ള ഏതോ ഒന്ന്, പയോദഹൃദയത്തിലെ അഗ്നിയെന്നപോലെ, ഒളിച്ചിരിക്കുന്നുണ്ടെന്ന പാട്ടറിയാവുന്നവർ പറയാറുണ്ട്. വ്യഗ്രതയുടെ പടിപ്പുരവാതലിൽ കാലം തൂക്കിയിടുന്ന വാറോലകളായി തന്നെ ആ സാധുവിന്റെ വാക്കുകൾ ഓരോന്നും. ദരിദ്രന്റെ നിറയാത്ത വയറുപോലെ നിയമങ്ങളും, സിംഹാസനങ്ങളും നിരാശയോടെ മുമ്പിൽക്കൂടി കടന്നുപോകുമ്പോൾ പാറപോലെ നിർവ്വികാരനായി അദ്ദേഹം നോക്കിനില്ക്കുകയേ ഉള്ളു. കൈനിറച്ചു കനകനാണയങ്ങളുമായി ഒരിക്കൽ ഗ്രാമാധിപൻ ഭിക്ഷുവിന്റെ പിച്ചപ്പാത്രത്തോടടുത്തു. "പ്രഭോ—ആ ധീരോദാത്തൻ പറഞ്ഞു—വിയർപ്പുകൊണ്ടു സമ്പാദിച്ചതാണെങ്കിൽ സധീരം അങ്ങു നിക്ഷേപിക്കുക." വൃക്ഷങ്ങൾ അതു കേട്ടു വിറച്ചുപോയി; മേഘങ്ങൾ അമ്പരന്നു; വായുവീചികൾ നിശ്ചലരായി. എങ്കിലും ആ ധീരാത്മാവു തുടർന്നു—"വിയർപ്പുതുള്ളികൾ കൊണ്ടു സമ്പാദിക്കാത്തതു സമ്മാനിപ്പാൻ, പ്രഭോ, ആർക്കാണ് അവകാശം?" ഗ്രാമാധിപൻ നാണിച്ചുപോയി. ദേവാർച്ചനയ്ക്കുപയോഗിച്ച നാണയങ്ങളുടെ കാര്യം അദ്ദേഹം സ്മരിച്ചു. ലോകശാന്തിക്കായി കനകനാണയങ്ങളുടെ മുമ്പിൽ കുമ്പിടപ്പാകാത്ത ആ നിസ്വന്റെ ഹൃദയം നെടുനാൾ വിജയിപ്പുതാക!!!

iii

അനുകമ്പയുടെ അകക്കാമ്പില്ലാത്ത അഭിനയങ്ങൾക്കോ, കനകനാണയങ്ങളുടെ പൊള്ളയായ കിലുകിലാരവങ്ങൾക്കോ പിടിച്ചടക്കുവാൻ സാധിക്കുമായിരുന്നില്ല ആ സാധുവിന്റെ നിർമ്മലസാമ്രാജ്യം. കണ്ണുനീര് കാണുമ്പോൾ ആ നിഷ്കളങ്കഹൃദയം ഉരുകിത്തുടങ്ങും. മനുഷ്യരെന്നായി ആകാശത്തേയ്ക്കു കൊണ്ടുപോകുവാൻ, മതം സോപാനങ്ങൾ തീർക്കുമ്പോൾ, മനുഷ്യസമുദായത്തിന്റെ സന്നിധിയിലേയ്ക്ക് ആകാശത്തെ ആകർഷിച്ചുകൊണ്ടുവരുന്ന ആ ഐന്ദ്രജാലികന്റെ ഭിത്തിക്കെട്ടുകൾക്കുള്ളിൽ നിന്ന വിശാലതയെ വീക്ഷിക്കുമ്പോൾ ശപാസംമുട്ടിത്തുടങ്ങും. ജീവിതത്തിന്റെ തിരുത്തലുകളാണ്, ആ മഹാത്മാവിന്റെ ലക്ഷ്യം. പ്രകടമായി നിയമങ്ങളോ പ്രത്യക്ഷമായി ശാസ്ത്രതത്വങ്ങളോ ഉച്ചരിക്കുന്നില്ല

യിലും ആ മായികൻ സഞ്ചരിക്കുന്ന കാലടിപ്പാടുകൾ അദ്ധ്യേതാക്കൾ വഴിയറിഞ്ഞുപോകുന്നതിനു ഭൂമിയിൽ തെളിയുന്ന രത്നമുദ്രകൾ മാത്രമായിരിക്കും.

വേദനിക്കുന്ന കാലടികൾക്കു പൂ വിരിക്കുവാൻ ഉറക്കമിളച്ചു വഴിവക്കിൽ കാത്തിരിക്കുന്ന ആ ദൈവദൂതൻ—വർത്തമാനകാലക്രിയകളിൽ ഭൂതകാലപ്രത്യയംചേർത്ത് ആത്മാലാപങ്ങളുടെ പല്ലവികൾപാടിക്കൊണ്ടിരുന്ന ആ പ്രേമഗായകൻ—ഏകാന്തതയിൽ ചിന്തയുടെ കോവിലിൽചെന്ന് ആത്മാവുമായി അഭിമുഖസംഭാഷണം നടത്തിക്കൊണ്ടിരിക്കുന്ന ആ പുരോഹിതൻ—തീരത്തിലിരുന്ന് അനശ്വരരാഗങ്ങളാൽ ചിന്തയുടെ ഗോക്കളെ തട്ടിയുണർത്തി വൃന്ദാവനതലത്തിലേയ്ക്കു നയിച്ചുകൊണ്ടിരിക്കുന്ന ആ മുരളീധരൻ—അപാരവും പ്രക്ഷുബ്ധവുമായ സാഗരത്തിൽ പ്രതിഭയുടെ കളിവള്ളങ്ങളിറക്കി ശാസ്ത്രത്തിനോ ചരിത്രത്തിനോ പിടികൊടുക്കാത്ത വേഗത്തിൽ ജീവിതാന്വേഷണം തുഴരിപ്പിച്ചുകൊണ്ടിരിക്കുന്ന ആ നാവികൻ—നിർഭരവും ഭീകരവുമായ നിശാവേളകളിൽ ഭാവനയുടെ മിന്നൽച്ചാട്ടുകളിളക്കി വഴിത്താരതെളിച്ചു താന്തമായ ജീവിതത്തിന്റെ മുമ്പിൽ പൊൻകിനാവുകൾ നിരത്തിനില്ക്കുന്ന ആ ലീലാചതുരൻ ഭിക്ഷു —അദ്ദേഹം ഓടക്കുഴലൂതിക്കടന്നുപോകുന്ന വഴിയേ ഗോപകുമാരികളെപ്പോലെ മനുഷ്യസമുദായം പിൻചെല്ലുന്നതു്, ദൂരെയിരിക്കുന്നവർ കാണുന്നു.

iv

പ്രഭോ,

അങ്ങ് ഉറങ്ങിപ്പോയാൽ ലോകംകെട്ടുപോകും. ലോകമുറങ്ങാതിരിപ്പാൻ അവിടുന്നു കാത്തിരിക്കുന്നു. അങ്ങു ജീവിച്ചിരിക്കുമ്പോൾ എന്റെ ആത്മാവു് ഉറങ്ങുകയില്ല. അങ്ങ് അതിനു മദിര പകരുന്നു. ആ ലഹരിയിൽക്കൂടി നിത്യതയിലേയ്ക്കു ഞാൻ നീങ്ങുന്നു. ജീവിച്ചിരിക്കുമ്പോൾ കല്പാകളിൽ വസിക്കുകയും, മരണശീലയാൽ നിത്യജീവിതത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്യുന്ന മഹാത്മാവേ, കറകൾ കഴുകിക്കളഞ്ഞു കണ്ണുനീർത്തുള്ളികൾകൊണ്ടു കിന്നരപ്പട്ടികൾ നെയ്തു് ആത്മാവിനെ അലങ്കരിപ്പിക്കുന്ന പുരോഹിതനേതാവേ, അജ്ഞാതനായ നിയമകർത്താവേ, അവിടുത്തെ ഓടക്കുഴൽവിളികേട്ട് എന്റെ കാതുകൾ കൂർത്തു് ഇതാ ഏകാഗ്രമായി നില്ക്കുന്നു; എന്റെ തരളചിത്തമിതാ കോൾമയിർക്കൊണ്ടു കാത്തുനില്ക്കുന്നു; ആനതശീർഷമിതാ നിശ്ചലമായി നില്ക്കുന്നു; അധരങ്ങൾ ഇതാ അങ്ങേയ്ക്കു നെടുമംഗല്യങ്ങൾ നേരുന്നു. സ്വാതന്ത്ര്യത്തിന്റെ പെരുവഴിയിൽ നിന്നുകൊണ്ടു് ആരങ്ങയ്ക്കായി ഒരു കൂപ്പുകൈ അർപ്പിച്ചുകൊള്ളട്ടെ!

# ബങ്കിമചന്ദ്രചാററർജി.*



(പണ്ഡിതർ, ആർ. സി. ശർമ്മ.)

ഇന്നത്തെ ഭാരതീയസാഹിത്യങ്ങളിൽവെച്ചു പലതുകൊണ്ടും ഏററവും മുന്നണിയിൽനില്ക്കുന്ന ഒന്നാണു് വംഗസാഹിത്യം. ഭാരതഖണ്ഡത്തിൻെറ വടക്കുകിഴക്കേ മൂലയിൽ ഫലപുഷ്പഭൂയിഷ്ഠമായി പ്രശോഭിക്കുന്ന പ്രകൃതിസുന്ദരമായ ആ സാരസ്വതാരാമത്തിൽനിന്നു പ്രതിക്ഷണം പ്രസരിക്കുന്ന ഹൃദയാകർഷകമായ സൌരഭ്യപൂരം ഇന്നു ലോകമൊട്ടുക്കു വ്യാപിച്ചുകഴിഞ്ഞിട്ടുണ്ടു്. അതിൽ വികസിക്കുന്ന കുസുമങ്ങളുടെ വിശ്വോത്തരമായ വാസനാവിശേഷത്താൽ സമാകൃഷ്ടചിത്തരായി രസാസ്വാദനലോലുപരായ സഹൃദയന്മാർ നാനാദേശത്തുനിന്നും ആ സാഹിത്യക്ഷേത്രത്തിലേയ്ക്കു പാച്ചിൽതുടങ്ങീട്ടു കാലം കുറെയായി. ദിവസം ചെല്ലുന്തോറും അവരുടെ സംഖ്യ വർദ്ധിച്ചുവരികയാണു് ചെയ്യുന്നതു്.

ഭാരതത്തിലെ ഇതരസാഹിത്യങ്ങൾക്കു ലഭിക്കുവാൻ ഭാഗ്യംസിദ്ധിക്കാത്ത ഈ ഉന്നതപദവി വംഗസാഹിത്യത്തിനു കരസ്ഥമാക്കിക്കൊടുത്ത മഹാന്മാർ പലരുണ്ടെങ്കിലും, ആ ഭാഷാദേവി ഇന്നധിവസിക്കുന്ന പ്രശസ്തിസൌധത്തിൻെറ അടിത്തറകെട്ടിയ ഭാഷാഭിമാനികളിൽ അഗ്രഗണ്യൻ സുഗൃഹീതനാമാവായ ബങ്കിമചന്ദ്രചട്ടോപാധ്യായനത്രെ.

ഭാരതമാതാവിൻെറ സന്താനങ്ങളിൽ ഓരോരുത്തൻെറയും ഹൃദയത്തിൽ ദേശാഭിമാനത്തെ അങ്കുരിപ്പിക്കുവാൻ പര്യാപ്തമെന്നു സുപ്രസിദ്ധമായ "വന്ദേമാതരം"മന്ത്രത്തിൻെറ ഉപജ്ഞാതാവായ ആ മഹർഷി, 1838 ജൂൺ 27-ാംനു- ബങ്കാളത്തിലെ "കാണ്ടാൽപാഡ" എന്ന ഗ്രാമത്തെ തൻെറ ജനനത്താൽ ധന്യമാക്കി. യാദവചന്ദ്രചട്ടോപാധ്യായൻ എന്നായിരുന്നു അദ്ദേഹത്തിൻെറ പിതാവിൻെറ പേർ. മേദിനീപുരത്തിലെ കലക്ടരായിരുന്നു അദ്ദേഹം. അഞ്ചുവയസ്സിൽ ബങ്കിമനെ എഴുത്തിനിരുത്തി. രാമപ്രാണസക്കാർ എന്ന മാന്യനായിരുന്നു ബങ്കിമൻെറ

* ബങ്കിമചന്ദ്രചാററർജിയുടെ ശതവാർഷികതിരുനാളാഘോഷംപ്രമാണിച്ചു് എറണാകുളത്തു നടന്ന പൊതുയോഗത്തിൽ വായിച്ചതു്. ചട്ടോപാധ്യായൻ, ചാററർജി എന്ന രണ്ടു വാക്കുകളും പര്യായങ്ങളായിട്ടാണു് ബംഗാളികൾ ഉപയോഗിക്കാറുള്ളതു്.



വംഗസാഹിത്യചക്രവൎത്തി

ബാബു ബങ്കിമചന്ദ്രചാററർജി.

ആദ്യത്തെ ഗുരുനാഥൻ. വിദ്യാരംഭദിവസംതന്നെ ബംഗാളിയിലെ അക്ഷരമാല മുഴുവൻ ആ ബാലൻ നിഷ്പ്രയാസം പഠിച്ചുവത്രെ! അവൻെറ അസാധാരണമായ ബുദ്ധിവൈഭവവും അത്ഭുതാവഹമായ ധാരണാശക്തിയും ഗുരുനാഥനെ വിസ്മയപരതന്ത്രനാക്കി. ഗുരുനാഥന് അറിയാവുന്ന വിദ്യകളെല്ലാം കരസ്ഥമാക്കുന്നതിന് ആ ബുദ്ധിമാനായ ബാലന് അധികം നാൾ വേണ്ടിവന്നില്ല. "അല്ലാ, ഇത്ര വേഗത്തിൽ നീ പഠിച്ചുപോയാൽ നിൻെറ ഗുരുസ്ഥാനം വഹിക്കുവാനുള്ള ഭാഗ്യം എനിക്ക് അധികനാളത്തേയ്ക്കു് ഉണ്ടാവുകയില്ലല്ലൊ, കുഞ്ഞേ!" എന്നിങ്ങനെ ഗുരുനാഥൻ നമ്മുടെ കഥാപുരുഷനോട് ഒരിക്കൽ പറയുകകൂടിചെയ്തുവത്രെ.

വീട്ടാശാൻെറകൈയിലുള്ള വിദ്യകളെല്ലാം പഠിച്ചുകഴിഞ്ഞു എന്നു കണ്ടപ്പോൾ യാദവചന്ദ്രൻ തൻെറ പുത്രനെ മേദിനീപുരത്തിലുള്ള പാഠശാലയിൽ കൊണ്ടുചെന്നാക്കി. അവിടത്തെ പഠിത്തവും അധികംകാലത്തെയ്ക്കു് ഉണ്ടായില്ല. ഏഴാമത്തെ വയസ്സിൽ ബങ്കിമൻ അവിടത്തെ ഇംഗ്ലീഷ് സ്കൂളിൽ ചേർക്കപ്പെട്ടു.

ബങ്കിമചന്ദ്രൻെറ വിദ്യാർത്ഥിജീവിതം ഭാസുരവും വിജയപൂർണ്ണവും ആയിരുന്നു. അസാമാന്യമായ ജ്ഞാനതൃഷ്ണ, അസാധാരണമായ ബുദ്ധിശക്തി, അതിരുകവിഞ്ഞ ഉത്സാഹശീലം എന്നീ മൂന്നു ഗുണങ്ങളും ആ ബാലനെ പടിപടിയായി ഉയർത്തിക്കൊണ്ടുപോയി. ആദ്യമാദ്യം ക്ലാസ്സിൽ "ഡബിൾ പ്രമോഷൻ" കിട്ടിക്കൊണ്ടിരുന്നു. പക്ഷെ, അതിനു വേണ്ടിവരുന്ന മാനസികമായ അതിപരിശ്രമം ആരോഗ്യത്തിനു ഹാനികരമാകമെന്നു ഭയപ്പെട്ട്, പിതാവു് അതിനെ ഇടയ്ക്കുവെച്ചു മനഃപൂർവ്വം തടഞ്ഞുകളയുകയാണ് ചെയ്തതു്. പതിനൊന്നാമത്തെ വയസ്സിൽ ബങ്കിമൻ ഹൂഗ്ലികോളേജിൽ ചേർന്നു. കുട്ടിയുടെ സഹജമായ ജ്ഞാനപിപാസ, ക്ലാസ്സിലെ പാഠ്യപുസ്തകങ്ങളെക്കൊണ്ടുമാത്രം തൃപ്തിയടഞ്ഞില്ല. ആ ജിജ്ഞാസു കോളേജുവക ഗ്രന്ഥശാലയിൽനിന്നും പലവിധ പുസ്തകങ്ങളുംവാങ്ങി, പതിവായി വായിച്ചുതുടങ്ങി. തന്മൂലം ആ വിദ്യാർത്ഥിയുടെ വിജ്ഞാനഭണ്ഡാഗാരം ഗണ്യമായ നിലയിൽ പരിപുഷ്ടിയെ പ്രാപിക്കുവാൻ ഇടയായി.

ഇൻറർമീഡിയററ്, ബി. എ. എന്നിവയൊന്നുമായിരുന്നില്ല അന്നത്തെ പരീക്ഷകൾ. ജൂനിയർ സ്കോളർഷിപ്പു് എന്നും സീനിയർ സ്കോളർഷിപ്പു് എന്നുമായിരുന്നു അന്നത്തെ കോളേജുപരീക്ഷകളുടെ പേരുകൾ. അവ സാമാന്യത്തിലധികം കാഠിന്യമുള്ളവയുമായിരുന്നു. എന്നാൽ ഉ

ത്സാഹശീലനും അതിമേധാവിയുമായ ബങ്കിമനാകട്ടെ, അവയിലും പ്രശസ്തമായനിലയിൽത്തന്നെ വിജയംനേടുകയാണ്ചെയ്തതു്. പരീക്ഷ പാസ്സായതോടുകൂടി ബങ്കിമചന്ദ്രൻെറ പേരു നാടെങ്ങും പരക്കുവാനിടയായി. പതിനൊന്നുവയസ്സുപ്രായമുള്ള ഒരു ബാലൻ ഇത്ര കഠിനമായ ഒരു പരീക്ഷയിൽ പ്രശംസാർഹമായ വിജയംസമ്പാദിക്കുക എന്നതു് അത്ര എളുപ്പമൊന്നുമല്ല. അതിനാൽ ബങ്കിമൻെറ വിജയവൃത്താന്തം കേട്ടവരെല്ലാം അത്ഭുതപ്പെട്ടുപോയി. വംഗദേശത്തിലെ പല ധനവാന്മാരായ മാന്യന്മാരും ആ ബുദ്ധിമാനായ ബാലനെ തങ്ങളുടെ ജാമാതാവായി കിട്ടുവാൻ ആഗ്രഹം പ്രദർശിപ്പിച്ചു. വിവാഹപ്രസ്താവംകൊണ്ടു് അനവധിപേർ യാദവചന്ദ്രനെ അലട്ടുവാനുംതുടങ്ങി.

ബംഗാളത്തിൽ അന്നു ബാല്യവിവാഹം ധാരാളം നടപ്പുള്ള കാലമായിരുന്നു. യാദവചന്ദ്രനു് ഇരിക്കപ്പൊറുതിയില്ലാതായി. ഒടുവിൽ അദ്ദേഹം ആ അഭിപ്രായത്തിനു വഴിപ്പെടേണ്ടിവന്നു. അങ്ങനെ പിതാവിൻെറ ഹിതത്തെ അനുവർത്തിക്കുവാൻവേണ്ടി, പതിനൊന്നുവയസ്സുമാത്രം പ്രായമുള്ള ബാലനായ ബങ്കിമചന്ദ്രൻ, ഏഴു വയസ്സുള്ള ഒരു കന്യകയെ വിവാഹംചെയ്തു. പക്ഷേ, എട്ടൊമ്പതുകൊല്ലങ്ങൾക്കുശേഷം ആ ഭാര്യ മരിച്ചുപോകയും, അധികം താമസിയാതെ അദ്ദേഹം വീണ്ടും വിവാഹം ചെയ്കയുമുണ്ടായി. ബങ്കിമൻെറ രണ്ടാമത്തെ ഭാര്യയുടെ പേർ രാജലക്ഷ്മി എന്നത്രെ.

ജ്ഞാനതൃഷ്ണയാണു് മനുഷ്യത്വത്തിൻെറ വിശേഷലക്ഷണങ്ങളിൽ ഒന്നു്. ചിന്താശക്തിയുടെ സ്വതന്ത്രമായ സ്ഫുരണത്തിനു വിവിധവിഷയങ്ങളുടെ ജ്ഞാനം അത്യന്താപേക്ഷിതമാണു്. ഈ തത്വം ചെറുപ്പത്തിൽത്തന്നെ ബങ്കിമൻ ഗ്രഹിച്ചിരുന്നു. ഭാരതത്തിലെ അമൂല്യങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളുടെ ജ്ഞാനം സംസ്കൃതഭാഷാപരിചയംകൊണ്ടല്ലാതെ സമ്പാദിക്കുവാൻ സാദ്ധ്യമല്ലെന്നു് അദ്ദേഹം കണ്ടു. അതിനാൽ കോളേജിൽ പഠിക്കുന്ന അവസരത്തിൽതന്നെ അദ്ദേഹം നാലുമണിക്കുശേഷം ഒരു സംസ്കൃതാദ്ധ്യാപകൻെറ സഹായത്തോടുകൂടി സംസ്കൃതവും അല്പാല്പമായി അഭ്യസിച്ചുതുടങ്ങി. ഏതാനുംകാലംകൊണ്ടു സംസ്കൃതഭാഷയിൽ സാമാന്യമായ ജ്ഞാനം സമ്പാദിച്ചു എങ്കിലും അതുകൊണ്ടുമാത്രം തൃപ്തിപ്പെടാതെ മൂന്നുനാലുകൊല്ലംകൂടി ഇടവിടാതെ പലവിധത്തിലുമുള്ള സംസ്കൃതഗ്രന്ഥങ്ങൾ സശ്രദ്ധം വായിച്ചു് ആ ഭാഷയിൽ നല്ല പാണ്ഡിത്യംനേടുകതന്നെചെയ്തു.

ദീർഘകാലത്തെ ഗ്രന്ഥപരിചയംകൊണ്ടു്, ബങ്കിമചന്ദ്രനു ബുദ്ധിവികാസംമാത്രമല്ല, ഹൃദയവിശാലതകൂടി സിദ്ധിക്കുവാൻ സംഗതിയായി. ദേശ്യങ്ങളും വിദേശ്യങ്ങളുമായ വിവിധസാഹിത്യഗ്രന്ഥങ്ങളുടെ നിരന്തരമായ പരിശീലനം കാലക്രമേണ ആ വിദ്യാർത്ഥിയെ ഒരു ഒന്നാംതരം സഹൃദയനാക്കിത്തീർത്തു. വിജ്ഞാനംകൊണ്ടു വിവൃദ്ധസംസ്കാരവും കാവ്യരസാസ്വാദനത്താൽ വിഹതകല്മഷവുമായ ബങ്കിമൻെറ ഹൃദയദർപ്പണത്തിൽ പ്രകൃതിസൌന്ദര്യത്തിൻെറ പ്രകാശം പ്രതിഫലിക്കുവാൻ അശേഷം പ്രയാസമുണ്ടായില്ല. അതിൻെറ ഫലമായി കോളേജിൽ പഠിക്കുന്നകാലത്തുതന്നെ ആ വിദ്യാർത്ഥി സാഹിത്യമാർഗ്ഗത്തിൽ ഇറങ്ങി സഞ്ചരിക്കുവാൻ തുടങ്ങി.

വംഗസാഹിത്യത്തിൻെറ സ്ഥിതി അന്നു ദയനീയമായിരുന്നു. ബങ്കാളിയിലെ ഒന്നാമത്തെ പ്രതിദിനപത്രമായ "സംവാദപ്രഭാകര"ത്തിൻെറ പ്രവർത്തകനും കവിശ്രേഷ്ഠനുമായ ഈശ്വരചന്ദ്രഗുപ്തൻ മാതൃഭാഷോദ്ധാരണത്തിനായി പരിശ്രമിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അതു്. അദ്ദേഹത്തിൻെറ സേവനത്തിൻെറ ഫലമായി നാട്ടിലെല്ലാം ഒരു പുതിയ ഉണർവ്വിൻെറ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരുന്നു. അനുപ്രാസയുക്തമായ അദ്ദേഹത്തിൻെറ ഉജ്ജ്വലഭാഷ നാടിനെ ആകപ്പാടെ ഇളക്കിമറിച്ചുകൊണ്ടിരുന്നു. ഹാസ്യരസം നിറഞ്ഞ അദ്ദേഹത്തിൻെറ കവിതകൾ ബങ്കാളിലെ വീട്ടുതോറും സ്ഥലംപിടിച്ചിരുന്നു. "സംവാദപ്രഭാകരം", "സാധുരഞ്ജനം" എന്നീപത്രങ്ങൾ വഴിയായിട്ടാണു് അദ്ദേഹം തൻെറ മാതൃഭാഷയെ സേവിച്ചുകൊണ്ടിരുന്നതു്. പ്രസിദ്ധനാടകകാരനായ ദീനബന്ധുമിത്രനും, നല്ല കവിയായ ദ്വാരകാനാഥഗുപ്തനും "സംവാദപ്രഭാകര"ത്തിലെ അന്നത്തെ ലേഖകന്മാരായിരുന്നു. ബങ്കിമചന്ദ്രനും അവരുടെ കൂട്ടത്തിൽ കൂടി. തൻെറ പേരോടുകൂടി ആദ്യത്തെ കവിത പത്രത്തിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടപ്പോൾ ബങ്കിമചന്ദ്രനുണ്ടായ ആഹ്ലാദം അപരിമിതമായിരുന്നു.

വംഗസാഹിത്യത്തിൽ ഈശ്വരചന്ദ്രഗുപ്തൻെറ പ്രഭാവം അന്നു അസാമാന്യമായി വ്യാപിച്ചിരുന്നു. അദ്ദേഹത്തിൻെറ ആ പ്രഭാവത്തെ വകവെയ്ക്കാതെ സാഹിത്യമാർഗ്ഗത്തിൽക്കൂടെ സഞ്ചരിക്കുക എന്നതു നവീനലേഖകന്മാരെ സംബന്ധിച്ചിടത്തോളം അത്ര എളുപ്പമായിരുന്നില്ല. അതിനാൽ അന്നത്തെ ലേഖനങ്ങളിലെല്ലാം ഈശ്വരചന്ദ്രഗുപ്തൻെറ ശൈലി പ്രത്യക്ഷപ്പെട്ടിരുന്നതിൽ അത്ഭുതപ്പെടുവാനില്ല. ദീനബന്ധുവും ദ്വാരകാനാഥനുംകൂടി അദ്ദേഹത്തിൻെറ ശൈലിയെയാണു് അനുകരിച്ചിരുന്നതു്.

എന്നാൽ ബങ്കിമചന്ദ്രനാകട്ടെ ഒരു നൂതനസരണിയിൽക്കൂടെയാണ് തൻെറ സഞ്ചാരം തുടങ്ങിയത്. അദ്ദേഹത്തിൻെറ ലേഖനങ്ങളിൽ അല്പംപോലും അനുകരണമുള്ളതായി ഉണ്ടായിരുന്നില്ല. ഒരു സ്വതന്ത്രശൈലിയുടെ അപൂർവ്വമായ ഭംഗി—മനോഹരമായ ഒരു മൗലികത്വത്തിൻെറ അഭിനവമായ പ്രകാശം—അവയിലെല്ലാം വ്യാപിച്ചിരുന്നു. ബുദ്ധിമാനായ ഈശ്വരചന്ദ്രഗുപ്തൻ അതു കാണാതിരുന്നില്ല. സാഹിത്യാന്തരീക്ഷത്തിൽ ഉജ്ജ്വലമായ ഒരു നൂതനതാരത്തിൻെറ ആവിർഭാവം ഉണ്ടായിരിക്കുന്നു എന്നും, അവധാനപൂർവ്വം വേണ്ട ഉപദേശങ്ങൾ നല്കുന്നപക്ഷം ആ യുവാവ് ഭാവിയിൽ സുപ്രസിദ്ധനായ ഒരു സാഹിത്യകാരനായിത്തീരുന്നതാണെന്നും അദ്ദേഹം ഗ്രഹിക്കുകയും, അവസരോചിതങ്ങളായ ഉപദേശങ്ങൾ നല്കി ആ പുതിയ ലേഖകനെ ഉത്തരോത്തരം പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

ഈശ്വരചന്ദ്രഗുപ്തനാണ് ബങ്കിമചന്ദ്രൻെറ സാഹിത്യഗുരു. അദ്ദേഹത്തെപ്പററി ബങ്കിമനുണ്ടായിരുന്ന ബഹുമാനം അതിരററതായിരുന്നു. ഉത്തമനായ ഗുരുനാഥനിൽനിന്നും ഉചിതങ്ങളായ ഉപദേശങ്ങൾ ലഭിച്ചതോടുകൂടി ബങ്കിമചന്ദ്രൻെറ പ്രതിഭ പൂർവ്വാധികം വികസിക്കുവാൻ തുടങ്ങി. അത്യന്തം ആനന്ദത്തോടും നൂതനമായ ഉത്സാഹത്തോടുംകൂടി അദ്ദേഹം തുടരെത്തുടരെ കവിതകൾ എഴുതുവാൻ ആരംഭിച്ചു. പുസ്തകരൂപത്തിൽ ബങ്കിമൻ പ്രസിദ്ധപ്പെടുത്തിയ ആദ്യത്തെ കവിതാഗ്രന്ഥം "ലളിതയും മാനസവും" എന്നുള്ളതാണ്. അത് അദ്ദേഹത്തിൻെറ പതിനഞ്ചാമത്തെ വയസ്സിലാണ് പ്രസിദ്ധീകൃതമായത്.

മനോഹരമായി കവിതയെഴുതുവാൻ ബങ്കിമനു സാധിച്ചിരുന്നു എങ്കിലും ഗദ്യരചനയിലാണ് അദ്ദേഹത്തിൻെറ സാമർത്ഥ്യം അധികമായി പ്രത്യക്ഷപ്പെട്ടിരുന്നത്; അതിനാൽ ആ വഴിക്ക് തിരിച്ചുവിടുന്നപക്ഷം, അതുമൂലം ഭാഷയുടേയും അദ്ദേഹത്തിൻേറയും ഭാവി ഒരുപോലെ ഭാസുരമായിത്തീരുവാൻ ഇടയുണ്ടെന്നു കാണുകയാൽ ഈശ്വരചന്ദ്രഗുപ്തൻ ബങ്കിമനെ ആ വിഷയത്തിൽ ഉത്സാഹിപ്പിക്കുവാൻ തുടങ്ങി. ഗുരുവിൻെറ ഉപദേശപ്രകാരം ബങ്കിമൻ കവിതാമാർഗ്ഗത്തിലുള്ള സഞ്ചാരം നിറുത്തിവെച്ച് അന്നുമുതൽ ഗദ്യസാഹിത്യത്തിലേയ്ക്കു തിരിഞ്ഞു.

'സീനിയർസ്കോളർഷിപ്പ്' പരീക്ഷയിൽ വിജയിയായിത്തീർന്ന ബങ്കിമൻ നിയമവിദ്യാഭ്യാസത്തിനായി 1858-ൽ കൽക്കത്തയിലെ പ്രസിഡൻസികോളെജിൽ ചേർന്നു. കൽക്കത്തയിൽ ആദ്യമായി സർവ്വകലാശാല സ്ഥാപിക്കപ്പെട്ടത് അക്കാലത്തിലാണ്. ബി. എ. പരീക്ഷ

ആദ്യമായി അവിടെ നടപ്പാക്കിയതും അക്കൊല്ലത്തിൽതന്നെയായിരുന്നു. പരീക്ഷയ്ക്കു മൂന്നുനാലുമാസമേ ഉണ്ടായിരുന്നുള്ളു; എങ്കിലും, അക്കൊല്ലത്തിൽതന്നെ ബങ്കിമൻ ബീ. ഏ. പരീക്ഷയിൽ ചേർന്ന് പ്രശസ്തമായ നിലയിൽ വിജയം നേടി. ബംഗാളികളുടെ ഇടയിൽ ഒന്നാമത്തെ ബി. ഏ. ക്കാരനാണദ്ദേഹം. അടുത്തുതന്നെ അദ്ദേഹം ബി. എൽ. പരീക്ഷയും പാസ്സായി. അതോടുകൂടി അദ്ദേഹത്തിൻെറ പാഠശാലാജീവിതം അവസാനിച്ചു.

ഇരുപതാമത്തെ വയസ്സിലാണ് ബങ്കിമചന്ദ്രൻ ബി. ഏ. പരീക്ഷ പാസ്സായതു്. അക്കൊല്ലത്തിൽതന്നെ അദ്ദേഹത്തെ ഒരു ഡെപ്യൂട്ടിമജിസ്ത്രേട്ടായിനിയമിച്ചു് ഗവമ്മെണ്ടു് അദ്ദേഹത്തിൻെറ യോഗ്യതയെ മാനിച്ചു. ആ പ്രായത്തിലുള്ള ഒരാൾക്കു് അത്ര ഉയന്ന ഉദ്യോഗം ആദ്യമായി ലഭിക്കുക എന്നതു വളരെ അപൂർവ്വമായിരുന്നതിനാൽ ബങ്കിമൻെറ ആ ഉദ്യോഗലാഭം നാട്ടുകാരെമാത്രമല്ല, അദ്ദേഹത്തിൻെറ സ്വന്തം ബന്ധുക്കളെപ്പോലും അത്ഭുതാഹ്ലാദങ്ങളിൽ ആമഗ്നരാക്കിത്തീർത്തു. അതോടുകൂടി ബങ്കിമൻെറ പേർ നാട്ടുകാരുടെ ഇടയിൽ പൂർവ്വാധികം പരക്കുവാൻ ഇടയാവുകയും ചെയ്തു.

'യശോഹര'മായിരുന്നു ബങ്കിമൻെറ ആദ്യത്തെ പ്രവൃത്തിരംഗം. സുപ്രസിദ്ധനാടകകാരനായ ദീനബന്ധുമിത്രൻെറ ജന്മദേശമായിരുന്നു അതു്. അവിടെ വെച്ചാണ് ബങ്കിമൻ അദ്ദേഹത്തെ ആദ്യമായി കണ്ടതു്. അന്നുമുതല്ക്കു് അവർ പരസ്പരം ഉള്ളഴിഞ്ഞു സ്നേഹിപ്പാൻ തുടങ്ങി. ആ മൈത്രി അവരുടെ ജീവാവസാനംവരെ നിലനില്ക്കുകയും ചെയ്തു.

ബങ്കിമചന്ദ്രൻെറ ഉദ്യോഗജീവിതം അത്യന്തം ശോഭനമായിരുന്നു. ഉത്തരവാദിത്വബോധമുള്ള ഒരു ഉദ്യോഗസ്ഥൻെറ നിലയിൽ അദ്ദേഹം അക്കാലത്തുചെയ്തിട്ടുള്ള സേവനങ്ങൾ ഗവമ്മേണ്ടിനും നാട്ടുകാക്കും ഒരുപോലെ ഗുണപ്രദങ്ങളായിരുന്നു. സത്യസന്ധത, നീതിനിഷ്ഠ, കത്തവ്യബോധം, സ്ഥിരസങ്കല്പം മുതലായ ഉൽകൃഷ്ടഗുണങ്ങൾ അദ്ദേഹത്തിൽ തെളിഞ്ഞുകാണപ്പെട്ടതു് ഇക്കാലത്താണ്. ഏതെങ്കിലും കാര്യത്തിൽ കൈയിട്ടുകഴിഞ്ഞാൽ പിന്നെ, അതു മുഴുവനാക്കാതെ അദ്ദേഹം പിൻവാങ്ങുമായിരുന്നില്ല. പാതിമനസ്സോടെ കാര്യങ്ങളിൽ ഇടപെടുക, പ്രതിബന്ധങ്ങൾ കാണുമ്പോൾ പിന്തിരിയുക, എന്നിവ രണ്ടും അദ്ദേഹത്തിൻെറ സ്വഭാവത്തിനു തീരെ വിരുദ്ധങ്ങളായിരുന്നു.

ഒരു ഉദ്യോഗസ്ഥന്റെ നിലയിൽ ബങ്കിമൻ നാട്ടുകാൎക്കു ചെയ്തിട്ടുള്ള പ്രധാനഗുണം കള്ളന്മാരുടേയും അക്രമികളുടേയും ശല്യങ്ങളിൽനിന്ന് അവരെ ഉദ്ധരിക്കുക എന്നുള്ളതായിരുന്നു. കാമ്പഥി, ഖുൽനാ മുതലായ സ്ഥലങ്ങളിൽ അക്കാലത്ത് അവരുടെ അക്രമങ്ങൾ അസാമാന്യമായി വൎദ്ധിച്ചിരുന്നു. അവരെയെല്ലാം ഓരോരുത്തരായി പിടിച്ചുകൊണ്ടുവന്ന് അദ്ദേഹം കഠിനമായി ശിക്ഷിക്കുകയും, അതിന്റെ ഫലമായി കാലക്രമേണ അവരുടെ ശല്യങ്ങൾ തീരെ ഇല്ലാതാവുകയും ചെയ്തു. നീലകൃഷിചെയ്യുവാൻവേണ്ടി ബംഗാളത്തിൽവന്നു താമസിച്ചിരുന്ന വിദേശീയരുടെ ഉപദ്രവവും നാട്ടുകാൎക്ക് അന്നു ധാരാളമുണ്ടായിരുന്നു. അതിനേയും അദ്ദേഹം ഇല്ലാതാക്കി. അക്കൂട്ടത്തിൽ 'മോരേക്' എന്നും 'ഹീലി' എന്നും പേരായ രണ്ടു അക്രമികളായ വിദേശികൾ ശിക്ഷയെ ഭയപ്പെട്ട് ആസാമിലേയ്ക്ക് ഓടിപ്പോയി എങ്കിലും, സമൻസയച്ച് അവരെക്കൂടി പിടിച്ചുകൊണ്ടുവന്നു ന്യായ്യമായവിധത്തിൽ ശിക്ഷിച്ചു എന്നു കേൾക്കുമ്പോൾ, അദ്ദേഹത്തിനു തന്റെ നാട്ടുകാരോടുണ്ടായിരുന്ന സ്നേഹവും, സ്വകൃത്യനിൎവ്വഹണത്തിലുള്ള ശ്രദ്ധയും എത്രമാത്രമാണെന്ന് അനുമാനിക്കുവാൻ സാധിക്കും.

കാൎയ്യംവിട്ട് ആരേയും കൂട്ടാക്കുന്ന സ്വഭാവം ബങ്കിമചന്ദ്രനുണ്ടായിരുന്നില്ല. ആരെന്തുതന്നെ പറഞ്ഞാലും, തനിക്കുകൂടി അതു നന്നാണെന്നു തോന്നിയാലേ അദ്ദേഹം അതിൽ പ്രവേശിക്കുകയുള്ളു. എന്നാൽ, താൻ ഭരമേല്ക്കുന്ന ഏതു പ്രവൃത്തിയും അത്യന്തം വിശ്വസ്തതയോടും സത്യസന്ധതയോടുംകൂടി നിറവേററുന്നതിൽ അദ്ദേഹം അശേഷം അശ്രദ്ധ കാണിച്ചിരുന്നില്ല. ഈ കൃത്യനിഷ്ഠയും അനിതരസാധാരണമായ കാൎയ്യപ്രാപ്തിയുംമൂലം അന്നു നാട്ടുകാൎക്കു ലഭിക്കാതിരുന്ന സ്ഥാനത്തുപോലും കയറിപ്പാററുവാൻ അദ്ദേഹത്തിനു സംഗതിയായിട്ടുണ്ട്. സൎക്കാർ ഉദ്യോഗസ്ഥന്മാരുടെ വകയായി പ്രശസ്തമായ രീതിയിൽ നടത്തപ്പെട്ടുപോന്നിരുന്ന ഒരു സംഘടന അന്നു ബംഗാളത്തിലുണ്ടായിരുന്നു. അതിന്റെ സിക്രട്ടറിസ്ഥാനം വഹിച്ചിരുന്നതു കൽക്കത്താഹൈക്കോട്ടിലെ ജഡ്ജിയായിരുന്ന പ്രിൻസേപ്‌സായ്പാണ്. കൃത്യാന്തരബാഹുല്യത്താൽ കുറേക്കാലത്തേയ്ക്ക് ആ ജോലിയിൽനിന്ന് അദ്ദേഹം അവധിയെടുക്കാൻ ഇടയായപ്പോൾ ബങ്കിമചന്ദ്രനാണ് ആ സ്ഥാനത്തു നിയമിക്കപ്പെട്ടതു്. ഒരു നാട്ടുകാരന് ഏററവും അഭിമാനജനകമായ ഒരു പദവിയായിരുന്നു അതു്. എന്നാൽ അതുയുംകൊണ്ടുമാത്രം അദ്ദേഹത്തിന്റെ സൗഭാഗ്യം നിലച്ചില്ല. ഏതാനും നാൾ കഴിഞ്ഞപ്പോൾ അദ്ദേഹം ഗവൎമ്മെണ്ടുസിക്രട്ടറി

യററീലെ ആക്ടിങ്ങ് അസിസ്റ്റൻറുസിക്രട്ടറിയായി നിയമിക്കപ്പെടുകയുണ്ടായി. ഒരു ബംഗാളിക്ക് അതുവരെ ലഭിക്കുവാൻ സൌഭാഗ്യംസിദ്ധിക്കാത്ത ബഹുമാന്യപദവിയായിരുന്നു അതു്. എന്നാൽ അനാവശ്യമായി ആരേയും കീഴ്‌വണങ്ങാത്ത ബങ്കിമചന്ദ്രൻെറ അതിർകടന്ന സ്വാതന്ത്ര്യസ്വഭാവത്തിൻെറ ഫലമായി ആ ജോലി അധികകാലത്തേയ്ക്ക് അനുഭവിക്കുവാൻ അദ്ദേഹത്തിനു യോഗമുണ്ടായില്ല. മേലധികാരിയായ മെക്കാളേ സായ്പുമായി അദ്ദേഹത്തിനു സ്വരച്ചേർച്ചയില്ലാതാവുകയും, അതിൻെറ ഫലമായി അദ്ദേഹം വീണ്ടും ഡെപ്യൂട്ടിമജിസ്ട്രേട്ടായിത്തന്നെ സ്ഥലംമാററപ്പെടുകയുംചെയ്തു. ആലിപുരമാണ് അദ്ദേഹത്തിൻെറ ഒടുവിലത്തെ പ്രവൃത്തിരംഗം. അവിടെവെച്ചു ക്രിസ്ത്വാബ്ദം 1891-ൽ അദ്ദേഹം പെൻഷൻപററി ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു. ഉദ്യോഗത്തിൽനിന്നു പിരിയുന്ന അവസരത്തിൽ, ഗവൺമെണ്ടിൽനിന്നും വല്ല ആനുകൂല്യവും അദ്ദേഹം ആശിക്കുന്നുണ്ടോ എന്നു് അന്നത്തെ ബംഗാൾ ലഫ്ടനൻറുഗവർണ്ണറായ സർ ചാറൽസ് എല്ലിയററ് അദ്ദേഹത്തോടു ചോദിക്കുകയുണ്ടായി. എന്നാൽ സ്വാതന്ത്ര്യത്തിൻേറയും സ്വാഭിമാനത്തിൻേറയും മൂർത്തിയായ നമ്മുടെ ചരിത്രനായകനാകട്ടെ, "ഇല്ല" എന്നാണ് അതിനു മറുപടി അയച്ചതു്. 1892-ൽ "റായി ബഹദൂർ" എന്നും 1894-ൽ "സി. ഐ. ഈ." എന്നുമുള്ള സ്ഥാനങ്ങൾ സവിശേഷബഹുമതികളായി ചക്രവർത്തിയിൽനിന്നു് അദ്ദേഹത്തിനു ലഭിക്കുകയുണ്ടായി.

ബങ്കിമചന്ദ്രൻ സ്വജീവിതത്തിലെ ഏററിയഭാഗവും ഗവൺമെണ്ടിനെ സേവിച്ചിട്ടാണ് കഴിച്ചുകൂട്ടിയതെങ്കിലും, സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്ന ഗവർമ്മേണ്ടുദ്യോഗത്തിൽ അദ്ദേഹത്തിനു വളരെ വെറുപ്പായിരുന്നു. തൻെറ നാട്ടുകാരായ യുവാക്കന്മാരോടു് അദ്ദേഹം ഒരിക്കലും ഗവർമ്മേണ്ടുദ്യോഗം സ്വീകരിക്കുവാൻ ഉപദേശിച്ചിരുന്നില്ല. പെൻഷൻപററി ഉദ്യോഗത്തിൽനിന്നും പിരിഞ്ഞ അവസരത്തിൽ "ആവൂ! ഞാൻ ഇപ്പോൾ സ്വതന്ത്രനായി" എന്നാണ് അദ്ദേഹം തന്നത്താൻ പറഞ്ഞുപോയതു്.

സ്ഥാനത്തും അസ്ഥാനത്തും നാട്ടുകാരുടെമേൽ കുതിരകേറുന്ന വെള്ളക്കാരുടെനേരെ ബങ്കിമചന്ദ്രനുണ്ടായിരുന്ന വെറുപ്പിനു് അതിരില്ല. മേലധികാരികളായ വെള്ളക്കാരുടെ അതിരുകവിഞ്ഞ അധികാരപ്രമത്തതകൊണ്ടു് ഉദ്യോഗജീവിതകാലത്തിൽ അദ്ദേഹത്തിനു സാമാന്യത്തിലധികം ക്ലേശിക്കേണ്ടിവന്നിട്ടുണ്ടു്. ഒരിക്കൽ, ശ്രീരാമകൃഷ്ണപരമഹംസനെ ആദ്യമായി കണ്ടു പരിചയപ്പെട്ട അവസരത്തിൽ അവർതമ്മിൽ നടന്ന

സംഭാഷണത്തിന്റെ ഒരംശം ഈ വാസ്തവത്തെ തെളിയിക്കുന്നതാണ്. നമ്മുടെ കഥാപുരുഷന്റെ നാമനിർദ്ദേശപൂർവ്വം കൂടെയുള്ളവർ പരമഹംസനെ പരിചയപ്പെടുത്തിയപ്പോൾ അദ്ദേഹം തന്റെ സഹജമായ ഫലിതഭാഷയിൽ ഇങ്ങനെ ചോദിച്ചു:—"ബങ്കിമനോ! എന്തുകൊണ്ട് ബങ്കിമനായി?" (ബങ്കിമൻ എന്ന വാക്കിനു ബംഗാളിയിൽ വളഞ്ഞവൻ എന്നാണ് അർത്ഥം.) ഫലിതത്തോടുകൂടി സംഭാഷണംചെയ്യുന്നതിൽ ബങ്കിമചന്ദ്രനും ഒട്ടും കുറഞ്ഞവനായിരുന്നില്ല. "വെള്ളക്കാരുടെ ബൂട്ട്സിന്റെ അടികൊണ്ടിട്ട്" എന്നായിരുന്നു അതിന് അദ്ദേഹത്തിന്റെ സമാധാനം. "അല്ല അല്ല; രാധാപ്രേമത്തിന്റെ ഭാരംകൊണ്ടാണ്" എന്നിങ്ങനെ പരമഹംസർ സ്മേരവദനനായി ആ അഭിപ്രായത്തെ ഉടനെ തിരുത്തുകയുണ്ടായി. ഈ "രാധാപ്രേമ"ശബ്ദത്തിലെ 'രാധാ'പദംകൊണ്ട് ഭക്താഗ്രേസരനായ പരമഹംസൻ ആരേയാണ് നിർദ്ദേശിച്ചിട്ടുള്ളതു് എന്ന വിഷയത്തിൽ ആർക്കും തെററിദ്ധാരണ പററുവാൻ ഇടയില്ലെങ്കിലും, 'ആനന്ദമഠ'ത്തിന്റെ കർത്താവിനെപ്പററി സംസാരിച്ച അവസരത്തിൽ പ്രയോഗിച്ച ആ പദംകൊണ്ട് സുപ്രസിദ്ധമായ "വന്ദേമാതരം" മന്ത്രത്തിലെ ആരാധ്യദേവതയായ ഭാരതാംബയേക്കൂടി വിവക്ഷിക്കുവാൻ ഒരുമ്പെടുകയാണെങ്കിൽ അതിൽ അത്ഭുതത്തിന് അവകാശമില്ല.

ദേശഭക്തനായ ഒരു ഉദ്യോഗസ്ഥൻ എന്നുള്ള നിലയിൽ ബങ്കിമചന്ദ്രചാററർജി നാട്ടുകാർക്കുചെയ്തിട്ടുള്ള ഗുണങ്ങൾ അത്യന്തം പ്രശംസാർഹങ്ങളാണ്. എങ്കിലും ഭാഷാഭിമാനിയായ ഒരു സാഹിത്യകാരന്റെ നിലയിൽ അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങളുടെ ഫലങ്ങളുമായി താരതമ്യപ്പെടുത്തിനോക്കുമ്പോൾ, അവ വളരെ തുച്ഛങ്ങൾമാത്രമാണെന്നു മനസ്സിലാക്കുവാൻ കഴിയും. ബങ്കിമചന്ദ്രനു സിദ്ധിച്ചിട്ടുള്ള അനന്യസുലഭവും അത്യന്തവിപുലവുമായ പ്രശസ്തിക്കുള്ള ഏകകാരണം അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമങ്ങളാണ്. അതിനാൽ അവയെപ്പററിയും ഏതാനും വാക്കുകൾകൂടി പറയാതെ ഈ ഉപന്യാസത്തെ ഉപസംഹരിക്കുന്നതു് ഉചിതമായിരിക്കയില്ല.

ബങ്കിമന്റെകാലത്തു വംഗസാഹിത്യത്തിന്റെ സ്ഥിതി അത്യന്തം ദയനീയമായിരുന്നു എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഉത്തമമെന്നു പറയത്തക്കവിധത്തിലുള്ള ഒരു ഗ്രന്ഥമോ, നല്ലനിലയിൽ നടത്തപ്പെടുന്ന ഒരു പത്രമോ, അന്നു ബംഗാളിയിൽ ഉണ്ടായിരുന്നില്ല. അന്നത്തെ വംഗസാഹിത്യം ഗതാനുഗതികത്വത്തെ മുറുകെപ്പിടിച്ചുകൊണ്ട്, മുന്നോട്ടുപോകാതെ സ്തംഭിച്ചു നില്ക്കുകയായിരുന്നു. പണ്ഡിതന്മാരായ കവികൾപോലും

കവിതായുദ്ധം മുതലായ ബാലിശവിനോദങ്ങളിലേർപ്പെട്ടു തൃപ്തിപ്പെട്ടുകൊണ്ടിരുന്നു. പദ്യത്തേക്കാൾ മോശമായിരുന്നു ഗദ്യത്തിൻെറ സ്ഥിതി. സാമാന്യജനങ്ങൾക്ക് അർത്ഥം മനസ്സിലാകാത്ത വിധത്തിൽ അതികഠിനങ്ങളായ സംസ്കൃതപദങ്ങൾ കുത്തിച്ചെലുത്തി വലിച്ചുനീട്ടി എഴുതപ്പെട്ടിരുന്ന അന്നത്തെ വാചകങ്ങൾ അനുസ്വാരവിസർഗ്ഗഹീനമായ ഒരുതരം സംസ്കൃതഗദ്യം തന്നെയായിരുന്നു എന്നു പറഞ്ഞാൽ അതൊട്ടും അതിശയോക്തിയായിപ്പോയി എന്നു വരുന്നതല്ല. ഇങ്ങനെ കഴഞ്ഞുമറിഞ്ഞു് അശേഷം ആകർഷകത്വമില്ലാതെ കിടന്നിരുന്ന മാതൃഭാഷാസാഹിത്യത്തിൻെറ ശോചനീയാവസ്ഥ, ആംഗലവിദ്യാഭ്യാസത്താൽ മനസ്സിന് അഭിനവമായ സംസ്കാരം സിദ്ധിച്ച ആ ഭാഷാഭിമാനിയുടെ ഹൃദയത്തെ അത്യന്തം വേദനിപ്പിക്കുകയും, അതിൻെറ ഫലമായി ഉത്തരവാദിത്വപൂർണ്ണമായ ഉദ്യോഗജീവിതത്തിനിടയിലും യഥാശക്തി മാതൃഭാഷയെ സേവിക്കുവാൻ അദ്ദേഹം സന്നദ്ധനാവുകയും ചെയ്തു.

മാതൃഭാഷാപോഷണത്തോടൊപ്പം ജനങ്ങളുടെ ഇടയിൽ ഗ്രന്ഥപാരായണത്തിനുള്ള അഭിരുചിയെ വർദ്ധിപ്പിച്ചു വിനോദരൂപേണ വിജ്ഞാനവിതരണം നടത്തണമെന്നുംകൂടി വിചാരമുണ്ടായിരുന്നതിനാൽ, രണ്ടിനും പററിയ വിധത്തിലുള്ള ഒരു പ്രസ്ഥാനമാണ് ബങ്കിമചന്ദ്രൻ അംഗീകരിച്ചതു്. അതിൻെറ ഫലമായി, 1865-ൽ, അദ്ദേഹത്തിൻെറ ആദ്യത്തെ ആഖ്യായികയായ "ദുർഗ്ഗേശനന്ദിനി" രംഗപ്രവേശം ചെയ്തു. "മനോധർമ്മത്തിൻെറ നവ്യത, രചനയുടെ മനോഹാരിത, പാത്രസൃഷ്ടിയുടെ ചതുരത, കഥാപാത്രങ്ങളുടെ സജീവത എന്നിങ്ങനെ അസാമാന്യമായ കല്പനാശക്തിയോടുകൂടിയ ഒരു സാഹിത്യരസികൻെറ തൂലികാവിലാസത്തെ സൂചിപ്പിക്കുന്ന പല വിശേഷതകളും നിറഞ്ഞുശോഭിക്കുന്ന" ഒരു കൃതിയാണ് ദുർഗ്ഗേശനന്ദിനി. പക്ഷേ, മാമൂലിൻെറ മറക്കുടവലിച്ചെറിഞ്ഞു്, പഴയ അലങ്കാരങ്ങളൊന്നും ധരിക്കാതെ, ഭാഷയിലും വേഷത്തിലും ലാളിത്യംനിറഞ്ഞ പുത്തൻമോടി കൈക്കൊണ്ടു പുറത്തിറങ്ങിയ ആ സാഹിത്യശിശുവിനെ പഴമക്കാരായ ചില വിമർശകവീരന്മാർ വെറുതെ വിട്ടില്ല. നിശിതമായ നിരൂപണാസ്ത്രങ്ങളുടെ നിർദ്ദയമായ പ്രയോഗത്താൽ അവർ അതിൻെറ പേരിനും പെരുമയ്ക്കും പരുക്കേല്പിക്കുവാൻ ശ്രമിച്ചു. മക്കടമുഷ്ടിക്കാരായ മാമൂൽപ്രിയന്മാരുടെ കഥ ഇത്തരത്തിലിരിക്കെ, പാശ്ചാത്യവിദ്യാഭ്യാസംസിദ്ധിച്ച പുത്തൻകൂററുകാരുടെ മനോഭാവവും അദ്ദേഹത്തിന് അശേഷം പ്രോത്സാഹജനകമായിരുന്നില്ല. ആംഗലവിദ്യാഭ്യാസം സിദ്ധിക്കുന്നതോടുകൂടി മാതൃഭാഷയുടെനേരെ അവജ്ഞ

യോടെ മുഖം തിരിച്ചുകളയുന്ന ഒരു കൂട്ടർ, മലയാളത്തിലെന്നപോലെ, ബംഗാളത്തിലും അന്നുണ്ടായിരുന്നു. "ഇംഗവംഗം" അഥവാ "ആംഗലബങ്കാളം" എന്ന പേരിൽ അറിയപ്പെട്ടിരുന്ന ആ ത്രിശങ്കുസമുദായത്തിൻെറ ശക്തിയും പരിധിയും ദിനംപ്രതിയെന്നവണ്ണം വദ്ധിച്ചുവരുന്ന കാലമായിരുന്നു അതു്. പാശ്ചാത്യന്മാരുടെ ബാഹ്യപരിഷ്കാരങ്ങളെമാത്രം അനുകരിച്ചു് ഒരുതരം വാലില്ലാക്കുരങ്ങന്മാരായി തെളിഞ്ഞിരുന്ന ആ നാടൻധപരമാർ മാതൃഭാഷയിലുള്ള ഗ്രന്ഥങ്ങൾ വായിക്കുക എന്നല്ല ആ ഭാഷയിൽ സംസാരിക്കുകപോലും ചെയ്യുന്നതു് അഭിമാനക്ഷയമായിട്ടത്രെ കരുതി വന്നിരുന്നതു്. സാഹിത്യസേവനത്തിനു ശേഷിയും ശേമുഷിയുമുള്ള എത്രയെത്ര യുവാക്കന്മാരാണു് ആ ശീമക്കാരിയുടെ പുറംപൂച്ചിൽ മാത്രം മയങ്ങി, അന്യഥാ സ്വമാതൃഭാഷയുടെ അഭ്യുന്നതിക്കു് ഉപകരിക്കുമായിരുന്ന തങ്ങളുടെ വാസനയേയും വൈഭവത്തേയും വ്യഥാ നശിപ്പിച്ചു് ഇങ്ങനെ അലസജീവിതം നയിച്ചിട്ടുള്ളതു്! ഇന്നും നയിക്കുന്നതു്! ഹൃദയവേദനയോടുകൂടീട്ടല്ലാതെ ഈ പരമാത്ഥത്തെപ്പററി സ്മരിക്കുവാൻ ഭാഷാഭിമാനിയായ ഒരു ഭാരതീയനു സാദ്ധ്യമല്ല. ബംഗാളത്തിലെ അമരകവിയായ മൈക്കേൽ മധുസൂദനദത്തൻ ഈ സമുദായത്തിൻെറ ശക്തിക്കു കീഴ്പെട്ടു ആദ്യകാലത്തു് ഇംഗ്ലീഷിലാണു് കവിത എഴുതിക്കൊണ്ടിരുന്നതു്. എന്തിനധികം? നമ്മുടെ ചരിത്രപുരുഷനേപ്പോലും അതിൻെറ പ്രഭാവം ആക്രമിച്ചിരുന്നു എന്നുള്ളതിനു ലക്ഷ്യങ്ങളാണു് "രാജമോഹനൻെറ ഭാര്യ" എന്നും "ഒരു ഹിന്ദുയുവാവിൻെറ വീരകഥകൾ" എന്നുമുള്ള അദ്ദേഹത്തിൻെറ ഇംഗ്ലീഷുകൃതികൾ. ഭാരതത്തിൻെറ—വിശേഷിച്ചു വംഗസാഹിത്യത്തിൻെറ—ഭാഗ്യംകൊണ്ടു് അവർ രണ്ടുപേരും തങ്ങൾക്കു പററിപ്പോയ പ്രമാദത്തെപ്പററി താമസിയാതെ ഗ്രഹിക്കുവാൻ ഇടയായി. മേല്പറഞ്ഞ "ഇംഗവംഗ"സമുദായക്കാരും ദുർഗ്ഗേശനന്ദിനിയെ അവജ്ഞാദൃഷ്ടിയോടുകൂടിയാണു് വീക്ഷണംചെയ്തതു്. എന്നാൽ ബങ്കിമൻ അതുകൊണ്ടൊന്നും ഇളകിയില്ല. ഇരുവശത്തുനിന്നും കിട്ടിക്കൊണ്ടിരുന്ന ഈ പ്രഹരങ്ങളെ തൃണവൽഗണിച്ചുകൊണ്ടു്, ദൃഢപ്രതിജ്ഞനായ ആ ഭാഷാഭിമാനി താൻ സ്വീകരിച്ച സരണിയിൽ കൂടി നിർഭയം മുന്നോട്ടുപൊയ്ക്കൊണ്ടിരുന്നു.

'കപാലകുണ്ഡല'യാണു് ബങ്കിമചന്ദ്രൻെറ രണ്ടാമത്തെ കൃതി. 1867-ലാണു് അതു പ്രസിദ്ധീകൃതമായതു്. ഗ്രന്ഥകത്താവിൻെറ കീത്തിയെ ദൃഢമൂലമാക്കിത്തീത്തതു് ഈ കൃതിയാണു്. ബങ്കിമചന്ദ്രൻെറ കഥാപാത്രസൃഷ്ടിയിലുള്ള പ്രശംസാവഹമായ സാമത്ഥ്യം ഇതിൽ നല്ലവണ്ണം പ്രത്യക്ഷപ്പെടുന്നുണ്ടു്. അഭിനവമായ ആശയപ്രകാശനരീതി, സമു

ഉജ്ജ്വലമായ ഭാഷാശൈലി, സരസമായ പ്രതിപാദനസമ്പ്രദായം എന്ന ഗുണങ്ങൾ നിറഞ്ഞ ഈ ഗ്രന്ഥം അദ്ദേഹത്തെ മററുള്ള ആഖ്യായികാകാരന്മാരുടേയും ഗദ്യകർത്താക്കന്മാരുടേയും മുന്നണിയിൽത്തന്നെ നിരുത്തുന്നു.

ബങ്കിമൻെറ മൂന്നാമത്തെ നോവലാണ്, 1869-ൽ പ്രസിദ്ധപ്പെടുത്തിയ 'മൃണാളിനി'. ഇക്കാലത്തിനിടയിൽ ഒരു ആഖ്യായികാകാരൻ എന്ന നിലയിൽ ബങ്കിമൻെറ പേർ ബങ്കാളംമുഴുവൻ വ്യാപിച്ചുകഴിഞ്ഞിരുന്നു. അവജ്ഞാപാത്രമാകേണ്ട ഒരു വിഷയമല്ല വംഗസാഹിത്യമെന്ന് ഈ മൂന്നു ഗ്രന്ഥങ്ങൾകൊണ്ടും അദ്ദേഹം നാട്ടുകാരെ മനസ്സിലാക്കി. അവയുടെ അഭിനവത്വവും രാമണീയകവും വംഗവാസികളെ ഏതുകമാനം മുഗ്ദ്ധചിത്തരാക്കിത്തീർത്തു. കണ്ണടച്ചു ബങ്കിമനെ കുററംപറഞ്ഞിരുന്ന കൂട്ടരുടെ കണ്ണുകളും അപ്പോൾ തുറന്നു. മേല്പറഞ്ഞ കൃതികൾ ശ്രദ്ധയോടെ വായിച്ചതിൻെറ ഫലമായി ഗ്രന്ഥകർത്താവിൻെറ ഭാഷാലാളിത്യം, ഭാവമാധുര്യം, കല്പനാകൗശലം മുതലായ ഗുണങ്ങൾ അവർ കണ്ടറിയുകയും, അധിക്ഷേപിച്ച നാക്കുകൊണ്ടുതന്നെ അദ്ദേഹത്തിൻെറമേൽ അഭിനന്ദനങ്ങൾ ചൊരിയുകയും ചെയ്തു.

'ആനന്ദമഠം' ഒരു രാഷ്ട്രീയാഖ്യായികയാണ്. ഭാരതത്തിൽ ഇന്നു കാണുന്ന രാഷ്ട്രീയപ്രബുദ്ധതയ്ക്കു നിദാനമായ സ്വദേശാഭിമാനത്തിൻെറ വിത്തു സമുദായമദ്ധ്യത്തിൽ വിതയ്ക്കുക എന്ന കർമ്മം നിർവ്വഹിക്കുന്ന വിഷയത്തിൽ ഈ ആഖ്യായിക വഹിച്ച പങ്ക് ഒട്ടും ചില്ലറയല്ല. മാതൃഭൂമിയുടെ ഉദ്ധരണത്തിനായി സംഘടിച്ചിട്ടുള്ള സന്ന്യാസിസംഘത്തിൻെറ തലവനായ സത്യാനന്ദൻ ദേവാലയത്തിൽവെച്ചു തൻെറ നൂതനശിഷ്യന്മാരെ സംഘത്തിൽചേർക്കുന്ന അവസരത്തിൽ അവർതമ്മിൽ നടന്ന സംഭാഷണം ശ്രദ്ധിച്ചു വായിക്കുന്നപക്ഷം ദേശാഭിമാനിയായ ഗ്രന്ഥകർത്താവിൻെറ ദീർഘദർശനസാമർത്ഥ്യം നമുക്ക് എളുപ്പത്തിൽ ഗ്രഹിക്കുവാൻ കഴിയും.

സത്യാനന്ദൻ ശിഷ്യരോടു ചോദിക്കുകയാണു്:—"നിങ്ങൾ പരിശുദ്ധരാണോ?"

ശിഷ്യർ:—"അതെ."

സത്യാനന്ദൻ:—"ഞങ്ങളുടെ സംഘനിയമങ്ങളെ വിശ്വസ്തതയോടെ പരിപാലിക്കാമെന്ന് ഈ മാതൃമൂർത്തിയുടെ സന്നിധിയിൽവെച്ചു നിങ്ങൾ സത്യംചെയ്യാമോ?"

ശിഷ്യർ:—"ചെയ്യാം."

സത്യാനന്ദൻ:—"മാതൃഭൂമിക്കു സ്വാതന്ത്ര്യം ലഭിക്കുന്നതുവരെ നിങ്ങൾ സ്വന്തം കുടുംബബന്ധങ്ങളെയെല്ലാം ഉപേക്ഷിക്കാമോ?"

ശിഷ്യർ:—"ഉപേക്ഷിക്കാം."

സത്യാനന്ദൻ:—"മാതാപിതാക്കന്മാർ, സഹോദരീസഹോദരന്മാർ, പുത്രകളത്രങ്ങൾ എന്നിവരെ പിരിഞ്ഞിരിക്കാമോ?"

ശിഷ്യർ:—"ഇരിക്കാം."

സത്യാനന്ദൻ:—"നിങ്ങൾ സമ്പാദിക്കുന്നതു് എന്തായാലും അതെല്ലാം ഈ സഹോദരസംഘത്തിലേയ്ക്കു സംഭാവനചെയ്യാമെന്ന വാഗ്ദാനം ചെയ്യാമോ?"

ശിഷ്യർ:—"ചെയ്യാം."

സത്യാനന്ദൻ:—"മാതൃഭൂമിയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നിങ്ങൾ സമരംചെയ്യാമോ?"

ശിഷ്യർ:—"ചെയ്യാം."

സത്യാനന്ദൻ:—"പാവനമായ ഈ മഹാവ്രതത്തിൽ ഏർപ്പെടുന്നവരെല്ലാം അന്യോന്യം സഹോദരന്മാരാകയാൽ നിങ്ങൾ ജാതിഭേദങ്ങളെല്ലാം പരിത്യജിച്ചു ജീവിക്കാമോ?"

ശിഷ്യർ:—"ജീവിക്കാം."

ഈ സംഭാഷണത്തിലടങ്ങിയ ഉൽകൃഷ്ടങ്ങളായ ആദർശങ്ങളെത്തന്നെയല്ല ഇന്നത്തെ ഭാരതസ്വാതന്ത്ര്യസമരത്തിലെ നേതാക്കന്മാർ അംഗീകരിച്ചിട്ടുള്ളതു്? ആത്മശുദ്ധിയും, മനോധൈര്യവും, ത്യാഗസന്നദ്ധതയുംകൂടാതെ മാതൃഭൂമിയുടെ സ്വാതന്ത്ര്യസമരം വിജയപ്രദമാകയില്ലെന്നു മുക്കാൽ ശതാബ്ദത്തിനു മുമ്പുതന്നെ ദേശഭക്തനായ ആ സാഹിത്യകാരൻ തന്റെ പ്രതിഭയാകുന്ന ദൂരദർശിനികൊണ്ടു കണ്ടുകഴിഞ്ഞു. സുപ്രസിദ്ധമായ "വന്ദേമാതരം" മന്ത്രം ഈ ഗ്രന്ഥംവഴിയായിട്ടാണു് ഭാരതീയർക്കു ലഭിച്ചതു്.

ഏകദേശം ഇതേ ആദർശത്തോടുകൂടി എഴുതപ്പെട്ടിട്ടുള്ള മററു രണ്ടു നോവലുകളാണു് 'ദേവീചൌധുറാണി'യും 'സീതാരാമ'നും. "സംസ്കാരമാണു് ധർമ്മത്തിന്റെ ജീവൻ. ഫലേച്ഛകൂടാതെയുള്ള കർമ്മം മഹനീയമാണു്. ഇവ രണ്ടും ജീവിതത്തെ സുഖകരമാക്കുകയും വിജയാനുഗ്രഹീതമായ ഉദ്ദിഷ്ടസ്ഥാനത്തേയ്ക്കു നയിക്കുകയും ചെയ്യും" എന്ന തത്ത്വ

മാണ് ദേവീചൗധുറാണി നമ്മെ പഠിപ്പിക്കുന്നത്. സീതാരാമനാകട്ടെ, "സദാചാരപരമായ ശിക്ഷാക്രമനൈപുണ്യം ലഭിച്ച കായികസംസ്കാരത്തിന്മേൽ അടിയുറച്ചതാണ് ആത്മസംസ്കാരമെന്നും, അതിനുമാത്രമേ വ്യക്തിയേയോ, സമുദായത്തേയോ, രാഷ്ട്രത്തേയോ, മതത്തേയോ ഇരുട്ടിൽനിന്ന് വെളിച്ചത്തിലേയ്ക്ക് ഉയർത്തിക്കാണിക്കുവാൻ സാധിക്കുകയുള്ളു എന്നും, ഇൻഡ്യയുടെ അഭിവൃദ്ധിമാർഗ്ഗം പൗരസ്ത്യപ്രാദേശത്തിൻെറ പാശ്ചാത്യപ്രായോഗികതയോടുള്ള സമ്മേളനഫലത്തിലാണ് സ്ഥിതിചെയ്യുന്നതെന്നു"മാണ് ലോകത്തോട് ഉപദേശിക്കുന്നത്.

"ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ;
സംഗാൽ സഞ്ജായതേ കാമഃ; കാമാൽ ക്രോധോ/ഭിജായതേ;
ക്രോധാൽ ഭവതി സമ്മോഹഃ; സംമോഹാൽ സ്മൃതിവിഭ്രമഃ;
സ്മൃതിഭ്രംശാൽ ബുദ്ധിനാശോ; ബുദ്ധിനാശാൽ പ്രണശ്യതി;
രാഗദ്വേഷവിമുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവ്വിധേയാത്മാ പ്രസാദമധിഗച്ഛതി."

എന്നുള്ള ഭഗവൽഗീതാപദ്യങ്ങളുടെ ഒരു വ്യാഖ്യാനവും കൂടിയാണ് ആഖ്യായിക. വിജ്ഞാനപ്രദങ്ങളായ മേല്പറഞ്ഞ മൂന്നു ഗ്രന്ഥങ്ങളും ഗീതയിലെ കർമ്മയോഗത്തിൻെറ വിവിധവശങ്ങളെ വിവരിക്കുന്ന വിശദമായ ഒരു ഭാഷ്യമാണെന്നു പറയുന്നപക്ഷം അതു് അവാസ്തവമാകയില്ല.

'വിഷവൃക്ഷം' ഒരു നല്ല സാമുദായികാഖ്യായികയാണ്. സമുദായപരിഷ്കർത്താവായ ഈശ്വരചന്ദ്രവിദ്യാസാഗരൻ നടപ്പാക്കിയ വിധവാവിവാഹപ്രസ്ഥാനത്തിൻെറ ദോഷവശങ്ങളെ ചിത്രണംചെയ്യുവാൻ അതിൽ ഗ്രന്ഥകർത്താവു വേണ്ടവണ്ണം ശ്രമിച്ചിട്ടുണ്ട്. അതിലെ പ്രതിപാദനരീതി അത്യന്തം ഹൃദയാവർജ്ജകമാണ്.

പുരാതനഹിന്ദുക്കളുടെ ബാഹുബലത്തെ അതിൻെറ യഥാർത്ഥരൂപത്തിൽ ചിത്രണംചെയ്തു കാണിക്കുവാൻവേണ്ടി ബങ്കിമൻ എഴുതീട്ടുള്ള ഒരു ചരിത്രാഖ്യായികയാണ് 'രാജസിംഹൻ'. ദുർഗ്ഗേശനന്ദിനി, സീതാരാമൻ, ചന്ദ്രശേഖരൻ, മൃണാളിനി എന്നീനോവലുകളും ചരിത്രാംശത്തെ ആധാരമാക്കി എഴുതപ്പെട്ടിട്ടുള്ളവയാണെങ്കിലും, അവയൊന്നും യഥാർത്ഥത്തിൽ ചരിത്രാഖ്യായികകൾ എന്ന പേരിന് അർഹങ്ങളല്ല. "രാജസിംഹ"ൻെറ മുഖവുരയിൽ ബങ്കിമചന്ദ്രൻ ഇങ്ങനെ പറയുന്നു:—"ഞാൻ ഇതിനുമുൻപ് ഒരിക്കലും ചരിത്രാഖ്യായിക എഴുതിയിട്ടില്ല. ദുർഗ്ഗേശന

ന്ദിനിയേയോ, ഢീതാരാമനേയോ, ചന്ദ്രശേഖരനേയോ ചരിത്രാഖ്യായിക എന്നു പറയുവാൻ പാടുള്ളതല്ല. ഇതാണ് എൻെറ ഒന്നാമത്തെ ചരിത്രാഖ്യായിക. ചരിത്രാഖ്യായികകളുടെ നിമ്മാണവിഷയത്തിൽ പരിപൂണ്ണമായ കൃതകൃത്യത നേടിയിട്ടുള്ള ഗ്രന്ഥകാരന്മാർ ഒരിക്കലും ഉണ്ടാവാൻ വഴിയില്ല. അതിനാൽ ഇക്കായ്യത്തിൽ കൃതകൃത്യനൊന്നുള്ള ഭാവം എനിക്കും ഇല്ലെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ."

ഭാഷാവിഷയകമായ ചില പരിഷ്കാരങ്ങളും ബങ്കിമചന്ദ്രൻ രാജസിംഹൻെറ രചനയിൽ വരുത്തിയിട്ടുണ്ട്. അതിനെ സംബന്ധിച്ചും അദ്ദേഹം മുഖവുരയിൽ ഇങ്ങനെ പറയുന്നു:—"ഇതിലെ ഭാഷയെ സംബന്ധിച്ചും രണ്ടുവാക്കു പറയേണ്ടതായിട്ടിരിക്കുന്നു. നമ്മുടെ ലേഖകന്മാരും ഭാഷാചിന്തകന്മാരും ഇപ്പോൾ രണ്ടു കക്ഷികളായി തിരിഞ്ഞിരിക്കയാണ്. ഒരു കൂട്ടർ പറയുന്നു, 'ബങ്കാളിഭാഷയുടെ വ്യാകരണം എല്ലാവിഷയത്തിലും സംസ്കൃതവ്യാകരണത്തെ അനുസരിച്ചിരിക്കണം' എന്ന്. മറേറ കക്ഷിയിൽപെട്ട ആളുകളുടെ അഭിപ്രായം അതല്ല. അവർ പറയുന്നതു്, പണ്ടുമുതൽക്കേ ഭാഷയിൽ പ്രയോഗിച്ചുവന്നിട്ടുള്ള പദങ്ങൾ സംസ്കൃതവ്യാകരണവിരുദ്ധങ്ങളായാലും സ്വീകായ്യങ്ങളാണെന്നാണ്. സംസ്കൃതത്തിൽ അപാരമായ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള പല വിദ്വാന്മാരും ഇക്കൂട്ടത്തിൽ ഉണ്ടെന്നു പ്രത്യേകം ഓക്കേണ്ടതാണ്. രണ്ടാമത്തെ കക്ഷിയുടെ അഭിപ്രായത്തോടു് ആനുകൂല്യമുള്ളവനാണ് ഞാൻ. എന്നാൽ സ്ഥാനത്തിലും അസ്ഥാനത്തിലും അവരുടെ മതത്തെ അനുമോദിക്കുവാൻ ഞാൻ തയ്യാറല്ല. "ഭഗവൻ", "പ്രഭോ", "സ്വാമിൻ", "രാജകുമാരി", "പിതഃ" എന്നിങ്ങനെയുള്ള സംബോധനകൾ ഞാൻ ഇതിനുമുമ്പിലൊക്കെ പ്രയോഗിക്കയുണ്ടായിട്ടുണ്ട്. നമ്മുടെ ഭാഷാരീതിക്കു യോജിച്ചതല്ലെന്നു തോന്നുകയാൽ അവക പ്രയോഗങ്ങളെല്ലാം ഞാൻ ഈ ഗ്രന്ഥത്തിൽ തീരെ വജ്ജിച്ചിരിക്കയാണ്".

ബങ്കിമൻെറ ഈ അഭിപ്രായം ഭാഷാപരിഷ്കരണേച്ഛുക്കളായ എവരുടേയും ശ്രദ്ധയെ ആകഷിക്കുവാൻ വകയുള്ള ഒന്നാണ്. ദീഘകാലത്തെ പ്രയോഗംകൊണ്ടു പ്രചുരപ്രചാരംസിദ്ധിച്ച പദങ്ങളായാലും അവയുടെ വേഷം പാണിനിസൂത്രങ്ങൾക്കു വിരുദ്ധമായിപ്പോയാൽ അവയെ സാഹിത്യക്ഷേത്രത്തിൽ കടത്തിവിടുവാൻപാടില്ലെന്നു ശഠിക്കുന്ന ഒരുകൂട്ടം മക്കടമുഷ്ടിക്കാർ നമ്മുടെ ഇടയിലും ഇല്ലാതില്ല. ഭാഷയുടെ അഭിവൃദ്ധിയെ

യഥാൎത്ഥമായി അവർ കാംക്ഷിക്കുന്നുണ്ടെങ്കിൽ ബങ്കിമചന്ദ്രനെപ്പോലെയുള്ള സാഹിത്യാചാൎയ്യന്മാരുടെ ഈവക അഭിപ്രായങ്ങളെ, അവ അൎഹിക്കുന്ന വിധത്തിൽ ആദരിച്ചു പ്രവൎത്തിക്കേണ്ടതാണ്.

'കൃഷ്ണകാന്തന്റെ മരണപത്രം', 'രജനി' എന്നിവ വിഷവൃക്ഷത്തെപ്പോലെ വിശിഷ്ടങ്ങളായ രണ്ടു സാമുദായികാഖ്യായികകളാണ്. തന്റെ കൃതികളിൽവെച്ച് അത്യുത്തമമെന്നു ബങ്കിമചന്ദ്രൻതന്നെ അഭിപ്രായപ്പെടാറുള്ള ഒന്നാണ് കൃഷ്ണകാന്തന്റെ മരണപത്രം. അന്ധയായ ഒരു കന്യകയുടെ പ്രേമചരിത്രത്തെ വിവരിക്കുന്ന ഒരു നോവലത്രെ രജനി. രണ്ടും, കല്പനാചാതുൎയ്യം, കഥാപാത്രങ്ങളുടെ തന്മയത്വപൂൎണ്ണമായ സ്വഭാവചിത്രീകരണം മുതലായ ഗുണങ്ങൾകൊണ്ട് അദ്ദേഹത്തിന്റെ മററു കൃതികളെപ്പോലെതന്നെ പ്രാധാന്യമേറിയവയാണ്.

വിസ്താരംകൊണ്ടും ഇതിവൃത്തവൈശിഷ്ട്യംകൊണ്ടും മേൽപറഞ്ഞ കൃതികളെപ്പോലെതന്നെ പ്രാധാന്യമുള്ളവയല്ലെങ്കിലും, ഗ്രന്ഥകൎത്താവിന്റെ അനിന്ദ്യസുന്ദരമായ ഭാഷാശൈലിയും മനോഹരമായ മനോധൎമ്മവിലാസവും വിളയാടുന്ന മൂന്നു കഥാഗ്രന്ഥങ്ങളാണ് 'ഇന്ദിര', 'രാധാറാണി', 'യുഗളാംഗുലീയം' എന്നിവ.

ബങ്കിമചന്ദ്രന്റെ കീൎത്തി മുഴുവൻ ഒരു ആഖ്യായികാകാരൻ എന്ന നിലയിലാണെങ്കിലും ചരിത്രം, ശാസ്ത്രം, തത്വജ്ഞാനം, നിരൂപണം എന്നിങ്ങനെ വിവിധവിഷയങ്ങളെപ്പററിയും അദ്ദേഹം ഗ്രന്ഥങ്ങളും ലേഖനങ്ങളും എഴുതീട്ടുണ്ട്. "ഭവഭൂതിയും ഉത്തരരാമചരിതവും" എന്ന ദീൎഘലേഖനം അദ്ദേഹത്തിന്റെ നിരൂപണസാമൎത്ഥ്യത്തിന് ഉത്തമോദാഹരണമാണ്. 'ധൎമ്മതത്വം', 'കൃഷ്ണചരിത്രം' എന്നീ കൃതികൾ മതത്തിലും തത്വജ്ഞാനത്തിലും അദ്ദേഹത്തിനുള്ള അഗാധമായ പാണ്ഡിത്യത്തെ വിളിച്ചുപറയുന്നവയത്രെ. 'ജ്ഞാനം', 'സാംഖ്യദൎശനം' മുതലായ പ്രബന്ധങ്ങൾ ചരിത്രപുരുഷന്റെ ശാസ്ത്രപരിചയത്തിനുള്ള ലക്ഷ്യങ്ങളാണ്. "ഭാരതവൎഷത്തിന്റെ സ്വാതന്ത്ര്യം", "പ്രാചീനഭാരതത്തിലെ രാജനീതി", "ഭാരതകളങ്കം" മുതലായ ലേഖനങ്ങളിൽ അദ്ദേഹത്തിന്റെ ചരിത്രജ്ഞാനം തെളിഞ്ഞു പ്രകാശിക്കുന്നുണ്ട്.

വിനോദപ്രധാനമായ രീതിയിലും ഗ്രന്ഥങ്ങൾ രചിക്കുന്നതിനു ബങ്കിമചന്ദ്രൻ സമൎത്ഥനായിരുന്നു. "കമലാകാന്തൻ" "ലോകരഹസ്യം" എന്നീകൃതികൾ ഈ വാസ്തവത്തെ വിളിച്ചുപറയുന്നവയാണ്. സുന്ദര

വും സഗൗരവവുംആയ ഭാഷയിൽ നേരംപോക്കും ഫലിതവും കലർത്തി സദാചാരതത്വങ്ങളെ പ്രതിപാദിക്കുകയാണ് കമലാകാന്തൻ ചെയ്യുന്നതു്. ലോകരഹസ്യത്തിൽ വ്യാഘ്രാചാര്യനായ ബൃഹല്ലാംഗൂലൻ, ഹനുമദ്ബാബുസംവാദം മുതലായ അനേകം പ്രബന്ധങ്ങൾ അടങ്ങീട്ടുണ്ട്. ഓരോന്നും സാമുദായികവും രാജനൈതികവുമായ ദോഷങ്ങളെ ഫലിതസമ്പൂർണ്ണമായ ഭാഷയിൽ സരസമായ രീതിയിൽ ആക്ഷേപിക്കുന്നവയാണ്.

ബങ്കിമചന്ദ്രന്റെ സാഹിത്യസേവനങ്ങളെക്കുറിച്ചു പ്രതിപാദിക്കുമ്പോൾ, അദ്ദേഹം നടത്തിയിരുന്ന "വംഗദർശനം" എന്ന പത്രഗ്രന്ഥത്തിന്റെ പേർ വിട്ടുകളയുന്നതു് ഒരിക്കലും ഉചിതമായിരിക്കയില്ല. 1872-ലായിരുന്നു "വംഗദർശന"ത്തിന്റെ ആവിർഭാവം. അദ്ദേഹത്തിന്റെ മിക്കനോവലുകളും ആ മാസികവഴിയായിട്ടാണ് പുറപ്പെട്ടതു്. അതിനുമുമ്പും ബംഗാളത്തിൽ പല പത്രങ്ങളും ഉണ്ടായിരുന്നു എങ്കിലും കാലക്രമത്തിൽ അവ വ്യക്തിപരമായ ആക്ഷേപങ്ങൾക്കും വിദ്വേഷജനകമായ അഭിപ്രായങ്ങൾക്കും പ്രാധാന്യം നല്കുവാൻ ഇടയായതിനാൽ അവയിലെ ഭാഷ ദുഷിച്ചുപോവുകയും തന്മൂലം ബംഗാളത്തിലെ പത്രപ്രവർത്തനം ആകമാനം അധഃപതിക്കയുംചെയ്തു. ആ നിലയിൽനിന്നും പത്രപ്രവർത്തനപ്രസ്ഥാനത്തെ ഉയർത്തിയതു് "വംഗദർശന"മാണു്. ദോഷരഹിതമായ ഭാഷയിൽ ഏവർക്കും വിജ്ഞാനപ്രദങ്ങളായ വിഷയങ്ങളെ സരസമായി പ്രതിപാദിച്ചു ജനസാമാന്യത്തെ ഉൽബുദ്ധരാക്കുവാനും, അവരുടെ ഹൃദയത്തിൽ സ്വരാജ്യസ്നേഹം, സ്വാർത്ഥത്യാഗം, ഭയരാഹിത്യം മുതലായ ഉൽകൃഷ്ടഗുണങ്ങളുടെ വിത്തുകൾ വിതയ്ക്കുവാനുംവേണ്ടി ആ പത്രഗ്രന്ഥം അശ്രാന്തപരിശ്രമംചെയ്തു. പ്രവർത്തകന്റെ ഈ ഉദ്ദേശ്യശുദ്ധി മൂലം മാസികയ്ക്കു് അചിരേണ അഭൂതപൂർവ്വവും അത്ഭുതാവഹവുമായ പ്രചാരംസിദ്ധിക്കുവാൻ ഇടയായി. ബംഗാളത്തിലെ ഓരോ ഗ്രാമത്തിലുംചെന്നു്, ആലസ്യത്തിൽ ആണ്ടുകിടന്നിരുന്ന ജനങ്ങളെ അതു തട്ടിയുണർത്തി. ആ പ്രബുദ്ധതയുടെ ഫലമായി ക്ഷണേന ബംഗാളത്തിലെങ്ങും ഒരു സജീവത വ്യാപിച്ചു.

"വംഗദർശനത്തിലെ നിഷ്പക്ഷവും, നിഷ്ഠുരവും, നിർഭയവുമായ നിരൂപണങ്ങൾ ഭാഷാസാഹിത്യക്ഷേത്രത്തിൽ മുളച്ചുപൊങ്ങുന്ന നാശകരങ്ങളായ കളകളെ തീരുമാനം നശിപ്പിക്കുന്നതിനു കെല്പു"ള്ളവയായിരുന്നു.

ഇങ്ങനെ, ആഖ്യായികാകാരൻ, പത്രപ്രവൎത്തകൻ, നിരൂപകൻ എന്നിങ്ങനെയുള്ള പല നിലകളിലും നിന്നുകൊണ്ടു ദീർഘകാലം മാതൃഭാഷയേയും മാതൃഭൂമിയേയും പ്രശസ്തമായ നിലയിൽ സേവിച്ചു് അനന്യസുലഭവും അത്യന്തസുരഭിലവുമായ യശസ്സിനെ സമ്പാദിച്ച സഹൃദയാഗ്രേസരനായ ആ വിശ്വസാഹിത്യകാരൻ പ്രമേഹരോഗത്താൽ പീഡിതനായി ക്രിസ്താബ്ദം 1894-ഏപ്രിൽമാസത്തിൽ, തന്റെ 56-ാമത്തെ വയസ്സിൽ, ഇഹലോകവാസം വെടിഞ്ഞു.

ബങ്കിമനു പുത്രസന്താനമൊന്നുമുണ്ടായിട്ടില്ല. ശരൽകുമാരി, നീലാബ്ജകുമാരി, ഉൽപലകുമാരി എന്നിങ്ങനെ മൂന്നു പുത്രിമാർ മാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളൂ. അവരിൽ കനിഷ്ഠപുത്രിയായ ഉൽപലകുമാരി പിതാവു ജീവിച്ചിരിക്കുമ്പോൾതന്നെ ചരമഗതി പ്രാപിച്ചു. മററു രണ്ടു പുത്രിമാരും ഇപ്പോഴും ജീവിച്ചിരിപ്പുണ്ടെന്നാണു് അറിവു്.

ഇംഗ്ലീഷു്, ജൎമ്മൻ മുതലായ പാശ്ചാത്യഭാഷകളിലും ഹിന്ദി, മഹാരാഷ്ട്രം മുതലായ പൌരസ്ത്യഭാഷകളിലും ബങ്കിമന്റെ മിക്കകൃതികളും തൎജ്ജമചെയ്യപ്പെട്ടിട്ടുണ്ടു്. ചില കൃതികൾക്കു് നൂറിലധികം പരിഭാഷകളും ഉണ്ടായിട്ടുള്ളതായിക്കാണാം. അദ്ദേഹത്തിന്റെ ആഖ്യായികകൾ മിക്കതും മലയാളത്തിലും വിവൎത്തനംചെയ്യപ്പെട്ടതായിട്ടാണു് അറിവ്. അവയിൽ ചില വിവൎത്തനങ്ങളെല്ലാം ഭാഷാശുദ്ധി, ആശയസ്പഷ്ടത മുതലായവകൊണ്ടു് അത്യന്തം രമണീയങ്ങളുമാണു്. അതുകൊണ്ടുമാത്രം നമുക്കു തൃപ്തിപ്പെടുവാൻപാടില്ല. അദ്ദേഹത്തിന്റെ വക ഇനിയും അനേകം ഗ്രന്ഥങ്ങൾ മലയാളത്തിലേയ്ക്കു വരേണ്ടതായിട്ടാണിരിക്കുന്നതു്. നമുക്കു ലഭിച്ചിട്ടുള്ളവയിൽതന്നെ ചിലതു്, മൂലത്തിലെ ആശയത്തോടു് അശേഷം യോജിക്കാത്ത തൎജ്ജമകളെക്കൊണ്ടു ദൂഷിച്ചവയുമാണു്. അതിനാൽ വിശ്രുതകീൎത്തിയായ ആ വിശ്വസാഹിത്യകാരന്റെ വിശിഷ്ടമായ സാഹിത്യസേവനത്തിന്റെ മധുരഫലങ്ങൾ സമഗ്രമായി കൈരളിക്കു കൈവരത്തക്കവിധം ആ വിഷയത്തിൽ കരളഴിഞ്ഞു ശ്രമിക്കുവാനുള്ള കനിവും കഴിവും ഭാഷാഭിമാനികളായ കേരളീയൎക്കുണ്ടാകട്ടെ എന്നുള്ള പ്രാൎത്ഥനയോടുകൂടി ഞാൻ വിരമിച്ചുകൊള്ളുന്നു.



# പത്രാധിപക്കുറിപ്പുകൾ.



## 1. ബങ്കിമചന്ദ്രചാററർജിയുടെ ശതവാർഷികദിനാഘോഷം.



വംഗസാഹിത്യചക്രവർത്തിയായ ബങ്കിമചന്ദ്രചാററർജി ജനിച്ചു നൂറുകൊല്ലം തികയുന്ന സുദിനത്തെ ഇക്കഴിഞ്ഞ ജൂൺമാസത്തിൽ വടക്കെ ഇൻഡ്യക്കാർ വളരെ ആഘോഷത്തോടുകൂടിയാണ് കൊണ്ടാടിയതു്. പല സ്ഥലങ്ങളിലും അതുസംബന്ധിച്ച ഗംഭീരങ്ങളായ യോഗങ്ങളും പ്രസംഗങ്ങളും നടക്കുകയുണ്ടായി. ബങ്കിമചന്ദ്രൻെറ കൃതികളെല്ലാം ആകർഷകമായവിധത്തിൽ പ്രസാധനംചെയ്യുന്നതിനായി അവിടത്തെ ഒരു ഭാഷാഭിമാനി പതിനായിരം രൂപ സംഭാവന ചെയ്തിരിക്കുന്നുവത്രെ. ശതവാർഷികദിനാഘോഷം പ്രമാണിച്ച്, ബങ്കിമചന്ദ്രൻെറ പേരിൽ ഒരു ശാശ്വതസ്മാരകം ഏർപ്പെടുത്തുന്നതിനും അവർ ആലോചിച്ചുവരുന്നു. ആ സാഹിത്യസാർവ്വഭൗമൻെറ കൃതികളെപ്പററി ബംഗാളിലെ കേമന്മാരായ സാഹിത്യകാരന്മാരെക്കൊണ്ടു ബഹുമുഖങ്ങളായ നിരൂപണങ്ങളും, ആസ്വാദനങ്ങളുമെഴുതിച്ച് അവയെല്ലാം കൂട്ടിച്ചേർത്തു് ഒരു Souvenir പ്രസിദ്ധീകരിക്കാനും അവർ തീരുമാനിച്ചിട്ടുണ്ട്.

ബങ്കിമചന്ദ്രൻെറനേരെ കൈരളിക്കുള്ള കടപ്പാടിനെ ഓർത്തു്, പ്രസ്തുതശതവാർഷികദിനം പ്രമാണിച്ച്, സമസ്തകേരളസാഹിത്യപരിഷത്തിൻെറ ആഭിമുഖ്യത്തിൽ മിഥുനമാസം 26-ാംനു- എറണാകുളത്തു പെരുമാനൂർ ശ്രീഭദ്രവിലാസം സ്കൂളിൽവെച്ചു സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു പൊതുയോഗം കൂടി. ബങ്കാളികൾക്കും കേരളീയർക്കും തമ്മിൽ പല കാര്യങ്ങളിലുമുള്ള സാമ്യത്തേയും ബങ്കിമചന്ദ്രൻെറ സാഹിത്യചര്യകളേയും പരാമർശിച്ചുകൊണ്ടുണ്ടായ അദ്ധ്യക്ഷപ്രസംഗത്തിനുശേഷം പണ്ഡിതർ ആർ. സി. ശർമ്മാ അവർകൾ ബങ്കിമചന്ദ്രനെപ്പററി ഒരു പ്രസംഗം വായിച്ചു. (അതു് ഈ ലക്കത്തിൽ അന്യത്രചേർത്തിട്ടുണ്ട്.) യോഗത്തിലെ നടവടിവിവരം, ശതവാർഷികദിനാഘോഷം പ്രമാണിച്ചു ബങ്കാളിൽ രൂപവൽകരിച്ചിട്ടുള്ള കമ്മിററിയുടെ അദ്ധ്യക്ഷനെ അറിയിക്കാൻനിശ്ചയിച്ച് ഉപസംഹാരപ്രസംഗത്തോടുകൂടി യോഗംപിരിഞ്ഞു.

# ൨. പരിഷന്നിൎവ്വാഹകസംഘയോഗം.

പരിഷൽകാൎയ്യദൎശി ഞങ്ങൾക്കിങ്ങനെ എഴുതുന്നു:—

സമസ്തകേരളസാഹിത്യപരിഷന്നിൎവ്വാഹകസംഘത്തിൻെറ ഒരു സാധാരണയോഗം കൎക്കടകമാസം 9-ാംനു- പെരുമാന്നൂർ ശ്രീശങ്കരലാഡ്ജിൽവെച്ചു മഹാമഹിമശ്രീ കേരളവൎമ്മ അമ്മാമൻതമ്പുരാൻതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി.

കോട്ടയത്തുവെച്ചുനടന്ന പരിഷത്തിൻെറ പന്ത്രണ്ടാമത്തെ സമ്മേളനത്തിൽ പാസ്സാക്കിയ പ്രമേയങ്ങളുടെ കാൎയ്യം ആലോചനയ്ക്കെടുത്തു. പ്രമേയങ്ങളോ, അവയെ സംബന്ധിച്ച എന്തെങ്കിലും വിവരങ്ങളോ കോട്ടയത്തെ സമ്മേളനപ്രവൎത്തകന്മാർ ഇതേവരെ ഇവിടെ അയച്ചുതന്നിട്ടില്ല. പ്രമേയങ്ങളുടെ ഓരോ പ്രതി അയച്ചുതരണമെന്നാവശ്യപ്പെട്ടുകൊണ്ട്, കോട്ടയം സമ്മേളനത്തിൻെറ സ്വീകരണസംഘാദ്ധ്യക്ഷനായിരുന്ന ശ്രീമാൻ കെ. സി. മാത്യുവിന് ഇവിടെനിന്ന് എഴുതി അയച്ചു. രണ്ടെഴുത്തുകൾ അയച്ചതിനുശേഷം, ആ വക റിക്കാൎട്ടുകളൊന്നും തൻെറ കൈവശമില്ലെന്നുള്ള ഒരു മറുപടികിട്ടി. കാൎയ്യദൎശിയായ ശ്രീമാൻ സി. ഐ. രാമൻനായൎക്ക് എഴുതിയയച്ചതിനു മറുപടി പോലും കിട്ടിയിട്ടില്ല. പരിഷത്സമ്മേളനത്തിൻെറ റിപ്പോൎട്ട് ത്രൈമാസികത്തിൽ ചേൎത്ത അവസരത്തിൽ പത്രങ്ങളിൽനിന്നു പ്രമേയങ്ങളെ പകൎത്തുകയാണ് ചെയ്തതു്. ആ രൂപത്തിൽ ആ പ്രമേയങ്ങളെപ്പററി ഒന്നും ചെയ്വാൻ പരിഷത്തിനു നിവൃത്തിയില്ല. ഒന്നാമതു്, പ്രമേയങ്ങളുടെ ശരിയായ രൂപം അതാണോ എന്നു നിശ്ചയമില്ല; രണ്ടാമതു്, അവയിൽ വല്ലതും കോട്ടയം സമ്മേളനപ്രവൎത്തകന്മാർ നിൎദ്ദിഷ്ടങ്ങളായ അധികൃതസ്ഥാനങ്ങളിലേയ്ക്കു് അയച്ചുകൊടുത്തിട്ടുണ്ടോ എന്നു് അറിഞ്ഞുകൂടാ. ഈ സ്ഥിതിക്ക് റജിസ്ട്രുചെയ്തു പരിഷത്തിനോടു ശിപാൎശചെയ്യുന്ന രൂപത്തിൽ പാസ്സാക്കിയിട്ടുള്ള പ്രമേയങ്ങളെപ്പററി മാത്രമേ തൽക്കാലം എന്തെങ്കിലും ആലോചിക്കാൻ നിവൃത്തിയുള്ളൂ. അതിനെപ്പററി താഴെ കാണിക്കുന്ന നിയമങ്ങൾചെയ്തു.

1. ശാസ്ത്രം, വിവൎത്തനം, കല, ഗവേഷണം എന്നിത്യാദി വിഷയങ്ങളിൽ പ്രവൎത്തിക്കുന്നതിനായി പ്രത്യേകം കമ്മററികളെ നിയമിക്കണമെന്നുള്ളതാണ് ഒരു പ്രമേയം. ഈ വക വിഷയങ്ങളെ സംബന്ധിച്ച വേണ്ടതു ചെയ്യുന്നതിനായി ഇതിനുമുൻപു നിയമിതങ്ങളായ കമ്മി

ററികളിൽ, കലാവിഷയകമായ കമ്മിററിക്കാരൊഴികെ, മററുള്ളവർ ഒന്നും പ്രവൎത്തിച്ചിട്ടുള്ളതായി കാണുന്നില്ല. എന്നിരുന്നാലും സമ്മേളനത്തിൻെറ ശിപാൎശയെ ആദരിച്ച്, താഴെ പറയുന്ന കമ്മിററികളെ രൂപവൽകരിക്കാൻ തീരുമാനിച്ചു.

ക. ഗവേഷണം.

മോൺസിഞ്ഞോർ ജെ. പാലോക്കാരൻ എം. എ., മെ: ടി. ബാലകൃഷ്ണൻനായർ ബി. ഏ., കോങ്ങോട്ടു കൃഷ്ണൻനായർ, പണ്ഡിതർ ഈ. വി. രാമൻനമ്പൂതിരി, കുട്ടമശ്ശേരി നാരായണപ്പിഷാരടി എം. ഏ. ഇവരിൽ ഒന്നാമതായി പേർ പറയുന്ന ആൾ കമ്മിററിയുടെ സംയോജകനായിരിക്കും.

ഖ. ശാസ്ത്രം, വിവൎത്തനം.

1. ഡാക്ടർ എൽ. ഏ. രവിവൎമ്മ, 2. മെ: ജോസഫ് മുണ്ടശ്ശേരി, എം. ഏ., (സംയോജകൻ) 3. എടമരത്തു വിദ്വാൻ സെബാസ്റ്റ്യൻ, 4. പി. രത്നമയീദേവി എം. ഏ., 5. മോൺസിഞ്ഞോർ ജെ. പാലോക്കാരൻ.

ഈ കമ്മിററിക്കാൎക്കു കൂട്ടതൽ അംഗങ്ങളെ ചേൎക്കുവാനുള്ള അധികാരമുണ്ടായിരിക്കും. ഗവേഷണവിഷയകമായ കമ്മിററിക്കാർ, പരിഷത്തിനോടനുബന്ധിച്ച് ഒരു ഗവേഷണമന്ദിരം സ്ഥാപിക്കുന്നതിനും കഴിയുന്നതും പൂൎണ്ണമായ ഒരു ഗ്രന്ഥാലയം ഏൎപ്പെടുത്തുന്നതിനും വേണ്ട സൃഷ്ടിപരമായ പദ്ധതികളെ നിൎദ്ദേശിച്ചു പ്രാരംഭപ്രവൎത്തനങ്ങൾ നടത്തുമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നതു്.

2. മലയാളത്തിൽ ഇതേവരെയുണ്ടായിട്ടുള്ള പുസ്തകങ്ങളുടെ ഒരു പട്ടിക തയ്യാറാക്കുന്നതിനുവേണ്ടി പുസ്തകങ്ങളോ അവയെ സംബന്ധിച്ച വിവരങ്ങളോ അയച്ചുതരണമെന്ന്, ഗ്രന്ഥകാരന്മാർ, പ്രസാധകന്മാർ, പ്രകാശകന്മാർ, മുദ്രാലയക്കാർ എന്നിവരോട് അപേക്ഷിക്കേണ്ടതാണെന്നു തീരുമാനിക്കുകയും ഇതിനെ സംബന്ധിച്ച എഴുത്തുകുത്തു നടത്താൻ സഹകാൎയ്യദൎശിയെ ചുമതലപ്പെടുത്തുകയും ചെയ്തു.

3. ഏതു പ്രമേയവും നടപ്പിൽ വരുത്തുന്നതിനും പരിഷത്തിൻെറ കാൎയ്യക്ഷമമായ പ്രവൎത്തനങ്ങൾക്കും പണം അത്യാവശ്യമായിരിക്കുന്നതിനാൽ പരിഷത്തിന് ഒരു മൂലധനമുണ്ടാക്കുന്നതിനുവേണ്ട മാൎഗ്ഗങ്ങളെപ്പററി ആലോചിച്ചു തൽസംബന്ധമായി പ്രായോഗികമായി എന്തെങ്കി

ലും ചെയ്യുന്നതിന്ന താഴെ പേർപറയുന്ന മാന്യന്മാരെ കൂടുതൽ അംഗങ്ങളെ ചേൎക്കാനുള്ള അധികാരത്തോടുകൂടി ഒരു കമ്മിററിയായി തിരഞ്ഞെടുത്തിരിക്കുന്നു. 1. മി: കെ. സി. മാത്യു ബി. ഏ. ബി. എൽ. 2. മി: ടി. തോമസ്, ദീപം പത്രാധിപർ, 3. മി: സി. ഐ. രാമൻനായർ. (ശ്രീമാൻ കെ. സി. മാത്യു കമ്മിററിയുടെ സംയോജകനായിരിക്കും.)

കമ്മിററി ചെയ്യുന്ന ജോലിയെപ്പററിയുള്ള വിവരവും വിശദമായ കണക്കുകളും, പിരിയുന്ന പണവും, മാസംതോറും പരിഷൽ ഖജാൻജിയുടെ പേൎക്കയയ്ക്കേണ്ടതാണ്. പ്രസ്തുതവിവരങ്ങൾ ത്രൈമാസികത്തിൽ പ്രസിദ്ധം ചെയ്യേണ്ടതാകുന്നു.

4. നിലവിലിരിക്കുന്ന പരിഷത്സംവത്സരത്തിൽ, ശാസ്ത്രവിഷയപ്രതിപാദകമായ ഒരു ഗ്രന്ഥം, പരിഷത്തിൽനിന്ന പ്രസിദ്ധീകരിക്കയോ പ്രസിദ്ധീകരിക്കുന്നവരെ പ്രോത്സാഹിപ്പിക്കയോ ചെയ്യേണ്ടതാണെന്ന തീരുമാനിച്ചു.



☞ സ്ഥലക്കുറവുനിമിത്തം വിമൎശനവീഥി ഇത്തവണയും മാററിവെയ്ക്കേണ്ടിവന്നതിൽ വ്യസനിക്കുന്നു.

113 എടവം 1-ാംനു-മുതൽ കൎക്കടകം 15-ാംനു-വരെ വരിസംഖ്യ അടച്ചവരുടെ പേരുവിവരം.

| പണമടച്ച ആളുടെ പേരും മേൽവിലാസവും | ഏതുകൊല്ലത്തെ എന്ന | സംഖ്യ ക. | ണ. | സ. |
|---|---|---|---|---|
| ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ, കുന്നംകുളം | 112-ലെ | 3 | 0 | 0 |
| ഹെഡ്മാസ്റ്റർ, ബി. എച്ച്. സ്കൂൾ, കൊടുവായൂർ | 113-ലെ | 3 | 0 | 0 |
| പ്രസിഡണ്ട്, മലയാളി സമാജം, കാണ്ടി | ,, | 3 | 0 | 0 |
| പ്രിൻസിപ്പാൾ, മഹാരാജകലാലയം, എറണാകുളം | ,, | 3 | 0 | 0 |
| തിരുവിതാംകൂർഗവൎമ്മെണ്ടിൽനിന്നും 50 പ്രതികളുടെ | ,, | 150 | 0 | 0 |
| കൊച്ചിഗവൎമ്മെണ്ടിൽനിന്നും വിവിധസ്കൂളുകളിലേക്ക കൊടുത്ത മാസികകളുടെ വരിപ്പണംവക | ,, | 96 | 0 | 0 |
| സിക്രട്ടറി, ചിത്തിരതിരുനാൾവായനശാല, തിരുവനന്തപുരം | ,, | 3 | 0 | 0 |
| മാനേജർ, കലാമണ്ഡലം, മുളകുന്നത്തുകാവ് | ,, | 3 | 0 | 0 |
| ലൈബ്രേറിയൻ, യൂണിയൻക്രിസ്ത്യൻകാളേജ്, ആലുവാ | ,, | 3 | 0 | 0 |

| | | | | |
|---|---|---|---|---|
| ലൈബ്രേറിയൻ, അപ്പസ്തോലികസിമ്മനാരി, ആലുവാ | 113-ലെ | 3 | 0 | 0 |
| മാനേജർ, സെന്റുമേരീസ് ഇംഗ്ലീഷ്ഹൈസ്കൂൾ, ,, | ,, | 3 | 0 | 0 |
| മ. മ. ശ്രീ. രാഘവവൎമ്മകോയിത്തമ്പുരാൻതിരുമനസ്സുകൊണ്ടു് പന്തളം | ,, | 3 | 0 | 0 |
| ,, ആർ. രാമവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്, മാവേലിക്കര | ,, | 3 | 0 | 0 |
| റവ: ഫാദർ ജോൺ പാലോക്കാരൻ, തൃശ്ശൂർ | ,, | 3 | 0 | 0 |
| റവ: ഫാദർ ജോസഫ് പുല്ലാക്കാരൻ, തൃശ്ശൂർ | ,, | 3 | 0 | 0 |
| ശ്രീമതി കരിമ്പററ ലക്ഷ്മിക്കുട്ടിനേത്യാരമ്മ അവർകൾ, തൃപ്പൂണിത്തുറ | ,, | 3 | 0 | 0 |
| ,, മിസ്സിസ്സ് കുമാരനാശാൻ, തിരുവനന്തപുരം | ,, | 3 | 0 | 0 |
| മ. രാ. രാ. വെംബ്ളിയസ്സ് ലക്ഷ്മണൻനമ്പൂരിപ്പാട്ട് അവർകൾ, മാള | ,, | 3 | 0 | 0 |
| ,, എ. നാരായണപിള്ള അവർകൾ, ചേർത്തല | ,, | 3 | 0 | 0 |
| ,, ശിരോമണി കെ. ശങ്കരൻകുട്ടിമേനോനവർകൾ, കൊല്ലങ്കോട്ട് | ,, | 3 | 0 | 0 |
| ,, ആർ. കൃഷ്ണയ്യർ അവർകൾ, തിരുവനന്തപുരം | ,, | 3 | 0 | 0 |
| ,, എം. രാജരാജവൎമ്മരാജാ അവർകൾ, തിരുവനന്തപുരം | ,, | 3 | 0 | 0 |
| ,, പാറയത്തു് ഈ. രാമൻമേനോൻഅവർകൾ, പറവൂർ | ,, | 3 | 0 | 0 |
| ,, കെ. ആർ. മേനോൻ അവർകൾ, ബോംബേ | ,, | 3 | 0 | 0 |
| ,, പനച്ചിക്കൽ രാമൻപിള്ള ,, അയിരൂർ | ,, | 3 | 0 | 0 |
| ,, വി. ആണ്ടിപ്പിള്ള അവർകൾ, ആലപ്പുഴ | ,, | 3 | 0 | 0 |
| ,, കെ. പി. കൃഷ്ണമേനോൻ അവർകൾ, എറണാകുളം | ,, | 3 | 0 | 0 |
| റാവുബഹദൂർ നാരായണൻപണ്ടാല അവർകൾ, തിരുവനന്തപുരം | ,, | 3 | 0 | 0 |
| മ. രാ. രാ. ഐ. സി. ചാക്കോ അവർകൾ, തിരുവനന്തപുരം | ,, | 3 | 0 | 0 |
| ,, കെ. പി. പത്മനാഭപിള്ള, അവർകൾ ,, | ,, | 3 | 0 | 0 |





## സമസ്തകേരളസാഹിത്യപരിഷത്തുവക 1113 ധനമാസംമുതൽ 1113 കക്കടകം 15-ാംനു-വരെയുള്ള വരവുചിലവു കണക്ക്.

| വരവ് വിവരം | ക. | ണ. | സ. | ചിലവ് വിവരം | ക | ണ. | സ. |
|---|---|---|---|---|---|---|---|
| 1. 113 വൃശ്ചികം അവസാനത്തിൽ നീക്കിയിരിപ്പ് | 130 | 12 | 4 | 1. അച്ചടിക്കൂലി | 309 | 7 | 8 |
| 2. വരിസംഖ്യ | 450 | 6 | 0 | 2. വളവിക്കമ്പനിക്ക (കടലാസുവില) | 125 | 0 | 0 |
| 3. പഴയലക്കം വിററവക | 1 | 2 | 0 | 3. തപാൽച്ചിലവ് | 31 | 13 | 9 |
| | | | | 4. കമ്മീഷൻ | 4 | 4 | 7 |
| | | | | 5. ഫർണിച്ചർ | 12 | 2 | 0 |
| | | | | 6. ആപ്പീസുചിലവ് (112 മേടംമുതൽ 113 മീനംകൂടി) | 60 | 0 | 0 |
| | | | | 7. ആഡിററഫീസ് | 5 | 0 | 0 |
| | | | | 8. ബ്ലോക്കിന് | 4 | 8 | 0 |
| | | | | 9. ചില്ലറച്ചിലവ് | 3 | 5 | 6 |
| | | | | നീക്കിയിരിപ്പ് | 26 | 11 | 3 |
| | 582 | 4 | 4 | | 582 | 4 | 4 |

ഖജാൻജി.

